# വീരവാണി



2

ആഗമാനന്ദ സ്വാമികൾ

ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം, കാലടി



ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# വീരവാണി

(രണ്ടാം ഭാഗം)

## ശ്രീ ആഗമാനന്ദസ്വാമികളുടെ പ്രസംഗ സമാഹാരം

പുതിയ സംസ്കരണം: ശ്രീ ഗണാനന്ദസ്വാമികൾ




ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം
പോസ്റ്റ്: കാലടി (പിൻ: 683 574)
ഡിസ്ട്രിക്റ്റ്: എറണാകുളം

# AN APPRECIATION

I have gone through Volume I carefully. I am much impressed with three characteristics of the book: the flow of its powerful language; the vast range of ideas dealing with all aspects of human life, in the light of the comprehensive philosophy and spirituality of practical Vedanta; and the stress on the Vedantic teaching of the basic unity and harmony of all world religions.

The people of Kerala, to whom most of the lectures of the book were addressed, will gain immensely by reading this book; they will learn to unify life and religion, to fortify religious rituals by channelling more and more of their religious energies and material wealth to the service of God in the human beings and all living creatures, and to foster happy and fruitful inter-human relations in the state.

Today there is a search for values to bring back moral health to our society and to raise the dismal economic conditions of millions of our people. It is the awareness of values, of dharma, that inspires one with the spirit of Tyaga and Seva renunciation and service; this is what will convert one rupee of the five-year plan investment of money into ten-rupees benefit to the people. This book will help our people to reverse the current trend towards social chaos.

We can expect further inspiration from the second volume also to be published soon.




P.O. Belur Math,
Dist. Howrah,
(W.B.) 711 202.
21-10-1991

(Sd|-)
(Swami Ranganathanada)
Vice President,
Ramakrishna Math & Mission.

# ഒരഭിനന്ദനം

''വീരവാണി''യുടെ ഒന്നാം വാല്യം ഞാൻ ശ്രദ്ധിച്ചുവായിച്ചു. ഈ പുസ്തകത്തിന്റെ മൂന്നു പ്രത്യേക സ്വഭാവവൈശിഷ്ട്യങ്ങൾ എന്നെ നന്നായി ആകർഷിച്ചു. ഒന്ന് മലയാളഭാഷയുടെ ശക്തിമത്തായ ഒഴുക്ക്, പ്രായോഗിക വേദാന്തത്തിന്റെ സർവ്വാംഗീണമായ തത്ത്വശാസ്ത്രത്തിന്റേയും ആദ്ധ്യാത്മികതയുടേയും വെളിച്ചത്തിൽ മനുഷ്യജീവിതത്തിന്റെ എല്ലാവശങ്ങളേയും കൈകാര്യം ചെയ്യുന്ന ആശയങ്ങളുടെ വലിയ ചക്രവാളം; മൂന്ന് എല്ലാ ലോകമതങ്ങളുടേയും അടിസ്ഥാനപരമായ ഏകത്വവും സമരസത്വവും എന്ന വേദാന്ത സിദ്ധാന്തത്തിലുള്ള ഊന്നൽ.

പ്രസംഗങ്ങളിൽ ഏറിയ ഭാഗവും കേരളീയരെ അഭിസംബോധന ചെയ്തുകൊണ്ടുള്ളതായതിനാൽ അവക്ക് ഈ ഗ്രന്ഥത്തിന്റെ പാരായണം ഏററവും കൂടുതൽ പ്രയോജനപ്പെടും. തന്നിമിത്തം അവർ ജീവിതവും മതവും യോജിപ്പിക്കേണ്ടതെങ്ങനെയാണെന്ന് പഠിക്കും. അവരുടെ ആദ്ധ്യാത്മികശക്തിയും ധനവും കൂടുതൽ കൂടുതൽ മനുഷ്യരിലും മററെല്ലാ ജീവജാലങ്ങളിലും കുടികൊള്ളുന്ന ഈശ്വരന്റെ സേവനത്തിനുവേണ്ടി ഉപയോഗിച്ച് മതപരമായ ആചാരാനുഷ്ഠാനങ്ങളെ സംരക്ഷിക്കും. അങ്ങനെ കേരളത്തിൽ സന്തുഷ്ടവും ഫലപ്രദവുമായ മാനുഷികബന്ധങ്ങൾ വളർത്തിയെടുക്കുവാൻ ഇതു് സഹായകമാകും.

നമ്മുടെ സമുദായത്തിന്റെ ധാർമ്മികബോധം വീണ്ടെടുക്കാനും ജനലക്ഷങ്ങളുടെ ശോചനീയമായ സാമ്പത്തികാവസ്ഥയിൽനിന്ന് അവരെ ഉയർത്താനും പര്യാപ്തമായ മൂല്യങ്ങളുടെ ഒരന്വേഷണം ഇന്ന് നടക്കുന്നുണ്ട്. ഒരുവനെ ത്യാഗത്തിന്റേയും സേവനത്തിന്റേയും ആദർശങ്ങൾക്കുവേണ്ടി പ്രചോദിപ്പിക്കുന്ന ധാർമ്മികമൂല്യങ്ങളെക്കുറിച്ചുള്ള ബോധമാണ് അതു്. അതാണ് നമ്മുടെ പഞ്ചവത്സരപദ്ധതികളിൽ വിനിയോഗിക്കുന്ന ഓരോ രൂപയേയും ജനങ്ങൾക്ക് പ്രയോജനപ്പെടുന്ന പത്തു രൂപയായി മാററുന്നതു്. സാമൂഹ്യകലാപത്തിലേക്കുള്ള ഇന്നത്തെ പോക്കിനെ തിരിച്ചുവിടാൻ ഈ പുസ്തകം നമ്മുടെ ജനങ്ങളെ തീർച്ചയായും സഹായിക്കും.

അടുത്തുതന്നെ പ്രസിദ്ധീകരിക്കാൻ പോകുന്ന ''വീരവാണി''യുടെ രണ്ടാം വാല്യത്തിൽനിന്ന് നമുക്ക് കൂടുതൽ പ്രയോജനം പ്രതീക്ഷിക്കാം.




ശ്രീരാമകൃഷ്ണമഠം,
പി. ഒ. ബേലൂർ മഠം,
ഡി. ഹൗറ, 21-10-1991.

സ്വാമി രംഗനാഥാനന്ദ
വൈസ് പ്രസിഡണ്ട്

# പുസ്തകാഭിപ്രായം

## (ഒന്നാംപതിപ്പിൻെറ ഒന്നാം വാല്യത്തെക്കുറിച്ച്)

''......ആധുനിക ചിന്തകന്മാരുടെ ഇടയിൽ സ്വാമികൾ നേടിയിട്ടുള്ള സ്ഥാനവും കൊച്ചി തമ്പുരാൻ രക്ഷാധികാരിയായിട്ടുള്ള പ്രസാധക കമ്മിററിയുടെ പാണ്ഡിത്യ പ്രൗഢിയും ആലോചിച്ചാൽ ഈ പ്രസിദ്ധീകരണത്തിന് മലയാള സാഹിത്യത്തിലെ വിജ്ഞാനഗ്രന്ഥങ്ങളുടെ ഇടയിലുള്ള സ്ഥാനം സംശയരഹിതമാണ്......ഓരോ വിഷയത്തെക്കുറിച്ചും ആഗമാനന്ദ സ്വാമികളുടെ പ്രതിപാദനരീതി നമ്മെ ഇന്നത്തെ ജീവിതസ്വപ്നാവസ്ഥയിൽനിന്ന് ഞെട്ടി ഉണർത്തുന്നു......സമുദായസൗന്ദര്യബോധം വന്ന് ജീവിതം സുഖപ്രദമാക്കാനിച്ഛിക്കുന്ന ഏതു് ഭാരതീയനും ''വീരവാണി'' യും അതോടൊന്നിച്ച് ആ ഗ്രന്ഥപരമ്പരയിലുള്ള മററു ഗ്രന്ഥങ്ങളും നിത്യപാരായണത്തിനും പഠനത്തിനും അർഹതയുള്ളവയായിരിക്കും''.

—മാതൃഭൂമി

''........വീരവാണിയുടെ ആവിർഭാവം കേരളീയ ഹിന്ദുക്കൾക്ക് ഒരനുഗ്രഹമായിട്ടുണ്ടെന്ന് പറയണം. ഹിന്ദുമതത്തെ അന്ധഹസ്തിന്യായേനയാക്കിയിട്ടുള്ള വാവദൂകന്മാർക്ക് പരമാർത്ഥഗ്രഹണത്തിന് ഇതിൻെറ പരിശീലനം പരമപ്രയോജനമായിരിക്കും''.

—മലയാളരാജ്യം

# മുഖവുര

'വീരവാണി' രണ്ടാം പതിപ്പിനുള്ള മുഖവുര രണ്ടാം പതിപ്പിന്റെ ഒന്നാം വാല്യത്തിൽ തന്നെ ചേർത്തിട്ടുള്ള സ്ഥിതിക്കു് രണ്ടാം വാല്യത്തിനു് പ്രത്യേകം മുഖവുരയുടെ ആവശ്യം എന്താണു് എന്നൊരു ചോദ്യം ഉദിക്കാം. അതിനുള്ള സമാധാനം ആദ്യം പറയാം.

ഒന്നാം വാല്യത്തെ പ്രൗഢമായ ഒരാമുഖംകൊണ്ടു് അനുഗ്രഹിച്ച ശ്രീമദ് തപസ്യാനന്ദസ്വാമികൾക്കു് അതിന്റെ അച്ചടിയും കെട്ടും മട്ടും കണ്ടു് അനുമോദിക്കാൻ സാധിക്കാതെ അദ്ദേഹം ഒക്ടോബർ 3–ാംതീയതി മഹാസമാധി പ്രാപിച്ചു. അദ്ദേഹത്തിന്റെ പാദത്തിൽ ആദരാഞ്ജലികൾ സമർപ്പിക്കാനുള്ള കടമ പ്രസാധകൻ എന്നുള്ള നിലയ്ക്കു് എന്നിൽ നിക്ഷിപ്തമാണു്. അദ്ദേഹത്തിനു് അന്ത്യോപചാരമർപ്പിക്കാനുള്ള ഒരു ഭാഗ്യം സിദ്ധിച്ചു എന്നുള്ളതു് ഖേദപൂർവ്വമാണെങ്കിലും ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ.

ശ്രീമദ് തപസ്യാനന്ദസ്വാമികളെപ്പോലെ തന്നെ ഔന്നത്യത്തിന്റെ സോപാനങ്ങൾ കടന്നു് വിശ്വപ്രസിദ്ധി ആർജ്ജിച്ചിട്ടുള്ള ശ്രീമദ് രംഗാനാഥാനന്ദസ്വാമികളും 'വീരവാണി'യുടെ പുതിയ പതിപ്പു് പ്രകാശനം ചെയ്യുന്നതിൽ ഞങ്ങളെ അനുമോദിച്ചിരുന്നു. ആ അനുമോദനം ഞങ്ങൾ ഒന്നാം വാല്യത്തിൽ ചേർത്തിരുന്നു. ഒന്നാം വാല്യം അച്ചടിയും ബൈൻഡിംഗും തീർന്നമുറയ്ക്കു് അതിന്റെ ഒരു പ്രതി കണ്ടു് സംതൃപ്തനായി അതിന്റെ ഉള്ളടക്കത്തെപ്പററി സാരഗർഭമായ ഒരനുമോദനം ശ്രീമദ് രംഗാനാഥാനന്ദസ്വാമികൾ എഴുതി അയച്ചിരുന്നതു് ഈ രണ്ടാം വാല്യത്തിൽ ചേർത്തിട്ടുണ്ടു്.

'വീരവാണി'യുടെ ഒന്നാം വാല്യം 1956–ൽ പുറത്തായപ്പോൾ മാതൃഭൂമിയും മലയാളരാജ്യവും പുറപ്പെടുവിച്ച പുസ്തകാഭിപ്രായം സമുചിതമാണെന്നു് കരുതി ഞങ്ങൾ ഇതിൽ ചേർത്തിട്ടുണ്ടു്.

രണ്ടാം വാല്യത്തിലെ വിഷയങ്ങൾ ക്രോഡീകരിക്കുന്നതിൽ ആഗമാനന്ദസ്വാമികൾ സ്വീകരിച്ച മാതൃക തന്നെ തുടരുകയാണു് ഞങ്ങളും ചെയ്തിട്ടുള്ളതു്. എന്നാൽ ഒന്നാം പതിപ്പിലെ രണ്ടാംവാല്യത്തിൽ ഇപ്പോൾ പ്രസക്തമല്ലെന്നു് തോന്നിയ രണ്ടു ലേഖനങ്ങൾ— പതിനെട്ടും, മുപ്പതും—നീക്കംചെയ്തിട്ടുണ്ടു്. ശ്രീനാരായണഗുരു സ്വാമികളെപ്പററിയുള്ള രണ്ടു ലേഖനങ്ങൾ കൂടുതലായി ചേർക്കുകയും ചെയ്തിട്ടുണ്ടു്. അതു രണ്ടും ചെറിയ പുസ്തകരൂപത്തിൽ വളരെമുമ്പു് സ്വാ

മികരം പ്രസിദ്ധീകരിച്ചിട്ടുള്ളവയാണ്. ശ്രീനാരായണഗുരുസ്വാമികളെപ്പററി ശിവഗിരി തീർത്ഥാടന സമ്മേളനത്തിലും, ശ്രീനാരായണ ശതവാർഷികത്തിലും ആദ്ധ്യക്ഷം വഹിച്ചുകൊണ്ടു് ചെയ്തിട്ടുള്ള പ്രസംഗങ്ങളും, വിവിധകോണുകളിൽനിന്നുമുള്ള ദർശനങ്ങളും ആണ് അവ.

ഒന്നാം വാല്യത്തിൽ ശ്രീ ശുദ്ധാനന്ദസ്വാമികരം എഴുതി രജത ജൂബിലി സോവനീറിൽ പ്രസിദ്ധം ചെയ്തിരുന്ന ജീവചരിത്രസംഗ്രഹം ചേർത്തിട്ടുള്ളതുപോലെ, ഡോക്ടർ വി. എസ്. ശർമ്മ എഴുതിയ ഒരു ജീവചരിത്രസംഗ്രഹം അതിൻെറ വൈവിദ്ധ്യവും ആസ്വാദ്യതയും കണക്കിലെടുത്തു് ഇതിൽ ചേർത്തിരിക്കുന്നു.

അപൂർവ്വം ചില അച്ചടിപ്പിശകുകരം വന്നുപോയതു് ക്ഷമാപണപൂർവ്വം ശുദ്ധിപത്രത്തിൽ കൊടുക്കുന്നു.

കേന്ദ്രഗവമ്മെണ്ടിൻെറ വിദ്യാഭ്യാസവകുപ്പ് സഹായധനം നല്ലാമെന്നു് ഉറപ്പുതന്നിട്ടുള്ളതിൻെറ അടിസ്ഥാനത്തിൽ ഈ വാല്യവും സൗജന്യനിരക്കിൽ ലഭ്യമാകുന്നതാണ്.

നിശ്ചിതസമത്തിനുള്ളിൽ തന്നെ ഈ വാല്യം അച്ചടിച്ചുതന്നതിനും, 'വീരവാണി'യെ പൊതുജനങ്ങളുടെ മുമ്പിൽ അവതരിപ്പിച്ചു് ഒരു ലേഖനം മാതൃഭൂമി ദിനപ്പത്രത്തിൽ പ്രസിദ്ധം ചെയ്തതിനും ഞങ്ങരം അവരോടു് പ്രത്യേകം കൃതജ്ഞരാണ്.

ഈ വാല്യത്തിൻേറയും പ്രൂഫ് തിരുത്തി സഹായിച്ചതിനു് ശ്രീ എസ്. ആർ. കെ. മേനവനോടും സംസ്കൃതബഹുലമായ ലേഖനങ്ങരം ഉരംക്കൊള്ളുന്ന രണ്ടു വാല്യത്തിൻേറയും പ്രൂഫ് തിരുത്തുന്നതിനു് ഞങ്ങളെ സഹായിച്ച വേദാന്തശിരോമണി എ. ശങ്കരശർമ്മ അവർകളോടുമുള്ള കൃതജ്ഞത ഞങ്ങരം ഇവിടെ രേഖപ്പെടുത്തുന്നു. സഹൃദയരായ വായനക്കാക്കു് 1992–ലേയ്ക്കുള്ള ഒരുപഹാരമായി ഇതു് സമപ്പിക്കാൻ ഞങ്ങരംക്കു് സന്തോഷമുണ്ടു്.

ആദ്ധ്യാത്മിക ജീവിതത്തിനും, വേദാന്തപഠനത്തിനും സ്വാമികരം നല്ലിയിട്ടുള്ള പ്രോത്സാഹനങ്ങളെ കൃതജ്ഞതാപൂർവ്വം സ്മരിച്ചുകൊണ്ടു് ഈ പ്രസാധകക്കുറിപ്പ് ചുരുക്കുന്നു.

എന്നു്

സ്വാമി ഗണാനന്ദ
പ്രസിഡൻറു്
ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം.

കാലടി,
23–11–1991.

# ശ്രീമദ് ആഗമാനന്ദസ്വാമികൾ
## (ജീവചരിത്രസംക്ഷേപം)
### ഡോ: വി. എസ്. ശർമ്മ

ആഗമാനന്ദസ്വാമികൾ—ജനനം 1896 ആഗസ്റ്റ് 27 വേദാന്തപണ്ഡിതൻ, ഹിന്ദുമതപ്രചാരകൻ, വിദ്യാഭ്യാസ പ്രവർത്തകൻ, ഗ്രന്ഥകാരൻ, കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൻേറയും ബ്രഹ്മാനന്ദോദയം സ്കൂളുകളുടേയും, ഗുരുകുലം ട്രൈബൽ ഹോസ്റ്റൽ മുതലായവയുടേയും ശ്രീശങ്കര കോളേജിൻേറയും സ്ഥാപകൻ—മഹാസമാധി 1961 ഏപ്രിൽ 17

ആധുനിക കേരളം കണ്ട ഏററവും വലിയ ഹിന്ദുമത പ്രചാരകന്മാരിൽ ഒരാളായിരുന്നു ശ്രീ ആഗമാനന്ദ സ്വാമികൾ. ഇരുപതാം ശതകത്തിൻെറ മദ്ധ്യത്തിൽ മൂന്നുനാല് ദശകക്കാലം കേരളത്തിലെ ഹിന്ദുധർമ്മ വിശ്വാസികൾക്ക് ഒരു നവോത്ഥാനം കൈവരുത്തുന്നതിനുവേണ്ടി അനവരതം പ്രവർത്തിച്ച ഒരു മഹാകർമ്മയോഗിയായിരുന്നു ആ പുണ്യശ്ലോകൻ.

കൊല്ലവർഷം 1072 ചിങ്ങം 13-ാംനു- (1896 ആഗസ്റ്റ് 27) കരുനാഗപ്പള്ളി പന്മന ചോലയിൽ പുതുമന മഠത്തിൽ നാരായണരു പരമേശ്വരുടേയും ചവറ വടശ്ശേരി മഠത്തിൽ ലക്ഷ്മീദേവി അന്തർജനത്തിൻേറയും പുത്രനായി ശ്രീ. കൃഷ്ണൻനമ്പ്യാതിരി (സ്വാമികളുടെ പൂർവ്വാശ്രമനാമം) ജനിച്ചു. തൃശ്ശൂർ തെക്കേമഠം സ്വാമിമാരുടെ കാര്യസ്ഥനായിരുന്നു പിതാവ്. ക്ഷേത്രത്തിലെ ശാന്തിയും അദ്ദേഹം നിർവ്വഹിച്ചിരുന്നു. അങ്ങനെ പരമ്പരാഗതമായ ദൈവവിശ്വാസവും പൂജാദികർമ്മങ്ങളിൽ താല്പര്യവും ബാല്യത്തിൽതന്നെ കൃഷ്ണനിൽ പ്രകടമായി. വിഗ്രഹാരാധനയിലും മററും ശ്രദ്ധയുണ്ടായിരുന്ന ബാലൻ ക്രീഡാലോലനായി സമയം പാഴാക്കുന്ന പ്രകൃതക്കാരനായിരുന്നില്ല. സാധാരണ കുട്ടികളെക്കാളധികം ബുദ്ധിശക്തിയും, ഗ്രഹണപാടവവും, പഠന വ്യഗ്രതയും ഉള്ള ബാലനുമായിരുന്നു.

കൃഷ്ണനു് അഞ്ചു വയസ്സായപ്പോൾ കൊയ്പള്ളി ഇല്ലത്തു് കൃഷ്ണൻ നമ്പ്യാതിരി എഴുത്തിനിരുത്തി. ജ്യോതിഷം, വൈദ്യം, മനഃശാസ്ത്രം തുടങ്ങിയവയിൽ വൈദഗ്ദ്ധ്യം സമ്പാദിച്ചിരുന്ന കൃഷ്ണൻ നമ്പ്യാതിരിതന്നെ ബാലനു് അക്ഷരാഭ്യാസവും ആദ്യകാലപാഠങ്ങ



ശ്രീമദ് ആഗമാനന്ദസ്വാമികൾ ഗ്രന്ഥരചനയിൽ

ളും നൽകി അടിസ്ഥാനമുറപ്പിച്ചു. അതിനുശേഷം ഏതെങ്കിലും സ്കൂളിൽ ചേർക്കേണ്ട ഘട്ടമായപ്പോഠം സാമ്പത്തിക വിഷമങ്ങഠം അനുഭവിച്ചിരുന്ന പിതാവ് എന്തുവേണ്ട എന്നു ക്ലേശിച്ചു. കൃഷ്ണൻെറ മാതുലൻ വടശ്ശേരിമഠത്തിൽ നാരായണൻ നമ്പ്യാതിരി തൻെറ ഗൃഹത്തിലേക്കു് കൃഷ്ണനെ കൊണ്ടുപോയി. അടുത്തുള്ള കൊററംകുളങ്ങര സ്കൂളിൽ പഠിപ്പിക്കാമെന്നു് സമ്മതിച്ചു. അങ്ങനെ സ്കൂഠംവിദ്യാഭ്യാസമാരംഭിച്ചു എങ്കിലും രണ്ടു വഷമേ തുടന്നുള്ളു. അവിടെ ഇംഗ്ലീഷു വിദ്യാഭ്യാസം ആരംഭിച്ചപ്പോഠം മാതുലൻ 'മ്ലേഛഭാഷ'യിൽ സ്വഭാഗിനേയനെ വിദ്യാഭ്യാസം ചെയ്യിക്കാൻ ഇഷ്ടപ്പെടാതെ സ്കൂളിൽ നിന്നു മാററി. തുടന്നു് സക്കാർ വൈദ്യൻ വെച്ചൂർ എൻ. രാമവാരിയരുടെ സമീപം സംസ്കൃതം പഠിക്കുവാൻ ഏപ്പാടു ചെയ്തു. പൂവ്വസമ്പ്രദായപ്രകാരം സിദ്ധരൂപം ശ്രീരാമോദന്തം, ശ്രീകൃഷ്ണവിലാസം തുടങ്ങിയ പ്രാഥമിക ഗ്രന്ഥങ്ങഠം അഭ്യസിച്ചുകഴിഞ്ഞപ്പോഴേക്കും വൈദ്യർ രാമവാരിയരെ സക്കാർ സ്ഥലം മാററി. പകരം നിയമിതനായ ഏവൂർ എൻ. വേലുപ്പിള്ള ഒരു സാഹിത്യകാരനുംകൂടിയായിരുന്നു. അദ്ദേഹം കൃഷ്ണനെ രഘുവംശം പഠിപ്പിച്ചു് സംസ്കൃതത്തിൽ ഉപസ്ഥിതി നേടിക്കൊടുത്തു.

ചവറയിൽ ഒരു മിഡിൽ സ്കൂഠം സ്ഥാപിതമായതു് ആയിടക്കായിരുന്നു. നാരായണൻ നമ്പ്യാതിരി സ്വഭാഗിനേയനെ മൂന്നാം ക്ലാസ്സിൽ ചേത്തു് സ്കൂഠം വിദ്യാഭ്യാസം തുടരാൻ വേണ്ടതു് ചെയ്തു. അതോടൊപ്പം സംസ്കൃതാഭ്യസനം നിർവിഘ്നം തുടരുന്നതിനും വേണ്ട ഏപ്പാടുകളും ചെയ്തു.

1904 ഫെബ്രുവരി 28—ാംനു- (1079 കുംഭം 16) സമുദായാചാരപ്രകാരം കൃഷ്ണനു് ഉപനയനം നടത്തി. ഗായത്രി ഉപദേശം വാങ്ങിയതോടെ ബാലനു് ഒരു നവജീവിതം ലബ്ധമായി. അങ്ങനെയിരിക്കെ, നിർഭാഗ്യമെന്നു പറയട്ടെ, മാച്ച് 25—ാംനു- പിതാവു് നാരായണരു പരമേശ്വരു നിര്യാതനായി. അതുമൂലം അപൂവ്വമായി ലഭിച്ചിരുന്ന പിതൃലാളനംകൂടി നഷ്ടമായി. പിതൃവിയോഗം മനസ്സിനു് വലിയ ആഘാതമായി അനുഭവപ്പെട്ടു. വിദ്യാഭ്യാസം തുടച്ചയായി പ്രതിബന്ധങ്ങഠം മൂലം വിഘ്നപ്പെട്ടുകൊണ്ടേയിരുന്നു. 1910—ൽ കൊല്ലം ഇംഗ്ലീഷ് ഹൈസ്കൂളിൽ പോയി ചേന്നു എങ്കിലും ശരീരാസ്വാസ്ഥ്യങ്ങളും മററു തടസ്സങ്ങളും കാരണം വിദ്യാഭ്യാസമോ, പരീക്ഷയോ തൃപ്തികരമായിരുന്നില്ല. 1911 ഏപ്രിൽ 11-ാംനു- കൃഷ്ണൻെറ പ്രിയമാതാവ് വസൂരി ദീനമായി കിടന്നപ്പോഠം കൃഷ്ണൻ തന്നെയാണു് ശ്രദ്ധയോടെ ശുശ്രൂഷചെയ്തതു്. മാതാവിൻെറ രോഗം പുത്രനും പകന്നു. രോഗവിമുക്തനായിമാതാവിൻെറ പിതൃകമ്മങ്ങളും നടത്തി ആ വഷം കഴിച്ചുകൂട്ടിയതല്ലാതെ വിദ്യാഭ്യാസത്തിൽ ശ്രദ്ധിക്കാൻ സാദ്ധ്യമായിരുന്നില്ല.

വിദ്യാഭ്യാസവിഷയത്തിൽ കൃഷ്ണന്റെ ശ്രദ്ധ ഒരിക്കലും ദുർബ്ബലമായില്ല. ജ്യോതിഷം പഠിക്കണമെന്നുള്ള ആഗ്രഹം നിറവേററുന്നതിന് ഒരവസരം ലഭിച്ചു. ശ്രീ കൃഷ്ണമാരാർ എന്ന ജ്യോതിഷപണ്ഡിതനെ ഗുരുവായി കിട്ടി. അദ്ദേഹം ശ്രീനാരായണ ഗുരുവിന്റെ സതീർത്ഥ്യനായിരുന്നു. ചവറ സ്വദേശിയും നല്ല ഒരു ജ്യോതിഷപണ്ഡിതനുമായിരുന്ന അദ്ദേഹത്തിന്റെ ശിക്ഷണത്തിൽ ഒരു വഷം കൊണ്ട് പഞ്ചബോധഗണിതം വശമാക്കി. ഒരു കൊല്ലത്തെ പഞ്ചാംഗവും ഗണിക്കാൻ വൈദഗ്ദ്ധ്യം നേടി. ഹോരയും പ്രശ്നമാർഗ്ഗവും ഹൃദിസ്ഥമാക്കി. അന്ന് അദ്ദേഹം ആജ്ജിച്ച ജ്യോതിഷപരിശീലനം ജീവിതാന്ത്യംവരെയും വിസ്മരിച്ചിരുന്നില്ല. അറിവു മാത്രമല്ല, പ്രബലമായ വിശ്വാസവും പുലത്തിയിരുന്നു. സ്വയം വിശ്വസിച്ച എല്ലാ വിഷയങ്ങളിലും പരമാവധി ശ്രദ്ധ പുലത്തുന്ന ആളായിരുന്നു കൃഷ്ണൻ.

ആലത്തൂർ ബ്രഹ്മാനന്ദ ശിവയോഗിയുടെ ചില ശിഷ്യന്മാരെ പരിചയപ്പെടുന്നതിനും ഗ്രന്ഥങ്ങരം വായിക്കുന്നതിനും സംഗതിയായി. ഭക്തി-ജ്ഞാനമാർഗ്ഗങ്ങളെ നിരാകരിച്ച് രാജയോഗത്തിന് പ്രാധാന്യം കല്പിച്ചുകൊണ്ടുള്ള ഒരു പ്രസ്ഥാനമായിരുന്നു ആനന്ദമതം. പൂജാദികളിൽ നിഷ്ഠയും താല്പര്യവും പുലത്തിപ്പോന്നിരുന്ന കൃഷ്ണന്റെ മനസ്സിൽ ആനന്ദമതത്തിന്റെ ആദശ്ങ്ങരം വലിയ ഒരു ഇളക്കമുണ്ടാക്കി. എങ്കിലും ഭാഗവതം തുടങ്ങിയ സദ്ഗ്രന്ഥപാരായണം തുടന്നുപോന്നതിനാൽ മനസ്സിൽ രൂഢമൂലമായുണ്ടായിരുന്ന വിശ്വാസങ്ങളേയും ധാരണകളേയും പൂണ്ണമായി ഇളക്കാൻ ആനന്ദമതപ്രവത്തകക്കോഗ്രന്ഥങ്ങരംക്കോ കഴിഞ്ഞില്ല.

1087 ഇടവ (1912 ജൂൺ) ത്തിൽ മാവേലിക്കര ഹൈസ്കൂളിൽ ചേന്നു. മാവേലിക്കരയിൽ താമസിക്കുന്നതിനു സൗകര്യം ലഭിച്ചതാണ് അതിനൊരു മുഖ്യകാരണം. ആയിടയ്ക്ക് യാദൃച്ഛികമായി വിവേകാനന്ദസ്വാമികളുടെ 'എന്റെ ആചാര്യദേവൻ' എന്ന ഗ്രന്ഥം വായിക്കാൻ കൃഷ്ണന് ഭാഗ്യം ലഭിച്ചു. ശ്രീരാമകൃഷ്ണ പരമഹംസരുടെ അമാനുഷികമായ മാഹാത്മ്യത്തെപ്പററി ഗ്രഹിക്കുന്നതിന് അതു് ഉപകരിച്ചു. ആനന്ദമതത്തിന്റെ പ്രേരണ പൂണ്ണമായും ഇല്ലാതെയായി. എന്നുമാത്രമല്ല ആനന്ദമത ലംഘനം ഒരു വ്രതം പോലെ സ്വീകരിക്കുകയും ചെയ്തു. ശ്രീശങ്കരാചാര്യ സ്വാമികളുടെ 'സവ്വവേദാന്ത സിദ്ധാന്ത സാരസംഗ്രഹം' എന്ന ഗ്രന്ഥം പഠിക്കുന്നതിനു കൃഷ്ണനു് സാധിച്ചതു് ഒരു മഹാഭാഗ്യമായി അദ്ദേഹം കരുതി. പുതിയ ലോകം തന്റെ മുൻപിൽ തുറന്നു് കിട്ടിയതായി തോന്നി. ശ്രീശങ്കരകൃതികളും വിവേകാനന്ദകൃതികളും കൂടുതൽ പഠിക്കുന്നതിനു് ആ കുമാരൻ ആഗ്രഹിച്ചു.

1915 വരെ മാവേലിക്കര ഹൈസ്കൂളിൽ തന്നെ പഠനം തുടന്നു. അതിനിടക്കു് ശ്രീശങ്കരാചാര്യരുടെ പല ഗ്രന്ഥങ്ങളുമായി

പരിചയപ്പെടാൻ സാധിച്ചു. വിവേകാനന്ദസ്വാമികളുടെ ജീവിത ചരിത്രവും പ്രസംഗങ്ങളും വായിക്കാൻ ഇടകിട്ടി. ഇതെല്ലാം സന്ന്യാസവൃത്തിയോട് ഒരു ആഭിമുഖ്യം കൃഷ്ണൻെറ മനസ്സിൽ ഉദിക്കാൻ കാരണമായി. ആ ഘട്ടത്തിൽ സന്ന്യാസിയെപ്പോലെ കാഷായവസ്ത്രം ധരിച്ച് നടക്കാനും സ്വയം സന്ന്യാസവൃത്തി വിഭാവനം ചെയ്യാനും ഉദ്യമിച്ചു. ഏറെ സമയം കൊററാർ കാവിലാണ് കഴിച്ചുകൂട്ടിയതു്. താൻ ഉൾക്കൊണ്ട ആത്മീയാദർശങ്ങൾ അന്യരിലേക്ക് പകരുന്നതിനു് കൃഷ്ണനു് ആവേശം ഉണ്ടാകുകയും ചെയ്തു. അതിൻെറ ഫലമായി ചില സഹപാഠികളേയും മററു കുട്ടികളേയും സംഘടിപ്പിച്ച് ഒരു ഗീതാ ക്ലാസ്സ് ആരംഭിക്കുകയും അവരോടു മതവിഷയങ്ങൾ പ്രസംഗിക്കുകയും ചെയ്തുപോന്നു.

1913–ൽ ശ്രീമദ് നിർമ്മലാനന്ദ സ്വാമികൾ ഹരിപ്പാട്ട് ശ്രീരാമകൃഷ്ണആശ്രമ പ്രവർത്തനങ്ങൾ സമാരംഭിച്ചിരുന്നു. അതേപ്പററി അറിഞ്ഞപ്പോൾ തന്നെ കൃഷ്ണൻ നമ്പ്യാതിരി അവിടെ പോകുകയും സ്വാമിയുമായി പരിചയപ്പെടുകയും ചെയ്തു. സ്വാമികളുടെ ആശയങ്ങളും ഉപദേശങ്ങളും സ്വീകരിക്കാനും അവസരം സിദ്ധിച്ചു. ഈ വിധത്തിലുള്ള സമാഗമങ്ങളും കൃഷ്ണൻെറ മനോഭാവവും പെരുമാററവുമെല്ലാം ലൗകികജീവിതത്തിൽ നിന്നു് അദ്ദേഹത്തെ അകററിക്കളയുമെന്നു് ബന്ധുമിത്രാദികൾ ഭയന്നു. രക്ഷിതാക്കൾ ആ മാർഗ്ഗത്തിൽ പ്രതിബന്ധമായി വർത്തിക്കുകയും ചെയ്തു. സ്വന്തം അമ്മാവൻേറയും രക്ഷാകർത്താക്കളുടേയും ബന്ധുജനങ്ങളുടേയും നിർബ്ബന്ധപൂർവ്വമായ പ്രേരണയ്ക്കു് വശംവദനായി 1019– മേട (1916 ഏപ്രിൽ) മാസത്തിൽ, പത്തനംതിട്ട മൈലപ്ര ഊരകത്തില്ലത്തു് ലക്ഷ്മീദേവി എന്ന കന്യകയെ വിവാഹം ചെയ്തു. എങ്കിലും വിവാഹം കൃഷ്ണൻെറ ആത്മീയ മാർഗ്ഗത്തിൽ കളങ്കം വരുത്തുവാനോ വിശ്വാസത്തെ ഇളക്കുവാനോ കാരണമായില്ല.

1916 ജൂൺ (1091 മിഥുനം) മാസത്തിൽ, കൃഷ്ണൻ ഉപരിപഠനത്തിനു് തിരുവനന്തപുരം മഹാരാജാസ് കോളേജിൽ ചേർന്നു. കൂടുതൽ വിപുലമായ ലോകത്തേക്കാണു് എത്തിച്ചേർന്നതു്. കോളേജ് വിദ്യാഭ്യാസത്തേക്കാൾ കൂടുതൽ മതവിദ്യാഭ്യാസത്തിലാണു് ശ്രദ്ധിച്ചതു്. തിരുവനന്തപുരത്തു് ഒരു വേദാന്തസംഘം സജീവമായി പ്രവർത്തിച്ചിരുന്നു, അക്കാലത്തു് ശ്രീരാമകൃഷ്ണദേവൻെറ മാനസപുത്രൻ എന്നു വിശേഷിപ്പിക്കപ്പെടാറുള്ള ആളും ശ്രീരാമകൃഷ്ണമിഷൻെറ അദ്ധ്യക്ഷനമായിരുന്ന ശ്രീ ബ്രഹ്മാനന്ദസ്വാമികൾ തിരുവനന്തപുരത്തു് നെട്ടയം ശ്രീരാമകൃഷ്ണാശ്രമത്തിൻെറ ശിലാസ്ഥാപനത്തിനു് വരികയുണ്ടായി. സ്വാമികളെ പരിചയപ്പെടുന്നതിനു് ആ അവസരം പ്രയോജനപ്പെട്ടു. അദ്ദേഹം കന്യാകുമാരി സന്ദർശനം കഴിഞ്ഞു് കൊല്ലത്തു് എത്തി പത്തു ദിവസം താമസിച്ചതിനിടയിൽ കൂടുതൽ പരിചയപ്പെടുന്നതിനും സ്വാമികളിൽ നിന്നു് മന്ത്രോപദേശം വാ

ങ്ങുന്നതിനും കൃഷ്ണന് ഭാഗ്യംലഭിച്ചു. അതോടെ ശ്രീരാമകൃഷ്ണ പരമഹംസരുടേയും വിവേകാനന്ദ സ്വാമികളുടേയും അചഞ്ചലഭക്തനായും അവരുടെ ആദർശങ്ങളുടെ വക്താവായും നമ്പ്യാതിരി പരിണമിച്ചു. ഭാവിയിൽ താൻ അനുഷ്ഠിക്കാനുള്ള മഹായത്നങ്ങൾക്ക് ആരംഭം കുറിക്കലായിരുന്നു അത്.

തിരുവനന്തപുരത്തെ കോളേജ് വിദ്യാഭ്യാസകാലത്ത് ശ്രീ ശങ്കരാചാര്യകൃതികൾ ഒക്കെയും കൃഷ്ണൻ നമ്പ്യാതിരി പഠിച്ചു. മഹാഭാരതാദിഗ്രന്ഥങ്ങൾ വായിച്ച് തൻെറ ജ്ഞാനസീമകളെ വികസ്വരമാക്കി. തിരുവനന്തപുരം വാസത്തിൻെറ അവസാനനാളുകളിൽ അദ്ദേഹത്തിന് കഠിനമായ ഉദരരോഗം ഉണ്ടായി. തൻമൂലം കൊല്ലവർഷം 1095–96 ഏതാനും മാസങ്ങൾ സ്വഗൃഹത്തിൽ തന്നെ പാർത്തു. അക്കാലത്ത് വിഗ്രഹാരാധന നിഷേധലംഘനം, പുനർജ്ജന്മം, മുതലായ ചില ഗ്രന്ഥങ്ങൾ രചിച്ചു. സാമുദായിക പ്രവർത്തനങ്ങളിൽ ഏർപ്പെടാനും ഉത്സാഹം പ്രദർശിപ്പിച്ചു. മദ്ധ്യതിരുവിതാംകൂർ ബ്രാഹ്മണസമാജം സംഘടിപ്പിക്കുക എന്ന ഭാരിച്ച കൃത്യം അദ്ദേഹം സാധിച്ചു. സ്വധർമ്മം പരിത്യജിക്കാതെ തന്നെ—കൃഷി വാണിജ്യാദികളിൽകൂടി അഭിവൃദ്ധി നേടാൻ ബ്രാഹ്മണരെ അദ്ദേഹം ഉദ്ബോധിപ്പിച്ചു. ഈവിധ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടുകൊണ്ടിരിക്കെ തന്നെ കരുനാഗപ്പള്ളിയിലും ചവറയിലും ഉള്ള ഇംഗ്ലീഷ് വിദ്യാലയങ്ങളിൽ അദ്ധ്യാപകനായും സേവനം അനുഷ്ഠിച്ചു.

1096–ൽ മദിരാശിക്ക് പോയി ഉപരിപഠനത്തിനായി പ്രസിഡൻസി കോളേജിൽ സംസ്കൃതം ഓണേഴ്സിനുചേർന്നു. മൂന്നുവർഷം വിക്ടോറിയ ഹോസ്റ്റലിൽ താമസിച്ചാണ് പഠിച്ചത്. അവിടെ വച്ചും വിദ്യാർത്ഥികളുടേതായ ഒരു ശ്രീരാമകൃഷ്ണസംഘം രൂപീകരിച്ച് മതപരമായ ക്ലാസ്സുകളെടുക്കാൻ തുടങ്ങി. അപ്പോൾ ശ്രീരാമകൃഷ്ണമിഷൻെറ ഉപാദ്ധ്യക്ഷനും, മദ്രാസ് ശ്രീരാമകൃഷ്ണമഠം പ്രസിഡൻറുമായിരുന്ന് അടുത്ത കാലത്ത് സമാധിയായ ശ്രീതപസ്യാനന്ദ സ്വാമികൾ, തൃശ്ശിനാപ്പള്ളി ശ്രീരാമകൃഷ്ണാശ്രമം പ്രസിഡണ്ടായിരുന്ന ശ്രീചിദ്ഭവാനന്ദ സ്വാമികൾ, കോയമ്പത്തൂർ രാമകൃഷ്ണമിഷൻെറ കാര്യദർശിയും മുൻ മദ്രാസ് വിദ്യാഭ്യാസ മന്ത്രിയുമായിരുന്ന ഡോ. അവിനാശിലിംഗം ചെട്ടിയാർ മുതലായി പല മഹനീയ വ്യക്തികളും കൃഷ്ണൻ നമ്പ്യാതിരിയുടെ സഹപാഠികളായി മദിരാശിയിലുണ്ടായിരുന്നു. ശ്രീ ബ്രഹ്മാനന്ദ സ്വാമികൾ ആയിടയ്ക്ക് മദിരാശി ശ്രീരാമകൃഷ്ണാശ്രമത്തിൽ കുറെ ദിവസം താമസിക്കാനിടയായി. നിത്യേന അദ്ദേഹത്തെ സന്ദർശിച്ച് ഉപദേശങ്ങൾ സ്വീകരിക്കുമായിരുന്നു. 'കോളേജ് വിദ്യാഭ്യാസം പൂർത്തിയാക്കി എം. ഏ. ബിരുദം നേടിയശേഷം ആശ്രമത്തിൽ വരൂ' എന്നു പറഞ്ഞ് ആ ഗുരു നമ്പ്യാതിരിയെ ഉടനെ ആശ്രമത്തിൽ ചേരുന്നതിൽനിന്ന് പിൻതിരിപ്പിച്ചു. ഹോസ്റ്റൽ വാസക്കാലത്തും നിത്യപൂജയും മററും മുടങ്ങാതെ നിർവ്വഹിച്ചിരുന്നു.

മദിരാശിയിലെ വിദ്യാഭ്യാസം പൂർത്തിയാക്കി തിരിച്ചുവന്ന നമ്പ്യാതിരി ബിരുദലാഭവാർത്ത അറിഞ്ഞ ഉടനെതന്നെ സന്ന്യസിക്കാൻ തീർച്ചയാക്കി, തിരുവനന്തപുരം ശ്രീരാമകൃഷ്ണാശ്രമത്തിലേക്കുപോയി. എന്നാൽ പിന്നാലെ മാതുലൻ അവിടെയെത്തി തടസ്സപ്പെടുത്തി. മാതുലനിർദ്ദേശം അനുസരിച്ച് അദ്ദേഹം കരുനാഗപ്പള്ളിക്കു മടങ്ങി, ഗാർഹികപ്രശ്നങ്ങൾ പരിഹരിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കേ 1100 ചിങ്ങം (1924 ആഗസ്റ്റ്) മാസത്തിൽ മാതുലൻ നിര്യാതനായി. അതു വളരെ നഷ്ടബോധം ജനിപ്പിക്കുകയും ചെയ്തു.

വീട്ടുകാര്യങ്ങൾ നോക്കിക്കൊണ്ടിരുന്ന ആ കാലത്തും ആത്മീയാദ്ധ്യാപനയത്നങ്ങളിൽ ഏർപ്പെട്ടിരുന്നു. സാമാന്യജനങ്ങൾക്ക് ഋഗ്വേദം സുഗ്രഹമാക്കിക്കൊടുക്കണമെന്ന് ആഗ്രഹിച്ച് 'ഭാരതനിധി' എന്ന പേരിൽ മാസികാരൂപേണ ഋഗ്വേദവ്യാഖ്യാനം രചിച്ച് പ്രസിദ്ധീകരണമാരംഭിച്ചു. പക്ഷേ, പൊതുജനങ്ങളിൽനിന്നും പ്രതീക്ഷിച്ചത്ര സഹായസഹകരണങ്ങൾ ലഭിക്കായ്കയാൽ ഏതാനും മാസങ്ങൾക്കുശേഷം പ്രസിദ്ധീകരണം നിർത്തിവെയ്ക്കേണ്ടതായി വന്നു.

ചെങ്ങന്നൂർ ഹൈസ്കൂളിന്റെ ഹെഡ്മാസ്റ്റർ പദവി ഏറ്റെടുക്കാൻ സ്കൂൾമാനേജർ കഥാപുരുഷനെ ക്ഷണിച്ചു. 1924—ൽ അദ്ദേഹം ജോലിയിൽ പ്രവേശിച്ചു. മാർച്ചിൽ സ്കൂൾ പൂട്ടിയപ്പോൾ ജോലി രാജിവച്ച് തിരുവല്ല ശ്രീരാമകൃഷ്ണാശ്രമത്തിൽ ചേർന്ന് ശ്രീരാമകൃഷ്ണസംഘത്തിലെ ഒരംഗമായി. അത് ജീവിതത്തിലെ നിർണ്ണായകമായ വഴിത്തിരിവായി കലാശിച്ചു.

ശ്രീമദ് നിർമ്മലാനന്ദ സ്വാമികളുടെ നിർദ്ദേശാനുസരണം കഥാപുരുഷൻ ഒറ്റപ്പാലം ശ്രീരാമകൃഷ്ണാശ്രമത്തിലേക്കു പോയി. ധ്യാനജപാദികളും മററ് ആദ്ധ്യാത്മികപ്രവർത്തനങ്ങളും ചെയ്തു കാലം കഴിച്ചുകൂട്ടി. 1928—ൽ സ്വാമികളിൽനിന്നും സന്ന്യാസവൃത്തി സ്വീകരിച്ച് ആഗമാനന്ദസ്വാമിയായി. അനന്തരം തൃശ്ശൂരിനു സമീപം പുതുക്കാട് ഒരു പുതിയ ആശ്രമം സ്ഥാപിക്കുന്നതിന് അദ്ദേഹം നിയുക്തനായി. മൂന്നു വർഷത്തെ അത്യദ്ധ്വാനത്തിന്റെ ഫലമായി ആ നിയോഗം സഫലമാകുകയും ചെയ്തു.

അതിനുശേഷം തോന്നിയ ഒരു ഉൾപ്രേരണയാൽ പ്രവൃത്തിയിൽനിന്ന് വിരമിച്ച് കല്ക്കത്തയിൽ ഗുരുസ്ഥാനമായ ബേലൂർ മഠത്തിൽ എത്തിയ അദ്ദേഹം ശ്രീ രാമകൃഷ്ണശിഷ്യന്മാരായ ശിവാനന്ദ സ്വാമികൾ, ശ്രീ അഭേദാനന്ദ സ്വാമികൾ, ശ്രീ അഖണ്ഡാനന്ദ സ്വാമികൾ, ശ്രീ വിജ്ഞാനാനന്ദ സ്വാമികൾ എന്നിവരെ ദർശിച്ച് അനുഗ്രഹം വാങ്ങി. കാശിയിൽ ചെന്ന് കുറച്ചു നാൾ അവിടെ താമസിക്കുകയും ന്യായം, വേദാന്തം, മീമാംസ മുതലായ വിഷയങ്ങൾ ഗുരുമുഖത്തിൽനിന്നുതന്നെ അഭ്യസിക്കുകയും ചെയ്തു.

ആ അവസരത്തിൽ സ്വാമിക്കു് ഉദരരോഗം കഠിനമായി ബേലൂർ മഠത്തിൽ നിന്നുള്ള നിർദ്ദേശമനുസരിച്ചു് അവിടുന്നു് മദിരാശി ശ്രീരാമകൃഷ്ണമഠത്തിലേക്കു് പോന്നു. അവിടെ താമസിച്ചു് രോഗവിമുക്തി നേടി. വേദാന്തപണ്ഡിതനും, സന്ന്യാസിയും, ശ്രീരാമകൃഷ്ണമഠം പ്രവർത്തകനുമായി കേരളത്തിലേക്കു മടങ്ങിയ ശ്രീ ആഗമാനന്ദസ്വാമി സനാതനധർമ്മത്തിന്റെ നവോത്ഥാനത്തിനുവേണ്ടി അദ്ധ്വാനിക്കാൻ തന്നെ നിശ്ചയിച്ചു. അദ്വൈതാചാര്യനും കേരളത്തിന്റെ മഹൽസന്താനവുമായ ശ്രീശങ്കരന്റെ ജന്മദേശമായ കാലടി കേന്ദ്രമാക്കി പ്രവർത്തിക്കണമെന്നായിരുന്നു സ്വാമിയുടെ ഉദ്ദേശം.

മദിരാശിയിൽനിന്നും കൊല്ലവർഷം 1111—ൽ കേരളത്തിൽ മടങ്ങിയെത്തിയ സ്വാമി നേരെ വൈയ്ക്കത്തേയ്ക്കാണു് പോയതു്. അന്നു് അഷ്ടമി മഹോത്സവം നടക്കുകയായിരുന്നു. അദ്ദേഹത്തിന്റെ ആഗമനം നേരത്തെ കൂട്ടി അറിഞ്ഞിരുന്ന സുഹൃത്തുക്കൾ ഏർപ്പാടുചെയ്തിരുന്ന സമ്മേളനത്തിൽ അദ്ദേഹം ഒരു മതപ്രസംഗം നടത്തി.

ഹിന്ദുക്കളുടെയിടയിൽ മതബോധനം നടത്തുന്നതിനുള്ള ഒരവസരം സമാഗതമായി എന്നു് സ്വാമികൾ കണ്ടു. ക്ഷേത്രങ്ങളിൽ മതപ്രഭാഷണം എന്ന ആശയം തന്നെ രൂപീകൃതമായി. തുടന്നു് എത്രയോ വർഷം കേരളത്തിൽ അങ്ങോളമിങ്ങോളം ക്ഷേത്രങ്ങളോടനുബന്ധിച്ചു് ഉത്സവവേളകളിലും മററും മണിക്കൂറുകൾ നീണ്ടു നില്ക്കുന്ന പ്രഭാഷണങ്ങൾ നടത്തി ഹിന്ദുക്കളെ മുഴുവൻ ഉണർത്താൻ സ്വാമി അനവരതം യത്നിച്ചു. ഓർമ്മശക്തി, വൈദുഷ്യം, വാചാലത, സുദൃഢമായ ഭക്തിവിശ്വാസങ്ങൾ എന്നിവയാൽ പരിപക്വമായ ആ പ്രഭാഷണങ്ങൾ ശ്രോതാക്കളെ കർമ്മോന്മുഖരും ഉദ്ബുദ്ധരുമാക്കുന്നവയുമായിരുന്നു. ക്രമേണ ആഗമാനന്ദസ്വാമികളുടെ ശ്രദ്ധ കാലടിയിലേയ്ക്കു് തിരിഞ്ഞു. അക്കാലത്തെ വടക്കൻ തിരുവിതാംകൂറിലെ ഒരു പ്രമുഖ ജന്മിയും ഉദാരമതിയുമായിരുന്ന പറയത്തു് ഗോവിന്ദമേനോനുമായി സംസാരിച്ചു് കാലടിയിൽ ശ്രീരാമകൃഷ്ണന്റേയും ശ്രീശങ്കരന്റേയും ആദർശങ്ങളെ സമന്വയിപ്പിച്ചുകൊണ്ടു് ഒരു ആശ്രമം സ്ഥാപിക്കാനുള്ള സ്വാഭിലാഷം സ്വാമി അറിയിച്ചു. ആ ഉദ്ദേശം സഫലമാകുന്നതിനു് ഗോവിന്ദമേനോൻ എല്ലാ സഹായങ്ങളും വാഗ്ദാനംചെയ്തു. അദ്ദേഹം പെരിയാററിൻകരയിൽ ശ്രീ ശങ്കരാചാര്യജന്മംകൊണ്ടു് പവിത്രമായ സ്ഥലത്തിന്നരികിൽ ആശ്രമസ്ഥാപനത്തിനായി ഒന്നര ഏക്കർ ഭൂമിയും ഒരു ചെറിയ കെട്ടിടവും ദാനംചെയ്തു. അവിടെ 1936—ൽ (1111 മേടമാസത്തിൽ) ഏപ്രിൽ 26—ാംതീയതി, ശ്രീശങ്കരജയന്തി നാളിൽ, കാലടി ശ്രീ രാമകൃഷ്ണ അദ്വൈതാശ്രമത്തിന്റെ സംസ്ഥാപനവും നടന്നു. ആശ്രമം പണിയിക്കുന്നതിനേയോ, ഭാവിപ്രവർത്തനങ്ങളേയൊ പററി അധികമൊന്നും മുൻകൂട്ടി ആലോചിക്കാതെയാണു് ആശ്രമ സ്ഥാപനം

നിർവ്വഹിച്ചതെന്നു് പ്രത്യേകിച്ചു് പറയേണ്ടതില്ലല്ലോ. തൃശ്ശൂർ ശ്രീ രാമകൃഷ്ണാശ്രമത്തിൻെറ സ്ഥാപകാദ്ധ്യക്ഷനായിരുന്ന ശ്രീ ത്യാഗീശാനന്ദസ്വാമികളും ഉല്പതിഷ്ണുവും സാഹിത്യകാരനുമായ അപ്പൻ തമ്പുരാനും മററും പ്രതിഷ്ഠാകർമ്മത്തിൽ പങ്കുകൊണ്ടിരുന്നു. ബേലൂർ മഠത്തിൽനിന്നും ഔപചാരികമായ അനുമതി കൂടാതെ സാഹസികമായിട്ടാണു് ആശ്രമസ്ഥാപനത്തിനു് ശ്രീ ആഗമാനന്ദസ്വാമി ഒരുമ്പെട്ടതെങ്കിലും ക്രമേണ 1941–ൽ ശ്രീരാമകൃഷ്ണമിഷൻെറ അംഗീകാരം അതിനു് ലഭിച്ചു. തുടന്നു് കൂടുതൽ സന്ന്യാസിമാരെ സഹപ്രവർത്തകരായി ലഭിച്ചു.

വൻപിച്ച ഒരു ഉത്തരവാദിത്വമാണു് സ്വാമിജി ഏറെറടുത്തതു്. ആദ്യകാലത്തു് അനുഭവിച്ച ക്ലേശങ്ങൾക്കു് അതിരുണ്ടായിരുന്നില്ല. ഇന്നത്തെപ്പോലെ അഭിവൃദ്ധമായ ഒരു പട്ടണമായിരുന്നില്ല കാലടി. യാതൊരു സാമ്പത്തികമായ കരുതലുമില്ല. പുസ്തകങ്ങൾ എഴുതി അച്ചടിപ്പിച്ചു് ഉത്സവസ്ഥലങ്ങളിൽ കൊണ്ടുപോയി വിററഴിച്ചും മററുമാണു് അത്യാവശ്യച്ചെലവുകൾ നിർവ്വഹിച്ചുപോന്നതു്. മതപ്രഭാഷണങ്ങൾക്കു് പോകുമ്പോൾ യാത്രാച്ചെലവിനും മററും ലഭിച്ചിരുന്ന തുച്ഛമായ തുകയായിരുന്നു മറെറാരു വരുമാനമാർഗ്ഗം. നാടാകെ അലഞ്ഞും ഗൃഹസ്ഥന്മാരോടു് യാചിച്ചും പ്രസംഗിച്ചും പുസ്തകമെഴുതി വിററും ഒരു മഹാസ്ഥാപനം പടുത്തുയർത്താൻ ജീവിതത്തിൻെറ ദീർഘകാലം കഴിച്ചുകൂട്ടിയ ശ്രീ ആഗമാനന്ദസ്വാമിയെ ധന്യവാദത്തോടെയല്ലാതെ സ്മരിക്കാൻ ആവില്ല തന്നെ. പറയത്തു് കുട്ടൻ മേനോൻ, തോപ്പിൽ കുമാരൻ, പി.കെ. ഗോപാലൻനായർ, (അട്ടൂർ ശാസ്ത്രി), എം. എൻ. കരുണാകരൻ നായർ തുടങ്ങിയവർ സ്വാമിജിയുടെ അദ്ധ്വാനപൂർണ്ണമായ പ്രവർത്തനങ്ങളിൽ സഹകരിച്ചിരുന്നു.

ആശ്രമത്തിൻെറ ആഭിമുഖ്യത്തിൽ ഹരിജനസേവനത്തിനു് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. എത്രയോ വർഷംമുമ്പു് തന്നെ പുത്തുക്കാട്ടു് ആശ്രമത്തിനു് സമീപമുള്ള ബ്രാഹ്മണ ക്ഷേത്രത്തിൻെറ ചുമതല സ്വാമിയിൽ നിക്ഷിപ്തമായതോടുകൂടി സവർണ്ണരുടേതായ ആ ക്ഷേത്രത്തിലേയ്ക്കു് നൂറുകണക്കിനു് ഹരിജനങ്ങളേയും അവർണ്ണരേയും പ്രവേശിപ്പിച്ചു് ആരാധന നടത്തിയ കർമ്മധീരത, ക്ഷേത്രപ്രവേശനവിളംബരം പുറപ്പെടുവിക്കുന്നതിനു് എത്രയോ മുൻപാണു് പ്രകടമായതെന്നു് ഓർമ്മിക്കുന്നതുതന്നെ ഇപ്പോൾ ആശ്ചര്യം ജനിപ്പിക്കുന്നു. കാലടി ആശ്രമത്തോടനുബന്ധിച്ചു് ഗിരിജനങ്ങൾക്കുവേണ്ടി ഒരു ഹോസ്റ്റൽ പിൽക്കാലത്തു് ആരംഭിക്കുകയും അവരുടെ വിദ്യാഭ്യാസത്തിനു് പ്രാധാന്യം നൽകിക്കൊണ്ടുള്ള സ്കൂൾ പ്രവർത്തനമാരംഭിക്കുകയുംചെയ്ത കാര്യം പ്രത്യേകം പ്രസ്താവ്യമാണു്. ബ്രഹ്മാനന്ദോദയം സംസ്കൃത ഹൈസ്കൂൾ പിന്നീടു് സംസ്കൃത അപ്പർ പ്രൈ

മറി സ്കൂളായി മാറി. ഇപ്പോൾ ബ്രഹ്മാനന്ദോദയം ഹൈസ്കൂളും ലോവർ പ്രൈമറി, അപ്പർ പ്രൈമറി വിദ്യാലയങ്ങളും അവിടെ ഉണ്ട്.

ആശ്രമത്തോടനുബന്ധിച്ച് ശ്രീശാരദാ ആയുർവ്വേദാശുപത്രി പ്രവർത്തനം ആരംഭിച്ചതും സ്വാമിയുടെ ഉത്സാഹത്തിലാണ്. കാലടി–താന്നിപ്പുഴപ്പാലം (ശ്രീശങ്കരപാലം) പണിതു് കാലടിക്കുള്ള യാത്ര സുഗമമാക്കുന്നതിനും കാലടി ഗ്രാമത്തിനു് സർവ്വതോമുഖമായ അഭിവൃദ്ധികൈവരുത്തുന്നതിനും ആവുന്നതെല്ലാം ചെയ്യാനും സ്വാമി കഠിനമായി യത്നിച്ചു. ഡോ. രാജേന്ദ്രപ്രസാദ് ഉൾപ്പെടെ മഹദ്വ്യക്തികൾ പലരും ആശ്രമം സന്ദർശിക്കുകയുണ്ടായി.

ശ്രീശങ്കര ജന്മഭൂമിയിൽ ശ്രീശങ്കരനാമധേയത്തിൽ ഒരു ഉന്നത വിദ്യാഭ്യാസ സ്ഥാപനം ഉണ്ടാക്കണമെന്നു് സ്വാമി ആഗ്രഹിച്ചതിന്റെ ഫലമായി രൂപംകൊണ്ടതാണു് ശ്രീ ശങ്കരാ കോളേജ്. സാമ്പത്തികഭാരം ഏൽക്കാനുള്ള വിഷമംകൊണ്ടു് പിൽക്കാലത്തു് കോളേജ് ഭരണം ശൃംഗേരി മഠത്തിനു് ഏല്പിച്ചുകൊടുത്തു. ഇപ്പോൾ അതു് ഒരു ട്രസ്റ്റിന്റെ കീഴിൽ ഒരു മഹാസ്ഥാപനമായി വളർന്നുകഴിഞ്ഞിരിക്കുന്നു. കാലടിയിൽ ഉണ്ടാകാൻ പോകുന്ന ശ്രീശങ്കര സംസ്കൃത സർവ്വകലാശാലയ്ക്കുവേണ്ടിയും സ്വാമികൾ പ്രവർത്തിച്ചിട്ടുണ്ട്.

കാലടി ആശ്രമത്തിൽ ഒരു പ്രസിദ്ധീകരണവിഭാഗം സമാരംഭിച്ച് ഗ്രന്ഥങ്ങളും ആനുകാലിക പ്രസിദ്ധീകരണങ്ങളും അവിടെ നിന്നു് പ്രകാശിപ്പിച്ചതും സ്വാമിയുടെ ധന്യമായ ഒരു സംഭാവനയാണ്. ശ്രീരാമകൃഷ്ണ–വിവേകാനന്ദ സന്ദേശം പ്രചരിപ്പിക്കുന്നതിനുവേണ്ടി 'അമൃതവാണി', 'പ്രബുദ്ധകേരളം' എന്നീ മാസികകൾ കാലടിയിൽനിന്നു് കുറെക്കാലം പ്രസിദ്ധീകരിച്ചുകൊണ്ടിരുന്നു. അവയുടെ പത്രാധിപരും, ലേഖകനും, പ്രൂഫ് നോട്ടക്കാരനും, വരിസംഖ്യ പിരിക്കുന്ന ആളും എല്ലാം സ്വാമിതന്നെയായിരുന്നു. ഈ മാസികകളിൽ മാത്രമല്ല സമകാലകേരളത്തിലെ എല്ലാ ആനുകാലിക പ്രസിദ്ധീകരണങ്ങളിലും സ്വാമി ലേഖനങ്ങൾ എഴുതി ഹിന്ദുധർമ്മ വിശ്വാസികൾക്കു് വിജ്ഞാനം പകരുകയും അവരെ ഉദ്ബോധിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. ''ഞാൻ ഹിന്ദുവായതെന്തിനു്''?, 'കേരളത്തിന്റെ ഭാവി', 'ശ്രീനാരായണഗുരു സ്വാമികൾ', ഭാരതീയ വിദ്യാഭ്യാസം, സ്വാമി വിവേകാനന്ദനും സ്വതന്ത്രഭാരതവും, ശ്രീരാമകൃഷ്ണസന്ദേശം, ശ്രീരാമകൃഷ്ണനും വിവേകാനന്ദസ്വാമികളും, വേദപ്രാമാണ്യം, ഹിന്ദുമതവും വിഗ്രഹാരാധനയും, ഹിന്ദുമതവും ഹിന്ദുധർമ്മവും, ഹൈന്ദവധർമ്മം എന്നിങ്ങനെ ആദ്ധ്യാത്മികവിഷയങ്ങളെ അധികരിച്ചു് അമ്പതോളം ഗ്രന്ഥങ്ങൾ മൂലകൃതികളായും, വിവർത്തനങ്ങളായും സ്വാമി രചിച്ചു് പ്രസിദ്ധപ്പെടുത്തുകയുണ്ടായി. മലയാളത്തിലെ ആദ്ധ്യാത്മിക സാഹിത്യത്തിനും ആത്മീയരംഗത്തിനും, പ്രസിദ്ധീകരണങ്ങളിലും പ്രഭാഷണങ്ങളിലുംകൂടി സ്വാമികൾ ഏതാണ്ട് അര നൂററാണ്ടിലധികം കാലം നൽകിയ സംഭാവന ഒരു സാംസ്കാരിക ചരിത്രസംഭവം തന്നെയാണ്.

1961—ൽ ആശ്രമം രജതജൂബിലി ഉജ്ജ്വലമായി ആഘോഷി ക്കാൻ വേണ്ട എല്ലാ ഒരുക്കങ്ങളും സ്വാമിജി ചെയ്തു. അതിനുവേ ണ്ടി ധനശേഖരണം, സജ്ജീകരണം തുടങ്ങിയ പ്രയത്നങ്ങളിൽ മുഴ കിക്കഴിയവേ, തൊടുപുഴയ്ക്കുള്ള യാത്രാമദ്ധ്യേ ഹൃദയവേദന അനുഭവ പ്പെട്ട ഉടനെത്തന്നെ മൂവ്വാററുപുഴ ഗവ: ആശുപത്രിയിൽ പ്രവേശിച്ചു. മൂവ്വാററുപുഴ ആശുപത്രിയിൽനിന്നും രോഗമുക്തനായി പുറത്തു് വന്നു വെങ്കിലും അധികം വൈകാതെ വീണ്ടും ഹൃദ്രോഗബാധ ഉണ്ടായ തിനെ തുടന്നു് റയോൺപുരം ആശുപത്രിയിൽ പ്രവേശിക്കപ്പെട്ടു. ജൂബിലി ആഘോഷം ഉദ്ഘാടനം ചെയ്യപ്പെടുന്നതിനു് മൂന്നുദിവ സംമുമ്പു് മാത്രമാണു്—1961 ഏപ്രിൽ 17—ാം തീയതി സായംകാ ലത്തു് സ്വാമി സമാധി പ്രാപിച്ചതു്. ദേഹം വെടിയും മുൻപേ വേദന തോന്നിയപ്പോഠം പരിശോധിക്കാൻ എത്തിയ ഡോക്ടറോടു് ''എന്താ ഡോക്ടർ മരണം വന്നുവോ'' എന്നു് ചോദിക്കയുണ്ടായത്രേ. ഇപ്പോഠം തൃശ്ശൂർ ശ്രീരാമകൃഷ്ണമഠം അദ്ധ്യക്ഷനും ഉപനിഷദ് വ്യാഖ്യാ താവും വാഗ്മിയുമായ ശ്രീ മൃഡാനന്ദസ്വാമികഠം ഉഠംപ്പെടെയുള്ള അന്തേവാസികളും ആരാധകരും നോക്കിനിൽക്കേ ശ്രീ ആഗമാനന്ദ സ്വാമികഠം ദേഹം വെടിഞ്ഞു. ഒരു ഉജ്ജ്വലതാരം, ആധുനികകേര ളത്തിൻെറ ആത്മീയനഭസ്സിൽനിന്നും പൊലിഞ്ഞുപോയി. രജത ജൂബിലി പരിപാടികഠം ഒരു അനുസ്മരണയോഗത്തിൽ കലാശിച്ചു.

കാലടിയെ പുരോഗതിയുടെ പാതയിലേയ്ക്കു് കൊണ്ടുവരുന്ന തിനും പൊതുജനോപകാരപ്രദമായി പലതും പ്രാവത്തികമാക്കു ന്നതിനും എല്ലാം നിദാനം ശ്രീ ആഗമാനന്ദസ്വാമിയാണു്. പൂവ്വ കാലത്തെ ഒരു കുഗ്രാമം ഇന്നത്തെ വികസ്വര നഗരമാക്കി വളത്തു ന്നതിനു് കാരണഭൂതനായതു് സ്വാമിജിയാണെന്നു പറയാം. സാംസ്കാരികമായി വമ്പിച്ച വളച്ച് ഉണ്ടായതിനു് നിദാനമായി സ്വാമിജി നിത്യവും സ്മരിക്കപ്പെടുമെന്നതും തീച്ചയാണു്. അങ്ങനെ അനന്തര തലമുറകഠംക്കുവേണ്ടി, ജീവിതം ഉഴിഞ്ഞു വച്ച സ്വാമിജി ഒരു മതപ്രഭാഷകനോ, സന്ന്യാസിയോ, സാഹി ത്യകാരനോ മാത്രമായിട്ടല്ല ഒരു 'കേരളവിവേകാനന്ദൻ' എന്ന നിലയ്ക്കാണു് സ്മരിക്കപ്പെടുന്നതു്.

അധഃസ്ഥിതരെ ഉയത്തുക, രോഗം, നിരക്ഷരത തുടങ്ങിയ വയാൽ ക്ലേശിക്കുന്നവരെ സഹായിക്കുക, സംസ്കൃതപരിജ്ഞാനവും ആത്മീയബോധവും, നൽകി ബഹുജനങ്ങളെ ആവേശം കൊള്ളിച്ചു് സന്മാഗ്ഗത്തിലേക്കു് നയിക്കുക എന്നീ ലക്ഷ്യങ്ങഠംക്കുവേണ്ടി ജീവി തം സമർപ്പിച്ച ആഗമാനന്ദ സ്വാമിയുടെനിത്യസ്മാരകം കൂടിയാ യി കാലടിപ്രദേശവും, അവിടത്തെ ആശ്രമവും വളൻകഴിഞ്ഞി രിക്കുന്നു. ശ്രീമദ് ആഗമാനന്ദസ്വാമികഠം അനുഷ്ഠിച്ച മഹത്തായ കർമ്മയോഗപരിപാടിയിൽ ഒരു ഇനം ഗ്രന്ഥപ്രകാശനമായി രുന്നു. ഹിന്ദുധമ്മ നവോത്ഥാനത്തിൻെറ പ്രചാരണവുമായിരുന്ന

സ്വാമിജിയുടെ ഗ്രന്ഥപ്രസാധനം. അതോടൊപ്പം ശ്രീരാമകൃഷ്ണ–വിവേകാനന്ദ സന്ദേശത്തിൻെറ മഹത്വവും ശക്തിയും പ്രസക്തിയും സാമാന്യജനങ്ങളെ ബോദ്ധ്യപ്പെടുത്തുന്നതിനും ശ്രമിച്ചു. ഫലത്തിൽ സ്വാമിജിയുടെ ഗ്രന്ഥരചനയുടേയും, ഗ്രന്ഥപ്രചാരണത്തിൻേറയും, ഒരു മുഖ്യലക്ഷ്യം കൂടിയായി അതു്. ശ്രീശങ്കരാചാര്യസ്വാമികൾ, ശ്രീ വിവേകാനന്ദസ്വാമികൾ, ശ്രീരാമകൃഷ്ണ പരമഹംസർ എന്നിവരും, ഭാരതീയമായ ആഷ്ധമ്മവുമായിരുന്നു സ്വാമിജിയുടെ രചനകൾക്കു് മുഖ്യാവലംബങ്ങൾ.

സ്വാമിജിയുടെ പ്രസംഗങ്ങൾ കുറെയെണ്ണം രേഖപ്പെടുത്തപ്പെട്ടിട്ടുണ്ടായിരുന്നു. അവയിൽ നിന്നു് തിരഞ്ഞെടുക്കപ്പെട്ട ഏതാനുമെണ്ണമാണു് 'വീരവാണി' രണ്ടു വാല്യങ്ങളിലായി സ്വാമികൾ പ്രസിദ്ധീകരിച്ചതു്. ശ്രീ രാമകൃഷ്ണ–വിവേകാനന്ദ സന്ദേശം നാട്ടിൽ പ്രചരിപ്പിക്കുന്നതിനു് സ്വാമിജി ചെയ്ത വിജയപൂവ്വകമായ യത്നത്തിൻെറ നിദർശനം കൂടിയാണു് വീരവാണിയുടെ പ്രകാശനം. ശ്രീ ശങ്കരാചാര്യകൃതികളിൽ ചിലതിനു്–സ്വാമികൾ വ്യാഖ്യാനമെഴുതുകയുണ്ടായി. ഗ്രന്ഥപ്രസിദ്ധീകരണോദ്യമത്തിൻെറ പിന്നിൽ സ്വാമിജിക്കു് പ്രേരകമായിരുന്നതെന്താണെന്നു് 1930–ൽ ഒററപ്പാലത്തുനിന്നു് പ്രസിദ്ധം ചെയ്ത 'ബ്രഹ്മാനന്ദീയം' എന്ന വിശിഷ്ടഗ്രന്ഥത്തിൻെറ മുഖവുരയിൽ വ്യക്തമാക്കിയിട്ടുണ്ടു്.

'ബ്രഹ്മാനന്ദീയത്തിൻെറ' രണ്ടാം പതിപ്പിനു് സ്വാമികൾ രചിച്ച മുഖവുരയിലെ ഏതാനും വാക്യങ്ങൾകൂടി ഇവിടെ ഉദ്ധരിക്കുന്നതു് അതീവ പ്രസക്തമായിരിയ്ക്കും. 'മതൈക്യത്തിലാണു് ഭാരതഖണ്ഡത്തിൻെറ ഭാവി സ്ഥിതിചെയ്യുന്നതു്. ഭാരതത്തിൻെറ ഭാവിയെ ആശ്രയിച്ചാണു് ലോകൈശ്വര്യവും വത്തിക്കുന്നതു്. ഇപ്രകാരം ഭാരതത്തിൻെറ ഭാവിയും തദ്വാരാ ലോകൈശ്വര്യവും ശോഭനമാക്കിത്തീക്കുന്നതിനു് അത്യന്താപേക്ഷിതമായ മതൈക്യം ഒരു പ്രത്യേകവ്യക്തിയിലോ, വ്യക്തിയാലൊ സ്ഥാപിതമല്ലാത്തതും, ലോകത്തുള്ള സകല മതങ്ങൾക്കും, സകല സിദ്ധന്മാക്കും, സകല അവതാരപുരുഷന്മാക്കും ജന്മം കൊടുത്തതും, സയൻസിനോടും, തത്ത്വശാസ്ത്രത്തോടും ഏററവും യോജിക്കുന്നതും, ആപ്തന്മാരായ എല്ലാ ആചാര്യന്മാരുടെ ഉപദേശങ്ങളേയും പ്രമാണത്വേന സ്വീകരിക്കുന്നതും യുക്തിവാദികളുടെ വാദങ്ങളെ ലേശംപോലും ഭയപ്പെടാതെ, എല്ലാ ചിന്തകന്മാക്കും തൃപ്തി നൽകുന്നതും അപരോക്ഷാനുഭൂതിയെന്ന പരമലക്ഷ്യത്തോടുകൂടിയതുമായ വേദാന്തത്തിൻെറ പ്രചരണം കൊണ്ടേ സാധിക്കുകയുള്ളു!! 'അത്തരമൊരു വേദാന്തത്തിൻെറ സജീവ ദൃഷ്ടാന്തവും പ്രവാചകനുമാണു് ശ്രീരാമകൃഷ്ണദേവൻ എന്നും അദ്ദേഹത്തിൻെറ ദിവ്യസന്ദേശത്തെ വർഗ്ഗവർണ്ണാദി ഭേദമെന്യേ വിതരണം ചെയ്യുന്നതിനു് അവതരിച്ച മഹാനാണു് ശ്രീവിവേകാനന്ദസ്വാമികൾ എന്നും ശ്രീ ആഗമാനന്ദസ്വാമി വിശ്വസിച്ചു. അതിനെ ആധാരമാക്കിയാണു് ശ്രീരാമകൃഷ്ണ അദ്വൈതാശ്രമസ്ഥാപനം, വിദ്യാലയപ്രവത്തനം, പ്രസിദ്ധീകരണങ്ങൾ ആശുപത്രി തുടങ്ങിയവയെല്ലാം അദ്ദേഹം മുൻകൈയെടുത്തതു്.

# ഉള്ളടക്കം

പേജ്

| | | |
|---|---|---|
| 1. | ഇന്നത്തെ വിദ്യാർത്ഥികളുടെ കർത്തവ്യം | 1 |
| 2. | സ്വാതന്ത്ര്യഭാരതത്തിലെ വിദ്യാർത്ഥികളുടെ കർത്തവ്യം | 12 |
| 3. | നമ്മുടെ യുവാക്കന്മാരുടെ കർത്തവ്യം | 26 |
| 4. | ഭാരതത്തിലെ വിദ്യാഭ്യാസം | 32 |
| 5. | ഇന്നത്തെ വിദ്യാഭ്യാസം | 35 |
| 6. | എന്റെ വിദ്യാഭ്യാസാദർശം | 41 |
| 7. | അടിസ്ഥാനവിദ്യാഭ്യാസം | 57 |
| 8. | അടിസ്ഥാനവിദ്യാഭ്യാസം: സംസ്കൃതപഠനം | 62 |
| 9. | സംസ്കൃതവിദ്യാഭ്യാസത്തിന്റെ ആവശ്യകത | 70 |
| 10. | സംസ്കൃതവും ഹിന്ദുമതവും | 72 |
| 11. | വിദ്യാഭ്യാസലക്ഷ്യം | 79 |
| 12. | വിദ്യാഭ്യാസത്തിൽ മതത്തിനുള്ള പ്രാധാന്യം | 82 |
| 13. | നമ്മുടെ യുവാക്കന്മാരുടെ സാന്മാർഗ്ഗികവശങ്ങൾ | 94 |
| 14. | നമ്മുടെ സംസ്കാരം | 97 |
| 15. | ഭാരതീയ സംസ്കാരം | 131 |
| 16. | കോൺഗ്രസ്സ് വിജയിക്കണമെങ്കിൽ | 138 |
| 17. | കമ്മ്യൂണിസത്തെ തടയണമെങ്കിൽ | 145 |
| 18. | മതവിദ്യാഭ്യാസത്തിന്റെ ആവശ്യകത | 151 |
| 19. | മതത്തിന്റെ ആവശ്യകത | 169 |
| 20. | മതത്തിന്റെ ലക്ഷ്യം | 174 |
| 21. | നമ്മുടെ ഗ്രന്ഥശാലകൾ | 177 |
| 22. | സ്വാതന്ത്ര്യഭാരതത്തിന്റെ മതം | 182 |
| 23. | സ്വാതന്ത്ര്യഭാരതം | 187 |
| 24. | ഇന്ത്യൻ ഭൗതികരാഷ്ട്രത്തിൽ മതം | 191 |
| 25. | മതപാഠശാലകൾ | 196 |
| 26. | ഇതാണ് നമ്മുടെ ഏകമാർഗ്ഗം | 208 |

| | | |
|---|---|---|
| 27. | വേദാന്തമതം | 212 |
| 28. | രാഷ്ട്രപിതാ മഹാത്മാഗാന്ധി | 220 |
| 29. | ഹിന്ദുമതത്തിൻെറ വിശ്വജനീനത | 225 |
| 30. | ഹൈന്ദവസംഘടന | 263 |
| 31. | പുനർജ്ജന്മം | 268 |
| 32. | ഹിന്ദുക്കളുടെ ഭാവികർത്തവ്യം | 281 |
| 33. | ഹിന്ദു എന്തുചെയ്യണം? | 289 |
| 34. | ഹിന്ദുക്കളുടെ അധഃപതനകാരണം | 293 |
| 35. | ഭാരതീയാദർശം | 296 |
| 36. | ഹിന്ദുമതം | 304 |
| 37. | മലയാള ബ്രാഹ്മണരും മതവും | 308 |
| 38. | നമ്പൂതിരിമാരോടുള്ള ഉപദേശം | 313 |
| 39. | വിവേകാനന്ദസ്വാമികളും ക്ഷേത്രപ്രവേശനവും | 316 |
| 40. | ക്ഷേത്രപ്രവേശനം | 318 |
| 41. | ക്ഷേത്രപ്രവേശനവും ഹിന്ദുശാസ്ത്രങ്ങളും | 320 |
| 42. | സന്ന്യാസിമാരുടെ കർത്തവ്യം | 324 |
| 43. | വിജയദശമി | 327 |
| 44. | ഈശ്വരഭക്തി | 339 |
| 45. | ശ്രീകൃഷ്ണൻ | 350 |
| 46. | കാലടിയുടെ മാഹാത്മ്യം | 354 |
| 47. | ശ്രീശങ്കരാചാര്യർ | 361 |
| 48. | ശ്രീനാരായണഗുരുവും മതവും | 381 |
| 49. | ശ്രീനാരായണഗുരുസ്വാമികൾ—മതപരിഷ്കർത്താവ് | 389 |
| 50. | ശ്രീനാരായണഗുരുസ്വാമികൾ—സാമൂഹ്യവിപ്ലവകാരി | 399 |
| 51. | ഞാൻ ശ്രീരാമകൃഷ്ണദാസനായതെങ്ങനെ? | 409 |
| 52. | രാമകൃഷ്ണന്മാരുടെ ലോകോദ്ധാരണശക്തി | 414 |
| 53. | ശ്രീരാമകൃഷ്ണമിഷൻ | 417 |
| 54. | ശ്രീരാമകൃഷ്ണസന്ദേശം | 426 |
| 55. | ശ്രീ വിവേകാനന്ദസ്വാമികൾ | 431 |

# 1. ഇന്നത്തെ വിദ്യാർത്ഥികളുടെ കർത്തവ്യം*

ആധുനികഭാരതത്തിന്റെ സ്രഷ്ടാവ് മഹാത്മജിയാണ്. മഹാത്മജി ജനിക്കയും ജീവിക്കയും ക്ലേശങ്ങൾ അനുഭവിക്കയും ഇവിടത്തെ വിദേശീയഭരണം അത്ഭുതകരമാംവണ്ണം അവസാനിപ്പിച്ചു ഭാരതത്തിനു സ്വാതന്ത്ര്യം സമ്പാദിച്ചുതരികയും ചെയ്തില്ലായിരുന്നുവെങ്കിൽ ഭാരതത്തിന്റെ ഇന്നത്തെ നില എന്തായിരിക്കുമായിരുന്നുവെന്നു നാം ആലോചിച്ചുനോക്കണം. ആററംബോംബും വിഷവാതകവും അന്തർവാഹിനികളും നൂറുനൂറു യുദ്ധോപകരണങ്ങൾ നിറച്ച ആകാശവിമാനങ്ങളും യുദ്ധക്കപ്പലുകളും ലക്ഷലക്ഷം പട്ടാളക്കാരും മററുമുള്ള വിദേശീയഭരണാധികാരികളെ നിരായുധനായി തോല്പിച്ച ആ അർദ്ധനഗ്നനായ ചടച്ച മനുഷ്യൻ സാധാരണനല്ല. അദ്ദേഹമാണ് ഇന്ന് ഇന്ത്യയിലെ യുവാക്കന്മാർക്ക് ഉറച്ചു സംസാരിക്കാൻ സ്വാതന്ത്ര്യം ഉണ്ടാക്കിക്കൊടുത്തതു്. അദ്ദേഹവും ഒരു സ്കൗട്ട്‌വിദ്യാർത്ഥിയുമായി ഒരിക്കൽ നടന്ന സംവാദം 1921 മാർച്ച് 23–ലെ യങ്ങ് ഇന്ത്യയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതു് എല്ലാ വിദ്യാർത്ഥികളും വായിച്ചിരിക്കേണ്ടതാണ്.

അന്നത്തെ സ്കൗട്ടുകളുടെ മുദ്രാവാക്യം ഈശ്വരനും, രാജാവിനും, രാജ്യത്തിനും വേണ്ടി ജീവിക്കുക എന്നായിരുന്നു. മഹാത്മജി ഒരു സ്കൗട്ടിൽനിന്ന് അയാളുടെ ആദർശം മനസ്സിലാക്കിയശേഷം അയാളോടു ചോദിക്കുന്നു രാജ്യത്തിന്റേയും രാജാവിന്റേയും താല്പര്യം ഭിന്നമായി വന്നാൽ അയാൾ എന്തുചെയ്യുമെന്ന്. ആ കുട്ടി കുഴങ്ങുന്നു. പിന്നീടു ചോദിക്കുന്നു. രാജ്യത്തിന്റെ പോക്കു് ഈശ്വരവിശ്വാസത്തിനെതിരായി വന്നാൽ അയാൾ ഈശ്വരനോടും രാജ്യത്തോടും ഒരേസമയം എങ്ങനെ അനുസരണയുള്ളവനായിരിക്കുമെന്ന്. ഒടുവിൽ മഹാത്മജി പറയുന്നു, നാം ഈശ്വരനുവേണ്ടി രാജ്യം ഉപേക്ഷിക്കാൻ തയ്യാറായിരിക്കണമെന്ന്.

മനുഷ്യനു് ഒററ പ്രമാണമേ ഉണ്ടായിരിക്കാൻ കഴികയുള്ളു. അതായതു് ഈശ്വരാജ്ഞാപാലനം.

---

* 1953–ലെ 'മലയാളമനോരമ വിശേഷാൽപ്രതി'യിൽ പ്രസിദ്ധപ്പെടുത്തിയതു്.

ഇതാണ് ഇന്നത്തെ വിദ്യാൎത്ഥികൾ ഒന്നാമതായി മനസ്സിലാക്കേണ്ടതു്. ഇന്ത്യ ഉൽകൃഷ്ടനാഗരികത സിദ്ധിച്ച ഒരു നേഷനായിത്തീൎന്ന ശേഷമാണ് ഗ്രീസ്, റോം, ബാബിലോണിയ, ഈജിപ്ത് മുതലായ സാമ്രാജ്യങ്ങളുണ്ടായതു്; അവ നശിച്ചിട്ടും ഇന്ത്യ നിലനില്ക്കുന്നു; മരിച്ചുപോയി എന്നു വിചാരിക്കപ്പെട്ട ഇന്ത്യ ഇതാ വീണ്ടും പുനരുജ്ജീവിതയായി പൂൎവ്വാധികം കഴിവുകളോടുകൂടി ലോകരംഗത്തു് പ്രത്യക്ഷപ്പെട്ടിരിക്കുന്നു. ഇന്ത്യ നശിക്കാതിരിക്കാനുള്ള കാരണമെന്തു്? ഇന്ത്യയുടെ ജീവനാഡി മതമായതുകൊണ്ടാണെന്നു സ്വാമി വിവേകാനന്ദനും, മഹാത്മാഗാന്ധിയും പറയുന്നു. വിവേകാനന്ദസ്വാമിയുടെ പൗരസ്ത്യദേശത്തെ മൂന്നാമത്തെ പ്രസംഗവും (ഗ്രന്ഥാവലി വാല്യം III P. 107) മഹാത്മജി 1927 നവംബർ 24-ാംതീയതി യങ്ങ് ഇന്ത്യയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ചോദ്യോത്തരങ്ങളും വായിച്ചുനോക്കുക. ഇന്ത്യയുടെ ജീവനാഡി മതമാണ്, ആദ്ധ്യാത്മികതയാണ്. ഏതൊരു ദിവസം ഭാരതീയരുടെ മതനിഷ്ഠ നശിക്കുന്നുവോ അന്നു ഇന്ത്യ നശിക്കും; ഇങ്ങിനി ഉണ്ടാകാത്തവണ്ണം നശിക്കും.

''യതോ ധൎമ്മസ്തതോ ജയഃ''

എവിടെ ധൎമ്മമുണ്ടോ അവിടെ ജയം ഉണ്ടു്.

''അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പൎയ്യുപാസതേ
തേഷാം നിത്യാഭിയുക്തനാം യോഗക്ഷേമം വഹാമ്യഹം''.

''എന്നെ (ഈശ്വരനെ) സമ്പൂൎണ്ണം ശരണംപ്രാപിക്കുന്നവൎക്കു ഞാൻ ഇല്ലാത്തതുണ്ടാക്കിക്കൊടുക്കുകയും ഉള്ളതു രക്ഷിച്ചുകൊടുക്കുകയും ചെയ്യും'' എന്നു് ശ്രീകൃഷ്ണൻ പറയുന്നു.

വ്യക്തികളെ സംബന്ധിച്ചു് ഇതു് അക്ഷരംപ്രതി സത്യമാണെന്നു് ഞങ്ങളുടെ അനുഭവം വിളിച്ചുപറയുന്നു. രാഷ്ട്രങ്ങളെ സംബന്ധിച്ചും ഇതു സത്യമാണ്. അതിനാൽ ഇന്നത്തെ വിദ്യാൎത്ഥികളുടെ ഒന്നാമത്തെ ധൎമ്മം മതനിഷ്ഠ പരിപാലിക്കയാണ്.

മതനിഷ്ഠയെന്നാൽ വൎഗ്ഗീയതയോ പരമതവിദ്വേഷമോ അല്ല. ''ഇപ്പോഴത്തെ ആവശ്യം (പല മതങ്ങളുള്ളതിൽ മററുള്ളതിനെ അതിജീവിക്കുന്ന) ഒരു മതമല്ല. പല മതങ്ങളുടെ ഭക്തന്മാർ തമ്മിൽ പരസ്പരമുള്ള ബഹുമാനവും മതസഹിഷ്ണുതയുമാണ്'' എന്നു മഹാത്മജി 1925 സെപ്റ്റംബറിലെ യങ്ങ് ഇന്ത്യയിലെഴുതുന്നു. ''യത മത തത പഥ'' (എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേക്കുള്ള വിഭിന്ന മാൎഗ്ഗങ്ങൾ) എന്നു സ്വാനുഭവംകൊണ്ടു പഠിപ്പിച്ച ശ്രീരാമകൃഷ്ണന്റെ യുഗമാണിതു്.

ഈ അവസരത്തിൽ വിദ്യാൎത്ഥികളുടെ രണ്ടാമത്തെ കൎത്തവ്യം രാജ്യത്തെ മതകലഹം ഇല്ലാതാക്കുകയാണ്. വാസ്തവത്തിൽ മതങ്ങൾ തമ്മിൽ വഴക്കില്ല. എല്ലാ മതങ്ങളും അവയുടെ സ്ഥാപകന്മാർ ഉപദേശിച്ച അൎത്ഥത്തിൽ പരസ്പരം പൂൎത്തീകരിക്കുന്നതും സ്നേഹിപ്പിക്കുന്നതുമാണ്. എന്നാൽ മതത്തെ ഭൗതികകാൎയ്യങ്ങൾക്കുപകരണമാക്കുന്നവരുടെ കയ്യിൽ ഇന്ന് അവ കലഹകാരണങ്ങളായിത്തീൎന്നിരിക്കുന്നു. ഇതുനിമിത്തം വളരെപ്പേർ നിരീശ്വരന്മാരും മതവിദ്വേഷികളും ആയിത്തീൎന്നിരിക്കുന്നു. ഇതു് ഇന്ത്യയ്ക്കു് ആപത്താണ്. അതിനാൽ പലേ മതത്തിൻെറ അനുഗാമികളായിരിക്കുന്ന വിദ്യാൎത്ഥികൾ ഒന്നിച്ചുചേൎന്നു സ്വമതനിഷ്ഠ പരിപാലിക്കുന്നതോടൊപ്പം മതകലഹം ഇല്ലാതാക്കുന്നതിനും മതത്തെ ഭൗതികകാൎയ്യങ്ങൾക്കുപകരണമാക്കിത്തീൎക്കുന്നതിനു ചിലൎക്കുള്ള താല്പൎയ്യത്തെ ഇല്ലാതാക്കുന്നതിനും വേണ്ടതു് ചെയ്യേണ്ടതാണ്.

''ഇന്നു ഭാരതത്തിലെ വിദ്യാൎത്ഥിലോകത്തിൽ കാണുന്ന കുഴപ്പത്തിനെല്ലാം കാരണം ഇന്നത്തെ വിദ്യാൎത്ഥികൾ പ്രാചീനപാരമ്പൎയ്യത്തിൽനിന്നു് ഉച്ഛിന്നന്മാരാക്കപ്പെട്ടിട്ടുള്ളതുകൊണ്ടാണെ''ന്നു് മഹാത്മജി പറയുന്നു. (1927 സെപ്തംബർ 22—ലെ യങ്ങ്ഇന്ത്യ നോക്കുക) വാസ്തവത്തിൽ നൂററൻപതു കൊല്ലത്തെ വിദേശീയരീതിയിലുള്ള വിദ്യാഭ്യാസത്തിൻെറ ഫലമായി നാം പ്രാചീനപാരമ്പൎയ്യം വിട്ടവരായിത്തീൎന്നിരിക്കുന്നു. ''ഒരു കുട്ടിയെ പള്ളിക്കൂടത്തിൽ ചേൎത്താൽ അയാൾ ആദ്യം പഠിക്കുന്നതു് അയാളുടെ അച്ഛൻ ഒരു മഠയനാണെന്നാണ്. രണ്ടാമത്തേതു് അയാളുടെ മുത്തച്ഛൻ ഭ്രാന്തനാണെന്നു്. മൂന്നാമത്തേതു് അയാളുടെ അദ്ധ്യാപകന്മാരെല്ലാം കപടന്മാരാണെന്നു്, അയാളുടെ മതഗ്രന്ഥങ്ങളെല്ലാം പൊളിയെന്നു്. അയാൾക്കു് പതിനാറുവയസ്സാകുമ്പോഴേക്കു് അയാൾ ഒരു നിഷേധിയായിത്തീരുന്നു'' എന്നു് വിവേകാനന്ദസ്വാമി പറയുന്നു. (വിവേകാനന്ദഗ്രന്ഥാവലി വാല്യം III പുറം 301) ഇതാണ് നമ്മുടെ വിദ്യാഭ്യാസത്തിൻെറ ഒന്നാമത്തെ തകരാറു്. ഭാരതീയൎക്കു് ഒരു ശോഭനമായ ഭൂതകാലമുണ്ടായിരുന്നെന്നും നമ്മുടെ പൂൎവ്വികന്മാർ കാട്ടാളന്മാരോ പിടിച്ചുപറിക്കാരോ സ്വാൎത്ഥികളോ അലസന്മാരോ അല്ലായിരുന്നെന്നും നാം അറിയണം. നമുക്കു് ഒരു മഹത്തായ ദീൎഘകാലപാരമ്പൎയ്യമുണ്ടു്. ''ലോകത്തു് മററു് ഒരു രാജ്യക്കാൎക്കും കൈവശമില്ലാത്ത ഒരു മഹിമയേറിയ നിധി ഭാരതഭൂമിക്കുണ്ടു്. ലോകത്തെ മുഴുവൻ രക്ഷിക്കാൻ തക്ക നിധി ഭാരതഭൂമിയുടെ പക്കലുണ്ടു്'' എന്നു സ്വാമി അതുലാനന്ദൻ എന്ന അമേരിക്കക്കാരൻ പറയുന്നു. ഈ നിധിയുടെ മഹിമയെപ്പററി സർ ജോൺ വുഡ്റോഫും, മാക്സ്മുള്ളരും

പോഠംഡായിസനം, അൽഡസ് ഹക്സിലിയും, ക്രിസ്റ്റഫർ ഐഷർ വുഡും, ജീൻ ഹെർബർട്ടും, റോമയിൻ റോളണ്ടും മററു പല പല പാശ്ചാത്യചിന്തകന്മാരും പ്രകീർത്തിക്കുന്നു. ഇതു നാം മറക്കരുതു്.

ഈ നിധിയിലെ ഒരു നാണയമാണു് ബ്രഹ്മചര്യോപദേശം. ഈ രാജ്യത്തു മാത്രമേ വിദ്യാർത്ഥി എന്നതും ബ്രഹ്മചാരി എന്നതും പര്യായമായി ഉപയോഗിക്കപ്പെട്ടിട്ടുള്ളു.

''ഹിന്ദുമതപ്രകാരം വിദ്യാർത്ഥി ബ്രഹ്മചാരിയാണു്. ബ്രഹ്മചര്യാശ്രമമെന്നാൽ വിദ്യാർത്ഥിയായിരിക്കുന്ന അവസ്ഥയുമാണു്''. ''ഒരു വിദ്യാർത്ഥിയെക്കുറിക്കുന്ന പ്രാചീനപദം ബ്രഹ്മചാരിയെന്നതാണു്''. ''നമ്മുടെ ഭാഷയിൽ വിദ്യാർത്ഥി എന്ന പദത്തിനു് തുല്യമായി ഒരു മനോഹരമായ വാക്കുണ്ടു്. അതു് ബ്രഹ്മചാരി എന്നാണു്'' എന്നു മഹാത്മജി 1925 ജനുവരി 29, 1927 ജൂലൈ 21, 1927 സെപ്റ്റംബർ 8, എന്നീ തീയതികളിലെ യങ്ങ്ഇന്ത്യയിൽ പറയുന്നു. വിദ്യാർത്ഥിയുടെ സർവ്വപ്രധാനമായ ധർമ്മം ഈ തത്വം മറക്കാതിരിക്കലാണു്.

ബ്രഹ്മചര്യം എന്നാൽ എന്തു്?

* ബ്രഹ്മഭാവേ മനശ്ചാരം ബ്രഹ്മചര്യം പരം സ്മൃതം''

''വിദ്യാർത്ഥിയെ പ്രാചീനകാലത്തു് ബ്രഹ്മചാരിയെന്നു വിളിച്ചിരുന്നു. എന്തെന്നാൽ അയാളുടെ പഠിത്തത്തിൻേറയും പ്രവൃത്തിയുടേയും ലക്ഷ്യം ബ്രഹ്മത്തെപ്പററിയുള്ള അന്വേഷണമായിരുന്നു'' എന്നു മഹാത്മജി പറയുന്നു. (യങ്ങ് ഇന്ത്യ 21–7–1927) ബ്രഹ്മചാരി എന്നതിനു് മഹാഭാരതത്തിൽ ആജന്മബ്രഹ്മചാരിയായിരുന്ന ഭീഷ്മപിതാമഹൻ കൊടുക്കുന്ന നിർവ്വചനം:–

''ബ്രഹ്മചാരീ ഭവേദ്യസ്തു യ ഇന്ദ്രിയജയേ രതഃ'' എന്നാണു്.

ഇന്ദ്രിയങ്ങളെ അടക്കുന്നതിൽ ഏർപ്പെട്ടിരിക്കുന്നവൻ ബ്രഹ്മചാരി. ബ്രഹ്മഭാവത്തിൽ മനസ്സിനെ ചരിപ്പിക്കുന്നതിനുള്ള ഉപായം ഇന്ദ്രിയസംയമനമാണല്ലൊ. അതിനാൽ ഇന്ദ്രിയസംയമനത്തിലേപ്പെടുകയാണു് ബ്രഹ്മഭാവത്തിൽ മനസ്സെത്തിക്കാൻ ചെയ്യേണ്ടതു്. അതിനാൽ വിദ്യാർത്ഥിയുടെ മുഖ്യധർമ്മം ഇന്ദ്രിയസംയമനമാണു്.

''ഇന്ദ്രിയാണാം ഹി ചരതാം യന്മനോ ƒ നുവിധീയതേ
തദസ്യ ഹരതി പ്രജ്ഞാം വായുർനാവമിവാംഭസി.''

എന്നു ഗീത പറയുന്നു. അതായതു് ഇന്ദ്രിയങ്ങളുടെ പുറകെ ഓടുന്ന മനസ്സു്, വെള്ളത്തിലോടുന്ന കളിവള്ളത്തെ കാററു് എന്ന

---

* ബ്രഹ്മഭാവത്തിൽ മനസ്സ് ചരിക്കുന്നതാണ്. ഏററവും ഉൽകൃഷ്ടമായ ബ്രഹ്മചര്യമെന്നു സ്മരിക്കപ്പെടുന്നു.

പോലെ മനുഷ്യന്റെ ബുദ്ധിയെ അപഹരിച്ചുകൊണ്ടുപോകുന്നുവെന്ന ർത്ഥം. ഇന്ദ്രിയങ്ങളുടെ ഓട്ടത്തിനനുസരിച്ച് മനസ്സിനെ വിടുന്നവനു് സ്വബുദ്ധി ഉണ്ടാകുന്നതല്ല. അതുകൊണ്ടു് വിദ്യാർത്ഥി ഇന്ദ്രിയസംയമനത്തിൽ പ്രത്യേകം ശ്രദ്ധിക്കണം. ബാല്യത്തിൽ മനസ്സടക്കി ശീലിക്കാത്തവന്റെ മനസ്സ് പ്രായമാകുമ്പോഴും അടങ്ങുന്നതല്ല. ''വികാരങ്ങളുടേയും ആഗ്രഹങ്ങളുടേയും കടിഞ്ഞാണു് യൗവ്വനത്തിൽ അഴിച്ചുവിട്ട ഒരുവനും വാർദ്ധക്യത്തിൽ അവയെ അടക്കാൻ ശക്തനായിട്ടില്ല'' എന്നു് മഹാത്മജി പറയുന്നു.

''വശേ ഹി യസ്യേന്ദ്രിയാണി തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.''

ആർക്കു് ഇന്ദ്രിയങ്ങൾ വശത്താണോ അവന്റെയാണ് ഉറപ്പുള്ള ബുദ്ധി. (സ്ഥിരപ്രജ്ഞത്വം)

ധ്യായതോ വിഷയാൻ പുംസഃ സംഗസ്തേഷൂപജായതേ
സംഗാത് സംജായതേ കാമഃ കാമാത് ക്രോധോ ƒഭിജായതേ.
ക്രോധദ്ഭവതി സമ്മോഹഃ സമ്മോഹാത് സ്മൃതിവിഭ്രമഃ
സ്മൃതിഭ്രംശാദ്ബുദ്ധിനാശോ ബുദ്ധിനാശാത് പ്രണശ്യതി.''
(ഗീതാ)

(വിഷയങ്ങളെ ധ്യാനിക്കുന്നവനു് വിഷയങ്ങളിൽ സംഗം ഉണ്ടാകുന്നു. സംഗത്തിൽനിന്നു കാമവും, കാമത്തിൽനിന്നു ക്രോധവും, ക്രോധത്തിൽനിന്നു മോഹവും, മോഹത്തിൽനിന്നു ഓർമ്മക്കേടും, ഓർമ്മക്കേടിൽനിന്നു ബുദ്ധിനാശവും ഉണ്ടാകുന്നു. ബുദ്ധിനാശത്താൽ സർവ്വനാശവും ഉണ്ടാകുന്നു. ലോകത്തിലെ കലാപത്തിനും കുഴപ്പത്തിനും മത്സരത്തിനും അടിപിടിക്കും കൊലയ്ക്കും കാരണം ഇതാണ്—മനുഷ്യന്റെ മനസ്സ് ഇന്ദ്രിയങ്ങളുടെ പുറകേ ഇഷ്ടംപോലെ പോകാൻ അനുവദിക്കുന്നതാണ്. അതുകൊണ്ടു് ലോകശാന്തിയേയും സ്വമനശ്ശാന്തിയേയും മനസ്സുഖത്തേയും ആഗ്രഹിക്കുന്നവൻ ഇന്ദ്രിയസംയമനം ശീലിക്കണം. അതു ശീലിക്കുവാനുള്ള പ്രായമാണ് ബാല്യം.

''ബാലസ്താവത് ക്രീഡാസക്തഃ തരുണസ്താവത്തരുണീരക്തഃ
വൃദ്ധസ്താവച്ചിന്താമഗ്നഃ പരമേ ബ്രഹ്മണികോ ƒപി ന ലഗ്നഃ''

എന്നു് ശ്രീശങ്കരൻ പറയുന്നു. ബാല്യത്തിൽ കളിയിലേപ്പെട്ടും യൗവനത്തിൽ തരുണീരക്തനായും വാർദ്ധക്യത്തിൽ ചിന്താമഗ്നനായും ആയുസ്സുകളയുന്നു. അതുകൊണ്ടു് ബാല്യത്തിൽ തന്നെ ഇന്ദ്രിയങ്ങളെ അടക്കിക്കൊള്ളണം.

''കൗമാര ആചരേത് പ്രാജ്ഞോ ധർമ്മാൻ ഭാഗവതാനിഹ.''

ഭാഗവതധർമ്മങ്ങളെ ബുദ്ധിയുള്ളവൻ ബാല്യത്തിൽതന്നെ ശീലിച്ചുകൊള്ളണമെന്നാണ് പ്രഹ്ളാദൻ പറയുന്നതു്. മനസ്സിനെ

അടക്കാൻ ശ്രമിക്കുമ്പോഴറിയാം അതിന്റെ ബുദ്ധിമുട്ട്. പേക്കായും തിന്ന് കള്ളും കുടിച്ച് തേളിന്റെ കടിയേററു ഭ്രാന്ത് പിടിച്ച കുര ങ്ങിന്റെ മാതിരിയാണ് മനസ്സ്. അതിനെ അടക്കാൻ അത്ര എളു പ്പമല്ല.

യതതോ ഹ്യപി കൗന്തേയ പുരുഷസ്യ വിപശ്ചിതഃ
ഇന്ദ്രിയാണി പ്രമാഥീനി ഹരന്തി പ്രസഭം മനഃ (ഗീതാ)

എത്ര ശ്രമിക്കുന്ന പണ്ഡിതന്റെ മനസ്സുപോലും ഇന്ദ്രിയങ്ങൾ ബലാൽ അപഹരിച്ചുകൊണ്ടുപോകും. പിന്നെയുണ്ടോ അങ്ങിനെ യത്നിക്കാത്ത സാധാരണക്കാരന്റെ മനസ്സ് അടങ്ങുക? അതുകൊണ്ടു വിദ്യാർത്ഥികളുടെ പ്രഥമവും പ്രധാനവുമായ കർത്തവ്യം ഇന്ദ്രിയസംയ മനത്തിനു യത്നിക്കലാണ്.

''ഇന്ദ്രിയങ്ങളുടെ മേൽ യാതൊരു നിയന്ത്രണവും ഇല്ലാത്ത ജീവിതം ചുക്കാനില്ലാത്ത കപ്പലിൽ യാത്രചെയ്യുന്നതുപോലെയാ ണ്. ആദ്യത്തെ പാറയിൽ ചെന്നടിക്കുമ്പോൾതന്നെ അത് തക ർന്ന് തരിപ്പണമാകും. എന്നു മഹാത്മജി പറയുന്നു.
(ഹരിജൻ (3–10–1936)

ഇന്ദ്രിയങ്ങളിൽ ഒന്നിനെ അടക്കിയാൽ പോരാ, എല്ലാ ഇന്ദ്രി യങ്ങളേയും അടക്കണം. ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എ ന്നിവയിലേക്കു അനിയന്ത്രിതമായി ഓടിക്കൊണ്ടിരിക്കുന്ന ചെവി, തൊലി, കണ്ണ്, നാക്ക്, മൂക്ക്, എന്നീ അഞ്ചു ജ്ഞാനേന്ദ്രിയങ്ങ ളേയും വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്നീ അഞ്ച് കർമ്മേന്ദ്രിയങ്ങളേയും അടക്കണം. ഇവയിൽ ഒന്നു തുറന്നുവിട്ടാൽ അതുമതി മനസ്സിനെ അധഃപതിപ്പിക്കാൻ; നമ്മെ നശിപ്പിക്കാൻ. ''ഈയൽ, ആന, മാൻ, മത്സ്യം, വണ്ട് എന്നിവ ഓരോ ഇന്ദ്രിയ ത്തെ അനുധാവനം ചെയ്തിട്ടു നശിക്കുന്നു. പിന്നെ അഞ്ചിനേയും അനുധാവനം ചെയ്യുന്ന മനുഷ്യൻ നശിക്കുന്നതിൽ അത്ഭുതമുണ്ടോ?'' എന്നു ശ്രീശങ്കരൻ ചോദിക്കുന്നു. ഇന്നത്തെ വിദ്യാർത്ഥികളുടെ നില എന്താണെന്ന് അവർ ആലോചിച്ചുനോക്കട്ടെ. ഏതെങ്കിലും ഇന്ദ്രി യത്തെ നിയന്ത്രിക്കുന്നതിനു അവർ യത്നിക്കുന്നുണ്ടോ? ഇന്ദ്രിയസംയ മനമാണ് മനുഷ്യജന്മത്തിന്റെ പരമലക്ഷ്യപ്രാപ്തിക്കുള്ള ഉപാധി യെന്ന് അവർ പഠിപ്പിക്കപ്പെടുന്നുണ്ടോ? അദ്ധ്യാപകന്മാർ തന്നെ ഇന്ദ്രിയസംയമനം ശീലിച്ചിട്ടുണ്ടോ? ശീലിക്കാൻ യത്നിക്കുന്നുണ്ടോ? പൌഡർ ഇട്ട്, സെൻറ് പുരട്ടി, സിൽക്കുടുപ്പിട്ട് ശൃംഗാരപ്രധാന ങ്ങളായ സിനിമകൾ കണ്ടു് 'പ്രണയബോംബുകളും' പ്രണയകഥ കളും വായിച്ച് സിഗരററ് വലിച്ച്, മുറുക്കി, കറുത്ത ചുണ്ടും ചുവ

ന്ന പല്ലമായി നടക്കുന്ന അദ്ധ്യാപകന്മാരും വിദ്യാൎത്ഥികളും അതേ പ്പററി എന്തു പറയുന്നു?

''ബ്രഹ്മചര്യമില്ലാത്ത സ്ത്രീപുരുഷന്മാർ നഷ്ടരാണു്'' എന്നു മഹാത്മജി പറയുന്നു. (ഹരിജൻ 3—10—1936)

പ്രാചീന—പൗരാണിക ഭാരതീയ രാജാക്കന്മാർ ഭോഗത്തിൻെറ നടുക്കകിടന്നുരുണ്ടുമറിയുകയായിരുന്നുവെന്നും ബ്രാഹ്മണർ അവരുടെ സ്തുതിപാഠകന്മാരായിരുന്നുവെന്നും ഇന്നത്തെ യുവാക്കന്മാർ പറയുന്നു. അവരെല്ലാം ഗുരുകുലവാസപൂൎവ്വകം ബ്രഹ്മചര്യമനുഷ്ഠിച്ചശേഷം നിസ്സംഗന്മാരായിട്ടു് കയ്യിൽ എണ്ണപുരട്ടിക്കൊണ്ടു് ചക്കമുറിക്കുന്നവരെപ്പോലെ ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചവരാണെന്നു് ഈ നിരൂപകന്മാർ അറിയുന്നില്ല.

''അവിപ്ളുതബ്രഹ്മചര്യോ ഗൃഹസ്ഥാശ്രമമാവിശേത്''

''ഷട്ത്രിംശദാബ്ദികം ചര്യം ഗുരൗ ത്രൈവേദികം സ്മൃതം''എന്നു മനു.

''അഷ്ടാചത്വാരിംശദ്വഷം പൗരാണികം വേദബ്രഹ്മചര്യം!'' എന്നു ഹാരീതൻ.

മുപ്പത്തിയാറു വൎഷമോ നാല്പത്തിയെട്ടു വൎഷമോ ബ്രഹ്മചര്യം നിർവിഘ്നം അനുഷ്ഠിച്ചശേഷം വേണം ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കാൻ. അതിനുശേഷവും ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചിട്ടു് അപകടത്തിൽപ്പെട്ടവർ ഇല്ലെന്നല്ല ഞാൻ പറയുന്നതു്. എങ്കിലും അത്രയുംകാലം എത്ര കഠിനമായ ജീവിതം നയിച്ചിട്ടാണു് അവർ ഗൃഹസ്ഥരായി ലൗകികജീവിതം നയിച്ചതെന്നും തങ്ങളുടെ നിലയെന്തെന്നും ഓൎത്തുവേണം അന്യന്മാരെ നിരൂപണം ചെയ്യാൻ എന്നു ഞാൻ ഇന്നത്തെ യുവനിരൂപകന്മാരോടു പറയുന്നു. യേശുക്രിസ്തു പറയുന്നതുപോലെ തൻെറ കണ്ണിൽ പാരക്കോലിരിക്കുമ്പോൾ അന്യൻെറ കണ്ണിലെ കരടിനെപ്പററി കുററം പറയാൻ എന്താണുള്ളതു്? മൂക്കില്ലാത്തവനു് മുറിമൂക്കനെ കുററം പറയാനെന്തവകാശം?

അന്നത്തെ ബ്രഹ്മചാരികളുടെ നിയമങ്ങൾ എന്തായിരുന്നു.

''വൎജ്ജയേന്മധു മാംസഞ്ച ഗന്ധം മാല്യം രസാൻ സ്ത്രിയഃ
ശുക്താനി യാനി സൎവ്വാണി പ്രാണിനാം ചൈവ ഹിംസനം.
അഭ്യംഗമഞ്ജനം ചാക്ഷ്ണോരുപാനച്ഛത്രധാരണം
കാമം ക്രോധം ച ലോഭം ച നൎത്തനം ഗീതവാദനം
ദ്യൂതഞ്ച ജനവാദഞ്ച പരിവാദം തഥാഽനൃതം
സ്ത്രീണാം ച പ്രേക്ഷണാലംഭമുപഘാതം പരസ്യ ച
ഏകഃ ശയീത സൎവ്വത്ര ന രേതഃസ്കന്ദയേത് കചിത്.
ഭൈക്ഷേണ വൎത്തയേന്നിത്യം നൈകാന്നാദീ ഭവേദ്യതിഃ''

(മനുസ്മൃതി).

''മധുമാംസാഞ്ജനം ശ്രാദ്ധം ഗീതം നൃത്യം വിവർജയേത്.
ഹിംസാം പരാപവാദം ച സ്ത്രീലീലാം ച വിശേഷതഃ''
(ശംഖസ്മൃതി)

''സത്യമേവ വദേന്നിത്യമധീതം ന ച വിസ്മരേത്
...........................................
കാമം ക്രോധം തഥാ ലോഭം മോഹം ചൈവ വിവർജയേത്''
(സൂതസംഹിത)

മദ്യം, മാംസം, വാസനദ്രവ്യങ്ങരം ഇവ ഉപയോഗിക്കുക, പൂമാലധരിക്കുക, നാക്കിനെ രസിപ്പിക്കുന്ന ഭക്ഷണം കഴിക്കുക, ജീവികളെ ഹിംസിക്കുക, തേച്ചുകുളിക്കുക, പഴകി പുളിച്ച വസ്തുക്കരം കഴിക്കുക, കണ്ണെഴുതുക, കുട, ചെരിപ്പു മുതലായവ ഉപയോഗിക്കുക, കാമക്രോധ ലോഭങ്ങരംക്കു വിധേയരാകുക, ആട്ടവും പാട്ടും കണ്ടും കേട്ടും രസിക്കുക, ചൂതുകളിക്കുക, പരദൂഷണം പറയുക, വീൺവാക്കുകളും കള്ളവും പറയുക, സ്ത്രീകളെ താല്പര്യപൂർവ്വം നോക്കുക, ആലിംഗനം ചെയ്യുക, മററുള്ളവരെ ദ്രോഹിക്കുക ഇതൊന്നും ബ്രഹ്മചാരി ചെയ്യാൻ പാടില്ല. ഒററയ്ക്കേ കിടക്കാവൂ. ഒരിക്കലും രേതസ്സലനത്തിനിടയാക്കരുതു്. ഭിക്ഷ (പല ഇടത്തുനിന്നും അല്പാല്പം ശേഖരിച്ചു) കൊണ്ടു് ജീവിക്കുക. ഒരാളിൻെറ തന്നെ ഊണുകൊണ്ടു് ജീവിക്കാതിരിക്കുക. ഇതൊക്കെയാണു് ബ്രഹ്മചാരിയുടെ വ്രതം (സന്യാസിയുടേയും) മനുസ്മൃതി.

മദ്യപാനം, മാംസം തിന്നുക, കണ്ണെഴുതൽ, ശ്രാദ്ധാന്നം ഭുജിക്കുക, പാട്ടും ആട്ടവും കേട്ടും കണ്ടും രസിക്കുക, ഇതെല്ലാം (ബ്രഹ്മചാരി) ഉപേക്ഷിക്കണം. ഹിംസയും പരാപവാദവും പ്രത്യേകിച്ചു് കാമകേളികളും ഉപേക്ഷിക്കണം എന്നു് ശംഖസ്മൃതി.

സത്യമേ എല്ലായ്പോഴും പറയാവൂ. പഠിച്ച വിദ്യ മറക്കരുതു്. ............. കാമം, ക്രോധം, ലോഭം, മോഹം ഇതെല്ലാം ഉപേക്ഷിക്കുക (സൂതസംഹിത)

''നിവേദ്യ ഗുരവേ ഽശ്നീയാത്.''

ഗുരുവിനു് സമർപ്പിച്ചിട്ടു് ഗുരു ഭക്ഷിച്ചതിനുശേഷമേ ഭക്ഷിക്കാവൂ.

''അക്ഷാരലവണാശീ അധഃശായീ സ്യാത്.''

പുളി, മുളകു്, ഉപ്പു് മുതലായതു കഴിക്കരുതു്. തറയിലെ കിടക്കാവൂ. ഇതെല്ലാമാണു് പണ്ടത്തെ നിയമം. ഇതനുസരിച്ചു് ഗുരു- കുലവാസം ചെയ്തവരാണു് മുൻകാലത്തെ ബ്രാഹ്മണരും ക്ഷത്രിയരും

വൈശ്യരും. ഈ ജീവിതത്തെപ്പററി ഇന്നത്തെ വിദ്യാൎത്ഥികഠം എന്തു പറയുന്നു?

ഈ നിയമങ്ങഠം കൈരാതമാണെന്നവർ പറയുമായിരിക്കാം. കൈരാതമോ, അകൈരാതമൊ എന്നല്ല ചോദ്യം. അന്നത്തെ ഉയ ന്നവർ ഭോഗലാലസന്മാരായിരുന്നോ അല്ലയോ എന്നും അവരുടെ അനാഡംബരജീവിതത്തിൻെറ പുനഃസ്വീകരണം ഭാരതത്തിലെ ഭക്ഷണവസ്ത്രാദിക്ഷാമത്തിനു് കുറച്ചെങ്കിലും പരിഹാരം നൽകുകയി ല്ലയോ എന്നുമാണു ചോദ്യം.

''ഏതെല്ലാം പരിതഃസ്ഥിതിയിൽ എന്തെല്ലാം വൈഷമ്യ ങ്ങഠം വന്നാലും നിങ്ങഠം ഭയം ഒട്ടും തട്ടാതെ സത്യവാന്മാരായിരിക്ക ണം. സത്യനിഷ്ഠനായ ഒരു കുട്ടി ഒരു ഈച്ചയെപ്പോലും പീഡിപ്പി ക്കുകയെന്നതു് ഒരിക്കലും ചിന്തിക്ക കൂടി ചെയ്യുകയില്ല......ശരീരം, വാക്കു്, പ്രവൃത്തി എന്നിവയിൽ വ്യക്തിപരിശുദ്ധി അനുഷ്ഠിക്കാത്ത കുട്ടികളെ ഏതു വിദ്യാലയത്തിൽനിന്നും പുറംതള്ളേണ്ടതാണു്. വീ ൎയ്യവാനായ ഒരു ബാലൻ അവൻെറ മനസ്സിനെ എപ്പോഴും പരിശുദ്ധ മാക്കിവെയ്ക്കും; അവൻെറ കണ്ണുകളെ ഋജുക്കളാക്കി, അകുടിലങ്ങളാ ക്കി വയ്ക്കും; കരണങ്ങളെ—അകളങ്കങ്ങളാക്കി സൂക്ഷിക്കും.'' എന്നു മഹാത്മജി 27—11—'24—ൽ സിലോണിൽവച്ചു് പ്രസംഗിച്ചിരി ക്കുന്നു. പുകവലിയെ അതിശക്തിയായി എതിൎത്തു് അദ്ദേഹം 15—9—1927—ലെ യങ്ങ് ഇന്ത്യയിൽ എഴുതിയിരിക്കുന്നു. ഇന്നത്തെ സ്ഥിതിയിൽ ആഡംബരജീവിതം നയിക്കയും അത്യാഹാരം കഴി ക്കയും ചെയ്യുന്ന വിദ്യാൎത്ഥി ഭാരതഭൂമിയുടെ ശത്രുവാണു്.

ഒരു വിദ്യാൎത്ഥി അത്യാവശ്യം അറിയേണ്ടതു് വിദ്യ എന്നാൽ എന്തെന്നാണു്. ''സാ വിദ്യാ യാ വിമുക്തയേ'' മുക്തിക്കുള്ളതു്— സ്വാതന്ത്ര്യം തരുന്നതു്—ഏതോ അതാണു് വിദ്യ. ഇവിടെ വിദ്യ യെന്നു പറയുന്നതു് വെറും ആത്മീകവിദ്യയല്ല. മുക്തിയെന്നതു് മര ണശേഷമുള്ള ആത്മീകമോക്ഷം മാത്രമല്ല. എന്നു് 1946—3—10—ൽ മഹാത്മജി ഹരിജനിൽ എഴുതുന്നു. സ്വാതന്ത്ര്യമെന്നാൽ ആത്മികവും ലൌകികവുമായ സ്വാതന്ത്ര്യമാണു്. പരദാസ്യത്തിനു പ്രേരിപ്പിക്കു ന്നതൊന്നും വിദ്യയല്ല. ശാരീരികവും ബുദ്ധിപരവും മാനസികവു മായ പൂൎണ്ണതയാണു് വിദ്യാഭ്യാസം.

''ഇപ്പോഠംതന്നെ മനുഷ്യനിലുള്ള പൂൎണ്ണതയുടെ പ്രകടീകരണ മാണു് വിദ്യാഭ്യാസം'' എന്നു സ്വാമി വിവേകാനന്ദൻ പറയുന്നു. പൂൎണ്ണതയായിരിക്കണം വിദ്യാൎത്ഥികളുടെ ലക്ഷ്യം. ശരീരത്തേയും ബുദ്ധിയേയും മനസ്സിനേയും എത്രത്തോളം പുഷ്ടമാക്കാമോ അത്രയും പുഷ്ടിപ്പെടുത്തണം. ഈ പുഷ്ടി അഥവാ പൂൎണ്ണത ദാസനു് ഒരിക്കലും

ഉണ്ടാകയില്ല. അതുകൊണ്ടു് വിദ്യാൎത്ഥി എപ്പോഴും സ്വാശ്രയശീലം സമ്പാദിക്കണം. അതിനു സ്വന്തം കൈകൊണ്ടു് വേലയെടുക്കാൻ പഠിക്കണം. സ്വപ്രയത്നംകൊണ്ടു് ആഹാരം സമ്പാദിച്ചു സ്വന്തം കാലിൽ നില്ക്കാൻ പഠിപ്പിക്കാത്ത വിദ്യ വിദ്യയല്ല. ഈ നിലക്കു് ഇന്നത്തെ വിദ്യാഭ്യാസരീതി സമ്പൂർണ്ണം പരാജയമാണു". വിദ്യാഭ്യാസം പൂൎത്തിയായാൽ ഒരു യുവാവിനു് എങ്ങും ഉദ്യോഗം കിട്ടിയില്ലെങ്കിലും സ്വപ്രയത്നംകൊണ്ടു് ജീവിക്കാനുള്ള കഴിവുണ്ടായിരിക്കണം. വിദ്യാഭ്യാസം പൂൎത്തിയാക്കിയവന്റെ മാംസപേശികൾ ഇരുമ്പിനു തുല്യവും നാഡികൾ ഉരുക്കിനു തുല്യവും ആയിരിക്കണം. അയാളുടെ ബുദ്ധി ഏതു കഠിനഗ്രന്ഥവും ഒരിക്കൽ വായിച്ചാൽ ഓൎക്കാൻ കഴിവുള്ളതും ഏതു ഗഹനവിഷയത്തിലും പ്രവേശിച്ചു ശരിയായ തീൎപ്പു കല്പിക്കാൻ കഴിവുള്ളതുമായിരിക്കണം. അയാളുടെ ഹൃദയം നിൎമ്മലവും രാഗദ്വേഷാദിരഹിതവും ആയിരിക്കണം. ഒരുനേരത്തെ ആഹാരം പരാശ്രയംകൂടാതെ ഉണ്ടാക്കാൻ കഴിയാത്തവനും മററുള്ളവരുടെ ആശയങ്ങളെ തത്തക്കിളിയെപ്പോലെ പറയാൻമാത്രം അറിയുന്നവനും കാമാദികളുടെ ദാസനും ആയവൻ സ്വാതന്ത്ര്യത്തെപ്പററി പറയുന്നതിനെന്തൎത്ഥമാണുള്ളതു്?

വിദ്യാൎത്ഥികൾ രാഷ്ട്രീയകാര്യങ്ങളിൽ പങ്കെടുക്കുന്നതിനെപ്പററി മഹാത്മജി പറയുന്നു. ''എന്റെ അഭിപ്രായത്തിൽ അവൎക്കു പഠിക്കുന്ന കാലത്തു് പ്രവൎത്തനസ്വാതന്ത്ര്യം ഉണ്ടാകാൻ പാടില്ല. ഒരു വിദ്യാൎത്ഥിക്കു് രാഷ്ട്രതന്ത്രപ്രവൎത്തകനായിരിക്കുകയും അതേസമയം പഠിത്തം തുടരുകയും ചെയ്യുന്നതു് സാദ്ധ്യമല്ല.'' ''പൗവ്വർ പൊളിററിക്സ്—വിദ്യാൎത്ഥികൾ അറിയുകയേ അരുതു്. അവർ അതിൽ ഇടപെടുന്നതോടുകൂടി അവർ വിദ്യാൎത്ഥികളല്ലാതാകുന്നു.'' എന്നു് മഹാത്മജി 1937–10–2ലെ ഹരിജനിലും 1941 ജനുവരിയിൽ അഖിലഭാരതവിദ്യാൎത്ഥി ഫെഡറേഷൻ സെക്രട്ടറിക്കെഴുതിയ കത്തിലും എഴുതിയിരിക്കുന്നു. രാജ്യതന്ത്രത്തിന്റെ നാനാവശങ്ങൾ പഠിച്ചു്, ആലോചിച്ചു്, രാജ്യത്തിനു് ഏതു നല്ലതെന്നു തീൎച്ചയാക്കുന്നതിനു മുമ്പു് വിദ്യാൎത്ഥികൾ ഒരു പ്രത്യേക കക്ഷിയുടെ കയ്യിൽ ആയുധമാകുകയും അതു നിമിത്തം പരസ്പരം കലഹിക്കുകയും ചെയ്യാനിടവരുന്നതു് വളരെ കഷ്ടമാണു്.

ഇത്തരത്തെ വിദ്യാൎത്ഥികൾ പൊതുജന സേവനത്തിനിറങ്ങുന്നതായും ചില സ്ഥാപനങ്ങൾ അവരെ ഇറക്കി അവരെക്കൊണ്ടു് സേവനം നടത്തിച്ചു് രാജ്യം നന്നാക്കാമെന്നാശിക്കുന്നതായും കാണുന്നു.

കാമത്തെ ജയിക്കാത്ത ഒരു പ്രവൎത്തകനും ഹരിജനപ്രവ ൎത്തനം, സമുദായൈക്യം, ഖാദി, ഗോരക്ഷ, ഗ്രാമപുനരുദ്ധാരണം തുടങ്ങിയവയ്ക്കൊന്നിനും യഥാൎത്ഥസേവനം ചെയ്യാമെന്നാശിക്കാവ തല്ല. ഇങ്ങനെയുള്ള മഹാകാൎയ്യങ്ങൾ വെറും ബുദ്ധിപരമായ തയ്യാറു കൊണ്ടുമാത്രം സാധിക്കാവുന്നതല്ല. അവ ആദ്ധ്യാത്മികയോഗത്തെ അഥവാ ആത്മശക്തിയെ ആവശ്യപ്പെടുന്നു. ആത്മശക്തി ഈശ്വ രാനുഗ്രഹംകൊണ്ടേ ഉണ്ടാകൂ. കാമത്തിന്റെ ദാസനായ ഒരു മനു ഷ്യന്റെ മേൽ ഈശ്വരാനുഗ്രഹം നിപതിക്കുകയില്ല.'' എന്നു് മഹാത്മജി 1936–11–21–ലെ ഹരിജനിൽ എഴുതുന്നു. പൊതുജന സേവനത്തിനും പണപ്പിരിവിനും വിദ്യാൎത്ഥികളെ നിയോഗിക്കുന്ന തിനു മുൻപു ആ സ്ഥാപനങ്ങളും, അതിനു പുറപ്പെടുന്നതിനു മുൻപ് വിദ്യാൎത്ഥികളും ഇതറിഞ്ഞിരിക്കണം. പുകയും വലിച്ചു്, സിനി മയിലെ ശൃംഗാരപ്പാട്ടും പാടി നിരീശ്വരത്വവും തലയിൽ വച്ചു കൊണ്ടു് സാഡംബരന്മാരായി, അരസാദ്ധ്യന്മാരായി, ഭാരതീയാദൎശ ങ്ങളെ പഴിച്ചുകൊണ്ടു നടക്കുന്ന യുവാക്കന്മാരെ ഗ്രാമോദ്ധാരണത്തി നും ഹരിജനോദ്ധാരണത്തിനും മററുമയക്കുന്ന സംഘങ്ങൾ ആ ഗ്രാമ ങ്ങൾക്കും അതുവഴി രാജ്യത്തിനും ഗുണമോ ദോഷമോ ചെയ്യുന്നതെ ന്നാലോചിക്കണം.

'കച്ചിദാത്മാനമേവാഗ്രേ വിജിത്യ വിജിതേന്ദ്രിയഃ
പരാൻ ജിഗീഷസേ പാൎത്ഥ പ്രമത്താനജിതേന്ദ്രിയാൻ.'

ആദ്യം, തന്നെ ജയിച്ചു് ജിതേന്ദ്രിയനാകാതെ അജിതേന്ദ്രിയ ന്മാരായ അന്യന്മാരെ നേരെയാക്കാൻ പുറപ്പെടുന്നതു മഠയത്തരം മാത്രമല്ല; തെററുകൂടെയാണു്.

ഏവംവിധങ്ങളായ കാൎയ്യങ്ങൾ ഇന്നത്തെ വിദ്യാൎത്ഥികളുടെ ചിന്തക്കായി സമൎപ്പിച്ചുകൊണ്ടു് തൽക്കാലം നിറുത്തുന്നു.



# 2. സ്വാതന്ത്ര്യഭാരതത്തിലെ വിദ്യാർത്ഥികളുടെ കർത്തവ്യം*

''പാശ്ചാത്യരാജ്യത്തു് ഭൗതികകാര്യങ്ങളിൽ ആശ്ചര്യകരങ്ങളായ കണ്ടുപിടുത്തങ്ങൾ അവർ നടത്തിയതുപോലെ തന്നെ അതിനേക്കാൾ ആശ്ചര്യകരങ്ങളായ കണ്ടുപിടുത്തങ്ങൾ മതത്തിന്റെ, ആത്മാവിന്റെ, ചൈതന്യത്തിന്റെ കാര്യങ്ങളിൽ ഭാരതം നടത്തിയിട്ടുണ്ടു്. എന്നാൽ ഈ വലിയ സൂക്ഷ്മങ്ങളായ കണ്ടുപിടുത്തങ്ങൾ കാണാനുള്ള കണ്ണു് നമുക്കില്ല. പാശ്ചാത്യന്മാരുടെ സയൻസ് സാധിച്ചിട്ടുള്ള കാര്യങ്ങൾ കണ്ടു് നമ്മുടെ കണ്ണു് മയങ്ങി പോയിരിക്കുന്നു. ആ പുരോഗതിയിൽ ഞാൻ മയങ്ങി പോകുന്നില്ല. വാസ്തവത്തിൽ ഭൗതികതയുടെ ആക്രമണത്തെ തടയുക എന്ന ഭാരതഭൂമിയുടെ പ്രത്യേക മഹാകൃത്യം നിർവ്വഹിക്കാൻവേണ്ടി ഭാരതത്തെ, ആ വഴിക്കു (പാശ്ചാത്യരുടെ വഴിക്കു) പോകാതെ ഈശ്വരൻ തന്റെ സർവ്വജ്ഞത്വംകൊണ്ടു് തടഞ്ഞതാണെന്നുകൂടി എനിക്കു തോന്നുന്നു. എന്തു പറഞ്ഞാലും ഇന്നുവരെ അതിനെ സചേതനമാക്കി നിറുത്തിയിരിക്കുന്ന ഏതോ ഒന്നു് ഹിന്ദുമതത്തിലുണ്ടു്. ബാബിലോണിയൻ, സിറിയൻ, പേർഷ്യൻ, ഈജിപ്ഷ്യൻ എന്നീ നാഗരികതകളുടെ പതനത്തിനു സാക്ഷിയായി ഹിന്ദുമതം സ്ഥിതിചെയ്യുന്നു. നിങ്ങളുടെ ചുററും കണ്ണോടിച്ചുനോക്കുക. റോം എവിടെ? ഗ്രീസ്സെവിടെ? ഗിബ്ബന്റെ ഇററലി, അഥവാ പ്രാചീന—റോമയായിരുന്നല്ലോ ഇററലി—ഇന്നു നിങ്ങൾ എവിടെയെങ്കിലും കാണുന്നുണ്ടോ? അതു കഴിഞ്ഞ് ഇന്ത്യയിലേയ്ക്കു വന്നു് ഇവിടത്തെ ഏററവും പ്രാചീന രേഖകൾ നോക്കിയിട്ടു് ചുററും കണ്ണോടിച്ചു നോക്കുക. അപ്പോൾ 'അതേ. ഇതാ ഞാൻ പഴയ ഇന്ത്യ ഇന്നും ഇവിടെ സചേതനമായി സ്ഥിതിചെയ്യുന്നതു കാണുന്നു' എന്നു പറയാൻ നിങ്ങൾ നിർബദ്ധനാകും. അമേദ്ധ്യക്കുന്നുകൾ അവിടെയവിടെയുണ്ടെന്നുള്ളതു ശരി. എന്നാൽ അവയുടെ അടിയിൽ വിലതീരാത്ത നിധികൾ മൂടിക്കിടപ്പുണ്ടു്. അതു് നാശത്തെ അതിജീവിക്കുവാനുള്ള കാരണം, ഹിന്ദുമതം അതിന്റെ മുമ്പിൽവെച്ച ലക്ഷ്യം ഭൗതിക പുരോഗതിയല്ല. ആത്മികപുരോഗതിയാണു്''' എന്നു്

---

* (കോഴിക്കോട്ടു അഖിലഭാരത വിദ്യാർത്ഥിപരിഷത്തിന്റെ ആഭിമുഖ്യത്തിൽ ചെയ്ത ഒരു പ്രസംഗത്തിന്റെ ചുരുക്കം.)

മഹാത്മജി 1927 നവംബർ 17–ാംതീയതിയിലെ ''യങ്ങ് ഇന്ത്യ'' യിൽ എഴുതുന്നു.

''ഇന്ത്യ ആയിരക്കണക്കിനുള്ള വർഷങ്ങളായി സമാധാനത്തോടെ ഇരുന്നുവരുന്നു. ഗ്രീസ്സ് എന്ന നാട് ഉണ്ടാകുന്നതിനു മുമ്പ്, റോമ എന്ന നഗരത്തെപ്പററിയുള്ള ചിന്തപോലും ഉണ്ടാകുന്നതിനു വളരെനാ൦ മുമ്പ്, ഇന്നത്തെ യൂറോപ്യന്മാരുടെ പൂർവ്വികന്മാരുടെ പൂർവ്വികന്മാർ കാടുകളിൽ പച്ചയും തേച്ച് നടന്ന കാലത്തും ഇവിടെ—ഈ രാജ്യത്തു് നാഗരികക്രിയാശക്തി പ്രചരിച്ചിരുന്നു. അത്രയുമല്ല; അതിനു മുമ്പും ചരിത്രത്തിനു് യാതൊരു രേഖകളും തരാൻ കഴിയാത്ത കാലത്തു്, കിംവദന്തിപോലും യാതൊരു സുദൂരഭൂതകാലത്തിൻെറ ഘനാന്ധകാരത്തിലേയ്ക്കു് ദൃഷ്ടിപതിപ്പിക്കാൻ ധൈര്യപ്പെടുന്നില്ലയോ, ആ കാലത്തു്—അന്നുമുതൽ ഇന്നുവരെ ആശയങ്ങളുടെ പുറകെ ആശയങ്ങാം ഇവിടെ നിന്നു്—ഈ ഭാരതഭൂമിയിൽനിന്നു്—വെളിയിലേയ്ക്കു് പ്രസരിച്ചിട്ടുണ്ടു്; ഓരോ വാക്കും പിന്നാലെ അനുഗ്രഹവും മുമ്പിൽ ശാന്തിയും വഹിച്ചുകൊണ്ടു് പ്രസരിച്ചിട്ടുണ്ടു്. ലോകത്തിലെ സകല ജാതികളുടേയും ഇടയിൽവച്ചു് നാം മാത്രം ഒരിക്കലും അന്യജാതിക്കാരെ ആക്രമിക്കുന്നവരായിട്ടില്ല. ആ അനുഗ്രഹം നമ്മുടെ തലയിലുണ്ടു്. അതുകൊണ്ടു് നാം ഇന്നും ജീവിക്കുന്നു. വലിയ ഗ്രീക്കു് സൈന്യങ്ങളുടെ വീരദർപ്പയുദ്ധയാത്രാദ്ധ്വനിയാൽ ഭൂമി കിടുകിടെ വിറച്ച കാലമുണ്ടു്. ഇന്നു് അവർ എവിടെ? ഇന്നു ചിഹ്നമാത്രംപോലും ശേഷിപ്പിക്കാതെ ഭൂമുഖത്തു നിന്നു് ഗ്രീസ് അന്തർദ്ധാനംചെയ്തിരിക്കുന്നു. പൊയ്ക്കഴിഞ്ഞു ഗ്രീക്കുകാരുടെ ആ പ്രാചീനസാമ്രാജ്യം. ലോകത്തു് കാമ്യമായ സകലതിൻേറയും മുകളിൽ റോമൻ ശ്യേനാങ്കിതവിജയപതാക പാറിക്കളിച്ചിരുന്ന ഒരു കാലമുണ്ടായിരുന്നു. ഭൂമിയിലുള്ള സകല മനുഷ്യവർഗ്ഗവും റോമാ നഗരത്തിൻെറ ശക്തി അറിയുകയും മർദ്ദനം അനുഭവിക്കയും ചെയ്തിരുന്ന കാലമുണ്ടു്. റോമ എന്ന പേരു കേട്ടാൽ ലോകം മുഴവൻ നടുങ്ങിയിരുന്നു. എന്നാൽ ഇന്നു് ക്യാപ്പിറേറാളിയൻ മല (റോമായുടെ മുഖ്യദേവതയെ പ്രതിഷ്ഠിച്ചിരുന്ന സ്ഥാനം.) ഒരു നഷ്ടശിഷ്ടക്കൂട്ടം മാത്രമായിട്ടാണുള്ളതു്. സീസർമാർ ഭരിച്ചിരുന്നിടത്തു എട്ടുകാലി വല കെട്ടുകയാണു്. ഇതുപോലെതന്നെ ഐശ്വര്യപൂർണ്ണങ്ങളായ, അന്യോന്യകലഹികളായ അനേകജാതികാം വന്നുപോയി. മദഗർവ്വപൂർണ്ണരായി പ്രഭുത്വവിസ്താരപൂർവ്വം സ്വല്പകാലംമാത്രം പരപീഡാകലുഷിതമായ ജാതീയജീവിതം നയിച്ചശേഷം നീർക്കുമിളപോലെ അവ മറഞ്ഞു. ഇങ്ങനെയാണു് ഈ നേഷനെല്ലാം മനുഷ്യസമുദായത്തിൽ തങ്ങളുടെ ചിഹ്നം പതിപ്പിച്ചതു്.

''എന്നാൽ നാം ജീവിക്കുന്നു. ഇന്നും മനുതന്നെ വീണ്ടും വന്നാൽ അദ്ദേഹം സ്വല്പംപോലും അമ്പരക്കുകയില്ല. അദ്ദേഹത്തിനു് ഒരു വിദേശത്തു ചെന്നതുപോലെ തോന്നുകയില്ല. ലോകത്തിലെ മററു വർഗ്ഗക്കാർക്കു് മതം ജീവിതത്തിലെ പല തൊഴിലുകളിൽ ഒന്നു മാത്രമാണു്. രാജ്യതന്ത്രമുണ്ടു്, സാമാജികതയുണ്ടു്, ധനംകൊണ്ടും പ്രഭുത്വംകൊണ്ടും കിട്ടുന്നതെല്ലാമുണ്ടു്. യാതൊന്നുകൊണ്ടു് ഇന്ദ്രിയനിചയത്തിനു് ആനന്ദം ലഭിക്കുമോ അതെല്ലാമുണ്ടു്. ഈ സകല കാര്യങ്ങളുടേയുമിടയ്ക്കു്, നിസ്തേജങ്ങളായ ഇന്ദ്രിയങ്ങൾക്കു് യാതൊന്നുകൊണ്ടു് സ്വല്പം ഉത്തേജനം ഉണ്ടാകുമോ അതിനെപ്പററിയുള്ള അന്വേഷണത്തിനിടയ്ക്കു്, ഒരു പക്ഷേ സ്വല്പം മതവുമുണ്ടു്. എന്നാൽ ഇവിടെ ഇന്ത്യയിൽ മനുഷ്യരുടെ സകല ചേഷ്ടകളുടേയും ഇടയ്ക്കു് മതം—ധർമ്മം ഒന്നു മാത്രമാണു് ജീവിതത്തിൻെറ ഏകകാര്യം. ഓരോ നേഷനും ഓരോ വിശേഷജീവനോദ്ദേശമുണ്ടു്. രാഷ്ട്രീയമഹിമയോ, സാമരികതാശ്രേഷ്ഠതയോ ഒരു കാലത്തും നമ്മുടെ നേഷൻെറ ജീവിതോദ്ദേശ്യമല്ല. അങ്ങനെ ഒരു കാലത്തും ആയിരുന്നിട്ടുമില്ല. എൻെറ വാക്കു് ഓർത്തുകൊള്ളുവിൻ. ഒരു കാലത്തും ആകാൻ പോകുന്നുമില്ല!'' എന്നു് ശ്രീ വിവേകാനന്ദസ്വാമികൾ കൊളമ്പിലെ പ്രസംഗത്തിൽ പറയുന്നു.

ഗ്രീസ്, റോം മുതലായവയെപ്പോലെ ഇങ്ങിനി വരാതെവണ്ണം മറയാതെ ഭാരതത്തെ നിലനിറുത്തിയതു് മതത്തെ കേന്ദ്രമാക്കിയുള്ള സംസ്കാരമാണെന്നു നമുക്കു തീർത്തു പറയാം. ഭാരതത്തിനു് ഒരു പ്രത്യേക സംസ്കാരമില്ലെന്നു പറയുന്ന ചില രാഷ്ട്രീയനേതാക്കന്മാരുണ്ടു്. അവരുടെ കണ്ണു് ആ സംസ്കാരം കണ്ടിട്ടില്ല, അഥവാ കാണാൻ ശക്തങ്ങളല്ല എന്നു മാത്രമാണിതിനർത്ഥം.

ഭാരതീയ സംസ്കാരത്തിനുള്ള വൈശിഷ്ട്യമെന്താണെന്നാണെങ്കിൽ, ഒന്നാമതു് അതു് ധർമ്മത്തെ കേന്ദ്രമാക്കിയിരിക്കുന്നു.

''യതോ ധർമ്മസ്തതോ ജയഃ

എന്നു് മഹാഭാരതത്തിൽ അനേകപ്രാവശ്യം ആവർത്തിച്ചിട്ടുണ്ടു്.

''ന ജാതു കാമാന്ന ഭയാന്ന ലോഭാത്
ധർമ്മംത്യജേത് ജീവിതസ്യാ/പി ഹേതോഃ''

എന്നാണു് അതിൻെറ മുദ്രാവാക്യം. കാമമോ, ഭയമോ, ലോഭമോ നിമിത്തം ഒരിക്കലും ധർമ്മം ത്യജിക്കരുതു്. ജീവിതരക്ഷയ്ക്കുവേണ്ടിപോലും ധർമ്മം ത്യജിക്കരുതു്. ഇതാണു് ഭാരതത്തിൻെറ സന്ദേശം. രാമായണവും, ഭാരതവും, ഭാഗവതവും, ഗീതയും, വേദവും എല്ലാം പഠിപ്പിക്കുന്നതിതാണു്. ഹരിശ്ചന്ദ്രനും, രന്തിദേവനും, പ്രഹ്ലാദനും,

ശിബിയും, ധ്രുവനും പഠിപ്പിക്കുന്നതിതാണ്. സകല പുരാണങ്ങളും ഉപപുരാണങ്ങളും സ്മൃതികളും പഠിപ്പിക്കുന്നതിതാണ്. രാജ്യതന്ത്രത്തിനും ധനശാസ്ത്രത്തിനും എല്ലാം മീതെ നിൽക്കേണ്ടതു് ധർമ്മമാണ്. എന്തെന്നാൽ ധർമ്മമുണ്ടെങ്കിൽ ഇവയെല്ലാം വരും. ധർമ്മമില്ലെങ്കിൽ ഇവയെല്ലാം നശിക്കും.

''ഊർദ്ധ്വബാഹുർവ്വിരൗമ്യേഷ ന ച കശ്ചിത് ശൃണോതി മേ
ധർമ്മാദർത്ഥശ്ച കാമശ്ച സ കിമർത്ഥം ന സേവ്യതേ?''

(ഇതാ ഞാൻ രണ്ടു കൈകളും ഉയർത്തിപ്പിടിച്ചുവിളിച്ചുപറയുന്നു; എന്നിട്ടും ആരും കേൾക്കുന്നില്ലല്ലോ ധർമ്മത്തിൽ നിന്നാണ് ധനവും കാമവും (സുഖവും). എന്നിട്ടും എന്തുകൊണ്ടു് ജനങ്ങൾ അതിനെ സേവിക്കുന്നില്ല?) ധർമ്മത്തിനുവേണ്ടിയാണ് നമ്മുടെ പൂർവ്വന്മാർ ജീവിച്ചതും മരിച്ചതും. ''പാരമ്പര്യം, ശീതോഷ്ണസ്ഥിതി മുതലായ പരിതഃസ്ഥിതികളുടെ ഫലങ്ങളായ സമ്പ്രദായരീതിയെ വേരോടെ പിഴുതുകളയാനുള്ള ഏതു ശ്രമവും പരാജയത്തിലേ അവസാനിക്കുവെന്നു മാത്രമല്ല അതു് ഒരു ധർമ്മലംഘനവും കൂടിയാണ്'' എന്നത്രേ അഭിനവഭാരതസ്രഷ്ടാവായ മഹാത്മജി പറഞ്ഞിട്ടുള്ളതു്.

ഈ ധർമ്മത്തിന്റെ ജീവൻ എന്താണെന്നു നോക്കിയാൽ അതു ത്യാഗമാണെന്നു കാണാം. ഭാരതീയ സംസ്കാരം ത്യാഗത്തെ കേന്ദ്രീകരിച്ചിരിക്കുന്നു. മററു രാജ്യങ്ങൾ ഭോഗത്തിനു് പ്രാധാന്യംകൊടുക്കുമ്പോൾ ഭാരതം ത്യാഗത്തിനു് പ്രാധാന്യം കല്പിച്ചിട്ടുണ്ടു്. മററുള്ള രാജ്യങ്ങൾ രാജാവിനു് അധീനമായിരിക്കുമ്പോൾ ഇവിടെ മാത്രമാണ് രാജ്യവും ബ്രാഹ്മണനു കീഴിലായിരുന്നിട്ടുള്ളതു്. ബ്രാഹ്മണർ, തങ്ങൾക്കു ദേവന്മാരുമായി സമ്പർക്കമുണ്ടെന്നും, ആ ദേവന്മാരുടെ സഹായമില്ലെങ്കിൽ രാജാക്കന്മാർക്കു് യുദ്ധത്തിൽ ജയം കിട്ടുകയില്ലെന്നും അതുകൊണ്ടു് രാജാക്കന്മാർ തങ്ങളുടെ വരുതി കേൾക്കുകയും തങ്ങളെ ആരാധിക്കയും തങ്ങൾക്കു വേണ്ടതു തന്നു പ്രസാദിപ്പിക്കുകയും ചെയ്യണമെന്നും പഠിപ്പിച്ചു് ഉദരംഭരികളായി കഴിഞ്ഞിരുന്നുവെന്നും മററും നിങ്ങൾ പുസ്തകങ്ങളിൽ വായിച്ചിരിക്കാം. എന്നാൽ നിങ്ങൾ,

''അസന്തുഷ്ടാ ദ്വിജാ നഷ്ടാഃ സന്തുഷ്ടാശ്ച മഹീഭുജഃ''

എന്നതു് ഒരുപക്ഷേ കേട്ടിരിക്കുകയില്ല. മുപ്പത്തിയാറോ നാല്പത്തിയെട്ടോ വർഷം ഗുരുകുലത്തിൽ വസിച്ചു് സമ്പൂർണ്ണ അഹിംസയും, സത്യവും, ബ്രഹ്മചര്യവും, അപരിഗ്രഹവും, അഭ്യസിച്ചു് ഭിക്ഷാടനം, അനാഡംബരത എന്നിവയെ മുദ്രാവാക്യമാക്കി, ഗുരുശുശ്രൂഷാപൂർവ്വം തപസ്സുചെയ്താണ് ഈ രാജപൂജ്യതയെ ഈ ബ്രാഹ്മണർ അവകാശപ്പെട്ടതെന്നും, ഒരുപക്ഷേ നിങ്ങൾ അറിഞ്ഞിരിക്കുകയില്ല.

ബ്രാഹ്മണരുടെ വ്രതമായിരുന്ന അസംഗ്രഹം. അവരിൽ വളരെപ്പേർ നാളത്തെ ഭൗതികാവശ്യങ്ങളെപ്പററിയാലോചിക്കാതെ കുചേലനെപ്പോലെയും, ഉഞ്ഛവൃത്തികളായും ജീവിച്ചിട്ടുണ്ടു്. അങ്ങനെയുള്ള ത്യാഗമാണു് അവരെ രാജപൂജ്യരാക്കിയതു്. മഹാഭാരതത്തിലും രാമായണത്തിലും അവരെ നിർഭയരായ സത്യവാദികളെന്നു് പറയുന്നു. വെള്ളക്കാർ എഴുതിയ പുസ്തകങ്ങളിൽതന്നെ, രാജ്യംകൊടുക്കാമെന്നു പറഞ്ഞാൽപോലും, കളവു പറയാത്തവരെന്നു് അവരെപ്പററി പ്രതിപാദിച്ചിരിക്കുന്നു. ബ്രാഹ്മണൻെറ പൂജ്യതയ്ക്കു ഹേതു അയാളുടെ ത്യാഗമായിരുന്നു. എന്നാൽ ബ്രാഹ്മണരേക്കാൾ ഉയൎന്നവരുമുണ്ടു്. ബ്രാഹ്മണൻപോലും എത്തിച്ചേരാൻ കൊതിക്കുന്ന ഒരു ലക്ഷ്യം ത്യാഗപൂൎണ്ണമായ ഒരു ലക്ഷ്യം ഉണ്ടു്. അതു് സന്ന്യാസിയുടേതാണു്. ഇവിടെ—ഈ ഭാരതത്തിൽ—മാത്രമാണു് സാമ്രാജ്യാധിപതികൾ ''ചെങ്കോലും വെൺകററക്കുടയും കനകവസനവും രത്നസിംഹാസനവും ത്യജിച്ചു് കാഷായവസ്ത്രംധരിച്ചു് ഫലമൂലാശികളായോ ഭിക്ഷാശികളായോ ഏകാകികളായോ കൗപീനമാത്രധാരികളായി നടക്കാൻ എന്നാണു് ഭാഗ്യം കിട്ടുന്നതു്''' എന്നു ചിന്തിച്ചുകൊണ്ടിരുന്നതും അങ്ങനെ ജീവിച്ചുകൊണ്ടിരുന്നതും.

*''പ്രസന്നതാം യാ ന ഗതാഽഭിഷേകതഃ
തഥാ ന മമ്ലേ വാനവാസദുഃഖതഃ
മുഖാംബുജശ്രീ രഘുനന്ദനസ്യ മേ
സദാഽസ്തു സാ മജ്ജുളമംഗലപ്രദാ''

എന്ന ശ്ലോകം നിങ്ങൾ കേട്ടിരിക്കാം. അത്രയുമല്ല, കിരീടധാരണത്തിനു സൎവ്വവും തയ്യാറായ സമയത്തു് ആ സാമാനങ്ങളെക്കൊണ്ടു് മററൊരാളുടെ കിരീടധാരണമാണു നടത്തുന്നതെന്നും താൻ കാട്ടിൽ പൊയ്ക്കൊള്ളണമെന്നും അച്ഛൻ പറഞ്ഞപ്പോൾ ''വനവാസമാണു് രാജ്യഭാരത്തേക്കാൾ സുഖം'' എന്നു ഹൃദയഗമം പറഞ്ഞ ഒരു രാമനെ ഈ ഭാരതത്തിലല്ലാതെ കേട്ടിട്ടുണ്ടോ? നിങ്ങൾ മഹാരാഷ്ട്രസാമ്രാജ്യസ്ഥാപകനായ ശിവജിയുടെ ചരിത്രം കേട്ടിരിക്കുമല്ലോ. മഹാരാഷ്ട്ര ചക്രവൎത്തിയായ ശിവജിയോടു് ഗുരുരാമദാസ സ്വാമി ആജ്ഞാപിച്ചു: ''നീ നിൻെറ രാജ്യം മുഴുവൻ എനിക്കു തന്നശേഷം മരവുരിയുടുത്തിട്ടു് സമീപമുള്ള ഗ്രാമത്തിൽപോയി ഭിക്ഷയെടുക്കുക'' എന്നു്. ശിവജി നിശ്ശങ്കം, സസന്തോഷം അതു ചെയ്തു. ഭിക്ഷയെടുത്തുകൊണ്ടുവന്നു ഗുരുവിൻെറ ആജ്ഞപ്രകാരം അതുപാകംചെയ്തു ഗുരുവിനു സമ

* യാതൊന്നു അഭിഷേകത്തിനൊരുങ്ങിയപ്പോൾ പ്രസാദിക്കയോ വനവാസദു:ഖംകൊണ്ടു് വാടുകയോ ചെയ്തില്ലയോ ശ്രീരാമചന്ദ്രൻെറ ആ മുഖാംബുജശ്രീ എപ്പോഴും എനിക്കു മനോഹരമായ മംഗളം തരുന്നതായിഭവിക്കട്ടെ!

പ്പ്ിച്ചു. അനന്തരം ഗുരുവിന്റെ ഉച്ഛിഷ്ടം ഭുജിച്ചു. പിന്നെയും ഗുരുവിന്റെ ആജ്ഞ കേൾക്കുവാൻ തയ്യാറായിരുന്നു.

സാമ്രാജ്യത്യാഗംകൊണ്ടും തന്റെ കൊട്ടാരത്തിനു മുമ്പിലുള്ള ഗ്രാമത്തിൽതന്നെ ഭിക്ഷയെടുക്കേണ്ടിവന്നതുകൊണ്ടും ശിവജിക്കു ലേശംപോലും മനസ്സിനു കുണ്ഠിതമില്ലെന്നുകണ്ട ഗുരു വീണ്ടും രാജപദവി സ്വീകരിക്കുവാൻ ശിവജിയോടു് ആജ്ഞാപിച്ചു. ശിവജി അതിഷ്ടപ്പെട്ടില്ല. ഗുരു പല പ്രാവശ്യം നിർബന്ധിച്ചു. ഒടുവിൽ ഗുരുവിന്റെ ആജ്ഞ ശിരസാ വഹിക്കേണ്ടതാണു ശിഷ്യധൎമ്മമെന്നു് ഉദ്ബോധിപ്പിച്ചു രാജ്യഭാരം സ്വീകരിപ്പിക്കേണ്ടിവന്നു. അങ്ങനെയുള്ള ഒരു ചക്രവൎത്തിയെ—സ്വഭുജബലാർജിതമായ ഒരു സാമ്രാജ്യം യാതൊരു കാരണവും കൂടാതെ സ്വമനസ്സാലെ ത്യജിച്ചു് ആ ത്യാഗത്തിൽ ആനന്ദം കാണുന്ന ഒരു ചക്രവൎത്തിയെ—ലോകത്തു് മററെവിടെയെങ്കിലും കണ്ടിട്ടുണ്ടോ? ഓരോ ധനവാനും തന്റെ ജീവിതത്തിന്റെ പരമലക്ഷ്യം ബന്ധുമിത്രപുത്രധനധാന്യസമ്പദാദികളുടെ ത്യാഗമായി കരുതി, ആ ശുഭദിവസം എന്നുവരും എന്നു് കാത്തുകൊണ്ടിരിക്കുന്നതായ ഒരാദർശം ലോകത്തു മററെവിടെയെങ്കിലുമുണ്ടോ?

ഭാരതഭൂമി മാത്രമാണു ഈ ലോകത്തെയും ഈ ലോകജീവിതത്തെയും ഇതിലെ വിഭവങ്ങളെയും ഈശ്വരസാക്ഷാൽക്കാരത്തിനുള്ള ഉപകരണമായി കരുതിയിട്ടുള്ളതു്. എന്നാൽ ഭാരതീയ സംസ്കാരം ഒരു പുരുഷാൎത്ഥത്തെയും നിന്ദിച്ചിട്ടില്ല. അതു നാലു പുരുഷാൎത്ഥങ്ങൾക്കും ഇടംകൊടുക്കുന്നു; ധൎമ്മത്തിനു പ്രാധാന്യം കല്പിച്ചതുകൊണ്ടു അൎത്ഥകാമങ്ങളെ മനുഷ്യന്റെ ശത്രുക്കളായി കരുതുന്നില്ല.

''ധൎമ്മാ ഽവിരുദ്ധോ ഭൂതേഷു കാമോ ഽസ്മി ഭരതർഷഭ''

എന്നാണു് ശ്രീകൃഷ്ണഭഗവാൻ പറയുന്നതു്. ധൎമ്മത്തിനു വിരുദ്ധമല്ലാത്ത കാമവും ഭഗവാൻ തന്നെയാണു്. അതുപോലെ ധനത്തെപ്പററിയും പറയുന്നു. ധനത്തെ മററു ചിലർ പിശാചായി, ''മാമൺ'' എന്ന ദുർദ്ദേവതയായി കരുതുമ്പോൾ നാം ലക്ഷ്മിയായി കരുതുന്നു. ലക്ഷ്മി നല്ലതാണു്. എന്നാൽ ലക്ഷ്മിയെക്കുറിച്ചു വിചാരിച്ചു ലക്ഷ്മീപതിയെ മറക്കരുതു്. ലക്ഷ്മീ, ലക്ഷ്മീപതിയുടെ കീഴിലാണു എന്നു് എപ്പോഴും ഓൎക്കണം.

'ലക്ഷ്മീസ്താവകരാമണീയകഹൃതൈവേയം പരേഷ്വസ്ഥിരേ—
ത്യസ്മിന്നന്യദപി പ്രമാണമധുനാ വക്ഷ്യാമി ലക്ഷ്മീപതേ!
യേ ത്വദ്ധ്യാനഗുണാനുകീൎത്തനരസാസക്താ ഹി ഭക്താ ജനാഃ
തേഷ്വേഷാ വസതി സ്ഥിരൈവ ദയിതപ്രസ്താവദത്താദരാ'

ലക്ഷ്മി തങ്ങളോടു കൂടിയിരിക്കണമെങ്കിൽ ലക്ഷ്മീപതിയെ സദാ സ്മരിച്ചുകൊള്ളണമെന്നർത്ഥം. എന്തൊരു വിശിഷ്ടസങ്കല്പം! ധനത്തിന്റെ മറെറാരു ദേവത കുബേരനാണ്. അദ്ദേഹവും ത്ര്യംബകസഖനാണ്; ത്ര്യംബകസേവകനാണ്; ഇങ്ങനെ ധർമ്മാർത്ഥകാമങ്ങളുടെ സ്വീകരണത്തെ ഭാരതീയസംസ്കാരം അനുവദിക്കുന്നു. എന്നാൽ പരമപുരുഷാർത്ഥം മോക്ഷമാണ്, നിത്യാനന്ദമാണ്, അമരത്വമാണ്.

മോക്ഷമെന്നാലെന്തു്? സ്വാതന്ത്ര്യം; പരിപൂർണ്ണസ്വാതന്ത്ര്യം. ആളുകൾ ഇന്നു് സ്വാതന്ത്ര്യത്തിനു ബഹളം കൂട്ടുന്നു. സകല സാന്മാർഗ്ഗിക നിയമങ്ങളേയും മനുഷ്യനെ മൃഗങ്ങളിൽനിന്നു് വേർതിരിക്കുന്ന നിയമങ്ങളെപ്പോലും ലംഘിക്കുന്നതിലാണ് സ്വാതന്ത്ര്യമെന്നു് അനേകംപേർ വിചാരിക്കുന്നു. ഞാൻ ചോദിക്കുന്നു, ജന്മമൃത്യുജരാവ്യാധികൾക്കു് അധീനനായി പ്രകൃതിയുടെ ദാസനായിരിക്കുന്ന മനുഷ്യനു് സ്വാതന്ത്ര്യമെവിടെയെന്നു്. ഇവയെക്കൂടി ജയിക്കാതെ നമുക്കു സ്വാതന്ത്ര്യമുണ്ടോ? അവയേയുംകൂടി ജയിച്ചിട്ടുള്ള സ്വാതന്ത്ര്യത്തെയാണു് നമ്മുടെ പൂർവ്വികന്മാർ ആഗ്രഹിച്ചതു്. നമ്മുടെ പൂർവ്വികന്മാർ അവയെയുംകൂടി ജയിക്കാൻ വേണ്ടിയുള്ള നിയമങ്ങളാണ് കണ്ടുപിടിച്ചതും; സമുദായത്തിൽ സ്ഥാപിച്ചതും. അവർ ഏർപ്പെടുത്തിയ സകല നിയമങ്ങളും മനുഷ്യനെ ഒടുവിൽ പരിപൂർണ്ണസ്വാതന്ത്ര്യത്തിലെത്തിച്ചേർക്കാൻ വേണ്ടിയായിരുന്നു. ഈ സ്വാതന്ത്ര്യത്തെയാണു് മോക്ഷം എന്നു പറയുന്നതു്. ഈശ്വരന്റെ ദാസ്യമല്ല ഭാരതീയലക്ഷ്യം; ഈശ്വരന്റെ സഖ്യവുമല്ല. സഖ്യത്തിലും പൂർണ്ണസ്വാതന്ത്ര്യമില്ല. ആരുടേയും ദാസ്യമില്ലായ്മയാണു് പൂർണ്ണസ്വാതന്ത്ര്യം. അതുതന്നെയാണു് പൂർണ്ണസുഖം, നിത്യസുഖം. ധർമ്മാർത്ഥകാമങ്ങളെല്ലാം അതിന്റെ അനുഭൂതിക്കു് നമ്മുടെ മനസ്സിനെ തയ്യാറാക്കാൻ വേണ്ടി മാത്രം. അതായിരുന്നു മഹാത്മജിയുടെ ലക്ഷ്യം. അദ്ദേഹം പറയുന്നു:

''എനിക്കു സാധിക്കേണ്ടതു്—സാധിക്കാൻവേണ്ടി ഈ മുപ്പതുകൊല്ലമായി പണിപ്പെട്ടതും ക്ലേശിച്ചതും—ആത്മസാക്ഷാൽക്കാരം, ഈശ്വരനെ മുഖത്തോടുമുഖം കാണുക, മോക്ഷം സിദ്ധിക്കുകയാണു്. ഞാൻ ജീവിക്കുന്നതും ചലിക്കുന്നതും സ്ഥിതിചെയ്യുന്നതും ഈ ലക്ഷ്യത്തെ തേടിയാണു്. സംസാരിക്കലായിട്ടോ എഴുതലായിട്ടോ ഞാൻ ചെയ്യുന്നതെല്ലാം, രാഷ്ട്രീയരംഗത്തുള്ള എന്റെ എല്ലാ പരിശ്രമങ്ങളുംകൂടി—ഈ കാര്യം സാധിക്കുന്നതിലേയ്ക്കുദ്ദേശിച്ചാണു്. എന്റെ ദേശസേവനം, എന്റെ ആത്മാവിനെ മാംസബന്ധനത്തിൽനിന്നു് മോചിപ്പിക്കുന്നതിനുള്ള പരിശീലനത്തിന്റെ അംശമാണു്. മോക്ഷമെന്ന ഈശ്വരസാമ്രാജ്യത്തിനുവേണ്ടി ശ്രമിക്കയാണു് ഞാൻ.''
(1924 ഏപ്രിൽ 3–ലെ യങ്ങ് ഇന്ത്യ)

ഭാരതസ്വാതന്ത്ര്യസമ്പാദകനായ മഹാത്മജിയുടെ ഈ വാക്കുകൾ ഓരോ ഭാരതീയനും ശ്രദ്ധിച്ചുപഠിക്കണം. ഭാരതത്തിന്റെ ഈ വിശിഷ്ടസന്ദേശം നാം മറക്കരുത്. മറന്നാൽ നാം നശിച്ചുപോകും; നമുക്കു ഗ്രീസിന്റേയും റോമിന്റേയും അവസ്ഥവരും.

വളരെ പ്രയാസപ്പെട്ട്, ഒരു പുണ്യപുരുഷന്റെ മഹാതപഃഫലമായിട്ടാണ് നമുക്കു സ്വാതന്ത്ര്യം ലഭിച്ചത്. നമുക്കു കിട്ടിയ ഈ സ്വാതന്ത്ര്യം നാം നഷ്ടപ്പെടുത്തരുത്. അതിനു നാം ഭാരതഭൂമിയുടെ യഥാർത്ഥസന്താനങ്ങളായി ജീവിക്കയാണ് ഒന്നാമതു വേണ്ടത്. ഭാരതഭൂമിയുടെ യഥാർത്ഥസന്താനങ്ങളെന്നാൽ ഭാരതീയസംസ്കാരമുള്ളവരായി ഭാരതീയസംസ്കാരത്തിൽ അഭിമാനമുള്ളവരായി ജീവിക്കുന്നവർ എന്നർത്ഥം. നാംതന്നെ ജീവിക്കുന്നില്ലെങ്കിൽ അന്യരെ നാം എങ്ങനെ അതിലേക്കു നയിക്കും?

ഇന്നത്തെ വിദ്യാർത്ഥികളുടെ ഒരു വലിയ ഭ്രാന്ത് പ്രസംഗിക്കാനാണ്; ഗുരുവാകാനാണ്. ആർക്കും ശിഷ്യനാകാൻ ഇഷ്ടമില്ല. ഒരിക്കൽ ഒരാൾ ഒരു ഗുരുവിന്റെ അടുക്കൽ ശിഷ്യനാകാൻ ചെന്നു. ഗുരു പറഞ്ഞു: ''ശിഷ്യനാകുക വളരെ പ്രയാസം, ഗുരുവിന്റെ പാദശുശ്രൂഷ ചെയ്യണം; ഗുരുവിന്റെ പാത്രം തേയ്ക്കണം. ഗുരുവിനു ഭിക്ഷ എടുത്തുകൊണ്ടുവന്നു പാകംചെയ്തുകൊടുക്കണം. ഗുരുവിന്റെ ശകാരം കേൾക്കണം. ഇങ്ങനെയെല്ലാം ബുദ്ധിമുട്ടുണ്ട്. അതുകൊണ്ട് നീ ശിഷ്യനാകാൻ വരേണ്ട'' എന്ന്. അപ്പോൾ ശിഷ്യൻ ചോദിച്ചു:– ''ഗുരുവിന്റെ പണി പിന്നെ എന്താണ്?'' ഗുരു പറഞ്ഞു:– ''ശിഷ്യനെക്കൊണ്ടു പണിയെടുപ്പിക്കുക; ശിഷ്യനെ ശാസിക്കുക; ഇഷ്ടമുള്ളപ്പോൾ ഉണ്ണുക; ഇഷ്ടമുള്ളപ്പോൾ ഉറങ്ങുക; ഇതെല്ലാമാണ്''. ഇതു കേട്ട ശിഷ്യൻ പറഞ്ഞു:– ''എന്നാൽ ഞാൻ ഇന്നുമുതൽ ഗുരുവായിക്കൊള്ളാം'' എന്ന്. അയാൾ അന്നുമുതൽ ഗുരുവായി നടന്നുതുടങ്ങി. ഇതുപോലെയാണ് ഇന്നു വിദ്യാർത്ഥികൾ. ഒന്നാംക്ലാസ്സുമുതൽ പ്രസംഗം, വലിയ വലിയ കാര്യങ്ങളെപ്പററിയുള്ള പ്രസംഗം. അല്പം പോലും പ്രവൃത്തിയില്ല. അതുപോരാ, ആദ്യം നിങ്ങൾതന്നെ പ്രവർത്തിക്കണം; ജീവിക്കണം. പിന്നീടേ പ്രസംഗിക്കാവൂ. നിങ്ങൾ ധർമ്മത്തിന്റെ മൂർത്തികളായി ജീവിക്കണം.

ധർമ്മത്തിനു നാലു പാദങ്ങളുണ്ട്. ധർമ്മത്തെ നാലു കാലുള്ള ഒരു കാളയായിട്ടാണ് പുരാണങ്ങൾ ചിത്രീകരിച്ചിരിക്കുന്നത്. ശിവന്റെ വാഹനം കാളയാണെന്നു നിങ്ങൾ കേട്ടിരിക്കുമല്ലോ. ഈ കാള എന്താണ്? ധർമ്മം. ഈശ്വരൻ ധർമ്മവാഹനനാണ്. ആ ധർമ്മത്തിന്റെ നാലു കാലുകൾ സത്യം, തപസ്സ്, ബ്രഹ്മചര്യം, ദാനം എന്നിവയാണ് ഇവയെ നിങ്ങൾ അനുഷ്ഠാനത്തിൽ കൊണ്ടുവരണം.

വിദ്യാൎത്ഥികൾ ഒന്നാമത് തീവ്രബ്രഹ്മചര്യനിഷ്ഠയുള്ളവരായിരിക്കണം. ബ്രഹ്മചര്യമാണ് എല്ലാററിലും വലിയ തപസ്സ്.

'ബ്രഹ്മചര്യം പരം, പ്രാഹുഃ തപസാം തപ ഉത്തമം'

തപസ്സും, ബ്രഹ്മചര്യവും, ദാനവും ഇല്ലാത്തതുകൊണ്ടാണ് നമ്മുടെ രാജ്യം ദാരിദ്ര്യത്തിൽ ആറാടുന്നതു്. ഇത്തത്തെ സാമ്പത്തികപ്രശ്നത്തിനുള്ള പരിഹാരമെന്തെന്നു ചോദിച്ചാൽ ഞാൻ ഇവയാണെന്നു പറയും. നമ്മുടെ പൂൎവ്വികന്മാർ മുപ്പത്തിയാറുവയസ്സുവരെ ബ്രഹ്മചര്യമനുഷ്ഠിക്കണമെന്നും പിന്നീടേ വിവാഹം ചെയ്യാവൂ എന്നും വിധിച്ചിരിക്കുന്നു.

'ഷട്ത്രിംശദാബ്ദികം ചര്യം ഗുരൌ ത്രൈവേദികം സ്മൃതം'

എന്നു മനു പറയുന്നു. ഒന്നോ രണ്ടോ കുട്ടികളുണ്ടായാൽ പിന്നെയും ഗൃഹസ്ഥൻ ബ്രഹ്മചര്യം രക്ഷിക്കണമെന്നു ശാസ്ത്രം വിധിക്കുന്നു. ഇന്നത്തെ വൎദ്ധിച്ചുവരുന്ന ദാരിദ്ര്യത്തിനു മുഖ്യകാരണമെന്തു്? ജനസംഖ്യപ്പെരുപ്പം. ആളുകൾ വൎദ്ധിക്കുന്നതിനൊപ്പിച്ച് ഭൂമി വളരുന്നില്ല; ഭക്ഷണസാധനങ്ങളില്ല. ചില രാജ്യങ്ങൾ കൃത്രിമോപായങ്ങളിൽ കൂടുതൽ ഭക്ഷ്യം വിളയിക്കാൻ ശ്രമിക്കുന്നു. എന്നാൽ എത്ര വിളയിച്ചാലും അതിനൊരതിരില്ലേ? പിന്നീടെന്തുചെയ്യും? മററു ചില രാജ്യങ്ങൾ വൎദ്ധിച്ചുവരുന്ന ജനങ്ങൾക്കു കുടിയേറിപ്പാൎക്കാൻ കോളനികൾ കണ്ടുപിടിക്കുന്നു; ദുർബലരാജ്യങ്ങളെ പലതരത്തിൽ ചൂഷണം ചെയ്യാൻ നോക്കുന്നു. അതിൽനിന്നു യുദ്ധമുണ്ടാകുന്നു. യുദ്ധമില്ലാതാക്കാൻ ശാന്തിസമാജങ്ങളേൎപ്പെടുത്തുന്നു. ഈ സമാജങ്ങളുണ്ടായാൽ ശാന്തിയുണ്ടാകുമോ? കാരണം നശിക്കാതെ കാര്യം നശിക്കുമോ? വാസ്തവത്തിൽ ജനസംഖ്യപ്പെരുപ്പം വന്നാൽ യുദ്ധമുണ്ടാകുന്നതു് ഒരു ആവശ്യമല്ലേ? അവിടെ അഹിംസ പറഞ്ഞാൽ ഗുണമുണ്ടോ? ഭൂമി അസുരന്മാരുടെ ഭാരംകൊണ്ടു തളൎന്നപ്പോൾ വിഷ്ണു അവതരിച്ചു ദുഷ്ടനിഗ്രഹം ചെയ്തു ഭൂഭാരം തീൎത്തുവെന്നു പറയുന്നതിന്റെ അൎത്ഥമെന്തു്? വിഷയികളും ഇന്ദ്രിയാരാമന്മാരും, എത്ര തിന്നാലും കുടിച്ചാലും മതിയാകാത്തവരും ആയ ജനങ്ങളുടെ സംഖ്യ വൎദ്ധിച്ചപ്പോൾ ഈശ്വരൻ അവതരിച്ച് അവരെ സംഹരിച്ച് ജനസംഖ്യ ചുരുക്കി എല്ലാം നേരെയാക്കി എന്നൎത്ഥം.

ഇന്നു് ഇങ്ങനെയുള്ള ആളുകളെക്കൊണ്ടു് ഭൂമി നിറഞ്ഞിരിക്കുന്നു. ചിലർ വിചാരിക്കുന്നു, റഷ്യ വന്നാൽ ഇവിടുത്തെ പ്രശ്നങ്ങൾക്കു പരിഹാരം വരുമെന്നു്. റഷ്യയിലെ ഭൂമിയുടെ വിസ്തൃതിയും ഇന്ത്യയിലെ ഭൂമിയുടെ വിസ്തൃതിയുംകൂടി ഇവർ താരതമ്യപ്പെടുത്തിയിട്ടുണ്ടോ? റഷ്യയിലും, യുദ്ധം നിമിത്തം കൂടെക്കൂടെ ലക്ഷക്കണക്കിനു് ആളുകൾ ചത്തുകൊണ്ടിരിക്കുന്നില്ലെങ്കിൽ, അല്ലെങ്കിൽ

മററു പ്രകാരേണ ജനസംഖ്യപ്പെരുപ്പം തടഞ്ഞില്ലെങ്കിൽ, നൂറു വഷം കഴിഞ്ഞാൽ അവിടെയും പട്ടിണിയാകുമെന്നു് ഇവർ അറിയുന്നുണ്ടോ? ഒരു കാലത്തു് നമ്മുടെ യുവാക്കന്മാർ ഇംഗ്ലണ്ടിലേക്കു് കണ്ണോടിച്ചുകൊണ്ടിരുന്നു. ഇംഗ്ലണ്ടു് പറയുന്നതെല്ലാമായിരുന്നു അന്നു് അവൎക്കു് ശരി. പിന്നീടു് അമേരിക്ക പറയുന്നതായി. ഇന്നു റഷ്യ എന്തു പറയുന്നുവെന്നാണു് നോക്കുന്നതു്. നമുക്കു് സ്വതന്ത്രമായി ഒന്നും ആലോചിക്കാനില്ലെന്നാണു് ഇവർ വിചാരിക്കുന്നതു്. എല്ലാററിലും റഷ്യയെ അനുകരിക്കുന്ന നയം ശുദ്ധമേ ഭ്രാന്താണു്. നമുക്കു സ്വന്തമായി ഒരു സാമ്പത്തികനയമുണ്ടു്. അതു ബ്രഹ്മചര്യവും തപസ്സും ദാനവുമാണു്. മഹാത്മജിയും സ്വാമി വിവേകാനന്ദനും അതിന്റെ പ്രവാചകന്മാരായിരുന്നു. പണ്ഡിതമാളവ്യയും മഹാത്മജിയും ഏതാനും പുത്രന്മാരുണ്ടായതിനുശേഷം ബ്രഹ്മചര്യം അനുഷ്ഠിച്ചിരുന്നുവെന്നു് നിങ്ങൾ അറിഞ്ഞിരിക്കുമല്ലോ. ദീർഘകാലത്തെ അവിച്ഛിന്ന ബ്രഹ്മചര്യം, വിവാഹാനന്തരം ഒന്നോ രണ്ടോ പുത്രന്മാരുണ്ടായശേഷം ദമ്പതികൾ ബ്രഹ്മചര്യം പാലിക്കുക, ഏകപത്നീവ്രതം ഇതെല്ലാം നമ്മുടെ ദാരിദ്ര്യത്തിനു് പരിഹാരമുണ്ടാക്കും. നമ്പൂതിരിമാരുടെയിടയിൽ ജ്യേഷ്ഠൻ മാത്രം വിവാഹം കഴിക്കുക എന്നായിരുന്നു നിയമമെന്നു് നിങ്ങൾക്കറിയാമല്ലോ. ഇതിനു പല ഉദ്ദേശങ്ങളും ഉണ്ടായിരുന്നു. അതിൽ മുഖ്യമായ ഒന്നു് സാമ്പത്തികമാണു്. അവരുടെ ആ നിയമത്തിനൎത്ഥം മററുള്ളവരെല്ലാം, വാരിയത്തും, പിഷാരത്തും നായർപ്രഭുവീട്ടിലും ഇഷ്ടംപോലെ സംബന്ധം ചെയ്യുകയെന്നല്ലായിരുന്നു. അങ്ങനെ ചെയ്യുന്നവൎക്കു് ഭ്രഷ്ടാണു് ശാസ്ത്രം വിധിച്ചിട്ടുള്ളതു്. കാലക്രമേണ ''അനുഷ്ഠാതൃണാം കാമോദ്ഭവാതു്'' അസംബന്ധമായ ''സംബന്ധ''മായിത്തീരുകയാണു് ചെയ്തതു്. ഇളമുറക്കാർ സ്നാതകന്മാരായി ബ്രഹ്മചാരികളായിരിക്കണമെന്നായിരുന്നു നിയമം. ബ്രഹ്മചര്യം ദീക്ഷിക്കയെന്നതു് അത്ര ക്ഷിപ്രസാദ്ധ്യമല്ല. അതിനു് അന്തർമുഖപ്രവൃത്തി ശീലിക്കയും പതിവായി മനഃശോധനം ചെയ്യുകയും വേണം. ഏതു പ്രവൃത്തി ചെയ്യുമ്പോഴും അതു തന്റെ മനസ്സിനെ എങ്ങനെ ബാധിക്കുന്നുവെന്നു ചിന്തിച്ചുകൊണ്ടുവേണം ജീവിക്കാൻ. അല്ലെങ്കിൽ നാം ആലോചിക്കാത്ത ഏതെങ്കിലും നിമിഷത്തിൽ മനസ്സു നമ്മുടെ കയ്യിൽനിന്നു ചാടിപ്പോകും. അതുകൊണ്ടാണു് ശ്രീശങ്കരൻ പറഞ്ഞതു്.

''തന്മനഃശോധനം കാര്യം പ്രയത്നേന മുമുക്ഷുണാ'' എന്നു്.

''കാളപെററു'' എന്നു കേട്ടാൽ കയറെടുക്കുന്ന ഇന്നത്തെ ശീലം വിദ്യാർത്ഥികൾ ഉപേക്ഷിക്കണം. വളരെ ആലോചിച്ചേ എന്തും ചെയ്യാവൂ.

''സഹസാ വിദധീത ന ക്രിയാം അവിവേകഃ പരമാപദാം പദം''

(പെട്ടെന്നു് ഒന്നും ചെയ്യരുതു്. അവിവേകമാണു് വലിയ ആപത്തുകറംക്കു് ഇരിപ്പിടം)

മഹാത്മജി തൻെറ ഓരോ തീപ്പും പ്രാത്ഥനാപൂവ്വകം അമ്പതു പ്രാവശ്യം ആലോചിച്ചാണു് എത്തിയതെന്നു നിങ്ങറം കേട്ടിട്ടില്ലേ? എന്നിട്ടും അദ്ദേഹത്തിനു ചിലപ്പോറം 'ഹിമാലയൻ തെററുകറം' വന്നിട്ടുണ്ടെന്നു അദ്ദേഹം സമ്മതിക്കുന്നു. അപ്പോറം അതു ചെയ്യാത്തവരുടെ അവസ്ഥയെന്തു്? നിങ്ങറം എടുത്തുപെരുമാറുന്നതു് അനേകായിരം വഷത്തെ ദീർഘചരിത്രമുള്ള ഒരു നേഷൻെറ കാര്യമാണു്; ഇന്നലെ പെയ്ത മഴക്കു് ഇന്നു കുരുത്ത കുമിളുപോലുള്ള ഒരു നേഷൻെറ കാര്യമല്ല. ഇതു് ഓത്തുകൊള്ളണം. ഈ നേഷനെ നശിപ്പിച്ചാൽ അതിനു് നിങ്ങറം ഉത്തരവാദികളാകും. അതിനാൽ നിങ്ങറം വളരെ ആലോചിച്ചുവേണം എന്തെങ്കിലും ചെയ്യുകയോ പറയുകയോ ചെയ്യുവാൻ.

ധമ്മത്തിൻെറ മറെറാരു പാദം തപസ്സാണു്. തപസ്സെന്നാൽ പട്ടിണിയല്ല. ആഹാരനിയന്ത്രണവും അതിലുറംപ്പെടുന്നു. ആഹാരനിയന്ത്രണവും ഇന്നു രാജ്യത്തിനു അത്യാവശ്യമായിരിക്കുന്നു. അതില്ലാത്തതാണു് രാജ്യത്തെ ദാരിദ്ര്യത്തിനു് മറെറാരു കാരണം. മുമ്പു നമ്മുടെ പൂവ്വികന്മാരിൽ ശരീരംകൊണ്ടു് മുഷിഞ്ഞു പണിയെടുക്കുന്നവർ മൂന്നുപ്രാവശ്യവും, മനസ്സുകൊണ്ടു മാത്രം വ്യാപാരം ചെയ്യുന്നവർ രണ്ടുനേരവും ആഹാരം കഴിച്ചുകൊണ്ടു് തൃപ്തിപ്പെട്ടിരുന്നു. അന്നു് അവർക്കു് നല്ല ആരോഗ്യമുണ്ടായിരുന്നു. അന്നു് ഇന്ത്യയിലെ ശരാശരി വയസ്സു് എഴുപതും എൺപതുമായിരുന്നു. അന്നു് ഇന്നത്തെക്കാറം രോഗവും കുറഞ്ഞിരുന്നു. ഇന്നു് ഒരു മനുഷ്യനു ബെഡ്കാഫി, പിന്നെ പലഹാരയുക്തകാഫി, പിന്നെ ഊണിനു മുമ്പു ഒരു കാഫി അല്ലെങ്കിൽ ചായ, ഊണു്, പകലെ കാഫി, സന്ധ്യയ്ക്കൊരു കാഫി, സ്നേഹിതന്മാർ വരുമ്പോഴൊക്കെ കാഫി അല്ലെങ്കിൽ ചായ, അത്താഴം ഇതെല്ലാം വേണം. സിനിമയോ ഉത്സവമോ ഉണ്ടെങ്കിൽ രാത്രി അദ്ധരാത്രിവരെ ഇടയ്ക്കിടെ കാഫിയും പലഹാരവും വേണം. എന്നെ എടുത്തുവളത്തിയതു് അന്നത്തെ നിലയ്ക്കു ഒന്നുരണ്ടുലക്ഷം രൂപാ സ്വത്തുള്ള ഒരാളായിരുന്നു. അദ്ദേഹം വാദ്ധക്യം വരെ പകൽ പതിനൊന്നുമണിക്കും രാത്രി എട്ടോ ഒമ്പതോ മണിക്കും മാത്രമേ ആഹാരം കഴിച്ചിരുന്നുള്ളു. ഞാൻ വളന്ന കുടുംബം ധാരാളം അംഗങ്ങളുള്ളതായിരുന്നു. അവരാരും രണ്ടുനേരത്തിലധികം ആഹാരം കഴിച്ചിരുന്നില്ല. ഇതു പണമില്ലാഞ്ഞിട്ടല്ലാ; പിശുക്കുകൊണ്ടുമല്ല. പതിവായി എട്ടും പത്തും അതിഥികറം ആ ഗൃഹത്തിൽവന്നു് ആഹാരം കഴിച്ചുപോയിരുന്നു. അതിഥികറംക്കു പുറമേ

ഭിക്ഷക്കാർ, വഴിയാത്രക്കാർ, അസഹായരായ രോഗികൾ ഇവരെല്ലാം മിക്കദിവസവും വന്നുകൊണ്ടിരുന്നു. അതിനുപുറമേ അയൽവീടുകളിലെ ദരിദ്രരായ പതിനഞ്ചിരുപതു കുട്ടികൾക്കു പതിവായി ഉച്ചയ്ക്കു് ആഹാരം കൊടുത്തിരുന്നു. ആ കുടുംബത്തിലെ അംഗങ്ങൾ മിതാഹാരരായി ആഡംബരരഹിതമായ ജീവിതമാണു് നയിച്ചിരുന്നതെങ്കിലും അവിടെയാൎക്കുംതന്നെ ആരോഗ്യത്തിനു് യാതൊരു കുറവും ഉണ്ടായിരുന്നില്ല. ആ ഗൃഹനായകൻ അറുപതുവയസ്സു് തികഞ്ഞിട്ടും ദിവസം ഇരുപതിരുപത്തഞ്ചുമൈൽ നടക്കാൻ ശക്തനായിരുന്നു.

ഇന്നത്തെ ഭൂരിപക്ഷം യുവാക്കന്മാരോ? അവർ ഈ ആഹാരങ്ങൾക്കെല്ലാം പുറമേ എത്ര പ്രാവശ്യം ധൂമാഹാരം കഴിക്കുന്നുണ്ടു്. രണ്ടു സ്നേഹിതന്മാർ തമ്മിൽ കണ്ടാൽ ധൂമാഹാരസല്ക്കാരമായി. ഇതിനു പരിഹാരം വരുത്തണം. ഇന്നു് ഒരുവൻ അഞ്ചുപേൎക്കു് തിന്നാനുള്ളതു തിന്നുന്നു. പിന്നെ ദാരിദ്ര്യം എങ്ങനെ മാറും? തൊഴിലാളി മുതലാളി വഴക്കിനും കാരണം ഈ അത്യാഹാരം തന്നെ. അതുകൊണ്ടു നമ്മുടെ പൂൎവ്വികന്മാർ തപസ്സു വിധിച്ചതു പരലോകത്തിനുവേണ്ടി മാത്രമല്ല; ഇഹലോകത്തിനുംകൂടിയാണു്.

ധൎമ്മത്തിന്റെ മറ്റൊരു പാദം ദാനമാണു്. ഉള്ളവൻ ഇല്ലാത്തവനു കൊടുക്കണമെന്ന നിയമമാണു്. ഉത്തമമായ ദാനം പ്രതിഫലേച്ഛകൂടാതെ അൎഹതയുള്ളവനു കൊടുക്കുന്നതാണു്. ദീനന്മാർ, ദരിദ്രന്മാർ, ദുഃഖിതന്മാർ, അസഹായന്മാർ ഇവരെ ഈശ്വരനെന്നു കരുതി പൂജിക്കണം. ഇന്നു വിദ്യാൎത്ഥികൾ ആഡംബരത്തിനു ചിലവാക്കുന്ന പണം സാധുക്കൾക്കു കൊടുക്കണം; അവരുടെ ഭക്ഷണത്തിനും, വസ്ത്രത്തിനും, വിദ്യാഭ്യാസത്തിനുംവേണ്ടി കൊടുക്കണം. അതുപോലെ തന്നെ തങ്ങൾ വെറുതെ കളയുന്ന സമയവും സാധുക്കളുടെ സേവയ്ക്കും അവരുടെ ഇടയിൽ വിദ്യാഭ്യാസം പ്രചരിപ്പിക്കാനും അവൎക്കു് ആരോഗ്യം, ശുചിത്വം മുതലായവയെപ്പററി ബോധനം നൽകാനും ചിലവാക്കണം.

എന്നാൽ ഞാൻ പറയുന്നു:— നിങ്ങൾതന്നെ നല്ലവരല്ലെങ്കിൽ നാട്ടിൻപുറത്തെ ജനങ്ങളെ ദുഷിപ്പിക്കാൻ അങ്ങോട്ടുപോകരുതെന്നു്. വാസ്‌ലയിനും, പൗഡറും, പല്ലുതേയ്ക്കാസ്സയും, ബെഡ്‌കാഫിയും, പുകവലിയും പ്രചരിപ്പിക്കാനാണെങ്കിൽ നിങ്ങൾ നാട്ടിൻപുറത്തേയ്ക്കു് പോകരുതെന്നു ഞാൻ പറയുന്നു. ആദ്യം അവനവനെ ശുദ്ധനാക്കുക; ഭാരതീയ സംസ്കാരത്തിൽ പ്രതിഷ്ഠിക്കുക. പിന്നെ മററുള്ളവരെ അ

തിലേയ്ക്കു കൊണ്ടുവരുക. അധീതിബോധാചരണപ്രചാരണങ്ങളാണ് ചെയ്യേണ്ടതു്. പഠിക്കുക, അറിയുക, അനുഷ്ഠിക്കുക, അനുഷ്ഠിപ്പിക്കുക. പൊട്ടക്കണ്ണൻ പൊട്ടക്കണ്ണനെ വഴി കാണിക്കുവാൻ പോയപോലെയാകരുതു്.

നിങ്ങൾ ഒരിക്കലും നിർമ്മതക്കാരാകരുതു്. മതമെന്തെന്നറിയാതെ അതിനെ തെറിപറയരുതു്. ''മതമില്ലാത്ത രാജ്യതന്ത്രം ആത്മാവിനെ കൊല്ലുന്നു. അതിനാൽ അതു് ഒരു മരണക്കുടുക്കാണ്'' എന്നത്രേ മഹാത്മജി പറയുന്നത്. മഹാത്മജിയാണ് ഇന്ത്യയ്ക്കു് സ്വാതന്ത്ര്യം ഉണ്ടാക്കിത്തന്നതു്. അദ്ദേഹം ഇന്ത്യയെപ്പററി പഠിച്ചാണിതു പറയുന്നതു്. അതു നിങ്ങൾ ശ്രദ്ധിക്കണം. വിദ്യാലയങ്ങളിൽ മതം വേണ്ടെന്നും, മതം വിദ്യാഭ്യാസത്തിൻെറ അംശമാകരുതെന്നും പറയുന്നവരോടു് ഞാൻ ചോദിക്കുന്നു, അവരുടെ അഭിപ്രായം ഈ വിദ്യാർത്ഥികളുടെ ആത്മാവ് നശിച്ചുപോകട്ടേ എന്നാണോ എന്നു്.

''പള്ളിക്കൂടങ്ങളിലെ വിദ്യാർത്ഥികളെപ്പററി നാം കാണുന്ന അശ്രദ്ധിയും ജീവിതത്തിലെ എല്ലാ കാര്യങ്ങളിലും നാം കാണുന്ന അനാസ്ഥയും, ജീവിതത്തിലെ പ്രാധാന്യമുള്ള ഏററവും വലിയ കാര്യങ്ങളെ വിദ്യാർത്ഥിലോകം അഭിമുഖീകരിക്കുന്നതിൽ കാണിക്കുന്ന നിസ്സാരത്വവും കുട്ടികൾ യാതൊന്നിൽനിന്നു് ഇന്നുവരെ പോഷണം സാധിച്ചിരുന്നുവോ ആ പാരമ്പര്യത്തെ വേരോടെ പിഴുതുകളയുക നിമിത്തം ഉണ്ടാകുന്നതാണെന്നാണ് എൻെറ വിശ്വാസം'' എന്നു മഹാത്മജി 1927 സെപ്റ്റംബർ 22–ാംതീയതി യങ്ങ് ഇന്ത്യയിൽ എഴുതിയിരിക്കുന്നു.

ഇന്നത്തെ വിദ്യാർത്ഥിലോകത്തിലെ സകല കുഴപ്പത്തിനും കാരണം ഈ പാരമ്പര്യവിഛേദമാണ്. നിങ്ങൾ ഈ കാര്യം പ്രത്യേകം ഓർക്കണം. ഭാരതത്തിനു് ഒരു പ്രത്യേക പാരമ്പര്യമുണ്ടു്. ഇല്ലെന്നു പറയുന്നവർ സായ്പിൻെറ മാനസപുത്രന്മാരാണ്. ബാല്യംമുതൽ ഭാരതീയാദർശങ്ങൾ എന്തെന്നറിയാതെ സായ്പിൻെറ അന്തരീക്ഷത്തിൽ സായ്പിൻെറ മാനസദാസന്മാരുടെ പുത്രന്മാരായി വളർന്നവരാണ്. സത്യം, ബ്രഹ്മചര്യം, തപസ്സ്, ദാനം എന്നീ പേരുകളിൽ ഉറച്ചുനില്ക്കുന്ന, ധർമ്മമാകുന്ന മഹാവൃക്ഷമാണ് ഭാരതത്തിനു് താങ്ങും തണലും നൽകുന്നതു്. അർത്ഥകാമങ്ങൾ അതിൻെറ ഇലകൾ മാത്രം. ആ മഹാവൃക്ഷത്തിനു കേടുവരാതെ നോക്കണം. അതാണ് നിങ്ങളുടെ മുഖ്യകർത്തവ്യം. അതിലാണ് ഇന്ത്യയുടെ ഭാവി സ്ഥിതിചെയ്യുന്നതു്. ഇന്ത്യയിലാണ് ലോകത്തിൻെറ ഭാവി.

നിങ്ങൾ ലോകത്തെ ഭരിക്കാനുണ്ടായവരാണ്. കൊക്കുകളെല്ലാംകൂടി തവളകളുടെ ഭരണം ഏറ്റെടുത്തതുപോലെ ഭരിക്കാനല്ല; ലോകത്തെ നിത്യശാന്തിയിലേക്കും നിത്യാനന്ദത്തിലേക്കും നയിക്കാനുണ്ടായവരാണ്. ഈ ബോധം നിങ്ങളുടെ ഓരോ പ്രവൃത്തിയിലും ഓരോ വാക്കിലും ഓരോ ചിന്തയിലും ഉണ്ടായിരിക്കട്ടെ. നിങ്ങളെ ഈശ്വരൻ അനുഗ്രഹിക്കട്ടെ!



(1126(1951) കന്നി 21, 28, 29 എന്നീ തീയതികളിലെ മലയാളിയിൽ നിന്നെടുത്തത്.)

# 3. നമ്മുടെ യുവാക്കളുടെ കർത്തവ്യം *

ഈ കാലത്തു് എല്ലാവരും യുവാക്കളിലാണ് ചുമതല വയ്ക്കുന്നതു്. രാഷ്ട്രീയപ്രവർത്തകൻ യുവാക്കന്മാരിലാണ് രാഷ്ട്രത്തിന്റെ പുരോഗതിയിരിക്കുന്നതെന്നും അതിനാൽ യുവാക്കളെല്ലാം രാഷ്ട്രീയകാര്യങ്ങളിൽ പ്രവർത്തിക്കണമെന്നും ആജ്ഞാപിക്കുന്നു. രാഷ്ട്രീയ കാര്യങ്ങളിൽതന്നെയും ഓരോ കക്ഷിയും യുവാക്കന്മാരെ അതതിന്റെ ഭാഗത്തേക്കു് പിടിക്കുന്നു; അതതു ഭാഗത്തെ ജോലി ചെയ്യുന്നതിനുള്ള ഭാരം ഏല്പിക്കുന്നു. സമുദായ പ്രവർത്തകനും ഭാരമെല്ലാം ഏല്പിക്കുന്നതു യുവാക്കളിലാണ്. സാഹിത്യകാരനും അതുതന്നെ ചെയ്യുന്നു. ഈ കൂട്ടത്തിൽ ഞാനും യുവാക്കളെ പിടികൂടുകയാണ്. എന്റെയും അഭിപ്രായം യുവാക്കളെകൊണ്ടേ എന്തും നടക്കൂ എന്നാണ്. എന്നാൽ എന്റെ വീക്ഷണഗതി മററുള്ളവരുടേതിൽനിന്നു് ഭിന്നമായിരിക്കാം. അതിനു് ഞാൻ ഉത്തരവാദിയല്ല. ഏതൊരാൾക്കും അയാളുടെ നിലയിൽ നിന്നുമാത്രമേ നോക്കാൻ സാധിക്കു എന്നു വരുന്നതിൽ തെററു് എന്താണ്?

എന്റെ അഭിപ്രായത്തിൽ യുവാക്കളുടെ ഏററവും പ്രധാനമായ കർത്തവ്യം അവനവനെത്തന്നെ ശരിപ്പെടുത്തുക എന്നതാണ്.

† ശൈശവേഽഭ്യസ്തവിദ്യാനാം യൌവനേ വിഷയൈഷിണാം—
വാർദ്ധകേ മുനിവൃത്തീനാം യോഗേനാന്തേ തനുത്യജാം.

എന്ന കാളിദാസന്റെ ശ്ലോകം പല ചെറുപ്പക്കാരെയും വഴിപിഴപ്പിച്ചിട്ടുണ്ടെന്നു പറയാതെ തരമില്ല. യൌവനം വിഷയസുഖം അനുഭവിക്കാനുള്ള കാലമാണെന്നു പല ചെറുപ്പക്കാരും ഈ ശ്ലോകത്തിൽ നിന്നു തെററിദ്ധരിച്ചുവരുന്നു. ബാക്കിയൊട്ടു ചിന്തിക്കുന്നുമില്ല. കാളിദാസൻ എന്തുദ്ദേശത്തോടുകൂടി ഈ വരി എഴുതിയെന്നു് എനിക്കു പറയാൻ കഴിയുകയില്ല. എങ്കിലും യൌവനം വിഷയാ

* 1112(1937) കന്നി 23-ാംതീയതി തിരുവനന്തപുരത്തുവച്ചു കൂടിയ യുവഹിന്ദു പ്രസ്ഥാനത്തിന്റെ ഒരു സമ്മേളനത്തിൽ നടത്തിയ പ്രഭാഷണത്തിന്റെചുരുക്കം.

† ശൈശവത്തിൽ വിദ്യാഭ്യാസം ചെയ്തും യൌവനത്തിൽ വിഷയസുഖങ്ങടം തേടിയും വാർദ്ധക്യത്തിൽ മുനിവൃത്തികളായും ഒടുവിൽ യോഗം കൊണ്ടു ശരീരം ത്യജിച്ചും വസിച്ചിരുന്നു രഘുവംശരാജാക്കന്മാർ.

ഭിലാഷത്തിൽ കഴിക്കാനുള്ള കാലമല്ലെന്നു് എനിക്കു് തീർത്തു് പറയാൻ കഴിയും.

(1) ബാലസ്താവത് ക്രീഡാസക്തഃ തരുണസ്താവത്തരുണീരക്തഃ
വൃദ്ധസ്താവച്ചിന്താമഗ്നഃ പരമേ ബ്രഹ്മണി കോഽപി ന ലഗ്നഃ

എന്നു് ശ്രീശങ്കരൻ പറയുന്നു. യൌവനം ഭോഗങ്ങളുടെ പുറകേ ഓടി നടക്കാനുള്ള കാലമല്ലെന്നു് ശ്രീശങ്കരൻ ഇവിടെ സ്പഷ്ടമാക്കുന്നു. പ്രഹ്ളാദൻ ഭാഗവതത്തിൽ അസുരബാലന്മാരോടുപദേശിക്കുന്നതു്,

(2) ''കൌമാര ആചാരേത് പ്രാജ്ഞോ ധർമ്മാൻ ഭാഗവതാനിഹ
ദുർല്ലഭം മാനുഷം ജന്മ തദപ്യധ്രുവമർത്ഥദം''

എന്നാണു്. ഇവിടെ, ബാല്യത്തിൽതന്നെ മനുഷ്യൻ ഭഗവൽപരങ്ങളായ ധർമ്മങ്ങളിൽ ഏർപ്പെടണമെന്നു പ്രഹ്ളാദൻ സ്പഷ്ടമായി പ്രസ്താവിക്കുന്നു.

''കടുക് ഒരിക്കൽ ചിതറിപ്പോയാൽ തിരിച്ചു പെറുക്കി സൂക്ഷിക്കാൻ വളരെ പ്രയാസമാണു്. അതുപോലെ ഒരിക്കൽ വിക്ഷിപ്തമായ മനസ്സു പിന്നീടു് നിയന്ത്രണത്തിൽ കൊണ്ടുവരാൻ വളരെ പ്രയാസമാണു്'' എന്നു് ശ്രീരാമകൃഷ്ണദേവൻ പറയുന്നു.

''മുപ്പതു വയസ്സു കഴിഞ്ഞവനു് ആദ്ധ്യാത്മികമായി ഉയരത്തക്ക വണ്ണം ഒന്നും ചെയ്യാൻ സാദ്ധ്യമല്ല'' എന്നു ശ്രീരാമകൃഷ്ണദേവന്റെ മാനസപുത്രനായ ശ്രീബ്രഹ്മാനന്ദ സ്വാമികളും പറയുന്നു.

മനസ്സിനെ അടക്കുന്നതു് അത്ര എളുപ്പമല്ല. ഒരു ജന്തു ഓടിപ്പോകുന്നതിനു് എത്ര ശക്തി ഉപയോഗിക്കുന്നുവോ അതിന്റെ ഇരട്ടി ശക്തിയെങ്കിലും അതിനെ പിടിച്ചടക്കാൻ അത്യാവശ്യമാണെന്നു നമുക്കു് അനുഭവത്തിൽനിന്നു അറിയാമല്ലോ.

(3) ചഞ്ചലം ഹി മനഃ കൃഷ്ണ! പ്രമാഥി ബലവദ്ദൃഢം
തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരം.

എന്നു് വില്ലാളിവീരനായ അർജ്ജുനൻ പറയുന്നു.

---

(1) ബാലൻ കളിയിൽ തൽപരനായും യുവാവു് തരുണീരക്തനായും വൃദ്ധൻ ചിന്താമഗ്നനായും കഴിയുന്നു. പരബ്രഹ്മത്തിൽ ആരും ലയിക്കുന്നില്ലല്ലോ.

(2) ബുദ്ധിയുള്ളവൻ ഈ ലോകത്തു് ബാല്യത്തിൽതന്നെ ഭാഗവതധർമ്മങ്ങളെ ആചരിക്കണം. മനുഷ്യജന്മം ദുർല്ലഭം. കിട്ടിയാൽതന്നെ എത്രനാളിരിക്കുമെന്നു തീർച്ചയുള്ളതല്ല, എന്നാൽ അർത്ഥദമാണു്.

(3) ഹേ കൃഷ്ണ! മനസ്സു് സ്വഭാവികമായിതന്നെ ചപലമായിട്ടുള്ളതും ഇന്ദ്രിയങ്ങളെ ക്ഷോഭിപ്പിക്കുന്നതും ജയിപ്പാൻ ദുസ്സാദ്ധ്യമായിട്ടുള്ളതും ബലവത്തും ദുർഭേദ്യവുമാകുന്നു. അതിന്റെ നിരോധം കാററിന്റെ നിരോധമെന്നപോലെ ദുസ്സാദ്ധ്യമെന്നു ഞാൻ കരുതുന്നു.

(4) ''അസംശയം മഹാബാഹോ മനോ ദുർനിഗ്രഹം ചലം'

എന്നു് ശ്രീകൃഷ്ണഭഗവാൻ ഏററു സമ്മതിക്കയും ചെയ്യുന്നു. ഇത്ര പ്രയാസമേറിയ മനഃസംയമനം സമ്പാദിക്കയാണു് യുവാക്കളുടെ മുഖ്യകർത്തവ്യമായി ഞാൻ പറയുന്നതു്.

ഭാഗ്യദോഷത്താൽ നമ്മുടെ യുവാക്കന്മാരെ മനഃസംയമനത്തിൻെറ ആവശ്യകത ആരും പഠിപ്പിക്കുന്നില്ല. മനഃസംയമനം ശീലിക്കുന്നതിനനുകൂലമായ സ്ഥലത്തല്ല നമ്മുടെ ഉൽകൃഷ്ടവിദ്യാലയങ്ങൾ സ്ഥാപിച്ചിരിക്കുന്നതു്. അദ്ധ്യാപകന്മാരും മാതാപിതാക്കന്മാരും പ്രായേണ മനഃസംയമനത്തിനുള്ള മാതൃകയല്ല വിദ്യാർത്ഥികൾക്കു് കാണിച്ചുകൊടുക്കുന്നതു്. മനഃസംയമനം കൊണ്ടുള്ള ഗുണമെന്താണെന്നാണു് അവർ ചോദിക്കുന്നതു്.

(5) ''യദ്വാ സുഖം ഭവതി ചിത്തനിരോധനേന'' എന്നു് ഋഷിമാർ പറയുന്നു.

ചിത്തനിരോധത്തിലാണോ, ചിത്തം എവിടെവിടെയൊക്കെ ഓടുന്നുവോ അവിടവിടെയെല്ലാം ഓടുന്നതിലാണോ സുഖമിരിക്കുന്നതെന്നു സൂക്ഷ്മമായി ചിന്തിക്കേണ്ടതാണു്. വിശ്രമമാണു് സുഖമെന്നു് എല്ലാവക്കും അനുഭവമുള്ളതാണു്. എന്തെന്നാൽ വിശ്രാന്തിയും ശാന്തിയും സുഖസഹകാരികളോ സുഖപര്യായങ്ങളോ ആണു്. വിശ്രാന്തിയും ഓട്ടവുംകൂടി ഒന്നിച്ചിരിക്കയില്ല. മനസ്സിൻെറ വിശ്രാന്തി അഥവാ ഇന്ദ്രിയങ്ങളുടെ പുറകേയുള്ള ഓട്ടത്തിൽനിന്നുള്ള വിരതിയാണു് സുഖം. വിശ്രാന്തിയും ഓട്ടവുംകൂടി ഒന്നിച്ചിരിക്കുകയില്ലെന്നുള്ളതുകൊണ്ടു യഥാർത്ഥസുഖം ഇന്ദ്രിയാരാമനുണ്ടാകയില്ല. അതിനാൽ ഇന്ദ്രിയങ്ങളെ ജയിക്കുന്നവനു കിട്ടുന്ന പ്രത്യക്ഷലാഭം വാസ്തവികസുഖമാണു്.

അതിനുംപുറമേ ജിതേന്ദ്രിയൻെറ പ്രവൃത്തികൾക്കു് ശക്തികൂടുന്നു. ഇന്ദ്രിയങ്ങൾക്കു് അധീനനായവൻ രാഗദ്വേഷങ്ങൾക്കു വിധേയനാണു്. രാഗദ്വേഷങ്ങൾ തന്നെയാണു് കാമക്രോധങ്ങളായി പരിണമിക്കുന്നതു്. കാമക്രോധാധീനൻെറ ചിത്തം ക്ഷുബ്ധമാണു്. ക്ഷുബ്ധമായ ചിത്തത്തിനു് ശാന്തതയില്ല. ശാന്തതയില്ലാതെ സത്യം ഗ്രഹിക്കാനും നിഷ്പക്ഷദൃഷ്ട്യാ പ്രവർത്തിക്കാനും കഴിയുകയില്ല. അങ്ങനെ പ്രവർത്തിക്കാത്തവൻെറ പ്രവൃത്തി ശരിയായ പ്രവൃത്തിയല്ല. അതിനാൽ ശരിയായ പ്രവൃത്തി ചെയ്യേണ്ടവൻ, ശക്തിയായി പ്രവർത്തിക്കേണ്ടവൻ, ജിതേന്ദ്രിയനായിരിക്കണം. യുവാക്കന്മാരോടെ

---

(4) മഹാവീര! മനസ്സു് അടക്കാൻ പ്രയാസമുള്ളതും ചഞ്ചലവുമാണെന്നതിൽ സംശയമില്ല.

(5) ചിത്തനിരോധം കൊണ്ടുണ്ടാകുന്ന സുഖം യാതൊന്നോ അതു്,

ല്ലാം ഞാൻ സന്യാസിമാരാകണമെന്നോ മതത്തിനുവേണ്ടി മാത്രം വേല ചെയ്യണമെന്നോ പറയുന്നില്ല. ഓരോരുത്തൻെറ വാസനക്കനുസരിച്ച ലോകഹിതത്തിനു യോജിച്ച ഏതു കർമ്മത്തിലേർപ്പെടുന്നതും നല്ലതുതന്നെ. രാജ്യതന്ത്രം, സമുദായസേവനം, കലാപരിപോഷണം മുതലായതെല്ലാം വേണ്ടതാണ്. ഇതിലേതു രംഗത്തിൽ പ്രവർത്തിക്കുന്നതും തെററല്ല. എന്നാൽ ഇതിൽ ഏതിൽ പ്രവർത്തിച്ചു വിജയം വരിക്കുന്നതിനും മനോജയം ആവശ്യമാണ്. യുദ്ധത്തിനുപോലും മനോജയം വളരെ ആവശ്യമാണ്.

(6) സുഖദുഃഖേ സമേ കൃത്വാ ലാഭാലാഭൌ ജയാജയൌ
തതോ യുദ്ധായ യുജ്യസ്വ

എന്നു ഗീത പറയുന്നു. മനോജയംകൊണ്ടുണ്ടാകുന്ന സമ്യാവസ്ഥയുടെ സുഖം അനുഭവിച്ചവർക്കേ അറിയാൻ കഴിയൂ. ഇന്ദ്രിയാരാമത്വത്തിലാണ് സുഖമെന്നു മൂഢന്മാർ വിചാരിക്കുന്നു.

(7) വിഹായ കാമാൻ യഃ സർവ്വാൻ പുമാംശ്ചരതി നിസ്സ്പൃഹഃ
നിർമ്മമോ നിരഹങ്കാരഃ സ ശാന്തിമധിഗച്ഛതി.

എന്ന ഗീതാവാക്യം അക്ഷരംപ്രതി ശരിയാണ്. ഞങ്ങൾ സന്ന്യാസിമാരായതുകൊണ്ട് സുഖം അനുഭവിക്കുന്നില്ലെന്നും ഏതോ ഒരു പരലോകത്തിനുവേണ്ടി ഇഹലോകസുഖം ത്യജിച്ചു കഷ്ടപ്പെടുന്നവരാണെന്നും ചിലർ തെററിദ്ധരിച്ചിരിക്കുന്നു. ഇതു ശരിയല്ല. ഞങ്ങളാണ് പരമാർത്ഥത്തിൽ ഇഹലോകസുഖം അനുഭവിക്കുന്നവർ.

(8) വാചാ വക്തുമശക്യമേവ മനസാ മന്തും ന വാ ശക്യതേ
സ്വാനന്ദാമൃതപൂരപൂരിതപരബ്രഹ്മാംബുധേർവ്വൈഭവം
അംഭോരാശിവിശീർണ്ണവാർഷികശിലാഭാവം ഭജന്മേ മനഃ
യസ്യാംശാംശലവേ വിശീർണ്ണമധുനാനന്ദാത്മനാ നിർവൃതം.

എന്നു് ബ്രഹ്മജ്ഞാനിയുടെ സുഖത്തെ ശ്രീശങ്കരൻ വർണ്ണിക്കുന്നു. തൈ

---

(6) സുഖദുഃഖങ്ങളേയും ലാഭനഷ്ടങ്ങളേയും ജയാപജയങ്ങളേയും സമമാക്കിയിട്ട്—അതിൽ രണ്ടിലും പതറാതെ യദ്ധത്തിനു തയാറാവുക.

(7) യാതൊരു പുരുഷൻ സകല കാമങ്ങളേയും ഉപേക്ഷിച്ച്—യാതൊന്നിലും ഇഛയില്ലാത്തവനായിട്ട്—ഞാനെന്നും എൻേറതെന്നും ഇല്ലാതെ സഞ്ചരിക്കുന്നുവോ അയാൾ ശാന്തിയെ പ്രാപിക്കുന്നു.

(8) വാക്കുകൊണ്ടു പറയാനേ സാദ്ധ്യമല്ല. മനസ്സുകൊണ്ട് ആലോചിക്കാനും കഴിയുകയില്ല. എന്തിനെ? സ്വാനന്ദമാകുന്ന അമൃതപൂരം നിറച്ച പരബ്രഹ്മക്കടലിൻെറ വൈഭവത്തെ. എൻെറ മനസ്സ്, സമുദ്രത്തിൽവീണു ചിതറിയ ആലിപ്പഴത്തിൻെറ അവസ്ഥ പ്രാപിച്ചിട്ട് ആ ബ്രഹ്മത്തിൻെറ അംശാംശത്തിൻെറ ബിന്ദുവിൽ ലയിച്ചുരുകി ഇപ്പോൾ ആനന്ദസ്വരൂപമായി ശാന്തിയനുഭവിക്കുന്നു.

ത്തിരിയോപനിഷത്തിൽ ബ്രഹ്മജ്ഞാനിയുടെ സുഖത്തിന്റെ ഒരു പട്ടിക കൊടുത്തിട്ടുണ്ട്.

യുവാവിന്—ആശിഷ്ഠനും ദ്രഢിഷ്ഠനും ബലിഷ്ഠനും നല്ല പഠിപ്പുള്ളവനും ആയ ഒരു യുവാവിന് സർവ്വസമ്പത്സമൃദ്ധമായ ഈ ഭൂമി മുഴുവൻ കിട്ടിയെന്നിരിക്കട്ടെ. എന്നാൽ അതു് ഒരു മനുഷ്യാനന്ദമായി വിചാരിക്കാം. അങ്ങിനെയുള്ള നൂറു മനുഷ്യാനന്ദം കൂടിയാൽ ഒരു മനുഷ്യഗന്ധർവ്വാനന്ദം. നൂറ് മനുഷ്യഗന്ധർവ്വാനന്ദം കൂടിയാൽ ഒരു ദേവഗന്ധർവ്വാനന്ദനം. നൂറു ദേവഗന്ധർവ്വാനന്ദം കൂടിയത് ഒരു ചിരലോകവാസിയായ പിതൃവിന്റെ ആനന്ദം. നൂറു പിതൃക്കളുടെ ആനന്ദം കൂടിയതു് ആജാന ലോകവാസിയായ ഒരു ദേവന്റെ ആനന്ദം. നൂറു ആജാനലോകവാസികളായ ദേവന്മാരുടെ ആനന്ദം കൂടിയതു് ഒരു കർമ്മദേവന്റെ ആനന്ദം. നൂറു കർമ്മദേവാനന്ദം കൂടിയതു് ഒരു ദേവാനന്ദം, നൂറു ദേവാനന്ദം കൂടിയതു് ഒരു ഇന്ദ്രന്റെ ആനന്ദം. നൂറു ഇന്ദ്രന്മാരുടെ ആനന്ദം കൂടിയതു് ഒരു ബൃഹസ്പതിയുടെ ആനന്ദം. നൂറു ബൃഹസ്പതിയുടെ ആനന്ദം കൂടിയതു് ഒരു പ്രജാപതിയുടെ ആനന്ദം. നൂറു പ്രജാപതിയുടെ ആനന്ദം കൂടിയതു് ഒരു ബ്രഹ്മാവിന്റെ ആനന്ദം. ഇതെല്ലാം കൂടിയ ആനന്ദം കാമഹതനല്ലാത്ത ഒരു ബ്രഹ്മനിഷ്ഠനിൽ ഇരിക്കുന്നു.

ഇതു സത്യമാണ്. വാസ്തവമായ സുഖം, പ്രത്യക്ഷത്തിൽ, നിഷ്പ്രയാസം അനുഭവിക്കാൻ വഴിയുള്ളപ്പോൾ മനുഷ്യർ കാട്ടിലും, മലയിലും സുഖസാമഗ്രികൾ തേടിയലഞ്ഞു കഷ്ടപ്പെടുന്നവല്ലോ എന്നോർത്തു ഞങ്ങൾ അത്ഭുതപ്പെടാറുണ്ട്.

വാസ്തവസുഖമറിയുന്ന ജിതേന്ദ്രിയനുമാത്രമേ യഥാർത്ഥത്തിൽ സ്നേഹിക്കാൻ കഴിയൂ. മററുള്ളവരുടെ സ്നേഹമെല്ലാം സ്നേഹാഭാസമാണ്. ''God is love'' (ഈശ്വരൻ സ്നേഹമാണ്) എന്നു വെള്ളക്കാർ പറയുന്നു. ഇംഗ്ലീഷിൽ കാമത്തിനും സ്നേഹത്തിനും പ്രേമത്തിനും ഭക്തിക്കും 'love' എന്നു പറയും. അതുകൊണ്ടു് വിഷയാസക്തി കൊണ്ടുള്ള സക്തിയും ഐശ്വര്യമാണെന്നു ജനങ്ങൾ തെററിദ്ധരിക്കുന്നു. കാമത്തിനും ഐശ്വര്യപ്രേമത്തിനും തമ്മിൽ വളരെ അന്തരമുണ്ട്. അതുകൊണ്ടാണ്, തെററിദ്ധാരണ ആർക്കും ഉണ്ടാകാത്ത വണ്ണം, ഈശ്വരനെ ''സഃ അനിർവ്വചനീയ പ്രേമസ്വരൂപഃ'' എന്ന് ഋഷിമാർ നിർവ്വചിച്ചത്. ആ പരപ്രേമത്തിന്റെ കണിക കിട്ടിയവൻ സർവ്വജീവികളേയും സ്നേഹിക്കുന്നു. ആർക്ക് ആ സ്നേഹം ഉണ്ടാകുന്നുവോ അവന്റെ പ്രവൃത്തികൾ ചിരകാലം നിലനില്ക്കുന്നു; ലോകകല്യാണത്തിനായുള്ള ഫലങ്ങൾ ഉളവാക്കുന്നു.

അതിനാൽ, ഹേ യുവസഹോദരരെ, നിങ്ങഠം ആദ്യമായി ഇന്ദ്രിയങ്ങളേയും മനസ്സിനേയും അടക്കി ശീലിക്കുവിൻ; അതാണ് നിങ്ങളുടെ കത്തവ്യം.

ലോകത്തുള്ള കലഹത്തിനും അശാന്തിക്കും കാരണമായി നില്ക്കുന്നതെല്ലാം കാമരാഗങ്ങളുടെ പ്രവൃത്തിയാണ്. ഹിന്ദു—മുസ്ലീം ലഹളയുടെ അടിയിൽനില്ക്കുന്നത് മതമല്ല; കാമരാഗങ്ങളാണ്. ദാരിദ്ര്യത്തിൻെറ ശരിയായ കാരണം ധനമില്ലായ്മയല്ല; ഭക്ഷണസാധനങ്ങളുടെ കുറവല്ല; ധനവാന്മാരുടേയും മുതലാളികളുടേയും കാമരാഗങ്ങളാണ്. ഇന്നത്തെ ഭയങ്കരയുദ്ധത്തിനുള്ള കാരണം ലോകക്ഷേമകാംക്ഷയല്ല കാമാരാധനയാണ്. ഇന്ത്യയ്ക്കു സ്വരാജ്യം കിട്ടാത്തത് കാമരാഗം കൊണ്ടാണ്. ജിന്നാ—ഗാന്ധി സന്ദശനം ശുഭമായി പര്യവസാനിക്കാതിരുന്നത് മനുഷ്യൻെറ കാമരാഗാസക്തികൊണ്ടാണ്. അതിനാൽ കാമരാഗങ്ങളെ—രാഗദ്വേഷങ്ങളെ—ജയിക്കുവാനുള്ള മാഗ്ഗത്തിൽ പ്രവത്തിക്കിൻ. ആ മാഗ്ഗങ്ങഠം അന്യന്മാരെ പഠിപ്പിക്കുവിൻ! അതാണ് ഉത്തമമായ മനുഷ്യസേവനം. ഉത്തമമായ ലോകോദ്ധാരണമാഗ്ഗം. ഇതാണ് ഭാരതീയ യുവാക്കന്മാരുടെ മുഖ്യകത്തവ്യം. ഇതാണ് എൻെറ അഭിപ്രായം.*



* 5–3–112 മുതൽ 8–3–112 (1937) വരെയുള്ള ചിത്രയുഗത്തിൽ പരസ്യംചെയ്തത്.

# 4. ഭാരതത്തിലെ വിദ്യാഭ്യാസം*

ഇന്നു് രാജ്യമൊട്ടുക്കു ബാധിച്ചിരിക്കുന്ന ഏകരോഗം ചാരിത്രമില്ലായ്മയാണു്. ഒരു ദിക്കിലും സത്യമില്ല; കർത്തവ്യനിഷ്ഠയില്ല; ഉത്തരവാദിത്വമില്ല. ഇതെല്ലാവർക്കും അനുഭവമുള്ള സംഗതിയാണു്; എല്ലാവരിൽനിന്നും പുറപ്പെടുന്ന അഭിപ്രായമാണു്. എൻെറ അനുഭവം പറയാം. ഞാൻ ഒരത്യാവശ്യം പ്രമാണിച്ചു് ഗവമ്മെൻറിലേയ്ക്കു ഒരു കടലാസയച്ചിട്ടു് ഒരു വഷമായി. പലരേയും ചെന്നുകണ്ടു. പലയിടത്തും തിരഞ്ഞു. കടലാസിന്മേൽ ചിലരെല്ലാം റിപ്പോർട്ടു് ചെയ്തതായറിയാം. ഇപ്പോഠ കടലാസു് എവിടെയാണെന്നു് നിശ്ചയമില്ല. ഒരാളെ തിരുവനന്തപുരത്തു് ഒരുമാസം താമസിപ്പിച്ചന്വേഷിച്ചു. യാതൊരു ലക്കമില്ല.

ആശ്രമംവക ഒരു കേസു് ജില്ലാക്കോർട്ടിലുണ്ടു്, വാദം കേട്ടിട്ടു നാലുമാസമായി. ഇതുവരെ ഉത്തരവൊന്നുമില്ല. ഇതാണു് എല്ലാവരുടേയും അനുഭവമെന്നു് പലരും പറയുന്നു. ഇതിനേപ്പററി എല്ലാവരും പരാതി പറയുന്നു; പത്രത്തിലെഴുതുന്നു. എന്നിട്ടും പരിഹാരമുണ്ടാകുന്നില്ല. രോഗത്തേപ്പററിയെഴുതിയാലും പ്രസംഗിച്ചാലും പത്രത്തിലെഴുതിയാലും രോഗശാന്തിയുണ്ടാകുമോ?''

ഇതിനുള്ള പരിഹാരം ഈശ്വരവിശ്വാസം ജനങ്ങളിലുണ്ടാവുകയാണു്. അതില്ലാത്തതാണു് രാജ്യത്തിലെ സകല കുഴപ്പത്തിനും കാരണം. അതുണ്ടായാൽ കുഴപ്പംതീരും. പട്ടിണിയും, മതകലഹവും, ജാതിവഴക്കും, രാഷ്ട്രീയവഴക്കും എല്ലാം തീരും; ലോകം നശിപ്പിക്കാനുള്ള ശ്രമവും തീരും.

''ധർമ്മോ രക്ഷതി രക്ഷിതഃ,'' ''യതോ ധർമ്മസ്തതോ ജയഃ,''

''അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ

തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം''

''ആദ്യമായി സ്വർഗ്ഗരാജ്യം അന്വേഷിക്കുക, ബാക്കിയുള്ളതെല്ലാം നിങ്ങഠക്കു താനേ വന്നുചേരും.'' എന്നീ വാക്യങ്ങഠ ഇതിനെ തെളിയിക്കുന്നു.'' ''ചാരിത്രശുദ്ധിയും മതവും പര്യായമാണു്.'' എന്നു മഹാത്മജി പറയുന്നു. മതമെന്നാൽ ഈശ്വരവിശ്വാസം. ഇന്നു് രാജ്യത്തു് ക്രിസ്ത്യാനികളുണ്ടു്; മുസ്ലിങ്ങളുണ്ടു്; ഹിന്ദുക്കളുണ്ടു്. എ

---

* 26-1-53-ൽ റാന്നി പെരുനാടു് ഇംഗ്ളീഷ് ഹൈസ്കൂഠ കെട്ടിടം ഉദ്ഘാടനം ചെയ്തപ്പോഠ ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

ന്നാൽ ഈശ്വരവിശ്വാസമില്ല. പള്ളിയിൽ പോകുന്നവരും പ്രാർത്ഥി ക്കുന്നവരും അമ്പലത്തിൽ പോകുന്നവരും വഴിപാട്ട നടത്തുന്നവരും തീർത്ഥയാത്ര ചെയ്യുന്നവരും വ്രതം നോക്കുന്നവരുമുണ്ട്, എന്നാൽ ഈശ്വരവിശ്വാസമില്ല. ഈശ്വരവിശ്വാസമെന്നാൽ ഈശ്വരനെ കാര്യം കാണാനായി ഗതാനുഗതികന്യായേന സ്തുതിക്കുകയെന്നല്ല അർത്ഥം. അവതാരപുരുഷന്മാരുടേയും, ഋഷിമാരുടേയും വാക്യദ്വാരാ നാം അറിയുന്ന ഈശ്വരാജ്ഞ എന്തെന്നു ഗ്രഹിച്ച് അതനുസരിച്ചു ജീവിക്കാൻ നിർവ്യാജം ശ്രമിക്കുന്നവനാണ് ഈശ്വരവിശ്വാസി. ഈശ്വരൻ മനുഷ്യനായി ജനിച്ച് ദുഷ്ടന്മാരുടെ കയ്യിൽ മരണം പ്രാപിച്ച് ഉടലോടെ സ്വർഗ്ഗത്തു പോയിരിയ്ക്കുന്നെന്നോ ഈശ്വരൻ അവതരിച്ച് ദുഷ്ടന്മാരെ നിഗ്രഹിച്ചെന്നോ വിശ്വസിക്കുന്നവനെ ഞാൻ ഈശ്വരവിശ്വാസിയായി കരുതുകയില്ല. ഈശ്വരൻെറയാണീലോകമെന്നു വിശ്വസിക്കുന്നവനാണു ഈശ്വരവിശ്വാസി. ഭർത്താവു പറഞ്ഞതു് ശരിയെന്നു വിശ്വസിച്ചു, ഭർത്താവിൻെറ ആജ്ഞ അനുസരിക്കുന്നവളാണ് ഭർതൃവിശ്വാസിനി, അവളാണ് പതിവ്രത. പിതാവിൻെറ ആജ്ഞ അനുസരിക്കുന്നവനാണ് പിതൃഭക്തൻ. ഇങ്ങനെയുള്ള ഈശ്വരവിശ്വാസികളുണ്ടെങ്കിൽ ഈ ലോകം ഇന്നു് സ്വർഗ്ഗമാകും.

ഇതു് യുവാക്കന്മാരിലുണ്ടാക്കേണ്ടതെങ്ങനെ? അതാണ് ഇന്നത്തെ മുഖ്യപ്രശ്നം. ഇന്നു് വിദ്യാലയങ്ങളിൽ മറ്റെല്ലാം വേണം. സർവ്വാഭിവൃദ്ധികാരണവും മനുഷ്യനെ മനുഷ്യനാക്കുന്നതുമായ മതം മാത്രം വേണ്ട. ഇതാണ് തകരാറ്. വിദ്യാർത്ഥികളുടെ ഇടയിലെ സകല തകരാറിനും കാരണം അവരെ പാരമ്പരീണസംസ്കാരത്തിൽ നിന്നു് അകററിയിരിക്കുന്നു എന്നുള്ളതാണെന്നു് മഹാത്മജി പറയുന്നു. വിദേശീയർ ഭരിക്കുന്ന സംസ്ഥാനങ്ങളിൽ മതം വിദ്യാലയങ്ങളിൽ പഠിപ്പിക്കപ്പെട്ടന്നില്ലെന്നുള്ളതു് മനസ്സിലാക്കാം. എന്നാൽ നാട്ടുരാജ്യത്തു് അതു് ചെയ്യാത്തതാണത്ഭുതം. സ്വതന്ത്ര ഇന്ത്യയിൽ ആത്മിക ദാരിദ്ര്യം വരാതിരിക്കണമെങ്കിൽ ലൌകിക വിദ്യാഭ്യാസത്തോളമെങ്കിലും പ്രാധാന്യം മതവിശ്വാസത്തിനു കൊടുക്കണം. എന്നു് മഹാത്മജി പറയുന്നുണ്ട്. ''മതമില്ലാത്ത രാജ്യതന്ത്രം ആത്മാവിനെ കൊല്ലുന്ന മരണക്കുടുക്കാണ്.'' എന്നു് അദ്ദേഹം വേറൊരിടത്തു പറയുന്നു. ഇതെല്ലാം കൂട്ടിച്ചേർത്തു ആലോചിച്ചു നോക്കണം. താൻ സ്വാതന്ത്ര്യം സമ്പാദിച്ചുകൊടുത്ത രാജ്യത്തെ മതശൂന്യത കണ്ടിട്ട് അദ്ദേഹം കണ്ണുനീർ പൊഴിക്കുന്നുണ്ടായിരിക്കണം.

ഈ വിദ്യാലയം ആ ദോഷമില്ലാത്തതായിരിക്കണം. ഏതു മതം പഠിപ്പിക്കണമെന്ന ചോദ്യം വരാം. ഇതിനും മഹാത്മജി മറുപടി പറഞ്ഞിട്ടുണ്ട്. എല്ലാ മതക്കാർക്കും തമ്മിൽ യോജിപ്പും പരസ്പരം

സ്നേഹവും ഉണ്ടാകുമാറ് എല്ലാ മതത്തിൻെറയും സാമാന്യതത്വങ്ങരം പഠിപ്പിക്കപ്പെടണമെന്നാണ് മഹാത്മജി പറഞ്ഞിട്ടുള്ളത്. സെക്കൻഡറി വിദ്യാഭ്യാസ കമ്മിററിയുടേയും മുൻപിൽ ഞാൻ ഇതേപ്പററി പറഞ്ഞിട്ടുണ്ട്. അവർ അത് ചെയ്യില്ലെങ്കിൽ ഇന്ത്യയുടെ സ്വാതന്ത്ര്യം അപകടത്തിലാണെന്നും ഞാൻ പറഞ്ഞിട്ടുണ്ട്.

നാം എല്ലായിടത്തും ശത്രുക്കളാൽ ചുററപ്പെട്ടിരിക്കയാണ്. നമ്മെ വശീകരിക്കാൻ അവർ പല വിദ്യയും ചെയ്തുവരികയാണ്. അരിയും പാലും മററും തന്ന് അമേരിക്ക നമ്മെ തൻെറ പാട്ടിലാക്കാൻ ഒരുഭാഗത്തു ശ്രമിക്കുന്നു. ഏതു പൊട്ടക്കണ്ണനും കൈകൊണ്ടു തപ്പിനോക്കിയാൽ അഞ്ചുരൂപാ കൊടുത്ത് വാങ്ങാൻ മടിക്കാത്ത, ഗിൽററിട്ട ചിത്രങ്ങളടങ്ങിയ പുസ്തകങ്ങരം മീൻചന്തയിൽ പോലും നാലണയ്ക്ക് റഷ്യ വിററുവരുന്നു. പാകിസ്ഥാൻ, സകല ശക്തികളും ഉപയോഗിച്ച് ഇന്ത്യയെ ആക്രമിക്കാൻ ആയുധങ്ങളും വിമാനങ്ങളും ശേഖരിച്ചുവരുന്നു. ഇന്ത്യയും പാകിസ്ഥാനും തമ്മിലുള്ള കലഹം തക്കമൊക്കി ഷേക്അബ്ദുള്ള സ്വതന്ത്രരാജാവായി കാശ്മീർ കൈക്കലാക്കി, തൻെറ ബലം ഉറപ്പിച്ചുവരുന്നു. ഈ അവസരത്തിൽ ഇന്ത്യയിലെ ഓരോ ഭാഷ സംസാരിക്കുന്നവരും പരസ്പരം സൗന്ദര്യപ്പിണക്കത്തിനൊരുങ്ങിയിരിക്കയാണ്; ഭാഷയുടെ പേരിൽ ഇന്ത്യയെ മുറിക്കാൻ ശ്രമിക്കയാണ്; യുവാക്കന്മാരിൽ വലിയ ഒരു സംഖ്യ നാലു കാശിനുവേണ്ടി നമ്മുടെ രാജ്യത്തെ ഇതരരാജ്യങ്ങരംക്ക് ഒററുകൊടുക്കാൻ സന്നദ്ധന്മാരായി പ്രചരണം ചെയ്യുകയാണ്. നമ്മുടെ രാജ്യത്തു പ്രചരിപ്പിക്കപ്പെടുന്ന സാഹിത്യത്തിലധികവും, നാടകങ്ങളിലധികവും, സിനിമകളെല്ലാം തന്നെയും ശൃംഗാരപ്രധാനങ്ങളാണ്. ഇത് രാജ്യത്തിനു ദോഷകരമാണ്. ശൃംഗാരം വീരത്തിൻെറ നേരെ വിപരീതിയാണ്. ''വീരഭോഗ്യാ വസുന്ധരാ'', വീരന്മാർക്കേ ഭൂമിയിരിക്കൂ. ഏതുകാലത്തും ഇതാണ് നിയമം. ഈ രാജ്യം ശൃംഗാരരസികന്മാരെക്കൊണ്ടും വയററുപിഴപ്പിനുവേണ്ടി അച്ഛനെ ത്യജിക്കുന്നവരേക്കൊണ്ടും നിറയുകയാണെങ്കിൽ ഈ രാജ്യത്തിൻെറ അധഃപതനം വിദൂരത്തല്ല. ഇതിനെയെല്ലാം തടക്കാൻ ഈശ്വരവിശ്വാസപ്രചരണത്തിനേ കഴിയൂ. അതുകൊണ്ട് ഇന്ത്യയുടെ രക്ഷയ്ക്കും ലോകരക്ഷയ്ക്കും അത്യന്താപേക്ഷിതമായ മതബോധനം നൽകുന്നതിൽ ഈ വിദ്യാലയപ്രവത്തകന്മാർ പ്രത്യേകം ശ്രദ്ധിക്കണമെന്ന് ഞാൻ താല്പര്യപ്പെടുന്നു.



# 5. ഇന്നത്തെ വിദ്യാഭ്യാസം*

ഇന്നു് രാജ്യത്തുള്ള എല്ലാ വിഷമപ്രശ്നങ്ങളും ഇപ്പോഴത്തെ വിദ്യാഭ്യാസത്തിന്റെ ഫലമായി ഉണ്ടാകുന്നതാണു്. രാഷ്ട്രീയവും സാമ്പത്തികവുമായ എല്ലാ കുഴപ്പവും അതിൽനിന്നാണു് ഉണ്ടാകുന്നതു്. ''ആയിരംവർഷത്തെ വിദേശീയഭരണത്തിനുശേഷം ഇന്ത്യ പിശാചുക്കളുടെ രാജ്യമായില്ലല്ലോ എന്നു ഞാൻ വളരെ അതിശയിക്കുന്നു'' എന്നു് മാക്സ്മുള്ളർ വളരെ വർഷംമുമ്പു് പറഞ്ഞിട്ടുണ്ടു്. ഇന്നത്തെ വിദ്യാഭ്യാസം വിദ്യാഭ്യാസമെന്ന പേരിനെത്തന്നെ അർഹിക്കുന്നില്ല.

വിദ്യാഭ്യാസമെന്നാലെന്താണു്? വിദ്യയുടെ അഭ്യാസം. അറിയേണ്ടതിനെ അറിയിക്കുന്നതാണു് വിദ്യ. അതറിഞ്ഞു് അതിൽ തന്നെ ഉറച്ചുനില്ക്കാനുള്ള യത്നമാണു് അഭ്യാസം. (തത്ര സ്ഥിതൌ യത്നോ ƒഭ്യാസഃ) അറിയേണ്ടതെന്തു്?

മനുഷ്യൻ എല്ലായ്പോഴും എന്തു കർമ്മം ചെയ്യുമ്പോഴും അവന്റെ ലക്ഷ്യം സുഖമാണു്? അതു നിത്യമായിത്തന്നെ വേണമെന്നുമുണ്ടു്. ഈ നിത്യസുഖത്തിനുള്ള ആഗ്രഹമാണു് സകല ജീവികളേയും കർമ്മങ്ങളിലേയ്ക്കു് പ്രേരിപ്പിക്കുന്നതു്. ഈ നിത്യസുഖതൃഷ്ണ അതിന്റെ പാരമ്യത്തിലെത്തിയിട്ടുള്ള ജീവിയാണു് മനുഷ്യൻ.

മനുഷ്യൻ അപൂർണ്ണനായിരിക്കുന്ന കാലത്തോളം നിത്യസുഖത്തിനു് അവകാശിയല്ല. അതുകൊണ്ടു് പൂർണ്ണത സമ്പാദിക്കണം. പൂർണ്ണത ഇപ്പോഴുംതന്നെ നമ്മിലുണ്ടെന്നും, അതു പ്രകടമാക്കി അറിയേണ്ട ഭാരമേ ഉള്ളെന്നും മഹാന്മാർ പറയുന്നു. ഏതായാലും നമ്മെ പൂർണ്ണന്മാർ (Perfect) ആക്കുന്നതിനു് സഹായിക്കുന്നതാണു് ശരിയായ വിദ്യാഭ്യാസം.

മനുഷ്യനിൽ മൂന്നു ഘടകങ്ങളും ഉണ്ടു്; ശരീരം, ബുദ്ധി, മനസ്സു്. ഈ മൂന്നിനും പൂർണ്ണത കൊടുക്കുന്നതേതോ അതു് മാത്രമേ ശരിയായ വിദ്യാഭ്യാസമാവൂ. ഇന്നത്തെ വിദ്യാഭ്യാസരീതി നോക്കുക. ഇതിലേതിനാണു് അതു് പൂർണ്ണത നൽകുന്നതു്?

ശരീരത്തിന്റെ പുഷ്ടിക്കു് രണ്ടാണു് ആവശ്യം. ഒന്നു വെളിയിൽനിന്നു് ആഹാരം സമ്പാദിച്ചുകൊടുക്കുക. മറ്റൊന്നു് അകത്തു ചെന്നതിനെ ശരിയായി ദഹിപ്പിച്ചു ചേർക്കുക. ചുരുക്കിപ്പറഞ്ഞാൽ ആഹാരം സമ്പാദിക്കുന്നതിനു കഴിവുണ്ടാക്കുന്നതും, വ്യായാമം പഠി

---

* (1950 ഫെബ്രുവരി 25-ാംനു- പാലക്കാട്ടു് പറളി ഇംഗ്ലീഷ് ഹൈസ്കൂൾ വാർഷികയോഗത്തിൽ നടത്തിയ പ്രസംഗത്തിന്റെ ചുരുക്കം.)

പ്പിക്കുന്നതിനും വ്യായാമം ചെയ്യുന്നതിനും സൗകര്യം കൊടുക്കുന്നതും ആയിരിക്കണം വിദ്യാഭ്യാസം.

ഇന്നത്തെ വിദ്യാഭ്യാസത്തിൽ ഇതിലേതാണുള്ളത്? സ്കൂളിൽ നിന്നു പഠിച്ചു പുറത്തുവരുന്നവൻ ആഹാരത്തിനു തെണ്ടുകയാണ്. അവൻ പഠിച്ചത് പ്രായോഗിക ജീവിതത്തിൽ ഒരു നേരത്തെ ആഹാരം സമ്പാദിച്ചുകൊടുക്കാൻ പര്യാപ്തമല്ല. ഇന്നു രാജ്യത്തെ ഇട്ടലട്ടുന്നത് ഒന്നാമതായി ഭക്ഷ്യക്ഷാമമാണ്. ഇന്നത്തെ വിദ്യാഭ്യാസസമ്പന്നന്മാരിൽ ഭൂരിപക്ഷത്തിനു ഒരു കീര നടാനറിയാമോ എന്നാലോചിക്കുക. അവക്ക് ഷർട്ടിട്ട് പൗഡറുംതേച്ച് ഹെയറായിലും പുരട്ടി സിഗററും വലിച്ച് കസാലയിലിരുന്നുകൊണ്ടു പകൽ ശൃംഗാരക്കുഴമ്പൻ നോവലുകൾ വായിക്കാനും രാത്രി സിനിമ കാണാൻ പോകാനും അല്ലാതെ എന്തറിയാം? വലിയ ഉദ്യോഗത്തിലെത്തുന്ന ചുരുക്കം ചിലരൊഴിച്ച് ബാക്കിയുള്ള മുറിപ്പരീക്ഷാവിജയികളും കുറെ പഠിച്ച് പഠിത്തം നിറുത്തി നടക്കുന്നവരും വീട്ടിനും സമുദായത്തിനും ഒരു ഭാരമല്ലേ എന്നാലോചിക്കുക. ഭക്ഷ്യക്ഷാമം വദ്ധിച്ചിരിക്കുന്ന ഇക്കാലത്ത്, അരോഗദൃഢഗാത്രന്മാരും വെളുപ്പിനുമുതൽ സന്ധ്യവരെ പണിയെടുത്തു രാജ്യത്തെ മുതലെടുപ്പ് വദ്ധിപ്പിച്ചിരുന്നവരും ആയ നമ്മുടെ പൂവ്വികന്മാർ തിന്നിരുന്നതിൻെറ എട്ടിരട്ടി ഇവക്ക് തിന്നുകയും വേണം! ഈ ആഡംബരപ്രിയതയും തീററിപ്പണ്ടതവും അലസതയുമാണ് ഇന്നത്തെ വിദ്യാഭ്യാസത്തിൻെറ ഒന്നാമത്തെ സംഭാവന.

വ്യായാമമാണെങ്കിൽ എന്തു വ്യായാമമാണ് സ്കൂളുകളിൽ പഠിപ്പിക്കപ്പെടുന്നത്? ഫുട്ബോളും ബാഡ്മിൻറനും വോളിബോളും ക്രിക്കററുമെല്ലാം ഉണ്ടു! ആക്ക്? ഉച്ചപ്പട്ടിണിക്കാക്ക്. രാവിലെ പോലും വയറുനിറച്ചാഹാരം കഴിക്കാതെ സ്കൂളിൽവരുന്ന കുട്ടികൾക്കാണ് ക്രിക്കററ്. ഈ തരം വ്യായാമം തീരെ വേണ്ടെന്നു ഞാൻ പറയുന്നില്ല. എന്നാൽ പണച്ചിലവുള്ള ഇതാണോ നമ്മുടെ രാജ്യത്തു പ്രധാനമായിരിക്കേണ്ടതെന്നാലോചിക്കണം. സ്കൂളുകളിൽ അതിനു സൗകര്യമില്ല. വീട്ടിൽചെന്നു അച്ഛനമ്മമാരോടു ചേന്നു കിളയ്ക്കുയും ഉഴുകയും ചെയ്യാണ് വിദ്യാത്ഥികൾ ഇന്നു വ്യായാമം ചെയ്യേണ്ടതെന്നാണെൻെറ അഭിപ്രായം. ആഴ്ചയിൽ ഒന്നോ രണ്ടോ ദിവസം കളികളുമായിക്കൊള്ളട്ടെ.

അടുത്ത ഘടകം ബുദ്ധിയാണ്. ബുദ്ധിക്കു മൂന്നു ശക്തികളുണ്ടു. ചിന്താശക്തി, സ്മൃതിശക്തി. ഇച്ഛാശക്തി (Will). ശരിയായ വിദ്യാഭ്യാസത്തിൽ ഇതിൽ മൂന്നും പുഷ്ടിപ്പെടുത്താൻ സൗകര്യമുണ്ടായിരിക്കണം. ഇന്നത്തെ വിദ്യാഭ്യസനരീതി ഈ മൂന്നും വേണ്ടത്ര വളരു

ന്നതിനു് ഉപകരിക്കുന്നില്ല. സ്മൃതിശക്തി (Memory) വർദ്ധിപ്പിക്കു ന്നതിനെപ്പററി പ്രായേണ ആക്ഷേപമാണു്. കാണാതെ പഠിക്കുന്ന തു് എന്തോ കുറച്ചിലായിട്ടാണു് കുട്ടികൾ കരുതുന്നതു്. എന്നാൽ ഫലത്തിൽ മിക്ക കുട്ടികളും മാസ്റ്റർമാർ കൊടുക്കുന്ന നോട്ടു് കാണാ തെ പഠിച്ചാണു് പരീക്ഷ ജയിക്കുന്നതും! എങ്കിലും കാണാതെ പഠി ക്കുന്ന സമ്പ്രദായം പ്രോത്സാഹിപ്പിക്കപ്പെടുന്നില്ല. ചികിത്സ, ലാ, എഞ്ചിനീയറിംഗ് മുതലായ എല്ലാ തുറകളിലും സ്മൃതിശക്തി വിക സനം വളരെ പ്രധാനമാണു്.

എന്നാൽ അതുകൊണ്ടവസാനിപ്പിക്കുന്നതു തെററാണു്. സ്മൃതി ശക്തിയേപ്പോലെതന്നെ ചിന്താശക്തിയും വർദ്ധിപ്പിക്കപ്പെടണം. അതു് ഇന്നത്തെ വിദ്യാർത്ഥികളിൽ ഒട്ടുമില്ല. തങ്ങൾ വലിയ ചിന്ത കന്മാരാണെന്നു് ഇവർ പലപ്പോഴും വിചാരിക്കാറുണ്ടു്. ഇന്നത്തെ വിദ്യാസമ്പന്നന്മാരിൽ നൂററിനൊന്നു മാത്രമേ സ്വതന്ത്രമായി ചിന്തിക്കുന്നവരുള്ളു. മററുള്ളവരെല്ലാം വെറും യന്ത്രങ്ങൾ! തങ്ങൾ പറയുന്നതു തന്നെ എന്താണെന്നു് അറിയാത്തവരാണു് അവർ. എട്ടും പത്തും വയസ്സുള്ള കുട്ടികൾ പോലും ഓരോ രാഷ്ട്രീയ പാർട്ടികളുടെ ആളുകളായി പ്രവർത്തിക്കുന്നതു കാണുന്നില്ലേ? ഇവർ എന്തു പഠിച്ചി ട്ടാണു്, എന്താലോചിച്ചിട്ടാണു് ഓരോ പാർട്ടിയിൽ ചേർന്നിരിക്കു ന്നതു്? റഷ്യയിൽനിന്നും വരുന്നതെല്ലാം അപ്പടി വിഴുങ്ങുന്നതു് വ ളരെ വിദ്യാർത്ഥികളുടെ ഇടയിൽ ഒരു ഫാഷനായി തീർന്നിരിക്കുക യാണു്. ''മതം തെററാണു്''. ''എന്തുകൊണ്ടു്?'' ''ലെനിൻ പറ യുന്നു'' അതാണു് വാദം. ''മതം ഭയത്തിൽനിന്നാണു് ഉണ്ടാകു ന്നതു്. ഭയത്തിൽനിന്നു് ഉണ്ടാകുന്നതൊക്കെ തെററാണു്'' എന്നു ചിലർ. ''ഇതു നിങ്ങളോടു് ആരുപറഞ്ഞു?'' എന്നു ചോദിച്ചാൽ ''നെഹ്റു പറയുന്നു'' എന്നാണു് ഉത്തരം. ''നമ്മുടെ പൂർവ്വികന്മാർ മടയന്മാരായിരുന്നു''. ആരു പറഞ്ഞു?'' ''സായ്പു് പറഞ്ഞിരി ക്കുന്നു'' ഇതാണു് ഉത്തരം. അതേസമയം സ്വതന്ത്രചിന്തകന്മാരാ ണെന്നവർ അഭിമാനിക്കുകയും ചെയ്യുന്നു. ഓരോ വിഷയത്തിലും സ്വതന്ത്രമായി ചിന്തിക്കാൻ വിദ്യാർത്ഥികൾ പരിശീലിപ്പിക്കപ്പെ ടണം. ആലോചിച്ചു പറയാൻ അവർ പഠിപ്പിക്കപ്പെടണം.

വിദ്യാർത്ഥികളുടെ ഇടയിലുള്ള മറെറാരു ഭ്രാന്തു് നേതാക്കന്മാ രാകാനാണു്. തനിക്കുതന്നെ ഒന്നും അറിഞ്ഞുകൂടാ. എന്നിട്ടും അന്യ ന്മാരെ നയിക്കാൻ ആഗ്രഹിക്കുന്നു. ഓരോരുത്തനും നേതാവാകാൻ ഭാവിക്കുന്നതിനുമുമ്പു് താൻ ആ വിഷയത്തെപ്പററി എന്തു പഠിച്ചിട്ടു ണ്ടെന്നു് തന്നത്താൻ ആലോചിക്കണം. അറിഞ്ഞതു പ്രവർത്തിക്കാൻ പഠിപ്പിക്കപ്പെടണം. ഇന്നു് സ്കൂളുകളിൽ നടക്കുന്നതു് അതല്ല. പ്രസം

ഗിക്കാൻ പഠിപ്പിക്കുക. ''പ്രസംഗിക്കാൻ പഠിക്കുന്നതെങ്ങനെ?'' എന്നൊരാരാം ഒരിക്കൽ എന്നോടു ചോദിച്ചു. അതിനു ഞാൻ പറഞ്ഞ ഉത്തരം, ''അടികൊണ്ടാൽ കരയാൻ പഠിക്കുന്നതെങ്ങനെയെന്നറിയാമോ?'' എന്നാണ്. എന്നെ ആരും പ്രസംഗിക്കാൻ പഠിപ്പിച്ചില്ല. എന്റെ മനസ്സ് വികാരപൂർണ്ണമായപ്പോൾ വാക്കുകൾ തനിയെ പുറപ്പെടാൻ തുടങ്ങി. അതാണ് ശരിയായ പ്രസംഗമെന്നാണ് എന്റെ അഭിപ്രായം. ചിന്തിക്കുക; ചിന്തകൊണ്ടു ഹൃദയം നിറയുമ്പോൾ തനിയെ അതു് വാഗ്രൂപമായി പുറത്തേയ്ക്കുവരും. അതാണു ശരിയായ പ്രസംഗം. അതുകൊണ്ടു് കുട്ടികളെ ചിന്തിക്കാനും അനുഷ്ഠിക്കാനും പഠിപ്പിക്കുകയാണ് വേണ്ടത്.

മൂന്നാമത്തേതു് ഇച്ഛാശക്തിയാണ്. ശരിയെന്നു കാണുന്നതനുസരിച്ചു ജീവിക്കാൻ—താൻ ചെയ്യുന്ന നിശ്ചയം നടപ്പിൽ വരുത്താൻ—ഉള്ള കരുത്താണതു്. അതു് ഇന്നു വിദ്യാർത്ഥികൾക്കു വളരെ കുറവാണ്. വലിയ ആദർശങ്ങൾ പറയും, പ്രവൃത്തിയിലില്ല. എന്തുകൊണ്ടു്? ഒന്നാമതു് വലിയ ആദർശങ്ങൾ, പ്രസംഗിച്ചു് അന്യന്മാരെ കീഴ്പ്പെടുത്തി തൻകാര്യം സാധിക്കാനുള്ള ഉപകരണങ്ങൾ മാത്രമാണെന്നു് ഒരു ബോധം. രണ്ടാമതു് അവയെ അനുഷ്ഠാനത്തിൽ കൊണ്ടുവരാനുള്ള മനഃശക്തിയില്ലായ്മ. ഇതു രണ്ടും ദോഷമാണ്; ഇച്ഛാശക്തി സ്ഥിരാഭ്യാസം കൊണ്ടു് ശീലിച്ചു വരുത്താവുന്ന ഒന്നാണ്.

ഇനി അടുത്ത ഘടകം മനസ്സാണ്. മനസ്സിനെ ശുദ്ധമാക്കുന്നതു വിദ്യാഭ്യാസത്തിന്റെ ഏററവും പ്രധാനാംശമാണ്. മനഃശുദ്ധിയ്ക്കാണ് Character (ചാരിത്രം) എന്നു പറയുന്നതു്. ''Education is life-building, man-making, character building, assimilation of ideas* എന്നു് ശ്രീ വിവേകാനന്ദ സ്വാമി പറയുന്നു. മനസ്സാണ് മുഖ്യോപകരണം. തനിക്കും അന്യനും സുഖദുഃഖങ്ങളുണ്ടാക്കുന്നത് മനസ്സാണ്. മനസ്സിന്റേ ദോഷങ്ങളെ കളയാൻ പഠിക്കണം. ഇന്നു രാജ്യത്തില്ലാത്തതു് ചാരിത്രശുദ്ധിയാണ്. വലിയവൻ മുതൽ ചെറിയവൻ വരെ, ഗ്രീക്കുകാരുടെ കാലം മുതൽ ബ്രിട്ടീഷ് ഭരണത്തിന്റെ ആദിഘട്ടംവരെ, ഇന്ത്യയിൽ വന്ന വിദേശീയർ നമ്മുടെ സത്യനിഷ്ഠയെ പ്രശംസിച്ചിട്ടുണ്ടു്. ഇന്നു് ഇന്ത്യയിൽ കാണുന്നതെന്താണ്? കള്ളക്കേസ്; കൈക്കൂലി; കരിഞ്ചന്ത. ഇതിനാരുത്തരവാദി? ഇന്നത്തെ വിദ്യാഭ്യാസം. ഭരണാധികാരികൾ.

* വിദ്യാഭ്യാസമെന്നാൽ ജീവിതത്തെ വാർത്തെടുക്കുന്നതും മനുഷ്യനെ നിർമ്മിക്കുന്നതും സ്വഭാവത്തെ രൂപീകരിക്കുന്നതുമായ ആശയങ്ങളുടെ സ്വാത്മീകരണം ആണ്.

അവക്കുതന്നെ സത്യനിഷ്ഠയില്ല; ചാരിത്രശുദ്ധിയില്ല. കാര്യം കാണാൻ എന്തും പറയും. ഏതു പാർട്ടിയിലും ചേരും. ഒരുവൻ ഇന്നു കോൺഗ്രസ്സുകാരൻ; നാളെ സോഷ്യലിസ്റ്റ്; മററന്നാശം കമ്മ്യൂണിസ്റ്റ്. ഇതിനു പരിഹാരം വിദ്യാർത്ഥികളിൽ ചാരിത്രബലം സൃഷ്ടിക്കയാണ്. അതു മതവിദ്യാഭ്യാസത്തോടു കൂടാതെ സാദ്ധ്യമല്ല. ശരീരത്തിൻേറയും ബുദ്ധിയുടേയും ഇന്ദ്രിയങ്ങളുടേയും മനസ്സിൻേറയും വ്യാപാരങ്ങളെ നിയന്ത്രിച്ചുകൊണ്ടു് അവയ്ക്കു സാക്ഷിയായി നില്ക്കുന്ന ഒരു ആത്മാവുണ്ടു്. അതിനെ അറിയുമ്പോശം മാത്രമേ മനുഷ്യൻ പൂർണ്ണനായിത്തീരുന്നുള്ളു. അപ്പോശം മാത്രമേ മനുഷ്യൻ അക്ഷോഭ്യനാകുന്നുള്ളു. അതിനെപ്പററി വിദ്യാലയങ്ങളിൽ വച്ചുതന്നെ പഠിപ്പിക്കണം. വിദ്യാലയങ്ങളിൽ മതം പഠിപ്പിക്കണം. വിദ്യാലയങ്ങളിൽ മതം പഠിപ്പിച്ചുകൂടെന്നു ചില നേതാക്കന്മാർ പറയുന്നു. എന്തുകൊണ്ടു്? ഏതു മതം പഠിപ്പിക്കണമെന്ന ചോദ്യം വരാം. എല്ലാമതത്തിൻെറയും സാരം പഠിപ്പിക്കാം. അഥവാ ഓരോ മതം ഇഷ്ടംപോലെ ഐച്ഛികമായും പഠിപ്പിക്കാം. കുട്ടിയുടേയും രക്ഷകർത്താവിൻേറയും ഇഷ്ടമനുസരിച്ചു്. അതിനു പുത്തനായി പ്രത്യേകം അദ്ധ്യാപകന്മാർ വേണ്ട. ഇപ്പോഴുള്ള അദ്ധ്യാപകന്മാക്കു പരിശീലനംകൊടുത്തു സാമുദായികപ്രാതിനിധ്യേന വിദ്യാലയങ്ങളിൽ നിയമിച്ചാൽ മതി. മതമില്ലാതെ—ആദ്ധ്യാത്മികമായ അടിസ്ഥാനത്തിലല്ലാതെ—ഒരിക്കലും ചാരിത്രശുദ്ധി കെട്ടിപ്പടുക്കാൻ സാദ്ധ്യമല്ല. ''Politics bereft of religion are a death-trap because they kill the soul. (മതമില്ലാത്ത രാജ്യതന്ത്രം ആത്മാവിനെ കൊലയ്ക്കു കൊടുക്കുന്ന മരണക്കുടുക്കാണ്) എന്നു പഠിപ്പിച്ച മഹാത്മജിയുടെ അനുഗാമികശം എന്തുപറയുന്നു? മതം അപ്രധാനമെന്നോ? ആത്മാവില്ലാത്ത ആളുകശം മതി ഈ രാജ്യത്തെന്നാണോ രാഷ്ട്രീയ നേതാക്കന്മാർ വച്ചിരിക്കുന്നതു്? മഹാത്മജിയുടെ ജീവനായിരുന്നു പ്രാർത്ഥന. രാജ്യതന്ത്രം ഈശ്വരസാക്ഷാല്ക്കാരത്തിനുള്ള ഒരുപകരണം മാത്രമാണെന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. ഇന്നത്തെ കോൺഗ്രസ്സുകാരിൽ വളരെപ്പേർ അദ്ദേഹത്തിൻെറ പുറംചട്ട—ഖദർ—എടുത്തുകൊണ്ടു് മനസ്സിൻെറ ഗുണം തള്ളിക്കളയുന്നു. അതാണു തെററു്. അവർ അദ്ദേഹത്തെപ്പോലെ ഈശ്വരനെ പ്രാർത്ഥിക്കട്ടെ. അപ്പോശം കാണാം അവരുടെ ബലം. ഈശ്വരൻ കവികളുടെ കല്പനയല്ല. ഈശ്വരനുള്ളിടത്തേ ജയമുള്ളു. ''യതഃ കൃഷ്ണസ്തതോ ജയഃ''.

തിരുവിതാംകൂറിലെ ഒരു മന്ത്രി, തൻെറ മകൻ തന്നേയും അവൻെറ അമ്മയേയും ദുഷിച്ചു പ്രസംഗിച്ചു നടക്കുന്നതിൽ സങ്കടപ്പെടുന്നതായി പത്രത്തിൽ കണ്ടു. പിതൃഭക്തിയും മാതൃഭക്തിയും ഗുരുഭക്തി

യും ഈശ്വരഭക്തിയും തമ്മിൽ ബന്ധമുള്ളതാണ്. ഈശ്വരഭക്തി ഉണ്ടാക്കിയാലേ സ്കൂളുകളിൽ അച്ചടക്കമുണ്ടാകൂ.

ആത്മനിയന്ത്രണം. അതാണ് വിദ്യാത്ഥിയുടെ ധമ്മം. ഇന്ന സ്കൂളുകളിൽ അതു പഠിപ്പിക്കപ്പെടുന്നില്ല. പ്രാചീനകാലത്തു് ബ്രഹ്മചര്യമായിരുന്ന വിദ്യാത്ഥിക്കു പ്രധാനം. ബ്രഹ്മചര്യമെന്നാൽ ഇന്ദ്രിയജയം. അദ്ധ്യാപകന്മാർ ഈ കാര്യത്തിൽ വിദ്യാത്ഥികൾക്കു മാതൃകയായി ജീവിക്കണം. ഇന്നത്തെ അദ്ധ്യാപകന്മാരുടെ ജീവിതം രാജ്യത്തു വളരെ കുഴപ്പമുണ്ടാകുന്നു. അദ്ധ്യാപകന്മാർ വെളുപ്പിനു് എഴുന്നേല്ക്കണം. ഈശ്വരപ്രാത്ഥന നടത്തണം. മതഗ്രന്ഥങ്ങൾ പഠിക്കണം. എന്നാൽ മതഭ്രാന്തുള്ളവരായിരിക്കയുമരുത്. അവർ അനാഡംബരജീവിതം നയിക്കണം. വിദ്യാത്ഥികൾക്കു് ഭാരതീയ സംസ്കാരത്തിന്റെ മഹിമയിൽ ബോധമുണ്ടാക്കണം.

ഗ്രീസും റോമും നശിച്ചിട്ടും ഇന്ത്യയെ നശിക്കാതെ നിലനിറുത്തിയതു് ഇന്ത്യയുടെ സംസ്കാരമാണ്. ഈ സംസ്കാരം നശിച്ചാൽ ഇന്ത്യ നശിക്കും. മൂന്ന കാര്യത്തിലുള്ള ഐക്യമാണ് ഒരു നേഷന്നാവശ്യം. Linguistic unity, political unity, religious or cultural unity. ഭാഷാപരമായ ഐക്യം, രാഷ്ട്രീയമായ ഐക്യം, മതപരമായ അഥവാ സാംസ്കാരികമായ ഐക്യം. ഇതിൽ രണ്ടും ഇന്ത്യയ്ക്കില്ലായിരുന്നു. രാഷ്ട്രീയമായും ഭാഷാപരമായും നാം വിഭജിക്കപ്പെട്ടിരുന്നു. എന്നിട്ടും നാം നശിച്ചില്ല. ഗ്രീസിനും റോമിനും രാഷ്ട്രീയമായും ഭാഷാപരമായും ഐക്യമുണ്ടായിരുന്നു. സാംസ്കാരികമായില്ലായിരുന്നു. എന്നിട്ട് ആ സാമ്രാജ്യങ്ങൾ നശിച്ചു. ഇതിൽനിന്നു് സാംസ്കാരികൈക്യമാണ് മൂന്നിൽ, പ്രധാനമെന്ന സിദ്ധിക്കുന്നു. ഇന്നത്തെ ഗവമെൻറ് രാഷ്ട്രീയൈക്യവും ഭാഷാപരമായ ഐക്യവും ഉണ്ടാക്കാൻ ശ്രമിക്കുന്നു. സാംസ്കാരികൈക്യത്തെ അപ്രധാനമാക്കി കരുതുന്നു. ഇതിന്റെ ഫലമെന്തായിരിക്കും? ഗ്രീസിന്റേയും റോമിന്റേയും ഗതി ഇന്ത്യയ്ക്കും വരുത്തിവയ്ക്കുകയായിരിക്കും ചെയ്യുന്നതു്. ബുദ്ധിയുള്ളവർ ആലോചിച്ചു പ്രവത്തിക്കണം. അകത്തും പുറത്തും നാം ശത്രുക്കളാൽ ആക്രമിക്കപ്പെട്ടിരിക്കയാണ്.

ഇതിനു പോംവഴി വിദ്യാലയങ്ങൾ മാത്രമാണ്. വിദ്യാഭ്യാസത്തെ ശരിയായ വഴിക്കു് നയിച്ചില്ലെങ്കിൽ കുറെ കൊല്ലം കഴിഞ്ഞാൽ ഇന്ത്യയില്ല. പിന്നെ ഇന്ത്യയുണ്ടാകാനുള്ള വഴിയും ഇല്ല. നിങ്ങൾ ഭാരതഭൂമിയേയും നിങ്ങളുടെ കുട്ടികളേയും സ്നേഹിക്കുന്നെങ്കിൽ കാലേക്കൂട്ടി വേണ്ടതു ചെയ്തുകൊള്ളണം.

യഥാത്ഥവിദ്യാഭ്യാസം—സവ്തോമുഖമായ വിദ്യാഭ്യാസം—കൊടുക്കുന്നതിനു് ഈ വിദ്യാലയം ഒരുപകരണമായിത്തീരട്ടെ എന്നാശംസിക്കുന്നു.

# 6. എൻെറ വിദ്യാഭ്യാസാദർശം*

എൻെറ വിദ്യാഭ്യാസാദർശമെന്നതുകൊണ്ടു ഞാൻ ഉദ്ദേശിക്കുന്നതു ഭാരതീയവിദ്യാഭ്യാസത്തിൻെറ ആദശ്മെന്തായിരിക്കണമെന്നുള്ളതിനെപ്പററി എനിക്കുള്ള സങ്കല്പമാണ്. അതിനെപ്പററിയാണ് ഞാൻ ഇന്നിവിടെ പറയാൻ പോകുന്നതു്.

ഭാരതഭൂമിയെ ഞാൻ കാണുന്നത് റഷ്യ, ജപ്പാൻ, ജമ്മനി ഇംഗ്ലണ്ടു് മുതലായ രാജ്യങ്ങളെ കാണുന്നതുപോലെയല്ല. ഇന്ത്യ ഋഷിമാരുടേയും അവതാരപുരുഷന്മാരുടേയും ആചാര്യന്മാരുടേയും സിദ്ധന്മാരുടേയും ജന്മഭൂമിയാണ്; അവരുടെ ലീലാരംഗമാണ്; അവരുടെ ഉപദേശങ്ങറം നിറഞ്ഞ അന്തരീക്ഷത്തോടുകൂടിയതാണ്. മററുചില ദേശങ്ങളിൽ ഒന്നോ രണ്ടോ അവതാരപുരുഷന്മാരോ സിദ്ധന്മാരോ ജനിച്ചിരിക്കാം. എന്നാൽ ഇന്ത്യ വൈദികകാലം മുതൽ ഇന്നുവരെ തുടച്ച്യായി, ഒരിക്കലും ഇടമുറിയാതെ, ആദ്ധ്യാത്മികപുരുഷന്മാരെ ലോകത്തിനു പ്രദാനം ചെയ്തിട്ടുണ്ടു്.

''നമ്മുടെ പാവനമാതൃഭൂമി മതത്തിൻേറയും തത്വശാസ്ത്രത്തിൻേറയും രാജ്യമാണ്; ആദ്ധ്യാത്മികവീരന്മാരുടെ ജന്മസ്ഥാനമാണ്; ത്യാഗത്തിൻെറ ഭൂമിയാണ്. ഇവിടെ, ഇവിടെ മാത്രമാണ് ഏററവും പ്രാചീനകാലംമുതൽ ഏററവും ആധുനികകാലംവരെ ജീവിതത്തിൻെറ പരമോച്ചാദശം മനുഷ്യനു തുറക്കപ്പെട്ടിട്ടുള്ളതു്.

നമ്മളിൽനിന്നു സദാചാരത്തിൻെറ ഏതെങ്കിലും ഒരു അംശം കടം വാങ്ങാത്തതായി ഉൽകൃഷ്ടസന്മാഗ്ഗസംഹിതയുള്ള ഒററ രാജ്യവുമില്ല. ആത്മാവിൻെറ അനശ്വരതത്വത്തെപ്പററിയുള്ള ശരിയായ സങ്കല്പം നേരിട്ടോ അല്ലാതെയോ നമ്മളിൽനിന്നു ഗ്രഹിക്കാത്ത ഒററ മതവും ഇല്ല.'' എന്നു് വിവേകാനന്ദസ്വാമികറം പറയുന്നു.

സ്വാമിജിയെപ്പോലെ ഇന്ത്യയുടേയും ലോകത്തിൻേറയും വിഷമപ്രശ്നങ്ങളുടെ അടിത്തട്ടുവരെ മുങ്ങി ശരിയായ മാഗ്ഗം കണ്ടുപിടിച്ച മറെറാരു നേതാവില്ലെന്നു ഞാനുറപ്പു പറയുന്നു. ആഷമായ യോഗവിദ്യയെ ഗുരുപരമ്പരയിൽനിന്നു ഗ്രഹിച്ചു ചിത്തം സമ്പൂണ്ണം ശുദ്ധമാക്കി നിവ്വികല്പസമാധിയിൽ പ്രവേശിച്ചു് മായാമൂടുപടം ഭേദിച്ചു ബ്രഹ്മാത്മൈക്യമനുഭവിച്ചശേഷം ലോകരംഗത്തുവന്നു ലോകഹിത

---

* 1116 (1941)–മേടമാസത്തിൽ തിരൂർ എലിമെൻററി സ്കൂളിൻെറ വാർഷികയോഗത്തിൽ ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

ത്തിനാവശ്യമുള്ളതുപദേശിച്ച മറെറാരു നേതാവാരുണ്ട്? സ്വാമിജി യിലാണ് ഇന്ത്യയുടെ ഭാവിരക്ഷ സ്ഥിതിചെയ്യുന്നതു്. രാഷ്ട്രീയ മായും സാമ്പത്തികമായും ലോകത്തു് ഓരോ പുതിയ വിഷമപ്രശ്നവും ആവിർഭവിക്കുന്നതു കാണുന്നതോടുകൂടി എൻെറ ഈ വിശ്വാസം ശതഗു ണീഭവിക്കുന്നു. സ്വാമിജി പറയുന്നത് ഇന്ത്യ ധർമ്മത്തിൻേറയും ത്യാഗത്തിൻേറയും ഭൂമിയാണെന്നാണ്. ഇതാണ് ഇന്ത്യയുടെ മഹിമ. മററു രാജ്യക്കാർ പണമാണു വലുതെന്നു പറയുമ്പോഠം, പണ ക്കാരൻെറ, പ്രഭുവിൻെറ, പുത്രരാണെന്നുള്ളത് അഭിമാനമായി കരു തുമ്പോഠം ഭാരതഭൂമി,

(1) ''ഭിക്ഷാശിനോ ദിക്ഷു പരിഭ്രമന്തഃ
കൌപീനവന്തഃ ഖലു ഭാഗ്യവന്തഃ'' എന്നും

(2) ''സർവ്വം വസ്തു ഭയാന്വിതം ഭുവി നൃണാം
വൈരാഗ്യമേവാ$f$ഭയം'' എന്നും പറയുന്നു.

ഈ ആദർശം ഘോഷിക്കപ്പെടുന്ന—അനിഷേധ്യമായി പ്രഖ്യാപനം ചെയ്യപ്പെടുന്ന രാജ്യം മറേറതുള്ളു? ഒരു ചക്രവർത്തി സത്യപരിപാല നത്തിനായി തൻെറ സാമ്രാജ്യം വിററിട്ടു്, തന്നെ ഒരു ശ്മശാന പാലകൻെറ അടിമയാക്കിയ രാജ്യം വേറെയെവിടെയുണ്ട്? ഒരു മഹാരാജാവിൻെറ ഏക പുത്രൻ സാമ്രാജ്യം വലിച്ചു ദൂരെയെറിഞ്ഞു വനാന്തരങ്ങളിൽ സത്യമന്വേഷിച്ചു കാഷായവസ്ത്രധാരിയായി മുണ്ഡിതശിരസ്കനായി നടന്ന് ആ സത്യം കണ്ടുപിടിച്ചശേഷം ഭിക്ഷയെടുത്തുകൊണ്ടു ലോകത്തിനു ധർമ്മോപദേശം ചെയ്തുജീവിച്ച രാജ്യം വേറെവിടെ കാണും? ഇതുകൊണ്ടാണ് ഇന്ത്യ ത്യാഗഭൂമിയാ ണെന്നു സ്വാമിജി പറഞ്ഞതു്. ഇന്ത്യ ഋഷിമാരുടേയും ത്യാഗികളു ടേയും ഭൂമിയാണ്. ഋഷിമാരെന്നാൽ ഐഹികവിഷയങ്ങളിൽ ഒന്നിനും കൊള്ളരുതാത്തവരെന്നു ധരിക്കരുതു്. ശില്പം, വൈദ്യം, സംഗീതം, ആയുധവിദ്യ, രസതന്ത്രം മുതലായി മനുഷ്യനു് ഐഹിക സുഖങ്ങഠംക്കാവശ്യമുള്ള സകലതും കണ്ടുപിടിച്ചു മനുഷ്യവർഗ്ഗത്തിനു കൊടുത്തവരാണവർ. അത്രയുമല്ല; കാമശാസ്ത്രവും ചോരശാസ്ത്രവും കൂടിയുണ്ടാക്കിയവരാണ്. ഇതെല്ലാമവരറിഞ്ഞിട്ടും ഇവയെ തൃണം പോലെ തള്ളി അവയിൽ ഭ്രമമുള്ളവക്കു് അവ കൊടുത്തിട്ടു നിസ്സ്പൃ

(1) പരിശുദ്ധമായ അക്ഷരബ്രഹ്മത്തെപ്പററി ചിന്തിക്കുന്നവരും ''ഞാൻ ബ്രഹ്മമാകുന്നു'' എന്നു ഭാവനചെയ്യുന്നവരും, ഭിക്ഷാശികളായി ദിക്കുകളിൽ ചുററിത്തിരിയുന്നവരുമായ കൌപീനവാന്മാർ (കൌപീനം മാത്രം മതിയെന്നുളളവർ) തന്നെ ഭാഗ്യവാന്മാർ.

(2) ലോകത്തുളള എല്ലാ വസ്തുവും മനുഷ്യർക്കു ഭയം നൽകുന്നതാണ്. വൈരാഗ്യം മാത്രമാണ് അഭയം.

ന്മാരായി, നാളത്തെ കാര്യം ചിന്തിക്കാത്തവരായി, ജീവിച്ചവരായിരുന്ന ഋഷികൾ. അങ്ങനെയുള്ളവരുടെ ജന്മംകൊണ്ട് പുണ്യഭൂമിയായതീന്ന ഭാതത്തെയാണ് ഞാൻ കാണുന്നത്.

ഇന്ത്യയുടെ സന്ദേശം ത്യാഗമാണ്; ഭോഗമല്ല. ഭോഗംവേണ്ടവക്ക് അതിനുള്ള സകലതും ഉപദേശിക്കുന്നെങ്കിലും ഇന്ത്യ ത്യാഗഭൂമിയാണ്. ഈ ഭാരതഭൂമിയുടെ യഥാത്ഥസന്താനമാരാണ്?

ഹേ ഭാരതമേ! നിന്റെ സ്ത്രീത്വത്തിന്റെ ആദർശം സീത, സാവിത്രി, ദമയന്തി എന്നിവരാണെന്ന മറക്കരുത്. നീ ആരാധിക്കുന്ന ഈശ്വരൻ തപസ്വികളിൽവച്ചു തപസ്വിയും സർവ്വത്യാഗിയുമായ ഉമാപതി ശങ്കരനാണെന്ന മറക്കരുത്. നിന്റെ വിവാഹം, നിന്റെ ധനം, നിന്റെ ജീവിതം ഇവ ഇന്ദ്രിയസുഖത്തിനുവേണ്ടി, നിന്റെ വ്യക്തിസുഖത്തിനുവേണ്ടി അല്ലെന്ന മറക്കരുത്.

എന്ന ശ്രീ സ്വാമിജി പറയുന്നു. ഈ ഭാരതീയാദർശം മറക്കാത്തവനാണ് യഥാത്ഥ ഭാരതീയൻ. യാതൊരുവൻ ഭാരതഭൂമിയുടെ ആദർശങ്ങളായ ത്യാഗവും ബഹുജനസേവയും മറക്കുന്നില്ലയോ, യാതൊരുവൻ മനുഷ്യജന്മത്തിന്റെ ദുർല്ലഭഭാഗ്യമായ നിത്യാനന്ദം തന്റെ ലക്ഷ്യമാക്കി അതിനെ അനുഭവപ്പെടുത്തി അന്യന്മാരേയും നിത്യാനന്ദമനുഭവിപ്പിക്കാൻ നിർവ്യാജം ആഗ്രഹിക്കുന്നുവോ അവനാണ് യഥാർത്ഥഭാരതീയൻ. ഏതൊന്നിനുവേണ്ടി ഭാരതഭൂമി സ്ഥിതിചെയ്യുന്നുവോ അതിനെ മനസ്സിലാക്കാത്തവൻ എങ്ങനെ ഭാരതീയനാകും?

ഇത്രയും ശരിയാണെങ്കിൽ എന്റെ വിദ്യാഭ്യാസാദർശം എനിക്ക് ചുരുക്കത്തിൽ നിങ്ങളെ മനസ്സിലാക്കാൻ സാധിക്കും. അതു യഥാർത്ഥഭാരതീയരെ നിർമ്മിക്കുക മാത്രമാണ്. എല്ലാ നേഷനിലേയും പൌരന്മാർ അതതു നേഷന്റെ ആദർശത്തിൽ അഭ്യസ്തരായിത്തീരണമെന്നുള്ളതു സത്യമാണെങ്കിൽ, ആ നേഷന്റെ ആദർശത്തിനു വിപരീതമായ വിദ്യാഭ്യാസം നൽകപ്പെടുന്നത് അതിന്റെ പുരോഗതിക്ക് തടസ്സമായി നില്ക്കുന്ന ഒരു സംഘത്തെ സൃഷ്ടിക്കുക മാത്രമായിരിക്കും ചെയ്യുന്നതെങ്കിൽ, ഭാരതത്തിലെ യുവാക്കന്മാർ ഭാരതീയാദർശത്തിൽ അഭ്യസ്തരാകണമെന്ന പറയുന്നതു ന്യായം മാത്രമാണല്ലോ.

വാസ്തവത്തിൽ നമ്മുടെ ദേശീയഭാഷയിൽ വിദ്യ എന്ന പദത്തിന് നമ്മുടെ പൂർവ്വികന്മാർ കൊടുത്തിട്ടുള്ള അർത്ഥം തന്നെയെന്താണ്? 'വേദ്യം യയാ വേദ്യതേ സാ വിദ്യാ' അറിയേണ്ടതിനെ അറിയിക്കുന്നത് യാതൊന്നോ അത് വിദ്യ. അറിയേണ്ടതെന്താണ്? ഋഷിമാർ ചോദിക്കുന്നത്,

''കസ്മിന്നു ഭഗവോ വിജ്ഞാതേ സൎവ്വമിദം വിജ്ഞാതം ഭവതി?''

''ഹേ ഭഗവാനേ! ഏതൊന്നിനെ അറിഞ്ഞാൽ എല്ലാം അറിയപ്പെട്ടതായി വരുമോ അതിനെ പറയുക'' എന്നാണ്. എല്ലാം അറിയുന്നതിന്റെ ഉദ്ദേശ്യം എന്താണ്? സുഖം സമ്പാദിക്കുക. പണമുണ്ടാക്കുന്നതും വിവാഹം കഴിക്കുന്നതും ഉദ്യോഗം വാങ്ങുന്നതും എന്നു വേണ്ട, മോഷ്ടിക്കുന്നതും കുത്തിക്കൊല്ലുന്നതും വ്യഭിചാരം ചെയ്യുന്നതും എല്ലാം സുഖത്തിനുവേണ്ടി തന്നെ. ആ സുഖം നിത്യമായിതന്നെ കിട്ടണമെന്നു എല്ലാവരും ആഗ്രഹിക്കയും ചെയ്യുന്നു. അതിനാൽ നിത്യസുഖം നൽകുന്നത് മുഖ്യവിദ്യയെന്നും അതിനുള്ള ഉപകരണങ്ങൾ നൽകുന്നത് അംഗവിദ്യയെന്നും നമ്മുടെ പൂൎവ്വികന്മാർ തീൎച്ചയാക്കി. നിത്യസുഖത്തെ നേരിട്ടു തരുന്ന മുഖ്യവിദ്യയ്ക്കു 'പര'യെന്നും മറേറതിനു 'അപര'യെന്നും അവർ പേരിട്ടു.

നിത്യോഽനിത്യാനാം ചേതനശ്ചേതനാനാം
ഏകോ ബഹൂനാം യോ വിദധാതി കാമാൻ
തമാത്മസ്ഥം യേഽനുപശ്യന്തി ധീരാഃ
തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം.

അനിത്യങ്ങളിൽ നിത്യനും ചേതനങ്ങൾക്കു ചൈതന്യത്തിനു നിമിത്തവുമായ ഏവൻ ഒരുത്തൻ തന്നെ, വളരെപ്പേൎക്ക് അഭീഷ്ടങ്ങളെ കൊടുക്കുന്നുവോ, തന്നിൽത്തന്നെയിരിക്കുന്ന അവനെ ഏതു വിവേകികൾ കാണുന്നുവോ, അവൎക്കു ശാശ്വതമായ ശാന്തിയുണ്ടാകും—മററുള്ളവൎക്കു ഉണ്ടാകയില്ല.

ഏകോ വശീ സൎവ്വഭൂതാന്തരാത്മാ
ഏകം രൂപം ബഹുധാ യഃ കരോതി
ത മാത്മസ്ഥം യേഽനുപശ്യന്തി ധീരാ—
സ്തേഷാം സുഖം ശാശ്വതം നേതരേഷാം.

ഏകനും എല്ലാ ലോകത്തേയും തന്റെ വശത്തിൽ വച്ചുകൊണ്ടിരിക്കുന്നവനും എല്ലാ ഭൂതങ്ങൾക്കും അന്തരാത്മാവും ആയ യാതൊരുത്തൻ ഏകമായ രൂപത്തെ പല പ്രകാരത്തിൽ ആക്കുന്നുവോ തന്നിൽത്തന്നെയിരിക്കുന്ന അവനെ ഏതു വിവേകികൾ കാണുന്നുവോ അവൎക്കു നിത്യമായ സുഖമുണ്ട്. മററുള്ളവൎക്കില്ല.

ആത്മാനുഭൂതിയിൽ മാത്രമേ നിത്യസുഖമുള്ളു. മററുള്ള സുഖങ്ങളെല്ലാം നശ്വരങ്ങളാണ്. അതിനാൽ മതത്തിനു—അദ്ധ്യാത്മ വിദ്യയ്ക്കു—ഭാരതീയാചാര്യന്മാരുടെ ദൃഷ്ടിയിൽ വിദ്യാഭ്യാസത്തിൽ പ്രഥമസ്ഥാനം കിട്ടി; ഋഷിമാർ മുഖ്യഗുരുക്കന്മാരായി.

ഇനി ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ ആദൎശമെന്തു്? ഒരുകാലത്തു് ഈസ്റ്റിന്ത്യാ കമ്പനിക്കാൎക്കു ക്ലാൎക്കുമാരെ ഉണ്ടാക്കാനും ക്രി

സ്ത്യൻ മിഷനറിമാക്ക് ക്രിസ്തീയാദർശം പ്രചരിപ്പിക്കാനും ഉദ്ദേശിക്കപ്പെട്ട് ആരംഭിച്ചതാണ് ഇന്നത്തെ വിദ്യാഭ്യാസം. അത് ആ കാലത്ത് വയററുപിഴപ്പിനുള്ള വിദ്യാഭ്യാസം എന്ന പേരിനെ അർഹിച്ചിരുന്നു. ഇന്ന് അതിൻെറ ആദർശമെന്തെന്ന് ആക്കും പറയാൻ സാദ്ധ്യമല്ല. ചില സവ്വകലാശാലകൾ വിദ്യാഭ്യാസം പരിഷ്കരിച്ച് ഇന്ത്യയിലെ ഭയങ്കരമായ ദാരിദ്ര്യത്തിന് പരിഹാരം വരുത്താൻ ശ്രമിക്കുന്നുണ്ടെന്നുള്ളത് സത്യംതന്നെ. എന്നാൽ അതിൽനിന്നുപോലും ഇതുവരെ എന്തുണ്ടായി? ദാരിദ്ര്യം. ഒരുകാലത്ത് ലോകത്തിൻെറ എല്ലാ ഭാഗത്തുനിന്നും സ്വർണ്ണവും വെള്ളിയും ഒഴുകിവന്നുചേർന്നിരുന്ന ഒരു ഉറക്കടലായിരുന്നുവെന്ന് വെള്ളക്കാർ കൂടി സമ്മതിക്കുന്ന ഇന്ത്യ ഇന്ന് ദാരിദ്ര്യത്തിൻെറ കേളീരംഗമായതെങ്ങനെ? നവീന വിദ്യാഭ്യാസത്തിൻെറ ഫലം ഒന്നുകൊണ്ടുമാത്രം. ഭാരതീയാദർശം എന്താണെന്നു മറന്നു പാശ്ചാത്യരുടെ ജീവിതരീതിയെ അനുകരിക്കാൻ നമ്മുടെ വിദ്യാസമ്പന്നന്മാരെ പഠിപ്പിച്ചതിൻെറ ഫലം മാത്രം. ഇന്നത്തെ വിദ്യാഭ്യാസം നമ്മെ എന്തുപഠിപ്പിക്കുന്നു? നമ്മുടെ പൂർവ്വികന്മാർ അപരിഷ്കൃതരായിരുന്നുവെന്നും നമ്മുടെ മുത്തച്ഛന്മാർ മഠയന്മാരായിരുന്നുവെന്നും നമ്മുടെ മതഗ്രന്ഥങ്ങൾ പുരോഹിതന്മാരുടെ കുടിലനിർമ്മാണങ്ങളാണെന്നും.

''ഒരു കുട്ടിയെ പള്ളിക്കൂടത്തിൽ ആക്കിയാൽ ആദ്യം പഠിപ്പിക്കുന്നത് ആ കുട്ടിയുടെ അച്ഛൻ ഒരു മഠയനായിരുന്നു; രണ്ടാമതായി ആ കുട്ടിയുടെ മുത്തച്ഛൻ ഒരു കിറുക്കനായിരുന്നു; മൂന്നാമത് ആ കുട്ടിയുടെ ആചാര്യന്മാരെല്ലാം കാപട്യം നിറഞ്ഞവരായിരുന്നു; നാലാമതായി അവൻെറ എല്ലാ പരിശുദ്ധ ഗ്രന്ഥങ്ങളും കള്ളമാണെന്നുമാണ്. പതിനാറു വയസ്സാകുമ്പോഴേയ്ക്കും ആ കുട്ടി ജീവനില്ലാത്ത നട്ടെല്ലില്ലാത്ത നിഷേധങ്ങളുടെയെല്ലാം ഒരുക്കൂമ്പാരമായിത്തീരുന്നു''. എന്നു സ്വാമിജി പറയുന്നതു് നോക്കുക. ഇന്ത്യയിലെ ദേശീയമതമായ ഹിന്ദുമതത്തിൻെറ മുഖപ്രമാണമായ വേദങ്ങളെപ്പററി നമ്മെ ഇന്ത്യാചരിത്രം എന്തു പഠിപ്പിക്കുന്നു? അത് ഇന്ത്യയെ ആക്രമിക്കാൻ വെളിയിൽനിന്നു എവിടുന്നോ വന്ന ഒരു കൂട്ടരുടെ പടപ്പാട്ടുകളും പഴമ്പാട്ടുകളുമാണെന്നല്ലേ? പുരാണങ്ങളെപ്പററി പഠിപ്പിക്കുന്നതെന്തു്? Mythology (മിഥ്യാശാസ്ത്രം) എന്ന്; മതമെന്നത് അപരിഷ്കൃത മനുഷ്യൻെറ ബാലിശവിശ്വാസമെന്ന്; സദാചാരനിഷ്ഠ ലോകവ്യവഹാരത്തിനുള്ള ഒരു വ്യവസ്ഥയാണെന്ന്. രസതന്ത്രം, ഭൂമിശാസ്ത്രം മുതലായ വൈജ്ഞാനിക വിഷയങ്ങൾ ഒന്നും വിദ്യാലയങ്ങളിൽ പഠിപ്പിക്കുന്നില്ലെന്നു ഞാൻ പറയുന്നില്ല. എന്നാൽ മനുഷ്യനെപ്പററി എന്തു പഠിപ്പിക്കുന്നു? ഒന്നുമില്ല. അതില്ലാത്ത വൈ

ജ്ഞാനിക വിദ്യാഭ്യാസത്തിന്റെ ഫലമെന്തെന്നു് ജർമ്മനിയും ഇററലിയും, മററു നമ്മുടെ വെളുത്ത ഗുരുക്കന്മാരും നമുക്കു് ഇപ്പോഠം കാണിച്ചുതരുന്നുണ്ടു്. പാശ്ചാത്യപരിഷ്കാരമെന്താണെന്നും പാശ്ചാത്യഗുരുക്കന്മാർ തരുന്ന വിദ്യാഭ്യാസത്തിന്റെ ലക്ഷ്യമെന്താണെന്നും നമുക്കിപ്പോഠം മനസ്സിലായി. പെണ്ണുങ്ങളുടേയും കുഞ്ഞുങ്ങളുടേയും തലയിൽ തീ വാരി എറിയുക, രോഗികഠം എഴുന്നേല്ക്കാൻപോലും ശക്തിയില്ലാതെ കിടക്കുന്ന ആസ്പത്രികഠം ചുടുക.

''യുവതികളെ വധിക്കയോഗ്യമോ
താനവരതിദുഷ്ടകളെങ്കിലും നരേന്ദ്ര!''

എന്നു പഠിപ്പിച്ച നമ്മഠം അപരിഷ്കൃതർ! ഇന്നത്തെ വിദ്യാഭ്യാസം സിദ്ധിച്ചു സർവ്വകലാശാലയിൽനിന്നു പുറത്തിറങ്ങി വരുന്ന ഭൂരിപക്ഷം യുവാക്കന്മാരെ ഒന്നു നോക്കുക. വീട്ടിലുള്ള സർവ്വസ്വവും വിററുതിന്നുന്നതുകൊണ്ടു് കയറിക്കിടക്കാൻ വീടില്ലാതെ, മൂക്കത്തു് കണ്ണടയും കുഴിഞ്ഞ കണ്ണുകളും കാർമേഘം പോലെ കറുത്ത ചുണ്ടിൽ കടിച്ചുപിടിച്ച ഒരു സിഗററും, കയ്യിൽ ഒരു ആറുപെനി നോവലും, പാക്കററിൽ ഒരു സർട്ടിഫിക്കററുമായി ഉദ്യോഗസ്ഥന്മാരുടെ പടിവാതൽ കാക്കുന്ന ആ ചിത്രം ഒന്നു ഭാവന ചെയ്യുക. വീടില്ലാത്തയാഠം എവിടെ കിടക്കുമെന്നു ചോദ്യമുണ്ടാകാം. ശ്വശ്രൂഗൃഹത്തിലെന്നുത്തരം. അയാളുടെ ജീവിതലക്ഷ്യമെന്തു്? പണമുണ്ടാക്കൽ. അതിനുള്ള വഴിയെന്തു്? ഉദ്യോഗം. എന്തുദ്യോഗം? അറിഞ്ഞുകൂടാ. ഹാ! ഭാരതഭൂമിയിലെ ഋഷീശ്വരന്മാരുടെ സന്താനങ്ങഠംക്കു് വന്ന ഈ ദയനീയാവസ്ഥയൊന്നാലോചിക്കുക. സ്വന്തം കൈകൊണ്ടു് വേലചെയ്തു് പരാശ്രയം കൂടാതെ ജീവിക്കാൻ പഠിച്ചിട്ടില്ല. ആഡംബരഭ്രാന്തുണ്ടുതാനും. ഭോഗലാലസത അയാളെ വിഴുങ്ങിയിരിക്കുന്നു. ഈ അവസ്ഥയിൽ സദാചാരം അയാളിൽ എങ്ങനെ ഇരിക്കും. ഇതാണു് അധികംപേരുടേയും സ്ഥിതി. ടി. കെ. ദത്തയുടെ ''ഇംഗ്ലീഷ് വിദ്യാഭ്യാസം നമ്മെ എന്താക്കിത്തീർത്തു'' എന്ന പുസ്തകം നോക്കിയാൽ കൂടുതലറിയാം.

ഇതിൽനിന്നു മോചനം ലഭിക്കുന്ന ഒരു വിദ്യാഭ്യാസപദ്ധതി ഉണ്ടാക്കുകയാണു് ഓരോ ഭാരതസ്നേഹിയുടേയും ധർമ്മം.

ഇന്ത്യയ്ക്കു പററിയ ശരിയായ വിദ്യാഭ്യാസത്തെപ്പററിയുള്ള എന്റെ സങ്കല്പം ഇതാണു്:—

ഒന്നാമതു് ഏററവും ചുരുങ്ങിയ ചെലവിൽ നടത്തത്തക്ക വിദ്യാഭ്യാസമായിരിക്കണം അതു്. വിദ്യാഭ്യാസം സൗജന്യമാക്കിത്തീർക്കുകയായിരിക്കും നല്ലതു്. പ്രാചീന ഗുരുകുലങ്ങളിൽ അദ്ധ്യാപകന്മാർ ശമ്പളം പററിയിരുന്നില്ല. അദ്ധ്യാപകന്മാർക്കും അദ്ധ്യേതാ

ക്കാംക്കും അന്നു് പൊതുജനങ്ങൾ അന്നവസ്ത്രാദികൾ കൊടുത്തു് സഹായിച്ചിരുന്നു. അതായിരുന്നു ഇന്ത്യയുടെ സൗവണ്ണകാലം. അതു സാദ്ധ്യമാകുക ഇന്ത്യക്കു് സ്വരാജ് ഉണ്ടായ ശേഷമേ സാദ്ധ്യമാകയുള്ളു എന്നു വന്നേക്കാം. അതില്ലെങ്കിലും വിദ്യാഭ്യാസത്തിനുവേണ്ടി തറവാട്ടുസ്വത്തോ ആളോഹരി സ്വത്തോ എഴുതി വില്ക്കേണ്ടകാലം വിദ്യാൎത്ഥിക്കുണ്ടാകരുതു്. എത്രയും ചുരുങ്ങിയ ചെലവിൽ എല്ലാവക്കും വിദ്യാഭ്യാസത്തിനു് സൗകര്യമുണ്ടാക്കുകയെന്നുള്ളതു് വിദ്യാസമ്പാദനത്തിന്റെ ഉദ്ദേശം പണമുണ്ടാക്കുകയാണെന്നുള്ള ബോധം നീങ്ങുന്നതിനു് വളരെ അത്യാവശ്യമാണു്. അല്ലെങ്കിൽ, പോയ പണം തിരിച്ചുകൊണ്ടുവരാനായിരിക്കും വിദ്യാസമ്പന്നർ ആദ്യം ശ്രമിക്കുന്നതു്.

അത്രയും പോരാ. വിദ്യാഭ്യാസം പൂൎത്തിയാക്കി വീട്ടിലേയ്ക്കു് മടങ്ങിയാൽ ജീവിതചര്യ ആരംഭിക്കാൻ ഒരു ചെറിയ മൂലധനമെങ്കിലും അയാൾക്കു് ഉണ്ടായിരിക്കയും വേണം. ഏതോ ഒരു സമുദായത്തിൽ, കുട്ടികൾ ഉണ്ടായാൽ ബന്ധുക്കളെല്ലാം അന്നപ്രാശനസമയത്തു് ഓരോ കുട്ടിക്കും ഒരു സംഖ്യ കാഴ്ചവയ്ക്കാറുണ്ടെന്നും അപ്പോൾ തന്നെ മാതാപിതാക്കന്മാർ ആ സംഖ്യ കുട്ടിയുടെ പേരിൽ മൂലധനമായി ബാങ്കിൽ നിക്ഷേപിക്കാറുണ്ടെന്നും അയാൾ മേജറാകുമ്പോൾ പലിശക്കൂടിക്കിടക്കുന്ന ആ സംഖ്യയുപയോഗിച്ചു് വ്യാപാരമാരംഭിക്കുക പതിവുണ്ടെന്നും ഞാൻ കേട്ടിട്ടുണ്ടു്. നമ്മുടെ യുവാക്കന്മാരുടേയും സ്ഥിതി ഇതുപോലെയാകണം. സ്കൂൾഫൈനൽ പരീക്ഷ പാസാകുന്നതിനു് ചുരുങ്ങിയതു് നാലും ആറും പത്തു കൊല്ലം വേണം. ദിവസം അരയണ വീതം സമ്പാദിച്ചാൽ ഒരു കുട്ടിക്കു് സ്കൂൾഫൈനൽ ജയിക്കുമ്പോഴേയ്ക്കു് നൂററിഇരുപത്തഞ്ചര ഉറുപ്പിക സമ്പാദ്യമുണ്ടായിരിക്കും. സ്കൂൾഫൈനൽ ജയിച്ചു നെയ്ത്തും പഠിച്ചിട്ടു് ഒരു നെയ്ത്തുശാലയിടാൻ പണമില്ലാതെ വിഷമിക്കുന്നവരെ ഞാൻ കണ്ടിട്ടുണ്ടു്. ചായക്കടയിടാൻ പണമില്ലാതെ വിഷമിക്കുന്നവരേയും ഞാൻ കണ്ടിട്ടുണ്ടു്. ഞാൻ അരയണയെന്നു പറഞ്ഞതു് ഒരു ചെറിയ തുകയാണു്. ഒരു വിദ്യാൎത്ഥി വിചാരിച്ചാൽ വേണമെങ്കിൽ തീൎച്ചയായും മുന്നൂറ, നാന്നൂറു് രൂപയുണ്ടാക്കാൻ കഴിയും. സ്വപ്രയത്നംകൊണ്ടു് ആശാരിപ്പണി ചെയ്തു സാധനങ്ങൾ വിററു ഫീസുകൊടുത്തും പുസ്തകം വാങ്ങിയും ചെലവു കഴിച്ചും പരീക്ഷ ജയിച്ചു് ഉദ്യോഗസ്ഥനായിത്തീൎന്ന ഒരു സ്നേഹിതൻ എനിക്കുണ്ടായിരുന്നു. ഇതുപോലെ പലക്കും കഴിയുമെന്നാണു് എന്റെ വിശ്വാസം.

അടുത്തതായി എനിക്കു പറയാനുള്ളതു് ഓരോ ഭാരതീയ വിദ്യാൎത്ഥിയും വിദ്യാഭ്യാസകാലംകൊണ്ടു് ഭാരതീയ ചരിത്രത്തിന്റെ

യഥാൎത്ഥജ്ഞാനം സമ്പാദിച്ചിരിക്കണമെന്നാണ്. ഭാരതഭൂമിയുടെ പ്രാചീന മഹിമയെപ്പററിയറിയാതെ ഭാരതത്തെ എങ്ങനെ സ്നേഹിയ്ക്കും? 'Britannia rules the waves' (ബ്രിട്ടാനിയാ സമുദ്രങ്ങളെ അടക്കിവാഴുന്നു) എന്നു പാടി ഇംഗ്ലീഷുകാരൻ ഓരോ കുട്ടിയേയും താരാട്ടുന്നു. നാമോ? ''ഞങ്ങൾ മ്ലേച്ഛന്മാരായിരുന്നേ!'' വെള്ളക്കാർ വരുന്നതിനുമുമ്പ് ഞങ്ങൾ കാട്ടാളന്മാരായിരുന്നേ!'' എന്നു പാടുന്നു. ഇതു് തെററാണ്. ഭാരതത്തിൻെറ പ്രാചീനമഹിമയറിയണമെങ്കിൽ സംസ്കൃതം പഠിക്കണം. അതായിരുന്നു നമ്മുടെ ദേശീയഭാഷ. അതിലാണ് നമ്മുടെ ഋഷീശ്വരന്മാരും ആചാര്യന്മാരും അവരുടെ ആശയങ്ങളെ നിക്ഷേപിച്ചിരുന്നതു്. അവരുടെ ആശയങ്ങളുമായി മൂലഭാഷയിൽ തന്നെ സമ്പൎക്കംവരുമ്പോൾ മാത്രമേ ഒരു പുതിയ ജീവൻ ഉണ്ടാകയുള്ളൂ; യഥാൎത്ഥ സംസ്കാരമുണ്ടാകയുള്ളൂ.

ആശയങ്ങളെ സാമാന്യജനങ്ങളുടെ ഭാഷയിൽ പഠിപ്പിക്കണം. അതേസമയത്തു് അതോടൊപ്പം സംസ്കൃതാഭ്യസനവും തുടരണം. എന്തെന്നാൽ സംസ്കൃതവാക്കുകളുടെ ധ്വനിതന്നെ നമുക്ക് വൎഗ്ഗീയമായ ഒരു ഗൗരവവും ശക്തിയും കരുത്തും തരും.

മഹാനായ ബുദ്ധൻപോലും സാമാന്യജനങ്ങൾ സംസ്കൃതം പഠിക്കുന്നതിനു് വിരാമമിട്ടതിൽ ഒരു വലിയ തെററു പററിച്ചു. സാമാന്യജനങ്ങൾക്കു് അവരുടെ നാട്ടുഭാഷയിൽ പഠിപ്പു കൊടുക്കുക; അവൎക്കു് ആശയങ്ങൾ നൽകുക. എന്നാൽ അവൎക്കു് സംസ്കാരം നൽകുന്നതുവരെ അവരുടെ ഉന്നതിയ്ക്കു് സ്ഥിരത ഉണ്ടായിരിക്കയില്ല. താഴ്ന്ന ജാതിയിൽ ജനിച്ചവരേ! ഞാൻ നിങ്ങളോടു പറയുന്നു നിങ്ങളുടെ സ്ഥിതി ഉയൎത്താനുള്ള ഏകകൗശലം സംസ്കൃതംപഠിക്കയാണ്.''

അതിനാൽ ഭാരതീയരുടെ വിദ്യാഭ്യാസത്തിൻെറ അവിഭാജ്യാംശമായി സംസ്കൃതമുണ്ടായിരിക്കണം. മഹാഭാരതം, വാല്മീകിരാമായണം, വേദങ്ങൾ, ഉപനിഷത്തുകൾ, ദൎശനങ്ങൾ എന്നിവയുടെ ജ്ഞാനം ഒരു ഭാരതീയന്നു് അത്യാവശ്യമാണ്. അത്രയുമില്ലെങ്കിലും ഭാരതത്തിലെ ഹൈന്ദവകാലത്തെപ്പററി ശരിയായ ജ്ഞാനം ഉണ്ടാകത്തക്ക സാമാന്യജ്ഞാനമെങ്കിലും കൂടാതെ കഴികയില്ല.

അടുത്തതു ഭാരതീയരുടെ വിദ്യാഭ്യാസത്തിൻെറ ആദൎശം ശരിയാകണമെങ്കിൽ ഹൈന്ദവധൎമ്മത്തേപ്പററിയുള്ള സാമാന്യബോധം ആ വിദ്യാഭ്യാസത്തിൻെറ അംശമായുണ്ടായിരിക്കണമെന്നുള്ളതാണ്. ഇത് ഞാൻ ഒരു ഹിന്ദുവായതുകൊണ്ടു പറയുന്നതല്ല; മതഭ്രാന്തുകൊണ്ടുമല്ല പറയുന്നത്. ഞാൻ ഒരു ഭാരതീയനായതുകൊണ്ടാണ് പറയുന്നത്. ഹിന്ദുമതമെന്നു പറയുന്നതിനേക്കാൾ ഇവിടത്തെ അനാദിമതത്തെ ഭാരതത്തിലെ ദേശീയമതമെന്നാണ് ഞാൻ

വിളിക്കുന്നത്. ഭാരതഭൂമിയേപ്പററി ശരിയായ അഭിമാനമുണ്ടാക ണമെങ്കിൽ—ഭാരതത്തെ നിർവ്യാജം സ്നേഹിക്കണമെങ്കിൽ 'ഭാരത ത്തിന്റെ സംസ്കാരം എന്റെ സംസ്കാരം' എന്ന തോന്നാതെ കഴിയു മോ? തുളസീദാസൻ, സൂരദാസൻ, തുകാറാം, രാമദാസ്, തായുമാ നവർ, മാണിക്കവാചകർ, ശ്രീശങ്കരൻ, ശ്രീരാമാനുജർ എന്നിവർ പ്രതിനിധീകരിക്കുന്ന ആദർശങ്ങളെ അവജ്ഞയോടുകൂടി നോക്കുന്ന— അല്ലെങ്കിൽ ഉദാസീനഭാവത്തിൽ വീക്ഷണം ചെയ്യുന്ന—ഒരുവൻ എ ങ്ങനെ യഥാർത്ഥഭാരതീയനാകും? അയോദ്ധ്യ, വൃന്ദാവനം, ദ്വാരക, മധുര, രാമേശ്വരം, ചിദംബരം, ഇന്ദ്രപ്രസ്ഥം മുതലായ പദങ്ങൾ കേൾക്കുമ്പോൾ രോമാഞ്ചകഞ്ചുകിതനാകാത്തവന്റെ ഭാരതീയാഭി മാനം, ഭാരതസ്നേഹം, കേവലം തൊലിപ്പുറത്തെ സ്നേഹം മാത്രമാക യുള്ളുവെന്നാണ് എന്റെ അഭിപ്രായം. അതുപോലെതന്നെ മുഹ മ്മദുനബിയേയും അതിനു മുമ്പുള്ള ഇസ്രായിൽ നബിമാരെയും അവ രുടെ നാമസംബന്ധമായ പുണ്യസ്ഥലങ്ങളേയും കേൾക്കുമ്പോൾ രോമാഞ്ചകഞ്ചുകിതനാകാത്തവൻ ഒരു നല്ല അറേബ്യൻ സംസ്കാര സ്നേഹിയാകയില്ലെന്നും ഞാൻ സമ്മതിക്കുന്നു.

''ഒരുവന്റെ ജീവിതാദർശം ആദ്ധ്യാത്മികധർമ്മമായി പരിണ മിക്കുന്നതുവരെ ഇന്ത്യയുടെ മററു അംശങ്ങളെ അയാൾ എത്രമാത്രം സ്നേഹിക്കയും ബഹുമാനിക്കയും ചെയ്താലും അയാൾക്കു വാസ്തവ ത്തിൽ ഭാരതമാതാവിന്റെ ഒരു കുട്ടിയായി തീരുന്നതിനോ ഭാരതീ യരുമായി ഐക്യം ലഭിക്കുന്നതിനോ സാധിക്കയില്ല. ഹിന്ദുക്കളിൽ വച്ച് ഹിന്ദുവായിത്തീരുന്നതുവരെ ഒരുവനു വാസ്തവത്തിൽ ഒരു അന്യനാട്ടുകാരനായിരിക്കാൻ മാത്രമേ സാധിക്കയുള്ളൂ.'' എന്നു പാ ശ്ചാത്യദേശത്തു ജനിച്ച ശ്രീ അതുലാനന്ദസ്വാമികൾ പറയുന്നതു നോക്കുക. അതുകൊണ്ടു് ഇന്ത്യയുടെ ദേശീയമതമായ ഹിന്ദുമതത്തെ പ്പററിയുള്ള ജ്ഞാനം ഭാരതീയവിദ്യാഭ്യാസത്തിന്റെ ഒരു ഘടകമാ യിരിക്കണം.

ഹിന്ദുവെന്ന ശബ്ദംകൊണ്ടു ഇന്നു സാധാരണ പ്രചാരത്തിലി രിക്കുന്ന ഹിന്ദുമതത്തെ അനുസരിക്കുന്നവനെയല്ല ഞാൻ ഉദ്ദേശിക്കു ന്നത്. ഞാൻ ഉദ്ദേശിക്കുന്ന മതം ഉപനിഷത്തുകളുടെ മതമാണ്. അതാണ് ഇന്ത്യയുടെ ജീവൻ. അതിൽനിന്നു മററു മതങ്ങളെല്ലാമു ണ്ടായെന്നു് അതു മനസ്സിലാക്കുമ്പോൾ അറിയാം. അതിന്റെ അനു ഗാമികളാണെന്നു പറയുന്നവർപോലും അതു ശരിയായി പഠിക്കാ യ്കയാലാണ് പാക്കിസ്ഥാനും ദ്രാവിഡസ്ഥാനമെല്ലാം വന്നുചേരു ന്നത്. ഈ ആപത്തുകൾ സ്വാമിജി മുൻകൂട്ടിത്തന്നെ ആലോചിച്ചു

പരിഹാരം നിശ്ചയിച്ചിട്ടുള്ളതാണ്. അതനുസരിക്കായ്കയാലാണ് ഇന്ത്യയിൽ ഇന്നു കാണുന്ന കുഴപ്പമെല്ലാം ഉണ്ടായിട്ടുള്ളതു്.

''ഭാവിഭാരതം ഉണ്ടാക്കുന്നതിനുള്ള ഒന്നാമത്തെ അടിസ്ഥാനം, അനേകവഷം പഴക്കമുള്ള ശിലയിൽനിന്നു ഒന്നാമത് കെട്ടിപ്പടുക്കേണ്ട കല്ലടി, ഈ മതങ്ങളുടെ ഏകീകരണമാണ്. ജാതി, വർഗ്ഗം, ഭാഷ, സമുദായം, ദേശീയത എന്നീ വൈഷമ്യങ്ങളെല്ലാം മതത്തിൻെറ ഏകീകരണത്തിൻെറ മുമ്പിൽ അലിഞ്ഞുപോകും. നമ്മുടെ ശ്രദ്ധയെ അർഹിക്കുന്ന ഒന്നാമത്തെ പ്രവൃത്തി നമ്മുടെ ഉപനിഷത്തുകൾ, ശ്രുതികൾ, പുരാണങ്ങൾ എന്നിവയിൽ നിബദ്ധങ്ങളായിരിക്കുന്ന ആശ്ചര്യകരങ്ങളായ സത്യങ്ങളെ ആ ഗ്രന്ഥങ്ങളിൽനിന്നു പുറത്തുകൊണ്ടുവന്നു രാജ്യം മുഴുവൻ വാരി വിതയ്ക്കുക എന്നുള്ളതാണ്. നിങ്ങളുടെ മതത്തിലെ മഹാസത്യങ്ങളെ ലോകത്തിലെല്ലാവക്കും ഉപദേശിക്കുക. നമ്മുടെ ദേശീയസൗധം കെട്ടിപ്പടുത്തിരിക്കുന്ന നട്ടെല്ലും ജീവകേന്ദ്രവും അടിത്തറയും മതം, മതമൊന്നു മാത്രമാണ്. വീണ്ടും ഒരിക്കൽക്കൂടി ലോകം ഇന്ത്യയാൽ ആക്രമിക്കപ്പെടണം. നിങ്ങളുടെ തത്ത്വശാസ്ത്രവും മതവുംകൊണ്ടുള്ള ആക്രമണം''.

എന്നു സ്വാമിജി പറയുന്നതു നോക്കുക. ഇന്ത്യക്കു അഭ്യുന്നതി വേണമെങ്കിൽ 'Unification of religion' മതൈക്യം കൊണ്ടുവരണമെന്ന ഭാഗം ഓക്കുക. ഹിന്ദുക്കളെന്നു പറയുന്നവർ നിമ്മതന്മാരായി, മതത്തിൽ ഉദാസീനന്മാരായി നടന്നാൽ മതൈക്യം എങ്ങനെ സാധിക്കും? അതിനാൽ ഹിന്ദുക്കൾ അവരുടെ മതം പഠിക്കണം. മതമെന്ന പേരിൽ പ്രചരിക്കുന്ന അന്ധവിശ്വാസങ്ങളും അനാചാരങ്ങളുമല്ല പരിശുദ്ധ ഹിന്ദുമതം. സനാതനധമ്മം—വേദാന്തമതം. അതാണു പഠിക്കേണ്ടതു്. പഠിച്ചാൽ മാത്രം പോരാ. പഠിപ്പിക്കയും വേണം. അധീതിബോധാചരണപ്രചാരണങ്ങളെല്ലാം വേണം. മുസൽമാനേയും ക്രിസ്ത്യാനിയേയും ലക്ഷക്കണക്കിനു ഹിന്ദുവാക്കണമെന്നാണ് ഞാൻ പറയുന്നതു്. ഹിന്ദുവാക്കുകയെന്നാൽ ക്രിസ്തുവിനേയും മഹമ്മദീയനേയും നിന്ദിക്കാൻ പഠിപ്പിക്കയല്ല. ശ്രീരാമനേയും ശ്രീകൃഷ്ണനേയും കൂടി വന്ദിക്കാൻ അവരെ പഠിപ്പിക്കുകയെന്നത്ഥം. ഇന്നു വിമതസ്ഥരിൽ അധികംപേർ കാശിയും വൃന്ദാവനവും പിശാചിൻെറ ആരാധനസ്ഥലമാണെന്നു വിചാരിക്കുന്നു. അവിടവും ആരാധനസ്ഥലമാണെന്നു എല്ലാ ഭാരതീയരേയും മനസ്സിലാക്കണം. ഇതാണ് ഹിന്ദുമതത്തിലേക്കുള്ള പരിവത്തനം. ഒരു ഭാരതീയനു് മക്കത്തേക്കാളും ജറൂസലത്തേക്കാളും പ്രാധാന്യമുള്ള സ്ഥലം കാശിയും വൃന്ദാവനവുമാണെന്നു പഠിപ്പിക്കുന്നതാണ് മതപരിവത്തനത്തിൻെറ അത്ഥം. ഹിന്ദുക്കൾ ഹിന്ദുക്കളായിത്തീരുമ്പോൾ ഇന്ത്യ

യിലെ വിഷമപ്രശ്നങ്ങൾക്കു പരിഹാരമുണ്ടാകും. ഇന്നത്തെ യൂറോപ്യൻ യുദ്ധവും അബ്സിനിയാക്കാരുടെ മേലുള്ള ആക്രമണവും നാല്പത്തഞ്ചുവൎഷം മുമ്പുതന്നെ പ്രവചിച്ച സൎവ്വരാജ്യതന്ത്രജ്ഞനായ ശ്രീ വിവേകാനന്ദസ്വാമികൾ പറഞ്ഞ വാചകത്തിന്റെ ഗൗരവം ആലോചിക്കുക. ''നമ്മുടെ വേദങ്ങളിലും പുരാണങ്ങളിലും നിഗൂഢങ്ങളായിക്കിടക്കുന്ന മഹാസത്യങ്ങൾ പുറത്തുകൊണ്ടുവന്ന് അവയെ രാജ്യം മുഴുവൻ പ്രചരിപ്പിക്കുകയെന്നതാണ് നമ്മുടെ ശ്രദ്ധയെ അൎഹിക്കേണ്ട ആദ്യത്തെ കൃത്യം'' എന്നു അദ്ദേഹം പറഞ്ഞതു നാം എന്തുകൊണ്ടു മറക്കുന്നു? ഇന്നത്തെ രീതിയിൽ ഹിന്ദുമുസ്ലിം മൈത്രി ഒരിക്കലും സാദ്ധ്യമല്ല. താല്ക്കാലികമായി രാഷ്ട്രീയോദ്ദേശത്തോടുകൂടി വല്ല സന്ധിയുണ്ടായെന്നുവന്നാലും അതു ദീൎഘകാലം നില്ക്കയില്ല. ഈശ്വരനു തന്നെ രണ്ടു ഭാൎയ്യയുണ്ടെന്നും, അദ്ദേഹം ഒരു ഭാൎയ്യയെ അറിയിക്കാതെ മറ്റൊരു ഭാൎയ്യയെ വച്ചുകൊണ്ടിരിക്കുന്നയാളാണെന്നും, ഈശ്വരൻ അസത്യത്തിന്റെ ഉല്പാദനകേന്ദ്രമാണെന്നും വ്യഭിചാരത്തിന്റെ കൂടാണെന്നും വിചാരിക്കുന്നവനുമായി സൎവ്വവ്യാപിയായി സൎവ്വത്ര സമദൃഷ്ടിയായിരിക്കുന്ന ഈശ്വരനിൽ വിശ്വസിക്കുന്നവന് എങ്ങനെ നിൎവ്യാജസ്നേഹമുണ്ടാകും? ''ഈശ്വരസങ്കല്പമെന്തായിരുന്നാലും പരസ്പരം സ്നേഹിച്ചുകൂടേ?'' എന്നു ചോദ്യം വരാം. ഈശ്വരൻ ഒരാദൎശമാണ്. ഈശ്വരവിശ്വാസമുള്ള ഒരുവന്റെ ഈശ്വരനെപ്പററിയുള്ള സങ്കല്പമാണ് അവന്റെ ജീവിതസരണിയെ നിയന്ത്രിക്കുന്നതു്; അവന്റെ സാന്മാൎഗ്ഗിക നിയമബോധത്തെ രൂപവൽക്കരിക്കുന്നതു്. പ്രായേണ ഭൂരിപക്ഷം ജനങ്ങൾ ഈശ്വരപ്രേമം കൊണ്ടോ ഭയംകൊണ്ടോ ആണ് സദാചാരികളായി, ചാരിത്രശുദ്ധിയുള്ളവരായിരിക്കുന്നതു്. ഈശ്വരൻതന്നെ ദുരാചാരിയാണെന്നും മദ്യപ്രിയനാണെന്നും വിശ്വസിക്കുന്നവന്റെ നടപടിയെന്തായിരിക്കും? സത്യത്തിനു മാതൃകയാണെന്നു വിശ്വസിക്കുന്നവന്റെ സത്യനിഷ്ഠയുടെ നില എന്തായിരിക്കും? ഇന്നത്തെ പുരാണകഥകളിൽ പലതും അവയുടെ ആന്തരാൎത്ഥം മനസ്സിലാക്കായ്കനിമിത്തം നമ്മെ വഴി തെററിക്കുന്നു. അവയുടെ ആന്തരാൎത്ഥമറിയാൻ വേദാന്തം പഠിക്കണം. ഇതുകൊണ്ടാണ് ഭാരതഭൂമിയുടെ ഏററവും വലിയ ആചാൎയ്യന്മാരിൽ ഒരാളായിരുന്ന ഭഗവാൻ ശങ്കരൻ വേദാന്തമാകുന്ന പ്രസ്ഥാനത്രയത്തെ ഹിന്ദുക്കളുടെ മുഖ്യഗ്രന്ഥമായി ജനതാമദ്ധ്യത്തിൽ സമൎപ്പിച്ചതു്. ഈ ഗ്രന്ഥങ്ങളിൽ കാണുന്ന ഹിന്ദുമതം പഠിക്കയും പഠിപ്പിക്കയും സാമുദായിക ജീവിതത്തിലും വ്യക്തിജീവിതത്തിലും അനുഷ്ഠാനത്തിൽ കൊണ്ടുവരുകയും ചെയ്യപ്പെടണം. അപ്പോൾ ഹിന്ദുമുസ്ലീം പ്രശ്നത്തിനു താനെ പരിഹാരം ഉണ്ടാകും. ഇസ്ലാം ഹിന്ദുമതത്തിൽനിന്നു ഭിന്നമല്ലെന്നു

മുസൽമാൻ അപ്പോഠം കണ്ടുതുടങ്ങും. ശ്രീ വിവേകാനന്ദസ്വാമികഠം അമേരിക്കയിൽ പോകുന്നതിനുമുമ്പ് അജ്ഞാതനായി തീൎത്ഥയാത്ര ചെയ്യുന്ന അവസരത്തിൽ ഒരു മുസൽമാൻ ഖുറാനിൽനിന്ന് ചില ഭാഗങ്ങളെപ്പററി സ്വാമിജിയോടു ചോദിച്ചുവെന്നും സ്വാമിജി അതിനു കൊടുത്ത വ്യാഖ്യാനം കേട്ട് അയാഠം അത്ഭുതപരതന്ത്രനായി സ്വാമിജിയെ വന്ദിച്ചിട്ട്, ''ലോകം എന്നെങ്കിലും അങ്ങയെ ഒരു നബിയായി ആദരിക്കാൻ പോകുന്നുവെങ്കിൽ അന്ന് അവിടന്നു ആ സ്ഥാനത്തിനവകാശിയാണെന്ന് ആദ്യം കണ്ടുപിടിച്ചതു് ഈ മുസൽമാനാണെന്നു ഓൎത്തുകൊള്ളണമേ'' എന്നു പറഞ്ഞുവെന്നും ഉള്ള കഥ ഒരുപക്ഷേ നിങ്ങഠം കേട്ടിരിക്കാം. ശ്രീരാമകൃഷ്ണൻ ഹിന്ദുക്കളാലെന്നപോലെ മുസൽമാന്മാരാലും ക്രിസ്ത്യാനികളാലും ആദൃതനായിരുന്നുവെന്നു നിങ്ങഠം അറിഞ്ഞിരിക്കാം. വാസ്തവത്തിൽ ഇസ്ലാം ഹിന്ദുമതത്തിൽനിന്നു ഭിന്നമല്ല. പ്രമാണസഹിതം തെളിയിച്ചുകൊടുക്കാനുള്ള സന്നദ്ധത ഹിന്ദുക്കഠംക്കുണ്ടായിരിക്കണം. കുററം മുസൽമാനിലല്ല. ഹിന്ദുവിലാണെന്നാണ് എൻെറ പക്ഷം. ഹിന്ദു ഹിന്ദുമതം പഠിക്കയില്ല. അയാഠം പഴയ കഥകഠംകൊണ്ടും ചടങ്ങുകഠംകൊണ്ടും സംതൃപ്തനായിരിക്കുന്നു. അതാണ് ദോഷം. ഓരോഹിന്ദുവും ഓരോ ചെറിയ മിഷനറിയാകണം. അവനു ജീവിതത്തിൽ ഒരു മിഷനുണ്ടെന്നുള്ള ബോധമുണ്ടാകണം. അന്നുമാത്രമേ ഹിന്ദു മുസ്ലീം പ്രശ്നം, പിന്നീടാവൎത്തിക്കാത്തവണ്ണം, പരിഹരിക്കപ്പെടുകയുള്ളു. അതുകൊണ്ട് ഹിന്ദുമതത്തെപ്പററിയുള്ള വിശദമായ ഒരു ബോധം ഭാരതീയരുടെ വിദ്യാഭ്യാസത്തിൻെറ ഒരിക്കലും ഒഴിച്ചുവെക്കാൻ പാടില്ലാത്ത ഒരു ഘടകമായിരിക്കണം. അന്ധവിശ്വാസങ്ങളില്ലാത്ത, ശ്രീശങ്കരവിവേകാനന്ദന്മാരാൽ ഉപദേശിക്കപ്പെട്ട വേദാന്തമതം എല്ലാ ഹിന്ദുവും, എല്ലാ ഭാരതീയനും പഠിപ്പിക്കപ്പെടണം.

ഇനിയൊന്നു വിദ്യാൎത്ഥികളെ വെറും പുസ്തകപ്പുഴുക്കളാക്കുകയോ പണമുണ്ടാക്കുന്ന ആദൎശത്തിൽ പ്രതിഷ്ഠിതരാക്കുകയോ മാത്രംപോരായെന്നതാണ്. വിദ്യാഭ്യാസത്തിൻെറ ആരംഭഘട്ടം മുതൽ വിദ്യാൎത്ഥികഠം ദീനദരിദ്രസേവയിൽ പരിശീലിപ്പിക്കപ്പെടണം. എല്ലാ മതത്തിൻേറയും സാരമായ തത്വമെന്തു്? ''നിൻെറ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക'' എന്നു ക്രിസ്തുമതം പറയുന്നു. 'എല്ലാ മനുഷ്യരും അള്ളാവിൻെറ ദൃഷ്ട്യാ സമന്മാരാകുന്നു. മനുഷ്യർ തമ്മിൽ അസമത്വം പാടില്ല' എന്നു ഖുർആൻ പറയുന്നു.

''ആത്മവത് സൎവ്വഭൂതാനി യഃ പശ്യതി സ പണ്ഡിതഃ''

എന്നു ഹിന്ദുമതം പറയുന്നു. സൎവ്വഭൂതങ്ങളേയും ഭഗവന്മയമായി ആരാധിക്കണമെന്നുകൂടി ഹിന്ദുമതം പറയുന്നു. ക്ലേശമനുഭവിക്കു

ന്നവരുടെ ദുഃഖനിവാരണത്തിനായി തന്റെ ദേഹവുംകൂടി ത്യജിക്കാൻ ബുദ്ധമതം പഠിപ്പിക്കുന്നു. അതിനാൽ പാവങ്ങളേയും കഷ്ടപ്പെടുന്നവരേയും ശുശ്രൂഷിക്കാൻ സന്നദ്ധതയില്ലാത്തവൻ ഹിന്ദുവല്ല; ക്രിസ്ത്യാനിയല്ല; ബൗദ്ധനുമല്ല; മുസൽമാനുമല്ല. അവൻ ഒരു മതവുമില്ലാത്ത വെറും നാസ്തികനാണ്. പാവങ്ങൾ പട്ടിണി കിടക്കുമ്പോൾ തനിക്കു ഭോഗങ്ങളനുഭവിക്കുവാൻ അവകാശമില്ലെന്നു് ഓരോ വിദ്യാർത്ഥിയും പഠിപ്പിക്കപ്പെടണം.

''പാവങ്ങൾ ആയിരക്കണക്കിനു് പട്ടിണി കിടന്നു ചാകുമ്പോൾ നമുക്കു് രണ്ടുതരം ചോറു് തികച്ചുണ്ണാൻ എന്തവകാശമെന്നാണ്''' ശ്രീവിവേകാനന്ദസ്വാമികൾ ചോദിയ്ക്കുന്നതു്. നമ്മുടെ നാട്ടിൽ വലിയ പ്രസംഗമുണ്ടു്. പ്രവൃത്തിയെവിടെ? ഒരു ജവഹരിലാൽ നെഹ്റുവോ, സുബാഷ്ചന്ദ്രബോസോ, മഹാത്മാഗാന്ധിയോ അവിടെയിവിടെയുണ്ടു്. അതുകൊണ്ടെന്തു്? പാവങ്ങളോടു് ദയതോന്നാൻ പഠിപ്പിക്കാത്ത—പാവങ്ങളോടു് വിദ്യാർത്ഥികൾക്കു ഒരു കർത്തവ്യമുണ്ടെന്നു പഠിപ്പിക്കാത്ത—വിദ്യാഭ്യാസം വിദ്യാഭ്യാസമല്ല. ഇന്നത്തെ വിദ്യാർത്ഥികളിൽ ഒരുശതമാനത്തിനു് ഈ ബോധമുണ്ടായിരുന്നെങ്കിൽ നാട്ടിൽ അക്ഷരാഭ്യാസമില്ലാത്തവർ ഉണ്ടായിരിക്കുമോ? നമ്മുടെ ദേശീയപ്രശ്നങ്ങളെപ്പററി അറിവില്ലാത്തവർ ഉണ്ടായിരിക്കുമോ? പാവങ്ങൾ ഉടുക്കുവാൻ മുണ്ടില്ലാതെ, കേറിക്കിടക്കുവാൻ വീടില്ലാതെ, കുടിക്കാൻ കഞ്ഞിയുടെ വെള്ളംപോലും കിട്ടാതെ, മരിക്കുന്ന കുട്ടികൾക്കും മാതാപിതാക്കന്മാർക്കും മരുന്നു വാങ്ങികൊടുക്കാൻ കാശില്ലാതെ, യാത്രക്കാർ ഹോട്ടലുകളിൽ നടന്നു ചോറുണ്ടശേഷം വെളിയിൽ കുഴിയിൽ വലിച്ചെറിയുന്ന എച്ചിലിലകളിൽ പററിയിരിക്കുന്ന കൂട്ടാൻതുള്ളിയുടെ അംശം നക്കിത്തിന്നു ജീവിക്കവെ നമ്മുടെ ഹൈസ്കൂൾ വിദ്യാർത്ഥികളും കോളേജുവിദ്യാർത്ഥികളും വിദ്യാസമ്പന്നന്മാരും ഉദ്യോഗസ്ഥന്മാരും എന്തുചെയ്യുന്നു? എത്ര രൂപ കരിച്ചും പുകച്ചും കളഞ്ഞു് ആരോഗ്യം നശിപ്പിക്കുന്നു; മററുള്ളവരുടെ ആരോഗ്യനാശത്തിനു് വഴി തെളിക്കുന്നു! മലമൂത്രപാത്രമായ ഈ ശരീരത്തെ മോടി പിടിപ്പിക്കാൻ (വൃത്തിയാക്കാനല്ല—വൃത്തിയാക്കേണ്ടതാവശ്യം) പൌഡറും ലിപ്പ്സ്റ്റിക്കും വാസ്ലൈനും വാങ്ങിക്കാൻ എത്ര പണം ചെലവാക്കുന്നു! സൗന്ദര്യം വേണ്ടെന്നോ ആഡംബരം വേണ്ടെന്നോ ഞാൻ പറയുന്നില്ല. പക്ഷേ നമ്മുടെ സഹോദരങ്ങൾ പട്ടിണികൊണ്ടു 'ചരിക്കുന്ന കങ്കാളങ്ങ'ളായിതീർന്നിരിക്കുന്ന ഈ അവസരമാണോ ആഡംബരജീവിതത്തിനുള്ളതു് എന്നാണ് എന്റെ ചോദ്യം. പാവങ്ങൾ വന്നു് ഭിക്ഷ ചോദിച്ചാൽ അവക്കു കൊടുക്കാൻ ഒരു കാശുണ്ടോ ഇവക്കു്? ഇല്ല. അപ്പോൾ സാമ്പത്തി

കാധഃപതനം വരും. നമ്മുടെ സഹോദരങ്ങരം പട്ടിണിയും രോഗ വുമായി വലയുന്ന സമയത്ത് സിനിമാഹാളിൽ പോകുവാനോ വി നോദിക്കാനോ തമാശ അടിക്കാനോ എങ്ങനെ മനുഷ്യക്ക് തോന്ന ന്നുവെന്നാണ് എനിക്കത്ഭുതം. പാവങ്ങരംക്കുവേണ്ടി തന്റെ സർവ്വ സ്വവും ത്യജിച്ചിട്ട് ഒന്നും ത്യജിക്കാനില്ലല്ലോ എന്ന തോന്നൽ യുവ മനസ്സിൽ ഉദിപ്പിക്കുന്നതായിരിക്കണം നമ്മുടെ വിദ്യാഭ്യാസത്തി ന്റെ വലിയൊരു ഉദ്ദേശ്യം. ദരിദ്രന്മാർ, ചവിട്ടിത്താഴ്ത്തപ്പെട്ടവർ, മർദ്ദിതന്മാർ എന്നിവക്കുവേണ്ടി ആരുടെ ഹൃദയംപൊട്ടി രക്തം ഒഴുകു ന്നുവോ അയാളാണ് മഹാത്മാവ്. അല്ലാത്തവനെല്ലാം ദുരാത്മാ വാണ്. എന്നു സ്വാമിജി പറയുന്നു. മഹാത്മാക്കളെ സൃഷ്ടിക്ക യായിരിക്കണം നമ്മുടെ ലക്ഷ്യം.

ആഗ്രഹമുണ്ട്, ദയയുണ്ട്, സന്മനസ്സുണ്ട്, പ്രവർത്തിക്കാൻ ശരീരത്തിനു് ശക്തിയില്ല എന്നാക്കുന്ന വിദ്യാഭ്യാസവും ശരിയായ വിദ്യാഭ്യാസമല്ല. അതുകൊണ്ട് വിദ്യാഭ്യാസത്തിൽ ശരീരബല സമ്പാദനത്തിനു് ഒരു പ്രധാന സ്ഥാനമുണ്ടായിരിക്കണം. "Muscles of iron and nerves of steel" എന്നു് വിവേകാനന്ദസ്വാമികരം പറയുന്നു.

''ഇരുമ്പുകൊണ്ടുള്ള മാംസപേശികളും ഉരുക്കുകൊണ്ടുള്ള ഞര മ്പുകളും.'' അതും വളരെ അത്യാവശ്യമാണ്. നമ്മുടെ വിദ്യാഭ്യാസ ഫലമായി അതും ഉണ്ടാകണം. ശരീരം വരട്ടിയുണക്കുന്നതാണ് ഹിന്ദുമതത്തിൽ മോക്ഷത്തിനുള്ള മാർഗ്ഗമെന്നു് ഇത്രകാലം സാമാന്യ ജനങ്ങരം തെററിദ്ധരിച്ചു.

''നായമാത്മാ ബലഹീനേന ലഭ്യഃ'' (ഈ ആത്മാവ് ബല ഹീനനു ലഭിക്കത്തക്കതല്ല) എന്നു വേദം പറയുന്നു. ബലം, ബലമാ ണ് ആവശ്യം. ബലമില്ലാത്തവനു് മോക്ഷമില്ല.

''ഓജോ ƒസി ഓജോ മയി ധേഹി ബലമസി ബലം മയി ധേഹി''

എന്നു് ആചാര്യന്മാർ പ്രാർത്ഥിക്കുന്നു. നമ്മുടെ വിദ്യാർത്ഥികരം ബീഡി വലിക്കുന്ന കാശുകൊടുത്തു് പാലുവാങ്ങികുടിയ്ക്കട്ടെ. അന ന്തരം വ്യായാമശാലയിൽ കയറട്ടെ. ടെന്നീസും ബാററ്മിൻറനും കളിക്കാൻ മാത്രമല്ല കസർത്തെടുക്കാനും ഗുസ്തി പിടിക്കാനും സൂര്യനമ സ്കാരം ചെയ്യുവാനും യോഗാസനം ശീലിക്കാനുംകൂടി ഇറങ്ങണം. പുളിങ്കറിയും രസവും കുടിച്ചുകൊണ്ടിറങ്ങിയാൽ പോരാ. പാലും വെണ്ണയും കഴിച്ചുകൊണ്ടിറങ്ങണം അതിനുള്ള കാശു് ബീഡിയും സിഗററും ചായയും നിറുത്തിയാൽ കിട്ടുമെന്നാണ് എന്റെ വി ശ്വാസം. അങ്ങനെ ദേഹബലം സമ്പാദിക്കട്ടെ. ഹനുമാനാണ് നമ്മുടെ ആദർശം. യുവാക്കരം ഹനുമാനെപ്പോലെ ആയിത്തീരണം.

എന്നാൽ ദേഹബലംകൊണ്ടു മാത്രമായില്ല. ദേഹബലം മാത്രമുള്ളതു് മൃഗീയമാണു്. അതിനേക്കാളധികമായി ബുദ്ധിബലവും മനോബലവും ഉണ്ടാകണം. ബുദ്ധിയുടെ രണ്ടംശവും—ചിന്താബലവും സ്മൃതിബലവും—(Thinking power and memory) രണ്ടും വികസിപ്പിക്കപ്പെടണം. രണ്ടിലൊന്നു മാത്രം മതിയെന്നുള്ളതു് അബദ്ധമാണു്. എത്ര നീണ്ട ശ്ലോകങ്ങളും വാക്യങ്ങളും ഒരിക്കൽ കേട്ടാൽ മറക്കാതിരിക്കത്തക്ക സ്മൃതിശക്തി വേണം. എത്ര കാര്യങ്ങൾ വന്നാലും അതൊന്നും മറക്കാതെ ഓർമ്മയിൽ വയ്ക്കാനുള്ള ശക്തി വേണം. അതേ സമയത്തു് ഏതു ദുർഗ്രാഹ്യവിഷയങ്ങളിലും പ്രവേശിച്ചു് അതിനുള്ളിലുള്ള രഹസ്യങ്ങളെ കണ്ടുപിടിച്ചു് ഓരോ വിഷമപ്രശ്നത്തിനും ശരിയായ പരിഹാരം നിർണ്ണയിക്കുന്നതിനുള്ള ചിന്താബലവും വേണം. സർവ്വോപരി മനസ്സ്—രാഗദ്വേഷങ്ങളാൽ കലുഷമാകാത്തതായ ഒരു മനസ്സ്—''An indomitable iron will which quakes not even if the whole universe be pulverised at our feet!'' പ്രപഞ്ചം മുഴുവൻ കാൽചുവട്ടിൽ കിടന്നു് പൊടിഞ്ഞു തകന്നാലും അതുകൊണ്ടു് ലേശംപോലും കലുങ്ങാത്ത ഇരുമ്പുകൊണ്ടു് ഉണ്ടാക്കിയതും അപ്രതിഹതവ്യമായ ശക്തിയോടുകൂടിയതുമായ ഒരു മനസ്സുവേണം. അതു് ആദ്ധ്യാത്മികശക്തിയിൽനിന്നാണു് ഉണ്ടാകേണ്ടതു്. ആ ശക്തിയാകട്ടെ ബ്രഹ്മചര്യത്തിന്റേയും യോഗത്തിന്റേയും ഫലമാകുന്നു.

ഇപ്രകാരം, വിദ്യാഭ്യാസാനന്തരം പരാശ്രയംകൂടാതെ ജീവിക്കാൻ തക്കവണ്ണമുള്ള ഏതെങ്കിലും തൊഴിലിൽ ഏർപ്പെടുന്നതിനു് വേണ്ട ഒരു ചുരുങ്ങിയ മൂലധനമെങ്കിലും ബാക്കിയായി ഓരോരുവനും ഉണ്ടായിരിക്കുന്നതിനു് സഹായിക്കുന്നതും എത്രയും ചുരുങ്ങിയ ചെലവിൽ നടത്തപ്പെടുന്നതും ഭാരതഭൂമിയുടെ മഹിമാപൂർണ്ണമായ ശോഭന ഭൂതകാലത്തിന്റെ ബോധമുളവാക്കുന്നതും ഭാരതീയാദർശങ്ങളിൽനിന്നു വഴി തെററിക്കാതെ അവയിൽ ഉറച്ചുനില്ക്കുന്നതിനു് സഹായിക്കുന്നതും ഭാരതത്തിന്റെ ദേശീയമതമായ ഹിന്ദുമതത്തെപ്പററി ശരിയായ അറിവുണ്ടാക്കി അതിലെ തത്ത്വങ്ങളനുസരിച്ചു് ജീവിക്കുന്നതിനു് പഠിപ്പിക്കുന്നതും ഇന്ത്യയെ സംബന്ധിച്ചു് ഇന്നത്തെ ജീവൽപ്രശ്നമായ മതമത്സരത്തിനു് പരിഹാരമുണ്ടാക്കുന്നതും അനാഡംബരമായി ജീവിച്ചുകൊണ്ടു് പാവങ്ങളുടെ കഷ്ടതയെ ഓർത്തു് ചോരപൊട്ടിയൊഴുകുന്ന ഹൃദയത്തോടുകൂടി അവരെ ഈശ്വരനായി ആരാധിക്കുന്നതിനു് ശീലിപ്പിക്കുന്നതും ''ഞാൻ ഒരു ഭാരതീയൻ, ഭാരതത്തിലെ സംസ്കാരങ്ങൾ എന്റെ സംസ്കാരങ്ങൾ, ഭാരതത്തിന്റെ മോക്ഷം എന്റെ മോക്ഷം, ഭാരതത്തിലുള്ളവരെല്ലാം എ

ന്റെ സഹോദരന്മാർ, ഭാരതത്തിലെ പുണ്യക്ഷേത്രങ്ങഠം എന്റെ പുണ്യക്ഷേത്രങ്ങഠം, ഭാരതത്തിലെ തീൎത്ഥങ്ങഠം എന്റെ തീൎത്ഥങ്ങഠം, ഭാരതത്തിലെ ഋഷീശ്വരന്മാർ എന്റെ ഗുരുക്കന്മാർ, ഭാരതത്തിന്റെ മാതൃഭാഷ എന്റെ മാതൃഭാഷ'' എന്നഭിമാനംകൊള്ളിക്കുന്നതും ഭാരതീയാദൎശത്തെ സ്വപ്നത്തിൽപോലും പ്രാണനേക്കാളധികം സ്നേഹിക്കുന്നതിനു് ശീലിപ്പിക്കുന്നതും ബുദ്ധിബലം, മനോബലം, കായബലം എന്നീ ത്രിവിധബലങ്ങളും, ഒന്നിനേക്കാളൊന്നധികമെന്നമട്ടിൽ അന്യോന്യം കവിഞ്ഞുനില്ക്കത്തക്കവണ്ണം നൽകുന്നതും ബ്രഹ്മചര്യത്തിന്മേലടിസ്ഥാനമുറപ്പിക്കുന്നതും ആയ ഒരു വിദ്യാഭ്യാസം യുവാക്കഠംക്കു് കൊടുക്കുക എന്നുള്ളതാണു് എന്റെ ആദൎശം. ധൎമ്മത്തെപ്പററിയുള്ള ബോധം കൂടാതെ കേവലം അൎത്ഥപരമോ ഭോഗപരമോ ആയ വിദ്യാഭ്യാസം കൊടുക്കുന്നതു രാജ്യത്തിനു ആപൽക്കരമാകുന്നു എന്നാണു് എന്റെ അഭിപ്രായം. ഈ അഭിപ്രായവും ആദൎശവും ആധുനികയുഗത്തിൽ ലോകശാന്തിക്കുള്ള മാൎഗ്ഗം ഉപദേശിക്കാൻ അവതാരം ചെയ്ത സച്ചിദാനന്ദമൂൎത്തിയായ ശ്രീരാമകൃഷ്ണദേവന്റെ സന്ദേശവാഹകനായ ശ്രീവിവേകാനന്ദസ്വാമികളിൽ നിന്നു ഞാൻ പഠിച്ചതാണു്. അതിനാൽ ഒരിക്കലും തെററിയിട്ടില്ലെന്നു് എനിക്കറിയാം. ഈ ആദൎശം പ്രസംഗിക്കാൻ മാത്രമല്ല അതനുസരിച്ചു പ്രവൎത്തിക്കാൻ ഞാൻ നിർവ്യാജം യത്നിക്കുന്നു. ജയിക്കുമോ തോല്ക്കുമോ എന്നു് ഞാൻ ആലോചിക്കുന്നില്ല. അതു് എന്റെ ചുമതലയല്ല. † 'കൎമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന' എന്നാണു് ഭഗവാൻ കൃഷ്ണൻ ഉപദേശിച്ചിട്ടുള്ളതു്. ഇതിനെ ലക്ഷ്യമാക്കി ഒരു വലിയ പദ്ധതി ഞാൻ തയ്യാറാക്കിയിരിക്കുന്നു. പത്മനാഭാൎപ്പിതമായ തിരുവിതാംകൂർ രാജ്യം എന്നും പത്മനാഭന്റേതായിരുന്നു കാണാൻ ആഗ്രഹിക്കുന്ന ഒരു മഹാരാജാവിനാൽ ഭരിക്കപ്പെടുന്ന ഒരു ഗവൎമ്മെണ്ടിൽ അതു സമൎപ്പിച്ചുകൊണ്ടു് ശാന്തമായി എന്റെ ഭിക്ഷാപാത്രത്തോടുകൂടി ഞാൻ ജോലി ആരംഭിച്ചിരിക്കയാണു്. എനിക്കു് ഒന്നും ചെയ്യാൻ സാധിച്ചില്ലെങ്കിൽ നിങ്ങഠം ഈ ആദൎശമനുസരിച്ചു ചിലതു ചെയ്യാൻ ശ്രമിക്കുവിൻ എന്നുള്ള അഭ്യൎത്ഥനയും ഞാൻ നിങ്ങളുടെ മുമ്പിൽ വയ്ക്കുന്നു.

ഇന്ത്യ ഉയരട്ടെ. ഇന്ത്യയുടെ സന്ദേശം, ഋഷിമാരുടെ ത്യാഗശാന്തിസന്ദേശം, ലോകം കേട്ടനുസരിക്കട്ടെ! ലോകം പരമാനന്ദം അനുഭവിക്കട്ടെ!

ഓം! ശാന്തിഃ ശാന്തിഃ ശാന്തിഃ

---

† കർമ്മത്തിൽ മാത്രമാണു് നിനക്കധികാരം. ഒരിക്കലും ഫലത്തിൽ അധികാരമില്ല.

**1116 മേടം 17, 18, 20 എന്നീ തീയതികളിലെ മലയാളരാജ്യത്തിൽ പ്രസിദ്ധപ്പെടുത്തിയതു്.**

# 7. അടിസ്ഥാനവിദ്യാഭ്യാസം*

''വിദ്യ'' എന്നതു സംസ്കൃതവാക്കാണ്. സംസ്കൃതഭാഷയുടെ സന്താനങ്ങളാണ് ഇന്ന് ഇന്ത്യയിലുള്ള എല്ലാ ഭാഷകളുമെന്നാണെന്റെ അഭിപ്രായം. സംസ്കൃതം ആര്യഭാഷയാണെന്നും തമിഴ് മുതലായതു ദ്രാവിഡഭാഷയാണെന്നും നിങ്ങരം പറയുമായിരിക്കാം. ചരിത്രകാരന്റെ കൃത്രിമസൃഷ്ടിയായ ആര്യദ്രാവിഡഭേദത്തിൽ ഞാൻ വിശ്വസിക്കുന്നില്ല.

യൂറോപ്യന്മാർ അവസരം കിട്ടുന്നിടത്തെല്ലാം അവിടത്തെ ആദിമനിവാസികളെ ഒടുക്കി അവരുടെ ഭൂമിയിൽ യഥേഷ്ടം സുഖമായി കുടിപാർക്കുകയാണ് പതിവ്. അതുകൊണ്ടു് അവർ വിചാരിക്കുന്നു ആര്യന്മാരും അതുപോലെ ചെയ്തിരിക്കണമെന്ന്. പാശ്ചാത്യന്മാർ അവരുടെ സ്വദേശത്തുള്ള വീടുകളിൽ, അവരുടെ നാട്ടിലുള്ള വിഭവങ്ങളെ മാത്രം ആശ്രയിച്ചു ജീവിച്ചിരുന്നെങ്കിൽ വരാകന്മാരും ദീനന്മാരുമായ തെണ്ടികളായി കരുതപ്പെടുമായിരുന്നു. അതുകൊണ്ട് അവക്ക് അന്യന്മാരുടെ സ്വത്തുക്കരം അപഹരിച്ചും അവരെ കൊന്നൊടുക്കിയും അവരുടെ ഭൂമിയുടെ കൊഴുപ്പുതിന്ന് എങ്ങനെ ജീവിക്കാൻ കഴിയുമെന്നന്വേഷിച്ചു ഭൂമിയിൽ എല്ലായിടത്തും ഉച്ഛൃംഖലന്മാരായി നടക്കേണ്ടിവന്നു. അതുകൊണ്ട് ആര്യന്മാരും അതുതന്നെ ചെയ്തിരിക്കുമെന്ന് അവർ തീർച്ചപ്പെടുത്തുന്നു.

എന്ന് വിവേകാനന്ദസ്വാമി പറയുന്നു. സ്വാമിജി ചരിത്രത്തിലും പ്രാമാണികനാണോ എന്ന് നിങ്ങരം ശങ്കിച്ചേക്കാം. ത്രികാലജ്ഞനായ അദ്ദേഹം ചരിത്രത്തിലും ഒരു വലിയ ആചാര്യനായിരുന്നു. ''ഞാൻ ശ്രീ വിവേകാനന്ദസ്വാമികളെ എല്ലാ നിലയിലും—മതത്തിലും സംസ്കാരത്തിലും, ശാസ്ത്രത്തിലും, സമുദായവ്യവസ്ഥാശാസ്ത്രത്തിലും ഒരു നായകനായി കരുതുന്നു.'' എന്ന് ജയപ്രകാശ് നാരായണൻ ഡൽഹിയിൽവെച്ചു ഈയിടെ ചെയ്ത പ്രസംഗത്തിൽ പറഞ്ഞത് നിങ്ങരം വായിച്ചിട്ടില്ലേ? അത്രയുമല്ല; ഋഗ്വേദത്തിലുള്ള എന്റെ ഗവേഷണഫലമായി വേദത്തിൽ ആര്യശബ്ദം മുപ്പത്തിയെട്ടു ദിക്കിലേ പ്രയോഗിച്ചിട്ടുള്ളുവെന്നും ദ്രാവിഡശബ്ദം ഒററ ദിക്കിലെങ്കിലും പ്രയോഗിച്ചിട്ടില്ലെന്നും ഞാൻ കാണുന്നു. ആര്യശബ്ദം

---

* ചേർപ്പ് ബേസിക് വിദ്യാലയത്തിന്റെ വാർഷികയോഗത്തിൽ 1952 ഒക്ടോബർ മൂന്നാം തീയതി ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

പ്രയോഗിച്ചിട്ടുള്ള ഒററ ദിക്കിലെങ്കിലും അത ഒരു വർഗ്ഗത്തെ—Race-നെ കുറിക്കുന്നതിനുപയോഗിച്ചതായി കാണുന്നില്ലതാനും. അതുപോലെതന്നെ മററുള്ള വേദങ്ങളിലും ഭാരതത്തിലും രാമായണത്തിലും തമിഴിലെ ഏററവും പ്രാചീനഗ്രന്ഥങ്ങളിൽപോലും സംസ്കൃതപദങ്ങൾ അതേ രൂപത്തിൽതന്നെ പ്രയോഗിച്ചിട്ടുമുണ്ട്. ആര്യന്മാർ എങ്ങുനിന്നും കുടിയേറിപ്പാർത്തവരല്ല. ഭാരതം മുഴുവൻ ഒന്നാണ്. ഭാഷകൊണ്ടും മതംകൊണ്ടും സംസ്കാരംകൊണ്ടും, ചരിത്രത്തിനു നേട്ടമെത്താത്ത കാലം മുതൽ ഒന്നാണ്. എല്ലാ ഭാരതീയ ഭാഷകളുടേയും മൂലഭാഷയാണ് സംസ്കൃതം. ആ സംസ്കൃതത്തിൽ ''വിദ്യ'' എന്ന വാക്കിനർത്ഥം 'അറിയേണ്ടതിനെ അറിയിക്കുന്നത്'' എന്നാണ്.

അറിയേണ്ടത് എന്താണ്? മനുഷ്യന്നറിയേണ്ടതൊന്നേയുള്ളൂ. അതിനുള്ള ഗവേഷണമാണ് മനുഷ്യൻ മനുഷ്യനായ കാലംമുതൽ നടക്കുന്നതു്. ലോകത്തുള്ള എല്ലാ കണ്ടുപിടുത്തങ്ങളും സ്ഥാപനങ്ങളും തന്ത്രങ്ങളും യന്ത്രങ്ങളും മന്ത്രങ്ങളും പ്രസംഗങ്ങളും ലേഖനങ്ങളും യുദ്ധങ്ങളും എല്ലാം അതിനുള്ള ശ്രമത്തിൽനിന്നുണ്ടായതാണ്. അറിയേണ്ടതെന്താണ്? നിത്യസുഖത്തിനുള്ള മാർഗ്ഗം. മനുഷ്യനും മൃഗവും തമ്മിലുള്ള വ്യത്യാസം അതാണ്. മൃഗങ്ങൾ തൽക്കാലസുഖംകൊണ്ടു തൃപ്തിപ്പെടുന്നു. മനുഷ്യൻ നിത്യസുഖത്തിനാഗ്രഹിക്കുന്നു. ഈ നിത്യസുഖം മനുഷ്യനിലുള്ള മൂന്നു ഘടകങ്ങളെ, അവയെത്രത്തോളമെത്താമോ അത്രയും പൂർണ്ണതയിലേക്കു നയിക്കുന്നതിൽനിന്നു ലഭിക്കുന്നു. ഈ മൂന്നു ഘടകങ്ങൾ ശരീരം, ബുദ്ധി, മനസ്സ് എന്നിവയാകുന്നു. ഇവ മൂന്നും പൂർണ്ണങ്ങൾ—അദോഷദുഷ്ടങ്ങൾ—Perfect—ആയിരുന്നാൽ മനുഷ്യന്നു ദുഃഖം ഒരിക്കലും വരികയില്ല. ഒരു ശരിയായ വിദ്യാഭ്യാസപദ്ധതി ഇവയെ മൂന്നിനേയും ദോഷങ്ങളാൽ ബാധിക്കപ്പെടാതെ പൂർണ്ണങ്ങളാക്കുന്നതിനുപകരിക്കുന്നവയായിരിക്കണം. അതെങ്ങനെ? ശരീരത്തിനു യോഗവും ക്ഷേമവും ആവശ്യമുണ്ട്. അതായത് അനുപാത്തോപാദാനവും ഉപാത്തരക്ഷണവും. ഇല്ലാത്തതു സമ്പാദിച്ചുകൊടുക്കയും ഉള്ളതു രക്ഷിച്ചു കൊടുക്കയും. ശരീരത്തിനുള്ളിലുള്ള ശക്തികളെ വളർത്തുകയും ശരീരത്തിൽനിന്നു നഷ്ടപ്പെട്ടുപോകുന്ന അംശങ്ങളെ സമ്പാദിച്ചുകൊടുക്കയും വേണം. ഇങ്ങനെയായാൽ ത്രിദോഷങ്ങൾ കോപിക്കയില്ല; ശരീരം കാര്യക്ഷമമായിരിക്കയും ചെയ്യും.

ശരീരത്തെ നിലനിറുത്തുന്നതിനു് ഒന്നാമതു വേണ്ടത് അതിൽനിന്നു നിത്യവും നശിച്ചുപോകുന്ന അംശങ്ങളെ പുനഃപ്രതിഷ്ഠിക്കയും അതിനെ വളർത്തുകയും ചെയ്യുന്നതിനുള്ള ഭക്ഷണം. മറെറാന്നു

വ്യായാമം. ബുദ്ധിക്കു് രണ്ടു് അംശങ്ങളുണ്ടു്. ഒന്നു് സ്മൃതിശക്തി, മറെറാന്നു് ചിന്താശക്തി. ഇച്ഛാശക്തി എന്ന മൂന്നാമതൊന്നുണ്ടെന്നും പറയാം. മനസ്സ് എന്നു പറയുന്നതു് വികാരങ്ങൾക്കു് (Emotions) ഇരിപ്പടമായ ഘടകത്തെയാണു്. ഈ മൂന്നിൻെറയും വളച്ചയെ സംബന്ധിച്ചിടത്തോളം വെള്ളക്കാർ ഇവിടെ ഏപ്പെടുത്തിയതും നൂററി അൻപതു കൊല്ലമായി നടപ്പിലിരിക്കുന്നതുമായവിദ്യാഭ്യാസപദ്ധതി വളരെ അപൂർണ്ണമാണു്. വെള്ളക്കാർ ഇവിടെ വരുന്നതിനു മുമ്പുള്ള നമ്മുടെ നില ഇതിനെക്കാൾ വളരെ സ്തുത്യർഹമായിരുന്നു.

ഒരു നല്ല കൃഷിസമ്പ്രദായം, അതുല്യമായ വ്യവസായസാമത്ഥ്യം, സൌകര്യത്തിനോ ആഡംബരത്തിനോ ആവശ്യമായതു ഉല്പാദിപ്പിക്കാനുള്ള ശക്തി, വായിക്കാനും എഴുതാനും കണക്കുകൂട്ടാനും പഠിപ്പിക്കുന്നതിലേക്കു് ഓരോ ഗ്രാമത്തിലേക്കും ഏപ്പെടുത്തിയിട്ടുള്ള വിദ്യാലയം, പരസ്പരമുള്ള അതിഥിപൂജയുടേയും ഔദാര്യത്തിൻേറയും സാമാന്യാനുഷ്ഠാനം, എല്ലാററിനും പുറമെ സ്ത്രീകളോടു വിശ്വാസത്തോടും ബഹുമതിയോടും സൌമ്യതയോടും ഉള്ള പെരുമാററം എന്നിവ ഒരു പരിഷ്കൃതവർഗ്ഗത്തെ കുറിക്കുന്ന ചിഹ്നങ്ങളിൽ ഉൾപ്പെടുമെങ്കിൽ ഹിന്ദുക്കൾ യൂറോപ്യൻ വർഗ്ഗക്കാരേക്കാൾ പിന്നോക്കമല്ല. അതിനുപുറമെ നാഗരികത ഇംഗ്ലണ്ടും ഇന്ത്യയും തമ്മിൽ കൊടുക്കൽവാങ്ങലിനുപയോഗിക്കേണ്ട ഒരു സാധനമായിത്തീരുകയാണെങ്കിൽ ഇന്ത്യയിൽനിന്നുള്ള ഇറക്കുമതികൊണ്ടു് ഇംഗ്ലണ്ടിനു് ലാഭമുണ്ടാകുമെന്നു് എനിക്കുറപ്പുണ്ടു്.

എന്നു് സർ തോമസ്മൺറോ പത്തൊമ്പതാം ശതകത്തിൽ എഴുതുന്നു. വെള്ളക്കാർ ഇവിടെ വരുന്നതിനുമുമ്പു് നമുക്കു് വിദ്യാഭ്യാസമില്ലായിരുന്നെന്നും നമ്മുടെ സ്ത്രീകൾ അജ്ഞതയിൽ കഴിച്ചുകൂടപ്പെട്ടിരുന്നെന്നും പറയുന്നതു് ശുദ്ധമേ അസംബന്ധമാണു്. നമ്മുടെ രാജ്യം അന്നു ലോകത്തുള്ള ഏതു രാജ്യത്തേക്കാളും മികച്ചാണു് നിന്നിരുന്നതു്. ഇതരരാജ്യങ്ങൾ പുരോഗമിച്ചതു് കഴിഞ്ഞ നൂററിയമ്പതു കൊല്ലമായിട്ടാണു്. അതു നമ്മെ തമ്മിത്തല്ലിച്ചു നമ്മുടെ സ്വത്തുക്കൾ അപഹരിച്ചുകൊണ്ടുപോയിട്ടാണുതാനും. നമുക്കു് അന്നു് അറിയാൻ പാടില്ലായിരുന്ന ഒന്നു് കള്ളത്തരമാണു്; നമുക്കു് കള്ളത്തരമില്ലായിരുന്നതുകൊണ്ടു് നമ്മെ ചതിക്കാനും നമ്മുടെ സ്വത്തുക്കൾ അപഹരിക്കാനും വന്ന കള്ളന്മാരെ തിരിച്ചറിയാനും നമുക്കു വയ്യായിരുന്നു. അതാണു പററിയതു്. അന്നത്തെ നമ്മുടെ വിദ്യാഭ്യാസം മനുഷ്യനിലുള്ള ഓരോ ഘടകത്തേയും പുഷ്ടിപ്പെടുത്തുന്നതിനുപകരിക്കുന്നതായിരുന്നു. അതുകൊണ്ടു് നമ്മുടെ രാജ്യം സമൃദ്ധവും സംതൃപ്തവുമായിരുന്നു. നമ്മുടെ ഐശ്വര്യം കണ്ടു അന്നു വെള്ളക്കാർ അസൂയ

പ്പെട്ടു. അവർ നമ്മെ കുഴപ്പത്തിലാക്കാൻ ശ്രമിച്ചു. അതു ഫലിക്കയും ചെയ്തു.

അവരുടെ കുടിലചിന്തയ്ക്കു ഒരു ദൃഷ്ടാന്തം പറയാം; മേജർ ബി. ഡി. ബാസു എഴുതിയ "Ruin of Indian Trade and Industries" (ഇന്ത്യൻ കച്ചവടത്തിന്റേയും വ്യവസായങ്ങളുടേയും അധഃപതനം) എന്ന പുസ്തകത്തിൽ ഒരിടത്തു് ഈസ്റ്റിന്ത്യാ കമ്പനിരേഖകൾ നോക്കി അദ്ദേഹം ഉദ്ധരിക്കുന്ന ഒരു ഭാഗം. വാറൺഹേസ്റ്റിങ്ങ്സിനോട് കമ്പനിയധികാരികൾ ചോദിക്കുകയാണ്:—''ഇന്ത്യയിൽ വെള്ളക്കാരുടെ ചരക്കുകൾ വില്ക്കാൻ യാതൊരു വഴിയുമില്ലേ? എന്നു് ''ഇല്ല'' എന്നു ഹേസ്റ്റിങ്ങ്സ് മറുപടി പറയുന്നു. അപ്പോൾ വീണ്ടും അവർ ചോദിക്കയാണ്. ഇന്ത്യയിലെ താഴ്ന്ന സമുദായത്തിലെ സ്ത്രീകളെ വെപ്പാട്ടികളായി സ്വീകരിച്ചു് അവരിൽ പുത്രന്മാരെ ജനിപ്പിച്ചാൽ ആ കുട്ടികൾ ജീവിതരീതിയിൽ മാതാപിതാക്കന്മാരെ അനുകരിക്കാനുള്ള ആഗ്രഹം നിമിത്തം വെള്ളക്കാരുടെ സാമാനങ്ങൾ വാങ്ങുകയില്ലേ എന്നും അങ്ങനെ വെള്ളക്കാരുടെ ചരക്കുകൾ ഇവിടെ പിരിവുണ്ടാക്കാൻ സാധിക്കയില്ലേ എന്നും. ഇതു മൃഗങ്ങൾക്കു കൂടിയും തോന്നാത്തതാണ്. ഇങ്ങനെയായിരുന്നു അവരുടെ രാജ്യഭാരവും ഉദ്ദേശ്യവും. അവരുടെ ചരക്കു വില്ക്കാനും ക്ലാർക്കന്മാരെ ഉണ്ടാക്കാനും ഒരു കാലത്തും നമ്മൾ ഐകമത്യമുള്ളവരായിത്തീരാതിരിക്കാനും, സ്വാതന്ത്ര്യം സമ്പാദിക്കാതിരിക്കാനും, എന്നും അവരുടെ ആശ്രിതന്മാരായി കഴിയുന്നവരായിരിക്കാനും ഉള്ള വിദ്യാഭ്യാസമാണ് വെള്ളക്കാർ ഇവിടെ ഏർപ്പെടുത്തിയത്. തൽഫലമായി നാം ഇന്നു കാണുന്ന ഈ അവസ്ഥയിലെത്തി.

ഇന്നു് ബി. എ. ക്കാർ—നാലായിരവും അയ്യായിരവും വീട്ടിൽ നിന്നു് പുറത്തുകളഞ്ഞു്, പതിനഞ്ചും ഇരുപതും കൊല്ലം പുസ്തകം ചുമന്നു്, വീട്ടിലെ യാതൊരു ജോലിയും ചെയ്യാതെ, മാതാപിതാക്കന്മാരെ ബുദ്ധിമുട്ടിച്ചവർ—തെണ്ടുന്നു; പുണ്ണുദ്യോഗത്തിനു്. അവർക്കു് എട്ടുനേരം തിന്നണം; പുക വലിക്കാൻ എത്ര ഉറുപ്പിക വേണം? യാതൊരു തൊഴിലും ചെയ്യാനറിഞ്ഞുകൂടാ. ചാണകമോ ചാരമോ കയ്യേൽ തൊട്ടാൽ അതു് അഴുക്കാണ്. തീയും വെറകും വെള്ളവും അരിയും വയ്ക്കാനുള്ള പാത്രവും കൂടി കൊടുത്താൽ എല്ലാംകൂടി അടുത്ത ചായക്കടയിൽ കൊണ്ടുചെന്നു പണയംവച്ചു് ചായ കുടിക്കും. സില്ക്കുമിട്ടു് തലചീകി പാക്കററിൽ കണ്ണാടിയും ചീപ്പും തീപ്പെട്ടിയും സിഗററും ആയിട്ടു നടക്കാൻ മാത്രം അറിയാം. പകൽ ചീട്ടുകളിയും ടെനിസ്സും ബാഡ്മിന്റനും ക്രിക്കററും, രാത്രി സിനിമ കാണലും ആണു് ജോലി. ബ്രഹ്മചര്യമില്ലായ്മ നിമിത്തം സ്മൃതിശക്തി

യില്ല. കാള പെറെറന്ന കേട്ടാൽ കയറെടുക്കാൻ തക്ക സ്വാതന്ത്ര്യചിന്താശക്തിയാണുള്ളതു്. മനസ്സിന്റെ വികാരങ്ങളെ നിയന്ത്രിക്കാനുള്ള ശക്തി ലേശംപോലുമില്ല. മനോനിയന്ത്രണം ആവശ്യമാണെന്ന പഠിച്ചിട്ടുമില്ല. അയാ൦ പഠിച്ച പുസ്തകങ്ങളിൽ അതേപ്പററി യാതൊന്നും പറഞ്ഞിട്ടില്ല. സിനിമാപ്പാട്ടുകളിൽനിന്ന മനോനിയന്ത്രണമാവശ്യമില്ലെന്ന പഠിച്ചിട്ടുമുണ്ടു്. വീടു മുഴുവൻ പണയത്തിൽ. ഇതാണ് ഇന്നത്തെ മിക്കവാറും സ്ഥിതി.

ഇതിൽനിന്ന പരിഹാരംനേടാനാണ് മഹാത്മജി അടിസ്ഥാന വിദ്യാഭ്യാസപദ്ധതി ഏപ്പെടുത്തിയതു്. ഇതു് പൂൎണ്ണമാണെന്നു് എനിക്കു് അഭിപ്രായമില്ല. എങ്കിലും ലക്ഷ്യം അതാണ്. അവനവനു് ഉണ്ണാനും ഉടുക്കാനുമുള്ളതു് തന്നത്താൻ ഉണ്ടാക്കുക. വ്യായാമത്തിന്റെ ആവശ്യം, സമയം വൃഥാ കളയാതെയും, ആഡംബരപൂൎണ്ണങ്ങളായ പാശ്ചാത്യവിനോദങ്ങളുടെ പുറകേ പോകാതെയും, തോട്ടത്തിൽ പണിയെടുത്തു ഉണ്ടാക്കുക, തന്നത്താൻ അരിവച്ചുണ്ണാൻ പഠിക്കുക, ശുചിത്വം പാലിക്കുക, രാവിലെ എഴുന്നേൽക്കാനും ഈശ്വരവിചാരം ചെയ്യാനും അഭ്യസിക്കുക. ഇവയിലെല്ലാം അഭിരുചിയുണ്ടാക്കാൻ ഈ അടിസ്ഥാനവിദ്യാഭ്യാസം കൊള്ളാമെന്ന എനിക്കു തോന്നുന്നു.

അഹിംസയും സത്യവും ബ്രഹ്മചര്യവുമായിരുന്ന മഹാത്മജിയുടെ മുഖ്യോപദേശം. അവ മൂന്നും ആണ് ഇന്ന ലോകം നിലനിറുത്താൻ ശക്തമായിട്ടുള്ളതു്. അവ ശീലിക്കാൻ വലുതായ മനോനിയന്ത്രണവും ദൃഢമായ ഈശ്വരവിശ്വാസവും വേണം.

ഇന്ത്യക്കു് ഒരു പ്രത്യേകമായ സന്ദേശമുണ്ടു്. അതു് ഇവയാണ്. ഇവയില്ലാത്തതുകൊണ്ടാണ് ഇന്ന ലോകം അപകടത്തിൽ പെട്ടിരിക്കുന്നതു്. ഈശ്വരവിശ്വാസമെന്നാൽ ശരിയായ വിശ്വാസമെന്നൎത്ഥം; അന്ധവിശ്വാസവും മതഭ്രാന്തുമല്ല. ലോകത്തെ രക്ഷിക്കാൻ ഇവക്കേ കഴികയുള്ളു. ഇവിടുന്ന വിദ്യാഭ്യാസം കഴിഞ്ഞുപോകുന്നവർ ഇവയെ ലോകത്തു് പ്രചരിപ്പിക്കണം. ഈശ്വരൻ നിങ്ങളെ അനുഗ്രഹിക്കട്ടെ!



1952–ലെ മലയാളരാജ്യം വിശേഷാൽ പ്രതിയിൽ പ്രസിദ്ധപ്പെടുത്തിയതു്.

# 8. അടിസ്ഥാനവിദ്യാഭ്യാസം
# സംസ്കൃതപഠനം*

''രസതന്ത്രം, വൈദ്യം, ശില്പം, സംഗീതം, കൃഷിശാസ്ത്രം, ചിത്രമെഴുത്തു് മുതലായ മററെല്ലാ കാര്യങ്ങളിലും എങ്ങനെയോ അതുപോലെ തന്നെയായിരിക്കണം മതത്തിലും നമ്മുടെ വീക്ഷണ ഗതി'' എന്ന അഭിപ്രായക്കാരനാണു് ഞാൻ. ''പൗരസ്ത്യരസതന്ത്രം മാത്രമേ നാം സ്വീകരിക്കൂ. പാശ്ചാത്യരസതന്ത്രം നാം സ്വീകരിക്ക യില്ല'' എന്നു് ആരും നിർബന്ധം വയ്ക്കാറില്ല. വൈദ്യത്തിലും അതു തന്നെ നിയമം. ഇംഗ്ലീഷുവൈദ്യൻെറ മരുന്നു് ഞാൻ ഒരിക്കലും സ്വീ കരിക്കയില്ല. മരിച്ചാലും നാട്ടുവൈദ്യൻെറ മരുന്നേ ഞാൻ ഉപയോ ഗിക്കൂ'' എന്നും ആരും നിർബന്ധം വയ്ക്കുന്നതായി കാണുന്നില്ല. എൻെറ പൂർവ്വികന്മാർ ഉപയോഗിച്ചിരുന്നതു് ഇന്ത്യൻ തച്ചുശാസ്ത്രപ്രകാ രം പണിയിപ്പിച്ച വീടുകളാണു്. അതുകൊണ്ടു് ഞാനും ആ തരം വീടുകളേ പണിയിക്കൂ. ഇംഗ്ലീഷ് എൻജിനീയറിംഗ് അനുസരി ച്ചുള്ള വീടുകൾ ഞാൻ പണിയിക്കുകയില്ല'' എന്നും ആർക്കും നിർബ ന്ധം കാണുന്നില്ല. രസതന്ത്രത്തിലും എൻജിനീയറിംഗിലും മററും ഏതുദേശത്തുണ്ടായതെന്നോ തൻെറ പൂർവ്വികന്മാരുടേതോ അല്ലാത്ത തോ ആണെന്നോ ആലോചിക്കാതെ നല്ലതാണെന്നു കാണുന്നതെ ല്ലാം എല്ലാവരും സ്വീകരിക്കുന്നതുപോലെ മതത്തിലും എന്തുകൊണ്ടു നല്ലതു് അഥവാ ലോകത്തിൻെറ അഭ്യുദയത്തിനു പററിയതു് ആരു ടേതായാലും സ്വീകരിച്ചുകൂടാ എന്നാണു് എൻെറ ചോദ്യം. എൻെറ അച്ഛൻ രജിസ്റ്റർ കച്ചേരിയിൽ 'ഹിന്ദു' എന്നെഴുതിരുന്നതുകൊണ്ടോ അമ്മ അങ്ങനെ എഴുതിക്കൊണ്ടിരുന്ന ഒരാളുടെ മകളായതുകൊണ്ടോ അല്ല ഞാൻ ഒരു ഹിന്ദുവായിരിക്കുന്നതും, ഹിന്ദുമതം നല്ലതെന്നു പറ യുന്നതും. ലോകത്തു് നല്ലതായതെല്ലാം സ്വീകരിക്കാൻ സ്വാതന്ത്ര്യം തരുന്നതുകൊണ്ടാണു് ഞാൻ ഒരു ഹിന്ദുവായിരിക്കുന്നതു്. ഒരു ഹി ന്ദുവിനു് ക്രിസ്തുവും, കൃഷ്ണനും, ബുദ്ധനും, മുഹമ്മദും പറഞ്ഞ നല്ല കാര്യങ്ങളെല്ലാം സ്വീകരിക്കാനുള്ള സ്വാതന്ത്ര്യമുണ്ടു്; നന്മ പഠിപ്പി ക്കുന്ന എല്ലാവരേയും ആദരിക്കാനും ആരാധിക്കാനും ഉള്ള സ്വാത ന്ത്ര്യവുമുണ്ടു്.

---

* 1121 കുംഭം 10-ാംതീയതി തിരുവല്ലാ സംസ്കൃത ഹൈസ്കൂൾ വാർ ഷികയോഗത്തിൽ ചെയ്ത അദ്ധ്യക്ഷ പ്രസംഗത്തിൻെറ ചുരുക്കം.

ഈശ്വരൻ ഒരു പ്രത്യേകദേശത്തു മാത്രമല്ല നല്ല സാധനങ്ങരം സൃഷ്ടിച്ചിട്ടുള്ളതു്. എല്ലാ ദിക്കിലും ഓരോ തരം നല്ല സാധനങ്ങരം സൃഷ്ടിച്ചിട്ടുണ്ടു്. എല്ലായിടത്തുമുള്ള നല്ല സാധനങ്ങരം എല്ലാ ദേശത്തും ഉണ്ടായിരിക്കത്തക്കവണ്ണം പരിശ്രമിക്കയാണു് ഇന്നു് ബുദ്ധിമാനായ മനുഷ്യൻ ചെയ്യുന്നതു്. ഹിമാലയത്തിലും ആഫ്രിക്കയിലും ആസ്ത്രേലിയായിലും തെക്കെ അമേരിക്കയിലും ഉള്ള ഫലവൃക്ഷങ്ങരം ഓരോ ഉദ്യാനത്തിലും നട്ടുപിടിപ്പിക്കാനാണു് കൃഷിശാസ്ത്രജ്ഞൻ പരിശ്രമിക്കുന്നതു്. അങ്ങനെ ഓരോ ദേശത്തുമുള്ള നല്ല സാധനങ്ങരം എല്ലാ സ്ഥലങ്ങളിലും ഉണ്ടാക്കത്തക്കവണ്ണം വേലചെയ്യുന്നു. ഭൗതികലോകത്തിൽ, നമ്മുടെ പൂർവ്വികന്മാർ കണ്ടിട്ടില്ലാത്ത എത്രയോ പുതിയ ചെടികരം—പുതിയ ഫലവൃക്ഷങ്ങരം—പൂമരങ്ങരം ഇന്നു നാം നട്ടുണ്ടാക്കി തുടങ്ങിയിരിക്കുന്നു. ഓരോ ഉദ്യാനപാലനും ആഗ്രഹിക്കുന്നതു ലോകത്തിൻെറ എല്ലാ ഭാഗത്തും ഉള്ള എല്ലാ നല്ല ചെടികളും വൃക്ഷങ്ങളും തൻെറ ഉദ്യാനത്തിൽ ഉണ്ടായിരിക്കാനാണു്. മതത്തിൻെറ കാര്യത്തിലും ഇതുപോലെ എന്തുകൊണ്ടു ചെയ്തുകൂടാ? ലോകത്തിലെ എല്ലാ മഹാന്മാരും പറഞ്ഞ നല്ല ആശയങ്ങളെല്ലാം തൻെറ മനസ്സിൽ നട്ടുപിടിപ്പിക്കാൻ ജനങ്ങരം എന്തിനു മടിക്കുന്നു? എല്ലാ മതഗ്രന്ഥത്തിലും ഉൽകൃഷ്ടോപദേശങ്ങരം ഉണ്ടു്. ഇവയെല്ലാം എല്ലാവരും സ്വീകരിക്കുന്നകാലം വരണമെന്നാണു് എൻെറ അഭിപ്രായം.

ഹിന്ദുമതം ഈ അഭിപ്രായത്തോടു യോജിക്കുന്നു. അതാണു് ഞാൻ അതിനെ പ്രശംസിക്കുന്നതു്. അത്രമാത്രമല്ല ചീത്ത, ഏതു പുസ്തകത്തിലേതായാലും, അതു് ഉപേക്ഷിക്കാനുള്ള സ്വാതന്ത്ര്യവും തരുന്നു.

അന്ധവിശ്വാസമാണു് ഇന്ത്യയെ അധഃപതിപ്പിച്ചതെന്നു് രമേശചന്ദ്രദത്തൻ ഒരിടത്തു പറഞ്ഞതു് വിദ്യാർത്ഥിയായിരുന്നപ്പോരം തന്നെ ഞാൻ വായിച്ചിട്ടുണ്ടു്. അന്ധവിശ്വാസം ആരുടേതായാലും ദോഷകരമാണു്. ഹിന്ദുവിൻെറ അന്ധവിശ്വാസമെല്ലാം ശരി; ക്രിസ്ത്യാനിയുടേതു മാത്രം തെററു് എന്നു എനിക്കഭിപ്രായമില്ല. എന്നാൽ വേദങ്ങളിൽ കാണുന്ന അന്ധവിശ്വാസജനകങ്ങളായി തോന്നുന്ന വാക്യങ്ങരം കേവലം അർത്ഥവാദങ്ങളാണെന്നും അവയെ പ്രശംസാവാക്യങ്ങളായി മാത്രം കരുതിയാൽ മതിയെന്നും ഹിന്ദുമതം പഠിപ്പിക്കുന്നു. ഇതരമതങ്ങളും ഈ അഭിപ്രായം സ്വീകരിക്കയാണെങ്കിൽ മതകലഹം ഇല്ലാതാകും. ബൈബിളിൽ കാണുന്ന പല കഥകളും അർത്ഥവാദങ്ങളാണെന്നു് അപ്പോരം ക്രിസ്ത്യാനികരംക്കു മനസ്സിലാകും. ''പ്രത്യക്ഷാനുപലബ്ധേ ഹി വിഷയേ ശ്രുതേഃ പ്രാമാണ്യം ന തു പ്രത്യക്ഷവിഷയേ'' അപ്രത്യക്ഷവിഷയത്തിൽ മാത്രമാണു് ശ്രുതിക്കു് ഹിന്ദുക്കരം പ്രാമാണ്യം കല്പിച്ചിട്ടുള്ളതു്. മററു മതക്കാർ അങ്ങനെയല്ല. അതാണു് സയൻസും മതവും തമ്മിൽ യൂറോപ്പിൽ

കലഹം നടക്കുന്നതു്. മതം ചിത്തശുദ്ധിക്കുള്ള ഉപായം ചഠിപ്പിക്കുന്ന ശാസ്ത്രമാണു്. ഭൂമിശാസ്ത്രവും ചരിത്രവും പഠിപ്പിക്കാനുള്ളതല്ല മതം. ഈ തത്ത്വം ഹിന്ദുമതാചാര്യന്മാർ മനസ്സിലാക്കി പ്രസ്താവിച്ചിട്ടുണ്ടു്. ഈ തത്ത്വം മററു മതക്കാർ അംഗീകരിക്കാത്തതുകൊണ്ടാണു് എനിക്കു ചിലപ്പോൾ അവരോടു് മല്ലിടേണ്ടിവരുന്നതു്.

ഈ തത്ത്വം ഹിന്ദുമതഗ്രന്ഥങ്ങൾ പഠിച്ചെങ്കിലേ മനസ്സിലാകൂ. ഹിന്ദുമതഗ്രന്ഥങ്ങൾ സംസ്കൃതത്തിലാണു് എഴുതിയിട്ടുള്ളതു്. അതുകൊണ്ടു് എല്ലാ ഹിന്ദുക്കളും സംസ്കൃതം പഠിക്കണം. ''I reiterate my opinion that every Hindu boy and girl should know Sanskrit'' (ഓരോ ഹിന്ദു ആൺകുട്ടിയും പെൺകുട്ടിയും സംസ്കൃതം അറിയണം എന്ന എൻെറ അഭിപ്രായം ഞാൻ വീണ്ടും ആവത്തിച്ചു പറയുന്നു) എന്നു് മഹാത്മാഗാന്ധി 1927 ആഗസ്റ്റ് 25–ാംതീയതിയിലെ യങ്ങ്ഇന്ത്യയിൽ പറയുന്നു. അദ്ദേഹം ഒരു രാഷ്ട്രീയനേതാവാണു്. ഹിന്ദിഭാഷയുടെ പ്രാധാന്യം പ്രസംഗിക്കുന്ന ആളാണു്. അദ്ദേഹം പോലും പറയുന്നു എല്ലാ ഹിന്ദു സ്ത്രീപുരുഷന്മാരും സംസ്കൃതം പഠിക്കണമെന്നു്. ഗീത പഠിക്കാതെ ജീവിക്കുന്നതു് ഹിന്ദുക്കൾക്കു ലജ്ജാവഹമാണെന്നു് അദ്ദേഹം മറെറാരിടത്തു് പറയുന്നു.

''രണ്ടുകൊല്ലംമുമ്പു് ഞാൻ മൈസൂരിൽ സഞ്ചരിച്ചുകൊണ്ടിരുന്നപ്പോൾ ഒരു ഹൈസ്കൂളിലെ ഹിന്ദുകുട്ടികൾ ഗീത വായിച്ചിട്ടില്ലെന്നുള്ളതിനെപ്പററിയുള്ള എൻെറ വ്യസനം തുറന്നുപറയാനുള്ള ഒരു സന്ദർഭമുണ്ടായി. ഞാൻ അങ്ങനെ ദേശീയ വിദ്യാലയങ്ങളിൽ മാത്രമല്ല എല്ലാ വിദ്യാഭ്യാസസ്ഥാപനത്തിലും ഗീത പഠിപ്പിക്കണമെന്നുള്ളതിൽ പക്ഷപാതിയാണു്. ഒരു ഹിന്ദു ആൺകുട്ടിക്കോ പെൺകുട്ടിക്കോ ഗീത അറിഞ്ഞുകൂടെന്നുള്ളതു് ലജ്ജാകരമായി കരുതപ്പെടണം''. (1929 ജൂൺ 20–യങ്ങ് ഇന്ത്യ).

ഗീത പഠിക്കണമെങ്കിൽ സംസ്കൃതം പഠിക്കണം. സംസ്കൃതം പഠിക്കാത്തവരാരും ഗീത പഠിക്കേണ്ട എന്നല്ല അത്ഥം. സംസ്കൃതം പഠിക്കാൻ നിവൃത്തിയില്ലാത്തവർ തർജ്ജിമ വായിച്ചു തൃപ്തിപ്പെട്ടുകൊള്ളട്ടെ! എന്നാൽ മൂലത്തിൻെറ ശക്തി തർജ്ജിമയിൽ കിട്ടുകയില്ല. ശാകുന്തളംപോലും തർജ്ജിമകൊണ്ടു ശരിയായില്ലെന്നു് പലർ തർജ്ജിമ ചെയ്തുവരുന്നതുകൊണ്ടു് സ്പഷ്ടമാണല്ലോ. പിന്നെ ആഷമായ ഗീതയുടെ കാര്യം പറയാനുണ്ടോ? അതിനാൽ എല്ലാ ഹിന്ദുക്കളും സംസ്കൃതം പഠിക്കണം; എല്ലാ ഹിന്ദുകുട്ടികളേയും സംസ്കൃതം നിർബന്ധമായി പഠിപ്പിക്കണം.

ഹിന്ദുക്കൾ സംസ്കൃതം പഠിക്കണമെന്നതിനുള്ള ഹേതു ഞാൻ പറഞ്ഞു. ഇനി മററുള്ളവരും പഠിക്കണമെന്നുള്ളതിനു് ഹേതു ഉണ്ടു്. ''ഗീത എനിക്കു ലോകത്തിലെ എല്ലാ മതഗ്രന്ഥങ്ങളുടേയും ഒരു താ

ക്കോലായിട്ടുണ്ടു്. അവയിൽ കാണുന്ന ഏററവും അഗാധങ്ങളായ രഹസ്യങ്ങളും ഗീത എനിക്ക വെളിവാക്കിത്തരുന്നു'' എന്നു് മഹാത്മാഗാന്ധി 1936 ഏപ്രിൽ 18–ാംതീയതിയിലെ 'ഹരിജനി'ൽ എഴുതിയിരിക്കുന്നു. ഇതു് വളരെ സത്യമാണു്. ഗീത അന്ധവിശ്വാസമില്ലാത്ത ഒരു മതത്തെ തരുന്നു, അഥവാ എല്ലാ മതഗ്രന്ഥങ്ങളിലുമുള്ള അൎത്ഥവാദങ്ങൾ ഏതെല്ലാമെന്നും വിധി വാക്യങ്ങൾ ഏതെല്ലാമെന്നും വേർതിരിച്ചു കാണിച്ചു് മനുഷ്യന്റെ കൎത്തവ്യമെന്തെന്നു് ഗീത ചൂണ്ടിക്കാണിക്കുന്നു. ഗീതാദ്ധ്യയനംകൊണ്ടു് മതകലഹത്തിനു ശാന്തിയുണ്ടാകും. അത്രമാത്രമല്ല; വാസ്തവമായ മതതത്ത്വങ്ങൾ ഏതെന്നും മതം എന്തിനെന്നും ഗീത കാണിച്ചുതരും. ഗീത നിൎമ്മതത്വത്തെ ജയിക്കാനുള്ള ശക്തിയും തരും.

നിൎമ്മതത്വത്തെ വാളുകൊണ്ടും ഭ്രഷ്ടുകൊണ്ടും നരകവൎണ്ണനകൊണ്ടും ജയിക്കാമെന്നു് ഇനി ഒരു മതപുരോഹിതനും കരുതേണ്ട. ആ കാലം പോയി. സയൻസിന്റെ കണ്ടുപിടുത്തങ്ങൾ പല രഹസ്യങ്ങളും വെളിവാക്കിക്കഴിഞ്ഞു. ഈ പ്രപഞ്ചത്തിന്റെ മുകൾഭാഗത്തു് ദൈവം ഒരു സ്വൎഗ്ഗം സൃഷ്ടിച്ചിരിക്കുന്നുവെന്നും ദൈവം അവിടെ സ്വൎണ്ണക്കസാലയിൽ ഇരിക്കുന്നുവെന്നും പറഞ്ഞാൽ ചിരിക്കാത്തവരായി ഇന്നു ബുദ്ധിയുള്ളവരിൽ ആരുമുണ്ടെന്നു തോന്നുന്നില്ല. ''സയൻസ് മനുഷ്യനു് വളരെ ദ്രോഹം ചെയ്തിട്ടുണ്ടു്. അതുകൊണ്ടു് സയൻസ് പറയുന്നതു് വിശ്വസിക്കേണ്ട'' എന്നു പറഞ്ഞു മനുഷ്യരെ, സയൻസിനോടു് വെറുപ്പുണ്ടാക്കി മതത്തിലേയ്ക്കു് തിരിക്കാമെന്നും ആശിക്കേണ്ട. സയൻസ് ദ്രോഹംചെയ്യുന്നു പറയുന്നതു് ഇരുമ്പു ദ്രോഹം ചെയ്യുന്നു പറയുന്നതുപോലെയാണു്. സയൻസിന്റെ കണ്ടുപിടുത്തങ്ങളിൽ ചിലതു് മനുഷ്യദ്രോഹത്തിനുള്ള ഉപകരണങ്ങളുണ്ടാക്കാൻ ഉപയോഗിച്ചുവെന്നതുകൊണ്ടു് സയൻസ് മനുഷ്യദ്രോഹിയാണെന്നു് പറയാൻ അവകാശമില്ല. അത്രമാത്രമല്ല; സയൻസിന്റെ കണ്ടുപിടുത്തങ്ങളുടെ കൂട്ടത്തിൽ വളവും വണ്ടിയും തീപ്പെട്ടിയും അച്ചടിയും കടലാസ്സും മരുന്നും എല്ലാം ഉൾപ്പെടുമെന്നും അറിയണം. അതുകൊണ്ടു് സയൻസിനേപ്പററി ഭയപ്പെടുത്താൻ നോക്കാതെ, സയൻസിനോടു് പോരാടാൻ നോക്കാതെ, സയൻസിന്റെ വെളിച്ചത്തിൽ മതത്തെ പ്രകാശിപ്പിക്കാൻ നോക്കുകയാണു് വേണ്ടതു്.

അതെങ്ങനെ ചെയ്യാൻ കഴിയുമെന്നു് ഗീത പഠിപ്പിക്കും. ഗീത എല്ലാ മതങ്ങൾക്കും ജീവൻ കൊടുക്കും. എല്ലാ മതങ്ങളുടേയും ആന്തരാൎത്ഥം വെളിപ്പെടുത്തും. പരസ്പരവിരുദ്ധങ്ങളായ മതങ്ങളെ കൂട്ടിയിണക്കും. ഉദാഹരണത്തിനു് ഞാൻ പറയുന്ന ക്രിസ്ത്യാനികളുടെ ഇടയിൽ ക്രിസ്തുവിന്റേയും മേരീമാതാവിന്റേയും പടംവച്ചു പൂജിക്കു

ന്നതു ശരിയാണെന്നും തെററാണെന്നും ഉള്ള പക്ഷക്കാരുണ്ട്. ഗീതയുടെ നിലയിൽ ഈ രണ്ടു പക്ഷക്കാരുടേയും നില എനിക്കു മനസ്സിലാക്കാൻ കഴിയും. രണ്ടു പേരോടും എനിക്ക് ഹൃദയംഗമം സഹകരിക്കാൻ കഴിയും. ഇതുപോലെ ത്രിത്വവാദവും ഏകത്വവാദവും. അത്രമാത്രമല്ല. ഒരു സമ്പൂർണ്ണ ക്രിസ്തുഭക്തനെപ്പോലെ എനിക്കു ക്രിസ്തുവിനെ ആരാധിക്കാൻ കഴിയും. അതുപോലെതന്നെ ഒരു യഥാർത്ഥ മുസൽമാനെപ്പോലെ എനിക്ക് അള്ളാവിനെ പ്രാർത്ഥിക്കാൻ കഴിയും. ഈയിടെ കുറെയധികം മുസൽമാന്മാർ പ്രാർത്ഥന നടത്തുന്ന ഒരു സ്ഥലത്തു ഞാൻ കുറച്ചുസമയം നില്ക്കാനിടയായി. അവരുടെ ''ലാ ഇലാഹാ ഇല്ലല്ലാ'' എന്ന ശബ്ദം എന്റെ ഹൃദയത്തെ സ്പർശിച്ചു. ഞാനും ഹൃദയംഗമം അവരോടൊപ്പം ആ വിശുദ്ധശബ്ദം, പതുക്കെ, അറിയാതെ തന്നെ, ഉച്ചരിക്കയുണ്ടായി. ഇതു് എത്ര ക്രിസ്ത്യാനികൾക്ക് കഴിയും? ഇത് ഗീതയിൽ നിന്നു കിട്ടുന്ന മെച്ചമാണ്. ഇങ്ങനെയുള്ള പരസ്പരൈക്യമാണ് ഇന്നു് ഇന്ത്യയ്ക്കാവശ്യം 'Toleration' (പരമതസഹിഷ്ണുത) മാത്രം പോരാ. Acceptance (അംഗീകരണം) ആണാവശ്യം. എന്നാലേ മതത്തിന്റെ പേരിലുള്ള കലഹം നില്ക്കൂ. ഇത് ഇന്ത്യയുടേയും ലോകത്തിന്റേയും രക്ഷയ്ക്കാവശ്യമാണ്. സ്വരാജ്യം ഇന്നുതന്നെ കിട്ടിയാലും ഇല്ലെങ്കിലും അതു് അത്യാവശ്യമാണ്. അതുകൊണ്ടു് ഗീത എല്ലാ മതക്കാരും പഠിക്കണം. ദുർവ്യാഖ്യാനംചെയ്തു് പ്രമാണിയാകാനല്ല; സത്യം അറിയാനാണ്.

''ഗീതയുടെ ഒരു യഥാർത്ഥഭക്തൻ നിരാശയെന്തെന്നറിയുന്നില്ല. അയാൾ നിത്യാനന്ദത്തിലും ബുദ്ധിയ്ക്കതീതമായ ശാന്തിയിലും വസിക്കുന്നു. എന്നാൽ ആ സന്തോഷവും ശാന്തിയും തന്റെ ബുദ്ധിശക്തിയേക്കുറിച്ചും പഠിപ്പിനെക്കുറിച്ചും അഹങ്കരിക്കുന്നവനും സംശയാത്മാവിനും വന്നുചേരുന്നതല്ല. അവിഭക്തമായ ഏകാഗ്രതയോടും പൂർണ്ണവിശ്വാസത്തോടുംകൂടി വിനീതരായി ഗീതയെ ആരാധിക്കുന്നവർക്ക് റിസർവ്വ് ചെയ്തിട്ടുള്ളതാണത്. ആ ഭാവത്തിൽ ഗീതയെ ആരാധിച്ചിട്ടു് നിരാശരായി മടങ്ങിയവനായ ഒരാളും ഒരിക്കലും ഉണ്ടായിട്ടില്ല'' എന്നു് മഹാത്മാഗാന്ധി 1934 ആഗസ്റ്റ് 24–ാംനു-യിലെ 'ഹരിജനി'ൽ എഴുതിയിരിക്കുന്നു. മിസ്റ്റർ ചാക്കോ പറയുന്നു, ഗീത ദുരാചാരം പഠിപ്പിക്കുന്ന ഗ്രന്ഥമാണെന്നു്. പാവങ്ങൾ പട്ടിണി കിടന്നു ചാകുമ്പോൾ ഭോഗൈശ്വര്യപ്രസക്തരായി, ബ്രഹ്മചര്യരഹിതരായി, ജീവിക്കുന്നവർക്ക് ഗീത ദുരാചാരം പഠിപ്പിക്കുന്ന ഗ്രന്ഥമായിത്തോന്നും. എന്നാൽ ത്യാഗികൾക്കു അതു് പരമശാന്തിദമായ ഗ്രന്ഥമാണ്. അതിനാൽ ഗീത എല്ലാ മതക്കാരും പഠിക്കണം.

മതവഴക്കിൻെറ ഒരു മുഖ്യകാരണം ഓരോ മതക്കാരനും ഇതര മതസ്ഥൻെറ ഗ്രന്ഥത്തിൽ എന്തുപറയുന്നുവെന്നറിയാൻ പാടില്ലായ്ക യാണ്. ഹിന്ദുവിനെ സംബന്ധിച്ചിടത്തോളം ഹിന്ദുമതം എന്തു പഠിപ്പിക്കുന്നുവെന്ന് അറിയാൻ പാടില്ലായ്കയും. ക്രിസ്ത്യാനികൾ പറയുന്നു—യേശു പിതൃബന്ധമില്ലാതെ ജനിച്ചതുകൊണ്ട് ദൈവപുത്ര നാണെന്ന്. അവരുടെ വിചാരം ഈ കഥ യേശുവിനെപ്പററി മാത്ര മേയുള്ളുവെന്നാണ്. ശ്രീകൃഷ്ണനേയും ബുദ്ധനേയും ശ്രീശങ്കരനേയും ശ്രീരാമകൃഷ്ണനേയും കുറിച്ച് ഇതേകാര്യം തന്നെ ഭാഗവതത്തിലും ലളിതവിസ്തരത്തിലും ശങ്കരദിഗ്വിജയത്തിലും ശ്രീരാമകൃഷ്ണചരിത ത്തിലും ഉണ്ടെന്നു അവർ അറിയുന്നില്ല. യേശു അഞ്ചപ്പംകൊണ്ട് അയ്യായിരംപേർക്ക വയറുനിറയെ ആഹാരം കൊടുത്തതുകൊണ്ട് അ ദ്ദേഹം ഈശ്വരാവതാരമാണെന്നു ക്രിസ്ത്യാനികൾ പറയുന്നു. ഇതിനു മറുപടിയായി ''ഒരു ചീരയിലയും ഒരുതുള്ളി വെള്ളവുംഭക്ഷിച്ച് ദുർവ്വാസാവുമഹർഷിയുടേയും പന്തീരായിരം ശിഷ്യരുടേയും വയറ് ശ്രീകൃഷ്ണൻ നിറച്ചതല്ലേ ഇതിലും അത്ഭുതം?'' എന്നു ഞാൻ ചോദി ക്കുമ്പോൾ ''അങ്ങനെ ഒരു കഥയുണ്ടോ?'' എന്നാലോചിച്ച് അവർ അത്ഭുതപ്പെടുന്നു. ഈ മാതിരി കഥകൾ എല്ലാ മതഗ്രന്ഥങ്ങളിലും ഉണ്ടെന്നറിയുമ്പോൾ ആർക്കും ഡംഭ് ഉണ്ടായിരിക്കയില്ല. അങ്ങനെ മാത്രമേ മതമൈത്രി സാധിക്കൂ.

അതിനാൽ എല്ലാ മതക്കാരും സംസ്കൃതം പഠിക്കണം. വിശേ ഷിച്ചും ഭാരതീയ സംസ്കാരത്തിൻെറ മഹിമയറിയണമെങ്കിൽ സം സ്കൃതം പഠിക്കണം. പ്രാചീനഭാരതത്തിൻെറ സന്താനമാണ് ഇന്ന ത്തെ ഭാരതം. ഇന്നത്തെ ഭാരതത്തിൽനിന്നാണ് ഭാവിഭാരതം സൃഷ്ടി ക്കേണ്ടത്. പഴയതിലെ നല്ല വശങ്ങൾ നശിപ്പിക്കാതെ അന്നുണ്ടാ യിരുന്ന കുറവുകളറിഞ്ഞു പരിഹരിച്ചാണ് നാം പോകേണ്ടത്. പണ്ടുണ്ടായിരുന്നവരെല്ലാം മഠയന്മാരായിരുന്നു എന്നു പറഞ്ഞു പുറ പ്പെടുന്നതു ശരിയല്ല. അങ്ങനെ ചിലർ പറയുവാൻ കാരണം പ്രാചീന ഭാരതത്തിൻെറ യഥാർത്ഥചരിത്രം അറിയാൻകഴിയാതിരുന്നതുകൊ ണ്ടാണ്. ഇന്നത്തെ ചരിത്രത്തിൽ ഒട്ടധികവും തെററാണ്. ഇന്ത്യ ലോകത്തു് മറേറതുദേശത്തേയും ജയിച്ചുനിന്നിരുന്ന രാജ്യമാണ്. ഇ ന്നും, പഴയ വേദങ്ങളിലേയ്ക്കുനോക്കിയാൽ ഇന്നത്തെ പരിഷ്കാരത്തെ ജയിക്കുന്ന സന്മാർഗ്ഗസംഹിത ഭാരതത്തിനു് വൈദികകാലത്തുതന്നെ ഉണ്ടായിരുന്നെന്നു കാണാം. ഇതറിയാൻ സംസ്കൃതം പഠിക്കണം.

ശുദ്ധമായ ഭാഷയെഴുതാനും സംസ്കൃതം പഠിക്കണം. പദങ്ങളുടെ അർത്ഥവും വ്യുത്പത്തിയും അറിഞ്ഞു പ്രയോഗിക്കാൻ സംസ്കൃത ജ്ഞാനം അത്യന്താപേക്ഷിതമാണ്. അതിനാൽ എല്ലാവരും അവ

രുടെ കുട്ടികളെ സംസ്കൃതസ്കൂൾവഴി പഠിപ്പിക്കണമെന്നു് ഞാൻ അഭ്യർത്ഥിക്കുന്നു. *സംസ്കൃതസ്കൂൾവഴി പഠിപ്പിച്ചാൽ ഇംഗ്ലീഷ്സ്കൂൾവഴി പോകുന്നതിനേക്കാൾ ഒരു കൊല്ലമേ കൂടുതൽ നഷ്ടമാകുകയുള്ളു. ആ നഷ്ടം പല വിഷയങ്ങളിലുമുള്ള കൂടുതൽ ജ്ഞാനംകൊണ്ടു് പരിഹരിക്കപ്പെടുകയും ചെയ്യും.

എങ്കിലും പുതിയ പരിഷ്കാരം വരുമ്പോൾ എത്ര സംസ്കൃതസ്കൂളുകൾ ബാക്കി ശേഷിക്കുമെന്നു കണ്ടറിയണമെന്നു് കമ്മിററിക്കാർ (വിദ്യാഭ്യാസ പരിഷ്കരണ കമ്മിററിക്കാർ) റിപ്പോർട്ടിൽ പറയുന്നു. ഈ അമംഗളവാചകം എടുത്തുകളയണമെന്നു ഞാൻ പലതവണ വാദിച്ചു. കമ്മിററിക്കാർ ഗൗനിച്ചില്ല. പഴയ ഡയറക്ടർ അതിൽ നിർബന്ധക്കാരനും ആയിരുന്നു. ഏതായാലും അവരുടെ പ്രവചനം ഫലിക്കാതാക്കേണ്ടതു് നമ്മുടെ കടമയാണു്. ഒരു കൊല്ലത്തെ നഷ്ടം വകവയ്ക്കാതെ കുട്ടികളെ സംസ്കൃതസ്കൂളിൽ അയക്കുകതന്നെ വേണം.

ഇന്നു് സംസ്കൃതസ്കൂളിൽ കുട്ടികൾ കുറവായതിനു്, പണത്തിനു പഞ്ഞമില്ലാതായതാണു് കാരണം. വല്ലവരും ഇപ്പോഴും കുട്ടികളെ സംസ്കൃതസ്കൂളിൽ അയക്കുന്നെങ്കിൽ അതു മിക്കവാറും മഹാദരിദ്രരാണു്. അതുകൊണ്ടു് സംസ്കൃതസ്കൂൾ നടത്തുന്നതു് ഒരു വലിയ ഭാരമായി തീർന്നിട്ടുണ്ടു്. കാലടിയിലെ സംസ്കൃതസ്കൂളിനുവേണ്ടി പ്രതിമാസം അൻപതുരൂപാ കയ്യിൽനിന്നും ഞാൻ കൊടുത്തുവരുന്നു. ഞാൻ തന്നെയാണു് ശമ്പളമില്ലാത്ത ഹെഡ്മാസ്റ്ററും. എന്നിട്ടും അൻപതുരൂപാ വല്ല സ്ഥലത്തും പ്രസംഗിച്ചുണ്ടാക്കിയാണു് സ്കൂൾ നടത്തുന്നതു്. എന്നാൽ ഇതുകൊണ്ടും അദ്ധ്യാപകർക്കു ശമ്പളം കൊടുക്കാൻ മതിയാകുന്നില്ല. ഗവമെന്റു് ഗ്രാന്റുകൊണ്ടു വിശേഷമില്ല. ഗ്രാന്റു് കിട്ടിത്തുടങ്ങിയാൽ അടുത്തദിവസം മുതൽ ഇൻസ്പെക്ടർമാർ നമ്മെ കൂടുതൽ ബുദ്ധിമുട്ടിക്കും. ഈ നിലയ്ക്കു പരിഹാരമുണ്ടാകണമെങ്കിൽ സംസ്കൃതഭാഷാപ്രണയികൾ ഒത്തുചേർന്നു പ്രവർത്തിക്കണം. ഇങ്ങനെ പ്രവർത്തിക്കാനാണു് ‡ സംസ്കൃതപരിഷത്തു് ഉണ്ടായതു്. അതിന്റെ പ്രവർത്തനത്തിൽ സംസ്കൃതസ്കൂളുകൾ ഉത്സാഹപൂർവ്വം പ്രവർത്തിക്കാത്തതുകൊണ്ടു് അതു് ഉറങ്ങിക്കിടക്കുന്നു. അസംബ്ലി മെമ്പറ

---

* അന്നത്തെ തിരുവിതാംകൂർ സംസ്കൃത സ്കൂളിലെ സിലബസ്സും ഇംഗ്ലീഷ് സ്കൂളിലെ സിലബസ്സും തമ്മിൽ ഒരുകൊല്ലത്തെ കൂടുതൽ പഠിത്തംകൊണ്ടു് യോജിപ്പിക്കാവുന്നതായിരുന്നു. (പ്രസാധകൻ)

‡ സംസ്കൃത വിദ്യാഭ്യാസപ്രചരണത്തിനായി സ്വാമികൾ അദ്ധ്യക്ഷനായി സ്ഥാപിച്ച ഒരു സംഘടനയാണിതു്. സംഘടനയുണ്ടായതുകൊണ്ടു് വിദ്യാഭ്യാസ പരിഷ്ക്കരണക്കമ്മിററിക്കാർ സംസ്കൃതസ്കൂളുകളെപ്പററി പ്രത്യേകം ഗൗനിക്കാനിടയായി. (പ്രസാധകൻ)

ന്മാർ കാര്യമായി സംസ്കൃതത്തിനുവേണ്ടി ഒന്നും പറയുന്നില്ല. വല്ലപ്പോഴും ചിലർ വല്ലതും പറഞ്ഞാൽ അക്കാര്യത്തിൽ പ്രായോഗിക പരിചയമില്ലാത്ത അവരെ സർക്കാരുദ്യോഗസ്ഥന്മാർ ഒററ ചോദ്യത്തിനു് നിലംപതിപ്പിക്കുന്നതായിട്ടും കാണുന്നു. ന്യൂനപക്ഷസമുദായത്തിനോ അവശസമുദായത്തിനോ, ഗവമെൻറു് പ്രതിനിധികളെ അനുവദിക്കുന്നപക്ഷം സംസ്കൃതക്കാർക്കും ഒരു പ്രതിനിധിയെ ചോദിക്കാൻ അവകാശമുണ്ടു്. എന്തെന്നാൽ അവർ ന്യൂനപക്ഷക്കാരും, അവശരും പട്ടിണിക്കാരും ആണു്. ഈ മാതിരി കാര്യങ്ങളെല്ലാം മനസ്സിൽവച്ചു് സംസ്കൃതഭാഷയുടെ പരിപുഷ്ടിക്കുവേണ്ടതു് ചെയ്യാൻ ഇവിടെ വന്നിട്ടുള്ള രക്ഷാകർത്താക്കാളോടു് ഞാൻ അപേക്ഷിക്കുന്നു.

ഇനി വരുന്ന പരിഷ്കാരത്തിൽ സംസ്കൃതസ്കൂളുകൾ നിലനില്ക്കണമെങ്കിൽ ഇംഗ്ലീഷ് സ്കൂളിനൊപ്പിച്ച സ്റ്റാഫും സാമാനങ്ങളുമെല്ലാം വേണ്ടിവരും. അതിനു ഇന്നത്തെ ദരിദ്രരായ സംസ്കൃതസ്കൂൾ പ്രവർത്തകരെക്കൊണ്ടു് സാധിക്കാതെ വരും. അതിനു നിങ്ങളുടെ—പൗരന്മാരുടെ—സഹായം കൂടാതെ സാധിക്കയില്ല. അതിലേക്കു് നിങ്ങളുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.



1946 ഫെബ്രുവരി 27, 28, 29 തീയതികളിലെ 'ശ്രീചിത്രയുഗം' ദിനപ്പത്രത്തിൽ പ്രസിദ്ധീകരിച്ചതു്.

# 9. സംസ്കൃതവിദ്യാഭ്യാസത്തിന്റെ ആവശ്യകത*

ഇംഗ്ലീഷ് വിദ്യാഭ്യാസം നമ്മെ എന്താക്കി? ഇംഗ്ലീഷ് വിദ്യാഭ്യാസം നമ്മെ വെള്ളക്കാരുടെ കറുത്ത സന്താനങ്ങളാക്കി, അനുകരണ വെള്ളക്കാരാക്കി, അവരുടെ മാനസപുത്രരാക്കി. തന്മൂലം നാമെല്ലാം തൊഴിലില്ലായ്മയേയും പട്ടിണിയേയും സർവ്വോപരി സ്വാതന്ത്ര്യവിഹീനതയേയും വരിക്കേണ്ടിവന്നു. പാശ്ചാത്യവിദ്യാഭ്യാസം ഭാരതീയ സംസ്കാരത്തെ ഇത്രമാത്രം അടിച്ചുടച്ചുമെന്ന് ആരുകണ്ടു? വെള്ളക്കാരന്റെ താല്പര്യം സംരക്ഷിക്കുവാൻ കുറേ ചരിത്രകാരന്മാരും അവർക്കു സഹായമായി നിന്നു. ആര്യന്മാരേയും, ദ്രാവിഡന്മാരേയും, ബ്രാഹ്മണരേയും, അബ്രാഹ്മണരേയും, ഹിന്ദുക്കളേയും, മുസൽമാന്മാരേയും എന്നുവേണ്ട സകലരേയും ഭിന്നിപ്പിക്കാൻതന്നെ ആ ചരിത്രകാരന്മാർ ശ്രമിച്ചുകാണുന്നു. ലോകത്തിനാകമാനം വെളിച്ചവും വീര്യവും പ്രദാനംചെയ്തുകൊണ്ടുയർന്നുനിന്ന ഭൂമിയാണ് ഭാരതം. ലോകത്തിലെ സ്വർണ്ണവും വെള്ളിയും ഒഴുകിച്ചേരുന്നിടമായിട്ടാണ് ഭാരതം കണക്കാക്കപ്പെട്ടിരുന്നത്. നമ്മുടെ ആ പുണ്യഭൂമിയിൽ തേനും പാലും ഒഴുകുന്നുണ്ടായിരുന്നു. എതിരാളികളുടെ ഭാര്യമാരേയും കുട്ടികളേയും കൂടി തീയിലിട്ടു ചുട്ടുകൊല്ലുന്ന വെള്ളക്കാരനെ നാം അനുകരിച്ചു. സാഹോദര്യോപദേശം അവരുടെ ഗ്രന്ഥത്തിലും പ്രസംഗത്തിലും മാത്രമേയുള്ളു; ഹൃദയത്തിലില്ല. പാശ്ചാത്യരാജ്യത്തുണ്ടോ സത്യത്തിനും സാഹോദര്യത്തിനും സ്ഥാനം?

പാശ്ചാത്യവിദ്യാഭ്യാസം പാശ്ചാത്യർക്കു പററിയതാണെന്നു ഞാൻ സമ്മതിക്കുന്നു. നല്ല സാഹിത്യകാരന്മാരും സാഹിത്യഗ്രന്ഥങ്ങളും അവർക്കുണ്ട്. എന്നാൽ ഭാരതീയസംസ്കാരം നമുക്കും പാശ്ചാത്യസംസ്കാരം അവർക്കും കൊള്ളാം.

ഇന്നത്തെ വിദ്യാഭ്യാസരീതിയ്ക്കു് ഒരു സമൂലപരിവർത്തനം ആവശ്യമാണെന്നു കണ്ടതിനാലാണ് ഞാൻ സംസ്കൃതക്കാരെ കൂട്ടുപിടിച്ചത്. ഭാരതീയസംസ്കാരം അതിന്റെ യഥാർത്ഥരൂപത്തിൽ സംരക്ഷിക്കപ്പെടണമെങ്കിൽ സംസ്കൃതത്തെതന്നെ ആശ്രയിക്കണം. നമ്മു

---

*(ചവറ ഗുഹാനന്ദപുരം സംസ്കൃതസ്കൂളിന്റെ വാർഷികാഘോഷത്തിലെ അദ്ധ്യക്ഷപ്രസംഗസാരം.)

ടെ സംസ്കാരത്തിനും ദേവിസരസ്വതിയ്ക്കും തമ്മിലുള്ള ബന്ധം അഭേദ്യമായതാണ്. സംസ്കൃതം പഠിക്കാത്ത ഹിന്ദു ഹിന്ദുവല്ലെന്ന് ഞാൻ പറയും. ''തർജ്ജിമകൾ പോരേ? എന്തിനു ബുദ്ധിമുട്ടി സംസ്കൃതഗ്രന്ഥങ്ങൾ തന്നെ പഠിക്കുന്നു?'' എന്ന് ചിലർ ചോദിച്ചേക്കാം. അതിനെനിയ്ക്കു പറവാനുള്ളതു മൂലം മൂലവും തർജ്ജിമ തർജ്ജിമയുമായിരിക്കുമെന്നാണ്. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാനും വള്ളത്തോളും ഞാൻ ബഹുമാനിക്കുന്ന വ്യക്തികളാണ്. പക്ഷേ ഭാരതം തർജ്ജിമയും വാല്മീകിരാമായണം ഭാഷയും ഭാഷാവിക്രമോർവ്വശീയവും വായിക്കുമ്പോൾ അവരുടെ മഹാകവിത്വം ചോദ്യംചെയ്യപ്പെട്ടുപോകും. അതു് അവരുടെ കുററമല്ല. ഗൈർവ്വാണിയുടെ അപ്രതിമമായ അന്തഃസത്തയാണ് അതിനു കാരണം. തുഞ്ചന് മാത്രമേ ഇക്കാര്യത്തിൽ കുറെ വിജയം നേടുവാൻ കഴിഞ്ഞിട്ടുള്ളവെന്നു തോന്നുന്നു. ചിൽസുഖി, അദ്വൈതസിദ്ധി മുതലായവ തർജ്ജിമ ചെയ്യാൻ തന്നെ സാധിയ്ക്കുകയില്ല. അടിമത്വമനോഭാവവും അന്ധമായ അനുകരണഭ്രമവും നീങ്ങി യഥാർത്ഥമായ സ്വാതന്ത്ര്യചിന്താശക്തി ഭാരതീയയുവാക്കന്മാക്ക് ഉണ്ടാകണമെങ്കിൽ ഭാരതത്തിൻെറ പ്രാചീന സംസ്കാരത്തെ സജീവം പ്രതിബിംബിപ്പിക്കുന്ന സംസ്കൃതം തന്നെ അവർ അഭ്യസിക്കണം. സംസ്കൃതമറിയാത്ത ഭാരതീയനെപ്പററി ആലോചിക്കുന്നതു തന്നെ കഷ്ടം. അയാൾ ധനികകുടുംബത്തിൽ ജനിച്ച തെണ്ടിയാണ്. സ്വഭാഷയെ സ്നേഹിയ്ക്കുന്ന ഒരുത്തനും സംസ്കൃതത്തെ കൈവെടിയാവുന്നതല്ല. ഗൈർവ്വാണിക്ക് കടപ്പെടാത്ത ദേശീയഭാഷകൾ ഇന്ത്യയിൽ ഒന്നുപോലുമില്ല. ബങ്കാളിയിൽ എഴുപത്തഞ്ചുശതമാനവും സംസ്കൃതപദങ്ങളാണ്. ഹിന്ദിയിൽ അറുപതു ശതമാനവും സംസ്കൃതപദങ്ങളാണ്. ഈ അവസ്ഥയിൽ ക്രിസ്ത്യാനിക്കും മുസൽമാനും സംസ്കൃതം വേണമെന്നു വരുന്നു. സംസ്കൃതത്തിനു് അത്യന്തം ശോഭനമായ ഒരു ഭാവി ഞാൻ കാണുന്നു.

ഓം! ശാന്തിഃ ശാന്തിഃ ശാന്തിഃ



* (22-2-1941-ലെ മലയാളരാജ്യത്തിൽ പ്രസിദ്ധീകരിച്ചത്.)

# 10. സംസ്കൃതവും ഹിന്ദുമതവും*

ഈ വാർഷികയോഗത്തിന് അദ്ധ്യക്ഷനായിരിക്കണമെന്നു ക്ഷണിച്ചയുടൻ ഞാൻ സമ്മതിക്കുന്നതിനു ഒരു പ്രത്യേക കാരണമുണ്ട്. അതു് കേരളീയ സംസ്കൃതപരിഷത്തിന്റെ അദ്ധ്യക്ഷനെന്ന നിലയിൽ എനിക്കുള്ള കടമയാണ്. പരിഷത്തിനെപ്പററി നിങ്ങൾ ഇതിനകം അറിഞ്ഞിരിക്കുമല്ലോ. സംസ്കൃതഭാഷയുടെ പുഷ്ടിയെ ലക്ഷ്യമാക്കി തിരുവിതാംകൂറിൽ ഒരു സംസ്കൃതസ്കൂൾ മാനേജർമാരുടെ സംഘം ആരംഭിച്ചു. അതു് അധികകാലം നിലനിന്നില്ല. എന്നാൽ അതിൽ മാനേജർമാക്കു മാത്രമേ മെമ്പർസ്ഥാനമുണ്ടായിരുന്നുള്ളു. പിന്നൊന്നുതുടങ്ങിയതു് പണ്ഡിതപരിഷത്താണ്. അതിൽ പണ്ഡിതന്മാക്കു മാത്രമേ പ്രവേശനമുണ്ടായിരുന്നുള്ളു. മൂന്നാമത്തേതു് കൊല്ലത്തുവച്ചു് ആരംഭിച്ച സംസ്കൃതപോഷിണി സഭയായിരുന്നു. അതിന്റെ സംഘടനാപരമായ വശത്തിനും ലക്ഷ്യത്തിനും ശക്തിക്കുറവുണ്ടായിരുന്നുവെന്നു മാത്രമല്ല; അതു്, അതിന്റെ പേരുതന്നെ വെളിവാക്കുന്നതുപോലെ, ഭാഷാപോഷണത്തെ മാത്രമേ ലക്ഷ്യമാക്കിയിരുന്നുള്ളു. നാലാമത്തേതാണ് മവേലിക്കരവച്ചു് തുടങ്ങിയ സംസ്കൃതപരിഷത്ത്. അതിന്റെ വ്യാപ്തി വളരെ വലുതാണ്. എങ്കിലും ഭാഷാപോഷിണിയും പരിഷത്തും രണ്ടു സ്ഥാപനങ്ങൾ പ്രത്യേകം നിന്നു പ്രവത്തിക്കുന്നതു് നന്നല്ലെന്നുകണ്ടു് രണ്ടുംകൂടി യോജിപ്പിച്ചു് ഒന്നാമത്തെ വാർഷികയോഗം ഈ മേടത്തിൽ ശ്രീശങ്കരജയന്തിയോടനുബന്ധിച്ചു് കാലടിയിൽവച്ചു് രണ്ടു മഹാന്മാരുടെ അദ്ധ്യക്ഷതയിൽ രണ്ടു യോഗങ്ങളായി നടത്തി. ആദ്യത്തെ യോഗം പണ്ഡിതമഹോപാദ്ധ്യായ സാംബശിവശാസ്ത്രികളുടെ അദ്ധ്യക്ഷതയിൽ സമ്മേളിച്ചു് സംസ്കൃതഭാഷയുടെ പുഷ്ടിക്കു് ഗവമ്മെൻറിൽനിന്നു് ഉടൻ കിട്ടേണ്ട ആനുകൂല്യങ്ങൾ സമ്പാദിക്കുന്നതിനു വേണ്ട പ്രമേയങ്ങൾ പാസാക്കി. തിരുവിതാംകൂറിലെ സംസ്കൃതപണ്ഡിതന്മാരിൽ ഒരാളായ ശ്രീ. സാംബശിവശാസ്ത്രികൾ സ്വതഃസിദ്ധമായ വാചാലതയോടുകൂടി ഒരു യുവാവിനെപ്പോലെ ഉജ്ജ്വലമായ ഭാഷയിൽ ഒന്നര മണിക്കൂറിലധികം സംസ്കൃതത്തിൽ ചെയ്ത പ്രസംഗം ആരുടേയും ഉള്ളിൽ സംസ്കൃതപ്രണയമുദിപ്പിക്കുന്നതായിരുന്നു. രണ്ടാമത്തെ സമ്മേളനം സംസ്കൃതഭാഷാപ്രണയികളിൽ അഗ്രേസരനായ തിരു: മഹാരാജാവു്

* കുമാരനല്ലൂർ സംസ്കൃത സ്കൂൾ വാർഷികയോഗത്തിൽ വച്ചു് 1117 (1932) ഇടവം3-ാംതീയതി ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

തിരുമനസ്സിലെ പ്രൈവററ് സെക്രട്ടറി മി. കൃഷ്ണമൂർത്തിയുടെ അദ്ധ്യക്ഷതയിൽ നടന്നു. അദ്ദേഹത്തിനു് സംസ്കൃതമറിയാമോ എന്നു് അതുവരെ പലരും സംശയിച്ചിരുന്നു. സംസ്കൃതത്തിൽ കൊടുത്ത മംഗളപത്രത്തിനു് സംസ്കൃതത്തിൽ മറുപടി പറഞ്ഞപ്പോഴാണു് സദസ്യർ അത്ഭുതപരതന്ത്രരായതു്. അങ്ങനെ പരിഷത്തിനു് ശുഭമായ ഒരു ആരംഭം ഉണ്ടായിക്കഴിഞ്ഞിരിക്കുന്നു.

ഇപ്പോഠം പരിഷത്തിനു് മുന്നൂറിൽ അധികം അംഗങ്ങളുണ്ടു്. അതിൽ പലരും സംസ്കൃതസ്കൂഠം മാനേജർമാരായതുകൊണ്ടും ചില സ്കൂളുകഠംതന്നെ അംഗങ്ങളായിട്ടുള്ളതുകൊണ്ടും ഇപ്പോഠം പരിഷത്തിനു് 20—ൽ അധികം സ്ഥാപനങ്ങളുണ്ടെന്നു പറയാം. പരിഷത്തു് ജാതിയുടേയും മതത്തിൻേറയും പരിമിതികളെ ഇപ്പോഠം തന്നെ ഉല്ലംഘിച്ചിരിക്കുന്നു. ബ്രാഹ്മണരും നായന്മാരും ഈഴവരും ഹരിജനങ്ങളും ക്രിസ്ത്യാനികളും സന്ന്യാസിമാരും അതിലുണ്ടു്. പരിഷത്തു് പണ്ഡിതസഭയല്ലെന്നു ഞാൻ പറഞ്ഞുകഴിഞ്ഞല്ലോ. പണ്ഡിതനോ പാമരനോ ആരായാലും സംസ്കൃതഭാഷയെ സ്നേഹിക്കുന്നവക്കെല്ലാം അതിൽ അംഗങ്ങളാകാം. തൊണ്ണൂററൊൻപതു വയസ്സു ചെന്നു് രോഗബാധിതനായി കട്ടിലിൽ കിടക്കുന്ന വിദ്യാഹീനനുപോലും തൻെറ മക്കളോ മക്കളുടെ മക്കളോ സംസ്കൃതം പഠിക്കുന്നവരായിത്തീന്നാൽ കൊള്ളാമെന്നു് ആഗ്രഹം മാത്രമുണ്ടെന്നു വന്നാൽ പരിഷത്തിൽ അംഗമാകാം.

പരിഷത്തിൻെറ ലക്ഷ്യം വളരെ വലുതാണു്. ഭാഷയെ പരിപോഷിപ്പിക്ക മാത്രമല്ല; ഭാരതീയസംസ്കാരം ലോകം മുഴുവൻ വ്യാപിപ്പിക്കയാണു് അതിൻെറ ഉദ്ദേശം. കേരളത്തെ തൽക്കാലം കേന്ദ്രമാക്കി പ്രവൃത്തി ആരംഭിച്ചിരിക്കുന്നു എന്നുമാത്രം. അഖിലഭാരതവ്യാപിയായി, ക്രമേണ ഭൂലോകവ്യാപിയായി അതു് പ്രചരിക്കണമെന്നാണു് പ്രവത്തകരുടെ ആഗ്രഹം.

X X X X X

പരിഷത്തിനു് പല ശാഖകളുണ്ടാകും. സംസ്കൃതവിദ്യാലയപ്രവത്തകസമിതി, സംസ്കൃതാദ്ധ്യാപകസംഘം, സംസ്കൃതവായനശാലാസെക്രട്ടറിസഭ എന്നു തുടങ്ങിയ എന്തെല്ലാം അതിൻെറ ശാഖകഠം അതിനുണ്ടാകാൻ പോകുന്നു എന്നു് ആലോചിക്കുക. സംസ്കൃതത്തിൽ ആധുനികവിജ്ഞാനത്തെപ്പററി പഠിപ്പിക്കുന്ന പുസ്തകങ്ങളെഴുതുക, സംസ്കൃതപാഠശാലകഠം ദേശംതോറും സ്ഥാപിക്കുക, സംസ്കൃതവായനശാലകഠം ഏർപ്പെടുത്തുക, സംസ്കൃതത്തിലെ ഗ്രന്ഥങ്ങഠം നാട്ടുഭാഷകളിൽ തജ്ജിമ ചെയ്തു് ആ വഴിക്കു് സാമാന്യജനങ്ങളിൽ

സംസ്കൃതസംസ്കാരം പരത്തുക മുതലായവയെല്ലാം പരിഷത്തിൻെറ പ്രവൃത്തിപദ്ധതിയിൽ പെട്ടതാണ്.

X X X X X

സംസ്കൃതപ്രചരണത്തിനുള്ള ശ്രമത്തിൽ ആരെല്ലാം അനുഗ്രഹിക്കുന്നു എന്നു് ആലോചിക്കുമ്പോഴാണ് അതിൻെറ ഗൗരവം മനസ്സിലാകുക. വ്യാസൻ, വസിഷ്ഠൻ, ശുകൻ, വിശ്വാമിത്രൻ, ശ്രീരാമൻ, ശ്രീകൃഷ്ണൻ, തുഞ്ചൻ, പട്ടണത്താർ, തായുമാനവർ, ത്യാഗരാജൻ, തുളസീദാസൻ എന്നുവേണ്ട സകല ഭാരതീയാചാര്യന്മാരും ശ്രീശങ്കരാദ്യാചാര്യന്മാരും നമ്മെ അനുഗ്രഹിക്കുന്നു. ക്രിസ്തുവും നമ്മുടെ ഭാഗത്താണ്. അദ്ദേഹത്തിൻെറ ഭാഷ ഇംഗ്ലീഷല്ല. ബൈബിളിൻെറ മൂലഭാഷ ഗ്രീക്കാണ്. അതും സംസ്കൃതത്തിൻെറ കുട്ടിയോ ഇളയ സഹോദരിയോ ആണ്. ശ്രീബുദ്ധനും ജിനനും നമ്മെ ആശീർവദിക്കുന്നു. ഇത്ര മഹത്തായ ഭാഗ്യം മറേറതു പ്രസ്ഥാനക്കാക്കുണ്ട്? ഇവരുടെ ആശിസ്സുകളെല്ലാം വെറുതേയാകുമോ? ഒരിക്കലുമില്ല. ഈ മഹത്തായ ഉദ്യമത്തിനു് ഈ കൊല്ലം പ്രസിഡണ്ടായിരിക്കാൻ അതിലെ ഇപ്പോഴുള്ള മെമ്പർമാർ എനിക്കു് ഭാഗ്യം തന്നു. ആ മഹാഭാഗ്യം ശരിയായി വിനിയോഗിക്കണമെന്നു കരുതി പരിഷത്തിൻെറ കാര്യം നിങ്ങളെ ധരിപ്പിക്കാനുള്ള തൃഷ്ണകൊണ്ടു് ഞാൻ ഇവിടെ വന്നതാണ്.

ഇനി തിരുവിതാംകൂറിലെ സംസ്കൃതവിദ്യാഭ്യാസത്തേപ്പററിയും വിദ്യാലയങ്ങളേപ്പററിയും അല്പം പറയാം. സംസ്കൃതവിദ്യാലയങ്ങളുടെ സ്ഥിതി വളരെ കഷ്ടമാണ്. ഒന്നാമതു് ധനവാന്മാക്കു്, അവരുടെ കുട്ടികൾക്കു് സംസ്കൃതവിദ്യാഭ്യാസം കൊടുക്കണമെന്നു് ആഗ്രഹമില്ല. സംസ്കൃതം ദരിദ്രക്കോ, കണിയാന്മാക്കോ ഈ ലോകത്തേക്കു് കൊള്ളരുതാത്തവക്കോ പഠിക്കാനുള്ള ഒരു ഭാഷയാണെന്നു് ഈ രാജ്യത്തു് പൊതുവേ ഒരു ബോധമുള്ളതുപോലെയാണ്, തിരുവിതാംകൂറിലെ സംസ്കൃതസ്കൂളുകൾ ധാരാളമായി സന്ദശിച്ചതിൻെറ ഫലമായിട്ടു് എനിക്കു തോന്നിയിട്ടുള്ളതു്. സംസ്കൃതം പഠിക്കുന്ന വിദ്യാത്ഥികളും, തങ്ങൾ നിർഭാഗ്യജീവികളാണെന്നു വിചാരിക്കുന്നതു പോലെ തോന്നുന്നു. ധനവാന്മാക്കു് തങ്ങളുടെ കുട്ടികൾ എങ്ങനേയും പരീക്ഷ ജയിച്ചു പണവും കീൎത്തിയും സ്ഥാനമാനങ്ങളും മാത്രം സമ്പാദിക്കുന്നവരായാൽ മതിയെന്നുള്ള വിചാരം മിക്കവാറും കാണുന്നു. ഇതു വളരെ കഷ്ടമാണ്. ഉൽകൃഷ്ടമായ മനുഷ്യജന്മത്തിൻെറ ഉദ്ദേശ്യം ധനസമ്പാദനമാണെന്നു വിചാരിക്കുന്നതിൻെറ ഫലമെന്താണെന്നു് പടിഞ്ഞാറുനിന്നു കണ്ടിട്ടും ഇന്ത്യാക്കാർ പഠിക്കാത്തതാണത്ഭുതം. ഭൗതികാസക്തിയാണ് യൂറോപ്പിനെ ഇന്നു് നശിപ്പിക്കാൻ

പോകുന്നതു്. അത്ഥശാസ്ത്രമോ ധനപ്രാബല്യമോ ബുദ്ധിശക്തിയോ വാചാലതയോ സംഘടനാപരിജ്ഞാനമോ ഇല്ലാത്തതുകൊണ്ടല്ല യൂറോപ്പു മഹാനാശത്തിൽ അകപ്പെട്ടിരിക്കുന്നതു്. കച്ചവടമനഃസ്ഥിതിയും, ഭോഗേച്ഛയും, ഇഹലോകത്തിനു മീതെയൊന്നുണ്ടെന്നുള്ള ബോധമില്ലായ്മയുമാണ് യൂറോപ്പിൽ ഇന്നു നടമാടുന്ന മൃഗീയത്വത്തിൻെറ ഹേതു. ഇതിൻെറ പരിഹാരം ഭാരതീയ സംസ്കാരത്തിൻെറ മഹത്തായ സന്ദേശം സ്വീകരിക്കുകയാകുന്നു.

''ഭൗതികശക്തിയുടെ ആവിഷ്കരണത്തിൻെറ കേന്ദ്രമായ യൂറോപ്പ് അവളുടെ നില, അവളുടെ അടിത്തറ മാററി ആദ്ധ്യാത്മികതയെ ആധാരമാക്കിയില്ലെങ്കിൽ അമ്പതുകൊല്ലത്തിനകം പൊടിഞ്ഞു തകന്നുപോകും. യൂറോപ്പിനെ രക്ഷിയ്ക്കുന്നത് ഉപനിഷത്തുകളുടെ മതമാണു്.''

''ആദ്ധ്യാത്മികതയുടെ അസ്ഥിവാരമില്ലെങ്കിൽ അടുത്ത അമ്പതുകൊല്ലത്തിനകം പാശ്ചാത്യനാഗരികത ക്ഷണംക്ഷണമായി നുറുങ്ങിപ്പോകും.''

എന്നു് വിവേകാനന്ദസ്വാമികൾ പരമകുടിയിൽവച്ചു് 1897—ൽ പരസ്യമായി പ്രസ്താവിച്ചിരിക്കുന്നു. (ശ്രീ വിവേകാനന്ദ ഗ്രന്ഥാവലിവാല്യം—3 പുറം 159) അമ്പതു വഷത്തിനകം യൂറോപ്പ് പൊടിഞ്ഞുതകരുമെന്നു നാല്പത്തഞ്ചുവഷംമുമ്പു പ്രവചിച്ച ആ മഹാചാര്യൻെറ വാക്കുകളാലോചിക്കുക. രാഷ്ട്രീയമായിപ്പോലും അദ്ദേഹത്തിൻെറ വചനങ്ങൾ അക്ഷരംപ്രതി ഫലിക്കുന്നതു കണ്ടിട്ടും നമ്മുടെ ധനവാന്മാരും അവരെത്തുടന്നു ദരിദ്രരും ''അന്ധേനൈവ നീയമാനാ യഥാന്ധാഃ'' എന്ന മട്ടിൽ ഗമിക്കുന്നത് ആശ്ചര്യംതന്നെ. യൂറോപ്പിൻെറ രക്ഷതന്നെ ഉപനിഷത്തുകളുടെ സന്ദേശത്തിലാണു്. ഉപനിഷത്തുകളുടെ ഭാഷയാണു സംസ്കൃതം. അതു പഠിക്കാൻ ജനങ്ങൾ ശ്രമിക്കാത്തതെന്തു്? തങ്ങളുടെ കുട്ടികൾ മനോബലമുള്ളവരും ആത്മബലമുള്ളവരുമായിത്തീരാൻ മാതാപിതാക്കന്മാർ ആഗ്രഹിക്കാത്തതെന്തു്?

''ബലം, ബലമാണു് നമുക്കു വേണ്ടതു്. ബലം സമ്പാദിക്കുന്നതിൻെറ ആദ്യത്തെ പടി ഉപനിഷത്തുകളെ ഉയത്തിപ്പിടിച്ചു് ഞാൻ ആത്മാവാണു് എന്നു വിശ്വസിക്കുകയാകുന്നു'' എന്നു് ശ്രീ സ്വാമിജി പറയുന്നു. ഉപനിഷത്തുകൾ പഠിക്കണമെങ്കിൽ സംസ്കൃതം പഠിക്കാതെ കഴിയുമോ? തജ്ജ്ഞിമ മതിയെന്നു പറയുമായിരിക്കും.

''ആശയങ്ങൾ ജനങ്ങളുടെ ഭാഷയിൽ പഠിപ്പിക്കണം. അതേ സമയത്തു് അതോടൊപ്പം സംസ്കൃതവിദ്യാഭ്യാസവും നടക്കണം. എന്തെന്നാൽ സംസ്കൃതവാക്കുകളുടെ ധ്വനിതന്നെ ഭാരതീയഗോത്രത്തിനു് ഒരു ഗൗരവവും ഒരു ശക്തിയും ബലവും കൊടുക്കുന്നു. സാമാന്യജന

ങ്ങരം സംസ്കൃതം പഠിക്കുന്നതു നിറുത്തിയപ്പോരം മഹാനായ ബുദ്ധൻ പോലും ഒരു പിഴച്ച ചുവടാണ് വച്ചത്. അദ്ദേഹം പൊടുന്നനെയുള്ള ക്ഷിപ്രഫലങ്ങരം വേണമെന്നുവച്ചു ആശയങ്ങളെ തജ്ജിമ ചെയ്തു അന്നത്തെ ജനങ്ങളുടെ ഭാഷയായ പാലിയിൽ പ്രസംഗിച്ചു. അദ്ദേഹം ജനങ്ങളുടെ ഭാഷയിൽ സംസാരിച്ചു. അവക്ക അദ്ദേഹത്തിന്റെ ഉപദേശം മനസ്സിലാകുകയും ചെയ്തു. അതു കേമമായി. അതുനിമിത്തം ആശയങ്ങരം വേഗത്തിൽ പ്രചരിച്ചു. അവ ദൂരദേശങ്ങളിലും വിശാലമായി വ്യാപിക്കുന്നതിനിടയായി. അതു വിശേഷമായി. എന്നാൽ അതോടൊപ്പം സംസ്കൃതവും പ്രചരിപ്പിക്കേണ്ടിയിരുന്നു. അറിവുലഭിച്ചു. എന്നാൽ ആ ദീർഘശ്രുഢഗൗരവം ഇല്ലാതെപോയി. സംസ്കാരമില്ലാതെപോയി. ആഘാതങ്ങളോടെതിത്തുനില്ക്കാൻ കഴിവുള്ളതു സംസ്കാരമാണ്. അല്ലാതെ വെറും ഒരു കുന്നു് അറിവല്ല. സംസ്കാരം രക്തത്തിനുള്ളിൽ പ്രവേശിക്കണം.........സാമാന്യജനങ്ങളെ നാട്ടുഭാഷകളിൽ പഠിപ്പിക്കുക; അവക്ക ആശയങ്ങരം കൊടുക്കുക; അവക്ക് അറിവുകിട്ടും. എന്നാൽ വേറെചിലതു് കൂടുതലായിട്ടാവശ്യമുണ്ടു്. അതുകൊണ്ടു് അവക്ക സംസ്കാരം കൊടുക്കണം'' എന്നു സ്വാമിജി പറയുന്നു. തജ്ജിമ പഠിച്ചതുകൊണ്ടു് ആ സംസ്കാരം കിട്ടുകയില്ല. അതിനു കുട്ടികളെ സംസ്കൃതം പഠിപ്പിക്കതന്നെവേണം. ഭാരതീയ സംസ്കാരം കൊടുക്കാതെ കുട്ടികളെ വെറും യന്ത്രങ്ങളാക്കിയതുകൊണ്ടു് ഫലമെന്താണ്? ഈ കാര്യം പണക്കാർ നല്ലവണ്ണം ആലോചിക്കണം.

ഇന്നത്തെ ഇംഗ്ലീഷ് വിദ്യാഭ്യാസം സംസ്കാരപരമായി നമ്മെ അടിമത്വത്തിലാക്കിയിരിക്കുന്നു. കാളിദാസനേയും ഭവഭൂതിയേയും തുളസീദാസനേയും രാമപ്രസാദിനേയുംപററി നമ്മുടെ ബി.എ. ക്കാരിലെത്രപേക്കറിയാം? എഴുത്തച്ഛന്റെ ഗ്രന്ഥങ്ങരം തന്നെ മുഴുവൻ വായിച്ചിട്ടുള്ളവരെത്രപേരുണ്ടു്? വായിക്കണമെന്നാഗ്രഹിക്കുന്നവരെത്രപേരുണ്ടു്? അഥവാ വല്ലവരും വായിക്കുന്നെങ്കിൽ തന്നെ അതിന്റെ രസം—അന്തസ്സാരം ഗ്രഹിക്കുന്നതിനുപകരം തൊലിയുടേയും അണ്ടിയുടേയും കട്ടി നോക്കുന്നവരാണ് അധികമെന്നു് അവരോടു സഹവസിച്ചാലറിയാം.

''യഥാത്ഥരൂപത്തിലുള്ള വേദാന്തം പരിശുദ്ധ സന്മാഗ്ഗനിഷ്ഠയുടെ ഏററവും ബലവത്തായ താങ്ങാണ്. ജീവിതത്തിലും മരണത്തിലുമുള്ള ക്ലേശങ്ങരംക്കു് ആശ്വാസദായകമാണ്. ഭാരതീയരെ! അതിനെ മുറുകെപ്പിടിച്ചുകൊള്ളുവിൻ! കൈവിടരുതേ'' എന്നു ഡോക്ടർ പാരംഡായിസൻ പറയുന്നു.

''ഉപനിഷത്തുകളുടെ പഠനംപോലെ അത്ര ഉപകാരം ചെയ്യുന്നതും ഉന്നതി കൊടുക്കുന്നതുമായി മറ്റൊന്നില്ല. അവയാണ് എന്റെ ജീവിതത്തിൽ എനിക്കു ആശ്വാസമായിരുന്നിട്ടുള്ളത്. മരണംവരെ എനിക്കു ആശ്വാസം തരുന്നതും അവയായിരിക്കും'' എന്നു ഷോപ്പൻഹവർ പറയുന്നു. ഇങ്ങനെയുള്ള ഉപനിഷത്തു പഠിക്കാത്ത ഭാരതീയൻ ഭാരതീയനാണോ? ഉപനിഷത്സാരംലോകം മുഴുവൻ പ്രചരിപ്പിക്കയാണ് നമ്മുടെ ലക്ഷ്യം. അതിനു സംസ്കൃതം പഠിക്കാതെ കഴികയില്ല. മനുഷ്യനെ മൃഗീയത്വത്തിൽനിന്നു തടയാൻ സംസ്കൃതം പഠിക്കണം.

ഇംഗ്ലീഷു പഠിക്കേണ്ടെന്നു ഞാൻ പറയുന്നില്ല. നമ്മുടെ നിത്യാവശ്യങ്ങൾക്കു ഇംഗ്ലീഷു കൂടാതെ കഴികയില്ല. അന്താരാഷ്ട്രീയ വിഷയങ്ങൾ ആലോചിക്കാൻ ഇംഗ്ലീഷുവേണം. ജഡശാസ്ത്രത്തിലെ ഏറ്റവും നവീന കണ്ടുപിടുത്തങ്ങളുടെ ഗതിയറിയാൻ ഇംഗ്ലീഷ് വേണം. എന്നാലതുകൊണ്ടു ഭാരതീയ സംസ്കാരത്തിന്റെ നിക്ഷേപമായ സംസ്കൃതം വേണ്ടെന്നുവരുന്നതെങ്ങനെ?

X X X X X

ഭാരതീയരിലും ഭാരതീയമഹിമയറിയാത്തവർ വളരെയുണ്ട്. ഭാരതീയസംസ്കാരമൊന്നിനു മാത്രമേ—''ത്യാഗേനൈകേ അമൃതത്വമാനശുഃ'' എന്ന മുദ്രാവാക്യത്തോടുകൂടി,

''മൂലം തരോഃ കേവലമാശ്രയന്തഃ
പാണിദ്വയം ഭോക്തുമമത്രയന്തഃ
കന്ഥാമിവശ്രീമപി കുത്സയന്തഃ
കൗപീനവന്തഃ ഖലു ഭാഗ്യവന്തഃ''

എന്നു പാടിക്കൊണ്ട്, നിർഭയം രാജദ്വാരത്തിലും ശ്മശാനത്തിലും സഞ്ചരിക്കുന്ന ആ സംസ്കാരത്തിനു മാത്രമേ ലോകത്തെ നാശത്തിൽനിന്നു രക്ഷിക്കാൻ സാധിക്കൂവെന്നു നിർവ്യാജ്യം വിശ്വസിക്കുന്ന കുറെ വെള്ളക്കാരെങ്കിലും സംസ്കൃതപ്രേമികളോടു ചേരാനുണ്ട്. സംസ്കൃതത്തിനുവേണ്ടി ജനങ്ങൾ മുന്നോട്ടിറങ്ങി പ്രയത്നിക്കണം. സംസ്കൃതം പഠിക്കാത്ത ഹിന്ദു ഹിന്ദുമതത്തിന്റെ വിലയെന്തറിയുന്നു? ഗീത, ഉപനിഷത്തുകൾ, വേദാന്തസൂത്രം മുതലായവയെല്ലാം അയാൾ കേട്ടിരിക്കയില്ല. കേട്ടാലും അവ അയാൾക്കു കേവലം ശബ്ദങ്ങൾ മാത്രം. അയാൾ അന്യന്റെ വ്യാഖ്യാനത്താൽ നയിക്കപ്പെടുന്നു. ''യസ്യജ്ഞാനദയാസിന്ധോഃ'' എന്ന ശ്ലോകം ഭാഗവതത്തിലുള്ളതാണെന്നും അതിന്റെ അർത്ഥം ഈശ്വരനില്ലെന്നാണെന്നും അതിനാൽ അങ്ങനെയാണു ഹിന്ദുമതം പഠിപ്പിക്കുന്നതെന്നും പറഞ്ഞാൽ

അല്ലെന്നു പറയാൻ അയാംക്കു കഴിയുമോ? അതുകൊണ്ടു് സകല ഹിന്ദുവും സംസ്കൃതം പഠിക്കണം. ഹിന്ദിയായാലും മലയാളമായാലും സംസ്കൃതസഹായംകൂടാതെ ശരിയായി പ്രയോഗിക്കാൻ സാദ്ധ്യമല്ല. അതിനാൽ ഭാഷാശുദ്ധിക്കുവേണ്ടിയും സംസ്കൃതം പഠിക്കണം. ശ്രീരാമൻ, ശ്രീകൃഷ്ണൻ, ശ്രീശങ്കരൻ മുതലായ ഭാരതീയാചാര്യന്മാർ നമുക്കു തന്നിട്ടുള്ള ദിവ്യനിധിയെന്തെന്നറിയാൻ സംസ്കൃതം പഠിക്കണം. പോരാ, സംസ്കൃതം പഠിക്കാത്ത ഒററ ഭാരതീയൻപോലും ശേഷിക്കാതാക്കണം. ഹിന്ദുവിനു ഹിന്ദുമതമറിയാൻ പാടില്ലാത്തതിനാലാണു് ഹിന്ദുമുസ്ലിം വഴക്കു്. ഹിന്ദുക്കൾ ഹിന്ദുമതമറിഞ്ഞ് ഹിന്ദുക്കളാകുമ്പോൾ ആ കലഹമവസാനിക്കും. അങ്ങനെ ഇന്ത്യയുടെ രക്ഷക്കത്യാവശ്യമായ ഹിന്ദുമുസ്ലിം പ്രശ്നത്തിൻെറ പരിഹാരത്തിനു സംസ്കൃതം പ്രചരിപ്പിക്കണം. അതിനു സകലരും യോജിച്ചു പ്രവർത്തിക്കാനുള്ള ആഗ്രഹവും ശക്തിയും ഭഗവാൻ സകല ഭാരതീയക്കും നൽകട്ടെ!



(3—5—1942—ലെ മലയാളരാജ്യത്തിൽനിന്നും എടുത്തത്.)

# 11. വിദ്യാഭ്യാസലക്ഷ്യം *

ഈ സ്ഥാപനവുമായി നിങ്ങൾക്ക് സ്വല്പകാലമേ പരിചയപ്പെടാൻ സാധിച്ചുള്ളുവെങ്കിലും ഇതിനകം ഞങ്ങളുടെ ഈ സ്ഥാപനത്തേപ്പററിയുള്ള നിങ്ങളുടെ തെററിദ്ധാരണ നീങ്ങിയിരിക്കുമെന്നു വിശ്വസിക്കുന്നു. ഇതിനേപ്പററി വളരെ സ്തുതിച്ചും വളരെ ദൂഷിച്ചും പലതും നിങ്ങൾ കേട്ടിട്ടുണ്ട്. അതെല്ലാംതെററാണെന്നു് നിങ്ങൾക്ക് ഇപ്പോൾ മനസ്സിലായിരിക്കുമല്ലോ. നിങ്ങൾ എല്ലാവരുംതന്നെ പരീക്ഷയിൽ ജയിയ്ക്കാൻ ഇടവരട്ടെ!

ചിലർ തോററാലും നിരാശപ്പെടരുതു്. ജയവും പരാജയവും മനുഷ്യക്ക് ജീവിതത്തിൽ ഉണ്ടാകുന്നതാണു്. എന്നാൽ എന്തുവന്നാലും നിങ്ങൾ യഥാൎത്ഥവിദ്യാഭ്യാസത്തിന്റെ ആദൎശം മറക്കരുതു്. വിദ്യാഭ്യാസത്തിന്റെ ആദൎശം ഇതാണു്. ''മനുഷ്യനിൽ ഇപ്പോൾ തന്നെ അന്തർലീനമായി കിടക്കുന്ന പൂൎണ്ണതയെ പ്രകടമാക്കുകയാണ് വിദ്യാഭ്യാസം'' എന്നു സ്വാമിജി പറയുന്നു. യാതൊരു മഹാപുരുഷന്റെ ഉപദേശഗ്രഹണത്തിൽ ഞങ്ങൾ ബന്ധുമിത്രാദികളും ഗൃഹവും സകല ലൗകികസുഖങ്ങളും ത്യജിച്ച് ഭിക്ഷാശികളായി അഹോരാത്രം ലോകഹിതാൎത്ഥം, ശരീരചിന്തപോലും ഇല്ലാതെ, വേല ചെയ്യുന്നുവോ ആ മഹാപുരുഷൻ കൊടുത്തിട്ടുള്ള നിർവചനമാണിതു്; യാതൊരാളുടെ ഉപദേശം നിമിത്തം ഈ ആശ്രമവും സ്കൂളും ഇവിടെ ഉണ്ടായോ അദ്ദേഹം കൊടുത്തിട്ടുള്ള നിൎവ്വചനമാണിത്. നിങ്ങൾ യഥാൎത്ഥവിദ്യാഭ്യാസമുള്ളവരായി ജീവിക്കണം.

മനുഷ്യനിൽ മൂന്നു ഘടകങ്ങളുണ്ട്. ഒന്നു് സ്ഥൂലദേഹം, മറെറാന്നു് ബുദ്ധി, മൂന്നാമതൊന്നു മനസ്സ്. ഇതു മൂന്നും ഒരുപോലെ പൂൎണ്ണതയെ പ്രാപിപ്പിക്കയാണ് വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം. വെറും സ്ഥൂലദേഹം മാത്രം പുഷ്ടിപ്പെടുത്തിയാൽ ഒരു കാട്ടാളനുണ്ടാകും; അഥവാ ഒരു കാട്ടുപോത്തുണ്ടാകും. ആനയ്ക്കും പോത്തിനും പുലിയ്ക്കും കാട്ടാളനും വളരെ ദേഹബലമുണ്ട്. അതുകൊണ്ടെന്തു്? മററു രണ്ടും വികാസം പ്രാപിയ്ക്കാത്ത ദേഹബലം ലോകോപദ്രവത്തിനു മാത്രമേ ഉപയോഗപ്പെടൂ .

---

* 1951—ൽ ബ്രഹ്മാനന്ദോദയം ട്യൂട്ടോറിയൽ സ്കൂൾ വിദ്യാർത്ഥികളുടെ ക്ളാസ്സ് അവസാനിപ്പിച്ച ദിവസം നടത്തിയ പ്രസംഗത്തിന്റെ ചുരുക്കം.

രണ്ടാമത്തേത് ബുദ്ധിയാണ്. ബുദ്ധിയ്ക്ക് മൂന്നു ശക്തികളുണ്ട്. സ്മൃതിശക്തി; ചിന്താശക്തി; ഇച്ഛാശക്തി. ഇവ മൂന്നും വികസിപ്പിയ്ക്കപ്പെടണം. സ്മൃതിശക്തി മാത്രം വികസിപ്പിക്കപ്പെട്ടവൻ വെറും തത്തയാണ്. ചില ഭ്രാന്തന്മാർക്കും സ്മൃതിശക്തിയുണ്ട്. ചിന്താശക്തി വികസിച്ചാലും അത് സ്മൃതിശക്തിയോടു ചേൎന്നെങ്കിലേ പ്രയോജനപ്പെടൂ. പൂൎവ്വാനുഭൂതികളോടും മുമ്പുള്ളവർ ചെയ്തുതീൎത്തതിനോടും ബന്ധപ്പെടാത്ത ചിന്താശക്തി ശരിയായ ഫലത്തെ ചെയ്യുന്നില്ല. മൂന്നാമത്തേതായ ഇച്ഛാശക്തി വളരെ പ്രധാനമാണ്. ചിലൎക്ക് സ്മൃതിശക്തിയുണ്ട്. അവൎക്ക് കുട്ടിക്കാലത്തു കാണാതെ പഠിച്ചതും കണ്ടതും കേട്ടതും നൂറുവൎഷത്തെ കഥകളും എല്ലാം ഓൎമ്മയുണ്ട്. എല്ലാം ആവൎത്തിച്ചു പറയാനും കഴിയും. എന്നാൽ അവയിൽനിന്ന് അവർ സ്വന്തമായി ഒന്നും കണ്ടുപിടിയ്ക്കുന്നില്ല. ഇന്നത്തെ വലിയ സംസ്കൃതപണ്ഡിതന്മാരിൽ മിക്കവരും ഈ വകുപ്പിൽ പെട്ടവരാണ്. വേറെ ചിലൎക്ക് വളരെ കാര്യങ്ങൾ ഓൎമ്മയിലുണ്ട്; അവയിൽനിന്ന് ചില നിഗമനങ്ങളിലും അവർ എത്തിച്ചേൎന്നിട്ടുണ്ട്. അവർ ചിലത് സ്വന്തമായി കണ്ടുപിടിച്ചിട്ടുമുണ്ട്. അന്യന്മാരെ ഉപദേശിയ്ക്കാനും അവർ സമൎത്ഥന്മാരാണ്. എന്നാൽ അവയെ സ്വജീവിതത്തിൽ അനുഷ്ഠാനത്തിൽ കൊണ്ടുവരാൻ അവൎക്ക് ശക്തിയില്ല. എന്തുകൊണ്ട്? ഇച്ഛാശക്തി ഇല്ലാത്തതുകൊണ്ട്. താൻ ശരിയാണെന്നു കാണുന്നത് അനുഷ്ഠാനത്തിൽ കൊണ്ടുവരാൻ അവൎക്കു കഴിയുന്നില്ല. അതുകൊണ്ട് ഇച്ഛാശക്തിയും സമ്പാദിക്കണം.

എന്നാൽ ഇതുമൂന്നുണ്ടായാലും പോരാ. ഇതു മൂന്നുമുള്ള ആളായിരുന്നു ഹിററ്ലർ. അതുകൊണ്ട് അയാൾ എന്തു ചെയ്തു? ലോകം മുഴുവൻ കിടുകിടെ വിറപ്പിച്ചു. എന്തുകൊണ്ട് ഹിററ്ലരുടെ ഈ മൂന്നു ശക്തികളും ലോകക്ഷേമത്തിനായി ഭവിച്ചില്ല? മൂന്നാമത്തേതില്ലാത്തതുകൊണ്ട്. അതായത് മനസ്സിനെ പൂൎണ്ണതയിലേക്ക് നയിക്കുന്ന വിദ്യാഭ്യാസാംശം അദ്ദേഹത്തിനില്ലാതിരുന്നതുകൊണ്ട്. മനസ്സിൻെറ പൂൎണ്ണതയെന്നു പറയുന്നത് രാഗദ്വേഷകാമക്രോധാദികളില്ലാത്ത ഒരു അവസ്ഥ സമ്പാദിക്കുകയാകുന്നു. ഇതുതന്നെ ക്യാരക്ടർ അല്ലെങ്കിൽ സ്വഭാവശുദ്ധി. അതുകൊണ്ടാണ് സ്വാമി വിവേകാനന്ദൻ പിന്നൊരിക്കൽ വിദ്യാഭ്യാസത്തിനെ ക്യാരക്ടർ ബിൽഡിങ്ങ് (ചാരിത്രനിൎമ്മാണം) എന്നു പറഞ്ഞത്. ഈ സ്വഭാവശുദ്ധിയാണ് വിദ്യാഭ്യാസത്തിൻെറ മുഖ്യാംശം.

സ്വഭാവശുദ്ധിയില്ലെങ്കിൽ നിങ്ങളുടെ സകല പഠിപ്പുകളും നിഷ്പ്രയോജനങ്ങളാണ്. ''ഒരു മനുഷ്യനു് ഭൂലോകം മുഴുവൻ കി

ട്ടിയാലും അവർ തൻെറ ആത്മാവിനെ നഷ്ടപ്പെടുത്തുന്നവെങ്കിൽ അതുകൊണ്ടെന്തു്?'' എന്നു ക്രിസ്തു ചോദിക്കുന്നു. ഇതു് അക്ഷരംപ്രതി ശരിയാണ്. ഇന്നു സ്കൂളിൽ പോകുന്ന കുട്ടികൾ പഠിക്കാൻപോകുന്നതെന്തിനു്? പണമുണ്ടാക്കാൻ; ഭോഗങ്ങളനുഭവിക്കാൻ. ഇതാണോ ജീവിതത്തിൻെറ ലക്ഷ്യം? ഭക്ഷണം വേണം. അതു മനുഷ്യൻെറ ദേഹരക്ഷയ്ക്കു് ആവശ്യംതന്നെ. എന്നാൽ അതു് ഒരു അന്തിമലക്ഷ്യമാണോ? ''മനുഷ്യൻ അപ്പംകൊണ്ടു മാത്രമല്ല ജീവിക്കുന്നതു്'' എന്നു ക്രിസ്തു പറഞ്ഞതു് നിങ്ങൾ കേട്ടിട്ടില്ലേ? ആഹാരം ഒരു ഉപകരണം മാത്രമാണ്. എന്തിനു്? ആത്മശുദ്ധിക്കുള്ള അഭ്യാസം ചെയ്യാൻ. അതുകൊണ്ടു് നിങ്ങൾ ചാരിത്രശുദ്ധിയുള്ളവരായിരിക്കണം. അതില്ലെങ്കിൽ നിങ്ങൾ മൃഗങ്ങളാണ്. സാധാരണമൃഗങ്ങളേക്കാൾ കൂടുതൽ ഭയങ്കരമൃഗങ്ങൾ.

ഇന്നു് ലോകത്തെ വിഷമപ്രശ്നം അതാണ്. ഉത്തരധ്രുവം തൊട്ടു് ദക്ഷിണധ്രുവംവരെയും ദക്ഷിണധ്രുവം തൊട്ടു് ഉത്തരധ്രുവംവരെയുമുള്ള കുഴപ്പം ചാരിത്രശുദ്ധിയില്ലായ്മയാണ്. റഷ്യയിലും അമേരിക്കയിലുമുള്ള പടയൊരുക്കങ്ങളെല്ലാം അതിൽനിന്നു് ഉണ്ടായതാണ്. പാകിസ്ഥാൻെറ പടയൊരുക്കവും അതിൽനിന്നു് ഉണ്ടാകുന്നതാണ്. ചാരിത്രശുദ്ധി ജനങ്ങളുടെ ഇടയിൽ വന്നാൽ സകലപ്രശ്നങ്ങൾക്കും പരിഹാരമുണ്ടാകും. ഇന്ത്യയിലെ ഇന്നത്തെ കുഴപ്പവും അതാണ്. തിരുവിതാംകൂറിലെ മന്ത്രിസഭ ആടുകയും ഉലയുകയും ചെയ്യുന്നതും അതുകൊണ്ടാണ്. നിങ്ങൾ ഏതെല്ലാം ഇസങ്ങളിൽ പ്രവർത്തിച്ചാലും—ആ ഇസങ്ങൾ രാഷ്ട്രീയമാകട്ടെ—മതപരമാകട്ടെ—ചാരിത്രശുദ്ധി യുവാക്കന്മാർ സമ്പാദിക്കുന്നില്ലെങ്കിൽ രാജ്യം നേരെയാകാൻ പോകുന്നില്ല. ഇസങ്ങളെല്ലാം അതിൻെറ അഭാവത്തിൽനിന്നു പൊട്ടിപ്പുറപ്പെട്ടതാണ്. അതു സ്ഥാപിക്കാതെ ഏതെല്ലാം ഇസം വന്നാലും, അവർ പറയുന്ന മനോമോഹനകാര്യങ്ങളൊന്നും സ്ഥാപിക്കാൻ സാദ്ധ്യമാകയില്ല. ഈ സ്ഥാപനം അതിനുവേണ്ടി സ്ഥിതിചെയ്യുന്നു. ഈ സ്ഥാപനത്തോടു് ബന്ധപ്പെടാൻ ഇടവന്നിട്ടുള്ള നിങ്ങൾ ചാരിത്രശുദ്ധി ഉള്ളവരായിരിക്കണം; ചാരിത്രശുദ്ധി.

ഈ ആദർശം നിങ്ങളുടെ മനസ്സിൽ എന്നും ഉറച്ചുനില്ക്കട്ടെ! നിങ്ങൾ സ്ഥൂലദേഹം, ബുദ്ധി, മനസ്സു് എന്നീ മൂന്നിലും പൂർണ്ണത നൽകുന്ന വിദ്യാഭ്യാസമുള്ളവരായി ഭവിക്കട്ടെ! നിങ്ങളുടെ ജീവിതം ലോകാനുഗ്രഹത്തിന്നായി ഭവിക്കട്ടെ!

---

**1951 സെപ്തംബർ 11–ാംനു-യിലെ 'മലയാളരാജ്യം' ദിനപ്പത്രത്തിൽ പ്രസിദ്ധീകരിച്ചത്.**

# 12. വിദ്യാഭ്യാസത്തിൽ മതത്തിനുള്ള പ്രാധാന്യം*

## (സനാതനധർമ്മത്തിൻേറയും ഗാന്ധിജിയുടേയും ദൃഷ്ടിയിൽ)

വിദ്യാഭ്യാസമെന്നാൽ എന്തു്? അറിയേണ്ടതിനെ അറിയിക്കുന്നതാണ് വിദ്യ. അതിൻെറ അഭ്യാസമാണ് വിദ്യാഭ്യാസം. അറിയേണ്ടതെന്തു്? നിത്യസുഖത്തിനുള്ള മാർഗ്ഗം. മനുഷ്യൻെറ സകല പ്രവൃത്തിയുടേയും ഉദ്ദേശ്യം നിത്യസുഖമാണ്. മനുഷ്യൻ കർമ്മങ്ങളും ചെയ്യുന്നതു് 'ഇതു ചെയ്താൽ, ഇതു ലഭിച്ചാൽ നിത്യസുഖം കിട്ടും' എന്നു വിചാരിച്ചാണ്.

ഇച്ഛയാണു ക്രിയയ്ക്കു് കാരണം. ഇച്ഛയുണ്ടാകുന്നത് ഏതെങ്കിലും കയ്യിൽ കിട്ടിക്കഴിയാത്തപ്പോഴാണ്. കയ്യിലിരിക്കുന്നതിൽ ആർക്കും ആഗ്രഹമുണ്ടാകാറില്ല. ''ആപ്തകാമസ്യ കാ സ്പൃഹാ?'' എല്ലാ ആഗ്രഹങ്ങളേയും സാധിച്ചവനു് പിന്നീടു് ആഗ്രഹിക്കാനെന്താണുള്ളതു്? അതിനാൽ പ്രവൃത്തി കാണുമ്പോൾ വിചാരിക്കണം ആ പ്രവൃത്തി ചെയ്യുന്നയാളുടെ ആഗ്രഹമെല്ലാം പൂർത്തിയായിട്ടില്ലെന്നു്. അതിനാൽ ആഗ്രഹങ്ങൾ അപൂർണ്ണതയെ കാണിക്കുന്നു. പൂർണ്ണനു് ആഗ്രഹമില്ല. അപൂർണ്ണനു് നിത്യസുഖമില്ല. അതിനാൽ മനുഷ്യനെ പൂർണ്ണനും നിത്യസുഖനിഷ്ഠനും ആക്കുന്നതിനു വഴി തെളിക്കുന്നതേതോ അതാണ് വിദ്യാഭ്യാസം.

നിത്യസുഖം മനുഷ്യനെപ്പോഴുണ്ടാകും? മനുഷ്യനിലുള്ള എല്ലാ ദോഷങ്ങളും സമ്പൂർണ്ണം ഇല്ലാതാകുമ്പോൾ. മനുഷ്യനിൽ ശരീരം, ബുദ്ധി, മനസ്സ് എന്നു മൂന്നു ഘടകങ്ങളാണുള്ളത്. അതിൻെറുള്ളിൽ അതിനെയെല്ലാം നിയന്ത്രിക്കുന്ന ആത്മാവു സ്ഥിതിചെയ്യുന്നു. ആ ആത്മാവു സ്വയം ശുദ്ധനും പാപം ബാധിക്കാത്തവനും ദോഷരഹിതനും വൃദ്ധിക്ഷയഹീനനുമാണെന്നു ഭാരതീയതത്ത്വശാസ്ത്രം ശരിയായി യുക്തിവിചാരം ചെയ്തു തീർച്ചപ്പെടുത്തിയിരിക്കുന്നു. ആത്മാവിനുള്ള കുഴപ്പം അത് ദോഷയുക്തമായ ശരീരമനോബുദ്ധികളോടു താദാത്മ്യം

---

* ആലപ്പുഴ സനാതനധർമ്മ വിദ്യാശാലയുടെ കനകജൂബിലി സംബന്ധിച്ച് 1955 ജനുവരി 14—ാംനു- ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

പ്രാപിക്കയാൽ മാത്രമാണ്. ഇവയെ ദോഷരഹിതമാക്കിയാൽ ആത്മാവിനുവേണ്ടി പ്രത്യേകം ഒന്നും ചെയ്യേണ്ടതില്ല.

ശരീരവും മനസ്സും ബുദ്ധിയും തമ്മിൽ സാധാരണക്കാരനെ സംബന്ധിച്ചിടത്തോളം ബന്ധമുണ്ട്. ഏതെങ്കിലും ഒന്ന് ശരീരത്തെ ബാധിച്ചാൽ അതു ബുദ്ധിയേയും മനസ്സിനേയും ബാധിക്കും. എന്നാൽ കൊട്ടത്തേങ്ങപോലെ ഒരവസ്ഥയുണ്ട്. ആ അവസ്ഥയെത്തിയാൽ ശരീരത്തിനു എന്തു സംഭവിച്ചാലും അതു മനസ്സിനേയോ ബുദ്ധിയേയോ ബാധിക്കയില്ല. എന്നാൽ ആ അവസ്ഥ ദീർഘകാലത്തെ അഭ്യാസംകൊണ്ടു സാധിക്കേണ്ടതാണ്. അതിനാൽ ശരിയായ വിദ്യാഭ്യാസം ശരീരത്തേയും മനസ്സിനേയും ബുദ്ധിയേയും ദോഷരഹിതമാക്കി അവയ്ക്കു വേണ്ട പുഷ്ടി നൽകുന്നതായിരിക്കണം. ഇവയിൽ ഏതെങ്കിലുമൊന്നിനു പ്രാധാന്യം നൽകുന്നില്ലെങ്കിൽ അത്രയും അപൂർണ്ണത ആ വിദ്യാഭ്യാസത്തിനുണ്ടെന്നറിയണം.

പ്രാചീനഭാരതത്തിൽ, അച്ചടിയും കടലാസും ഇല്ലാതിരുന്നതുകൊണ്ട് അന്ന് എല്ലാവരേയും എഴുതുവാനും വായിക്കുവാനും പ്രസംഗിക്കാനും സമർത്ഥരാക്കുന്ന വിദ്യാഭ്യാസരീതി നടപ്പിലില്ലായിരുന്നെങ്കിലും, അന്നത്തെ പഠിപ്പിന്റെ ലക്ഷ്യം ഈ മൂന്നുഘടകങ്ങളേയും പുഷ്ടിപ്പെടുത്തുന്നതായിരുന്നു. അന്നത്തെ നിലയ്ക്കു ലോകത്ത് മറ്റേതു രാജ്യങ്ങളേക്കാളും വിദ്യാഭ്യാസമുള്ളവരുടെ ശതമാനം ഇവിടെ കൂടുതലുണ്ടായിരുന്നു. വെള്ളക്കാർ വന്നതോടുകൂടി ഇവിടുത്തെ വിദ്യാഭ്യാസലക്ഷ്യം മാറി. പ്രാചീനവിദ്യാഭ്യാസരീതി നശിപ്പിക്കാൻ കഴിയാവുന്നതെല്ലാം അവർ ചെയ്തു. അവരുടെ ലക്ഷ്യം എന്നും നമ്മളെ ശിപായിമാരും ക്ലാർക്കുമാരുമാക്കി വയ്ക്കണമെന്നായിരുന്നു.

''അമ്പതുകൊല്ലത്തെ ആ വിധമുള്ള വിദ്യാഭ്യാസം മൂന്നു പ്രസിഡൻസികളിലും കൂടി മൗലികതയുമുള്ള ഒരാളിനെ ഉല്പാദിപ്പിച്ചിട്ടില്ല. ഇവിടെയുണ്ടായിട്ടുള്ള മൗലികതയുള്ള ഓരോ മനുഷ്യനും മറ്റെവിടെയെങ്കിലും വിദ്യാഭ്യാസം ചെയ്തിട്ടുള്ളവനാണ്; ഈ രാജ്യത്തു വിദ്യാഭ്യാസം സാധിച്ചവനല്ല. അല്ലെങ്കിൽ അവർ അവരുടെ അന്ധവിശ്വാസം കഴകിക്കളഞ്ഞു ശുദ്ധന്മാരാകാൻ ആ പ്രാചീന സർവ്വകലാശാലകളിൽ പോയവരാണ്.'' (വാല്യം 3, പേജ് 301, 302) എന്നു സ്വാമി വിവേകാനന്ദൻ പറയുന്നു. ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കിട്ടിയതോടെ ആ മട്ടു മാറിയിട്ടുണ്ട്. ഇന്നു ശരീരപുഷ്ടിക്കും ബുദ്ധിവർദ്ധനത്തിനും പ്രാധാന്യം കൊടുക്കണമെന്ന ചിന്ത സകല രാഷ്ട്രീയ നേതാക്കന്മാരേയും വിദ്യാഭ്യാസ വിദഗ്ദ്ധന്മാരേയും പിടികൂടിയിട്ടുണ്ട്. ''എങ്ങനെയായാൽ എല്ലാവർക്കും വയറുനിറച്ച് ഉണ്ണാനുള്ളതുണ്ടാക്കാൻ തക്ക വിദ്യാഭ്യാ

സം കൊടുക്കാം? എങ്ങനെയുള്ള വിദ്യാഭ്യാസം കൊടുത്താൽ ഭാവി പൗരന്മാർ ബലിഷ്ഠകായന്മാരാകും? ഭാവിപൗരന്മാർ നല്ല ബുദ്ധിമാന്മാരും ചിന്താശക്തിയും ഓർമ്മശക്തിയും ഉള്ളവരും ആകാൻ വഴിയെന്ത്?'' ഇതെല്ലാം ഇന്നത്തെ വിദ്യാഭ്യാസപരിഷ്കർത്താക്കളുടെ ചിന്താവിഷയമാണ്. അവർ അതിന്മേൽ പല പദ്ധതികളും ആസൂത്രണം ചെയ്യുന്നുണ്ട്. എന്നാൽ മൂന്നാമത്തെ ഘടകമായ മനസ്സുകളുടെ നേരേയാക്കപ്പെട്ടിട്ടില്ലെങ്കിൽ മററു രണ്ടും പരിപുഷ്ടമായാൽ അതുകൊണ്ട് ഗുണം മാത്രമല്ല; ദോഷംകൂടിയുണ്ട്. മനസ്സിന്റെ ഒരംശമായ ഇച്ഛാശക്തി (വിൽ പൗവർ) പുഷ്ടിപ്പെട്ടതുകൊണ്ടുമായില്ല. രാവണൻ വലിയ ബലവാനായിരുന്നു. കൈലാസപർവ്വതമെടുത്തു അമ്മാനമാടിയ ആളാണ്. രാവണനേക്കാൾ ശരീരബലം സമ്പാദിക്കാൻ മററാർക്കും സാധിക്കയില്ല. രാവണൻ മഹാബുദ്ധിമാനായിരുന്നു. വലിയ പണ്ഡിതൻ, വലിയ ചിന്തകൻ, വലിയ ഇച്ഛാശക്തിയുള്ളവൻ ഇതെല്ലാമായിരുന്നു. താൻ ഉദ്ദേശിച്ച കാര്യം സാധിക്കുന്നതിനു വേണ്ടി പഞ്ചാഗ്നിമദ്ധ്യത്തിൽ തപസ്സുപോലും ചെയ്തു, അനേകവർഷം, വളരെക്കാലം ഒററക്കാലിൽനിന്ന് നിരാഹാരനായി ജീവിച്ചു. തന്റെ തല ഓരോന്നായി അറുത്തു ഹോമിച്ചു. ത്രിലോകങ്ങളുംകീഴടക്കി. ഹിരണ്യാസുരൻ മുതലായവരും മഹാബലവാന്മാരും മഹാബുദ്ധിമാന്മാരുമായിരുന്നു. ഏതുലോകത്തും സഞ്ചരിക്കാനുള്ള ശക്തി അവർ സമ്പാദിച്ചിരുന്നു. എന്നാൽ അവരുടെ മനസ്സ് ദോഷദുഷ്ടമായിരുന്നു. പ്രഹ്ലാദനെ മാതൃകയാക്കി ജീവിച്ച മഹാത്മജിയുടെ തപഃഫലമായി സ്വാതന്ത്ര്യം ലഭിച്ച ഭാരതം ആഗ്രഹിക്കുന്നതു് ഭാവിയിൽ ഇവിടെ പ്രഹ്ലാദന്മാരെക്കൊണ്ടും രാമന്മാരെക്കൊണ്ടും നിറയ്ക്കണമെന്നോ ഹിരണ്യന്മാരെക്കൊണ്ടും രാവണന്മാരെക്കൊണ്ടും നിറയ്ക്കണമെന്നോ? രാവണന്മാരും ഹിരണ്യന്മാരും പോരെങ്കിൽ, ഭാവിപൗരന്മാരാകേണ്ട വിദ്യാർത്ഥികൾക്കു ശരീരബലവും ബുദ്ധിബലവും, ഇച്ഛാശക്തിയും ഉണ്ടാക്കുന്ന വിദ്യാഭ്യാസം കൊടുക്കുന്നതുകൊണ്ടുമാത്രം തൃപ്തിപ്പെടാൻ പാടില്ല. അവരുടെ മനസ്സ് ദോഷദുഷ്ടമല്ലാതാക്കുന്നതിനുള്ള പഠിപ്പുകൂടി കൊടുക്കണം.

മനസ്സിന്റെ ദോഷങ്ങളെന്താണ്? വാഗ്ഭടാചാര്യർ പറയുന്നു.

''രജസ്തമശ്ച മനസോ ദ്വൌ ച ദോഷാവുദാഹൃതൌ''

രജസ്സ്, തമസ്സ്എന്നു രണ്ടുദോഷങ്ങളാണ് മനസ്സിനുള്ളതെന്ന്.

''കാമ ഏഷ ക്രോധ ഏഷ രജോഗുണസമുദ്ഭവഃ

മഹാശനോ മഹാപാപ്മാ വിദ്ധ്യേനമിഹ വൈരിണം''.

എന്നു ഗീത പറയുന്നു.

കാമക്രോധങ്ങളേയും അവയുടെ മൂലങ്ങളായ രാഗദ്വേഷങ്ങളേയും തമസ്സിൻെറ ഫലമായ ആലസ്യത്തേയും എങ്ങനെ ജയിക്കണമെന്നു പഠിപ്പിക്കാത്ത വിദ്യാഭ്യാസം രാവണാദികളേപ്പോലെയുള്ളവരേയോ മഹാമടിയന്മാരേയോ ജനിപ്പിച്ച് ലോകദ്രോഹത്തിനായിട്ടേ പരിണമിക്കൂ. കാമക്രോധങ്ങളെ ജയിക്കാനുള്ള ഉപായം ദൈവീസമ്പത്തു സമ്പാദിക്കയാണ്. ദൈവീസമ്പത്തെന്തെന്നു് ഗീതയിൽ പറയുന്നു.

''അഭയം സത്ത്വസംശുദ്ധിഃ ജ്ഞാനയോഗവ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച സ്വാദ്ധ്യായസ്തപ ആർജ്ജവം
അഹിംസാ സത്യമക്രോധഃ ത്യാഗഃ ശാന്തിരപൈശുനം
ദയാ ഭൂതേഷ്വലോലുപ്ത്വം മാർദ്ദവം ഹ്രീരചാപലം
തേജഃ ക്ഷമാ ധൃതിഃ ശൌചമദ്രോഹോ നാതിമാനിതാ.''

മനഃശുദ്ധി, നിർഭയത്വം, ശാസ്ത്രങ്ങളിൽനിന്നു് അറിഞ്ഞതിനെ അനുഷ്ഠാനത്തിൽ കൊണ്ടുവരിക, ദാനം, ഇന്ദ്രിയങ്ങളെ അടക്കുക, യജ്ഞം, സ്വാദ്ധ്യായം, തപസ്സ്, കുടിലതയില്ലായ്മ, അഹിംസാ, സത്യം, കോപമില്ലായ്മ, ത്യാഗം, ശാന്തി, പരദൂഷണം പറയായ്ക, കഷ്ടപ്പെടുന്നവരിൽ ദയ, ഇന്ദ്രിയവികാരങ്ങളെ ജയിക്കുക, മൃദുത്വം, തെററിൽ ലജ്ജ, ചാപല്യമില്ലായ്മ, പ്രാഗല്ഭ്യം, ക്ഷമ, ധൈര്യം, ശൌചം, അദ്രോഹം, അഹങ്കാരമില്ലായ്മ എന്നിവയാണ് ദൈവീസമ്പത്തിൻെറ അടയാളം. ഇവയെല്ലാം ഉണ്ടായിരിക്കുന്നതാണ് ദൈവീസമ്പത്തു്. വിവേകാനന്ദസ്വാമി വിദ്യാഭ്യാസത്തെ ക്യാരക്ടർ ബിൽഡിങ്ങ് (ചാരിത്രനിർമ്മാണം) എന്നാണ് നിർവ്വചിക്കുന്നത്. (ഇന്ത്യയുടെ ഭാവി എന്ന പ്രസംഗം) ഈ ദൈവീസമ്പത്തില്ലാത്തതാണ് ഇന്നു് ലോകത്തിലെ കുഴപ്പം. ജാതിവഴക്കും, മതവഴക്കും, രാഷ്ട്രീയവഴക്കും, പണത്തിനുവേണ്ടിയുള്ള തമ്മിൽതല്ലും, പെണ്ണിനുവേണ്ടിയുള്ള കലഹവും എല്ലാം ദൈവീസമ്പത്തില്ലാത്തതുകൊണ്ടാണ്. ഉദ്യോഗസ്ഥന്മാർ, കൈക്കൂലി വാങ്ങുന്നെങ്കിൽ, സ്വധർമ്മം നിർവ്വഹിക്കുന്നില്ലെങ്കിൽ, അതും ദൈവീസമ്പത്തില്ലാത്തതുകൊണ്ടാണ്. മനസ്സ് രാഗദ്വേഷാധീനമോ തമസ്സിനാൽ ആവൃതമോ ആകുന്നതും അതില്ലാത്തതുകൊണ്ടാണ്. വക്കീലന്മാർ, കള്ളക്കേസ് പിടിക്കുന്നെങ്കിൽ അതും ദൈവീസമ്പത്തില്ലാത്തതുകൊണ്ടാണ്. ജഡ്ജി സത്യമറിയാതെ ജഡ്ജ്മെൻറ് എഴുതുന്നതും ദൈവീസമ്പത്തില്ലാത്തതുകൊണ്ടാണ്. രാഷ്ട്രീയനേതാവ് സ്വകൃത്യം നിർവ്വഹിക്കുന്നില്ലെങ്കിൽ അതും ദൈവീസമ്പത്തില്ലാത്തതുകൊണ്ടാണ്. രാജ്യത്തെ ഭക്ഷണക്ഷാമം, തൊഴിലില്ലായ്മ മുതലായവക്കും പരിഹാരം ദൈവീസമ്പത്തു സമ്പാദിക്കുകയാണ്. ദൈവീസ

മ്പത്തു് വികസിപ്പിക്കാനുള്ള മാൎഗ്ഗമാണു് മതം പഠിപ്പിക്കുന്നതു്. "Religion is realisation" "Character is the test of realisation" (മതം അനുഭൂതിയാണു്, ചാരിത്രശുദ്ധിയാണു് അനുഭൂതിയുടെ മാനദണ്ഡം) എന്നു് വിവേകാനന്ദസ്വാമികൾ പറയുന്നു.

''ദൈവീ സമ്പദ്വിമോക്ഷായ'' ദൈവീസമ്പത്തിൻെറ ഫലം മോക്ഷമാണു്; സ്വാതന്ത്ര്യമാണു്; ആത്യന്തികദുഃഖനിവൃത്തിയാണു്; നിത്യാനന്ദമാണു്. ലക്ഷ്യമില്ലാതെ ആരും ഒന്നും ചെയ്യാൻ ശ്രമിക്കുകയില്ല.

''പ്രയോജനം സംപ്രവൃത്തേഃ കാരണം ഫലലക്ഷണം.
പ്രയോജനമനുദ്ദിശ്യ ന മന്ദോഽപി പ്രവൎത്തതേ.''

എന്തിനു് ദൈവീസമ്പത്തു് സമ്പാദിക്കണം? നിത്യാനന്ദത്തിനു്. ദൈവീസമ്പത്തു് ദീർഘകാലത്തെ അഭ്യാസംകൊണ്ടേ കൈവരൂ. അതു ശീലിക്കുന്നതിനു് മനോബലവും അസാധാരണമായി വേണം. അതു് മതപരങ്ങളായ അനുഷ്ഠാനങ്ങളെക്കൊണ്ടും ബ്രഹ്മചര്യംകൊണ്ടും മാത്രമേ സിദ്ധിക്കൂ. ബ്രഹ്മചര്യമാണു് മതത്തിൻെറ ജീവൻ. ബ്രഹ്മചര്യമില്ലാത്തവനു് ഒന്നുമില്ല. എന്തെല്ലാം വിശേഷപ്പെട്ട ആഹാരം ഭക്ഷിച്ചാലും എത്ര വ്യായാമം ചെയ്താലും ദീർഘായുസ്സില്ല. ആരോഗ്യം അധികംനാൾ ഉണ്ടായിരിക്കുകയില്ല.

''ധൎമ്മ്യം യശസ്യമായുഷ്യം ലോകദ്വയരസായനം
അനുമോദാമഹേ ബ്രഹ്മചര്യമേകാന്ത നിൎമ്മലം'' എന്നാണു് അഷ്ടാംഗഹൃദയത്താവു് പറയുന്നതു്. ''ആയുഷ്യം'' ആയുർവൃദ്ധികരം രണ്ടു ലോകത്തേക്കും ഇഹപരലോകങ്ങൾക്കും ഉള്ള രസായനമാണു് ബ്രഹ്മചര്യം. അതു് ഇല്ലാത്തവനു ചിന്താശക്തിയില്ല; സ്മൃതിശക്തിയില്ല. ബ്രഹ്മചര്യംകൊണ്ടു് ചിത്തപ്രസാദം ഉണ്ടാകുന്നുവെന്നു ശ്രീശങ്കരനും,

''പ്രസന്നചേതസോ ഹ്യാശു ബുദ്ധിഃ പര്യവതിഷ്ഠതേ''
(ചിത്തപ്രസാദമുള്ളവൻെറ ബുദ്ധി ആത്മാവിൽ ഉറച്ചുനില്ക്കും) എന്നു ഗീതയും പറയുന്നു. അവനു മാത്രമേ ഏകാഗ്രതയുണ്ടാകൂ. ബ്രഹ്മചര്യംകൊണ്ടേ വരാൻപോകുന്നതിനേക്കുറിച്ചറിയുന്നതിനുള്ള കാഴ്ച ലഭിക്കൂ. പ്രാചീനകാലത്തു വിദ്യാഭ്യാസത്തിൻെറ ഏററവും പ്രധാനാംശം ബ്രഹ്മചര്യമായിരുന്നു. അതുകൊണ്ടാണു് പ്രാചീനഭാരതത്തിൽ വിദ്യാൎത്ഥിയെ ബ്രഹ്മചാരി എന്നു പറഞ്ഞിരുന്നതു്. ബ്രഹ്മചര്യമില്ലാത്ത ഒരുവനു് വാസ്തവമായ സുഖമെന്തെന്നറിയാൻ സാദ്ധ്യമല്ല.

ബ്രഹ്മചാരിയാരു്? ''ബ്രഹ്മചാരീ ഭവേദ്യസ്തു യ ഇന്ദ്രിയജയേ രതഃ'' ഇന്ദ്രിയങ്ങളെ ജയിക്കുന്നതിൽ തല്പരനായിരിക്കുന്നവനാണു് ബ്രഹ്മചാരി.

ഇന്നത്തെ വിദ്യാർത്ഥികളുടെ നിലയെന്തു്? മനസ്സും ഇന്ദ്രിയങ്ങളും അടക്കണമെന്നു് അവരെ ആരു പഠിപ്പിക്കുന്നു? അദ്ധ്യാപകന്മാരിൽതന്നെ അധികംപേരും അതില്ലാതെ വളർന്നവരും അതില്ലാതെ പഠിച്ചവരുമാണു്. മാതാപിതാക്കന്മാരും വളരെപേർ വെള്ളക്കാരുടെ കാററിൽ വളർന്നവരായിരിക്കും. ഇന്നു വിദ്യാലയങ്ങളിൽ സന്മാർഗ്ഗനിഷ്ഠയ്ക്കു് വളരെ തുച്ഛമായ സ്ഥാനമേ കൊടുത്തിട്ടുള്ളു. ഇന്നെഴുതിവിടുന്ന പുസ്തകങ്ങളധികവും ബ്രഹ്മചര്യനാശകങ്ങളാണു്. പള്ളിക്കൂടങ്ങളിൽ അഭിനയിക്കുന്ന നാടകങ്ങൾപോലും, ബ്രഹ്മചര്യഹാനികരങ്ങളാണു്. ഇങ്ങനെയിരിക്കെ, മനുഷ്യജന്മത്തിൻെറ പരമോദ്ദേശ്യത്തേയും അതിനു ബ്രഹ്മചര്യത്തിൻേറയും മററു ദൈവീകസമ്പത്തുകളുടേയും ആവശ്യത്തെ മനസ്സിലാക്കികൊടുക്കുന്ന മതാഭ്യസനം വിദ്യാലയങ്ങളിൽ നൽകപ്പെടുന്നില്ലെങ്കിൽ അതിൻെറ ഫലമെന്തായിരിക്കും?

''മനുഷ്യൻെറ അന്തിമലക്ഷ്യം ഈശ്വരാനുഭൂതിയാണു്. അവൻെറ സകല പ്രവൃത്തികളും, അവ സാമുദായികമായാലും, രാഷ്ട്രീയമായാലും, ധാർമ്മികമായാലും—ഈ ദർശനമെന്ന അന്തിമലക്ഷ്യത്താൽ നയിക്കപ്പെടേണ്ടതാണു്.'' (ഹരിജൻ ആഗസ്റ്റ് 29—1936)

''മതം വിദ്യാലയങ്ങളിൽ വച്ചു പഠിപ്പിക്കേണ്ടതില്ല; വീട്ടിൽ വച്ചു പഠിപ്പിച്ചാൽ മതി'' എന്നു പറയുന്ന രാഷ്ട്രീയനേതാക്കന്മാർ ഇതു മനസ്സിലാക്കണം. ഇങ്ങനെ പറയുന്നവരിൽ കൂടുതലും ഹിന്ദുക്കളാണു്. ക്രിസ്ത്യാനികൾക്കും മുസ്ലീങ്ങൾക്കും മതം പഠിക്കണമെന്നുണ്ടു്. ഹിന്ദുവിനു മാത്രമാണു് അതു വീട്ടിൽവച്ചു മതി എന്നുള്ളതു്. എന്തുകൊണ്ടു്? അങ്ങനെയാണെങ്കിൽ, കൃഷിശാസ്ത്രവും ആരോഗ്യരക്ഷാശാസ്ത്രവും വീട്ടിൽവച്ചു പഠിച്ചാൽ പോരേ? അതൊന്നും വീട്ടിൽവച്ചു പഠിച്ചാൽ പോരാ; മതംമാത്രം വീട്ടിൽവച്ചു പഠിച്ചാൽ മതിയത്രെ. എന്തുകൊണ്ടു്? വീട്ടിൽവച്ചു പഠിക്കുന്ന കൃഷിയും ആരോഗ്യരക്ഷയും ശാസ്ത്രീയമായിരിക്കയില്ല. അതുതന്നെയാണു് മതത്തിൻെറ കാര്യത്തിലും. വീട്ടിൽവച്ചു പഠിപ്പിക്കുന്ന മതം വീട്ടുകാർ പഠിച്ച മതമായിരിക്കും. അതു പലപ്പോഴും അന്ധവിശ്വാസവും അനാചാരവും പരമതദ്വേഷവുമായിരിക്കും. അതു് രാഷ്ട്രത്തിനാപൽക്കരമായിരിക്കും. ഇതേപ്പററി മഹാത്മജി പറയുന്നു.

''പൊതുവിദ്യാലയങ്ങളിൽ ഭൗതികവിദ്യാഭ്യാസം മാത്രംകൊടുക്കുന്നതിൽ വിശ്വസിക്കുന്ന ഒരു ചിന്താഗതിക്കാരുണ്ടെന്നും എനിക്കറിയാം—എന്നാൽ ഇന്ത്യ ആദ്ധ്യാത്മികനിർദ്ധനത്വം പ്രഖ്യാപിക്കാതിരിക്കണമെങ്കിൽ അതിലെ യുവാക്കന്മാരുടെ മതാഭ്യസനം ചുരുങ്ങിയതു ഭൗതിക വിദ്യാഭ്യാസത്തോളമെങ്കിലും ആവശ്യമായി

കരുതപ്പെടണം'' (യങ്ങ്ഇന്ത്യ 25–8–1927). മതത്തിൽനിന്നു നീക്കിമാററപ്പെട്ട രാജ്യതന്ത്രം നിരൎത്ഥകമാണ് എന്നു് അദ്ദേഹം സത്യാഗ്രഹാശ്രമമെന്ന പ്രസംഗത്തിൽ പറയുന്നു. പൊളിററിക്സ് പഠിപ്പിക്കുന്നതിൽ ആൎക്കും ആക്ഷേപമില്ല. മതത്തെപ്പററി മാത്രമാണു വാദം. മതം പഠിപ്പിക്കേണ്ടെന്നു പറയുന്നതിൻെറ അൎത്ഥം നിരൎത്ഥകവിദ്യാഭ്യാസംകൊടുക്കണമെന്നാണല്ലോ? ഇതാണോ ഗാന്ധിജിയോടുള്ള ബഹുമാനം? ഗാന്ധിജിയോടു ഭക്തിയുള്ളവരാരും മതമില്ലാതെ പൊളിററിക്സ് പഠിപ്പിക്കണമെന്നു പറയുകയില്ല.

''മതമല്ല ഇന്നത്തെ ആവശ്യം'' എന്നു ചിലർ പറയുന്നു. എന്നാൽ ഞാൻ പറയുന്നു—ഇന്നത്തെപ്പോലെ മതപ്രചരണത്തിൻെറ ആവശ്യം ലോകമൊട്ടുക്കു്, പ്രത്യേകിച്ചും ഇന്ത്യയിൽ ഉള്ള മറെറാരവസരം ഉണ്ടായിട്ടില്ലെന്നു്. ''എൻെറ പൊതുജീവിതകാലം മുഴുവൻ എനിക്കു തോന്നിയിട്ടുള്ളതും എനിക്കു തോന്നുന്നതും ഇന്നു നമുക്കു് ആവശ്യമായിരിക്കുന്നതു്, അല്ല ഏതുനേഷനും ആവശ്യമായിരിക്കുന്നതു്, വിശേഷിച്ചും എല്ലാ നേഷനിലുംവച്ചു് ഒരുപക്ഷേ ഇന്നു് നമുക്കു്, ഏററവും അത്യാവശ്യമായിരിക്കുന്നത് സ്വഭാവരൂപീകരണം അഥവാ ചാരിത്രനിൎമ്മാണമാണ്'' എന്നു മഹാത്മജി പറയുന്നു. ''എൻെറ അഭിപ്രായത്തിൽ സന്മാൎഗ്ഗനിഷ്ഠ, നീതിസംഹിത, മതം എന്നിവ മാറിമാറി ഉപയോഗിക്കാവുന്ന പദങ്ങളാണ്. മതത്തോടു് സംബന്ധിക്കാത്ത സാന്മാൎഗ്ഗികജീവിതം മണലിൽകെട്ടിയ വീടുപോലെയാണ്'' എന്നു മഹാത്മജി ഹരിജൻ 3–10–1936–ൽ പറയുന്നു. ഇന്ത്യക്കു സ്വരാജ്യം കിട്ടാതിരുന്നകാലത്തു് ഇവിടത്തെ പൗരന്മാർ ഏതുതരം ജീവിതം നയിച്ചിരുന്നാലും അത് ഇന്ത്യയേയോ ലോകത്തേയോ ബാധിക്കുമായിരുന്നില്ല. ഇന്നങ്ങനെയല്ല. വിശേഷിച്ചും, ഉത്തരവാദഭരണവും പൊതുതെരഞ്ഞെടുപ്പിന്മേൽ വരുന്ന ഭരണാധികാരികൾ വരുത്തുന്ന ഏൎപ്പാടും വന്നിരിക്കെ ഇന്നു് ഓരോ പൗരനേയും കാമകാഞ്ചനങ്ങളാലോ, മുഖസ്തുതിയാലോ സ്വാൎത്ഥോദ്ദേശ്യങ്ങളാലോ പ്രലോഭിതനാക്കാതെ ചാരിത്രത്തിൻെറ മൂൎത്തിയായി വാൎത്തെടുക്കേണ്ടിയിരിക്കുന്നു. ഇങ്ങനെ വാൎത്തെടുക്കാൻ മതത്തിനല്ലാതെ കഴികയില്ലെന്നു് മഹാത്മജിയുടെ മേൽ ഉദ്ധരിച്ച വാക്യങ്ങൾ വിളിച്ചുപറയുന്നു. ''മതമില്ലാത്ത രാജ്യതന്ത്രം മരണക്കുടുക്കാണ്'' എന്നു 1924 ഏപ്രിലിലെ യങ്ങ്ഇന്ത്യയിൽ അദ്ദേഹം എഴുതുന്നു. അപ്പോൾ മതം പഠിപ്പിക്കപ്പെടാതെ, രാജ്യതന്ത്രം മാത്രം പഠിപ്പിക്കപ്പെട്ടു സൎവ്വകലാശാലകളിൽനിന്നും പുറത്തുവരുന്ന യുവാക്കന്മാരുടെ സ്ഥിതിയെന്തായിരിക്കും? അതുകൊണ്ടു് ഇന്നാണു് മതം പഠിപ്പിക്കേണ്ടതിൻെറ ഏററവും ആവശ്യം.

മതം വാസ്തവത്തിൽ സ്കൂളുകളിൽ പഠിപ്പിക്കാൻ കഴിയാത്ത ഒന്നാണ്. എന്തെന്നാൽ അത് പുസ്തകത്തിൽനിന്നു കിട്ടാവുന്നതല്ല. അത് അനുഷ്ഠിക്കേണ്ടതും, അഭ്യസിക്കേണ്ടതും അനുഷ്ഠാനത്തിൽ കൊണ്ടുവരേണ്ടതുമാണ്. അപ്പോൾ അതെങ്ങനെ സ്കൂളുകളിൽ പഠിപ്പിക്കാമെന്ന ചോദ്യം വരാം. വാസ്തവത്തിൽ സ്കൂളുകളോടുചേർത്ത് ഗുരുകുലങ്ങളുണ്ടാക്കുകയും വിദ്യാർത്ഥികളെല്ലാംതന്നെ ഗുരുകുലത്തിൽ താമസിപ്പിക്കപ്പെടുകയും ചെയ്താൽ മാത്രമേ മതം ശരിയായി, അതായത് അനുഷ്ഠാനപരമായി, പഠിപ്പിക്കാൻ സാധിക്കയുള്ളു. കൃഷി, ആരോഗ്യരക്ഷ, ശുചിത്വം മുതലായവയുടെ കാര്യവും ഇങ്ങനെതന്നെയല്ലേ? എങ്കിലും അവയുടെ തീയറി സ്കൂളുകളിൽ പഠിപ്പിക്കപ്പെടുന്നില്ലേ? അതുപോലെ മതവും പഠിപ്പിക്കപ്പെടുകയും കുറച്ചൊക്കെ ഒരു സാമ്പിൾ എന്ന നിലയിൽ അനുഷ്ഠിപ്പിക്കപ്പെടുകയും ചെയ്യാൻ കഴിയും. ഈ കാര്യം മഹാത്മജിയും മനസ്സിലാക്കി ഇതേപ്പററി പറഞ്ഞിട്ടുണ്ട്. ''മതഗ്രന്ഥങ്ങളിലുള്ള അറിവ് മതജ്ഞാനത്തിനു തുല്യമല്ലെന്നുള്ളത് സത്യമാണ്. എന്നാൽ നമുക്കു 'മതം' ഉണ്ടായിരിക്കാൻ (പഠിപ്പിക്കാൻ) കഴിയുകയില്ലെങ്കിൽ നമ്മുടെ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും അതുകഴിഞ്ഞാൽ അടുത്ത് ഏററവും നല്ലതുകൊടുത്ത് തൃപ്തിപ്പെടണം'' (യങ്ങ്ഇന്ത്യ 28–8–1927). കാലക്രമത്തിൽ രാജ്യമൊട്ടുക്ക് ഗുരുകുലങ്ങളുണ്ടാകണം. ഗുരുകുലസമ്പ്രദായം സാദ്ധ്യമല്ലെന്ന് ഈയിടെ ഒരു രാഷ്ട്രീയനേതാവ് പ്രസംഗിച്ചതു വായിച്ചു. എന്തുകൊണ്ട്? ചിറകില്ലാത്ത മനുഷ്യനു പറക്കാമെങ്കിൽ അസാദ്ധ്യമെന്താണ്? അസാദ്ധ്യം മൂഢന്മാരുടെ നിഘണ്ടുവിലേയുള്ളു.

ഇന്ന് രാജ്യമൊട്ടുക്ക് യുവാക്കന്മാരെ സമുദായസേവനത്തിന് തയ്യാറാക്കുന്നതിന് ഒരു വലിയ ഒരുക്കം കാണുന്നു. സോഷ്യൽ സർവ്വീസ് ലീഗ്, സ്കൗട്ട്സംഘടന, നാഷനൽ കേഡററ്കോർ തുടങ്ങിയ അനവധി പ്രസ്ഥാനങ്ങൾ വിദ്യാർത്ഥികളെ കൂട്ടംകൂട്ടമായി മാതാപിതാക്കന്മാരിൽനിന്നു പിരിച്ച് അന്യദേശങ്ങളിൽ, ചില അദ്ധ്യാപകന്മാരുടെ മേൽനോട്ടത്തിൽ, കൊണ്ടുപോയി താമസിപ്പിക്കുന്നതിനും ചിലപ്പോൾ ഗ്രാമപ്രദേശങ്ങൾ ഉൾപ്പെടെയുള്ള സ്ഥലങ്ങളിൽ സാമാന്യജനങ്ങളുടെയിടയിൽ പ്രചരണം ചെയ്യുന്നതിനും അയക്കുന്ന ഏർപ്പാട് വന്നിരിക്കുന്നു. ഇത് മതവിശ്വാസമുള്ളവരുടെ മേൽനോട്ടത്തിലും മതബോധത്തോടുകൂടിയും അല്ലെങ്കിൽ അപകടകരമാണെന്നു ഞാൻ പറയുന്നു. കോളേജുവിദ്യാർത്ഥികളിലും ഹൈസ്കൂൾ വിദ്യാർത്ഥികളിലും പലരും കള്ളുകുടിക്കാൻ തുടങ്ങിയിരിക്കുന്നതായി ഞാൻ കേൾക്കുന്നു. എൻെറ വിദ്യാർത്ഥിജീവിതകാലത്തുതന്നെ വളരെ പേർ ബ്രഹ്മചര്യത്തിനും ചാരിത്രശുദ്ധിക്കും പ്രാധാന്യംകൊടുക്കാതെ

ജീവിച്ചുവന്നിരുന്നതായി എനിക്കറിയാം. അത്രയുമല്ല, അന്നുചിലർ ബ്രഹ്മചര്യത്തെപ്പററി പുച്ഛിച്ചു സംസാരിച്ചു കേട്ടിട്ടും കൂടിയുണ്ടു്. അതിനു പുറമേ, പുകയും പൊടിയും പൗഡറും സെൻറും വിദ്യാർത്ഥി ലോകത്തിൻെറ ഒരു ഫാഷനായിട്ടുണ്ടു്. ഇങ്ങനെയുള്ളവരെ ഗ്രാമ സേവനത്തിനു അയച്ചാലുള്ള ഫലമെന്തായിരിക്കും? ചിലപ്പോഠം ഇവരെ നയിക്കുന്ന പ്രൊഫസർമാർ തന്നെ ഈ വക ദുർഗ്ഗുണങ്ങഠം ശീലിച്ചവരായിരിക്കും. അവരുടെ മേൽനോട്ടത്തിൽ പോകുന്ന കുട്ടികഠം ഗ്രാമങ്ങളിൽ എന്തായിരിക്കും പരത്തുക? ''ബ്രഹ്മചര്യം ഇല്ലെങ്കിൽ മനുഷ്യൻ നശിച്ചു'' എന്നു മഹാത്മജി പറയുന്നു. സമുദായ സേവനം ചെയ്യണമെങ്കിൽ ബ്രഹ്മചര്യം ആവശ്യമാണെന്നു് അദ്ദേഹം വീണ്ടും പറയുന്നു. ''ദേശീയസേവനം അനുഷ്ഠിക്കണമെന്നോ യഥാർത്ഥമായ ആദ്ധ്യാത്മിക ജീവിതത്തിൻെറ ഒരു ക്ഷണികദർശനമോ വേണമെന്നുള്ളവർ, വിവാഹിതരായാലും അവിവാഹിതരായാലും, തീർച്ചയായും ബ്രഹ്മചര്യജീവിതം നയിക്കണം'' (സത്യാഗ്രഹാശ്രമ നിയമങ്ങഠം). ''ഒരുവനു് നാക്കിൻെറ മേൽ അധിനായകത്വം സമ്പാദിക്കുന്നതുവരെ ബ്രഹ്മചര്യാനുഷ്ഠാനം വളരെയധികം പ്രയാസമാണെന്നു് ഞാൻ അനുഭവത്തിൽനിന്നു കണ്ടിരിക്കുന്നു'' (സത്യാഗ്രഹാശ്രമനിയമങ്ങളുടെ അനുബന്ധം).

ജീവിതത്തിൽ മററുള്ളവരുടെ സേവനം ജീവിതോദ്ദേശ്യമായി കരുതുന്ന നിങ്ങഠം, നിങ്ങളുടെ മേൽ ഏതെങ്കിലുംതരം ശിക്ഷണം വിന്യസിച്ചില്ലെങ്കിൽ നിങ്ങഠം കഷണംകഷണമായി നുറുങ്ങിപ്പോകും. ഈശ്വരപ്രാർത്ഥന അത്യാവശ്യമുള്ള ഒരു ആത്മികശിക്ഷണവുമാകുന്നു. (യങ്ങ് ഇന്ത്യ 23–1–1930) എന്നു് മഹാത്മജി പറയുന്നു. സാന്മാർഗ്ഗികനിഷ്ഠയും മതവും പര്യായങ്ങളാണെന്നു് മഹാത്മജി പറഞ്ഞതു് ഞാൻ മുമ്പുതന്നെ പ്രസ്താവിച്ചു. ആ സ്ഥിതിക്കു് മതബോധനം കൊടുത്തു് ആത്മസംയമനത്തിൻെറ ആവശ്യം മനസ്സിലാക്കി അവ അനുഷ്ഠിപ്പിക്കപ്പെടാത്ത യുവാക്കന്മാരെ സമുദായസേവനത്തിനു് പാവങ്ങളും പട്ടിണിക്കാരുമായ ഗ്രാമീണസ്ത്രീകളുടെ ഇടയ്ക്കഴിച്ചു വിടുന്നതിൻെറ ഫലം ഇന്ത്യയെ നശിപ്പിക്കയായിരിക്കും. ''സത്യത്തിനു് സാപേക്ഷമായ വിലയേയുള്ളു; ചാരിത്രശുദ്ധിയെന്നതു് പുരുഷന്മാർ സ്ത്രീകളെ അടിമപ്പെടുത്താൻ കണ്ടുപിടിച്ച ഒരു വിദ്യയാണു്; മദ്യം ഒരു ഉന്മേഷജനകമായ പാനീയമാണു്; ഈശ്വരൻ, പാവങ്ങളുടെ പണം പിടുങ്ങാൻ പുരോഹിതന്മാർ കണ്ടുപിടിച്ച ഒരു പദമാണു്.'' എന്നും മററും പഠിപ്പിക്കുന്ന ചെറുപ്പക്കാരെ സമുദായസേവനത്തിനു് അഴിച്ചുവിടുന്നതു് രാജ്യദ്രോഹമാണു്. അതുകൊണ്ടു് വിദ്യാർത്ഥികളെ മതം പഠിപ്പിക്കണം; സ്കൂളുകളിൽ വച്ചുതന്നെ പഠിപ്പിക്കണം.

മതം വാദ്ധക്യത്തിലേക്കുള്ളതല്ല. ബാല്യത്തിൽതന്നെ പഠിക്കേണ്ടതാണ്. ''കൌമാര ആചരേത് പ്രാജ്ഞോ ധർമ്മാൻ ഭാഗവതാനിഹ'' എന്നു് ഭാഗവതത്തിൽ പ്രഹ്ളാദൻ പറയുന്നത് അക്ഷരംപ്രതി ശരിയാണ്.

മതബോധം മനുഷ്യനെ തന്റെ സകല കർത്തവ്യവും ഈശ്വരോപാസനയായി ചെയ്യാൻ പഠിപ്പിക്കും. ''ഈശ്വരൻ സർവ്വസാക്ഷിയായി എല്ലാം കാണുന്നു.'' എന്ന ബോധം വന്നെങ്കിൽ മാത്രമേ കള്ളവും കൈക്കൂലിയും അവസാനിക്കൂ. ഓരോ ഉദ്യോഗസ്ഥനും താൻ ചെയ്യേണ്ട പ്രവൃത്തി ഈശ്വരോപാസനയായി ചെയ്യാൻ പഠിച്ചെങ്കിലേ ശരിയായി സ്വകൃത്യം പ്രതിഫലേച്ഛകൂടാതെ ചെയ്യൂ. എത്ര നിയമം ഉണ്ടായാലും നിയമം മനുഷ്യനെ ഹൃദയംഗമം നീതി പ്രവർത്തിക്കുന്നതിൽ തത്പരനാക്കുകയില്ല. പണത്തിനുവേണ്ടി ഉദ്യോഗം ഭരിക്കയും കീർത്തിക്കോ സ്ഥാനമാനത്തിനോ മററു ചില നേട്ടങ്ങൾക്കോ വേണ്ടി ജനനേതൃത്വം സ്വീകരിക്കുകയും പാവങ്ങളെ പ്രസംഗിച്ചു കീഴ്പ്പെടുത്തി ഓരോന്നു ചെയ്യിക്കുകയും ചെയ്യുന്ന ഏർപ്പാടു പോയെങ്കിൽ മാത്രമേ ഇന്ത്യ ഐശ്വര്യവതിയായി നിലനില്ക്കൂ. അതുകൊണ്ടു് വിദ്യാഭ്യാസത്തിൽ മതത്തിനുള്ള സ്ഥാനം അതുല്യമാണ്. മതം പഠിപ്പിക്കേണ്ടത് സ്റ്റേററിന്റെ കർത്തവ്യമാണ്; ആവശ്യമാണ്.

''ഏതുമതം പഠിപ്പിക്കണം?'' എന്ന ചോദ്യം ഇവിടെ പൊങ്ങിവരുന്നു. ഈ ചോദ്യം മഹാത്മജിയും ആലോചിച്ചിട്ടുണ്ടു്. എല്ലാ മതത്തെപ്പററി പഠിച്ചവരും അതിലെ തത്വമനുസരിച്ചു ജീവിക്കുന്നവരും ഭാരതത്തിന്റെയും ലോകത്തിന്റെയും ഇന്നത്തെ നില അറിയുന്നവരുമായ മഹാന്മാർ എഴുതിയ പുസ്തകങ്ങൾ പഠിപ്പിക്കണം. ഈയിടെ ബോംബെയിൽ ഒരു മുസ്ലിംസംഘടന ''മതത്തിലെ അടിസ്ഥാനവിദ്യാഭ്യാസം'' നൽകുന്നതിനെപ്പററി ചില തീർപ്പു ചെയ്തതായി കണ്ടു. അതുകൊള്ളാം. എല്ലാ മതത്തിന്റെയും മുഖ്യതത്വം പഠിപ്പിക്കുക. അതാണു വേണ്ടതു്. അങ്ങനെ വരുമ്പോൾ, ''എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേക്കുള്ള പല വഴികൾ'' എന്നു കാണാൻ കഴിയും. യഥാർത്ഥ മതബോധംകൊണ്ടു് മതസ്പർദ്ധ നശിക്കും. രാഷ്ട്രീയസ്പർദ്ധ നീങ്ങും. സർവ്വജനസാഹോദര്യബോധമുണ്ടാകും. എന്തെന്നാൽ എല്ലാ മതവും പഠിപ്പിക്കുന്നത് 'ഈശ്വരൻ ഏകൻ, സർവ്വവ്യാപി, അഥവാ ഈശ്വരൻ പിതാവു്, മനുഷ്യരെല്ലാം ഒരേ പിതാവിന്റെ സന്താനങ്ങൾ' എന്നാണ്.

മതാനുഷ്ഠാനംകൊണ്ടു് മനുഷ്യന്റെ മനസ്സു് രാഗദ്വേഷവിമുക്തമാകും, ശാന്തമാകും, സ്നേഹപൂർണ്ണമാകും. അങ്ങനെയുള്ള ജനങ്ങ

ളാൽ നിയന്ത്രിക്കപ്പെട്ടകയും ഭരിക്കപ്പെടുകയും ചെയ്യണം രാജ്യം. അവരെക്കൊണ്ട നിറയണം രാജ്യം. അന്നേ ലോകശാന്തി ഉണ്ടാകയുള്ള.

ഇത്ര പ്രാധാന്യമുള്ള മതപാഠനം അപ്രധാനമായി തള്ളിയിരിക്കുന്നതിന്റെ ഉദ്ദേശം എനിക്കുമനസ്സിലാകുന്നില്ല. ക്രിസ്ത്യാനികൾ മതപാഠനത്തിനു് അനുകൂലികളാണു്; മുസ്ലിമുങ്ങൾ അനുകൂലികളാണു്, ഹിന്ദുക്കളാണതിൽ കുററക്കാർ. ഹിന്ദുക്കൾ നടത്തുന്ന വിദ്യാലയങ്ങളിൽ മതപാഠനത്തിനു് മിക്കവാറും സ്ഥാനം കൊടുത്തിട്ടില്ല. ഈ വിദ്യാലയത്തിൽ മുൻപു് മതപാഠനം ഉണ്ടായിരുന്നു. ഇന്നുണ്ടോയെന്നു നിശ്ചയമില്ല. ഇവിടെ ഒരു ഗുരുകലവും ഉണ്ടായിരുന്നു. ഇരുന്നൂറുകുട്ടികളിലധികംപേർ ഇവിടെ താമസിച്ചിരുന്നകാലം എനിക്കോർമ്മയുണ്ടു്. മാതൃകയായി ജീവിക്കുന്ന അദ്ധ്യാപകന്മാരെ കിട്ടാനുള്ള വിഷമം കൊണ്ട നിർത്തിയതായിരിക്കാം. ''ഞാൻ പറയുന്നതുപോലെ ചെയ്യുക, പ്രവർത്തിക്കുന്നതുപോലെ പ്രവർത്തിക്കരുതു്''' എന്നു പറയുന്ന അദ്ധ്യാപകന്മാരായാൽ പോരാ. അദ്ധ്യാപകൻ പ്രവർത്തിച്ചു കാണിച്ചുകൊടുക്കുന്നവനായിരിക്കണം. ക്രിസ്ത്യാനികളുടെ ഗുരുകുലങ്ങൾ, ഹോസ്റ്റലുകൾ, ഹൈസ്കൂളുകളോടനുബന്ധിച്ചുതന്നെ പലയിടത്തും ഉണ്ടു്. അവ നല്ല നിലയിൽ നടക്കുന്നുമുണ്ടു്. ഹിന്ദുക്കളാണു് ഈ കാര്യത്തിൽ വളരെ പിന്നോക്കം നില്ക്കുന്നതു്. അവക്കെന്തുകൊണ്ടു് ക്രിസ്ത്യാനികളെ കണ്ടുപഠിച്ചുകൂടാ? ഹിന്ദുക്കളുടെ ഈ ഔദാസീന്യം പോകണം. ഹിന്ദുക്കളുടെ വകയായും ഗുരുകുലങ്ങൾ ഉണ്ടാക്കണം. ഹിന്ദുക്കളുടെ വിദ്യാലയങ്ങളിലും തീർച്ചയായും മതപാഠനം ഏർപ്പെടുത്തണം. മതബോധമാണു് വിദ്യാഭ്യാസത്തിന്റെ ജീവൻ. ഹിന്ദുയുവാക്കന്മാരിൽ ഭൂരിപക്ഷം നിരീശ്വരവാദികളോ അന്ധവിശ്വാസത്തിന്റെ അടിമകളോ ആയിവരുന്നതു് അവക്കു് ശരിയായമതബോധം നൽകാത്തതുകൊണ്ടാണു". ഇതു് ഇന്ത്യക്കു ആപല്ക്കരണമാണു്. അന്ധവിശ്വാസം മതമല്ല. അന്ധവിശ്വാസമാണു് ഒരു കാലത്തു് ഇന്ത്യയെ വിദേശീയക്കു് അടിമയാക്കിയതു്. ഇന്നു് മറേറ ശത്രുവായ നിരീശ്വരത്വവും പിടികൂടിയിട്ടുണ്ടു്. ഇന്ത്യയെ തുണ്ടുതുണ്ടായി മുറിക്കാനുള്ള വാസനയും പ്രാദേശികമനഃസ്ഥിതിയും എല്ലാം നിർമ്മതത്വത്തിന്റെ ഫലമാണു്. അതുകൊണ്ടു് ഇന്ത്യയുടെ രക്ഷക്കും വ്യക്തികളുടെ ആത്മശാന്തിക്കുമായി മതാദ്ധ്യയനം എല്ലാ വിദ്യാലയങ്ങളിലും നടപ്പാക്കുന്നതിനു വേണ്ടതു ചെയ്യണം.

മതം മററു വിഷയംപോലെ പഠിപ്പിക്കേണ്ടതാണെന്നു് ഒരു നിയമംതന്നെ ഉണ്ടാകണം. ഇതിൽ ക്രിസ്ത്യാനികൾ പൂർണ്ണമായി

യോജിക്കും. മുസ്ലീങ്ങളും യോജിക്കും. ഹിന്ദുക്കളിൽ കുറേപേർ യോജിക്കാതിരിക്കുകയില്ല. അങ്ങനെ ഭൂരിപക്ഷം കിട്ടും. യുവാക്കന്മാരെ—പ്രത്യേകിച്ചും—ഹിന്ദുയുവാക്കന്മാരെ —സാന്മാർഗ്ഗികാധഃപതനത്തിൽനിന്നു രക്ഷിക്കാനിതത്യാവശ്യമാണ്. ഇതിലേക്കു് നിങ്ങളുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ!

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



# 13. നമ്മുടെ യുവാക്കന്മാരുടെ സാന്മാർഗ്ഗികവശങ്ങൾ*

ഭാരതത്തിലെ സാമുദായികജീവിതത്തിൻെറ അനവധി നിരീക്ഷകന്മാർ നമ്മുടെ സദാചാരത്തിൻെറ ക്രമേണയുള്ള ക്ഷയത്തെ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. നമ്മുടെ സദാചാരം ഒരുകാലത്തു് നമുക്കു് അഭിമാനകരവും വിദേശികൾക്കു് അസൂയാപ്രദവുമായിരുന്നു. ഈ അധഃപതനം റോമിൻെറ നാശത്തിനുമുമ്പ് അവിടെയുണ്ടായിരുന്ന സ്ഥിതിയോടു് താരതമ്യപ്പെടുത്തത്തക്കവിധം അത്ര ശ്രദ്ധേയമായിരിക്കുന്നു. ഈ ചിത്രം നിസ്സംശയം അന്ധകാരാവൃതമാണ്. ആയിരക്കണക്കിനുള്ള യുവാക്കളുടെ, നിയന്ത്രണാതീതമായ ഈ അവസ്ഥ, അവർ കാലത്തിൻേറയും ചുററുപാടിൻേറയും ദുഷിച്ച സ്വാധീനശക്തിയിൽ നിസ്സഹായന്മാരായി കീഴടങ്ങുന്നതിൻെറ ഫലമാണ്. മുങ്ങി മരിക്കുവാൻ പോകുന്ന ഒരാൾ അനുഭവിക്കുന്നതുപോലുള്ള തീവ്രമായ വേദന അനുഭവിച്ചു്, അവസാനനിമിഷംവരെ അഭയസ്ഥാനം കാണാതെ, അവർ നിരാശയിലേയ്ക്കു ആണ്ടുപൊയ്ക്കൊണ്ടിരിക്കുന്നു. ആശ്വാസവും പ്രോത്സാഹനവും നൽകുന്ന ഒരൊററവാക്കുപോലും ഒരുഭാഗത്തുനിന്നും അവർ കേൾക്കുന്നില്ലെന്നു മാത്രമല്ല ചുററുമുള്ള അന്തരീക്ഷം അവരെ കീഴ്പ്പോട്ടു വലിച്ചുകൊണ്ടുപോകുകയും ചെയ്യുന്നു.

നമ്മെ എല്ലാ അഗാധഗർത്തങ്ങളിലേക്കുള്ള പതനങ്ങളിൽനിന്നും രക്ഷിക്കുവാൻ കഴിവുള്ള ഏകവസ്തുവായ മതം നിസ്സാരമായി തള്ളപ്പെട്ടിട്ടുള്ള ഒരു കാലത്താണ് നാം ജീവിക്കുന്നതു്. അതോടുകൂടി നമ്മിൽ, വിഷയസുഖങ്ങളിലുള്ള അസംഖ്യങ്ങളായ ആശകളെ ഉത്ഭവിപ്പിച്ചുകൊണ്ടു് പാശ്ചാത്യ നാഗരികതയുടെ പ്രാബല്യം ശക്തിയായി ഒഴുകിവരികയും ചെയ്യുന്നു. നമ്മുടെ ഇന്നത്തെ കല, സാഹിത്യം, സയൻസ്, തത്ത്വശാസ്ത്രം ഇവയെല്ലാം മനുഷ്യന്റെ വിഷയാസക്തി വർദ്ധിപ്പിക്കുന്ന ഈ അധമമായ ജീവിതത്തെ നിർമ്മിക്കുവാനും സാധൂകരിക്കുവാനും വേണ്ടി ഒത്തുചേർന്നിരിക്കുന്നു. ദിവസംപ്രതി അച്ചടിശാലകളിൽനിന്നു പുറപ്പെടുന്ന ഉത്തരവാദിത്വമുള്ളവരുടെ ലേഖനങ്ങൾ പ്രത്യക്ഷമായോ പരോക്ഷമായോ മനുഷ്യപ്രകൃതിയിലെ അ

---

* മുകുളം എന്ന കയ്യെഴുത്തുമാസികയുടെ വിശേഷാൽപ്രതിയിൽ പ്രസിദ്ധപ്പെടുത്തിയത്.

ധഃപതിച്ച ആഗ്രഹങ്ങളുടെ നമ്മസചിവത്വം വഹിസ്കുന്നുണ്ട്. നഗര ജീവിതം യുവാക്കന്മാരുടെ ഹൃദയത്തിൽ അനഭിലഷണീയ പ്രേരണയെ ഉളവാക്കത്തക്കവെണ്ണമുള്ള ക്രമാതീതമായ സുഖസാമഗ്രികളെ ധാരാളം പ്രദാനംചെയ്യുന്നു. ഇവസ്കുപുറമേ ചിലപ്പോരം സൂക്ഷ്മങ്ങളായ വശീകരണശക്തികളുമുണ്ട്. സയൻസിനേറയും കലയുടേയും പേരിൽ സാന്മാൎഗ്ഗികത ചിലപ്പോരം ബലികഴിക്കപ്പെടാറുണ്ട്. അതിനാൽ നമ്മുടെ സമുദായത്തിൻെറ സാന്മാൎഗ്ഗികാധഃപതനം ത്വരിതമായിരിക്കുന്നതിൽ അതിശയിക്കാനില്ല.

ഈ വശീകരണശക്തിയോട് മല്ലിടാൻ ആഗ്രഹിക്കുന്നവർ ശരിയായ മാൎഗ്ഗം അറിയാതെ കാടുകയറി അവരുടെ ജീവിതം മുഴുവൻ പരിതാപകരമാക്കിത്തീക്കുന്നു. മഹാത്മാഗാന്ധി ''യങ്ങ് ഇന്ത്യ''യിലെ ഒരു ലക്കത്തിൽ ഈ സ്ഥിതിയെ നല്ലവണ്ണം നിരൂപിച്ചിട്ട്, അദ്ദേഹം സ്വാഭാവികമായ ആത്മാൎത്ഥതയോടും പ്രായോഗികജ്ഞാനത്തോടുംകൂടി ഇപ്രകാരം എഴുതുന്നു. ''അധമ്മത്തിന്നിരയായിട്ടുള്ള ആളുകരം വാസ്തവത്തിൽ പ്രകൃത്യാ അധമ്മികളോ ദുരാചാരികളോ അല്ല. അവർ അശരണരായി വിവേകഹീനരായി അതിലേസ്കു വലിച്ചിഴസ്കപ്പെടുകയാണ്. കഠിനമായ നിയമങ്ങരംക്കധീനമായ ജീവിതം ഒഴിച്ചൊന്നിനും അവരേയും രാജ്യത്തേയും ഈ നിശ്ശേഷ നാശത്തിൽനിന്നു രക്ഷിക്കാൻ കഴിയുകയില്ല, എന്ന് അവർ അറിയണം. എല്ലാററിലുമുപരി ഈശ്വരവിശ്വാസത്തോടുകൂടി വിഷയങ്ങളിൽനിന്നു മനസ്സിനെ തിരിക്കാൻ ഈശ്വരൻെറ സഹായം അൎത്ഥിച്ചില്ലെങ്കിൽ, ശ്രേഷ്ഠങ്ങളായ എത്രയധികം നിയമങ്ങളുണ്ടായാലും, അവയൊന്നും അവരുടെമേൽ യാതൊന്നും ചെയ്യുവാൻ പര്യാപ്തമല്ല''.

സത്യദ്രഷ്ടാവായ ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ ഇപ്രകാരം പറയുന്നു:—

''വിഷയാ വിനിവൎത്തന്തേ നിരാഹാരസ്യ ദേഹിനഃ

രസവൎജ്ജം രസോപ്യസ്യ പരം ദൃഷ്ട്വാ നിവൎത്തതേ''.

നിരാഹാരിയായ മനുഷ്യൻെറ ഇന്ദ്രിയവിഷയങ്ങരം സ്വയം അടങ്ങുന്നു. വിഷയവാസന അടങ്ങുന്നില്ല. എന്നാൽ ഒരുവൻ ഈശ്വരനെ അഭിമുഖമായി കാണുമ്പോരം മാത്രമേ വിഷയത്തിലുള്ള വാസന നശിക്കുന്നുള്ളു. ഈശ്വരനെ പ്രത്യക്ഷമായി കാണുക എന്നാൽ ഒരു കുട്ടി യാതൊരു പ്രകടനവും കൂടാതെ അമ്മയുടെ സ്നേഹപൂൎണ്ണമായ പരിലാളനത്തെ അനുഭവിക്കുന്നതുപോലെ അദ്ദേഹം നമ്മുടെ ഹൃദയത്തിൽ പ്രതിഷ്ഠിതനാണെന്ന് അനു

ഭവപ്പെടുകയാണ്. അമ്മയുടെ സ്നേഹത്തിൻെറ ഭാവാഭാവങ്ങളെ ഒരു കുട്ടി യുക്തിവാദം ചെയ്തല്ല മനസ്സിലാക്കുന്നത്. അതു് അന്യക്കു് തെളിയിച്ചുകൊടുക്കുവാൻ ആ കുട്ടിക്കു് കഴിയുകയില്ല. അവൻ ജയ ഭേരിയടിച്ചു് പ്രഖ്യാപിക്കുന്നതു് ''അതുണ്ടു്'' എന്നു മാത്രമാണു്. ഈശ്വരൻെറ അസ്തിത്വബോധത്തിലും നാം ഇതുപോലെതന്നെ ആയിത്തീരണം. യുക്തിയെ അപ്പോൾ നിസ്സാരമായിത്തള്ളുന്നു. ലൗകികാചാര്യന്മാരുടെ അനുഭവത്തേയും വാക്കിനേയും നാം വിശ്വ സിക്കുന്നതുപോലെ തുളസീദാസ്, ചൈതന്യൻ, രാമദാസ് മുത ലായ അനേകം ആദ്ധ്യാത്മിക ഗുരുക്കന്മാരുടെ അനുഭവങ്ങളേയും വാക്കുകളേയും നിഷേധിക്കുവാൻ പാടില്ലാത്തതാണ്.

എന്നാൽ നിർഭാഗ്യത്താൽ ആദ്ധ്യാത്മിക ആചാര്യന്മാരുടെ അനുഭവോപദേശങ്ങൾ ലൗകികന്മാരുടെ അനുഭവോപദേശങ്ങളേ ക്കാൾ കൂടുതൽ സത്യവും വിസ്തൃത ഫലമുണ്ടാക്കുന്നതും ആണെന്നു ള്ളതു് വിശ്വസിക്കുവാൻ നമ്മുടെ യുവാക്കന്മാരിൽ ഭൂരിപക്ഷത്തിനും പ്രയാസമായിരിക്കുന്നു. അതുപോര, ആ വിശ്വാസം വന്നാലേ ന മ്മുടെ യുവാക്കന്മാർ സാന്മാർഗ്ഗികനിഷ്ഠയിൽ അടിയുറച്ചവരാകൂ.



# 14. നമ്മുടെ സംസ്കാരം *

ഭാരതഭൂമി ഒരുകാലത്തും ഒരേ ജനത (nation) ആയിരുന്നിട്ടില്ലെന്നു ചിലർ വിചാരിക്കുന്നു. അതു് ശരിയല്ല. ജനത എന്നാൽ എന്താണ്? "A nation is the unity of a people" (ഒരു ജനതയെന്നാൽ ഒരു സംഘം ജനങ്ങളുടെ ഐക്യം) എന്നു് കോൾറിഡ്ജ് നിർവ്വചിക്കുന്നു. ഒരു ജനതയുടെ ഐക്യത്തിനു് അടിസ്ഥാനമായി നാലു മുഖ്യ തത്വങ്ങളാണുള്ളതു്. ഒന്നു് വർഗ്ഗം, രണ്ടു് സംസ്കാരം, മൂന്നു് രാജശാസനം, നാലു് ഭൂസ്ഥിതി. ഒരേ വർഗ്ഗത്താലും ഒരേ സംസ്കാരത്താലും ഒരേ രാജശാസനത്താലും ഒരേ ഭൂസ്ഥിതിയാലും ബന്ധിക്കപ്പെട്ടവർ ഒരു ജനതയായിരിക്കുന്നു. ഇവയെല്ലാംകൊണ്ടു ബന്ധിക്കപ്പെട്ടില്ലെങ്കിൽ ഒന്നോ അതിലധികമോ ആധാരമാക്കിയുണ്ടാകുന്ന യോജിപ്പും ഒരേ ജനതയെ ഉണ്ടാക്കുന്നതിനു പര്യാപ്തമാണു്. ഈ നാലുംകൂടി ചേർന്നു് ഒരു ജനതയെ സൃഷ്ടിച്ചിട്ടുള്ളതു് പ്രായേണ ദുർല്ലഭമാണു്. ഭാരതഭൂമിയെ സംബന്ധിച്ചിടത്തോളം തൊലിയുടെ നിറവും തലയോട്ടിന്റെ ഘടനയും മററും അനുസരിച്ചു് നിശ്ചയിക്കപ്പെടുന്ന വർഗ്ഗവിഭാഗമനുസരിച്ചു ഒരിക്കലും ഒരു ജനതാഭാവം ഉണ്ടായിരുന്നിട്ടില്ല. മഞ്ഞനിറക്കാരും വെള്ളനിറക്കാരും ചുവന്ന നിറക്കാരും എല്ലാം ഇവിടെ അനാദികാലംമുതൽ കലർന്നിട്ടുണ്ടു്. ഒരേ രാജശാസനവും പ്രായേണ വളരെ കാലത്തേയ്ക്കു് നീണ്ടുനിന്നിട്ടില്ല. അശോകൻ, അക്ബർ, ഔറംഗസീബ് മുതലായവരുടെ സാമ്രാജ്യംപോലും ഭാരതഖണ്ഡം മുഴുവൻ വ്യാപിച്ചിട്ടില്ല. രഘു, ദിലീപൻ, യുധിഷ്ഠിരൻ മുതലായ പൗരാണിക ചക്രവർത്തിമാരുടെ സാമ്രാജ്യങ്ങളുടെ അതിർത്തി ഭാരഭൂമി മുഴുവൻ അടക്കി—ഭാരതഭൂമി മാത്രമടക്കി—വളരെക്കാലം നിന്നുവോ എന്നു് സംശയമാണു്. ഏതായാലും ചരിത്രകാലത്തിനകത്തു്, വെള്ളക്കാർ വരുന്നതുവരെ, ഏകരാജശാസനം ഭാരതഭൂമിയിൽ വ്യാപിച്ചിരുന്നിട്ടില്ല. അതുകൊണ്ടു് ആവിധമായ ഐക്യവും ഭാരതഭൂമിയെ ഒരേ ജനതയാക്കി രക്ഷിച്ചു വന്നു എന്നു വിശ്വസിക്കാൻ ന്യായം കാണുന്നില്ല. ഭൂസ്ഥിതി നോക്കിയാൽ വടക്കു് അത്യുച്ചശിഖരങ്ങളാൽ അലംകൃതനും, അദമ്യനും ആയ ഹിമാലയനും മററു ഭാഗങ്ങളിൽ സമുദ്രങ്ങളും പരിധികളാണു്.

---

* 18–7–35–ൽ മദ്രാസ് പച്ചയ്യപ്പാ ഹൈസ്കൂൾ സംസ്കൃത സാഹിത്യസമാജത്തിൽ ചെയ്ത ഇംഗ്ലീഷ് പ്രസംഗത്തിന്റെ സംഗ്രഹം. (തർജ്ജമ)

ഭാരതത്തെ ചരിത്രത്തിനു നോട്ടമെത്താത്ത കാലംമുതൽ ഭൂപ്രകൃതി ഒന്നിച്ചാക്കിച്ചേർക്കുന്നുണ്ടു്. എങ്കിലും അതിനെ പല ചെറിയ വിഭാഗങ്ങളാക്കിത്തിരിക്കുന്നതിനുവേണ്ട ഭൂപ്രകൃതികളും അതിനകത്തില്ലാതില്ല. സഹ്യപർവ്വതത്തിനും സമുദ്രത്തിനും മദ്ധ്യേകിടക്കുന്ന കേരളംതന്നെ അതിനു ദൃഷ്ടാന്തമാണു്. ഭാരതത്തെ രണ്ടാക്കിത്തിരിക്കാൻ സമർത്ഥമായ വിന്ധ്യപർവ്വതം വേറൊന്നാണു്. എന്നു മാത്രമല്ല, ഭൂസ്ഥിതിമാത്രം ഒരു ജനതയെ സമ്പൂർണ്ണഭാവത്തിൽ സംഘടിപ്പിച്ചു നിറുത്താൻ പര്യാപ്തവുമല്ല, അല്ലെങ്കിൽ യൂറോപ്പു മുഴുവൻ എന്തുകൊണ്ടു് ഒന്നായിക്കൂട? ഇംഗ്ലണ്ടും സ്കോട്ട്‌ലണ്ടും അനാദികാലത്തുതന്നെ ഒന്നാകുമായിരുന്നുവല്ലോ. അതുകൊണ്ടു് വേറെഎന്തെങ്കിലും ഒന്നുകൂടി വേണം. മററു രാജ്യങ്ങളിൽ സാധാരണയായി ഒരേ രാജശാസനമാണു് ആ യോജിപ്പുണ്ടാക്കുന്നതു്. എന്നാൽ ഭാരതഭൂമിയിൽ സംസ്കാരമാണു് അനാദികാലംമുതൽ യോജിപ്പുണ്ടാക്കിക്കൊണ്ടിരുന്നതു്. ഭാരതഭൂമി സംസ്കാരത്തിൽ ഹിമാലയംമുതൽ കന്യാകുമാരിവരെ ഒന്നായിരുന്നു. പുരാണങ്ങൾ വായിച്ചുനോക്കുക. ഭാരതം മുഴുവൻ ഒന്നെന്ന സങ്കല്പം അവക്കെങ്ങനെ ഉണ്ടായി? ഭരതരാജാവു ഭരിച്ചതുകൊണ്ടു മാത്രമല്ല. അങ്ങനെയാണെങ്കിൽ പിന്നീടു് അശോകൻ അയൽരാജ്യങ്ങളുടെ ചിലഭാഗംകൂടി ഭാരതത്തിൽ ചേർത്തു് കുറെക്കാലം ഭരിച്ചുവല്ലോ. അക്ബറും അങ്ങനെ ചെയ്തുവല്ലൊ. അക്ബറിന്റെയും അശോകന്റെയും സാമ്രാജ്യപരിധികളെ അടിസ്ഥാനമാക്കി അവർ ഭരിച്ച ഭാഗം ഉൾപ്പെടുത്തി ഒന്നെന്ന സങ്കല്പം എന്തുകൊണ്ടു വന്നില്ല? അതുകൊണ്ടു് ഭരതൻ ഭരിച്ചതുകൊണ്ടല്ല ഒന്നെന്ന സങ്കല്പം വന്നതു്. അതിനു മുമ്പുള്ള ഗ്രന്ഥങ്ങളിലും, 'ആസേതുഹിമാചലം' ഒന്നാക്കിപ്രയോഗിച്ചുകാണുന്നു. ഇങ്ങനെ ഒന്നാക്കിയതു സാംസ്കാരികമായ ഐക്യമാണു്. ഭാരതീയസംസ്കാരം എവിടെയെല്ലാം പൂർണ്ണമായി എത്തിയോ, ഏതെല്ലാം ദേശക്കാർ പൂർണ്ണമായി സ്വീകരിച്ചുവോ, അവരെല്ലാം ഒന്നായിത്തീർന്നു്, ഒരു ജനതയെന്ന സങ്കല്പം സ്വീകരിച്ചു. ഞാൻ കന്യാകുമാരിതൊട്ടു് ഹിമാലയംവരെ സഞ്ചരിച്ചു; നാലു ധാമങ്ങളിൽ മൂന്നു ധാമങ്ങളും കണ്ടു; സപ്തതീർത്ഥങ്ങളിൽ ആറു തീർത്ഥങ്ങളിൽ സ്നാനംചെയ്തു; പഞ്ചമഹാലിംഗങ്ങളുടെ സ്ഥാനങ്ങളും ദർശിച്ചു; ദ്വാദശജ്യോതിർലിംഗങ്ങളിൽ അധികവും കണ്ടു വന്ദിച്ചു; പലേ ഭാഷ സംസാരിക്കുന്ന ഭാരതീയരുമായി ഇടപെട്ടു; ശ്രീരാമന്റെയും ശ്രീകൃഷ്ണന്റെയും ബുദ്ധമുനിയുടേയും ചരിത്രങ്ങളോടു ബന്ധിച്ചിട്ടുള്ള മഹാസ്ഥാനങ്ങളിലും പോയി. എല്ലായിടത്തും ഒരേ സംസ്കാരത്തിന്റെ ചിഹ്നങ്ങൾതന്നെ കണ്ടു. ഭാരതത്തെ ഭാരതമാക്കി നിലനിർത്തിയതു്—ഭാരതീയരെ ചരിത്രാതീതകാലംമുതൽ ഏക

ജനത എന്ന ബോധത്തോടുകൂടി ബന്ധിച്ചു നിറുത്തിയത്—സംസ്കാരമാണ്. ഭാരതത്തെ അതിനോടൊപ്പമോ അതിനുശേഷമോ ഉണ്ടായ ഗ്രീക്ക്, റോമൻ, ബാബിലോണിയൻ, അസിറിയൻ, ഈജിപ്ഷൻ എന്നീ നാഗരികതകളോടും ബോധങ്ങളോടും ഒപ്പം നശിക്കാതെ ഇന്നുവരെ നിലനിറുത്തിയിട്ടുള്ളതും ഭാരതത്തെ ഒരേ ജനതയാക്കി എന്നും നിലനിർത്തുന്നതിനുള്ള വിത്തായിരിക്കുന്നതും സംസ്കാരൈക്യമാണ്.

സംസ്കാരം, അതായത് കൾച്ചർ എന്നാലെന്ത്? ''കൾച്ചർ എന്നതിന് പ്രബുദ്ധത എന്നോ മാനസികവും സദാചാരപരവുമായ പരിശീലനത്തിൽനിന്നു ലഭിക്കുന്ന ചിട്ട'' എന്നോ (Enlightenment and discipline acquired by mental and moral training, civilisation, refinement in manners and taste). ''കൾച്ചേർഡ്'' എന്നതിന് ''പരിഷ്കാരമെന്നോ നടപടിയിലും അഭിലാഷത്തിലുമുള്ള ശുദ്ധിയെന്നോ മാനസികവും സദാചാരപരവുമായ പരിശീലനംകൊണ്ട് രൂപീകൃതമായ സ്വഭാവത്തോടുകൂടിയവനു് സംസ്കാരസമ്പന്നൻ, അച്ചടക്കമുള്ളവൻ, സംസ്കരിക്കപ്പെട്ടവൻ, അഭ്യസ്തവിദ്യൻ എന്നോ ആണ് വെബ്സ്റ്ററുടെ നിഘണ്ടുവിൽ കൊടുത്തിരിക്കുന്ന അർത്ഥം. (''Characterised by mental and moral training; disciplined; refined; well educated'') അതായത് കൾച്ചർ എന്നാൽ മാനസികവും നൈതികവുമായ ശിക്ഷണംകൊണ്ട് ആർജ്ജിതമായ ഒഴുക്കവും ജ്ഞാനവുമാകുന്നു. കൾച്ചർ നാഗരികത ആകുന്നു; അഭിരുചിയിലും നടപടിയിലുമുള്ള ശുദ്ധിയാകുന്നു. കൾച്ചർ ഉള്ളവൻ എന്നു വിചാരിക്കപ്പെടാൻ അർഹൻ മാനസികവും നൈതികവുമായ ശിക്ഷണംകൊണ്ട് സംയമനവും ആചാരശുദ്ധിയും വന്നവനാകുന്നുവെന്നത്രേ ഇതിൻെറ അർത്ഥം. ആ ഒഴുക്കവും ജ്ഞാനവും ആചാരശുദ്ധിയും ബാഹ്യമായി ഓരോരോ ഭാവത്തിൽ പ്രകടമാകുമ്പോൾ അതു് ഓരോവിധം നാഗരികത എന്ന പേരു സ്വീകരിക്കുന്നു. ഈ നാഗരികതയുടെ ഉച്ചതയോ നീചതയോ അതിനാസ്പദമായ മനഃശുദ്ധിയേയും ആ മനഃശുദ്ധി നൈതികവും മാനസികവുമായ ശിക്ഷണത്തേയും അതിൻെറ ഉദ്ദേശത്തേയും അടിസ്ഥാനമാക്കിയിരിക്കുന്നു. ഇങ്ങനെയാണ് കൾച്ചർ ഒന്നെങ്കിലും പല കൾച്ചറുകളായി പല രൂപത്തിൽ പ്രത്യക്ഷപ്പെടുന്നതു്.

ഭാരതഭൂമിയുടെ കൾച്ചർ ഭാരതമൊട്ടുക്ക് ഒരററംമുതൽ മറേറ അററംവരെ, മനുഷ്യവർഗ്ഗത്തിനു എത്താവുന്നതിലും എത്തേണ്ടതിലും വച്ചു് ഏററവും ഉച്ചമായ നിലയിൽ എത്തിയിരുന്നുവെന്നാണ് ഞാൻ പറയാൻപോകുന്നതു്. അതു എങ്ങനെ തെളിയിക്കാംമെന്ന

ചോദ്യം എടുക്കുന്നതിനുമുമ്പ് വേറൊരു ചോദ്യത്തിനു സമാധാനം പറയാം.

''ഭാരതത്തിനൊട്ടുക്ക് ഒരു കൾച്ചർ ഉണ്ടായിരുന്നോ? ആര്യ സംസ്കാരം, ദ്രാവിഡസംസ്കാരം എന്നു രണ്ടു വിഭിന്ന സംസ്കാരമല്ലേ ഉണ്ടായിരുന്നത്? ഇവയിൽ ഏതിനെയാണ് നിങ്ങൾ ഏററവും ഉച്ചസംസ്കാരമെന്നു പറയുന്നത്? രണ്ടും ഒരുപോലെ ഉച്ചമായിരുന്നുവോ? അല്ലെങ്കിൽ ഒന്നുമാത്രം ഉച്ചമായിരുന്നുവോ? ഒന്നുമാത്രമെങ്കിൽ ഏത്? അങ്ങനെ ഒന്നുമാത്രമെങ്കിൽ ഭാരതീയസംസ്കാരം ഒട്ടുക്കു ഉച്ചമായിരുന്നുവെന്ന് എങ്ങനെ പറയാം?'' എന്ന് ഒരു പൂർവ്വപക്ഷം വരുന്നു.

അതിനെനിക്കു പറയുവാനുള്ളത് കഴിഞ്ഞ എണ്ണായിരമോ പതിനായിരമോ വർഷമായി ഭാരതീയസംസ്കാരം ഒന്നാണെന്നാകുന്നു. ആര്യസംസ്കാരം, ദ്രാവിഡസംസ്കാരമെന്നു രണ്ടേ ഇല്ല. ആര്യന്മാർ ഭാരതത്തിനു പുറത്തുനിന്ന് ഭാരതത്തിൽ കുടിയേറിപ്പാർക്കാൻ വന്നുചേർന്ന ഒരു പ്രത്യേകവർഗ്ഗക്കാരാണെന്നുതന്നെ ഞാൻ വിശ്വസിക്കുന്നില്ല. അങ്ങനെ പുറത്തുനിന്നു വന്നവരാണെന്നു സ്ഥാപിക്കാൻ തൽപക്ഷക്കാർ കൊണ്ടുവരുന്ന യുക്തികളിൽ നൂററിനു തൊണ്ണൂററൊമ്പതും കാമ്പില്ലാത്തവയാണ്. ''The Aryavartic home of Aryans'' (ആര്യന്മാരുടെ ആര്യാവർത്തഗൃഹം) എന്ന തലക്കെട്ടിൽ മിസ്റ്റർ പവ്ഗി എന്നൊരാൾ തിലകൻെറ 'Artic home' (ആർട്ടിക് ഗൃഹം) സിദ്ധാന്തത്തെയും കൂടി വിമർശനംചെയ്തു ഒരു ഗ്രന്ഥം എഴുതിയതിൻെറ നിരൂപണം ഞാൻ വായിച്ചിട്ടുണ്ട്. അതിൽ ഇതിനെപ്പററി കുറെ ന്യായങ്ങൾ പറഞ്ഞിട്ടുണ്ട്. തൊലിയുടെ നിറംനോക്കി ''ആര്യന്മാർ വെളുത്തവർ; ദ്രാവിഡന്മാർ കറുത്തവർ'' എന്നു പറയുന്നതു് ശുദ്ധമേ അബദ്ധം. ഹിമാലയത്തിലെ പഹാഡികൾ (മലയർ) മററാരുടേയും രക്തം കലരാതെതന്നെ നല്ല വെള്ളനിറക്കാരാണ്. അവരെ ഞാൻ ധാരാളം കണ്ടിട്ടുണ്ട്. നീലഗിരിയിലെ താഴ്ന്ന ജാതിക്കാരിൽ ധാരാളം വെള്ളനിറക്കാരുണ്ട്. കൂർഗ്ഗിൽ ധാരാളം വെള്ളനിറമുള്ളവരുണ്ട്. തമിഴപ്രദേശത്തെ അബ്രാഹ്മണരിലും അന്യവർഗ്ഗക്കാരുടെ രക്തം കലരാതെതന്നെ ധാരാളം വെള്ളനിറക്കാരെ ഞാൻ കാണുന്നു. ബംഗാളിലും യു. പി. യിലും ധാരാളമായി കാക്കപോലെ കറുത്ത ബ്രാഹ്മണരെയും ഞാൻ കണ്ടു. പഞ്ചാബിലെ സാധാരണ ജനങ്ങളുടെ നിറം മററുദേശത്തുള്ള ഭൂരിപക്ഷത്തേക്കാൾ കുറച്ചുകൂടി വെളുത്തതാണ്. അതുകൊണ്ടു് 'അവർ മാത്രം ആര്യസന്താനങ്ങൾ; മററുള്ളവരെല്ലാം ദ്രാവിഡന്മാർ (അനാര്യന്മാർ)' എന്നു പറയുന്നതും ശരിയല്ല. ഇന്നത്തെ ഇന്ത്യാചരിത്രം പഠിക്കുകനിമിത്തം

എന്നെയും എൻെറ ചില സ്നേഹിതന്മാരായി എന്നോടൊരുമിച്ച യാത്രചെയ്ത തെന്നിന്ത്യക്കാരായ മററു ചില വെളുത്തവരെയും കാണുന്നതുവരെ വിന്ധ്യപവ്വതത്തിനു തെക്കുള്ളവരെല്ലാം,

''ആപാടലാധരപുടാന്തവിരാജമാന—
ദംഷ്ട്രാമഹഃപ്രസരശാരശരീരകാന്തിം
സന്ധ്യാംബുദാന്തരിതമദ്ധ്യസുധാമയൂഖ—
രേഖാഭിരാമമിവ വാസവനീലശൈലം.
നിശ്രേയസഃ പ്രണയിനീം പദവീം നിരോദ്ധും
ത്രൈലോക്യപാപപരിപാകമിവാത്തരൂപം
സുരേന്ദ്രപാവകമഹാംസി തപോബലേന
ജിത്വാ യഥേച്ഛമഭിഷിക്തമിവാന്ധകാരം''

എന്നു് ഭോജൻ വണ്ണിച്ച രാവണനെപ്പോലെയുള്ള തരക്കാരാണെന്നു് (കറുത്ത നിറമുള്ളവരാണെന്നു്) വിശ്വസിച്ചിരുന്ന പല ബംഗാളികളേയും ഞാൻ ബംഗാളിൽ കാണുകയുണ്ടായി. ഇതു് ശുദ്ധമേ തെററാണു്. തൊലിയുടെ നിറവും തലച്ചോറിൻെറയും ചുണ്ടിൻെറയും ഘടനയും മററും നോക്കി ഒരുകാലത്തും ഭാരതത്തിൽ ഒരു ആര്യദ്രാവിഡ വിഭാഗമുണ്ടായിട്ടില്ല. വേദത്തിൽ ദസ്യുക്കളെന്നും മ്ലേച്ഛന്മാരെന്നും പറഞ്ഞിട്ടുള്ളതു് പരിഷ്കാരത്തിൽ ഒരു വലിയ നിലയിൻ ചരിത്രാതീതകാലത്തുതന്നെ എത്തിയിരുന്ന ദ്രാവിഡന്മാരെപ്പററിയല്ലെന്നു വേദം സൂക്ഷിച്ചുവായിച്ചാലറിയാം. ആര്യനെന്നും ദ്രാവിഡനെന്നുമല്ല ഭാരതീയർ പണ്ടു് മനുഷ്യരെ വിഭജിച്ചതു്. ആര്യനെന്നും 'മ്ലേച്ഛൻ' അല്ലെങ്കിൽ 'ദസ്യു' എന്നുമാണു് വിഭജിച്ചതു്. ആര്യശബ്ദത്തിൻെറ വിപരീതപദം മ്ലേച്ഛശബ്ദമോ ദസ്യുശബ്ദമോ ആണു്; ദ്രാവിഡശബ്ദമല്ല. ദ്രാവിഡശബ്ദത്തിൻെറ വിപരീതപദം ആര്യശബ്ദവുമല്ല. അതു് ഗൗഡശബ്ദമാണു്. തൊലിയുടെ നിറംകൊണ്ടു് വർഗ്ഗംതിരിച്ചു ആര്യദ്രാവിഡഭേദം കല്പിക്കുകയും ആര്യന്മാരെല്ലാം ബ്രാഹ്മണക്ഷത്രിയവൈശ്യന്മാരായിരിക്കയും ദ്രാവിഡന്മാര ശൂദ്രരായി ഗണിക്കപ്പെടുകയും അവർ എന്നും പരസ്പരവിദ്വേഷത്തോടുകൂടി വത്തിക്കുകയും ചെയ്തുവെന്നു പറയുന്ന ഇന്നത്തെ ഇന്ത്യാചരിത്രം സത്യമാണെങ്കിൽ രാക്ഷസനായി, ഇന്ദ്രനീലശൈലംപോലെ കറുത്തവനായി, വണ്ണിക്കപ്പെട്ടുന്ന, ബ്രാഹ്മണനും രാവണൻ ഇന്ദീവരശ്യാമളനായ രാമനും, നവനീരദാഭനായ കൃഷ്ണനും, ക്ഷത്രിയരും ആയതെങ്ങനെ? ദേവാസുരയുദ്ധം ആര്യദ്രാവിഡയുദ്ധമെങ്കിൽ വൃത്രാസുരൻ ബ്രാഹ്മണനായതെങ്ങനെ? ആര്യദ്രാവിഡ സ്പദ്ധയുടെ കൂടായിരുന്നു ഭാരതഭൂമിയെങ്കിൽ ആര്യന്മാരുടെ വേദങ്ങളിലെ ദേവരാജനായ ഇന്ദ്രനു് വൃത്രവധം നിമിത്തവും ആര്യന്മാരുടെ രക്ഷിതാവായരാമനു് രാവണവധം നിമിത്തവും ബ്രഹ്മഹ

ത്യവന്നുവെന്നും അവർ അതിന്ന പ്രായശ്ചിത്തം ചെയ്കമാത്രമാണ് ശൂ ദ്ധന്മാരായതെന്നും ആര്യന്മാർതന്നെ എഴുതിയ മതഗ്രന്ഥങ്ങളിൽ ഇന്ന വരെ നിലനിന്നകാണന്നതെന്തുകൊണ്ടു്? രാമായണം ആര്യന്മാരുടെ ദക്ഷിണ ഇന്ത്യാആക്രമണമാണെന്നും മററും എഴുതിവിടുന്നതു് എന്താ ലോചിച്ചിട്ടാവോ? ആര്യന്മാരുടെ ഐതിഹ്യത്തിലെ അഷ്ടദിക് പാലന്മാരിലൊരാളായ വൈശ്രവണൻ—പുലസ്ത്യന്റെ പുത്രപുത്രനായ കുബേരൻ—വളരെക്കാലമായി ഭരിച്ചിരുന്ന ലങ്ക ബലാൽക്കാരേണ കൈക്കലാക്കിയ പുലസ്ത്യപൗത്രനായ രാവണന്റെ അനേകായിരം വഷത്തെ രാജ്യഭരണത്തിന്ന ശേഷമാണ് രാമൻ സീത നിമിത്തം ല ങ്കയിൽ യുദ്ധത്തിനുപോകുന്നതെന്ന കഥ പ്രബലമായിരിക്കെ, രാക്ഷ സന്മാരെല്ലാം ദ്രാവിഡന്മാരോ നീഗ്രോ ജാതിക്കാരോ ആണെന്നും അവരുമായി വടക്കേ ഇന്ത്യാക്കാരായ—അവിടെത്തന്നെയും വെളി യിൽ എവിടെ നിന്നോ കുടിയേറിപ്പാത്ത—ഒരുക്കൂട്ടം ആര്യന്മാരെന്ന ബ്രാഹ്മണമേധാവിത്വത്തിന്നധീനരായ രാജ്യക്കാർ രാജ്യം കൈക്ക ലാക്കാൻ നടത്തിയ യുദ്ധമാണ് രാമായണമെന്നും എഴുതിവിടുന്നതു് എന്തസംബന്ധമാണ്; വാസ്തവത്തിൽ ആര്യനെന്നും ദ്രാവിഡനെന്നു മുള്ള വിഭാഗം ഹൈന്ദവസാഹിത്യത്തിൽ ഇല്ലതന്നെ. ഉണ്ടെന്നു കാ ണുന്നതു് മോഷ്ടാക്കൾക്കു് എല്ലാവരും കള്ളന്മാരാണെന്ന തോന്നുന്ന തോന്നൽപോലെയാണ്. ആര്യശബ്ദത്തിന്റെ അത്ഥം പ്രാചീനപ ണ്ഡിതന്മാർ വ്യാഖ്യാനിക്കുന്നതു നോക്കുക.

''ഋഹലോർണ്യത്''' എന്ന പാണിനിസൂത്രപ്രകാരം 'ഗതി' 'പ്രാപണം' എന്നത്ഥമുള്ള (ഋ ഗതിപ്രാപണയോഃ ധാതു-പാഠം) ഋധാതുവിൽ ണ്യത്പ്രത്യയംചേർന്നുണ്ടായ പദമാണ് ആര്യശബ്ദം. ഇതിന്ന ഗമ്യൻ, പ്രാപ്യൻ എന്നെല്ലാമാണ് അക്ഷരാത്ഥം.

''അത്തും പ്രകൃതമാചരിതും യോഗ്യഃ അര്യതേ വാ ഋണ്യത്. സത്കുലോത്ഭവഃ, ഇത്യമരഃ. പൂജ്യഃ ശ്രേഷ്ഠഃ ബുദ്ധ ഇതി ശബ്ദര ത്നാവലി. സംഗതഃ ഇത്യജയഃ. മാന്യഃ ഉദാരചരിതഃ ശാന്തചിത്തഃ. യഥാ രാമായണേ തുതിയേ കാണ്ഡേ'' ''യോ ƒഹമാര്യേണ പര വാൻ ഭ്രാത്രാ ജ്യേഷ്ഠേന ഭാമിനി'' ന്യായപഥാവലംബി പ്രകൃതാ ചാരശീലഃ സതതകത്തവ്യകമ്മാനുഷ്ഠാതാ.

യദുക്തം:—

''കത്തവ്യമാചരൻ കാമമകത്തവ്യമനാചരൻ തിഷ്ഠതി പ്രകൃതാ ചാരേ സ തു ആര്യ ഇതി സ്മൃതഃ'' ധാമ്മികഃ, ധമ്മശീലഃ. യഥാ മനുഃ ''ആര്യരൂപമിവാനാര്യം കമ്മഭിഃ സ്വൈർവിഭാവയേത്''' ഉചിതഃ യഥാ രാമായണേ ''മാഗ്ഗമാര്യം പ്രപന്നസ്യ നാന്ദമന്യേത കഃ പുമാൻ''.

അര്ത്ഥും സദാചരിതും യോഗ്യഃ പൂണ്യത്. സ്വാമീ, ബുദ്ധഃ ഇതി ഹേമചന്ദ്രഃ. സുഹൃത് ഇത്യജയഃ. മ്ലേച്ഛേതരജാതിഃ യദുക്തം മഹാഭാരതേ. ''മ്ലേച്ഛാശ്ച യേ ബഹുവിധാഃ പൂര്വ്വം യേ നികൃതാരണേ ആര്യാശ്ച പൃഥിവീപാലാഃ'' എന്നു് അനേകം ഗ്രന്ഥങ്ങളിലെ പ്രയോഗങ്ങളെ കാണിച്ചുകൊണ്ടു് ശബ്ദകല്പദ്രുമത്തിൽ ആര്യശബ്ദത്തിന്നര്ത്ഥം കൊടുക്കുന്നു. ന്യായമായതിനെ ആചരിക്കുന്നവൻ, നല്ല കുടുംബത്തിൽ പിറന്നവൻ, പൂജ്യൻ, ശ്രേഷ്ഠൻ, ബുദ്ധൻ, അനേകം പേരോടുകൂടി ചേര്ന്നിരിക്കുന്നവൻ, മാന്യൻ, ഉദാരചരിതൻ, ശാന്തചിത്തൻ, ന്യായമാര്ഗ്ഗത്തിൽ നടക്കുന്നവൻ, സത്യമായതിനെ ആചരിയ്ക്കുന്ന ശീലമുള്ളവൻ, എപ്പോഴും ചെയ്യേണ്ട ധര്മ്മത്തെ അനുഷ്ഠിക്കുന്നവൻ, ധാര്മ്മികൻ, ധര്മ്മശീലൻ, ഉചിതമായതു പ്രവര്ത്തിക്കുന്നവൻ, നല്ലതിനെ ആചരിക്കുന്നവൻ, സ്വാമീ (അധിപൻ), ബന്ധു, മ്ലേച്ഛനല്ലാതെ പിറന്നവൻ എന്നീ അര്ത്ഥങ്ങളാണു് ഇതിൽനിന്നു കിട്ടുന്നതു്. കര്ത്തവ്യമായതു് ഏററവും ശരിയായി ചെയ്യുകയും ചെയ്യരുതാത്തതു് ചെയ്യാതിരിക്കുകയും സത്യവും ധര്മ്മവുമായതിൽ ഉറച്ചിരിക്കയും ചെയ്യുന്നവൻ ആര്യനെന്നറിയപ്പെടുന്നു. മഹാഭാരതത്തിലെ ആര്യനായവന്റെ ലക്ഷണവും ഇതിൽനിന്നു കിട്ടി.

''ഗീതയിലെ 'അനാര്യജുഷ്ടം' എന്ന പദത്തിനു് ശ്രീരാമാനുജൻ, 'അവിദ്വത്സേവിതം'—വിദ്വാന്മാരല്ലാത്തവർ, അതായതു്, മൂഢന്മാർ കൈക്കൊള്ളുന്നതു് എന്നാണു് വ്യാഖ്യാനിച്ചിരിക്കുന്നതു്. ഇതിനെത്തന്നെ സര്വ്വതന്ത്രസ്വതന്ത്രനായ ശ്രീമദ്വേദാന്തദേശികർ ''അതത്ത്വേഭ്യഃ ആരാത് ദൂരാത് യാതാ ബുദ്ധിര്യേഷാം തേ ആര്യാഃ വിദ്വാംസഃ തദന്യേ തു അനാര്യാഃ'' എന്നു വ്യാഖ്യാനിക്കുന്നു. അതായതു് ''തത്ത്വം (സത്യം) അല്ലാത്തതിൽനിന്നു ആരുടെ ബുദ്ധി ദൂരെ മാറിയിരിക്കുന്നുവോ അവർ ആര്യന്മാർ വിദ്വാന്മാരെന്നര്ത്ഥം. അങ്ങനെയല്ലാത്തവർ അനാര്യന്മാർ''.

''അനാര്യൈഃ ശാസ്ത്രാര്ത്ഥമവിദ്വദ്ഭിര്ജുഷ്ടം സേവിതം'' എന്നു ശ്രീരാമാനുജന്റെ അര്ത്ഥത്തോടു യോജിച്ചുതന്നെ അനാര്യശബ്ദത്തെ ആനന്ദഗിരി വ്യാഖ്യാനിക്കുന്നു. ''ആര്യൈര് വിദ്വദ്ഭിഃ ആതതായിവധവിധിജ്ഞൈഃ ജുഷ്ടം ന ഭവതി'' ''അനാര്യൈഃ നീചൈഃ ജുഷ്ടം സേവിതമിത്യര്ത്ഥഃ'' ആര്യന്മാരാൽ അതായതു് വിദ്വാന്മാരാൽ ആതതായികളെ കൊല്ലേണ്ട വിധി അറിയാവുന്നവരാൽ ആദരിക്കപ്പെടാത്തതു് അഥവാ അനാര്യന്മാരാൽ നീചന്മാരാൽ സേവിക്കപ്പെടുന്നതു് എന്നര്ത്ഥമെന്നു് ബ്രഹ്മാനന്ദഗിരി വ്യാഖ്യാനിക്കുന്നു. ഇതിൽനിന്നെല്ലാം ആര്യശബ്ദത്തിനു ഭാരതീയർ കൊടുത്തിട്ടുള്ള അര്ത്ഥമെന്തെന്നു് കിട്ടുന്നു. ആര്യൻ എന്നതിനു ''മ്ലേച്ഛേതരജാതിഃ''

എന്ന അത്ഥവും ആലോചിക്കേണ്ടതാണ്. മ്ലേച്ഛനല്ലാത്തവനെല്ലാം ആര്യനാണ്. ''മ്ലേച്ഛ അവ്യക്തേ ശബ്ദേ, അസ്ഫുടേ അപശബ്ദേ ചേത്യത്ഥഃ'' എന്ന * വ്യാകരണനിമയമനസരിച്ച് ശബ്ദശാസ്ത്രജ്ഞാനമില്ലാത്തവൻ അവിദ്വാൻ എന്നുതന്നെ മ്ലേച്ഛശബ്ദത്തിന്ന അത്ഥംകിട്ടുന്നു. അങ്ങനെയുള്ള മ്ലേച്ഛനല്ലാത്തവനാണല്ലോ ആര്യൻ. അതിനാൽ ആര്യൻ എന്നാൽ ശാസ്ത്രജ്ഞനായി വിദ്വാനായി ശാസ്ത്രാനസാരിയായി ജീവിക്കുന്നവനെന്നുതന്നെ അത്ഥംവരുന്നു. ആര്യശബ്ദത്തിൻെറ വിപരീതപദം ദ്രാവിഡപദമായി ഒരിക്കലും ഭാരതീയർ പ്രാചീനകാലത്തു് ഉപയോഗിച്ചതായി തെളിവില്ല. നാഗരികതയിൽ വളരെ പ്രാചീനകാലത്തുതന്നെ വളരെ ഉന്നതനില പ്രാപിച്ചിരുന്നതായി ചരിത്രരേഖകൾകൊണ്ടു കാണുന്ന ദ്രാവിഡന്മാർ ഒരുകാലത്തും മ്ലേച്ഛന്മാരായി ഗണിക്കപ്പെട്ടതായി പറയാൻ ന്യായവുമില്ല. ശ്രീശങ്കരനും തദനുയായികളും മററും ദ്രാവിഡന്മാരെപ്പററി അറിഞ്ഞിരുന്നില്ലെന്നു പറയാനും ന്യായമില്ല. ദ്രാവിഡശിശു (തിരുജ്ഞാനസംബന്ധർ) വിനെപ്പററി ശ്രീശങ്കരൻെറ കവിതയിൽ പ്രതിപാദിച്ചുകാണുന്നുണ്ടു്. അദ്ദേഹം ദക്ഷിണദേശീയനും ആയിരുന്നു. അതുകൊണ്ടു് ഭാരതീയസംസ്കാരത്തെ ആര്യസംസ്കാരമെന്നും ദ്രാവിഡസംസ്കാരമെന്നും വെട്ടിമുറിക്കുന്നതുതെററ്. ഭാരതീയസംസ്കാരം ഒന്നു്. അത് ഇന്നു ദേശഭേദേന കുറച്ചുകുറച്ചു ഭേദത്തോടുകൂടി പല സംസ്കാരമാണെന്നു് ആഴത്തിലേയ്ക്കു നോക്കാത്തവക്കു തോന്നിപ്പോകത്തക്കവണ്ണം സ്ഥിതിചെയ്യുന്നുവെന്നുമാത്രമാണ് സത്യം.

വെള്ളക്കാരൻ ഉണ്ടാക്കിത്തീത്ത ആര്യദ്രാവിഡ വഴക്കു് ഇന്നു് അതിൻെറ മൂദ്ധന്യാവസ്ഥയെ പ്രാപിച്ചിരിക്കുന്നു. ദ്രാവിഡരും പിന്നെ ആദിദ്രാവിഡരും ആയിക്കഴിഞ്ഞിരിക്കുന്നു. അത്രയല്ല; ദേവന്മാരേക്കൂടി ആര്യദേവന്മാരും ദ്രാവിഡദേവന്മാരുമാക്കി തിരിക്കാൻ ചിലക്കു മോഹം. ശിവൻ ചിലരുടെ പക്ഷത്തിൽ ദ്രാവിഡദേവനാണത്രേ. ഹിമാലയംപോലെ ധവളവപുസ്സും കുബേരസഖനും ഗിരീശനും ആയ ശിവൻ എങ്ങനെയാണ് ദ്രാവിഡ—വെള്ളക്കാർ പറയുന്ന ദ്രാവിഡ—ദേവനാകുന്നതു്? മരണാനന്തരം പരലോകത്തും ആര്യദ്രാവിഡ—ബ്രാഹ്മണാബ്രാഹ്മണ—മത്സരം കൊണ്ടുപോയാൽ കൊള്ളാമെന്നാണ് ഇവരുടെ ആഗ്രഹമെന്നു തോന്നുന്നു. ഭാഗ്യവശാൽ **''സംഗച്ഛധ്വം സംവദധ്വം സം വോ മനാംസി ജാനതാം'' എന്ന വേദവാക്യം അറിഞ്ഞവരാണ് ദേവന്മാർ. അവർ തമ്മിൽ

---

* സിദ്ധാന്തകൗമുദി —തിങന്തേ ഭ്വാദയഃ

** ഒന്നിച്ചു ചേരിൻ; പരസ്പരം തുറന്നു സംസാരിക്കിൻ; മനസ്സ് പരസ്പരം അറിയിക്കിൻ!

വഴക്കൊന്നുമില്ല. മനുഷ്യർ കല്പിച്ച വഴക്ക മാത്രമാണുള്ളതു്. ഭാരത മൊട്ടുക്ക വ്യാപിച്ചിരിക്കുന്ന സംസ്കാരത്തെ സങ്കുചിതബുദ്ധിത്വം കള ഞ്ഞാണു് ഞാൻ എടുക്കുന്നതു് എന്നു ഞാൻ പറഞ്ഞുവല്ലോ. അതി നെ ശ്രേഷ്ഠസംസ്കാരമെന്ന അർത്ഥത്തിൽ—ധാർമ്മികസംസ്കാരമെന്ന അർത്ഥത്തിൽ—ആര്യസംസ്കാരമെന്നു ഞാൻ വിളിക്കുകയും ചെയ്യുന്നു.

ഇനി ഒരു കാരണത്താൽകൂടിയും ഭാരതീയസംസ്കാരത്തെ ആര്യ സംസ്കാരം, ദ്രാവിഡസംസ്കാരം എന്നു വെട്ടിമുറിക്കാൻ പാടില്ലെന്നു ഞാൻ പറയുന്നു. ഭാരതത്തിൽ ഇന്നു ഹിമാലയംതൊട്ടു് കന്യാകുമാരി വരെ വ്യാപിച്ചുകിടക്കുന്ന സംസ്കാരത്തിൻെറ അടിത്തറ വേദങ്ങളും പുരാണങ്ങളും ഇതിഹാസങ്ങളുമാണു്. ബ്രാഹ്മണക്ഷത്രിയവൈശ്യ ന്മാർ ആര്യഗോത്രക്കാരും, ശൂദ്രരും മററു താഴ്ന്ന ജാതിക്കാരും ദ്രാവി ഡഗോത്രക്കാരുമാണെന്നാണല്ലോ ചരിത്രകാരന്മാർ പറയുന്നതു്. അങ്ങനെയാണെങ്കിൽ ഈ കാണുന്ന വേദങ്ങളുടെയും പുരാണങ്ങളു ടേയും ഉപപുരാണങ്ങളുടേയും, ഇതിഹാസങ്ങളിൽ പ്രധാനമായ മഹാ ഭാരതത്തിൻെറയും കർത്താവാരാണു്? വേദവ്യാസൻ; കൃഷ്ണദ്വൈ പായനൻ.

ഇദ്ദേഹം ബ്രാഹ്മണനോ അബ്രാഹ്മണനോ? അതായതു് ആ ര്യനോ ദ്രാവിഡനോ? അച്ഛൻവഴി ആര്യൻ അഥവാ ബ്രാഹ്മണൻ ആണെങ്കിൽ അമ്മവഴി ദ്രാവിഡൻ അഥവാ ശൂദ്രൻ അല്ലയോ? വ്യാ സനില്ലെങ്കിൽ ഹൈന്ദവസംസ്കാരത്തിൻെറ അവശിഷ്ടമായി ഇന്നു ഭാരതഭൂമിയിൽ കാണുന്നതു വല്ലതും ഉണ്ടാകുമായിരുന്നുവോ? വ്യാസ നല്ലയോ നശിക്കാറായി താറുമാറായിക്കിടന്ന വേദങ്ങളെ ശരിപ്പെടു ത്തിയതു്?; വേദാന്തസൂത്രങ്ങൾ ചമച്ചതു്? വ്യാസനില്ലെങ്കിൽ ശ്രീശങ്കരൻ ഹിന്ദുധർമ്മത്തിൻെറ മുഖ്യപ്രമാണങ്ങളായി നിർണ്ണ യിച്ച ഉപനിഷത്തുകളും ഗീതയും വേദാന്തസൂത്രവും എവിടെയിരി ക്കുമായിരുന്നു? വ്യാസൻ ആര്യദ്രാവിഡന്മാരുടെ ഐക്യമൂർത്തിയാ ണു്; ബ്രാഹ്മണാബ്രാഹ്മണരുടെ പൊതുപിതാമഹനാണു്. വ്യാസൻ നിർമ്മിച്ച സാഹിത്യം ബ്രാഹ്മണരുടെ മാത്രം സ്വത്തല്ല; അബ്രാഹ്മ ണർക്കുംകൂടി തുല്യാവകാശമുള്ള സ്വത്താകുന്നു. വ്യാസൻ സാക്ഷാൽ ശ്രീനാരായണനും ആകുന്നു. അതിനാൽ ഇപ്പോഴത്തെ ഇന്ത്യാചരിത്ര കാരൻ പറയുന്നതുപോലെ ആര്യഗോത്രം, ദ്രാവിഡഗോത്രം എന്ന രണ്ടു ഭിന്നഗോത്രമുണ്ടായിരുന്നാൽകൂടിയും ഭാരതീയരുടെ സംസ്കാരം (culture)—ഒന്നാകുന്നു. അതുകൊണ്ടു് ഒന്നായി അഭിന്നമായി ഭാരതം മുഴുവൻ വ്യാപിച്ചുനില്ക്കുന്ന കൾച്ചറിനെ ഒന്നായെടുക്കുകയാണു് നാം ചെയ്യേണ്ടതു്.

ഇനി അതിനെ മററു സംസ്കാരങ്ങളിൽനിന്നു വേർതിരിക്കുന്ന വിശേഷങ്ങളെന്തെല്ലാമെന്നു നോക്കാം. ഒന്നാമതു് അതിൻെറ ആദ്ധ്യാത്മികതയാണു്. ഭാരതീയസംസ്കാരം ആദ്ധ്യാത്മികമായ അടിസ്ഥാനത്തിൽ ഉറപ്പിക്കപ്പെട്ടിരിക്കുന്നു. അതനുസരിച്ചു് ഈശ്വര സാക്ഷാല്ക്കാരം അഥവാ ആത്മസാക്ഷാല്ക്കാരം ജീവിതത്തിൻെറ പരമലക്ഷ്യമായി കരുതപ്പെടുന്നു. മനുഷ്യജീവിതത്തിലെ സകല പ്രവൃത്തിയും പുരുഷാൎത്ഥങ്ങളിൽ ഏതെങ്കിലും ഒന്നു് സാധിക്കാനായിരിക്കണം. അതിൽതന്നെ പരമപുരുഷാൎത്ഥം മോക്ഷമാണു്. പരമപുരുഷാൎത്ഥത്തിനു് അത്യന്തവിരോധമായ നിലയിൽ മററു പുരുഷാൎത്ഥങ്ങളിൽ മനുഷ്യൻ ഏപ്പെടരുതു്. ധൎമ്മം, അൎത്ഥം, കാമം എന്നീ മററു പുരുഷാൎത്ഥങ്ങൾക്കുവേണ്ടി പ്രവൎത്തിക്കുന്നതു് പരമപുരുഷാൎത്ഥത്തിനുവേണ്ടി പ്രവൎത്തിക്കാൻ കഴിവില്ലാത്തതുകൊണ്ടോ ലോകസംഗ്രഹത്തിനു വേണ്ടിയോ മാത്രമായിരിക്കണം. ഏതായാലും ഏതു കൎമ്മത്തിലേൎപ്പെട്ടാലും മനുഷ്യൻ പരമപുരുഷാൎത്ഥത്തെ ഒരിക്കലും മറന്നു പോകരുതെന്നു ഭാരതീയസംസ്കാരം ഉപദേശിക്കുന്നു. * ''ന കുൎയ്യാന്നിഷ്ഫലം കൎമ്മ'' എന്നതു് ഭാരതീയരുടെ മുദ്രാവാക്യമാണു്. ഏതു കൎമ്മവും പുരുഷാൎത്ഥങ്ങളിൽ ഒന്നിനോടു ബന്ധിച്ചിരിക്കണമെന്നു മാത്രമല്ല പരമപുരുഷാൎത്ഥപ്രാപ്തിക്കുള്ള ഉപായങ്ങളോടനുബന്ധിച്ചു ഇരിക്കയുംവേണം. ഭാരതീയ ജ്ഞാനപ്രകാരം ഈശ്വരൻ ഏകനും സൎവ്വവ്യാപിയുമാണു്.

''ഏകോ ദേവഃ സൎവ്വഭൂതേഷു ഗൂഢഃ
സൎവ്വവ്യാപീ സൎവ്വഭൂതാന്തരാത്മാ''

ഒരേദേവൻ സകല ജീവികളിലും ഗൂഢനായി സൎവ്വവ്യാപിയായി സൎവ്വഭൂതങ്ങളുടേയും അന്തരാത്മാവായി ഇരിക്കുന്നു.

ആ ഏകനായി അദ്വിതീയനായ ഈശ്വരനെ അനുഭവപ്പെടുത്തുന്നതാണു് ഒരു ഭാരതീയൻെറ ജീവിതലക്ഷ്യം. ആ ലക്ഷ്യത്തേക്കുറിച്ചുള്ള സങ്കല്പം മനസ്സിൽ വരുന്നതുവരെ ഒരുവൻ ഭാരതീയ സംസ്കാരത്തിൻെറ മൎമ്മം ഗ്രഹിക്കുന്നില്ല. ഈ സങ്കല്പത്തിലാണു് ഭാരതത്തിൻെറ നാഗരികത മുഴുവൻ കെട്ടിയുറപ്പിക്കപ്പെട്ടിരിക്കുന്നതു്. മററു ദേശങ്ങളുടെ ആദൎശം രാജ്യസേവനമായിരിക്കാം; സമുദായസേവനമായിരിക്കാം; ആ ദേശത്തു് ജീവിതത്തിൻെറ പരമലക്ഷ്യം ഒരു ഉത്തമ രാജ്യസ്നേഹിയായിത്തീരുന്നതായിരിക്കാം. ഇവിടെ അതല്ല മുഖ്യം. ആത്മാനുഭൂതി, ഈശ്വരപ്രാപ്തിയാണു ലക്ഷ്യം. കേവലം ഈശ്വരദൎശനം ലക്ഷ്യമെന്നു വന്നാൽമാത്രം പോരാ; സൎവ്വവ്യാപിയും

* നിഷ്ഫലമായി, ''വെറുതെ'' എന്നു പറയത്തക്ക, യാതൊരുകർമ്മവും ചെയ്യരുത്.

സർവ്വാത്മകനുമായ സാക്ഷാൽ ഈശ്വരനെ—മററു ദേവതകളെപ്പോരാ—സാക്ഷാത്കരിക്കുന്നതു ലക്ഷ്യമാകണം. ഭോഗവും ഭോഗസാമഗ്രീസമ്പാദനവും ലക്ഷ്യമായി കരുതുന്നവൻ യഥാർത്ഥ ഭാരതീയൻ ആകയില്ല. എന്തെന്നാൽ അവൻ ഭാരതീയ സംസ്കാരത്തിൻെറ മൂലതത്ത്വം അറികയോ അതനുസരിച്ചു ജീവിക്കുകയോ ചെയ്യുന്നില്ല.

ഈ ലക്ഷ്യത്തിൻെറ അനുഭൂതിക്കു് ഉപായമായി ഭാരതീയ സംസ്കാരം പഠിപ്പിക്കുന്നതു് ധർമ്മവും ത്യാഗവുമാണു്. അർത്ഥകാമങ്ങളിൽ പ്രതിപത്തി മനുഷ്യസഹജമാണു്. എന്നാൽ അവയെ ധർമ്മംകൊണ്ടു നിയന്ത്രിച്ചു പരമപുരുഷാർത്ഥത്തിനു ഉപായമാക്കുന്നതും മനസ്സിൻെറ ഉച്ചഭാവത്തിൽ അവയെ നിശ്ശേഷം ത്യജിക്കുന്നതും ഭാരതീയസംസ്കാരത്തിൻെറ ഒരു വിശേഷമാണു്.

അർത്ഥകാമങ്ങളെ ഇഹലോകത്തു് നിയന്ത്രിക്കുകയോ ത്യജിക്കുയോ ചെയ്യുന്നതു് നൂറിരട്ടിയായി മറെറാരുകാലത്തു് കിട്ടാനല്ല. അവയിലുള്ള പൂർണ്ണവൈരാഗ്യംകൊണ്ടാണു് അവയെ ത്യജിക്കേണ്ടതു്. പരലോകത്തു് എന്തെങ്കിലും ഭൗതികമായി കിട്ടാൻവേണ്ടി ചെയ്യുന്ന ത്യാഗം പരമപുരുഷാർത്ഥത്തിനു് പ്രതിബന്ധമാണെന്നാണ ഭാരതീയസംസ്കാരം പഠിപ്പിക്കുന്നതു്. ഭൗതികമായ പ്രതിഫലത്തെ ഇഹലോകത്തും പരലോകത്തും സ്വല്പംപോലും ഇച്ഛിക്കാതെയുള്ള ത്യാഗം ഭാരതീയസംസ്കാരം വഴിയല്ലാതെ ലോകത്തു് മററു ഒരു രാജ്യക്കാർക്കും കിട്ടിയിട്ടില്ല. ഇങ്ങനെയുള്ള നിസ്സ്വാർത്ഥത്യാഗം—നിസ്സ്വാർത്ഥനാകുന്നതുതന്നെ പരമലക്ഷ്യമെന്നു കരുതിയുള്ള ത്യാഗം—ലോകം മുഴവൻ പഠിപ്പിക്കുവാനുള്ള ഭാരതീയസംസ്കാരത്തിൻെറ സന്ദേശമാണു്. ഉപായവും നിസ്സ്വാർത്ഥത, ഉപേയവും നിസ്സ്വാർത്ഥത.

ഭാരതഭൂമിയിൽ മതം കേവലം വാക്കുകൊണ്ടു പറയാനുള്ളതായി ഒരിക്കലും കരുതപ്പെട്ടിട്ടില്ല. മതം അനുഷ്ഠാനപ്രധാനവും അനുഭൂതിപര്യവസായിയുമാണു്. മററു ദേശത്തെ സംസ്കാരങ്ങളിൽ മതം ജീവിതത്തിലെ അനേകം ആവശ്യസാമഗ്രികളിൽ ഒന്നുമാത്രമാണു്, ഇവിടെ അങ്ങനെയല്ല. മതമാണു് ജീവൻ. ഊണും ഉറക്കവും കുളിയും കുറിയും വസ്ത്രധാരണവുമെല്ലാം മതത്തോടനുബന്ധിച്ചാക്കിത്തീർക്കപ്പെട്ടിട്ടുള്ളതു് ഇവിടെ മാത്രമാണു്. വീടുകളിൽ അരിവയ്ക്കുന്നതുകൂടി മതകാര്യമാക്കിക്കരുതപ്പെടണമെന്നു് പഠിപ്പിക്കുന്ന സംസ്കാരം മറെറവിടെയാണുള്ളതു്? തർക്കശാസ്ത്രം പഠിക്കുന്നതും രോഗത്തിനു് ചികിത്സിക്കുന്നതും പരമപുരുഷാർത്ഥത്തിന്നാണെന്നുപദേശിക്കുന്ന സംസ്കാരം മറെറവിടെക്കാണും? ഇങ്ങനെ ജീവിതം മുഴവൻ മതകൃത്യമാക്കിക്കരുതപ്പെടുകയും പരമപുരുഷാർത്ഥത്തിലേയ്ക്കു് നേരിട്ടോ അല്ലാതെയോ നയിക്കാത്ത യാതൊരു കൃത്യവും ചെയ്തുപോകരുതെന്നുപ

ദേശിക്കുകയും ചെയ്യുന്ന വൈശിഷ്ട്യം—ത്യാഗമാകുന്ന ആദർശത്തെ മറക്കാതെ മാത്രമേ, മനോദൗർബല്യം മനുഷ്യനെ ഭോഗത്തിൻെറ അടിമയാക്കുന്ന അവസരത്തിലും, ഭോഗങ്ങൾ അനുഭവിക്കാവൂ എന്നു പഠിപ്പിക്കുന്ന വൈശിഷ്ട്യം—ത്യാഗികളുടെ നേതൃത്വം സർവ്വവിശിഷ്ടമായിക്കരുതുന്ന വൈശിഷ്ട്യം—ഭാരതീയസംസ്കാരത്തിനുള്ളതാണ്.

സർവ്വാത്മകനായ സർവ്വാന്തര്യാമിയോട് ഐക്യം അനുഭവപ്പെടുത്തുന്ന പരമലക്ഷ്യം, 'സ്വം' എന്നതിനെ നിശ്ശേഷം ലയിപ്പിക്കുന്ന ഉച്ചാവസ്ഥ, ജീവിതത്തിൻെറ ഇന്നല്ലെങ്കിൽ നാളെയുള്ള പ്രാപ്യസ്ഥാനമെന്നു വന്നതുകൊണ്ട് ഭാരതീയസംസ്കാരത്തിനുണ്ടായിട്ടുള്ള മറെറാരു വൈശിഷ്ട്യം സർവ്വമതാംഗീകണരമാണ്. ഭാരതത്തിൽ പരമതസഹിഷ്ണുത മാത്രമല്ല സർവ്വമതാംഗീകരണവുമുണ്ട്. എല്ലാ മതങ്ങളും ഈശ്വരപ്രാപ്തിക്കുള്ള വഴികളാണെന്നും എല്ലാവിധ ഉപാസനകളാലും ഉപാസിക്കപ്പെടുന്നത് ഒരേ ഈശ്വരൻ തന്നെയാണെന്നും ലോകത്തു് ഇതുവരെ ഉണ്ടായിട്ടുള്ളവരും ഇനി ഉണ്ടാകുന്നവരും ഇപ്പോൾ ഉള്ളവരും ആയ എല്ലാ ദിവ്യപുരുഷന്മാരും ഒരേ ഈശ്വരൻെറ ശക്തിപ്രകാശങ്ങളാണെന്നും അതിനാൽ മതങ്ങൾ തമ്മിൽ കലഹിക്കരുതെന്നും ആത്മരക്ഷക്കും നീതിരക്ഷയ്ക്കും വേണ്ടിയല്ലാതെ മതത്തിൻെറയോ രാജ്യത്തിൻേറയോ മറേറതിൻേറയെങ്കിലുമോ പേരിൽ യുദ്ധക്കളത്തിൽ ഇറങ്ങരുതെന്നും പഠിപ്പിക്കുന്നത് ഭാരതീയസംസ്കാരത്തിൻെറ മറെറാരു വൈശിഷ്ട്യമാകുന്നു.

ത്യാഗവും ത്യാഗജീവിതവുമാണ് പരമലക്ഷ്യത്തിനുള്ള ഉപായമെന്നു വന്നതോടുകൂടി ഉണ്ടായ മറെറാരു ഭാരതീയസംസ്കാരവശം ഇന്ദ്രിയസംയമനദ്വാരാമോക്ഷത്തിനു് മനുഷ്യനെ ശക്തനാക്കുകയാണ് വിദ്യാഭ്യാസത്തിൻെറ ഉദ്ദേശ്യമെന്നുള്ളതാകുന്നു. ഭാരതീയസമ്പ്രദായപ്രകാരം ഒരു വിദ്യാർത്ഥിയെ ബ്രഹ്മചാരിയെന്നു പറയുന്നു. ബ്രഹ്മചാരിയെന്നാൽ ഇന്ദ്രിയങ്ങളെ ജയിക്കുന്നതിൽ ഏർപ്പെടുന്നവൻ എന്നർത്ഥം.

''ബ്രഹ്മചാരീ ഭവേദ്യസ്തു സ ഇന്ദ്രിയജയേ രത:''

ഭാരതത്തിലെ പ്രാചീനഗുരുകുലങ്ങളിലെ വിദ്യാർത്ഥികളുടെ ജീവിതം എത്ര സ്തുത്യർഹമാണ്. കൊക്കിനേപ്പോലെയുള്ള ഏകാഗ്രതയോടും കാക്കയെപ്പോലെ എത്രയും ദൂരെയുള്ളതിനെപ്പോലും സൂക്ഷിച്ചറിയുന്ന നോട്ടത്തോടും മിതമായി ശരീരരക്ഷക്ക് വേണ്ടത്രമാത്രം കഴിക്കുന്ന ആഹാരത്തോടും നിയന്ത്രിതമായ ഉറക്കത്തോടും ആഡംബരരഹിതമായ വസ്ത്രധാരണത്തോടും ഗുരുവിലുള്ള അപാരഭക്തിയോടും പരസ്പരം ധനവാനെന്നോ ദരിദ്രനെന്നൊ ഉള്ള ഭാവനയില്ലാത്ത പെരുമാററത്തോടും വിനീതമുഖഭാവത്തോടും ശമദമാദികൾ

ന്ത്യത്തംചെയ്യുന്ന അന്തരംഗത്തോടും കൂടിയ ആ വിദ്യാൎത്ഥികരം സാക്ഷാൽ ഭാരതസംസ്കാരത്തിൻെറ പ്രത്യക്ഷമൂൎത്തികളാണു്.

ഭാരതീയ സംസ്കാരപ്രകാരം ധനം ജ്ഞാനത്തിൻെറയും സത്യധൎമ്മനിഷ്ഠയുടെയും ദാസനാണു്. ഇവിടെ മഹാചക്രവൎത്തിമാർ വിദ്വാന്മാരുടെ പാദങ്ങളിൽ നമസ്കരിക്കുന്നു. ''ഏഴാം മാളികതന്നിലാത്തമസൃമശയ്യാന്തത്തിലൊന്നിച്ചിരുന്നാഴിപ്പൂമകളോടു ചാടുഫണിതംചൊല്ലിടുമക്കേശവൻ,'' ''ഉഴക്കവെൽക്കട്ടവരിഞ്ഞുകെട്ടി''ച്ചെല്ലുന്ന ''വശിത്വമൂഠംക്കൊണ്ടു മഹാദരിദ്രനായ'' ധരണീദേവേന്ദ്രൻെറ പാദപ്രക്ഷാളനംചെയ്യുന്ന കാഴ്ച എന്തിനെയാണു് പഠിപ്പിക്കുന്നതു്? സത്യത്തിനുവേണ്ടി രാജ്യം വലിച്ചെറിഞ്ഞു വനവാസംചെയ്യുന്ന ചക്രവൎത്തിമാരെ ഭാരതീയസംസ്കാരം ചെന്നെത്താത്ത ഏതെങ്കിലും രാജ്യത്തു കാണാൻ കഴിയുമോ? സത്യപാലനത്തിനായി തൻെറ ഓമനക്കുട്ടിയെ വനത്തിൽ ത്യജിച്ചു ദുഃഖാഗ്നിയിൽ ശരീരം ദഹിപ്പിക്കുന്നവരും പൊതുജനങ്ങളുടെ അഭിപ്രായം അനുസരിക്കാനുള്ള അത്യാസക്തിനിമിത്തം വളരെ സാഹസംചെയ്തു ശത്രുവിൽനിന്നു വീണ്ടെടുത്ത അഗ്നിശുദ്ധയായ പ്രാണപ്രിയയെ അരണ്യത്തിൽ തള്ളുന്നവരും ആയ രാജാക്കന്മാരെ ഭാരതത്തിലല്ലാതെ എവിടെകാണും? ഗുരുഭക്തി, പിതൃഭക്തി, ജ്യേഷ്ഠഭക്തി, കനിഷ്ഠസ്നേഹം, പരനാരികളിൽ മാതൃഭാവം എന്നിവയും ഭാരതസംസ്കാരമഹിമകളാകുന്നു. ''അതിഥിദേവോ ഭവ'' (അതിഥികളെ ദേവനായി കരുതുന്നവനാകണം) എന്നതിനു തുല്യമായ വാക്യം മറെറാരു ദേശത്തും കാണുകയില്ല. അതിഥിയെന്നാൽ ഇംഗ്ലീഷുഭാഷയിലുള്ള ''ഗസ്റ്റ്'' അല്ല. ''അതതി സാതത്യേന ഗച്ഛതി, ന തിഷ്ഠതി, അത് ഽഇഥിൻ'' അതായതു് എപ്പോഴും പൊയ്ക്കൊണ്ടിരിക്കുന്നവൻ, സ്ഥിരമായി താമസിക്കാത്തവൻ'' എന്നു് അക്ഷരാൎത്ഥം. ''അജ്ഞാതപൂൎവ്വഗൃഹാഗതവ്യക്തിഃ'' എന്നാണു് ശ്രീധരസ്വാമി ഇതിനൎത്ഥം പറയുന്നതു്. മുമ്പു പരിചയമില്ലാതെ വീട്ടിൽ വന്നു കയറുന്നയാരം എന്നു് അൎത്ഥം. മുമ്പു പരിചയമുള്ളയാളാണെങ്കിൽ അതിഥിയാകയില്ല.

''യസ്യ ന ജ്ഞായതേ നാമ ന ച ഗോത്രം ന ച സ്ഥിതിഃ
അകസ്മാദ് ഗൃഹമായാതി സോഽതിഥിഃ പ്രോച്യതേ ബുധൈഃ''

''ഏതൊരുവൻെറ പേരോ കുലമോ നിലയോ അറിയാൻ പാടില്ലയോ അങ്ങനെയുള്ളവൻ യദൃച്ഛയാ വീട്ടിൽ വന്നാൽ അയാളെ വിദ്വാന്മാർ അതിഥി എന്നു പറയുന്നു'' എന്നാണു് അതിഥിലക്ഷണം. അയാളെ ദേവനായി വിചാരിക്കണം എന്നതാണു് ഭാരതീയ സംസ്കാരത്തിൻെറ വിധി. അയാളുടെ വീടും നാടും ഒന്നും അന്വേഷിക്കാതെ അയാളെ പൂജിക്കണം.

''സ്വാധ്യായഗോത്രചരണമപൃഷ്ട്വാ ഽപി കുലം തഥാ
ഹിരണ്യഗർഭബുദ്ധ്യാ തം മന്യേതാഭ്യാഗതം ഗൃഹീ
പ്രിയോ വാ യദി വാ ദ്വേഷ്യോ മൂർഖഃ പതിത ഏവ വാ
സംപ്രാപ്തേ വൈശ്വദേവാന്തേ സോ ഽതിഥിഃ സ്വർഗ്ഗസംക്രമഃ
അതിഥിര്യസ്യ ഭഗ്നാശോ ഗൃഹാത് പ്രതിനിവർത്തതേ
സ തസ്മൈ ദുഷ്കൃതം ദത്വാ ഗൃഹമാദായ ഗച്ഛതി''

''ഗൃഹസ്ഥൻ വൈശ്വദേവം കഴിഞ്ഞ്—മദ്ധ്യാഹ്നത്തോടടുക്കുന്ന സമയം—ഏകദേശം അരമണിക്കൂറോളം അതിഥികളെ കാത്തു മുററത്തു നിൽക്കണം. വന്നില്ലെങ്കിൽ കുറച്ചു കൂടുതലും നിന്ന് ആരെയെങ്കിലും കിട്ടുമോ എന്നു നോക്കണം'' എന്ന് വിഷ്ണുപുരാണത്തിലും മാർക്കണ്ഡേയ പുരാണത്തിലും പറയുന്നു. ശത്രുവായാലും മിത്രമായാലും വിദ്വാനായാലും മൂർഖനായാലും ഭ്രഷ്ടനായാലും അസമയത്തു വരുന്നവനെ അവൻെറ പഠിപ്പും ജാതിയും ഗോത്രവും ഒന്നും അന്വേഷിക്കാതെ ഈശ്വരബുദ്ധിയോടുകൂടിക്കരുതി ഗൃഹസ്ഥൻ പൂജിക്കണം. അതിഥി ആരുടെ വീട്ടിൽനിന്ന് നിരാശനായി മടങ്ങുന്നുവോ ആ അതിഥി അയാൾ ചെയ്ത പാപം മുഴുവൻ ആ ഗൃഹസ്ഥന് കൊടുത്തിട്ട് ആ ഗൃഹസ്ഥൻെറ പുണ്യം മുഴുവൻ കൈക്കലാക്കികൊണ്ടു് പോകുന്നുവെന്നാണ് ഭാരതീയസങ്കല്പം''.

''ദേശം നാമ കുലം വിദ്യാം പൃഷ്ട്വാ യോ ഽന്നം പ്രയച്ഛതി
ന സ തത്ഫലമാപ്നോതി ദത്വാ സ്വർഗ്ഗം ന ഗച്ഛതി''

എന്നു സ്മൃതികൾ പറയുന്നു. ദേശം, പേരു്, കുലം, പഠിപ്പ് ഇവ അന്വേഷിച്ചറിഞ്ഞു ആഹാരംകൊടുക്കുന്നതുകൊണ്ടു് ഫലമില്ല. അതുകൊണ്ടു സ്വർഗ്ഗത്തുപോകയുമില്ല. എന്നാൽ ഗൃഹസ്ഥൻ മററൊരുത്തൻെറ അതിഥിയായി ഉണ്ണാൻ നടക്കരുതെന്നും മനു വിധിച്ചിട്ടുണ്ടു്. അല്ലെങ്കിൽ ഉണ്ണാൻ നടക്കുന്നവരെക്കൊണ്ടു് രാജ്യം നിറയുമെന്നും ഭാരതീയർ അറിഞ്ഞിരുന്നു.

സകല സ്ത്രീകളേയും അമ്മയായി—അത്രയുമല്ല, സർവ്വലോകമാതാവിൻെറ സാക്ഷാൽ പ്രതിനിധികളായി—കാണാൻ പഠിപ്പിയ്ക്കുന്നത് ഭാരതീയ സംസ്കാരത്തിൻെറ മറെറാരു മഹിമയാകുന്നു.

''വിദ്യാഃ നമസ്താസ്തവ ദേവിഭേദാഃ
സ്ത്രീയഃ സമസ്താഃ സകലാ ജഗത്സു''

എന്ന് ഉച്ചൈസ്തരം ഉദ്ഘോഷിച്ചിട്ടുള്ളതു് ഭാരതത്തിലാണ്. സ്ത്രീയെ ഭാര്യാഭാവത്തിൽ നോക്കാനല്ല ഭാരതം പഠിപ്പിക്കുന്നതു്. അമ്മയായിട്ടാണ്. അമ്മയുടെ നിലയെന്താണ്?

ഉപാധ്യായാദ് ദശാചാര്യ ആചാര്യാണാം ശതം പിതാ
പിതൃണാം തു ശതം മാതാ ഗൗരവേണാതിരിച്യതേ.

''അദ്ധ്യാപകനേക്കാരം ഉപനയനം ചെയ്തു് ഗായത്രി പറഞ്ഞു കൊടുക്കുന്ന ആചാര്യൻ പത്തുമടങ്ങു ഉൽകൃഷ്ടൻ, നൂറു് ആചാര്യനേക്കാരം ശ്രേഷ്ഠനാണു് അച്ഛൻ. നൂറു് അച്ഛനിലും അധികമാണു് അമ്മ'' എന്നു മനു പറയുന്നു. കാണുന്ന സ്ത്രീകളിലൊക്കെ ഭാര്യാദൃഷ്ടി വയ്ക്കാനും അന്യന്റെ സ്ത്രീയെ എപ്പോഴാണു് അപഹരിക്കേണ്ടതെന്നു നോക്കാനും അല്ല ഭാരതം പറഞ്ഞുകൊടുക്കുന്നതു്. ഇതുതന്നെയാണു് സ്ത്രീകരംക്കും നിയമം. സ്ത്രീകരം ഭർത്താവിനോടുകൂടിയുള്ള വാസം ഗുരുകുലവാസമായി കരുതണമെന്നു ഭാരതം വിധിക്കുന്നു. ഇതുകൊണ്ടു് സ്ത്രീകളെ ചവിട്ടാനും ഇടിക്കാനും ഭർത്താക്കന്മാക്കു് അധികാരം കിട്ടുന്നില്ല എന്നു്, സകല സ്ത്രീകളും ലോകമാതാവിന്റെ പ്രതിബിംബങ്ങളായി കരുതപ്പെടണമെന്നു പറഞ്ഞതിൽ നിന്നു വരുന്നു.

''യത്ര നാര്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ''

(സ്ത്രീകരം എവിടെ പൂജിക്കപ്പെടുന്നുവോ അവിടെ ദേവന്മാർ സന്തുഷ്ടിയോടെ കളിയാടുന്നു.) എന്നാണു് മനുവിന്റെ സിദ്ധാന്തം.

ഭാരതീയ സംസ്കാരത്തിന്റെ വേറൊരു വിശേഷം ഇഹലോക പരലോകങ്ങളേയും കമ്മസിദ്ധാന്ത-ദൈവസിദ്ധാന്തങ്ങളെയും ഈശ്വരനെപ്പററിയുള്ള നാനാസങ്കല്പങ്ങളെയും കൂട്ടിയിണക്കുന്നതാണു്. ഈശ്വരനും ധനദേവതയും ശത്രുക്കളാണെന്നു നാം പഠിപ്പിക്കപ്പെടുന്നില്ല. ധനദേവതയായ ലക്ഷ്മി വിഷ്ണുവിൻറ ഭാര്യയാണു്. ധനാധിപനായ കുബേരൻ ശിവന്റെ ആശ്രിതനാണു്. ഈ ലോകത്തു ചെയ്യുന്ന സകല കമ്മങ്ങളും ഈശ്വരാരാധനയാക്കിച്ചെയ്യാൻ കഴിയുന്നതാണു്. അത്രമാത്രമല്ല, അങ്ങനെ ചെയ്യുന്നതായാലേ ഒരുവൻ മനുഷ്യനാകയുള്ളു. ഇതാണു് നമ്മുടെ സിദ്ധാന്തം. ഗൃഹസ്ഥൻ ഒരുകാലത്തും ധനാജ്ജനാദികളിൽ ശ്രദ്ധവെയ്ക്കാതിരിക്കരുതു്. ഏതുകാലത്തു്,

''പരീക്ഷ്യ ലോകാൻ കമ്മചിതാൻ ബ്രാഹ്മണോ
നിർവ്വേദമായാന്നാസ്ത്യകൃതഃ കൃതേന''

കമ്മം കൊണ്ടുണ്ടാക്കപ്പെടുന്ന ലോകങ്ങളെ പരീക്ഷിച്ചിട്ടു്, ബ്രഹ്മജ്ഞാനത്തിൽമാത്രം ഇച്ഛയുള്ളവൻ കമ്മംകൊണ്ടു് നിത്യമായതു് കിട്ടുകയില്ലെന്നറിഞ്ഞു വിരക്തനാകുന്ന അവന്റെ കാര്യം വേറെയാണു്. സാധാരണ ജനങ്ങരം എപ്പോഴും ഐഹികകാര്യങ്ങളിൽ ശ്രദ്ധിക്കുകയും അവയെ സ്വാത്ഥതയെന്യേ ഈശ്വരോപാസനയായി, സമഷ്ട്യുപാസനയായി ചെയ്തുകൊണ്ടിരിക്കയും, ഒരിക്കലും അലസനായിരിക്കാതിരിക്കയും ചെയ്യണമെന്നാണു് വിധി. ഭാരതീയസംസ്കാരം പഠിപ്പിക്കുന്ന ഗ്രന്ഥങ്ങളിൽ ധനത്തെ നിന്ദിച്ചുകാണുന്ന വാക്യങ്ങരം മനുഷ്യർ പരമലക്ഷ്യം മറന്നുപോകാതിരിക്കാൻവേണ്ടി

മാത്രം ഉപദേശിച്ചിട്ടുള്ളവയാണ്. ഇങ്ങനെ ഐഹികകർമ്മത്തെ ത്തന്നെ പാരത്രികകർമ്മമാക്കി രണ്ടും യോജിപ്പിച്ചിരിക്കുന്നു. ഭാരതീയസംസ്കാരം നമ്മുടെ സംസ്കാരം കർമ്മസിദ്ധാന്തത്തേയും ദൈവസിദ്ധാന്തത്തേയും, രണ്ടിനേയും സ്വീകരിക്കുന്നു.

''ക്ഷേത്രം പുരുഷകാരസ്തു ദൈവം ബീജമുദാഹൃതം''

എന്നാണ് മഹാഭാരതം. പുരുഷപ്രയത്നം നിലവും ഈശ്വരേച്ഛ അതിൽ വിതയ്ക്കുന്ന വിത്തുമാണ്. മനുഷ്യനെ അലസനാക്കാനോ അഹങ്കാരിയാക്കാനോ, നിരാശനാക്കാനോ ആയി പരിണമിക്കുന്ന—ഒരു വശംമാത്രം പറയുന്ന—സിദ്ധാന്തമല്ല ഭാരതീയസംസ്കാരത്തിന്റെ സംഭാവന.

ഈശ്വരന്റെ നാനാഭാവങ്ങളെ കൂട്ടിയിണക്കുന്നതിനെപ്പററി മുമ്പുതന്നെ പറഞ്ഞുകഴിഞ്ഞു. ദ്വൈതം, (ഈശ്വരൻ സാകാരനായി പ്രപഞ്ചത്തിനു വെളിയിലിരിക്കുന്നു എന്ന സിദ്ധാന്തം) വിശിഷ്ടാദ്വൈതം, (ഈശ്വരൻ അംശംകൊണ്ടു് അന്തര്യാമിയായും എന്നാൽ മുഖ്യാംശംകൊണ്ടു പ്രപഞ്ചത്തിന്നു വെളിയിലും ഇരിക്കുന്നുവെന്ന സിദ്ധാന്തം.) അദ്വൈതം, (നാമരൂപാത്മകമായ പ്രപഞ്ചം മിത്ഥ്യ; ഇതിന്റെ അധിഷ്ഠാനമായ ബ്രഹ്മം) ഇത് മൂന്നുംഭാരതീയസംസ്കാരത്തിൽ കൂട്ടിയിണക്കപ്പെട്ടിരിക്കുന്നു.

''ദേഹഭാവേ തു ദാസോ$f$ഹം ജീവഭാവേ ത്വദംശകഃ
ആത്മഭാവേ ത്വമേവാഹമിതി മേ നിശ്ചിതാ മതിഃ''

എന്ന മഹദ്വാക്യം അതിനെ വെളിപ്പെടുത്തുന്നു. ശിവൻ, വിഷ്ണു, രുദ്രൻ, ഗണപതി, അള്ളാ, സ്വർഗ്ഗസ്ഥപിതാ ഇത്യാദി സങ്കല്പങ്ങളെല്ലാം ഇവിടെ കൂട്ടിയിണക്കപ്പെടുന്നു. സാകാരവാദവും നിരാകാരവാദവും സഗുണവാദവും നിർഗ്ഗുണവാദവും എല്ലാം ഭാരതീയ തത്ത്വശാസ്ത്രപ്രകാരം ശരിയാണ്. എല്ലാം പരമാത്മത്തെ പല നിലയിൽനിന്നു കാണുന്ന കാഴ്ചകളാണ്. ഇങ്ങനെ സർവ്വത്ര യോജിപ്പിക്കലിനായി നമ്മുടെ സംസ്കാരം സ്ഥിതിചെയ്യുന്നു.

നമ്മുടെ സംസ്കാരം അതിന്റെ പരമശോഭയോടുകൂടി പ്രചരിച്ചിരുന്ന കാലത്തു് ഭാരതഭൂമിയുടേയും ആ സംസ്കാരം പ്രചരിച്ച മററു രാജ്യങ്ങളുടെയും നില അതിവിശിഷ്ടമായിരുന്നു. ഭാരതഭൂമി സയാം, മലയാ, ജാവാ, മെക്സിക്കോ, സിറിയാ, ഈജിപ്റ്റ്, മാസിഡോണിയാ, എപ്പൈറസ് എന്നീ ദേശങ്ങളിലെല്ലാം സാംസ്കാരികമായ ആക്രമണം നടത്തി ആ ദേശങ്ങളെയും ദേശവാസികളെയും ആനന്ദത്തിലും ഐശ്വര്യത്തിലും ആറാടിച്ചിരുന്നു. നാം പോയ ദേശങ്ങളിലെല്ലാം നാം ജനങ്ങൾക്ക സദാചാരം, സത്യനിഷ്ഠ, ധർമ്മനിഷ്ഠ

എന്നിവയിൽ ശ്രദ്ധ വളർത്തിയിരുന്നു; ജനങ്ങളെ വ്യവസായികളും സ്വാശ്രയശീലന്മാരും പരമപുരുഷാൎത്ഥത്തെപ്പററി ഭാവനയുള്ളവരും ആക്കിയിരുന്നു. നമ്മുടെ സംസ്കാരത്തിന്റെ വാഹകന്മാർ കടിയേറി പ്പാൎത്തദേശങ്ങളിൽ ദാരിദ്ര്യദേവതയെ നാം ഒരിക്കലും പ്രതിഷ്ഠിച്ചില്ല. നമുക്കു ഭക്ഷണത്തിനും അത്യാവശ്യങ്ങൾക്കും വേണ്ടതെല്ലാം ഈശ്വ രൻ ഈ പുണ്യഭൂമിയിൽ തന്നിട്ടുള്ളതുകൊണ്ടു് നാം അന്യദേശങ്ങളി ലേയ്ക്കു പോയതു് ഒരിക്കലും കൊള്ളക്കാരായിട്ടോ പരദ്രോഹികളാ യിട്ടോ ആ ദേശക്കാരെ ചതിച്ചു പണമുണ്ടാക്കുന്നവരായിട്ടോ അല്ല. സകല മനുഷ്യൎക്കും ഗുണം ചെയ്യണമെന്ന ആഗ്രഹം മാത്രമാണു് നമ്മെ വിദേശങ്ങളിൽ എത്തിച്ചിട്ടുള്ളതു്. വീട്ടിൽ സ്ഥലമില്ലാതെ ഇരതെണ്ടിപ്പുറപ്പെട്ടവരായിരുന്നില്ല ഭാരതീയർ ഒരു കാലത്തും.

* ''ലോകാഃ സമസ്താഃ സുഖിനോ ഭവന്തു''

** ''അപുത്രാഃ പുത്രിണഃ സന്തു പുത്രിണഃ സന്തു പൗത്രിണഃ
അധനാഃ സധനാഃ സന്തു ജീവന്തു ശരദാം ശതം''.
''കാലേ വൎഷതു പൎജ്ജന്യഃ പൃഥിവീ സസ്യശാലിനീ
ദേശോഽയം ക്ഷോഭരഹിതോ ബ്രാഹ്മണാഃ സന്തു നിൎഭയാഃ''

എന്നായിരുന്നു എവിടെപ്പോയാലും നമ്മുടെ പ്രാൎത്ഥന. നാം ''ശാന്തിഃ ശാന്തിഃ ശാന്തിഃ'' എന്നു നാക്കുകൊണ്ടുമാത്രം പറഞ്ഞവ രല്ല; അനുഷ്ഠിച്ചവരാണു്. ''സയാമിനു് ആദ്യമായി ഉൽകൃഷ്ടനാഗ രികത ലഭിച്ചതു് ഭാരതത്തിലെ ബ്രാഹ്മണരിൽനിന്നും പിന്നീടു കി ഴക്കേ സമുദ്രതീരത്തുനിന്നും മലബാറിൽനിന്നും അവിടെ കച്ചവട ത്തിനുചെന്ന കച്ചവടക്കാരിൽനിന്നും ആണു്'' എന്നു കോബേട്ടൻ സായ്പു് പറയുന്നു. ധാൎമ്മികമായും സാമ്രാജ്യകമായും ബുദ്ധിസംസ്കാര പരമായും സസ്യശാസ്ത്രം, ഗണിതം, ജ്യോതിഷം, വാണിജ്യം, രാജ്യഭരണം എന്നിവയെ സംബന്ധിച്ചും ഇന്നു് മലയൻഭാഷയി ലുള്ള അധികവാക്കുകളും സംസ്കൃതത്തിൽനിന്നു വന്നവയാണെന്നു് ഡോക്ടർ കാളിദാസനാഗ് പറയുന്നു. ഭാരതീയരുടെ വൈദ്യശാസ്ത്ര ത്തിൽനിന്നു കിട്ടിയ അനേകം വാക്കുകൾ ഗ്രീക്കുഭാഷയിലുണ്ടു്. ക്രി. മുമ്പു നാലാംശതകത്തിൽ ഗ്രീസിൽ ജീവിച്ച ഹിപ്പോക്രാററസ് അനേക വൈദിക രഹസ്യങ്ങൾ ഭാരതീയരിൽനിന്നു പഠിച്ചതായി

---

* ലോകരെല്ലാം സുഖമുള്ളവരായി ഭവിക്കട്ടെ.

** പുത്രന്മാരില്ലാത്തവർക്കു പുത്രന്മാരുണ്ടാകട്ടെ. പുത്രന്മാരുള്ളവർ പൗത്രന്മാരുള്ളവരാകട്ടെ. ധനമില്ലാത്തവർ ധനവാന്മാരാകട്ടെ. എല്ലാവരും നൂറുവർഷം ജീവിക്കട്ടെ! യഥാകാലം മഴയുണ്ടാകട്ടെ. ഭൂമി സസ്യസമൃദ്ധയാകട്ടെ, ഈ ദേശം ക്ഷോഭമില്ലാത്തതായി ഭവിക്കട്ടെ! ബ്രാഹ്മണർ—ആദ്ധ്യാത്മിക ജീവിതം നയിക്കുന്നവർ—നിർഭയന്മാരായി ഭവിക്കട്ടെ.

ലണ്ടൻ കിങ്ങ്സ് കോളേജ് പ്രൊഫസർ ഡോക്ടർ റായൽ പറയുന്നു. ചരകനെപ്പററി പഴയ അറബി വൈദ്യന്മാരിൽ ഒരു പ്രധാനിയായ സെറാപ്പിയനും, അവിസെന്നായും, ഗാസസ്സും പറയുന്നു. പ്ലീനി, സ്ട്രാബോ, പാർഫിറി തുടങ്ങി പലദേശത്തും പുരാതന കാലത്തു് ജീവിച്ചിരുന്ന ആളുകളുടെ ലേഖനങ്ങളിൽനിന്നു ഭാരതീയ നാഗരികത എത്ര ഉച്ചമായ നിലയിലിരുന്നുവെന്നു കാണാം. ബി. സി. അഞ്ചാംശതകത്തിൽ ജീവിച്ചിരുന്ന ഹെറഡോട്ടസ്, ഹിന്ദുക്കളായിരുന്നു അന്നത്തെ ഏററവും മഹിമയേറിയ വർഗ്ഗക്കാർ എന്നും അവരാണ് ഈജിപ്തുകാർ, പേഷ്യർ, ഗ്രീക്കുകാർ, റോമാക്കാർ എന്നിവരെക്കാൾ വളരെയധികം പരിഷ്കൃതന്മാരെന്നും പറഞ്ഞിരിക്കുന്നു. *''India contains the whole history of philosophy in a nutshell'' എന്നു പാശ്ചാത്യദർശനങ്ങളിൽ അദ്വിതീയനായ വിക്ടർ കസിൻസ് എന്ന ഫ്രഞ്ചു തത്ത്വശാസ്ത്രജ്ഞൻ പറയുന്നു. ''സ്പിനോസാ ജനിക്കുന്നതിനുമുമ്പ് സ്പിനോസായുടെ സിദ്ധാന്തം അറിഞ്ഞവരും ഡാർവ്വിൻ ജനിക്കുന്നതിനു അനേകശതവർഷങ്ങൾക്കുമുമ്പുതന്നെ ഡാർവ്വിൻ സിദ്ധാന്തം അറിഞ്ഞവരും ആയിരുന്നു ഹിന്ദുക്കൾ'' എന്നു് സർ മോണിയർ വില്യംസ് പ്രസ്താവിക്കുന്നു. ''തേയിൽസും പാൽമെനിഡസ്സും കൊണ്ടുവന്ന സിദ്ധാന്തങ്ങൾ അവർക്കുമുമ്പുതന്നെ ഹിന്ദുക്കൾ ചിന്തിച്ചിട്ടുള്ളതാണ്. അനക്സിമാൻഡർ, ഹെറാക്ലിററസ് എന്നിവർ തത്ത്വശാസ്ത്രം ആദ്യം മനസ്സിലാക്കിയതു് ഒരുപക്ഷേ ഗ്രീസിൽനിന്നല്ലായിരിക്കണം. ഹിന്ദുക്കളിൽനിന്നായിരിക്കണം. പ്ലേറേറാ സാംഖ്യതത്ത്വംകൊണ്ടു് നിറഞ്ഞിരിക്കുന്നു'' എന്നു ഹാപ്കിൻസ് എഴുതുന്നു. ''ഗണിതം, ബീജഗണിതം, ക്ഷേത്രവ്യവഹാരം, സംഗീതം, ജ്യോതിഷം എന്നിവയെല്ലാം ആദ്യം ലോകരതിനു പ്രദാനംചെയ്തതു് ഭാരതഭൂമിയാണ്. സംസ്കൃതത്തിൽ രസതന്ത്രം എന്നു വിളിക്കുന്ന കെമിസ്ട്രി, ഹിന്ദുക്കളാണ് ലോകത്തു് ആദ്യം നടപ്പിലാക്കിയതു്. ആല്ക്കലികളും ആസിഡുകളും (ക്ഷാരങ്ങളും ദ്രാവകങ്ങളും) ആദ്യമായി ഹിന്ദുക്കളറിഞ്ഞു. അവരിൽനിന്നാണ് അറബികൾ പഠിച്ചതു്'' എന്നു ഡോക്ടർ റായൽ പറയുന്നു. കൊത്തുപണിയിലും ചരിത്രനിർമ്മാണത്തിലും ഭാരതം എത്ര ഉച്ചനില പ്രാപിച്ചിരുന്നുവെന്നതിനു ഇന്നും ദ്വാരക, ബുദ്ധഗയ, കാഞ്ചീപുരം, മധുര മുതലായ സ്ഥലങ്ങളിൽ കാണുന്ന ക്ഷേത്രങ്ങൾ സാക്ഷികളാണല്ലോ. ദൃശ്യവും ശ്രാവ്യവുമായ കാവ്യങ്ങൾ ഗദ്യത്തിലും പദ്യത്തിലും നിർമ്മിക്കുന്നതിൽ ഭാരതീയർക്കുണ്ടായിരുന്ന വൈ

---

* തത്ത്വശാസ്ത്രത്തിന്റെ ചരിത്രം മുഴുവൻ ചുരുക്കത്തിൽ ഇന്ത്യ ഉൾക്കൊള്ളുന്നു.

ദശ്ധ്യം ഭാരതത്തിന്റെ മാതൃഭാഷയായ സംസ്കൃതത്തിലും അതിന്റെ കുട്ടികളായ ദേശഭാഷകളിലും കാണുന്നത്ര ചമല്ക്കാരത്തോടുകൂടി മററെവിടെക്കാണും? യുക്തിശാസ്ത്രം ഭാരതീയരുടെ ബുദ്ധിയെ വാസ്തവത്തിൽ കുശാഗ്രതുല്യമാക്കിയിരുന്നുവെന്നതിൽ എന്താണു വാദം? ''ഭാരതീയരുടെ തക്ക്ശാസ്ത്രം ഓക്കുമ്പോഠം പാശ്ചാത്യരുടെ തല കറങ്ങിപ്പോകും'' എന്നു ഒരു വെള്ളക്കാരൻതന്നെ എഴുതിയിരിക്കുന്നു. ഗാദാധരി, ജാഗദീശി മുതലായവ ആരെയാണ്് അത്ഭുതപരതന്ത്രനാക്കാതിരിക്കുക! യുക്തി എന്ന പദത്തിനു യുക്തിയുക്തമായ ഒരു നിവ്വചനം പറയാൻ ശക്തിയില്ലാത്ത ഇന്നത്തെ യുവാക്കന്മാർ യുക്തിവാദം ചെയ്യാൻ പുറപ്പെടുന്നതുകണ്ടാൽ പഠിപ്പുള്ള ആക്കാണ്് ചിരി വരാതിരിക്കുക! യുദ്ധകലയിലും നീതിശാസ്ത്രത്തിലും ദണ്ഡനീതിയിലും വാത്തയിലും അത്ഥശാസ്ത്രത്തിലും അതിവിശിഷ്ടങ്ങളായ ഗ്രന്ഥങ്ങഠം ഭാരതം നിമ്മിച്ചിട്ടുണ്ട്. അവയെല്ലാം ചില രാജാക്കന്മാരുടെ കാലത്തു് അനുഷ്ഠാനത്തിലും ഇരുന്നിരുന്നു. ഭാരതത്തിന്റെ ഭൗതികൈശ്വര്യത്തെപ്പററിയും ഭാരതീയരുടെ സദാചാരനിഷ്ഠയേപ്പററിയും ഗ്രീക്കുകാർ, ഫാഹിയാൻ, ഹ്യൂയൻസാങ്ങ്് മുതലായ ചൈനീസ്് തീത്ഥയാത്രക്കാർ എന്നിവക്കു പുറമെ ക്രിസ്തുവഷം പതിനഞ്ചാംശതകത്തിൽ നിക്കോഠംസി, ബേബർ, അബുഠംഫാസൽ, പതിനേഴാംശതകത്തിൽ ഇന്ത്യയിൽവന്ന സബാസ്റ്റ്യൻ മാൺറിക്ക്, മാൻഡൽസോ, പീട്റൊ സെല്ലാവല്ലി, ബെർണിയർ, ടാവെർണിയർ, പതിനെട്ടാംശതകത്തിൽ ക്ലൈവ്, പിന്നീട്് വാറൻഹേസ്റ്റിങ്ങ്സ്് മുതലായ അസംഖ്യം ജനങ്ങളും പ്രശംസിച്ചെഴുതിയിട്ടുള്ളതെല്ലാം സമയച്ചുരുക്കത്താൽ ഇവിടെ പറയുന്നില്ല. ''ലോകത്തിന്റെ എല്ലാ ഭാഗത്തുമുള്ള സ്വണ്ണവും വെള്ളിയും ഒഴുകിവന്നുചേരുന്ന ഒരു അഗാധ ഉഠംക്കടലാണ്് ഇന്ത്യ. യൂറോപ്പിൽനിന്നു് അത്രവളരെ ഇവിടേയ്ക്കു ഇറക്കുമതി ചെയ്യപ്പെടുന്നു. ഇതിൽ അല്പംപോലും മടങ്ങിപ്പോകുന്നില്ല'' എന്നാണ്് ബർണിയർ പറയുന്നതു്. ഈ ഒററവാചകം മതി ഇന്ത്യയുടെ ഐശ്വര്യം കാണിക്കാൻ. നമ്മുടെ കഠംച്ചറിന്റെ ഫലമായ ഈ നില എത്ര വിശിഷ്ടമായിരുന്നു! ഇതാണു നമ്മുടെ കഠംച്ചർ (സംസ്കാരം) നമുക്കു തന്നതു്.

ഇന്നു നമ്മുടെ കഠംച്ചറിന്റെ നിലയും അതിന്റെ ഫലവും എന്തു്? നവീനവിദ്യാഭ്യാസം ഏപ്പെടുത്തുന്നതിന്റെ പരമപ്രയോജനം എന്തെന്നാൽ ''രക്തത്തിലും നിറത്തിലും ഭാരതീയരും അഭിരുചിയിലും അഭിപ്രായങ്ങളിലും ആചാരങ്ങളിലും ബുദ്ധിയിലും ഇംഗ്ലീഷുകാരും ആയ ഒരുകൂട്ടം ആളുകളെ'' ഉണ്ടാക്കുകയാണെന്നു മെക്കാളെ രേഖാമൂലം പ്രസ്താവിച്ചിട്ടുണ്ട്. ഇതു് അക്ഷരംപ്രതി ഇന്നു ശരിയായി

ട്ടുണ്ട്. ''യൂറോപ്യന്മാരുടെ നട്ടെല്ലില്ലാത്ത ഒരുതരം മാനസപുത്രന്മാരെ'' ആയിരമായിരക്കണക്കിനു് ഇന്നത്തെ സവ്വകലാശാലകഠം സൃഷ്ടിച്ചുവിട്ടുന്നു. നട്ടെല്ലുള്ളവരായി ഇന്നത്തെ വിദ്യാഭ്യാസം ലഭിച്ചിട്ടും ചിലർ ഭാരതഭൂമിയിലുണ്ട്. ഇവർ പ്രാചീനസംസ്കാരത്തോടു് പിതൃപരമ്പരയാലോ മറെറതെങ്കിലും വിധത്തിലോ സംബന്ധിക്കപ്പെട്ടവരാണ്. ഭാരതീയസംസ്കാരത്തിൻെറ മൂലമന്ത്രമായ ത്യാഗം എന്നതു ഇന്നു പ്രായേണ എല്ലാവരും മറന്നുകഴിഞ്ഞു. വിദ്യാഭ്യാസത്തിൻെറ പരമാദശം സ്വഭാവസംസ്കരണവും ആത്മസംയമനശക്തിസമ്പാദിക്കലുമാണെന്നുള്ളതു മാറി ധനസമ്പാദനവും വിഷയഭോഗവുമായിത്തീന്നിരിക്കുന്നു. ധനവും ഭോഗവുമാണു ജീവിതലക്ഷ്യമെന്നുവന്നാൽ പിന്നെ സദാചാരമെവിടെയുണ്ടാകും? ബ്രഹ്മചര്യം എന്ന ശബ്ദം തന്നെ വിദ്യാത്ഥികഠംക്കു കണ്ണുശൂലയായി പരിണമിച്ചിരിക്കുന്നു. പ്രേമകഥകളിൽ(love stories) കളിപ്പിച്ചു വളത്തപ്പെടുന്ന ചെറുബാലികാബാലകന്മാക്കുണ്ടോ ബ്രഹ്മചര്യമുണ്ടാകാൻ പോകുന്നു? ഇഹലോകത്തിനുമീതെ യാതൊന്നുമില്ലെന്നും മനുഷ്യജീവിതം കച്ചവടത്തിനാണെന്നും വിദ്യാഭ്യാസംതന്നെ ഒരു കച്ചവടമാണെന്നും പഠിച്ചുവളരുന്ന വിദ്യാത്ഥികഠംക്കു് ഗുരുഭക്തിഎവിടുന്നുണ്ടാകും? കച്ചവടക്കാരും സാമാനം വാങ്ങുന്നവരും തമ്മിലുള്ള സ്നേഹം അവരുടെ ആ ബന്ധം നില്ക്കുന്ന കാലംവരെ അല്ലേ ഉള്ളു? പണത്തിനുവേണ്ടി പഠിപ്പിക്കുന്ന വാദ്ധ്യാന്മാരുടെ നേക്കു് ഗുരുഭക്തിയെങ്ങിനെയുണ്ടാകും? പണത്തിനു വിദ്യ തൂക്കിവില്ക്കുന്ന അദ്ധ്യാപകനു ശിഷ്യവാത്സല്യമെവിടെ? ക്ലാസ്സിൽ ഒരിക്കൽ കണക്കുചെയ്തുതന്നാൽ മനസ്സിലായില്ലെന്നുപറഞ്ഞു് ഏതെങ്കിലും വിദ്യാത്ഥി രണ്ടാമതു സംശയം ചോദിച്ചാൽ 'എനിക്കു രണ്ടു തവണ ശമ്പളം തരാറില്ല' എന്നു പരസ്യമായി ക്ലാസ്സിൽ മറുപടി പറയുക പതിവായിരുന്ന ഒരു അദ്ധ്യാപകനെ എനിക്കറിയാം. കുട്ടിയെ പരീക്ഷ ജയിപ്പിച്ചു് തനിക്കു പ്രമോഷൻ കിട്ടണമെന്നല്ലാതെ കുട്ടി മേലാൽ ലോകത്തിനും വീട്ടിനും ഉപകാരിയായി ദീർഘായുഷ്മാനായി ജീവിച്ചുകാണണമെന്നാഗ്രഹിക്കുന്ന എത്ര അദ്ധ്യാപകന്മാർ ഇന്നുണ്ടു്? ഇന്ദ്രിയസംയമനമെന്ന ലക്ഷ്യമില്ലാതെ ഭോഗലോലുപന്മാരായി അദ്ധ്യാപകന്മാർതന്നെ ജീവിക്കുന്നു. ആഹാരത്തിലും വസ്ത്രധാരണത്തിലും സംഭാഷണത്തിലും, നടപ്പിലും ഇരുപ്പിലും എന്നുവേണ്ട ചിരിയിൽക്കൂടിയും വെള്ളക്കാരനെ അനുകരിക്കുന്നതു് ശരിയെന്നു വെച്ചനുഷ്ഠിക്കുന്ന അദ്ധ്യാപകന്മാർ ഇന്നു രാജ്യത്തു നിറഞ്ഞു കഴിഞ്ഞു. (വെള്ളക്കാരനാണല്ലോ മേലുദ്യോഗസ്ഥൻ. ''തൻെറ അച്ഛൻ പോക്രിയും കള്ളനുമല്ലേ?'' എന്നു ചോദിച്ചാൽ അതിനും ''എസ് യുവർ ഓണർ'' പറഞ്ഞു മേലുദ്യോഗസ്ഥൻെറ പ്രീതി സ

മ്പാദിച്ച് നാലു കാശിനുവേണ്ടി അഭിമാനം പണയംവെയ്ക്കുന്നത് മാതൃകയായി വിദ്യാർത്ഥികൾക്ക് കാട്ടിക്കൊടുക്കുന്ന അദ്ധ്യാപകന്മാരും പൊതുജനങ്ങൾക്ക് കാട്ടിക്കൊടുക്കുന്ന വിദ്യാസമ്പന്നന്മാരെന്നു കരുതപ്പെടുന്ന വലിയ ഉദ്യോഗസ്ഥന്മാരും നിറഞ്ഞുതുടങ്ങിയിരിക്കുന്ന സ്ഥിതിയേപ്പററി ആലോചിക്കുക)*

ഉപ്പുകൂടി ഇംഗ്ലണ്ടിൽനിന്നു വന്നാലെ വാങ്ങുകയുള്ളു എന്നു വിചാരിക്കുന്ന ചില 'വലിയ' ആളുകളുണ്ടു്. എന്താ പോരെ? സായ്പ് തൊട്ടാൽ—സായ്പിൻെറ യന്ത്രങ്ങളിൽ വീണാൽ—എല്ലാം ശുദ്ധമായി. രാവിലെയും ഉച്ചയ്ക്കും വയ്യിട്ടും പലജാതി വസ്ത്രങ്ങൾ മാറിമാറി ധരിക്കുകയും ക്രാപ്പിൻെറയും മീശയുടെയും രീതി ഇടയ്ക്കിടെ മാററുകയും ചെയ്യുന്നത്, കുട്ടികളെയും പൊതുജനങ്ങളെയും കാട്ടിക്കൊടുക്കുന്നത്, മേന്മയായി കരുതുന്ന എത്ര അദ്ധ്യാപകന്മാരും ഉദ്യോഗസ്ഥന്മാരും ഇപ്പോൾ നമ്മുടെ രാജ്യത്തുണ്ടെന്നറിയാമോ? രാവിലെ നല്ലതെന്നു വിചാരിച്ചതു് ഉച്ചയ്ക്കു നല്ലതെന്നു തോന്നാത്ത അസ്ഥിരചിത്തന്മാരോ ഇവർ? അല്ല ഓന്താണോ ഇവരുടെ ആദർശം? ഇവർ വിദേശസാധനങ്ങൾക്കുവേണ്ടി എത്ര പണമാണു് ചെലവാക്കുന്നതു്? ഇത്രവളരെ പണം വേണമെന്നും ഇങ്ങനെ പണം ചെലവാക്കുന്നതാണ് ശരിയായ ആദർശമെന്നും വന്നാൽ പിന്നെ രാജ്യത്തു് സദാചാരം എങ്ങിനെ നിലനില്ക്കും? എങ്ങിനെയും പണമുണ്ടാക്കി മോടികാട്ടിയാലല്ലേ മാന്യനാകയുള്ളൂ! മാന്യത എല്ലാവൎക്കും ആഗ്രഹമുള്ള ഒരു കാര്യവുമാണല്ലോ. മാന്യത പണത്തിലും അതുകൊണ്ടു് കാണിക്കാവുന്ന മോടിയിലുമാണെങ്കിൽ എങ്ങിനെയെങ്കിലും പണമുണ്ടാക്കാതെ തരമുണ്ടോ? അതിനു **കൈക്കൂലി**യായാലും വ്യഭിചാരമായാലും അതിനേക്കാൾ നീചമായ പ്രവൃത്തിയായാലും ഏതും സ്വീകരിക്കാതെ തരമുണ്ടോ? ഇങ്ങനെ രാജ്യത്തു ദുരാചാരം, അസത്യം മുതലായവ പരന്നുകഴിഞ്ഞു. ഇതിനു പത്രത്തിലെഴുതിയതുകൊണ്ടോ നിയമം ഏൎപ്പെടുത്തിയതുകൊണ്ടോ പരിഹാരം വരുന്നതല്ല. നിയമങ്ങൾക്കു മനുഷ്യനെ ഒരുകാലത്തും സാന്മാൎഗ്ഗിയാക്കാൻ സാദ്ധ്യമല്ല. ധനംതിലുള്ള ലോഭം വൎദ്ധിച്ചാലും, സദാചാരം കുറേയെങ്കിലും മനുഷ്യനിൽ നിലനിറുത്താൻ ശക്തിയുള്ളതു് മതബോധത്തിനാണ്! മതം—ധൎമ്മം—നമ്മുടെ കൾച്ചറിൻെറ നാരായവേരു്—ഇതാ മിക്കവാറും മുറിച്ചുകഴിഞ്ഞു. ഇന്ത്യയിലെ ഭൂരിപക്ഷം ഇന്നും ഹിന്ദുക്കളാണ്. ഹിന്ദുക്കളുടെ മൂലഗ്രന്ഥം വേദമാണ്. അതു് മദ്ധ്യഏഷ്യയിൽനിന്നോ ആർട്ടിക് കടലിൽനിന്നോ എവിടെനിന്നോ—ഒന്നുമല്ലെങ്കിൽ ഈ സിദ്ധാന്തം കണ്ടുപിടിച്ചവരുടെ തലയിൽനിന്നോ—ഭാരതം ആക്രമിക്കാൻ വന്ന

---

* (1935-ലെ സ്ഥിതി ഇതായിരുന്നു എന്നോർക്കണം—എഡിററർ)

ഒരുക്കൂട്ടം കറുത്ത മനുഷ്യദ്വേഷികളായ വെളുമ്പന്മാരുടെ പടപ്പാട്ടുകളും പഴമ്പാട്ടുകളും ആണെന്ന് ഓരോ ബാലന്റെയും മനസ്സിൽ ലക്ഷക്കണക്കുള്ള (അ)വിദ്യാലയങ്ങളിൽനിന്നു അടിച്ചുകയററിയാൽ പിന്നെ ഹിന്ദു മതവിശ്വാസം എങ്ങനെ നിലനില്ക്കും?

വേദങ്ങളും പുരാണങ്ങളും സ്മൃതികളും ഒന്നുപോലെ ദൂരെ തള്ളണമെന്നു പഠിപ്പിക്കുന്നവയല്ലേ ഇന്നു വിദ്യാലയങ്ങളിൽ പഠിപ്പിച്ചുവരുന്ന ഗ്രന്ഥങ്ങൾ? ധർമ്മമെന്നതു് മനുഷ്യന്റെ സാമുദായിക സൗകര്യത്തിനുവേണ്ടി ചില ആളുകൾ എഴുതിയുണ്ടാക്കിയ നിയമങ്ങളുടെ കൂട്ടമാണെന്നല്ലേ നവീന വിദ്യാഭ്യാസത്തിന്റെ ചില സന്താനങ്ങൾ ലോകത്തു പ്രചരിപ്പിച്ചുവരുന്നതു്? ധർമ്മത്തിന്റെ ഉത്ഭവം എങ്ങിനെയെന്നു് ഇവർ അറിയുന്നില്ല. ''മനുഷ്യൻ എന്നതു വെറും മാംസമൂത്രപുരീഷാദിനിർമ്മിതമായ പിണ്ഡം മാത്രമാണോ അഥവാ അതിനപ്പുറംവല്ലതുമാണോ?'' എന്നറിയാൻ അതികഠിനമായി അന്തർമുഖമായി അഭ്യാസം ചെയ്തതിന്റെ ഫലമായി കണ്ടുപിടിക്കപ്പെട്ട സത്യത്തിന്മേൽ ഉണ്ടാക്കപ്പെട്ട ചിലനിയമങ്ങളാണു് ഇന്നു ധർമ്മമായും ധാർമ്മികനിയമമായും വന്നിട്ടുള്ളതു്. ഈ പരമരഹസ്യത്തെ മറച്ചുവച്ചോ അറിയാതെയോ ഇവർ പ്രവർത്തിക്കുന്നു. ഭാരതീയ മഹർഷിമാരുടേയും രാമ—കൃഷ്ണാദ്യവതാരപുരുഷന്മാരുടെയും സന്തതികൾക്കുടി ഇങ്ങനെ നമ്മുടെ കൾച്ചറിന്റെ നാരായവേരു പിഴാൻ ആത്മാഭിമാനംവിട്ടു് തുനിയുന്നതാണു് അത്ഭുതം. നമ്മുടെ നാഗരികതയിൽ നിന്നു് ധർമ്മത്തെയും തൽഫലങ്ങളെയും എടുത്തുകളഞ്ഞാൽ പിന്നെ എന്തുശേഷിക്കും? മനുഷ്യന്റെ ജീവിതലക്ഷ്യം എന്തായിരിക്കും? പാശ്ചാത്യദേശത്തിനു് വളരെക്കാലത്തെ അവരുടെ സംസ്കാരഫലമായ ഒരു ലക്ഷ്യം—ഉൽകൃഷ്ടമായാലും അപകൃഷ്ടമായാലും—ഉണ്ടു്. ഭാരതഭൂമിയ്ക്കോ? ധർമ്മം പോയാൽ എന്തുണ്ടായിരിക്കും? പാശ്ചാത്യരുടെ ജീവിതലക്ഷ്യം നമ്മുടേതാക്കാൻ സാദ്ധ്യമല്ല. ആയിരമായിരം വർഷമായി ഒരുവഴിക്കു് ഒഴുകിക്കൊണ്ടിരിക്കുന്ന നമ്മുടെ സംസ്കാരഗതിയെ വേറൊരുവഴിക്കു് ഒഴുക്കാൻ ശ്രമിച്ചാൽ സംസ്കാരനാശമായിരിക്കും ഫലം. ''കാക്ക അന്നത്തിന്റെ നട പഠിച്ചതുപോലെ'' എന്നു് മലയാളത്തിൽ ഒരു പഴമൊഴിയുണ്ടു്. കാക്കയുടെ സ്വഭാവേനയുള്ള നട മറന്നു; അന്നത്തിന്റെ നട കിട്ടിയുമില്ല. അനുകരണക്കാരനു് ഒരിക്കലും സ്വതന്ത്രകല്പനാവൈഭവം ഉണ്ടാകയില്ല. പൗരസ്ത്യഭൂമി പാശ്ചാത്യരെ അനുകരിക്കാൻ ശ്രമിച്ചാൽ പൗരസ്ത്യരുടെ നാശമായിരിക്കും ഫലം. നമുക്കു് അവരെ അനുകരിക്കാൻ സാധിക്കയുമില്ല; നമ്മുടേതു് വിടുകയും ചെയ്യും. അതാണു് ഇന്നത്തെ പരിതഃസ്ഥിതി.

ഭാരതീയർ പാശ്ചാത്യരുടെ ഭൗതികശക്തിയും ഭൗതിക ഐശ്വര്യവും കണ്ടിട്ടാണ് അവരെ അനുകരിക്കാൻ ചാടിപ്പുറപ്പെടുന്നത്. എന്നാൽ നമ്മുടെ കൾച്ചറിൽ ഉറച്ചുനിന്നിരുന്ന കാലത്തു് നാമും ഐശ്വര്യവാന്മാരായിരുന്നുവെന്നും അതുവിട്ടതാണ് നമ്മുടെ ന്യൂനതയ്ക്കു കാരണമെന്നും നാം അവരെ അനുകരിച്ചാൽ കൂടുതൽ ക്ഷയിക്കുകയേ ഉള്ളുവെന്നും നാം മറന്നുകളയുന്നു. ''ധർമ്മമാണ് ഭാരതഭൂമിയുടെ അധഃപതനത്തിനു കാരണം''എന്നുകൂടി ഇവർ പറയുന്നു. ധർമ്മാഭാവവും പശ്ചാത്യാനുകാരണവുമാണ് നമ്മുടെ നാശകാരണമെന്ന സത്യം ഇവർ അറിയുന്നില്ല. മുഹമ്മദ്ഗോറി, മുഹമ്മദ് ഗസ്നി, തൈമൂർ, ജംഗിസ്ഖാൻ എന്നിവരുടെ ആക്രമണം, പ്ലാസിയുദ്ധത്തിൽ സുരാജ് ദൗളായുടെ തോൽവി, ടിപ്പുവിന്റെ രാജ്യത്തിന്റെ പതനം, മഹാരാഷ്ട്രസാമ്രാജ്യനാശം, വിജയനഗരപരാജയം, സിക്കുകാരുടെ തോൽവി എന്നിവയ്ക്കെല്ലാം ധർമ്മശ്രദ്ധാഭാവമല്ലേ കാരണം? ഇവിടുത്തെ ഭരണാധികാരികൾ, ചീപ്പും കണ്ണാടിയും പരിഷ്കാരത്തിന്റെ ചിഹ്നമായി കണക്കാക്കിയതും ധവളവനിതകളുമായി വന്ന പടിഞ്ഞാറരുടെ പകിട്ടിൽ മയങ്ങിയതും പരസ്പരം കലഹിച്ചതും കൊണ്ടല്ലേ അവരുടെ കാൽതൊഴികൊള്ളാൻ ഭാരതീയർക്കു് സംഗതിവന്നതു്? ചരിത്രം ശരിക്കു പഠിച്ചുനോക്കുക. ധർമ്മവും ധർമ്മാഭാവവും തമ്മിലുള്ള വ്യത്യാസം അറിയണം. ബ്രാഹ്മണർ ശൂദ്രരേയും താഴ്ന്ന ജാതിക്കാരേയും ചവിട്ടി മെതിച്ചതു് ധർമ്മബുദ്ധികൊണ്ടോ ധർമ്മവിശ്വാസമില്ലായ്മകൊണ്ടോ? 'ചേമ്പ്', 'ശംഭു' എന്നീ വാക്കുകൾ ഒരേ ധാതുവിൽ നിന്നുണ്ടായതാണെന്നും ഭക്തിയും പകുതിയും ഒന്നാണെന്നും ദക്ഷിണാമൂർത്തി എന്നു ശിവനു പേരുവന്നതു് യാഗത്തിൽ ദക്ഷിണ വാങ്ങുന്ന ബ്രാഹ്മണന്റെ പ്രതിനിധിയായതുകൊണ്ടാണെന്നും മററും പത്രങ്ങളിൽ എഴുതിവിട്ടു് ജനങ്ങളെ കുണ്ടിൽ ചാടിക്കുന്ന ആലോചനയില്ലാത്ത ലേഖകന്മാർക്കും, അക്കൂട്ടത്തിൽ ഭാരതത്തിന്റെ അധഃപതനകാരണം ഹിന്ദുധർമ്മവിശ്വാസമാണെന്നു പാഠ്യപുസ്തകങ്ങളിൽ എഴുതിവിട്ടും പഠിപ്പിച്ചും യുവഹൃദയങ്ങളെ ദൂഷിപ്പിക്കുന്ന ഗ്രന്ഥകാരന്മാർക്കും അദ്ധ്യാപകന്മാർക്കും വിദൂരനമസ്കാരം ചെയ്യുകയേ ഗതിയുള്ളു. ഭാരതീയധർമ്മത്തിന്റെ ഏകദേശാംശമായ ക്രിസ്തീയധർമ്മത്തിന്റെ ചില തത്ത്വങ്ങളിൽ വിശ്വസിക്കുന്നതുകൊണ്ടും ഭാരതീയധർമ്മത്തിന്റെ ചില അംശങ്ങൾ അനുഷ്ഠിക്കുന്നതുകൊണ്ടുമാണ് ഇന്നു് പാശ്ചാത്യർ ഇപ്പോൾ കാണുന്ന ഉന്നതനിലയിൽ (ലൗകികമായ ഉന്നതനിലയിൽപോലും) ഇരിക്കുന്നതെന്നു് ഞാൻ സധൈര്യം പ്രഖ്യാപനം ചെയ്യുന്നു.

പ്രാചീനഭാരതത്തിലെ സകല ഐശ്വര്യവും ധർമ്മാനുസൃതവും ത്യാഗാദർശപരവുമായ നമ്മുടെ കരംച്ചറിൽ ഉറപ്പിക്കപ്പെട്ടിരിക്കുന്നു. ത്യാഗമെന്നാൽ വെറുതെ അലസനായിരിക്കയെന്നു ചിലർ വിശ്വസിച്ചുവരുന്നു. അതല്ല ത്യാഗത്തിൻെറ അർത്ഥം.

''സർവ്വകർമ്മഫലത്യാഗം പ്രാഹുസ്ത്യാഗം വിചക്ഷണാഃ'' (ഗീത 18-2) (എല്ലാ കർമ്മങ്ങളുടേയും ഫലം ത്യജിക്കുന്നതിനെ വിദ്വാന്മാർ ത്യാഗമെന്നു പറയുന്നു).

''യസ്തു കർമ്മഫലത്യാഗീ സ ത്യാഗീത്യഭിധീയതേ'' (ഗീത 18–11) (യാതൊരുവൻ കർമ്മഫലം ത്യജിക്കുന്നുവോ അവൻ ത്യാഗി എന്നു പറയപ്പെടുന്നു)

''കർമ്മേന്ദ്രിയാണി സംയമ്യ യ ആസ്തേ മനസാ സ്മരൻ
ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ മിഥ്യാചാരഃ സ ഉച്യതേ'' (ഗീത 3-6)

(കർമ്മേന്ദ്രിയങ്ങളെ അടക്കിയിട്ടു യാതൊരുവൻ മനസ്സുകൊണ്ടു വിഷയങ്ങളെ ധ്യാനിച്ചുകൊണ്ടിരിക്കുന്നുവോ ആ മഹാമൂഢാത്മാവു കള്ളപ്പണിക്കാരനെന്നു പറയപ്പെടുന്നു)

എന്നീ ഗീതാശ്ലോകങ്ങളെപ്പററി ആലോചിക്കേണ്ടതാണു്. ''പ്രപഞ്ചം മിഥ്യാ'' എന്നുപറഞ്ഞാൽ ഊണുംകഴിഞ്ഞു തൂണുംചാരി വെടി പറഞ്ഞിരിക്കയേ മനുഷ്യൻ ചെയ്യേണ്ടതുള്ളു എന്നും മനുഷ്യനു പാവങ്ങൾക്കും പതിതന്മാർക്കുംവേണ്ടി ഒന്നും ചെയ്യാനില്ലെന്നും അർത്ഥമാക്കരുതു്. പ്രപഞ്ചമിഥ്യാത്വവാദിയായ ശ്രീശങ്കരൻ എന്താണു് ചെയ്തതെന്നോർക്കണം. മുപ്പത്തിരണ്ടു വയസ്സിനകം ഭാരതഖണ്ഡം മുഴുവൻ അദ്ദേഹം എത്രപ്രാവശ്യം ചുററിസഞ്ചരിച്ചു? എത്ര സംഘക്കാരെ ജയിച്ചു? എത്ര ഗ്രന്ഥങ്ങളെഴുതി ധർമ്മംസ്ഥാപിച്ചു എന്നെല്ലാമാലോചിക്കാതെ മിഥ്യാത്വത്തിൻെറ അർത്ഥം വിമർശിക്കാൻ പുറപ്പെടരുതു്? ഇതിനെപ്പററിയും സമയച്ചുരുക്കത്താൽ കൂടുതൽ പറയുന്നില്ല. തെററിദ്ധാരണ വച്ചുകൊണ്ടു് ധർമ്മദൂഷണത്തിനു തുനിയരുതെന്നു മാത്രമേ ഇപ്പോൾ പറയുന്നുള്ളു.

ധർമ്മത്തെ തെററിദ്ധരിക്കയും ദൂഷിക്കയും ധ്വംസിക്കാൻ ശ്രമിക്കയും ചെയ്യുന്നതിനുപുറമേ നമ്മുടെ സംസ്കാരം അടങ്ങിയിരിക്കുന്ന മാതൃഭാഷയായ സംസ്കൃതത്തേക്കൂടിയും ജനങ്ങൾ അശ്രദ്ധയോടെ തള്ളിയിരിക്കുന്നു. ചിലർ വെറുക്കുകതന്നെയും ചെയ്യുന്നു. മദ്രാസ് സർവ്വകലാശാലയിൽ, ഒരു കോളേജിലേ സംസ്കൃത ഓണേഴ്സ് ഉള്ളു. അവിടെപ്പോലും ഇക്കൊല്ലം ഒരു വിദ്യാർത്ഥിയേ ഉള്ളത്രേ. ബി. ഏ. ജയിച്ചവർക്കെല്ലാം ഗീത ഓരോ കോപ്പി സൗജന്യമായി കൊടുക്കാൻ ഒരു സംഘക്കാർ ഇക്കൊല്ലം ഏർപ്പാടുചെയ്തിരുന്നിട്ടും അതിനാവശ്യ

ക്കാരില്ലത്രേ. സംസ്കൃതം ആര്യന്മാരുടെ ഭാഷയായിരുന്നതുകൊണ്ടു് അതു പഠിക്കരുതെന്നു് അബ്രാഹ്മണക്കുട്ടികളോടു് അബ്രാഹ്മണമേധാവികരം ഉപദേശിച്ചുവരുന്നത്രേ. സംസ്കൃതഭാഷയിൽനിന്നും കിട്ടിയ വാക്കുകരംപോലും തമിഴ് ഗ്രന്ഥമെഴുതുന്ന അബ്രാഹ്മണർ തള്ളിക്കളയണമെന്നും ഇവർ വാദിക്കുന്നത്രേ. ഇതെന്തൊരസംബന്ധമാണു്! എന്തൊരു ഭ്രാന്താണു്! ശൂദ്രർ സംസ്കൃതം പഠിക്കരുതെന്നു ഒരുകാലത്തു ധർമ്മാഭാസമോഹിതരായ ബ്രാഹ്മണർ വാദിച്ചിരുന്നതിനു പ്രതിക്രിയ ചെയ്യുന്നതിങ്ങനെയാണോ? വെള്ളക്കാർ സംസ്കൃതം പഠിക്കുന്നതിൽ എത്ര ശ്രദ്ധകാണിക്കുന്നുവെന്നു നോക്കുക. അവർ ബുദ്ധിമാന്മാരാണു്. ഹൈന്ദവസംസ്കാരത്തിന്റെ മർമ്മം ഗ്രഹിക്കാൻവേണ്ടി, ദൂഷിക്കാനാകട്ടെ—നല്ല അംശം സ്വീകരിക്കാനാകട്ടെ—അവക്കു സംസ്കൃതം അറിയണമെന്നുണ്ടു്. ഇന്ത്യയിൽനിന്നു എത്രലക്ഷം ഗ്രന്ഥങ്ങളാണു് അവർ യൂറോപ്പിലേയ്ക്കും അമേരിക്കയിലേയ്ക്കും കടത്തിയതു്? കേണൽ ജേക്കബു്, മാക്സ്മുള്ളർ, പാരംഡായിസൻ, കോരംബ്രൂക്കു്, വിൽസൺ, മോണിയർ വില്യംസ് മുതലായ എത്ര വെള്ളക്കാർ സംസ്കൃതഭാഷയിലെ അമൂല്യഗ്രന്ഥങ്ങളാൽ അപഹൃത ചിത്തവൃത്തികളായിട്ടു് അവരുടെ മററു ജോലി കഴിഞ്ഞു കിട്ടാവുന്നത്ര സമയം സംസ്കൃതാഭ്യസനത്തിനു് ചിലവാക്കി? ഇന്നും അനേകർ ചിലവാക്കിവരുന്നു. പാരീസ്, അമേരിക്ക, ജർമ്മനി എന്നീ ദേശങ്ങളിൽനിന്നു ഇപ്പോരം എത്ര സംസ്കൃതഗ്രന്ഥങ്ങളാണു് പ്രസിദ്ധംചെയ്തുവരുന്നതു്? എത്ര വെള്ളക്കാരാണു് സംസ്കൃതത്തെ പ്രശംസിച്ചു ലേഖനമെഴുതുന്നതു്? മാക്സ്മുള്ളരുടെ "What can India teach us?" (ഇന്ത്യക്കു നമ്മെ എന്തു പഠിപ്പിക്കാൻ കഴിയും?) എന്ന ഗ്രന്ഥത്തിൽ സംസ്കൃതാദ്ധ്യയനത്തിന്റെ പ്രാധാന്യത്തെപ്പററി എഴുതിയിരിക്കുന്ന ലേഖനം വായിച്ചുനോക്കുക. വിദേശികളായ വെള്ളക്കാർ സംസ്കൃതാദ്ധ്യയനത്തിൽ ഇത്ര ശ്രദ്ധകാണിക്കുകയും സംസ്കൃതത്തിൽ അത്ര വളരെ ദിവ്യനിധികളുണ്ടെന്നു് പ്രഖ്യാപനം ചെയ്തു് അതു പഠിക്കാൻ ആയുസ്സു ചിലവാക്കുകയും ചെയ്യുമ്പോരം ഭാരതത്തിൽ, തമിഴരൊഴിച്ചു് മറെറല്ലാവരുടേയും മാതൃഭാഷകളുടെ മൂലമാതാവും അങ്ങനെ ഭാരതത്തിന്റെ ദേശീയഭാഷയുമായ സംസ്കൃതം അഭ്യസിക്കുന്നതിൽ ഭാരതീയർ കാണിക്കുന്ന അശ്രദ്ധ എത്ര ലജ്ജാവഹം! സംസ്കൃതം അറിയാതെ ഹിന്ദി, മറാട്ടി, ഗുജറാത്തി, പഞ്ചാബി, മലയാളം, തെലുങ്കു്, കർണ്ണാടകം മുതലായി ഇന്നു ഇന്ത്യയിലുള്ള ഏതെങ്കിലും ഭാഷയുടെ മേൽ നായകത്വം കിട്ടാൻ സാധിക്കുമോ? തമിഴിനു് സംസ്കൃതം വേണ്ടെന്നും തമിഴ് സ്വാതന്ത്ര്യഭാഷയാണെന്നും തമിഴർ പറയുമായിരിക്കാം. തമിഴ് സ്വാതന്ത്ര്യഭാഷയല്ലെന്നു പക്ഷമുള്ള, തമിഴും സംസ്കൃ

തവും പഠിച്ച, ചിലരേയും ഞാൻ കണ്ടിട്ടുണ്ട്. ഏതായാലും ഇന്നത്തെ തമിഴിൽ ധാരാളം സംസ്കൃതമുണ്ട്. തായുമാനവർ, തിരുജ്ഞാനസംബന്ധർ, നന്ദനാർ മുതലായ പലരുടേയും പാട്ടുകൾ വായിച്ചതിൽ അവയിലും സംസ്കൃതം ധാരാളം കലർന്നതായിട്ടാണ് ഞാൻ കണ്ടതു്. ഇതിനുംപുറമേ പാലും വെള്ളവും വേർതിരിക്കാൻ സാമർത്ഥ്യമുള്ള അരയന്നത്തെപ്പോലെയുള്ള ചിലർവന്നു് സംസ്കൃതമെല്ലാം മാററിവച്ചു് ഇനിയൊരു തമിഴ്സാഹിത്യം സൃഷ്ടിച്ചാൽ തന്നെ തമിഴർ ബാക്കി ഭാരതീയരോടും അവരുടെ സംസ്കാരത്തോടും യാതൊരു ബന്ധവുമില്ലാതെ മാറിനില്ക്കാനാണോ വിചാരിക്കുന്നതു്? അവർ ഒരു പ്രത്യേക രാജ്യക്കാരായി ഒഴിഞ്ഞുനില്ക്കാൻ സാധിക്കുമോ? തമിഴിനെ ഹിന്ദി ആക്രമിക്കുന്നതു കാണുന്നില്ലേ? ബ്രാഹ്മണരുടെ ഭാഷയാണ് സംസ്കൃതമെന്നുപറഞ്ഞു് ഒഴിച്ചുവിടുന്നതു് എന്തസംബന്ധമാണു്? കീഴ്പ്പെടുത്തപ്പെട്ടവരുടെ ഭാഷയാണെന്നു് പറഞ്ഞു വെള്ളക്കാരൻ സംസ്കൃതത്തെ ആദരിക്കാതിരിക്കുന്നില്ല എന്നിവർ അറിയാത്തതെന്തു്? ബ്രാഹ്മണരുടെ ഭാഷയിൽ നല്ലതുണ്ടെങ്കിൽ അതു പഠിച്ചുകൂടെ? നല്ലതു എവിടെയിരുന്നാലും അതു സ്വീകരിക്കുന്നവനാണ് ബുദ്ധിമാൻ. ബ്രാഹ്മണരുടെ ഭാഷയാണെങ്കിൽ തീർച്ചയായും അബ്രാഹ്മണർ അതു പഠിക്കണമെന്നു ഞാൻ പറയുന്നു. ബ്രാഹ്മണർ ഇത്രകാലം അവരുടെ സ്വന്തമാണെന്നു പറഞ്ഞു വച്ചുകൊണ്ടിരുന്നതുകൊണ്ടു് വാശിതീർക്കാനെങ്കിലും തീർച്ചയായും പഠിക്കണം. പഠിക്കാതിരിക്കുന്നതു് ബാലിശത്വമാണ്. അതിനു പുറമേ സംസ്കൃതസാഹിത്യത്തിൽ ഇന്നു കാണുന്ന ഗ്രന്ഥങ്ങളിൽ ഭൂരിപക്ഷത്തിൻെറ ഉടമസ്ഥൻ വേദവ്യാസനാണ്. അദ്ദേഹം ബ്രാഹ്മണരേക്കാളധികം അബ്രാഹ്മണരുടെ സ്വത്തായിരിക്കെ സംസ്കൃതത്തെ, ബ്രാഹ്മണർ പറഞ്ഞുണ്ടാക്കിയതു വിശ്വസിച്ചു് ഉപേക്ഷിക്കുന്ന അബ്രാഹ്മണരെപ്പോലെ മഠയന്മാർ ആരുണ്ടു്? ഇതിനെപ്പററി അബ്രാഹ്മണർ ഗാഢമായി ആലോചിക്കണം. സംസ്കൃതം ആരുടെയും പ്രത്യേകം സ്വത്തല്ല; അതു് എല്ലാ ഭാരതീയൻേറയും പൊതുസ്വത്താണ്. അതിലാണ് ഭാരതത്തിൻെറ പൊതുസംസ്കാരം അടങ്ങിയിരിക്കുന്നതു്. അതു പഠിക്കാത്തവനു് ഭാരതസംസ്കാരത്തിൻെറ മർമ്മം ശരിയായി നേരിട്ടറിയാൻ എളുപ്പമല്ല.

നമ്മുടെ കുട്ടികൾക്കും ബിരുദധാരികൾക്കും പാശ്ചാത്യകവികളെപ്പററി അറിയാം. അവരിൽ എത്ര അപ്രധാനന്മാരെ കുറിച്ചുകൂടിയും അറിയാം. ഭാരതത്തിൻെറ അഭിമാനസ്തംഭങ്ങളായ കാളിദാസനെപ്പററിയും ഭവഭൂതിയെപ്പററിയും ഒരു അക്ഷരംപോലും അറിയാൻ പാടില്ല! ഓരോ പ്രോവിൻസിലും ഉള്ള ചില കവികളെപ്പററി

ചിലക്ക് അറിയാമായിരിക്കം. അതുകൊണ്ടായില്ല. പ്രോവിൻസു തിരിച്ചുള്ള വിഭാഗമേ തെററാണ്. അതുകൊണ്ടാണ് ശ്രീശങ്കരൻ മുതലായവർ പ്രോവിൻഷ്യൽ ഭാഷയിൽ പുസ്തകമെഴുതാതെ ഭാരതത്തിൻെറ പൊതുഭാഷയിൽ എഴുതിയതു്. അവരെപ്പററി അറിഞ്ഞില്ലെങ്കിൽ ഭാരതസംസ്കാരം എങ്ങിനെ ലഭിക്കും? ഭാഷ ചിന്തയുടെ വാഹനമാണ്. വിദേശീയഭാഷയും വിദേശീയ ഗ്രന്ഥകാരന്മാരുടെ ഗ്രന്ഥങ്ങളും സദാ പാരായണംചെയ്യുന്നവൻ വിദേശീയചിന്തയിൽ, വിദേശീയാദർശങ്ങളോടുകൂടി വളർത്തപ്പെടുന്നു. ഭാരതീയ ചിന്താഗതിയും ഭാരതീയാദർശവും അവൻ അറിയുന്നില്ല. അപ്പോഠം അയാഠം മെക്കാളേ പറഞ്ഞ തരക്കാരനായി പരിണമിക്കുന്നു. അതുകൊണ്ടു് ഭാരതീയ പ്രശ്നങ്ങളെ വിദേശീയ കണ്ണാടിയിൽക്കൂടി മാത്രം നോക്കുവാൻ ഇന്നത്തെ യുവാക്കന്മാർ പ്രേരിതരായിത്തീരുന്നു. ഇതിൻെറ ഫലമായി ഇന്നു് ഭാരതീയാഭിമാനികളെന്നു പറയുന്നവരിൽപോലും അധികംപേർ നേരിട്ടു് ഭാരതമഹിമയെ അറിഞ്ഞു് ആദരിക്കുവാൻ ശക്തിയില്ലാത്തവരായി ഭവിച്ചിരിക്കുന്നു.

ചുരുക്കിപ്പറഞ്ഞാൽ ജീവിതത്തിലുള്ള അനാഡംബരത, സത്യത്തിനുള്ള അഗാധതൃഷ്ണ, സത്യത്തിനുവേണ്ടി സർവ്വവും ത്യജിക്കുന്നതിനുള്ള സന്നദ്ധത, സൂനൃതയായ വാക്കു്, വാദപ്രതിവാദത്തിലോ യുദ്ധത്തിലോ തന്നെയും ഏപ്പെട്ടാൽ പ്രതിപക്ഷിയോടു് ദ്വേഷ്യം വരാതിരിക്കുക, പ്രതിപക്ഷിയുടെമേൽ വൃഥാ ദോഷാരോപണം ചെയ്യാതിരിക്കുക, ആത്മപ്രശംസ ചെയ്യായ്ക, ധർമ്മത്തിനുവേണ്ടി ജീവിക്കുക, പരമപുരുഷാർത്ഥത്തെ സകല കർമ്മങ്ങളിലും മറക്കാതിരിക്കുക, ഇന്ദ്രിയങ്ങളെ സദാസമയവും നിരോധം ചെയ്തു വസിക്കുക, ജ്ഞാനത്തെ സ്നേഹിക്കുക മുതലായ വിശിഷ്ടഗുണങ്ങളാകുന്ന ഭാരതീയ സംസ്കാരചിഹ്നങ്ങളെല്ലാം ഇപ്പോഠം ഭാരതത്തിൽനിന്നു മറഞ്ഞുകഴിഞ്ഞിരിക്കുന്നു. എല്ലായിടത്തും ആത്മപ്രശംസയും ദുരഭിമാനവും പ്രോവിൻഷ്യൽ സ്പദ്ധയും പണം തന്നെ ഈശ്വരനെന്ന തോന്നലും ഭോഗാസക്തിയും സ്വാർത്ഥതയും കുടിലതയും നിറഞ്ഞുകഴിഞ്ഞു. വിദ്യാവിക്രയം നിന്ദ്യമാണെന്നു വിചാരിക്കുന്ന എത്ര പഠിത്തക്കാരെ ഇന്നത്തെ സർവ്വകലാശാല സൃഷ്ടിച്ചിട്ടുണ്ടു്.? മനുവിൻെറ നിയമം വായിച്ചുനോക്കുക.

കുട്ടികളുടെ പരീക്ഷാജയത്തേക്കാഠം അവരുടെ സ്വഭാവം നന്നായിരിക്കുന്നതാണ് അത്യാവശ്യമെന്നു് ആലോചിക്കുന്ന എത്ര മാതാപിതാക്കന്മാർ നവീനവിദ്യാഭ്യാസം സിദ്ധിച്ചവരിലുണ്ടു്? മതം ആത്മാനുഭൂതിക്കുള്ള ഉപായമാണെന്നു് ഭൂരിപക്ഷംപേരും മറന്നുകഴിഞ്ഞിരിക്കുന്നു. ഓരോ സംഘക്കാർക്കും അവരവരുടെ മതത്തിൽ ആള

ചേർത്താൽ കൂടുതൽ ഉദ്യോഗം കിട്ടും, നിയമസഭയിൽ സ്ഥാനംകിട്ടും; ഭൗതികസുഖങ്ങരംകിട്ടും എന്നല്ലേ ആലോചന? സാമുദായവഴക്കിനു വേണ്ടി ഈശ്വരന്റെ പേരു് ഉപയോഗപ്പെടുത്തുന്ന ഈ നാസ്തിക ന്മാക്കു് എന്താണുഗതി? സത്യത്തെ മറച്ചുവെച്ചു് അസത്യം പ്രച രിപ്പിക്കുന്ന സന്ന്യാസിമാക്കും പാതിരിമാക്കും ഏതു നരകമാണു് കിട്ടുക? മതം സമുദായമത്സരമുണ്ടാക്കാൻ ഉപായമാക്കുന്ന ഇവരേ ക്കാരം എത്രയോ ഭേദമാണു് ഹൃദയംഗമം നാസ്തികവാദം പറയുന്നവർ!

ഇങ്ങനെ നമ്മുടെ കരംച്ചർ നശിച്ചതിന്റെ ഫലമെന്തു്? ദാരിദ്ര്യം, വിദേശികളിൽനിന്നുള്ള അവജ്ഞ, രോഗവും അല്പാ യുസ്സും, മത്സരവും അശാന്തിയും. മോടിയിലും സൗന്ദര്യത്തിലും മേനിയിലും ഉള്ള ഭ്രമം നിമിത്തം വിദേശത്തുനിന്നു വരുന്ന ചരക്കു കളിൽ നാം ഭ്രാന്തന്മാരായി. ഏതെങ്കിലും മേനിത്തരങ്ങളോ ഹൃദയാ കർഷകങ്ങളായ സാധനങ്ങളോ സ്വല്പം കാഴ്ചവയ്ക്കുന്ന വിദേശികളുടെ പകിട്ടിനു് കീഴ്പെട്ടു് നാം നമ്മുടെ വസ്തുക്കളും കുഞ്ഞുകുട്ടികളെ പ്പോലും അവരുടെ അധികാരത്തിൽ വിട്ടുകൊടുത്തു; മുഖസ്തുതിയിൽ പ്രിയന്മാരായി അന്യരുടെ പകിട്ടിൽ നാം മയങ്ങി.

''ശബ്ദാദിഭിഃ പഞ്ചഭിരേവ പഞ്ച പഞ്ചത്വമാപുഃ
സ്വഗുണേന ബദ്ധാഃ
കുരംഗമാതംഗപതംഗമീനഭൃംഗാ നരഃ പഞ്ചഭിരഞ്ചിതഃ കിം?''

ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നിവയിലോരോ ന്നിലുള്ള ആസക്തിനിമിത്തം ഓരോന്നിന്റെ ഗുണത്താൽ (ഗുണ മാകുന്ന കയറിനാൽ) ബദ്ധങ്ങളായിട്ടു് മാൻ, ആന, ഈയൽ, മത്സ്യം, വണ്ടു് എന്നിവ ഓരോന്നും മരിക്കുന്നു. പിന്നെ അഞ്ചി ലും ആസക്തനായ മനുഷ്യന്റെ ആവസ്ഥ എന്തു്? എന്നു് ശ്രീ ശങ്കരാചാര്യർ പറഞ്ഞതു് എത്രയോ സത്യമാണു്. ''ഇതുകളിൽ ഭ്രമിച്ചാൽ കുടുംബത്തിന്റെ സ്ഥിതി എന്തായിരിക്കും? സമുദായ ത്തിന്റെ സ്ഥിതി എന്തായിരിക്കും.? രാജ്യത്തിന്റെ സ്ഥിതി എന്തായിരിക്കും?'' എന്നാലോചിക്കാനുള്ള ബുദ്ധി ശബ്ദരൂപാദിക ളിലുള്ള ഭ്രമത്താൽ നശിച്ച വ്യക്തികളെക്കൊണ്ടു് സമുദായവും രാജ്യവും നിറഞ്ഞതിന്റെ ഫലമായി ലോകത്തിന്റെ എല്ലാ ഭാഗ ത്തുനിന്നും സ്വർണ്ണവും വെള്ളിയും ഒഴുകിവന്നുകൊണ്ടിരുന്ന ഭാരതഭൂമി യിൽനിന്നു് സ്വർണ്ണവും വെള്ളിയും മുഴുവൻ അന്യദേശങ്ങളിലേയ്ക്കു് ഒഴുകികഴിഞ്ഞു. അംഗിയ്ക്കു ക്ഷീണംതട്ടിയ അംഗങ്ങളെപ്പോലെയും, അംഗങ്ങരംക്കു ക്ഷയംവന്ന അംഗിയേപ്പോലെയും ദാരിദ്ര്യം വന്നു കേറിയ രാജ്യത്തെ ഗൃഹങ്ങളും, ഗൃഹങ്ങളിൽ ദാരിദ്ര്യം കേറിയ രാജ്യവും ഇതാ ദാരിദ്ര്യക്കുണ്ടിൽ പതിച്ചിരിക്കുന്നു. എവിടെപ്പോ

യാലും, ''പണമില്ലേ! പണമില്ലേ'' എന്ന മുറവിളിയേ കേൾക്കാനുള്ളു. ആയിരവും രണ്ടായിരവും ഉറുപ്പിക ശമ്പളം ഉള്ളവനും ദാരിദ്ര്യംതന്നെ. പണം എങ്ങനെ ഉണ്ടായിരിക്കും.?

ഭാര്യക്കു വിദേശസിൽക്കിനു മാസം നൂറുരൂപവേണം. ഭാര്യക്കും ഭർത്താവിനും തിന്നാനും കുടിക്കാനും മാസം മുന്നൂറുരൂപവേണം. ദിവസംതോറും പുതിയ പുതിയ മോടിയിലുള്ള വേഷം മാററാൻ മാസം നൂറും നൂററിഅമ്പതുംവേണം. സെൻറിനും പൗഡറിനും ഡ്രാമയ്ക്കും സിനിമയ്ക്കും കുടുംബമൊട്ടുക്കു് മാസം നൂറും ഇരുനൂറും വേണം. (ഇന്നു് ഇതിൻെറ പത്തിരട്ടി ഉണ്ടായാലും തികയുകയില്ല. ED.)

കൊല്ലംതോറും ഉത്പാദിപ്പിച്ചുവിടുന്ന—ചിലപ്പോൾ രണ്ടും മൂന്നും വീതം പ്രസവിച്ചുവരുന്ന—രോഗികളും ബലഹീനരുമായ കുട്ടികളെ ജീവനോടെ, കങ്കാളംപോലെയെങ്കിലും, വച്ചുപോററുന്ന വിദേശഡിഗ്രിക്കാരനായ ഡാക്ടരുടെ വിദേശിമരുന്നിനു് ഇരുനൂറും മുന്നൂറും വേണം. മൂത്രശങ്കയ്ക്കുകൂടി താനും കുട്ടികളും ഭാര്യയും മോട്ടോർ കാറിലെപോകൂ. അതിനും ഇരുനൂറുമുന്നൂറു് ഇല്ലാതെ കഴിയുമോ.? സോപ്പു്, ചീപ്പു്, കണ്ണാടി ഇവകൂടാതെ കഴിയുമോ? എല്ലാം ചുങ്കം കൊടുത്തു് വിദേശത്തുനിന്നു വന്നതുതന്നെ വേണമല്ലോ. ഭാര്യക്കു നോവൽവായിക്കാതെ സാധിക്കുമോ? സിഗററിനു് ഭാര്യക്കും കുട്ടികൾക്കും ഉൾപ്പെടെ നൂററുറുപ്പികയിൽ കുറയാതെ ചിലവുണ്ടു്. ഇതിനുംപുറമേ ടീപാർട്ടി, അററ്ഹോം, ഗ്രാമഫോൺ, ഹാർമോണിയം എന്നീ എത്ര ഇനങ്ങളിലാണു് ചിലവു്. പിന്നെ എങ്ങിനെ പണമുണ്ടാകും? ഈവക ചിലവിൽ നൂറിലൊരംശം ഇന്ത്യയിൽ കിടക്കുമോ? ഇംഗ്ലണ്ടിലേക്കും ജപ്പാനിലേക്കും ജമ്മനിയിലേക്കും പോകുന്ന പണം തിരികെ ഇന്ത്യയിൽ വരുമോ? കുട്ടികളുടെ കളിക്കോപ്പുകളുടെ കാര്യം വിട്ടുപോയി. ഫാഷൻ അനുസരിച്ചു് മാറിമാറിക്കൊണ്ടിരിക്കുന്ന ആവകസാധനങ്ങൾക്കു് വലിയ ഒരു സംഖ്യ പ്രത്യേകം വേണം. കുട്ടികളുടെ സ്കൂൾഫീസ് വേറെ. എന്തിനു്? ആയിരം രണ്ടായിരക്കാരനും സർവ്വത്ര ദാരിദ്ര്യം. എന്നും കടംതന്നെ. നമ്മുടെ പൂർവ്വികന്മാർ മാസം പത്തുറുപ്പികയുണ്ടെങ്കിൽ അതിസുഭിക്ഷമായിക്കഴിഞ്ഞിരുന്നു. ഈ ആവശ്യങ്ങളെല്ലാം ആരു സൃഷ്ടിച്ചു? നമ്മുടെ കൾച്ചറിൻെറ ആദർശം മറന്ന വിദേശീയാദർശസ്വീകരണംതന്നെ. ആയിരംരൂപാ ശമ്പളമുണ്ടായിരുന്ന കൊച്ചിയിലെ ഒരു ബ്രാഹ്മണോദ്യോഗസ്ഥൻ, ഹിന്ദുധമ്മപ്രചരണത്തിനുവേണ്ടി ചില കാര്യങ്ങൾ ചെയ്യാൻ ഒരു സംഭാവനാലിസ്റ്റു മായി ഞാൻ ചെന്നപ്പോൾ, ''പണത്തിനു വലിയ മുട്ടുതന്നെ'' എന്നു പറഞ്ഞതു് ഇന്നും ഞാൻ ഓക്കുന്നു. ഭാരതീയ സംസ്കാരം ഉണ്ടായിരുന്ന നമ്മുടെ പൂർവ്വികന്മാർ

ഭോഗാസക്തന്മാരല്ലായിരുന്നു. അവർ ഏതിനും പണം ചെലവാക്കിയതു് ''ഈ സാധനത്തിനു് ആവശ്യമുണ്ടോ?'' എന്നു നോക്കിയാണ്. എന്നാൽ അവർ പിശുക്കന്മാരായിരുന്നില്ല. ''ഇതുകൊണ്ടു് ലോകത്തിനോ എനിക്കോ കുടുംബത്തിനോ നന്മവരും'' എന്നു കണ്ട കാര്യങ്ങളിൽ അവർ പണം ധാരാളം ചെലവാക്കിയിരുന്നു. അവർ Simple life (അനാഡംബരജീവിതം) കൈക്കൊണ്ടിരുന്നു. ഭാരതീയസംസ്കാരം അവരെ അതു പഠിപ്പിച്ചിരുന്നു. അവരുടെ മനസ്സുതന്നെ ഒരിക്കലും പരമപുരുഷാർത്ഥത്തോടോ നിവൃത്തിധർമ്മത്തോടോ ബന്ധിക്കാത്ത കാര്യങ്ങളിൽ ഏർപ്പെട്ടില്ല. അതിനാൽ ഭാരതം അന്നു സമ്പൽസമൃദ്ധമായിരുന്നു. ഇന്നു് ദാരിദ്ര്യം വന്നു തലയിൽ കയറിയിരിക്കുന്നു.

ഭാരതീയസംസ്കാരം വിട്ടതിന്റെ മറ്റൊരു ഫലം അനാരോഗ്യവും അല്പായുസ്സുമാണ്. ആഡംബരങ്ങൾ എന്തിനെ സൃഷ്ടിക്കുന്നു? അനാരോഗ്യവും അല്പായുസ്സും. കഴിഞ്ഞ ആഗസ്റ്റ് പന്ത്രണ്ടാംതീയതിയിലെ 'ന്യൂയോക്ക് ടൈംസി'ന്റെ സ്പെഷ്യൽ ലക്കത്തിൽ മനുഷ്യൻ കാപ്പിയും, ചായയും, പുകയിലയും, മദ്യവും ഉപേക്ഷിക്കാമെങ്കിൽ നൂററിരുപത്തഞ്ചു വയസ്സുവരെ അരോഗിയായി ജീവിച്ചിരിക്കുന്നതാണെന്നു് ഹെൻട്രിഫോർഡു് പറയുന്നതായി എഴുതിയിരിക്കുന്നു. എഡിസന്റെ പ്രപിതാമഹൻ, ലൂയികാർണോറോവിന്റെ ശിഷ്യനായിത്തീർന്നു്, ആഹാരനിയന്ത്രണം ശീലിക്കുകയും അതു് ആ വംശം മുഴുവൻ പരമ്പരയാ അനുസരിക്കുകയും ചെയ്തതിന്റെ ഫലമായിട്ടാണ്, എഡിസന്റെ പിതാമഹൻ മുതൽ ആ വംശത്തിലെ എല്ലാവരും പ്രായേണ നൂറുവയസ്സുവരെ ജീവിച്ചിരുന്നതെന്നു് എഡിസൺ പറയുന്നു. ലൂയികാർണോറോവിനുതന്നെ ഒരിക്കൽ ആഡംബരസഹിത ജീവിതവും അമിതഭക്ഷണവും നിമിത്തം ആരോഗ്യം ക്ഷയിച്ചു. ഡോക്ടർമാരാൽ അദ്ദേഹം അസാദ്ധ്യരോഗിയായി തള്ളപ്പെട്ടു. എന്നാൽ അനന്തരം ആഹാരനിയന്ത്രണാദികളാൽ നൂറിലധികം വർഷം ജീവിച്ചിരുന്നു. ഡോക്ടർമാർ തള്ളിയ കാലത്തു് അവർ കാർണോറോവിനു് നിശ്ചയിച്ച പരമായുസ്സ് ഒരു വർഷം കൂടിമാത്രമായിരുന്നു. അന്നു് അദ്ദേഹത്തിനു് നാല്പതുവയസ്സേ ആയിരുന്നുള്ളു. ആഹാരനിയന്ത്രണംകൊണ്ടും അനാഡംബരജീവിതംകൊണ്ടും മാത്രം അദ്ദേഹം അറുപതു് വർഷത്തിലധികം ആയുസ്സ് വർദ്ധിപ്പിച്ചു! എഡിസന്റെ പ്രപിതാമഹൻ കാർണോറൊവിന്റെ ദിനചര്യശീലിച്ചു് 102 വയസ്സുവരെ ജീവിച്ചു. എഡിസന്റെ മുത്തച്ഛൻ അതേ രീതിയിൽ വളർത്തപ്പെട്ടു; 105 വയസ്സുവരെ ആരോഗദൃഢഗാത്രനായി ജീവിച്ചു. എഡിസന്റെ മുത്തച്ഛനു് ഏഴുകുട്ടികളുണ്ടായി.

അവരെല്ലാവരും എൺപതു് വയസ്സിലധികകാലം ജീവിച്ചിരുന്നു. അതിൽ മൂന്നുപേർ നൂറുവയസ്സുവരെത്തന്നെ ഇരുന്നു. എഡിസനും നൂറു വയസ്സോളം ജീവിച്ചു. ഇതെല്ലാം അനാഡംബരജീവിതംകൊണ്ടാണെന്നു് എഡിസൺ ഉറപ്പു പറയുന്നു. മിസ്റ്റർ ഫയർസ്റ്റോൺ, മിസ്റ്റർ ബെറംബാങ്ക്, മിഷണറി വെസ്ലി മുതലായ അസംഖ്യം ചിരഞ്ജീവികൾ അവരുടെ ജീവിതരഹസ്യം ആഹാരനിയന്ത്രണവും അനാഡംബരജീവിതവും ആണെന്നു പറയുന്നു. ''ആഹാരശുദ്ധൗ സത്വശുദ്ധിഃ'' എന്നതു് ഉപനിഷത്തുകൾ വിളിച്ചുപറയുന്ന വാസ്തവമാണ്. ആഹാരനിയന്ത്രണം പുതിയ പരിഷ്കാരം വന്നതോടുകൂടി തീരെ നശിച്ചു. നവീന പരിഷ്കാരികൾക്കു് ആഹാരം എത്ര പ്രാവശ്യമെന്നു് ഒരു നിയമവുമില്ല. കുട്ടികളെ പരിശീലിപ്പിക്കുന്നതു് അങ്ങനെയാണു്. രാവിലെ കിടക്കയിൽ കിടന്നുകൊണ്ടോ കഴുകിച്ച എഴുന്നേററ ഉടനേയോ ബെഡ്കോഫി, എട്ടൊമ്പതു മണിയ്ക്കു ''ബ്രെയിക്ക ഫാസ്റ്റ്'' അഥവാ പ്രാതൽ ഭോജനം, പന്ത്രണ്ടുമണിക്കു് മദ്ധ്യാഹ്ന ഭോജനം പിന്നെ നാലു മണിയ്ക്കു് കാപ്പിയോ ചായയോ, രാത്രി എട്ടുമണിക്കു് ഊണ്—ഊണെല്ലാം ഗുരുദ്രവ്യസമ്മിശ്രം—ഇതിനെല്ലാം പുറമേ ഇതിനിടയ്ക്കു എത്ര സ്നേഹിതന്മാരുടെ വീട്ടിൽ ചെല്ലുന്നുവോ അവിടെയെല്ലാം ചായയോ കാപ്പിയോ. അതിനും പുറമേ അടുത്ത കാപ്പിക്കടയിലും ഒരു കണക്കുവച്ചിരിക്കും. സിഗററു് മണിക്കൂറിൽ അഞ്ചാറുവേണം. പുകയില ഉപയോഗിക്കുന്നതിൽ ചിലക്കു് ഇൻറർ നാഷണലിസമാണു്. കിഴക്കരും പടിഞ്ഞാറരും ഉപയോഗിക്കുന്ന രീതിയിലെല്ലാം പുകയില ഉള്ളിലാക്കണം. ശീമമദ്യപാനം വളരെപ്പഠിച്ചവനും വലിയ ഉദ്യോഗസ്ഥനും നല്ല ധനികനും ഉള്ള ഉത്തമലക്ഷണമാണു്! പിന്നെ ആരോഗ്യം ഭാരതത്തിൽ എങ്ങനെയുണ്ടാകും? ദാരിദ്ര്യം എങ്ങനെ വദ്ധിക്കാതിരിക്കും? ഡോക്ടർ വരാതെ സ്ത്രീകൾ പ്രസവിക്കുകയില്ല! ഇംഗ്ലീഷുമരുന്നു്, പെററിട്ട ദിവസംമുതൽ അകത്തുചെന്നില്ലെങ്കിൽ കുട്ടിക്കാലത്തും യൗവനത്തിലും—അവിടെ അവസാനിച്ചു പരമായുസ്സ്—എഴുന്നേററു നടക്കുകയില്ല. ഇതിനോടുകൂടി അനിയന്ത്രിതമായ സ്ത്രീസേവയും മററു ദുരാചാരങ്ങളും; ഇതെല്ലാം കാണുമ്പോൾ ഭാരതത്തിലെ ജനങ്ങൾ ഇതിനകം നാമാവശേഷമാകാത്തതു് പണ്ടു് ഭാരതീയസംസ്കാരം അനുസരിച്ചു് ജീവിച്ചവരുടെ മഹിമയെന്നല്ലാതെ എന്തുപറയും! അഹോ! അവക്കു് എത്ര വീര്യമുണ്ടായിരുന്നിരിക്കണം. മററു പല നിയന്ത്രണങ്ങളും പ്രസംഗിക്കുന്ന ഇന്നത്തെ പരിഷ്കാരത്തിൻെറ—വിദേശീയ സംസ്കാരത്തിൻെറ—മക്കൾ ആഹാരനിയന്ത്രണം അനുഷ്ഠിക്കുകയും പ്രസംഗിക്കുകയും ചെയ്തിരുന്നുവെങ്കിൽ രാജ്യത്തി

ൻെറ പണവും ആരോഗ്യവും ബുദ്ധിശക്തിയും, മനോബലവും എത്ര കൂടുതൽ ലാഭപ്പെടുത്താമായിരുന്നു.

ഭാരതീയസംസ്കാരം ദൂരെത്തള്ളി വെള്ളക്കാരുടെ പരിഷ്കാരത്തിൻെറ വാലിൽ തൂങ്ങിയതുകൊണ്ടു് അവർ നമ്മെ ബഹുമാനിക്കുന്നുവെന്നാണ് പരിഷ്കാരഭ്രാന്തന്മാർ വിചാരിക്കുന്നതു്. വാസ്തവം അങ്ങനെയല്ല. വെള്ളക്കാരുടെ ഹൃദയം അറിഞ്ഞുകൊണ്ടു് അവരുടെ രാജ്യത്തു് താമസിക്കുന്ന എൻെറ ചില സ്നേഹിതന്മാർവഴി ഇതിൻെറ സത്യം എനിക്കറിയാം. ഭാരതീയസംസ്കാരംവിട്ടു് അവരുടെ വാലിൽ തൂങ്ങിയ 'യൂറേഷ്യന്മാരെ'പ്പററി അവക്കു അവജ്ഞയാണുള്ളതു്. ഇംഗ്ലണ്ടിൽ യാതൊരുവിലയുമില്ലാത്തവർ എഴുതിയ ആറുപെനിയുടെ നോവൽ വേദതുല്യം വായിച്ചു് പ്രശംസിക്കുന്നതും ആവത്തിക്കുന്നതും കാണുമ്പോഠം വെള്ളക്കാക്കുണ്ടാകുന്ന അഭിപ്രായം എന്താണെന്നു് ഒരു ദൃഷ്ടാന്തംകൊണ്ടു് മനസ്സിലാക്കാം. നമ്മുടെ വീട്ടിലെ ഒരു വേലക്കാരൻ എഴുതിയ കെട്ടുകഥ വായിച്ചു് അതിലെ ജ്ഞാനത്തെപ്പററി പ്രശംസിച്ചു നടക്കുന്നവരാണ് ഒരു രാജ്യക്കാരെങ്കിൽ—അതിൽനിന്നു മീതെ ഒന്നും അവക്കു കംച്ചർ ഇല്ലെങ്കിൽ—നമുക്കു ആ ദേശക്കാരെപ്പററി എന്താണു് ഒന്നു തോന്നുക? ഈ തോന്നലാണു് ഇംഗ്ലീഷുകാക്കു നമ്മെപ്പററിയും ഹൃദയത്തിലുള്ളതു്. നമ്മുടെ പൂവ്വമഹാന്മാരെപ്പററി ഒന്നും അറിയാതിരിക്കുകയും അറിയുന്നെങ്കിൽ അവരുടെ ദോഷം മാത്രം അറിയുകയും വെള്ളക്കാരുടെ പൂവ്വികന്മാരുടെ സ്തുതിപാഠം ചെയ്യുകയും ചെയ്യുന്ന നമ്മേപ്പററി വെള്ളക്കാക്കെന്താണു തോന്നുക? ഒരാളെ നാം പുത്തനായി കാണുന്ന സമയം ''നിങ്ങളുടെ കുടുംബത്തിൻെറ നിലയെന്തു്? നിങ്ങളുടെ പൂവ്വികന്മാർ ആരു്? നിങ്ങളുടെ ദേശത്തെപ്പററി നിങ്ങഠംക്കെന്തു പറയാനുണ്ടു്? നിങ്ങഠംക്കു് ഈ ലോകത്തു് വല്ല വിഷയത്തിലും സ്വാഭിപ്രായമുണ്ടോ?'' എന്നു ചോദിക്കുമ്പോഠം, ''എൻെറ കുടുംബം ഒരു ദരിദ്രവാസി കുടുംബമാണ്. എൻെറ പൂവ്വികന്മാരെല്ലാം കാട്ടാളന്മാരായിരുന്നു. എൻെറ ദേശത്തെപ്പററി എനിക്കൊന്നും അറിഞ്ഞുകൂടാ. അവരെല്ലാം ഒന്നിനും കൊള്ളരുതാത്ത ഒരു കൂട്ടരായിരുന്നു എന്നു കേട്ടിട്ടുണ്ടു്. എനിക്കു ഒരു വിഷയത്തിലും സ്വന്തമായി ഒന്നും പറയാനില്ല. നിങ്ങളുടെ പൂവ്വികന്മാരുടെ മഹിമയെപ്പററി നിങ്ങളുടെ ആളുകഠം പറഞ്ഞുകേട്ടിട്ടുള്ളതിൽ ചിലതു നല്ല ചമല്ക്കാരഭാഷയിൽ പാടി നിങ്ങളെ കേഠംപ്പിക്കാൻ മാത്രമാണു് എനിക്കുള്ളതു്''' എന്നു അയാഠം മറുപടിപറഞ്ഞാൽ, അയാഠംക്കു ആഹാരത്തിനു വല്ലതും കൊടുക്കാൻ—ദയവുകൊണ്ടോ, മുഖസ്തുതിക്കു കൈക്കൂലിയായിട്ടോ—തോന്നുമായിരിക്കുമെങ്കിലും അയാളെപ്പററി വല്ല ബഹുമാനവുംതോന്നുമോ?

ഇതുതന്നെയാണ് നമ്മുടെ പൂർവ്വികന്മാരുടെ കറാച്ചർ കളഞ്ഞ് വെള്ളക്കാരൻെറ വേഷംകെട്ടി നടക്കുന്നവൻെറയും നില. നമ്മുടെ വേലക്കാർ നമ്മുടെ മനസ്സിനിണങ്ങുന്ന വേഷംകെട്ടി നമ്മെ പ്രസാദിപ്പിക്കാൻ വരുമ്പോറം നമുക്കവരോട്ട് വല്ല ബഹുമാനവും തോന്നുന്നുണ്ടോ? ഇങ്ങനെ നാം വിദേശികളുടെ അവജ്ഞയ്ക്കു് വാസ്തവത്തിൽ പാത്രങ്ങളായിത്തീന്നിരിക്കുന്നു.

നാലാമതു് നമ്മുടെ കറാച്ചർ വിടുക നിമിത്തം ഭോഗേച്ഛവദ്ധിച്ചു് സമുദായമത്സരവും പ്രോവിൻഷ്യൽ മത്സരവും കുടുംബത്തിനുള്ളിൽതന്നെ അന്തഃച്ഛിദ്രവും വന്നുനിറഞ്ഞു. ഇതു ദാരിദ്ര്യത്തെ വദ്ധിപ്പിക്കുകയും ചെയ്യുന്നു.

''ധമ്മഃ പ്രവ്രജിതസ്തപഃ പ്രചലിതം സത്യം ച ദൂരേ ഗതം'' (ധമ്മം അലഞ്ഞുതിരിയുന്നു; തപസ്സിനു ഇളക്കംതട്ടി; സത്യം നാടുവിട്ടു).

''Conscience is but a word that cowards use'' മനസ്സാക്ഷിയെന്നതു ഭീരുക്കറം മാത്രം ഉപയോഗിക്കുന്ന വാക്കാണെന്നുള്ള പക്ഷക്കാരായിക്കഴിഞ്ഞു അധിക ജനങ്ങളും. ഉപകാരം ചെയ്തുകൊണ്ടിരിക്കുന്നവനോട്, ഉപകാരം ചെയ്തുകൊണ്ടിരിക്കുന്ന കാലംവരെ, ഇടയ്ക്കു നിറുത്തിക്കളഞ്ഞാലോ എന്ന ഭയംകൊണ്ടുള്ള കൃതജ്ഞത മാത്രം മതിയെന്നാണ് ഇവരുടെ സിദ്ധാന്തം. അന്യന്മാക്ക് ആക്കെങ്കിലും എന്തെങ്കിലും ഉപകാരം ചെയ്യുന്നുവെങ്കിൽ പകരം എന്തു കിട്ടുമെന്ന് ആലോചിച്ചുകൊണ്ടുതന്നെ അതും ചെയ്യുന്നു. ഇങ്ങനെ സ്നേഹമെന്നത് വാക്കിൽ മാത്രമായിരിക്കുന്നു. ദയ മനുഷ്യൻെറ ഒരു ദൗർബ്ബല്യമായി കണക്കാക്കപ്പെടുന്നു. ഇതുനിമിത്തം സംഘടന എന്നുള്ളതു് അസാദ്ധ്യമായിത്തീന്നിരിക്കുന്നു. ഇതിൻെറയെല്ലാംകൂടി ഫലമായി നാം ഭൂലോകത്തിലെ തെണ്ടികളായിരിക്കുന്നു. ഭാരതീയക്ക് ഇന്നു് മററു രാജ്യക്കാരുടെ അനുവാദം കൂടാതെ കയറിക്കിടക്കത്തക്ക ഒരു വീടുണ്ടോ? നമ്മെ സ്നേഹിക്കുന്ന ബന്ധുക്കളുണ്ടോ? ഈ ദയനീയമായ അവസ്ഥ ഒന്നാലോചിക്കുവിൻ. ഇതോർത്തിട്ട് നിങ്ങളുടെ നെഞ്ചിൽ തീ കയറുന്നില്ലേ? ഇല്ലെങ്കിൽ നിങ്ങറം മനുഷ്യരല്ല; കല്ലുകളാണ്. എല്ലാവക്കും ഓരോ രാജ്യമുണ്ട്. അവരുടെ സ്വന്തം ഭരണാധികാരികളുമുണ്ട്. ഭാരതവാസികറംക്കോ? ഈശ്വരൻകൂടിയുമില്ല. അന്യരാജ്യക്കാർ വന്നു് നമ്മെ കപ്പൽ കപ്പലായി കയററിക്കൊണ്ടുപോയി അറബിക്കടലിലും ബംഗാറം ഉറംക്കടലിലും മുക്കിയാൽകൂടി ചോദിക്കാൻ നമുക്കാരുണ്ട്? ഒരക്ഷരം എതിത്തുപറയാൻ നമുക്കു ശക്തിയുണ്ടോ? ഭാരതത്തിനുള്ളിൽക്കിടന്നു് പരസ്പരം കടിച്ചുകൂട്ടുന്ന പുഴുക്കളായല്ലോ ഈ

അവസ്ഥയിലും നാം! വർഗ്ഗീയമായ ആത്മാഭിമാനവും (Racial self respect) ആത്മബോധവും നമുക്ക ഈ അവസ്ഥയിലുമില്ലല്ലോ!

ഇതിന്ന പരിഹാരം നിങ്ങറം ഉണ്ടാക്കുകയില്ലേ? ആത്മാഭിമാനമുള്ളവരാകിൻ! വിദ്യാൎത്ഥികളേ; നിങ്ങറംക്കു് വലിയ ചുമതലയുണ്ടു്. ഇതു് കളിക്കാനുള്ള സമയമല്ല. നിങ്ങളെയെല്ലാം കളിയുടെയും കള്ളിൻെറയും മഹിമ പറഞ്ഞു മയക്കി ഫുട്ബാറം ക്രിക്കററാദി ഫീൽഡിലും കള്ളഷാപ്പിലും അയച്ചിട്ടു് ശത്രുക്കറം വീടിന്നു് തീവെച്ചിരിക്കുകയാണു്. ഹേ അദ്ധ്യാപകന്മാരേ! ഭാരതത്തിൻെറ ഭാവി സന്താനങ്ങളെ സൃഷ്ടിക്കുന്ന നിങ്ങറംക്കു് വലിയ ഉത്തരവാദിത്വമുണ്ടു്. നിങ്ങളിലാണു് ഭാരതത്തിൻെറ ഭാവി. ഈ ആപല്ഘട്ടത്തിൽ നിങ്ങറം ചെയ്യേണ്ട വേലയുടെ ഗൗരവം നിങ്ങറംതന്നെ ഓൎത്തുകൊള്ളണം.

സകല ഭാരതവാസികളോടും ഞാൻ പറയുന്നു:— ''നിങ്ങറംക്കു് ശാന്തിയും ഐശ്വര്യവും വേണമെങ്കിൽ നമ്മുടെ നഷ്ടമായ കറംച്ചറിനെ പുനരുദ്ധരിക്കിൻ! വിദേശികളുടെ കറംച്ചറിനെ അനുകരിക്കാതിരിക്കുവിൻ! അവരുടെ സയൻസും തത്വശാസ്ത്രവും നമ്മുടെ കറംച്ചറിൻെറ വെളിച്ചത്തിൽ മാത്രം ഗ്രഹിക്കിൻ'' എന്നു്.

''സ്വധൎമ്മേ നിധനം ശ്രേയഃ പരധൎമ്മോ ഭയാവഹഃ''

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



(1936 ഏപ്രിൽ 3-ാംതീയതി മുതൽ 10-ാംതീയതി വരെയുള്ള മലയാളരാജ്യം ദിനപ്പത്രങ്ങളിലായി പ്രസിദ്ധംചെയ്തതു്.)

# 15. ഭാരതീയസംസ്കാരം *

നമ്മുടെ സംസ്കാരത്തെ കേരളസംസ്കാരം, തമിഴസംസ്കാരം, തെലുങ്കസംസ്കാരം, യു. പി. സംസ്കാരം, കർണ്ണാടകസംസ്കാരം എന്നിങ്ങനെ പലതായി വെട്ടിമുറിക്കുന്നതിൻെറ അനാശാസ്യതയെപ്പററിയും കാലദേശാവസ്ഥാനുസരണം ഈഷദീഷദ്വ്യത്യാസങ്ങളോടുകൂടി പ്രത്യക്ഷമാകുന്നത് ഒരേ ഭാരതീയസംസ്കാരംതന്നെയാണെന്നും ഞാൻ പറഞ്ഞപ്പോൾ ഒരു സ്നേഹിതൻ എന്നോടിന്നു ചോദിച്ചു, ഭാരതീയസംസ്കാരത്തിൻെറ പ്രത്യേകത എന്താണെന്ന്. മനുഷ്യജന്മത്തിൻെറ പരമോദ്ദേശ്യം ഈശ്വരസാക്ഷാൽകാരമാണെന്നും മനുഷ്യൻെറ ഈ ലോകത്തിലെ സകല കർമ്മവും ആ ലക്ഷ്യത്തോടുകൂടി ചെയ്യപ്പെടണമെന്നും പഠിപ്പിക്കുന്നതാണ് ഭാരതീയസംസ്കാരമെന്നു ഞാൻ മറുപടി പറയുകയുണ്ടായി.

''സ വൈ പുംസാം പരോ ധർമ്മോ യദ്യോഗേനാത്മദർശനം.''

''എനിക്കു സാധിക്കേണ്ടതും ഇക്കഴിഞ്ഞ മുപ്പതുകൊല്ലമായി ഞാൻ യത്നിക്കുന്നതും; സാധിക്കുന്നതിനുവേണ്ടി ക്ലേശിക്കുന്നതും ആത്മസാക്ഷാൽകാരമാണ്; ഈശ്വരനെ മുഖത്തോടുമുഖം കാണുന്നതിനാണ്; മോക്ഷം സാധിക്കുന്നതിനാണ്. ഞാൻ ജീവിക്കുന്നതും ചലിക്കുന്നതും എൻെറ സത്തവച്ചുകൊണ്ടിരിക്കുന്നതും, ഈ ലക്ഷ്യത്തെ തുടരുന്നതിനാണ്. സംഭാഷണമായിട്ടും എഴുത്തായിട്ടും ഞാൻ ചെയ്യുന്നതും രാഷ്ട്രീയക്ഷേത്രത്തിൽ ഞാൻ പണിയെടുക്കുന്നതുമെല്ലാം ഈ ലക്ഷ്യത്തെ കേന്ദ്രീകരിച്ചാണ്'' എന്ന് മഹാത്മജി സത്യാന്വേഷണചരിതത്തിൽ പറയുന്നു.

''ഞാൻ എൻെറ ആത്മാവിനെ അനുഭവപ്പെടുത്താൻ, ഈ ജന്മത്തുതന്നെ മോക്ഷം സാധിക്കാൻ അക്ഷമനാണ്. എൻെറ ദേശസേവനം എൻെറ ആത്മാവിനെ മാംസബന്ധനത്തിൽനിന്നു മോചിപ്പിക്കുന്നതിനുള്ള പരിശീലനത്തിൻെറ അംശമാണ്'' എന്ന് മഹാത്മജി 1924 ഏപ്രിൽ 3–ാംനു-യിലെ യങ്ങ് ഇന്ത്യയിൽ എഴുതുന്നു. ഇങ്ങനെ മററേതെങ്കിലും രാജ്യത്തെ രാഷ്ട്രീയനേതാക്കന്മാർ, സ്വരാജ്യത്തിനുവേണ്ടി പടവെട്ടിയവർ, പറഞ്ഞിട്ടുണ്ടോ? ഹിററ്ലർ, കൈസർ, നെപ്പോളിയൻ, സീസർ, അലക്സാണ്ടർ മുതലായവരുടെ

* മണ്ടയ്ക്കാട്ടു ദേവസ്വം കൺവെൻഷനിൽ ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

ചരിത്രം എന്തു പറയുന്നു? ശ്രീകൃഷ്ണൻ അർജ്ജുനനോട് യുദ്ധം ചെയ്യാൻ പറയുന്നു. എന്തിന്? ആത്മസാക്ഷാത്കാരത്തിനാവശ്യമായ മനഃശുദ്ധി സമ്പാദിക്കാൻ.

''യോഗസ്ഥഃ കുരു കർമ്മാണി''; ''തസ്മാദ്യോഗീ ഭവാർജ്ജുന.''
''സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ സമത്വം യോഗ ഉച്യതേ''
''യോഗിനഃ കർമ്മ കുർവ്വന്തി സംഗം ത്യക്ത്വാ ƒƒത്മശുദ്ധയേ.''

(''യോഗത്തിലിരുന്നു് കർമ്മം ചെയ്യൂ''. ''അതുകൊണ്ടു് അർജ്ജുനാ! നീയോഗിയായി ഭവിക്കുക.'' ''സിദ്ധി, അസിദ്ധി എന്നിവയിൽ സമനാകൂ. ആ സമത്വമാണ് യോഗം.'' ''യോഗികൾ സംഗം, കൂടാതെ ആത്മശുദ്ധിക്കായി കർമ്മം ചെയ്യുന്നു.'') ആത്മശുദ്ധിക്കും ഈശ്വരസാക്ഷാത്കാരത്തിനുംവേണ്ടി യുദ്ധംചെയ്യാൻ പഠിപ്പിക്കുന്ന ഉപദേശം മറേറതെങ്കിലും രാജ്യത്തുണ്ടോ? ഇതു് ആളുകളെ ഇറക്കി യുദ്ധംചെയ്യിച്ചു രാജ്യം കൈക്കലാക്കാനുള്ള ഒരു ഉപദേശമല്ല. ഇതു യുക്തിയുക്തമാണെന്നും അനുഭവവേദ്യമാണെന്നും തെളിയിക്കപ്പെട്ടിട്ടുമുണ്ടു്. യുദ്ധവും കൃഷിയും കച്ചവടവും കൂലിപ്പണിയും ആശാരിപ്പണിയും ക്ഷൗരം ചെയ്യുന്നതുമെല്ലാം ഈ ഒരുദ്ദേശ്യത്തോടുകൂടിയായിരിക്കണമെന്നാണു് ഭാരതീയസംസ്കാരം പഠിപ്പിക്കുന്നതു്.

ഈ ഉപദേശം ആസേതുഹിമാചലം വ്യാപിച്ചുനില്ക്കുന്നതായി നമുക്കു കാണാൻ കഴിയും. ഈ സങ്കല്പമാണു് ഭാരതത്തിൽ നാനാരൂപത്തിൽ കാണുന്ന ബാഹ്യഭാവങ്ങളുടേയും പലേവിധ വേഷങ്ങളുടേയും വിഭിന്നഭാഷകളുടേയും വിവിധാചാരങ്ങളുടേയും അടിയിൽ നില്ക്കുന്നതു്. ഭാരതീയരെല്ലാം ഒരേ സംസ്കാരത്തിൻെറ സന്താനങ്ങളാണു്. നമ്മുടെ രാജ്യത്തെ, ഭാഷയുടെ അടിസ്ഥാനത്തിൽ പങ്കിടാൻ ശ്രമിക്കരുതു്. ഭാരതഭൂമി എപ്പോഴും ഒന്നു്. ഭാരതീയസംസ്കാരം ഒന്നു്. നാമെല്ലാം ഈശ്വരൻെറ ആരാധകന്മാർ. ഇവിടുത്തെ നാനാഭാഷകൾ ഒരേ ഭാഷയുടെ നാനാഭാവങ്ങൾ മാത്രമാണു്. ഇതാണു് എൻെറ അഭിപ്രായം.

പട്ടണത്തുപിള്ളയും തായുമാനവരും അപ്പരും സുന്ദരരും മാണിക്യവാചകരും ഏതൊരീശ്വരനെ ആരാധിച്ചുവോ അതേ ഈശ്വരൻെറ ഉപാസകന്മാരായിരുന്നു മാർക്കണ്ഡേയനും, പരശുരാമനും, ശ്രീരാമനും. ആ നാം ഭാഷയുടെ പേരിൽ കലഹിക്കുന്നതു് നമ്മുടെ പൂർവ്വികന്മാരായ ഋഷിമാർക്കും ആചാര്യന്മാർക്കും സിദ്ധന്മാർക്കും ആഴ്‌വാർമാർക്കും ഇഷ്ടമാകുമോ? നാം അവരുടെ ശാപത്തിനു പാത്രീഭൂതരാകരുതു്.

ഞാൻ ആര്യദ്രാവിഡഭേദത്തിൽ വിശ്വസിക്കുന്നില്ല. ഋഗ്വേദത്തിലോ യജുർവ്വേദത്തിലോ ഒരുദിക്കിലെങ്കിലും ആര്യശബ്ദം ഒരു വർഗ്ഗ

ത്തെ കുറിക്കുന്നതായി പ്രയോഗിച്ചു കാണുന്നില്ല. വാല്മീകിരാമായണത്തിലും മഹാഭാരതത്തിലും അങ്ങനെ ഉപയോഗിച്ചിട്ടില്ല. പലരും വെളിയിൽനിന്നു വന്നിരിക്കാം. ഇവിടെ ലയിച്ചിരിക്കാം. അതേപ്പററി ഞാൻ വാദിക്കുന്നില്ല. ആര്യന്മാരെന്നു വേദത്തിലോ പുരാണങ്ങളിലോ ഇതിഹാസങ്ങളിലോ കാണുന്നപദം വെളിയിൽനിന്നു വന്ന ആരേയും കുറിക്കുന്നതല്ലെന്നേ ഞാൻ പറയുന്നുള്ളു. ഋഗ്വേദത്തിൽ ഒററദിക്കിലെങ്കിലും ദ്രാവിഡശബ്ദമില്ല. അതിൽ കാണുന്ന ദസ്യുശബ്ദവും ഒരു വർഗ്ഗത്തെ കുറിക്കുന്നതായി എനിക്കു തോന്നുന്നില്ല. ആര്യശബ്ദത്തിൻെറ വിപരീതപദം വേദത്തിൽ ദസ്യുശബ്ദമാണ്. പില്ക്കാലത്തു് മ്ലേച്ഛശബ്ദവും ഉപയോഗിച്ചു കാണുന്നു. അതും വർഗ്ഗവാചിയാണെന്നു തോന്നുന്നില്ല. പിന്നെ നാം ആര്യന്മാരെന്നും ദ്രാവിഡന്മാരെന്നും പറഞ്ഞ് എന്തിനു കലഹിക്കണം? ഭാരതത്തിന്നു് അനാദികാലംമുതൽ ഒരു സംസ്കാരമുണ്ട്; ആസേതുഹിമാചലം വ്യാപിച്ചുനില്ക്കുന്ന ഒരു സംസ്കാരമുണ്ട്. പലരും പലകാലത്തു് വെളിയിൽനിന്നു വന്നിട്ടുണ്ട്. അവർ ഇവിടെവന്നു് ഇവിടത്തെ സംസ്കാരത്താൽ ആകൃഷ്ടരായി അതിനെ അംഗീകരിച്ചിട്ടുണ്ട്; അതിൽ ലയിച്ചിട്ടുമുണ്ട്.

ഇന്നു് വേദങ്ങളെ നിന്ദിക്കുന്നതിനു് ചിലരിൽ ഒരു വാസന കാണുന്നു. വേദങ്ങൾ ആരുടേയും പ്രത്യേകസ്വത്തല്ല. അവ അനാദികളും അപൗരുഷേയങ്ങളുമാണ്. അവയ്ക്കു ആദ്ധ്യാത്മികമായും ആധിഭൗതികമായും ആധിദൈവികമായും അർത്ഥമുണ്ട്. ഈ മൂന്നു വിധത്തിലുള്ള അർത്ഥവും ഗ്രഹിച്ചവനേ വേദജ്ഞനാകൂ. ഈ വേദങ്ങളെ ബഹുമാനിച്ചവരാണ് തെക്കേ ഇന്ത്യയിലേയും ആചാര്യന്മാർ. തമിഴിലെ ഏററവും പ്രധാനപ്പെട്ട വ്യാകരണം നിർമ്മിച്ച അഗസ്ത്യൻ ശ്രീരാമഭക്തനായിരുന്നു. ശ്രീരാമൻ വേദരക്ഷകനായിരുന്നു.

ശൈവൻ, വൈഷ്ണവൻ ഇത്യാദിമത്സരവും നിരർത്ഥകമാകുന്നു. ശിവൻ ആര്?

''ചിദ്ഘന ഏകോ വ്യാപീ നിത്യഃ സതതോദിതഃ പ്രഭുഃ ശാന്തഃ
ജയതി ജഗദേകബീജം സർവ്വാനുഗ്രാഹകഃ ശംഭുഃ''

ശിവൻ ഏകൻ, അദ്വിതീയൻ, ജഗത്കാരണൻ. അദ്ദേഹത്തിന്നു് ആ പേരുവരാനുള്ള കാരണം പറയുന്നു.

''അനാദിമലസംശ്ലേഷപ്രാഗഭാവാത് സ്വഭാവതഃ
അത്യന്തപരിശുദ്ധാത്മാ ഇത്യതോഽയം ശിവ ഉച്യതേ''.

അദ്ദേഹം പരിശുദ്ധ ആത്മാവാണ്. ആ ശിവൻ തന്നെയാണു വിഷ്ണു.

''സർവ്വഃ ശർവ്വഃ ശിവഃ സ്ഥാണുഃ''

എന്നു" വിഷ്ണുസഹസ്രനാമം. ശിവസഹസ്രനാമത്തിൽ വിഷ്ണുനാമവുമുണ്ടു്. പാലാഴിയും കൈലാസവും വാസ്തവത്തിൽ ഒന്നാണു്. രണ്ടും സത്വഗുണമാണു്. അതിനുപുറമേ ശ്രീരാമൻ ശിവഭക്തനായിരുന്നു. ശിവഗീത ആരുപദേശിച്ചു? ശ്രീരാമൻ. ശിവൻ രാമഭക്തനുമാണു്. ആദ്ധ്യാത്മരാമായണം ആരുപദേശിച്ചു? ശിവൻ. ശ്രീകൃഷ്ണൻ ശിവനെ ദർശിച്ചുവെന്നും ശിവദർശനത്തിൽ പരസ്പരാലിംഗനത്തിൽ ഐക്യം—ഒരേ സമയം ഐക്യം—പ്രാപിച്ചുവെന്നും പുരാണങ്ങൾ പറയുന്നു. ശ്രീകൃഷ്ണന്റെ അത്യന്ത പ്രിയനായ അർജ്ജുനൻ ശിവനെ ആരാധിച്ചാണു് പാശുപതം വാങ്ങിയതു്. ഭാരതയുദ്ധത്തിൽ പാണ്ഡവസൈന്യത്തെ നയിച്ചുകൊണ്ടു് ശിവൻ ത്രിശൂലവുമായി മുമ്പിൽ സഞ്ചരിച്ചുവെന്നു് മഹാഭാരതത്തിൽ പറഞ്ഞിരിക്കുന്നു. ഇതെല്ലാം ശൈവനും വൈഷ്ണവനും പരസ്പരം സ്നേഹിക്കണമെന്നല്ലേ പഠിപ്പിക്കുന്നതു്? ശിവനും വിഷ്ണുവും ഒരേ ഈശ്വരന്റെ ഭിന്ന ഭാവങ്ങൾ മാത്രമാണു്.

ശ്രീകൃഷ്ണനും ശ്രീശങ്കരനും, ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരും ഭാരതത്തെ കൂട്ടിയിണക്കിക്കൊണ്ടു നിൽക്കുന്നു. ഭഗവദ്ഗീത ആസേതുഹിമാചലം നമ്മെ ഒററച്ചരടിൽ കോർക്കുന്നു. കുട്ടികൾക്കും സ്ത്രീകൾക്കും രാഷ്ട്രതന്ത്രജ്ഞനും കർമ്മയോഗപ്രിയനായ തിലകനും ജ്ഞാനികളായ സന്ന്യാസിമാർക്കും രസികന്മാരായ യുവാക്കന്മാർക്കു വൃദ്ധന്മാർക്കും, എന്നു വേണ്ട പശു പക്ഷിമൃഗാദികൾക്കും കൂടി ഹൃദയാകർഷകനായ ശ്രീകൃഷ്ണൻ ഇന്ത്യയുടെ പൊതുസ്വത്തല്ലയോ? സൂരദാസനും ചൈതന്യനും മധ്വനും മേല്പത്തൂർ ഭട്ടതിരിയും, ജയദേവനും ആ മോഹന തേജസ്സിൽ മുങ്ങിയവരല്ലയോ?

അടുത്തതു് ശ്രീശങ്കരൻ. കേരളത്തിൽ, ഇന്ത്യയുടെ തെക്കെ അററത്തു് അന്നു തമിഴിന്റെ സന്താനമായി ജനിച്ച ശ്രീശങ്കരൻ ഉത്തരഭാരതം മുഴുവൻ ജയിച്ചു സനാതനധർമ്മത്തിന്റെ വിജയക്കൊടി നാട്ടിയില്ലയോ? ശ്രീശങ്കരൻ ഇല്ലായിരുന്നെങ്കിൽ ഇന്നു് ഭാരതം എന്തായിരിക്കുമായിരുന്നു? ഇവിടെ ശൈവനും, വൈഷ്ണവനും ആര്യവാദിയും ദ്രാവിഡവാദിയും ഉണ്ടായിരിക്കുമായിരുന്നില്ല. മുഴുവൻ മ്ലേച്ഛപ്രായരാകുമായിരുന്നു. ആ ശങ്കരൻ സ്ഥാപിച്ച നാലു മഠങ്ങൾ ഭാരതീയസംസ്കാരത്തിന്റെ ഐക്യം സ്ഥാപിച്ചുകൊണ്ടു് ഇന്നും നിലകൊള്ളുന്നു.

അടുത്തതു് ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും. യാഥാസ്ഥിതികബ്രാഹ്മണനായി ജനിച്ചു് പറയന്റെ കക്കൂസ് കഴുകി ജാത്യഹന്ത മോക്ഷത്തിനും ഈശ്വരദർശനത്തിനും തടസ്സമാണെന്നു കാണിച്ച ശ്രീരാമകൃഷ്ണനും "kick out the priests first" (പുരോ

ഹിതന്മാരെ ആദ്യം ചവുട്ടിപ്പുറത്താക്കുക) എന്നെഴുതിയ സ്വാമി വിവേകാനന്ദനും നമ്മെ എന്തു പഠിപ്പിക്കുന്നു? കേരളം ഒരു ഭ്രാന്താസ്പത്രിയാണെന്നും ഇവിടത്തെ തീണ്ടൽ നശിക്കുന്നതുവരെ ഇവിടത്തുകാരെ ഭ്രാന്തന്മാരെപ്പോലെ മാത്രമേ കരുതാൻ കഴിയൂ എന്നും പറഞ്ഞ സ്വാമി വിവേകാനന്ദനാണ് കേരളത്തിലെ ജാതിനിർമ്മാർജ്ജനത്തിനു് ആദ്യം കാഹളം മുഴക്കിയതെന്നു് നാം ഓർക്കണം. സ്വാമിജിയാണ് ഇന്ത്യയിൽ ഒന്നാമതായി ''ഞാൻ ഒരു സോഷ്യലിസ്റ്റാണ്'' എന്നു് പ്രഖ്യാപിച്ചതു്. കോൺഗ്രസ്സ് ഇപ്പോഠം മാത്രമേ അതിൻെറ ലക്ഷ്യം സോഷ്യലിസമാണെന്നു സ്പഷ്ടമായി പറയാൻ തുടങ്ങിയിട്ടുള്ളു. റഷ്യൻ വിപ്ലവത്തിനു മുമ്പു് ലോകം സോഷ്യലിസ്റ്റടിസ്ഥാനത്തിൽ കെട്ടിപ്പടുക്കണമെന്നു പ്രഖ്യാപിച്ച ആ വീരപുരുഷൻ മതത്തിൽ മാത്രമാണോ ആചാര്യൻ? എങ്കിലും അദ്ദേഹം മതത്തെ നിന്ദിച്ചില്ല; അനാദരിച്ചില്ല. മതമാണ് ഇന്ത്യയുടെ ആണിക്കല്ലെന്നാണ് അദ്ദേഹം പ്രഖ്യാപിച്ചതു്.മതപരമായ പശ്ചാത്തലമില്ലാത്ത സോഷ്യലിസവും കമ്മ്യൂണിസവും ഒരിക്കലും ലോകത്തിനു ശാശ്വത സുഖം ചെയ്യുകയില്ല; ശാശ്വതശാന്തി ഉണ്ടാക്കുകയില്ല. സ്വാമിജി നമ്മോടു പറയുന്നു:— ഞാൻ ഒരു ഭാരതീയൻ; എല്ലാ ഭാരതീയനും എൻെറ സഹോദരൻ. അജ്ഞനായ ഇന്ത്യൻ, ദരിദ്രനും അസഹായനുമായ ഇന്ത്യൻ, ബ്രാഹ്മണഇന്ത്യൻ, പറയഇന്ത്യൻ എൻെറ സഹോദരൻ എന്നു പറയുക. കീറത്തുണിയും അരയിൽ ചുററിക്കൊണ്ടു് അഭിമാനപൂർവ്വം വിളിച്ചുപറയുക:— ഇന്ത്യാക്കാരൻ എൻെറ സഹോദരൻ! ഇന്ത്യാക്കാരൻ എൻെറ ജീവൻ. ഇന്ത്യയുടെ ദേവീദേവന്മാർ എൻെറ ഈശ്വരൻ! ഇന്ത്യയുടെ മണ്ണാണ് എൻെറ ഏററവും ഉയന്ന സ്വർഗ്ഗം. ഇന്ത്യയുടെ നന്മ എൻെറ നന്മ—എന്നു പറയുക'' എന്നു്. നിങ്ങളെന്തു പറയുന്നു? ''ഞാനൊരു തമിഴൻ. മലയാളി പട്ടിണി കിടന്നാൽ അവനെ ഞാൻ എന്തിനു സഹായിക്കണം?'' എന്നു്. അതുപോലെതന്നെ തെലുങ്കനും പറയുന്നു. അതുപോലെതന്നെ വടക്കെ ഇന്ത്യക്കാരനും പറയുന്നു. മലയാളിയും അതുതന്നെ ആവർത്തിക്കുന്നു. ഇതാണോ വിദ്യാഭ്യാസഫലം? ഇതാണോ പട്ടണത്താരും തായുമാനവരും സിദ്ധന്മാരും നമ്മെ പഠിപ്പിച്ചതു്?

''ഗംഗേ ച യമുനേ ചൈവ ഗോദാവരി സരസ്വതി!
നർമ്മദേ സിന്ധുകാവേരി നമോ വഃ സതതം നമഃ''

എന്നു നമ്മുടെ പൂർവ്വികന്മാർ നമ്മെ പഠിപ്പിച്ചു. അവർ അതനുസരിച്ചു ജീവിച്ചിരുന്നു. ഭാരതം പങ്കിടാനും ഭാഷയെ അടിസ്ഥാനമാക്കി ഭാരതം ഭാഗിക്കാനും വാദിക്കുന്നവൻ തൻെറ പൂർവ്വികന്മാരേയും അവതാരപുരുഷന്മാരേയും നിന്ദിക്കുന്നവനാണ്. അത്രയുമല്ല; അവൻ

ഈശ്വരനിന്ദകനാണ്; അനാത്മവാദിയാണ്. ആത്മാവിൽ വിശ്വ സിക്കുന്നവൻ—ഭാരതീയസംസ്കാരത്തിൻെറ കണികയുള്ളവൻ—ഭാഷ യേയോ വേഷത്തേയോ ജാതിയേയോ മതത്തേയോ അടിസ്ഥാന മാക്കി തമ്മിൽ തല്ലുകയില്ല.

നമ്മുടെ മതമെന്തുപറയുന്നു? നാം ആത്മാവെന്ന്. ആത്മാവ് ജാതിയോ കുലമോ വർഗ്ഗമോ ഉള്ളതാണോ?

* ജാതിനീതികുലഗോത്രദൂരം നാമരൂപഗുണദോഷവർജ്ജിതം
ദേശകാലവിഷയാതിവർത്തി യദ്ബ്രഹ്മ തത്ത്വമസി ഭാവയാത്മനി."

"അങ്ങിങ്ങെനാതപടിയെങ്ങും പ്രകാശമായി" ഇരിയ്ക്കുന്ന ഈശ്വ രൻ. "ഈശാവാസ്യമിദം സർവ്വം." ആത്മാവ് പൂർവ്വജന്മകർമ്മ ത്താൽ ഏതോ ഒരുദിക്കിൽ ഒരു ശരീരത്തിൽ ജനിച്ചു. ആ ശരീര മോ? മലമൂത്രപാത്രം. അതിൽ അഭിമാനിക്കാനെന്തുള്ളു?

"മാതാപിത്രോർമ്മലോദ്ഭൂതം മലമാംസമയം വപുഃ"

(അച്ഛനമ്മമാരുടെ മലത്തിൽനിന്നുണ്ടായതും മലമാംസമയവു മാണ് ശരീരം.)

ഇതിൽ അഭിമാനിയ്ക്കുന്നവൻ ചണ്ഡാളനാണെന്നു ശ്രീശങ്കരൻ പറ യുന്നു. കർമ്മവശാൽ ഒരു ശരീരത്തിൽ ജനിച്ചു; അവിടെ ഒരു ഭാഷ യുണ്ടായിരുന്നു. ബാല്യംമുതൽ അതു സംസാരിക്കാനിടവരുന്നു. അ തിൽ കലഹിക്കാനെന്തവകാശം? അന്യനെ ദ്വേഷിക്കാനെന്തവകാ ശം? ജഗദ്ഗുരുവും ഹിന്ദുധർമ്മരക്ഷകനുമായ ശ്രീശങ്കരൻെറ പേരിൽ —അദ്ദേഹത്തിൻെറയും സ്വാമി വിവേകാനന്ദൻേറയും മററും വിശി ഷ്ടഗ്രന്ഥങ്ങൾ പഠിയ്ക്കുക എന്നതുകൂടി ലക്ഷ്യമാക്കി—ഒരു കോളേജു സ്ഥാപിക്കുന്നതിനെ ഉദ്ദേശിച്ച് ശ്രീശങ്കരൻെറ ജന്മസ്ഥലത്ത്— ആ വിശിഷ്ടപുണ്യസ്ഥലത്ത്—(പുണ്യസ്ഥലത്തു സദ്കർമ്മംചെ യ്താൽ കൂടുതൽ ഫലമെന്നാണല്ലോ എല്ലാ മതവും ഉദ്ഘോഷിയ്ക്കുന്ന ത്)—ഒരു മഹാവിദ്യാലയം സ്ഥാപിക്കുന്നതിനെ സഹായിക്കണ മെന്നു ഞാൻ ചില തമിഴരോടാവശ്യപ്പെട്ടപ്പോൾ അവരിൽ ചിലർ പറയുകയാണ് "മലയാളത്തേക്കു ഞങ്ങൾ എന്തിനു സഹായിക്ക ണം?" എന്ന്. ദേവന്മാരേയും അവതാരങ്ങളേയും പുണ്യസ്ഥല ങ്ങളേയും കൂടി ഭൗതികമായി പങ്കിടുന്ന ഈ ബുദ്ധി ആസുരമാണ്.

---

* ജാതി, നീതി, കുലം, ഗോത്രം എന്നിവയിൽനിന്നു ദൂരെ നിൽ ക്കുന്നതും നാമവും രൂപവും ഗുണവും ദോഷവും വിട്ടതും ദേശം, കാലം, വിഷയം എന്നിവയെ അതിലംഘിക്കുന്നതുമായ ബ്രഹ്മമാണ് നീയെന്ന് ആത്മാവിൽ ഭാവനചെയ്യുക.

* ''അയം നിജഃ പരോ വേതി ഗണനാ ലഘുചേതസാം
ഉദാരചരിതാനാം തു വസുധൈവ കുടുംബകം.''

വാസ്തവത്തിൽ ലോകമെല്ലാം ഒന്നാണ്. സകല മനുഷ്യരും നമ്മുടെ സഹോദരരാണ്. അതു പഠിപ്പിക്കുന്ന സംസ്കാരം അനാദികാലംമുതൽ ഉൾക്കൊള്ളുന്നുവെന്നുള്ളതാണ് ഭാരതഭൂമിയുടെ വൈശിഷ്ട്യം. ആ ഭാരതഭൂമിയെത്തന്നെ ഭാഷയുടെ പേരിലും സംസ്കാരത്തിൻെറ പേരിലും വെട്ടിമുറിക്കാൻ തുടങ്ങിയാൽ ലോകത്തിൻെറ ഭാവി എന്തായിരിക്കും? ശ്രീ വിവേകാനന്ദസ്വാമികൾ പറഞ്ഞതുപോലെ കാമവും തൃഷ്ണയും ആകുന്ന രണ്ടു ദേവതകൾക്കു നൃത്തംചെയ്യാൻ ലോകം വിട്ടുകൊടുക്കുകയായിരിക്കും ഫലം. ഭാരതം ഇങ്ങനെ വെട്ടിമുറിച്ചാൽ ഭാരതവും നശിക്കും, ലോകവും നശിക്കും. അതിനാൽ ഈശ്വരൻെറ പേരിൽ—ഋഷിമാരുടെ പേരിൽ—നാം ആത്മാവാണെന്നും മനുഷ്യജന്മോദ്ദേശ്യം ഈശ്വരസാക്ഷാത്കാരം അഥവാ ആത്മസാക്ഷാത്കാരമാണെന്നും സകല ജീവന്മാരും ഒരേ ഈശ്വരൻെറ അംശമാണെന്നും അങ്ങനെ മനുഷ്യരെല്ലാം സഹോദരന്മാരാണെന്നും ജാതി, ഭാഷ, സ്വദേശം മുതലായ വ്യത്യാസങ്ങൾ വരുന്നതു പ്രാക്കർമ്മഫലങ്ങളാലാണെന്നും കർമ്മവിച്ഛേദമാണ് മോക്ഷമെന്നും അതിനാണ് സകല കർമ്മവുമെന്നും പഠിപ്പിക്കുന്നതാണ് ഭാരതീയസംസ്കാരത്തിൻെറ വൈശിഷ്ട്യമെന്നും ആ സംസ്കാരം അടിയിലുള്ളതുകൊണ്ടും അതു് ലോകത്തു പ്രചരിപ്പിക്കേണ്ടതായുള്ളതുകൊണ്ടുമാണ് ഭാരതം നശിക്കാതെ ഇത്രകാലം നിലനിന്നിട്ടുള്ളതെന്നും അറിഞ്ഞു നാം ജീവിക്കണം. ആത്മാവിൻേറയും ഈശ്വരൻേറയും ധർമ്മത്തിൻേറയും പേരിൽ ഭാരതം മാത്രമല്ല, ലോകം മുഴുവൻ ഒന്നെന്നു പ്രഖ്യാപിക്കണം. അതിനുള്ള താല്പര്യം സർവ്വേശ്വരൻ നിങ്ങൾക്കു നൽകട്ടെ!



* ഇവൻ തൻേറത്; മററവൻ അന്യൻേറത് എന്ന ബുദ്ധി അൽപ്പബുദ്ധികൾക്കുള്ളതാണ്. ഉൽക്കൃഷ്ടജീവികൾക്കു ഭൂമി മുഴുവൻ കുടുംബംതന്നെ.

# 16. കോൺഗ്രസ്സ് വിജയിക്കണമെങ്കിൽ*

ഞാൻ ഒരു രാജ്യതന്ത്രജ്ഞനല്ല. രാഷ്ട്രീയപ്രവർത്തകനല്ല. തിരഞ്ഞെടുപ്പിനു നിന്നു തോററവനോ, നില്ക്കാൻ ആഗ്രഹിക്കുന്നവനോ, നിയമസഭാസാമാജികനോ, ഏതെങ്കിലും ഒരു രാഷ്ട്രീയകക്ഷിയിലെ അംഗമോ അല്ല. ''ഈശ്വരനും സത്യവുമാണ് എൻെറ രാജ്യതന്ത്രം''. (God and truth are my politics) എന്നു പറഞ്ഞ സ്വാമി വിവേകാനന്ദൻെറ ഒരു അനുഗാമിയാണ് ഞാൻ. എങ്കിലും ''കോൺഗ്രസ്സ് അഞ്ചുകൊല്ലമായി ഇന്ത്യ ഭരിക്കുന്നു. ഇന്ത്യയിൽ എന്നിട്ടും പട്ടിണി കൊണ്ട് ആളുകൾ മരിക്കുന്നു. റോഡരുകിൽ രോഗികൾ കിടന്നു നിലവിളിക്കുന്നു. ഉടുക്കാൻ വസ്ത്രമില്ലാതെ, കയറിക്കിടക്കാൻ സ്ഥലമില്ലാതെ, ലക്ഷക്കണക്കിനു ജനങ്ങൾ വിഷമിക്കുന്നു. ഇതിനെല്ലാം കോൺഗ്രസ്സ് എന്തുകൊണ്ട് പരിഹാരമുണ്ടാക്കുന്നില്ല? ഇന്ന് സ്വാതന്ത്ര്യം കിട്ടിയിട്ട് അഞ്ചുകൊല്ലമായല്ലോ. ഈ സ്വാതന്ത്ര്യത്തേക്കാൾ ഭേദം സ്വാതന്ത്ര്യം ഇല്ലാതിരിക്കുകയായിരുന്നു'' എന്നു പറയുന്നവരോട് എനിക്കൊന്നുപറയുവാനുണ്ട്.

ഞാൻ ഒരു യുക്തിവാദിയാണ്. യുക്തിശാസ്ത്രത്തിൻെറ അടിസ്ഥാനം കാര്യകാരണസംബന്ധജ്ഞാനമാണ്. കാരണമില്ലാതെ കാര്യമുണ്ടാവുകയില്ല. കാരണം നശിക്കാതെ കാര്യം നശിക്കയുമില്ല. ഇതാണ് യുക്തിശാസ്ത്രത്തിൻെറ അടിസ്ഥാനം. ഇതനുസരിച്ചു നോക്കിയാൽ ഇന്ത്യയിലെ പട്ടിണിയുടേയും, ദുർഭിക്ഷത്തിൻെറയും രോഗവർദ്ധനയുടേയും കാരണം മാററാതെ ഇവിടുത്തെ പട്ടിണിയും ദുർഭിക്ഷവും രോഗവർദ്ധനയും മാററാൻ സാധിക്കുകയില്ലെന്നു കാണാൻ കഴിയും.

പ്രാചീനഭാരതത്തിൽ ദാരിദ്ര്യവും ദുർഭിക്ഷവും അകാലമരണവും ഉണ്ടായിരുന്നില്ല.

''പുരാണി ചോരാ നിഘ്നന്തശ്ചരന്തി വിഷയേ തവ
കച്ചിൽ സ്ത്രിയഃ സാന്ത്വയസി കച്ചിത്താശ്ച സുരക്ഷിതാഃ
കച്ചിന്ന ലോഭാന്മോഹാദ്വാ മാനാദ്വാപി വിശാംപതേ
അർത്ഥിപ്രത്യർത്ഥിനഃ പ്രാപ്താന്ന പശ്യസി കഥഞ്ചന

* 1952–ൽ ആലുവായിൽനിന്നു പ്രസിദ്ധപ്പെടുത്തിയ തിരുവോണം വാർഷികപ്പതിപ്പിൽ എഴുതിയിരുന്നത്.

കച്ചിന്ന ലോഭാന്മോഹാദ്വാ വിശ്രംഭാത് പ്രണയേന വാ
ആശ്രിതാനാം മനുഷ്യാണാം വൃത്തിം ത്വം സംരുണത്സി വൈ
കച്ചിദഗ്നിഭയാച്ചൈവ സർവ്വം വ്യാളഭയാത്തഥാ
രോഗരക്ഷോഭയാച്ചൈവ രാഷ്ട്രം സ്വം പരിരക്ഷസി
കച്ചിദന്ധാംശ്ച മൂകാംശ്ച പങ്ഗൂൻ വ്യങ്ഗാനബാന്ധവാൻ
പിതേവ പാസി ധർമ്മജ്ഞ തഥാ പ്രവ്രജിതാനപി
കച്ചിദ്രാഷ്ട്രേ തടാകാനി പൂർണ്ണാനി ച ബൃഹന്തി ച
ഭാഗശോ വിനിവിഷ്ടാനി ന കൃഷിർദ്ദേവമാതൃകാ
കച്ചിന്ന ഭക്തം ബീജം ച കർഷകസ്യാവസീദതി
കച്ചിത്സ്വനുഷ്ഠിതാ താത വാർത്താ തേ സാധുഭിർജനൈഃ
വാർത്തായാം സംശ്രിതസ്താത ലോകോ ƒയം സുഖമേധതേ''.

(അങ്ങയുടെ രാജ്യത്തു കള്ളന്മാർ പട്ടണങ്ങളിൽ നാശമുണ്ടാക്കി ക്കൊണ്ടു സഞ്ചരിക്കാറുണ്ടോ? സ്ത്രീകൾ സമാശ്വസിക്കപ്പെട്ടവരും സുരക്ഷിതരും ആയിരിക്കുന്നുണ്ടോ? ലോഭമോ, മോഹമോ, മാനമോ നിമിത്തം യാചകന്മാരായും വംശപരമ്പരയായിട്ടുള്ള തൊഴിലിനു വല്ല കാരണവശാലും വിഘ്നം വന്നിട്ട് വിഷമിക്കുന്നവരായും വന്നെത്തുന്ന ആളുകളുടെ കാര്യത്തിൽ അങ്ങ് ശ്രദ്ധപതിപ്പിക്കാതി രിക്കുന്നുണ്ടോ? ആശ്രിതന്മാരായ ആളുകൾക്ക് ബുദ്ധിമുട്ടുവരാതെ അങ്ങു നോക്കുന്നുണ്ടോ? തീയ്യ്, കാട്ടുമൃഗങ്ങൾ, രോഗം, കാട്ടുജാതി ക്കാർ എന്നിവരുടെ ഉപദ്രവത്തിൽനിന്ന് അങ്ങ് രാജ്യ ത്തെ പരിരക്ഷിക്കുന്നുണ്ടോ? കുരുടന്മാർ, നാക്കില്ലാത്തവർ, ചെകി ടന്മാർ, മുടന്തന്മാർ, അംഗഹീനന്മാർ, സന്ന്യാസിമാർ എന്നിവർ സ്വന്തം ബന്ധുക്കളല്ലെങ്കിലും അങ്ങ് അവരെ അച്ഛൻ മക്കളെ എന്നവണ്ണം, പരിരക്ഷിക്കുന്നുണ്ടോ? രാജ്യത്തിൻെറ എല്ലാഭാ ഗത്തും കൃഷിക്കുപയുക്തങ്ങളായ വലിയ കുളങ്ങൾ നിറയെ വെള്ള വുമായി ഉണ്ടാക്കപ്പെട്ടിട്ടുണ്ടോ? മഴയെ മാത്രം ആശ്രയിച്ചല്ലല്ലോ കൃഷി നടക്കുന്നതു്? കൃഷിക്കാരന് ഊണിനും വിത്തിനും കഷ്ടപ്പാടു വരുന്നില്ലല്ലോ? അങ്ങയുടെ രാജ്യത്തു് കച്ചവടം നല്ല ആളുകൾ നന്നായിട്ടാണല്ലോ നടത്തുന്നതു്? കച്ചവടക്കാരെല്ലാം സുഖമായിരി ക്കുന്നവല്ലോ?) എന്നു മഹർഷിമാർ രാജാക്കന്മാരെ കാണുമ്പോൾ കു ശലം ചോദിക്കുകയും, ''അങ്ങു പറഞ്ഞതു് വേണ്ടതുപോലെ ശരി യായവിധമാണ് നടക്കുന്നത്'' എന്നു മറുപടി പറയുകയും ചെയ്തി രുന്ന രാജ്യമാണിത്. വിദേശീയർ ഇവിടെ കൊള്ളയും, അപഹര ണവും തുടങ്ങുന്നതിനുമുമ്പ് ഇവിടെ ദാരിദ്ര്യവും പട്ടിണിയും അകാ ലമരണവും അല്പായുസ്സും ഉണ്ടായിരുന്നില്ല. ക്ഷാമം എന്നുള്ളത് അ നേക ശതവർഷത്തിലൊരിക്കൽ മാത്രമേ ഈ വിശാലഭൂഖണ്ഡത്തിൽ

ഉണ്ടായിട്ടുള്ള. ഇതിനു് ചരിത്രം സാക്ഷ്യംവഹിക്കുന്നു. ''ലോകത്തി ന്റെ എല്ലാഭാഗത്തുനിന്നും സ്വർണ്ണവും വെള്ളിയും ഒഴുകി വന്നുചേർന്നു കൊണ്ടിരിയ്ക്കുന്ന ഒരു ഉൾക്കടലാണു് ഇന്ത്യ'' എന്നും ''മററുരാജ്യത്തെ യാതൊരു സാധനവും ആവശ്യമില്ലാത്ത രാജ്യമാണിന്ത്യ'' എന്നുമാണു് ആദ്യംവന്ന വെള്ളക്കാരായ ചരിത്രകാരന്മാർതന്നെ ഇന്ത്യയെ ചിത്രീകരിച്ചിട്ടുള്ളതു്. ആ അവസ്ഥയിൽനിന്നു് ഇന്ത്യയ്ക്കു് ഈ ദയനീയാവസ്ഥ എങ്ങനെ വന്നു?

ചരിത്രം പഠിക്കണം. സായ്പു് എഴുതിയതുമാത്രം പഠിച്ചാൽ പോരാ. ഭാരതസ്നേഹികളായ സത്യാന്വേഷികൾ എഴുതിയ ചരിത്രം പഠിക്കണം. അപ്പോൾ കാണാം നിങ്ങൾക്കതിന്റെ ശരിയായ തത്ത്വം. മുഹമ്മദ്ഗസ്നി, തൈമൂർ, നാദിർഷാ, ചെങ്കിസ്ഖാൻ മുതലായ വിദേശീയ കൊള്ളക്കാർ ഇവിടെവന്നു് ഭാരതഭൂമിയിലെ വിലതീരാത്ത വിശിഷ്ടസാധനങ്ങൾ പലതും അപഹരിച്ചതോ ഇരിക്കട്ടെ! എന്നിട്ടും നാം ദാരിദ്ര്യത്തിൽ ആണ്ടില്ല. ക്ലൈവ് വന്നു് ചതിയും വഞ്ചനയുംകൊണ്ടു് സുരാജ്ദൗളയെ സ്ഥാനഭ്രഷ്ടനാക്കി ഇംഗ്ലണ്ടിലേയ്ക്കു കൊണ്ടുപോയതു് ഏതാണ്ടു് നൂറുകോടി പവനാണു്. 1900 ഏപ്രിൽ 24—ലെ ലണ്ടൻ വെസ്റ്റ്മിനിസ്റ്റർ ഗസററുതന്നെ പറയുന്നു, പത്തൊമ്പതാം ശതാബ്ദത്തിന്റെ ഒടുവിലത്തെ ഇരുപത്തിഅഞ്ചുകൊല്ലത്തിൽ ഇന്ത്യയിൽനിന്നു് ഇംഗ്ലണ്ടിലേയ്ക്കു കടത്തിക്കൊണ്ടുപോയതു് അമ്പതുകോടി പവനാണെന്നു്. ഇങ്ങനെ കടത്തിക്കൊണ്ടുപോയെങ്കിലും നാം ഇന്നു കാണുന്ന ദാരിദ്ര്യത്തിൽപ്പെടുകയില്ലായിരുന്നു. എന്നാൽ നൂററിയമ്പതിലധികം കൊല്ലം നീണ്ടുനിന്ന വിദേശീയഭരണം നമ്മുടെ നട്ടെല്ലു തകർത്തുകളഞ്ഞു. അതു നമ്മുടെ സംസ്കാരത്തെ നശിപ്പിച്ചു. നമ്മുടെ അനൈകമത്യത്തിനുള്ള സകലതും പഠിപ്പിച്ചു. നമ്മെ അലസന്മാരാക്കി—ഭോഗലാലസന്മാരാക്കി; മാനസികമായും, ബുദ്ധിപരമായും നമ്മെ വിദേശികളുടെ അടിമകളാക്കി. ഇതാണു് ഇന്നത്തെ ദാരിദ്ര്യത്തിനുകാരണം.

''What English has made of us?'' (ഇംഗ്ലീഷ് വിദ്യാഭ്യാസം നമ്മെ എന്താക്കിത്തീർത്തു?) എന്ന തലക്കെട്ടിൽ പ്രൊഫസർ ടി. കെ. ദത്താ എന്ന പണ്ഡിതൻ എഴുതി പ്രസിദ്ധപ്പെടുത്തിയ പുസ്തകം നിങ്ങൾ വായിക്കണം. സായ്പു് നമ്മുടെ മർമ്മത്തിനാണു് കേടുവരുത്തിയിരിക്കുന്നതു്. അതുകൊണ്ടു് ഇന്നു മർമ്മത്തിനാണു് ചികിത്സിക്കേണ്ടതു്. നിങ്ങൾ ഭരണാധികാരികളെ കുററം പറയുന്നു. ഇന്നത്തെ ഭരണാധികാരികൾ പ്രായേണ സായ്പു് ഏർപ്പെടുത്തിയ വിദ്യാഭ്യാസത്തിന്റെ സന്താനങ്ങളാണു്. അതുകൊണ്ടാണു് അവരിൽ കുററവും കുറവും കാണുന്നതു്.

ഈ വിദ്യാഭ്യാസത്തിൻെറ ഫലമായി നമ്മുടെ (character) ചാരിത്രം നശിച്ചിരിക്കുന്നു. മഹാത്മാഗാന്ധി ഇംഗ്ലീഷുപഠിച്ചു; ഇംഗ്ലണ്ടിൽ പോയി; പരീക്ഷാബിരുദം സമ്പാദിച്ചു. എങ്കിലും അദ്ദേഹം കറുത്ത തൊലിയുള്ള വെള്ളക്കാരനല്ലായിരുന്നു; ഇംഗ്ലീഷുകാരൻെറ ദത്തുപുത്രനല്ലായിരുന്നു. അദ്ദേഹത്തിൻെറ മാതാപിതാക്കന്മാർ അദ്ദേഹത്തെ ഭാരതീയമായ രീതിയിൽ വളർത്തി. ഭാരതീയ സംസ്കാരത്തിൽ അടിയുറച്ച വിശ്വാസം അദ്ദേഹത്തിനുണ്ടാക്കി. ഭാരതീയാഭിമാനം, ഭാരതീയ തത്ത്വബോധം—വ്യാസൻേറയും, വസിഷ്ഠൻേറയും, ശുകൻേറയും, രാമൻേറയും, ബുദ്ധൻേറയും രക്തമാണ് തന്നിൽ കൂടി പ്രവഹിക്കുന്നതെന്നുള്ള ബോധം അദ്ദേഹത്തിൽ കുത്തിവച്ചു. അതുകൊണ്ടാണ് അദ്ദേഹത്തിനു ഇന്ത്യയെ രക്ഷിക്കാൻ കഴിഞ്ഞത്. അതുകൊണ്ടാണ് ലോകത്തിൻെറ ആദരം ആദ്ദേഹത്തിനു ആർജ്ജിക്കാൻ സാധിച്ചതു്. അദ്ദേഹം ത്യാഗിയായിരുന്നു. പാവങ്ങൾക്കു വേണ്ടി സർവ്വവും ത്യജിച്ചവനായിരുന്നു. ത്യാഗമാണ് ഭാരതത്തിൻെറ ആദർശം. ത്യാഗം—പ്രതിഫലമിച്ഛിക്കാത്ത ത്യാഗം—പണമോ, സുഖമോ, കീർത്തിയോ, പദവിയോ, സ്ഥാനമാനങ്ങളോ, ബഹുമതിയോ, സ്വർഗ്ഗംതന്നെയുമോ, ഇച്ഛിക്കാത്ത ത്യാഗം— ത്യാഗത്തിനുവേണ്ടിയുള്ള ത്യാഗം—അതാണ് ഇന്ത്യയുടെ സന്ദേശം.

''ന ത്വഹം കാമയേ രാജ്യം ന സ്വർഗ്ഗം നാപുനർഭവം
കാമയേ ദുഃഖതപ്താനാം പ്രാണിനാമാർത്തിനാശനം''.

(ഞാൻ രാജ്യം ഇച്ഛിക്കുന്നില്ല. സ്വർഗ്ഗവും, മോക്ഷവും, കാംക്ഷിക്കുന്നില്ല. ദുഃഖത്തിൽ കിടന്നുഴലുന്ന പ്രാണികളുടെ പീഡ നശിപ്പിക്കൽ മാത്രമാണ് എൻെറ ആഗ്രഹം). ഇതു ലോകത്തിൻെറ മറേറതു ഭാഗത്തുനിന്നു പുറപ്പെട്ടിട്ടുണ്ട്? ഒരു ഗരുഡൻെറ വിശപ്പടക്കാൻ തൻെറ ജീവനെ ബലികൊടുത്ത ഒരു ജീമൂതവാഹനനേയും, പട്ടിണിക്കാരെ സേവിക്കാൻവേണ്ടി തൻെറ സർവ്വസ്വവും ദാനംചെയ്ത ഒരു രന്തിദേവനേയും, ഒരു പ്രാവിനെ രക്ഷിക്കുവാൻവേണ്ടി തൻെറ മാംസം പ്രാപ്പിടിയനുകൊടുത്ത ഒരു ശിബിയേയും ജനിപ്പിച്ച പുണ്യഭൂമിയാണിതു്. ഈ ആദർശം ഇവിടുത്തെ ഭരണാധികാരികളുടേയും പൗരന്മാരുടേയും, ഉദ്യോഗസ്ഥന്മാരുടേയും, അദ്ധ്യാപകന്മാരുടേയും, വക്കീലന്മാരുടേയും എന്നുവേണ്ട എല്ലാ യുവാക്കന്മാരുടേയും ഉള്ളിൽ പ്രവേശിക്കണം. അതുവരെ രാജ്യം നേരെയാകാൻ പോകുന്നില്ല; ആരു് എന്തുതന്നെ പ്രസംഗിച്ചാലും; ആരു് ആരെ ശകാരിച്ചാലും നേരെയാകാൻപോകുന്നില്ല.

ഈ ത്യാഗാദർശം സമുദായശരീരത്തിൽ പ്രവേശിക്കാനുള്ള വഴി എന്താണെന്നാണ് ആലോചിക്കേണ്ടതു്. മഹാത്മാഗാന്ധിയിൽ

വിളങ്ങിയിരുന്ന ജാജ്വല്യമാനമായ സ്വഭാവശുദ്ധിയും ഉന്നതത്യാഗവും രാജ്യം മുഴുവൻ വ്യാപിക്കണം. അതിനെന്താണ് ചെയ്യേണ്ടതു്? ഓരോരുത്തനും പ്രസംഗത്തിനുമുമ്പ് പ്രവർത്തിക്കാൻ പഠിക്കണം.

''അര ഔൺസ് പ്രവൃത്തി ഇരുന്നൂറു ടൺ വലിയ വർത്തമാനത്തേക്കാൾ മഹിമ കൂടിയതാണ്'' എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. പ്രവർത്തിക്കുക; പ്രവർത്തിക്കുക. ജീവിക്കുക; ജീവിക്കുക. പ്രസംഗം പിന്നീട്. ഇതായിരിക്കണം നമ്മുടെ മുദ്രാവാക്യം. ഇതാരു് തുടങ്ങുന്നമെന്നല്ലേ ചോദ്യം? എല്ലാവരും തുടങ്ങണം—ഒരുമിച്ചു തുടങ്ങണം. വിശേഷിച്ചും പാവങ്ങളെപ്പററി പ്രസംഗിക്കുന്നവർ ആദ്യം തുടങ്ങണം.

പാവങ്ങളെപ്പററി പ്രസംഗിക്കുന്നവർ പാവങ്ങൾക്കുവേണ്ടി എന്തുചെയ്യുന്നു? ഭോഗങ്ങളുടെ നടുക്കിരുന്നുകൊണ്ടു് പാവങ്ങളുടെ കഷ്ടത മാററുന്നതിനെപ്പററി പ്രസംഗിക്കാൻ നമുക്കെന്തവകാശമെന്നു ഞാൻ ചോദിക്കുന്നു. കുററം കോൺഗ്രസ്സിൻെറ മാത്രമല്ല; എല്ലാവർക്കും പററിയ തെററാണ്; സായ്പു് നമ്മെ പ്രസംഗിക്കാൻ പഠിപ്പിച്ചു. പ്രവർത്തിക്കാൻ പഠിപ്പിച്ചില്ല. പാവങ്ങൾ പട്ടിണികിടന്നു മരിക്കുമ്പോൾ നമുക്കു രണ്ടുരുളച്ചോറു തികച്ചുണ്ണാൻ എങ്ങനെ കഴിയും?'' എന്നു സ്വാമി വിവേകാനന്ദൻ ചോദിക്കുന്നു. നാം ചോറുണ്ണുകമാത്രമോ? നമുക്കു് ബെഡ്കാഫി വേണം! അഞ്ചുനേരം ചായവേണം. ദിവസം വലിക്കാൻ അഞ്ചുത്രപായുടെ സിഗരററുവേണം. കുടിക്കാൻ ബ്രാണ്ടിയും, വിസ്കിയും, വൈനും വേണം. ചെറുപ്പക്കാർ ആഡംബരങ്ങളുപേക്ഷിച്ച് കൈകൊണ്ടു വേലചെയ്യാൻ തയ്യാറാകാതെ രാജ്യത്തെ ഭക്ഷണക്ഷാമവും വസ്ത്രക്ഷാമവും പരിഹരിക്കപ്പെടാൻ പോകുന്നില്ല. റഷ്യ വന്നാലും അമേരിക്ക വന്നാലും പാവങ്ങളുടെ പട്ടിണി തീരണമെങ്കിലും ജനങ്ങൾ ദീർഘായുഷ്മാന്മാരാകണമെങ്കിലും ഇതുചെയ്യാതെ തരമില്ല. അതിനുപകരം ജനങ്ങൾ മതത്തിൻെറ പേരിലും ജാതിയുടെ പേരിലുമെന്നപോലെതന്നെ രാഷ്ട്രത്തിൻെറ പേരിലും കക്ഷിതിരിഞ്ഞ് വഴക്കുപിടിക്കയും പരസ്പരം നിന്ദിക്കുകയും ആളുപിടിക്കയും ചെയ്യുന്നതുകൊണ്ടു് പ്രയോജനമില്ല. ജനസംഖ്യപ്പെരുപ്പവും തടയണം.

മുൻകാലത്തു് ഇവിടെ ക്ഷാമമില്ലാതിരുന്നത് ഭാരതീയർ പൊതുവേ ആഡംബരശൂന്യരായി ജീവിക്കുകയും ആഡംബരത്തിൽ ആഗ്രഹിക്കാതിരിക്കുകയും വിദേശത്തുനിന്നുവരുന്ന സാധനങ്ങളുടെ പുറകെ ഓടാതിരിക്കുകയും ധർമ്മനിഷ്ഠയോടുകൂടി വർത്തിക്കുകയും ചെയ്തതുകൊണ്ടാണ്.

''ധർമ്മോ രക്ഷതി രക്ഷിതഃ'' എന്നു മഹാഭാരതം. ഒരു ധാർമ്മികമായ പുനരുജ്ജീവനം നമ്മുടെ നാട്ടിൽ ഉണ്ടായല്ലാതെ—ഉണ്ടാകുന്നതുവരെ—നമുക്കു പുരോഗമിക്കാൻ കഴിയുകയില്ലെന്നാണ് എൻെറ വിശ്വാസം. ''നമ്മുടെ സംസ്കാരിക പൈതൃകാവകാശമാകുന്ന അടിസ്ഥാനത്തിൽ നമ്മുടെ ജനതയെ നിർമ്മിക്കാതിരിക്കയാണെങ്കിൽ ഭാരതം, ഭാരതമായിത്തുടരുകയില്ല'' എന്നു് ജയപ്രകാശ് നാരായണൻ പറയുന്നു.

''ദൈവത്തെക്കരുതി നിങ്ങൾ നിങ്ങളായിത്തന്നെ തുടരണം'' എന്നു അമേരിക്കയിലെ ഹാർവാർഡ് യൂണിവേഴ്സിററി പ്രൊഫസറായ ഡാനിയൽ എച്ച്. എച്ച്. ഇംഗാംസ് ഇന്ത്യൻ വിദ്യാർത്ഥികളോട് പറയുന്നു. ഇന്നത്തെ വിദ്യാഭ്യാസത്തിൽ ധർമ്മത്തെപ്പററി പഠിപ്പിക്കുന്നതിലും ധർമ്മം അനുഷ്ഠിപ്പിക്കുന്നതിലും വളരെ കുറച്ചേ സ്ഥാനം കല്പിച്ചിട്ടുള്ളു. അതിൻെറ ഫലമായിട്ട് യുവാക്കന്മാരുടെ ഇടയിൽ ധർമ്മത്തെപ്പററി ഒരവജ്ഞയും ഉണ്ടായിട്ടുണ്ട്. ഇതാണ് ഇന്നത്തെ സകല കുഴപ്പവും ഉണ്ടാക്കുന്നതു്.

''സ്വധർമ്മേ നിധനം ശ്രേയഃ പരധർമ്മോ ഭയാവഹഃ''

(സ്വധർമ്മത്തിൽ മരിക്കുന്നതാണ് ശ്രേയസ്സ്. പരധർമ്മം ഭയത്തെ ഉണ്ടാക്കുന്നതാണ്). ഇന്നു് എല്ലാവക്കും ഭരിക്കണം. വിദ്യാർത്ഥികൾക്കും, അദ്ധ്യാപകനും, ഭാര്യക്കും, ഭർത്താവിനും, യജമാനനും, ഭൃത്യനും ഭരിക്കണം. ഈ ഭ്രമം അത്യാപത്തുണ്ടാക്കും. അന്യനെ ഭരിക്കാൻ പുറപ്പെടുന്നതിനുമുമ്പ് തന്നെ ഭരിക്കാൻ പഠിക്കണം.

''കച്ചിദാത്മാനമേവാഗ്രേ വിജിത്യ വിജിതേന്ദ്രിയഃ
പരാൻ ജിഗീഷസേ പാർത്ഥ പ്രമത്താനജിതേന്ദ്രിയാൻ''.

''തന്നെത്തന്നെ ആദ്യം ജയിച്ചിട്ട് ഇന്ദ്രിയജയം സാധിച്ചവനായിട്ട് പ്രമത്തന്മാരും ഇന്ദ്രിയജയമില്ലാത്തവരുമായ അന്യന്മാരെ ജയിക്കാനല്ലേ നീ ആഗ്രഹിക്കുന്നതു്?'' എന്നാണ് നാരദൻ ധർമ്മപുത്രരോടു ചോദിക്കുന്നതു്.

''വശേ ഹി യസ്യേന്ദ്രിയാണി തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ''

(ഇന്ദ്രിയങ്ങളെ വശത്താക്കിയവനാണ് ബുദ്ധിയുറച്ചവൻ) ഈ തത്ത്വം ആരും മറക്കാതിരിക്കണം. തൻെറ ഇന്ദ്രിയങ്ങളെ ഭരിക്കാൻ ശക്തി സമ്പാദിക്കാതെ അന്യന്മാരെ ഭരിക്കാനും നയിക്കാനും ഒരുങ്ങുന്നതു് മറയത്തരവും അന്യനെ കുഴിയിൽ ചാടിക്കുന്നതുമാണ്.

ഈ തത്ത്വം മനസ്സിലാക്കി ജീവിക്കുന്നയാളുകളുടെ കുറവാണ് കോൺഗ്രസ്സിൻെറ പരാജയത്തിനു്—കോൺഗ്രസ്സിനു എവിടെയെങ്കിലും പരാജയമുണ്ടെങ്കിൽ അതിനു്—കാരണം ഈ തത്ത്വം മനസ്സി

ലാക്കി ജീവിക്കുന്നയാളുകളെ സൃഷ്ടിച്ചാൽ മാത്രമേ കോൺഗ്രസ്സ് ഭരണം വിജയപ്രദമാകൂ. അവരെ സൃഷ്ടിക്കുന്നതിനാണ് കോൺഗ്രസ്സ് ശ്രദ്ധിക്കേണ്ടതു്. അതിലേയ്ക്കു കോൺഗ്രസ്സ് ഗവണ്മെൻറ് ഇതിനകം വേണ്ടതു പ്രവർത്തിച്ചുതുടങ്ങിയിരിക്കുമെന്നും കഴിയുംവേഗം ഇതു സാധിക്കാൻ കൂടുതൽ ശ്രമിക്കുമെന്നും വിശ്വസിക്കുന്നു.

"Rome was not built in a day" (ഒരുദിവസംകൊണ്ടല്ല റോമാനഗരം കെട്ടിപ്പടുത്തതു്). ആയിരംവർഷത്തെ വിദേശീയ കടിയേററവും വിദേശീയാക്രമണവും വിദേശികളുടെ കൊള്ളയും ദുർഭരണവും പിടിച്ചുപറിയും വഞ്ചനയുംകൊണ്ടു് ലോകത്തു് മറേറതു രാജ്യത്തേക്കാളും ഛിന്നഭിന്നമായി ദാരിദ്ര്യത്തിലാണ്ടുകിടക്കുന്ന ഭാരതത്തെ ഒരുദിവസംകൊണ്ടു് മാവേലിയുടെ നാടാക്കാൻ ആക്കും സാദ്ധ്യമല്ല എന്നറിയാം. എങ്കിലും രോഗത്തിനു കഴിയുന്നത്ര നേരത്തെ ചുവട്ടിൽവച്ചു ശരിയായി ചികിത്സ ചെയ്യേണ്ടതാണ്. എന്നാലേ മഹാത്മാഗാന്ധി ഭാവനചെയ്ത രാമരാജ്യം ആദ്യം ഇന്ത്യയിലും, പിന്നീടു് ലോകത്തും പ്രതിഷ്ഠിതമാകൂ. നമ്മുടെ ആയുഷ്കാലത്തുതന്നെ രാമരാജ്യം വന്നുകാണാൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ!



# 17. കമ്മ്യൂണിസത്തെ തടയണമെങ്കിൽ*

സ്വാഗതപ്രാസംഗികൻ കമ്മ്യൂണിസം പ്രചരിച്ചുവരുന്നതിനെപ്പററിയും അതു തടയേണ്ട ആവശ്യകതയെപ്പററിയും പ്രസ്താവിച്ചു. ആയിരക്കണക്കിനുള്ള റഷ്യൻ കമ്മ്യൂണിസ്റ്റ്സാഹിത്യം ഏററവും ചുരുങ്ങിയ വിലയ്ക്കു റയിൽവേസ്റ്റേഷനിലും ബസ്സ്റ്റാൻഡിലും ബോട്ടുജെട്ടിയിലും ചന്തയിലും മരുന്നുഷാപ്പിലും റോഡുകൾ ചേരുന്ന സ്ഥലത്തുംവച്ചു വില്ക്കാൻ അനുവദിക്കയും കമ്മ്യൂണിസ്റ്റ്രാജ്യമായ റഷ്യയുടേയും ചൈനയുടേയും മഹിമയെപ്പററി റോഡുതോറും നടന്നു പ്രസംഗിക്കാൻ അനുമതി കൊടുക്കുകയും പുത്തനായി വരുന്ന കവിതകളിൽ മാത്രമല്ല, സ്കൂൾടെക്സ്റ്റ്ബുക്കുകളിൽ കൂടിയും കമ്മ്യൂണിസ്റ്റാദർശങ്ങൾ കുട്ടികളെ പഠിപ്പിക്കയും സിനിമയിൽക്കൂടി കമ്മ്യൂണിസ്റ്റാദർശങ്ങളുടെ മഹിമ രാജ്യംമുഴുവൻ വിദ്യാവിഹീനരുടെയിടയ്ക്കുകൂടി പ്രചരിപ്പിക്കയും ചെയ്യുന്ന ഒരന്തരീക്ഷത്തിൽ പോലീസും, പട്ടാളവും, കമ്മ്യൂണിസം തെററാണെന്നുള്ള ചില ഗവർമ്മേണ്ട് പ്രസ്താവനകളും കൊണ്ട് അതിനെ തടയാൻ സാധിക്കുമെന്നാണോ നിങ്ങൾ വിചാരിക്കുന്നത്?

ഞാൻ ഒരു താർക്കികനാണ്. തർക്കത്തിലെ ഒന്നാമത്തെ തത്വം,

''കാരണസത്വേ കാര്യസത്വം കാരണാഭാവാത് കാര്യാഭാവഃ''

എന്നാണ്. കാരണം എല്ലാം ഒത്താൽ കാര്യമുണ്ടാകും. കാരണത്തെ ഇല്ലാതാക്കിയാൽ കാര്യവും നശിക്കും. കാരണത്തെ നശിപ്പിക്കാതെ കാര്യം ഒരിക്കലും നശിക്കയില്ല.

''ദുഷ്ടുകിടക്കെ വരട്ടും വ്രണമതു
പൊട്ടും പിന്നെ ചിലനാൾ ചെന്നാൽ''

എന്നു കുഞ്ചൻനമ്പ്യാർ പറഞ്ഞതു നിങ്ങൾ കേട്ടിട്ടില്ലേ?

കമ്മ്യൂണിസം ഏതായാലും ഇവിടെ വന്നു. അതിനേപ്പററിയുള്ള പുസ്തകങ്ങൾ തടഞ്ഞതുകൊണ്ടോ, കവിതകൾ നിരോധിച്ചതുകൊണ്ടോ അത് ഇവിടെനിന്നു പോകാൻ പോകുന്നില്ല. ആവക പുസ്തകങ്ങളും കവിതകളും തടയാൻ ഇനി സാദ്ധ്യവുമല്ല. അത് ഇവിടെ വരാൻ—ഉള്ള കാരണത്തെ നശിപ്പിക്കണം. അതേ അതിനു

* 1953 ആഗസ്റ്റ് 15-ാംനു- അങ്കമാലി ഇംഗ്ളീഷ് ഹൈസ്കൂളിൽവെച്ചു നടന്ന സ്വാതന്ത്ര്യദിനാഘോഷത്തിൽ ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

പരിഹാരമാകു. കാരണമെന്തു്?—ധമ്മക്ഷയം'—'ധമ്മോ രക്ഷതിര ക്ഷിതഃ''റഷ്യയിൽ ധമ്മം ഇല്ലായിരുന്നു. അഥവാ ധമ്മം നശിച്ചു. ടോൾസ്റ്റോയിയുടെ ഉപന്യാസങ്ങൾ വായിക്കുക. അപ്പോൾ കാണാം അവിടെ ചക്രവത്തിയും പ്രഭുക്കന്മാരും മതപുരോഹിതന്മാരുംകൂടി നട ത്തിയിരുന്ന ചൂഷണങ്ങൾ. ടോൾസ്റ്റോയി, ഇവക്കെല്ലാം വരാൻ പോകുന്ന ആപത്തിനെപ്പററി മുന്നറിവു കൊടുത്തയാളാണു്. അതു പോലെ ചൈനയിലും. അതുപോലെയാണ് ഇന്നു് ഇന്ത്യയിലും. ഇവിടെ ധമ്മം നശിച്ചിരിക്കുന്നു; ഭോഗതൃഷ്ണ വദ്ധിച്ചിരിക്കുന്നു; എവിടെ ചെന്നാലും, എല്ലാവരും ചോദിക്കുന്നത്, ''അതുകൊണ്ടു് എന്തു കിട്ടും?'' എന്നാണു്. മകൻ ചോദിക്കുന്നത് ''അച്ഛനെ ശുശ്രൂ ഷിച്ചാൽ എന്തു കിട്ടും?'' എന്നാണു്. അമ്മ ചോദിക്കുന്നത് ''മക നെ വളത്തിയാൽ എന്തു കിട്ടും?'' എന്നാണു്. ഭാര്യ ചോദിക്കുന്നത് ''ഭത്താവിനെ അനുസരിച്ചാൽ എന്തു കിട്ടും?'' എന്നാണു്. ഭത്താവു ചോദിക്കുന്നത് ''ഏതു സ്ത്രീയെ പരിഗ്രഹിച്ചാൽ എന്തു കിട്ടും?— അല്ലെങ്കിൽ എത്ര കൂടുതൽ കിട്ടും?'' എന്നാണു്. ഉദ്യോഗസ്ഥൻ ചോദിയ്ക്കുന്നത്, ''ഏതു ഉദ്യോഗത്തിലാണു് കൂടുതൽ പണം കിട്ടുന്ന തു്?'' എന്നാണു്. ജഡ്ജി ചോദിക്കുന്നത്, ''കേസ് ഇന്നവിധം വിധിച്ചാൽ എന്തു കിട്ടും?'' എന്നാണു്. പോലീസുകാരൻ തന്റെ മുമ്പിൽവെച്ചു് ഒരുവൻ മറെറാരുവനെ മദ്ദിക്കുന്നതു കണ്ടാലും ചോദി ക്കുന്നത് ''അവനെ അറസ്റ്റ്ചെയ്താൽ എനിക്കെന്തുകിട്ടും?'' എന്നാ ണു്. ഡോക്ടർ ചോദിക്കുന്നത് ''രോഗിയെ ശരിയായി നോക്കുക യും രോഗിയ്ക്കു നല്ല മരുന്നു കൊടുക്കുകയും ചെയ്താൽ എന്തു കിട്ടും?'' എന്നാണു്. അദ്ധ്യാപകൻ ചോദിക്കുന്നത് ''കുട്ടിയെ ശരിയായി പ ഠിപ്പിച്ചാൽ എന്തുകിട്ടും?'' എന്നാണു്. ക്ഷേത്രവിശ്വാസി ചോദി ക്കുന്നതു് ''ക്ഷേത്രത്തിൽ പോയി തൊഴുതാൽ എന്തുകിട്ടും? എത്ര കൂടുതൽ കിട്ടും?'' എന്നാണു്. സാധാരണക്കാരൻ ചോദിക്കുന്നതു് ''ഈശ്വരനെ ഭജിച്ചാൽ എന്തുകിട്ടും?'' എന്നാണു്. ഇതാണു് രാജ്യ ത്തെ കുഴപ്പത്തിലാക്കിയിരിക്കുന്നതു്. ഈ ചോദ്യം ധമ്മസ്നേഹമി ല്ലായ്മയിൽനിന്നാണു് പുറപ്പെട്ടിരിക്കുന്നതു്.

ധമ്മസ്നേഹി തന്റെ സകല കമ്മവും ഫലേച്ഛ കൂടാതെ ഈ ശ്വരാപ്പണമായോ, ലോകസംഗ്രഹബുദ്ധിയോടുകൂടിയോ ചെയ്യുന്നു:—

''കാര്യമിത്യേവ യത് കമ്മ നിയതം ക്രിയതേƒജ്ജുന
സങ്ഗം ത്യക്ത്വാ ഫലം ചൈവ സ ത്യാഗഃ സാത്വികോ മതഃ ''

(കത്തവ്യമാണെന്ന ബുദ്ധിയോടുകൂടി ശാസ്ത്രസമ്മതമായ കമ്മത്തെ സങ്ഗവും ഫലേച്ഛയും കൂടാതെ ചെയ്യുന്നതാണു് ശരിയായത്യാഗം)

''ധർമ്മവാണിജ്യകോ ഹീനഃ''

''ന ധർമ്മഫലമാപ്നോതി, യോ ധർമ്മം ദോഗ്ധുമിഛതി''

''ധർമ്മത്തെ കച്ചവടം ചെയ്യുന്നവൻ ഹീനനാണ്''. ''ധർമ്മമനുഷ്ഠിച്ച് അതിൽനിന്ന് ആദായമെടുക്കാൻ ആഗ്രഹിക്കുന്നവനു ധർമ്മഫലം കിട്ടുകയില്ല'' എന്നെല്ലാമാണ് ഋഷിശാസനം. ധർമ്മസ്നേഹം പുനഃസ്ഥാപിക്കാതെ ഒരിക്കലും കമ്മ്യൂണിസത്തെ അടക്കാൻ സാധിക്കയില്ല.

''യശഃ സത്യം ദമഃ ശൗചമാർജ്ജവം ഹ്രീരചാപലം
ദാനം തപോ ബ്രഹ്മചര്യമിത്യേതാസ്തനവോ മമ''

സത്യം, ദമം, ശുചിത്വം, കുടിലതയില്ലായ്മ, തെററിൽ ലജ്ജ, ചാപല്യമില്ലായ്മ, ദാനം, തപസ്സ്, ബ്രഹ്മചര്യം എന്നിവയാണ് എന്റെ (ധർമ്മത്തിന്റെ) അംഗങ്ങൾ.

ധർമ്മത്തിന്റെ ജീവൻ ത്യാഗമാണ്. ''ത്യാഗേനൈകേ അമൃതത്വമാനശുഃ'' നശിക്കാതിരിക്കണമെങ്കിൽ ത്യജിച്ചുകൊള്ളണം എന്നാണ് ഋഷിമാർ പറയുന്നത്. ''ത്യാഗായ സംഭൃതാർത്ഥാനാം'' എന്നു കാളിദാസൻ പറയുന്നു. ''നീ പോയി നിനക്കുള്ളതു വിററു പാവങ്ങൾക്കു കൊടുക്കുക'' എന്നു ക്രിസ്തു പറയുന്നു. ''ദേയം ദീനജനായ ച വിത്തം'' എന്ന് ശ്രീശങ്കരൻ പറയുന്നു. ആദ്യമായി പണക്കാരൻ ത്യാഗത്തിനു തയ്യാറാകണം. പണക്കാരാണ് ഈ രാജ്യത്ത് ഈ കുഴപ്പങ്ങളെല്ലാം ഉണ്ടാക്കുന്നത്. അവർ ക്രിസ്തുവിന്റേയും കൃഷ്ണന്റേയും പടംവച്ചു പൂജിക്കും; ആ ഗുരുക്കന്മാർ പറയുന്നത് അനുസരിക്കയുമില്ല. ഹിന്ദുവിന്റേയും, ക്രിസ്ത്യന്റേയും, മുസ്ലീമിന്റേയും ബൗദ്ധന്റേയും സ്ഥിതി ഇതുതന്നെ. മുഹമ്മദുനബിയോ, യേശുക്രിസ്തുവോ, ബുദ്ധമുനിയോ, ശങ്കരാചാര്യരോ ഭോഗമാർഗ്ഗമല്ല ഉപദേശിച്ചതു്. ത്യാഗമാർഗ്ഗമാണ്. ''പണക്കാർ വെറും ട്രസ്റ്റികളാണെന്നറിയണം'' എന്നു മഹാത്മാഗാന്ധി പറയുന്നു. ഗാന്ധിഭക്തന്മാർ ഇതനുസരിച്ചാണോ ജീവിക്കുന്നത്? ക്രിസ്തു പറയുന്നു, ''നിന്നേപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കുക'' എന്ന്.

''ആത്മൗപമ്യേന സർവ്വത്ര സമം പശ്യതി യോ*f*ർജ്ജുന!
സുഖം വാ യദി വാ ദുഃഖം സ യോഗീ പരമോ മതഃ''

''സർവ്വഭൂതസ്ഥമാത്മാനം സർവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ സർവ്വത്ര സമദർശനഃ''

(''തനിക്കു തുല്യതയോടുകൂടി യാതൊരുവൻ എല്ലായിടത്തും സമത്വം കാണുന്നുവോ, സുഖമായാലും ദുഃഖമായാലും, ആ യോഗിയാണ് ഏററവും ഉൽകൃഷ്ടനെന്നാണ് എന്റെ അഭിപ്രായം. ആത്മാ

വിനെ സർവ്വഭൂതങ്ങളിലിരിക്കുന്നതായും സർവ്വഭൂതങ്ങളേയും ആത്മാവിലായും സർവ്വത്ര സമദശിയായ യോഗി കാണുന്നു'') എന്നു ശ്രീകൃഷ്ണൻ പറയുന്നു. ഇന്നു് ക്രിസ്ത്യാനികളും, കൃഷ്ണഭക്തന്മാരും, ക്രിസ്തുമസ്സിനും, അഷ്ടമിരോഹിണിയാഘോഷത്തിനും ലക്ഷക്കണക്കായി പണം ചെലവാക്കിവരുന്നുണ്ടു്. എന്നാൽ അവരിൽ നൂറിലൊന്നു ശ്രീകൃഷ്ണനോ ക്രിസ്തുവോ പറഞ്ഞ ഉപദേശമനുസരിച്ചു ജീവിച്ചെങ്കിൽ രാജ്യത്തു് പട്ടിണിയുണ്ടാകുമായിരുന്നോ? ഗൃഹസ്ഥന്മാർ വിചാരിക്കുന്നു പണം എല്ലാം തങ്ങളുടേതാണെന്നു്; ഈ ലോകത്തിലെ സുഖങ്ങളെല്ലാം അനുഭവിക്കുന്നതിനു് ഈശ്വരനാൽ സൃഷ്ടിക്കപ്പെട്ടവരാണ് അവർ എന്നു്. ''മാ ഗൃധഃ കസ്യസ്വിദ്ധനം?'' (ആഗ്രഹിക്കരുതു്—പണം ഈശ്വരന്റേതാണു്) അഥവാ ആരുടേയും പണം ആഗ്രഹിക്കരുതു് എന്നു ശ്രുതി പറയുന്നു. തങ്ങളേപ്പോലെ തങ്ങളുടെ അയല്ക്കാരെ സ്നേഹിക്കുന്നെങ്കിൽ അയല്ക്കാരൻ പട്ടിണി കിടക്കുമ്പോൾ ഗൃഹസ്ഥന്മാർ ഭാര്യമാരെ ആഭരണമണിയിച്ചു് വീട്ടിൽനിന്നു കഷ്ടിച്ചു് ഒരു ഫർലോങ്ങ് ദൂരെയുള്ള സിനിമാക്കൊട്ടകയിലേയ്ക്കു് കാറിൽ കയററി കൊണ്ടുപോയി രസിപ്പിക്കാൻ ഇഷ്ടപ്പെടുമോ? ധാരാളം പണമുള്ള ധനികൻ മകളുടെ കല്യാണം നടത്താൻ കരിഞ്ചന്തയിൽ നെല്ലു വില്ക്കുമോ? ''പാവങ്ങൾ പട്ടിണി കിടന്നു ചാകുമ്പോൾ നമുക്കു് രണ്ടുരുള ചോറു് നിറച്ചു വായിലിടാൻ എങ്ങനെ സാധിക്കും?'' എന്നു സ്വാമി വിവേകാനന്ദൻ ചോദിക്കുന്നു. അതിനാൽ കൊടുക്കുക, കൊടുക്കുക, ഇതാണു് കമ്മ്യൂണിസം തടയാനുള്ള വഴി.

ഗവണ്മെൻറിനു് ഇതിൽ വലുതായൊന്നു ചെയ്യാനുണ്ടു്. ആദ്യമായി ഭരണാധികാരികൾ അനാഡംബരജീവിതം നയിക്കണം; ധർമ്മപുത്രരെപ്പോലെ അവർ, മററുള്ളവർക്കു മാതൃകയായി ജീവിക്കണം.

''ന മേ രാഷ്ട്രേ ജനപദേ കദര്യഃ സ്തേന ഏവ വാ.
നാകാലേ മ്രിയതേ കശ്ചിത് ന ദരിദ്രഃ കുകർമ്മകൃത്''

(എന്റെ രാജ്യത്തു് തെണ്ടിയില്ല, കള്ളനില്ല, അകാലമരണമില്ല, ദരിദ്രനില്ല. തെററു ചെയ്യുന്നവനില്ല) എന്നു പറയാൻ കരുത്തുള്ളവരായിത്തീരണം. തെററു ചെയ്യുന്നവരെ മുഖം നോക്കാതെ ശിക്ഷിക്കണം.

* അദണ്ഡ്യാൻ ദണ്ഡയൻ രാജാ ദണ്ഡ്യാംശ്ചൈവാപ്യദണ്ഡയൻ.
സ രാജാ ന ഭവേല്ലോകേ രാജശബ്ദസ്യ ഭാജനം.

എന്നു ഭരണാധികാരികൾ ഓർക്കണം.

* ദണ്ഡിക്കരുതാത്തവരെ ദണ്ഡിച്ചും ദണ്ഡിക്കേണ്ടവരെ ദണ്ഡിക്കാതെയും ഇരിക്കുന്ന രാജാവ് ഈ ലോകത്ത് രാജാവെന്ന പേരിന് അർഹനല്ല.

ഇന്നത്തെ വിദ്യാഭ്യാസത്തേപ്പററിയും രണ്ടുവാക്ക് പറയേണ്ടി യിരിക്കുന്നു. ഇന്ന് ഇന്ത്യയിലെ ഏററവും വലിയ കുഴപ്പം—ചാരിത്ര ശുദ്ധിയില്ലായ്മയാണ്. ചാരിത്രശുദ്ധിയില്ലാത്ത ജനങ്ങൾ നിറഞ്ഞ നേഷൻ അധികകാലം നിലനില്ക്കയില്ല. ചാരിത്രശുദ്ധി സമ്പൂർണ്ണം നശിച്ചിരിക്കുന്നതു്, ഇന്നത്തെ യുവലോകത്തിലാണ്. അതു് പു നഃസ്ഥാപിക്കാൻ ഈശ്വരവിശ്വാസംകൊണ്ടേ സാധിക്കൂ. പാശ്ചാ ത്യരീതിയിലുള്ള വീക്ഷണം കൊടുത്തതാണ് സകല കുഴപ്പത്തിനും കാരണം. പാശ്ചാത്യർ കച്ചവടവർഗ്ഗക്കാരാണ്; (a commercial race) അതിൽനിന്നു കിട്ടിയതാണ് ഈ ''എന്തുകിട്ടും?'' എന്ന ചോദ്യം—അതായത് ഭൗതികമായി എന്തു കിട്ടുമെന്ന ചോദ്യം. നേ രേമറിച്ച് ഭാരതഭൂമിയും പൗരസ്ത്യദേശവും ഈശ്വരദർശനമാകുന്ന ആദ ർശത്തിന്മേൽ സ്ഥിതിചെയ്യുന്നു. യുവാക്കന്മാരോട് ആദ്യം ഭാരതീയാ ഭിമാനമുള്ളവരായിരിക്കാൻ പറയണം. ഈശ്വരനുവേണ്ടി സർവ്വവും ത്യജിച്ച പ്രഹ്ലാദനേയും സത്യത്തിനുവേണ്ടി സർവ്വവും ത്യജിച്ച ഹരി ശ്ചന്ദ്രനേയും ധർമ്മത്തിനുവേണ്ടി സർവ്വവും ത്യജിച്ച ശ്രീരാമനേയും, ധർമ്മപുത്രരേയും പരമാത്മാനുഭൂതിക്കുവേണ്ടി സർവ്വവും ത്യജിച്ച ബുദ്ധ നേയും നിർമ്മിച്ച രാജ്യമാണിത്. ചുരുക്കത്തിൽ, ഈശ്വരനുവേണ്ടി സർവ്വവും ത്യജിക്കാനാണ് ഈ രാജ്യം അതിന്റെ ആദിമചരിത്രം മുതൽ നമ്മെ പഠിപ്പിച്ചിട്ടുള്ളതു്. അതാണ് നമ്മുടെ ആദർശം. ഈ ആദർശമാണ് ഇന്ത്യയുടെ നട്ടെല്ല്. ഇതു നശിച്ചതുകൊണ്ടാണ് ഇന്ത്യയിലെ കോളേജുകളിൽ സ്ട്രൈക്കും ബഹളവും, ഗുരുക്കന്മാരെ അനുസരിക്കായ്കയും ശകാരിക്കലും എല്ലാം നടക്കുന്നതു്. വിദ്യാർത്ഥി കളിൽ മാത്രം നശിച്ചുവെന്നല്ല ഞാൻ പറയുന്നത്. അദ്ധ്യാപകന്മാ രിലും, വിദ്യാഭ്യാസപ്രവർത്തകന്മാരിലും നശിച്ചിരിക്കുന്നു. അതു് പുനഃസ്ഥാപിക്കണം. അതിന് പോംവഴി മതവിദ്യാഭ്യാസമാണ്. മതവിദ്യാഭ്യാസം നിർബന്ധിതമാക്കണം. അതേസമയത്തു് ''എ ന്റെ മതം വലുത്; നിന്റെ മതം നിന്ദ്യം'' എന്നു പറയാനുള്ളതല്ല മതമെന്നും പഠിപ്പിക്കണം. എല്ലാ മതവും അതിന്റെ സ്ഥാപകന്മാർ ഉദ്ദേശിച്ച അർത്ഥത്തിൽ ഈശ്വരസാക്ഷാല്ക്കാരത്തിനുള്ള വഴികളാണ്. ഈ തത്ത്വം ക്രിസ്തുവിനേയും, ആള്ളാവിനേയും, രാമനേയും, കൃഷ്ണ നേയും ഒരുപോലെ സാക്ഷാല്ക്കരിച്ച ശ്രീരാമകൃഷ്ണൻ ലോകത്തു കൊ ണ്ടുവന്നിരിക്കുന്നു.

വിദ്യാർത്ഥികൾക്ക് ഇന്നു ലക്ഷ്യമില്ല. ''പരീക്ഷ ജയിച്ചാൽ എന്തുകിട്ടും?'' എന്ന ചോദ്യത്തിന് ''പട്ടിണി'' എന്നായിരിക്കുന്നു ഉത്തരം. എഴുത്തുപോലും പഠിക്കാത്ത ഒരു ക്ഷൗരക്കാരന് ഒരു മാസം കിട്ടുന്നതിന്റെ പകുതി ശമ്പളമില്ല ഒരു ബി. ഏ.—ക്കാരന്. ബഹു

മാനമാണെങ്കിലും അതും ഇല്ല. ക്ഷൗരക്കാരനാണെങ്കിൽ സ്വാതന്ത്ര്യമുണ്ട്. ഒരു ദിവസം അയാൾക്ക് ക്ഷൗരം നടത്താതിരിക്കാനും അന്യദിക്കിൽ പോകണമെങ്കിൽ പോകാനും സ്വാതന്ത്ര്യമുണ്ട്, ബി. ഏ. ക്കാരൻ വാദ്ധ്യാരുടേയോ ക്ലാക്കിൻേറയോ സ്ഥിതിയെന്തു്? പാരതന്ത്ര്യം. അദ്ധ്യാപകനാണെങ്കിൽ പിള്ളേരുടെ തല്ലും ചിലപ്പോൾ കൊള്ളണം. സമുദായ നേതാവാകാനും പരീക്ഷാവിജയം വേണമെന്നില്ല. മന്ത്രിയാകാനും അതുവേണ്ട. പിന്നെ എന്തിനു പഠിക്കണം? അതാണ് ചോദ്യം. പഠിപ്പ് അറിവിനാണെന്നു കുട്ടികളെ മനസ്സിലാക്കണം. രാജ്യം പഠിപ്പുള്ളവനെ ബഹുമാനിക്കാൻ തയ്യാറാകണം. ഇന്നത്തെ നിലയിൽ പോയാൽ നമ്മുടെ രാജ്യം പഠിപ്പും സ്വഭാവശുദ്ധിയും, സംസ്കാരവും ഇല്ലാത്തവരെക്കൊണ്ടു നിറയും. ഇതു് ആപത്താണ്.

അതുകൊണ്ട് അദ്ധ്യാപകന്മാർ സ്വഭാവശുദ്ധിയോടും ഈശ്വരവിശ്വാസത്തോടും കൂടി നിഃസ്വാത്ഥന്മാരായി ജീവിക്കയും പഠിപ്പിന്റെ പ്രയോജനം അറിവാണെന്നും അറിവു സ്വഭാവശുദ്ധിയും ബഹുജനസേവന സൗകര്യവും വഴിയായി ഈശ്വരസാക്ഷാല്ക്കാരത്തിനുള്ള ഉപകരണമാണെന്നും കുട്ടികൾ പഠിപ്പിക്കപ്പെടുകയും വേണം.

ഇപ്രകാരം, മതഗുരുക്കന്മാർ ജീവിക്കയും ഉപദേശിക്കയും ചെയ്യവിധം ത്യാഗികളായി, ധർമ്മനിഷ്ഠന്മാരായി ധനവാന്മാർ ജീവിക്കയും വിദ്യാത്ഥികൾ വേണ്ടവിധം പഠിപ്പിക്കപ്പെടുകയും മതങ്ങൾ തമ്മിൽ കലഹിക്കാതെ എല്ലാ മതങ്ങളും അവയുടെ സ്ഥാപകന്മാർ ഉപദേശിച്ച അത്ഥത്തിൽ ഈശ്വരനിലേയ്ക്കുള്ള വഴികളാണെന്നുള്ള സന്ദേശം പ്രചരിപ്പിക്കയും ചെയ്യില്ലെങ്കിൽ ഇന്ത്യയുടെ ആയിരംവഷത്തെ പരദാസ്യത്തിനുശേഷം കിട്ടിയ സ്വാതന്ത്ര്യം നഷ്ടപ്പെടും. ഇന്ത്യ, ചൈനയുടേയോ, റഷ്യയുടേയോ, ദാസ്യം വഹിക്കേണ്ടിവരും. ആ അത്യാപത്തു വരാതിരിക്കാൻ ക്രിസ്തുമതത്തിൻെറയും ഹിന്ദുമതത്തിൻേറയും ഇസ്ലാം മതത്തിൻേറയും ഉപദേഷ്ടാക്കളും അനുഗാമികളും ഒത്തൊരുമിച്ചു പ്രവത്തിക്കട്ടെ! ഭാരതത്തിൻെറ മഹിമയെ നിലനിറുത്തണമെന്ന് ആഗ്രഹിക്കുന്ന ദേശാഭിമാനികൾ അതിനു വഴിതെളിക്കട്ടെ!! അതാണ് കമ്മ്യൂണിസത്തേയോ മററു് ഏതെങ്കിലും ഇസത്തേയോ ജയിക്കാനുള്ള വഴി.



# 18. മതവിദ്യാഭ്യാസത്തിൻെറ ആവശ്യകത *

മതം വേണ്ടാത്തതാണെന്നു് ഈയിടെ യൂണിവേഴ്സിററി കോളേജിൽവച്ചുനടന്ന ഒരു മീററിംഗിൽ ഒരു പ്രമേയം ഒരു പ്രൊഫസറുടംപ്പെടെയുള്ള ബഹുഭൂരിപക്ഷത്തിൻെറ വോട്ടോടുകൂടി പാസ്സാക്കിയതായി പത്രത്തിൽ കണ്ടുവെന്നു് എൻെറ കോളേജിലെ ഒരു പ്രൊഫസർ പറയുകയുണ്ടായി. ഇന്നത്തെ വിദ്യാൎത്ഥികളുടെ പൊതുവേയുള്ള പോക്കു് എങ്ങോട്ടാണെന്നു് അവൎക്കുതന്നെ നിശ്ചയമില്ലാതായിത്തീൎന്നിരിക്കുന്നു. ''പിതാവേ! അവൎക്കു മാപ്പുകൊടുക്കണമേ! അവർ ചെയ്യുന്നതെന്തെന്നു് അവൎക്കു് അറിഞ്ഞുകൂടാ'' എന്നു യേശുക്രിസ്തു മുമ്പു പറഞ്ഞതായി ബൈബിളിൽ ഉണ്ടു്. ''ഈശ്വരാ! ഇന്നത്തെ യുവാക്കളെ രക്ഷിക്കണേ! എന്തെന്നാൽ അവർ പറയുന്നതുപോലും എന്തെന്നു് അവൎക്കറിഞ്ഞുകൂടല്ലോ!'' എന്നാണു് ഞാൻ പറയുന്നതു്. മതമെന്നാലെന്തു്? ആ വാക്കിൻെറ സാധാരണ അൎത്ഥം അഭിപ്രായമെന്നാണു്. 'മതം വേണ്ട' എന്നു പറഞ്ഞാൽ 'അഭിപ്രായം വേണ്ട' എന്നൎത്ഥം വരും. അങ്ങനെയാണെങ്കിൽ 'അഭിപ്രായം വേണ്ട' എന്നതും ഒരഭിപ്രായമായിരിക്കെ ആ അഭിപ്രായം വേണമോ വേണ്ടയോ എന്നാണു് എനിക്കവരോടു് ചോദിക്കാനുള്ളതു്. അതും വേണ്ടെന്നു പറഞ്ഞാൽ അവർ പറയുന്നതുതന്നെ ആരും സ്വീകരിക്കരുതു് എന്നു അവർ തന്നെ വിളിച്ചുപറയുകയായിരിക്കും. 'ആദ്ധ്യാത്മിക കാൎയ്യങ്ങളിലുള്ള അഭിപ്രായം' എന്നു് മതശബ്ദത്തിനു അൎത്ഥം കൊടുത്താലും അവരുടെ വാക്കു് ആരും സ്വീകരിക്കരുതെന്നാകും അവരുടെ പ്രമേയത്തിൻെറ അൎത്ഥം. എന്തെന്നാൽ അവർ പറയുന്നതും ആദ്ധ്യാത്മിക കാൎയ്യങ്ങളെപ്പററിയുള്ള അഭിപ്രായമാണല്ലോ. മതം എന്നതിൻെറ ധാത്വൎത്ഥംകൊണ്ടു് കിട്ടുന്ന, 'ജ്ഞാനം' എന്ന അൎത്ഥമെടുത്താലും അവർ പറയുന്നതു തെററാകും. എന്തെന്നാൽ അവർ പറയുന്നതിൻെറ അൎത്ഥം 'ജ്ഞാനം വേണ്ട' എന്നാകുമല്ലോ. പിന്നെ എന്തിനാണു് അവർ സ്കൂളുകളിൽ പോകുന്നതു്. അജ്ഞാനം സമ്പാദിക്കാനോ? അതു സ്വയമേ ഉള്ളതാണല്ലോ. പിന്നെ സ്കൂളിലും കോളേജിലും പോകുന്നതെന്തിനു്? ഏതെങ്കിലും വിഷയത്തെപ്പററിയുള്ള

---

* 1954 നവംബർ ഇരുപതാംതിയതി വൈക്കം ക്ഷേത്രത്തിൽവച്ചു ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

അറിവില്ലായ്മ സമ്പാദിക്കാൻ സ്കൂളിലോ കോളേജിലോ പോകണമോ?

ഞാൻ മദിരാശിയിൽ പഠിച്ചുകൊണ്ടു് വിക്ടോറിയ ഹോസ്റ്റലിൽ താമസിച്ചിരുന്നകാലത്തു് എന്റെ രക്ഷകർത്താവു് എന്നെക്കാണാൻ ഒരിക്കൽവന്നു. അന്നുരാത്രി അദ്ദേഹം എന്നോടൊപ്പം അവിടെ താമസിച്ചു. ആ രാത്രി കുറെ അധികം വിദ്യാർത്ഥികൾ ചേർന്നു കൂകുന്നതും പലതരം ശബ്ദമുണ്ടാക്കുന്നതും അദ്ദേഹം കേട്ടു. അപ്പോൾ അദ്ദേഹം എന്നോടു പറഞ്ഞു:— ''ഹാ! ഇവരാണോ വലിയ വലിയ ഉദ്യോഗസ്ഥന്മാരായും ഡോക്ടർമാരായും വക്കീലന്മാരായും വന്നു സമുദായത്തെ നയിക്കാൻ പോകുന്നതു്? ഞാൻ ഇതുവരെ വിചാരിച്ചിരുന്നതു് ഇവർ കുറെ സംസ്കാരവും ആത്മസംയമനവും ഉള്ളവരാണെന്നാണു്. കുറുക്കനെപ്പോലെയും മററും രാത്രി ശബ്ദമുണ്ടാക്കുന്ന ഇവരാണോ സംസ്കാരമുള്ളവർ?'' എന്നു്. അന്നത്തേതിൽ നിന്നു് ഇന്നു ലോകം—വിദ്യാർത്ഥിലോകമുൾപ്പെടെ—വളരെ പുരോഗമിച്ചിട്ടുണ്ടു്. തൽഫലമായി മതമേ വേണ്ടെന്നുള്ള അഭിപ്രായത്തിൽ യുവാക്കന്മാർ എത്തിയിട്ടുണ്ടു്. അവരാണു് ഇനി ലോകത്തെ നയിക്കാൻ പോകുന്നതു്. അവരാണു് അടുത്ത തലമുറയിലെ വിദ്യാർത്ഥികളുടെ ചിന്താഗതിയെ നയിക്കേണ്ട ഗുരുക്കന്മാരായും സമുദായത്തിന്റെ ഗതിയെ നയിക്കേണ്ട നേതാക്കന്മാരായും വരാൻ പോകുന്നതു്. അഥവാ ഇപ്പോൾതന്നെ ഒരു പ്രൊഫസർകൂടി അതിൽ ഉൾപ്പെട്ടിട്ടുണ്ടല്ലോ.

ഇതു് ഇന്നു മതമെന്നു വിളിച്ചുവരുന്ന ധർമ്മത്തിന്റെ പഠനം ബാല്യത്തിൽ കൊടുക്കാത്തതിന്റെ ഫലമാണു്. നമ്മുടെ പദം ധർമ്മമെന്നാണു്. മനുഷ്യനു് ഇഹപരലോകങ്ങളിൽ അഭ്യുദയവും മുക്തിയും നൽകുന്നതേതോ അതാണു് ധർമ്മം. ''ധർമ്മമില്ലെങ്കിൽ ഈ ലോകം അടിത്തറയില്ലാത്ത അജ്ഞാനത്തിൽ മുമ്പുതന്നെ മുങ്ങിപ്പോകുമായിരുന്നു; എല്ലാം മൃഗങ്ങളെപ്പോലെ മാത്രം ജീവിക്കുമായിരുന്നു. ആർക്കും വിദ്യയുണ്ടാകയില്ലായിരുന്നു; ആർക്കും പണവും ഉണ്ടാകുമായിരുന്നില്ല'' എന്നാണു് മഹാഭാരതം പറയുന്നതു്. ധർമ്മത്തോടു ആദരവില്ലാത്ത മനുഷ്യൻ മൃഗമാണു്. അയാളുടെ ജീവിതലക്ഷ്യം തിന്നുകയും കുടിക്കുകയും സന്താനങ്ങളെ ജനിപ്പിക്കയും രസിക്കയും മാത്രമായിരിക്കും. ''ഞാൻ ആരു്? എവിടന്നു വന്നു? എന്തിനായി വന്നു? എങ്ങോട്ടു പോകുന്നു? എന്താണു് കർത്തവ്യം? എന്താണു് അകർത്തവ്യം?'' എന്നു യുക്തിപൂർവ്വം ചിന്തിച്ചുറപ്പിച്ചനുഷ്ഠിക്കാത്തവന്റെ ജീവിതത്തിലെ സ്ഥിരലക്ഷ്യമെന്തു്? സ്ഥിരലക്ഷ്യമില്ലാത്തവൻ അസ്ഥിരനല്ലേ? ചപലനല്ലേ? ഭ്രാന്തനല്ലേ? അപ്പോൾ അയാൾക്കു് ഇന്നൊന്നു്, നാളെയൊന്നു്, മററന്നാളൊന്നു്. അയാളെ എങ്ങനെ

വിശ്വസിക്കാം? മതം എന്ന വിളിച്ചുവരുന്ന ധമ്മത്തെപ്പററി ബാല്യം മുതൽ പഠിപ്പിക്കാത്തതിൻെറ ദോഷമാണ് ഇന്ന സമുദായത്തിൽ കാണുന്ന സാമ്പത്തികവും രാഷ്ട്രീയവുമായ സകല കഴപ്പത്തിനും കാരണമെന്ന ഞാൻ പറയുന്നു.

മതം പഠിപ്പിക്കാനൊന്നുമില്ലെന്നും അതു് പൂൎവ്വികന്മാരനുഷ്ഠിച്ചുവന്ന ചില ആചാരങ്ങളെ അനുഷ്ഠിക്ക മാത്രമാണെന്നും ചിലൎക്ക് അഭിപ്രായമുണ്ടു്. ഇതു തെററാണ്. ഒന്നാമതു പൂൎവ്വികന്മാരാചരിച്ചു വന്നതെല്ലാം ഇന്നു് ആചരിക്കാൻ സാദ്ധ്യമല്ല. ഉദാഹരണത്തിനു് തീണ്ടലും തൊടീലും തന്നെ. അപ്പോൾ ''അവയിൽ ഏതു് ഇന്നു് ആചരിക്കണം? ഏതു ആചരിക്കേണ്ട?'' എന്ന ചിന്തിക്കാൻ ഒരു പഠനം ആവശ്യമായിരിക്കുന്നു. പൂൎവ്വികന്മാർ ആചരിക്കുന്നതിൽതന്നെ ഓരോ സമുദായക്കാരുടേയും മതക്കാരുടേയും ദേശക്കാരുടേയും പൂൎവ്വികന്മാർ അനുഷ്ഠിച്ചിരുന്ന കൎമ്മങ്ങൾ പലതരത്തിലാണ്. ''അവയിൽ ഏതു സ്വീകാര്യം? ഏതു അസ്വീകാര്യം?'' എന്നും ആലോചിക്കേണ്ടതുണ്ടു്. അതിനും മതപഠനം ആവശ്യം. ഓരോ ദേശത്തുണ്ടായിരുന്ന ഒരേ കുടുംബത്തിലെ പൂൎവ്വികന്മാരിൽതന്നെ പലർ പലതാണു് പലകാലത്തു് ആചരിച്ചിരുന്നതു്. അവയിൽ ഏതു സ്വീകാര്യം, ഏതു അസ്വീകാര്യം എന്നു് ആലോചിച്ചു് തീർച്ചയാക്കാനും മതപഠനം ആവശ്യം. ''അവർ അനുഷ്ഠിച്ചിരുന്നതെല്ലാം തെററാണ്. ഒന്നും സ്വീകാര്യമല്ല'' എന്ന പറയുകയാണെങ്കിൽ കഴപ്പമുണ്ടു്. അപ്പോൾ അവർ കണ്ടുപിടിച്ചു നടപ്പാക്കിയ ആയുൎവ്വേദവിധികളും ജ്യോതിശ്ശാസ്ത്രതത്ത്വങ്ങളും ഗൃഹനിൎമ്മാണപദ്ധതികളും തെററാണെന്നു വരും. അതങ്ങനെയാണോ? ഒരു കാലത്തു് ഇംഗ്ലീഷു പഠിച്ച ഒരു വലിയ ഭൂരിപക്ഷം അങ്ങനെ വിശ്വസിച്ചിരുന്നു. ഇന്ന ലോകം അതിൽനിന്ന പുരോഗമിച്ചിട്ടില്ലേ? അപ്പോൾ ഏതേതിലുള്ള പൂൎവ്വികന്മാരുടെ അഭിപ്രായം ശരി; അല്ലെങ്കിൽ തെററു് എന്നും എന്തുകൊണ്ടു് തെററു് എന്നും ഒരു ഗവേഷണം വേണ്ടിവരുന്നു. അക്കൂട്ടത്തിൽ മതത്തിലുള്ള അഭിപ്രായവും, ''ഏതെല്ലാം ശരി? ഏതെല്ലാം തെററ്? ശരി അല്ലെങ്കിൽ എന്തുകൊണ്ടു് തെററു്?'' എന്നു് ആലോചിക്കാൻ മതപഠനം ആവശ്യമായി വരുന്നു. ''മതം പാരലൗകികവിഷയമാണ്. നമുക്കു് ഈ ലോകത്തെ കാര്യം കഴിഞ്ഞിട്ടേ പരലോകകാര്യങ്ങൾ ആലോചിക്കേണ്ടതുള്ളൂ'' എന്നാണെങ്കിൽ മതം വെറും പാരലൗകികവിഷയമാണോ എന്ന തീൎച്ചപ്പെടുത്താൻ മതപഠനം കൂടാതെ എങ്ങനെ സാധിക്കും? ''മതം പഠിച്ചവരെല്ലാം വെറും പരലോകത്തെപ്പററി മാത്രമേ പറയുന്നുള്ളൂ. അതുകൊണ്ടു് പഠിക്കാതെതന്നെ ഞ

ങ്ങറംക്കു് അതു വെറും പരലോകവിഷയകമാണെന്നറിയാം'' എന്നു പറയുകയാണെങ്കിൽ അതും ശരിയല്ല. എന്തെന്നാൽ അശോകൻ, അക്ബർ, ശിവജി, ദയാനന്ദസരസ്വതി, സ്വാമി വിവേകാനന്ദൻ മുതലായ മതനിഷ്ഠന്മാർ വെറും പരലോകവിഷയമേ പറഞ്ഞിട്ടുള്ളവോ? അല്ല. അതിനാലും മതപഠനം ആവശ്യമാണു്.

''ഇന്ത്യയുടെ അധഃപതനകാരണം അന്ധവിശ്വാസമാണു്'' എന്നു് സുപ്രസിദ്ധചരിത്രകാരനായ രമേശചന്ദ്രദത്തൻ പറയുന്നു. ഇന്ത്യയെന്നാൽ ഭൂരിപക്ഷം ഹിന്ദുക്കളുള്ള രാജ്യമെന്നൎത്ഥം. അപ്പോറം ഇന്ത്യയുടെ അധഃപതനകാരണം ഹിന്ദുക്കളുടെ അന്ധവിശ്വാസമാണെന്നു കിട്ടുന്നു. ഇതു് അക്ഷരംപ്രതി ശരിയാണു്. അക്ബർ ചക്രവൎത്തി ഒരുകാലത്തു് ഹിന്ദുവാകാൻ ആഗ്രഹിച്ചു. അദ്ദേഹം ആ വിവരം അവിടുത്തെ ബ്രാഹ്മണപുരോഹിതന്മാരെ അറിയിച്ചു. അടുത്ത ദിവസം അക്ബർ കളിക്കാൻപോയ സമയത്തു് അവർ ആ കുളസ്ഥലത്തിനടുത്തു് ഒരു കഴുതയെ പിടിച്ചു കയ്യും കാലും കെട്ടിയിട്ടിട്ടു് അതിൻെറ പുറത്തു ചിരട്ടകൊണ്ടു് ഉരസ്സാൻ തുടങ്ങി. കഴുത ഉറച്ചുനിലവിളിക്കുന്ന ശബ്ദംകേട്ടു് അക്ബർ അതെന്തെന്നറിയാൻ ഒരു ദൂതനെ നിയോഗിച്ചു. അയാറം ചെന്നു ചോദിച്ചപ്പോറം അവർ പറഞ്ഞ മറുപടി, ''ഞങ്ങറം കഴുതയെ കുതിരയാക്കുകയാണു്'' എന്നാണു്. അതു കേട്ടിട്ടു് ''കഴുതയെ തേച്ചുരച്ചാൽ കുതിരയാകുമോ?'' എന്നു ചോദിക്കാൻ അക്ബർ വീണ്ടും ആളയച്ചു. അതിനു് അവർ പറഞ്ഞയച്ച മറുപടി, ''മുസൽമാനെ ഹിന്ദുവാക്കാമെങ്കിൽ കഴുതയെ കുതിരയുമാക്കാം'' എന്നാണു്. ഇതുകേട്ടു അക്ബർ ഹിന്ദുവാകാനുള്ള ആഗ്രഹത്തിൽനിന്നു വിരമിച്ചുവത്രെ. അക്ബർ ഹിന്ദുവായിത്തീൎന്നിരുന്നുവെങ്കിൽ കാശിവിശ്വനാഥക്ഷേത്രം, മധുരയിലെ മനോഹര ശ്രീകൃഷ്ണക്ഷേത്രങ്ങറം, കാശിയിലെ ശില്പകലാവിശിഷ്ടമായ ബിന്ദുമാധവക്ഷേത്രം മുതലായവ പൊളിക്കുന്ന ഒരു അറംഗസീബുണ്ടാകുമായിരുന്നോ? ഒരു ശിവജിയും അറംഗസീബും തമ്മിൽ യുദ്ധമുണ്ടാകുമായിരുന്നോ? സിക്കുകാരും അക്ബറിൻെറ പിൻഗാമികളും തമ്മിൽ സഖ്യമായിരുന്നെങ്കിൽ ലോകചരിത്രത്തിൽ ഇന്ത്യയുടെ നില എന്തായിരിക്കുമായിരുന്നു? ആലോചിച്ചുനോക്കുക. ആ ബ്രാഹ്മണരുടെ ദൃഷ്ടാന്തംതന്നെ എടുത്തുനോക്കുക. മുസ്ലിം കഴുതയും, ഹിന്ദു കുതിരയുമാണെങ്കിൽ ഹിന്ദുവിനു മുസ്ലിമാകാമെങ്കിൽ മുസ്ലിം എന്തുകൊണ്ടു ഹിന്ദുവാകയില്ല?

മറെറാരുകഥ. പണ്ഡിററ് നെഹറുവിനെപ്പോലും കബളിപ്പിച്ച ഷേക്ക് അബ്ദുള്ളയുടെ പിതാമഹനും മററനേകായിരം മുസൽമാന്മാരും കൂടി ഒരിക്കൽ ഹിന്ദുക്കളാകാൻ ആഗ്രഹിച്ചു് അന്നത്തെ കാ

ശ്മീരരാജാവിനെ സമീപിച്ചുവത്രേ. അദ്ദേഹം കാശിയിലെ പണ്ഡിതന്മാരുമായി ആലോചിച്ചപ്പോഠം ഒരിക്കലും അതനുവദിക്കത്തക്കതല്ല എന്നാണ് അവർ മറുപടി കൊടുത്തതു്. അന്നവർ അതനുവദിച്ചിരുന്നുവെങ്കിൽ കാശ്മീരിൻെറ ഇന്നത്തെ കുഴപ്പങ്ങളുണ്ടാകുമായിരുന്നോ?

എന്തിനു്? ഹൈന്ദവസംസ്കാര രക്ഷകനായ ശിവജിയെപ്പോലും പുരോഹിതന്മാർ വിട്ടില്ല. അദ്ദേഹം ഒരു യാഗത്തിനൊരുങ്ങി. അവരെ ക്ഷണിച്ചപ്പോഠം അദ്ദേഹം ശൂദ്രനാണെന്നും അദ്ദേഹത്തിനു് യാഗാധികാരമില്ലെന്നും അവർ വിധിച്ചു. ഒടുവിൽ ഒരു ബംഗാളി ബ്രാഹ്മണനാണ് ധൈര്യമായി മുന്നോട്ടുവന്ന കുഴപ്പം തീർത്തതു്. അങ്ങനെ ചെയ്യാതിരിക്കയും അതുനിമിത്തം ശിവജി നിരാശനായി മുസ്ലിംപക്ഷത്തു് ചേരുകയും ചെയ്തിരുന്നെങ്കിൽ ഇന്ത്യയുടെ ഇന്നത്തെ ചരിത്രം എന്തായിരിക്കുമായിരുന്നു?

അമേരിക്കയിൽ ധർമ്മപ്രചരണം ചെയ്യാൻ പോകുന്നതിനേപ്പററി ഒരു ബ്രാഹ്മണപണ്ഡിതനോടു് താൻ അഭിപ്രായം ചോദിച്ചപ്പോഠം മുഷ്ടി ചുരുട്ടി തറയിലിടിച്ചുകൊണ്ടു് ''കദാപി ന'' എന്നട്ടഹസിച്ച ആ ബ്രാഹ്മണപുരോഹിതനെ തനിക്കു് ഒരിക്കലും മറക്കാൻ സാദ്ധ്യമല്ലെന്നു് സ്വാമി വിവേകാനന്ദൻ ഒരു കത്തിൽ പറയുന്നു. സ്വാമിജി അമേരിക്കയിൽ പോയിരുന്നില്ലെങ്കിൽ ഇന്നത്തെ ഹിന്ദുസമുദായചരിത്രം എന്തായിരിക്കുമായിരുന്നു?

''മന്ത്രാനുഷ്ഠാനസമ്പന്ന സ്ത്രൈവിദ്യഃ കർമ്മതത്പരഃ''
ജിതേന്ദ്രിയോ ജിതക്രോധോ ലോഭമോഹവിവർജ്ജിതഃ
ഷഡംഗവിത് സാംഗധനുർവ്വേദവിച്ചാർത്ഥധർമ്മവിത്
യത്കോപഭീത്യാ രാജാപി ധർമ്മനീതിപരോ ഭവേത്
നീതിശാസ്ത്രാസ്ത്രവ്യൂഹാദികുശലസ്തു പുരോഹിതഃ
സൈവാചാര്യഃ പുരോധാ യഃ ശാപാനുഗ്രഹയോഃ ക്ഷമഃ
(ശുക്രനീതി)

(മന്ത്രാനുഷ്ഠാനസമ്പന്നനും വേദജ്ഞനും കർമ്മനിഷ്ഠനും ഇന്ദ്രിയങ്ങളെ ജയിച്ചവനും കോപം കീഴടക്കിയവനും ലോഭമോഹങ്ങഠം വിട്ടവനും ശിക്ഷ, കല്പം, വ്യാകരണം, ഛന്ദസ്സു്, നിരുക്തം, ജ്യോതിഷം എന്നീ ആറു വേദാംഗങ്ങളും ധനുർവ്വേദവും അതിൻെറ അംഗങ്ങളും ധർമ്മശാസ്ത്രവും അർത്ഥശാസ്ത്രവും അറിയുന്നവനും രാജാവിനേപ്പോലും കോപഭയത്താൽ ധർമ്മനീതിപരനാക്കാൻ കഴിയുന്നവനും നീതിശാസ്ത്രം, അസ്ത്രവ്യൂഹം മുതലായവയിൽ സമർത്ഥനും, ശാപാനുഗ്രഹങ്ങഠംക്കു് രണ്ടിനും കഴിവുള്ളവനുമാണ് പുരോഹിതൻ) എന്നു ശുക്രനീതിയിൽ പറയുന്ന യോഗ്യതയില്ലാത്ത, ദീർഘദൃഷ്ടിശൂന്യരായ മതപുരോഹി

തന്മാർ ഇന്ത്യയ്ക്കു വരുത്തിക്കൂട്ടിയ അനൎത്ഥം ചില്ലറയൊന്നുമല്ല. എന്നാൽ ഇതു മതത്തിന്റെ കുററമല്ല. മതം ശരിയായിട്ടു പഠിക്കാത്തതിന്റെ കുററമാണു്. ''മുറിവൈദ്യൻ ആളെക്കൊല്ലും'' അതു വൈദ്യത്തിന്റെ കുററമല്ല. വൈദ്യൻ മുറിവൈദ്യനായിപ്പോയതാണു് തെററു്. അതുപോലെ ശരിയായി മതം പഠിക്കാത്തതാണു് തെററിന്റെ കാരണം.

എന്നാൽ ഈ മതത്തെ വേണ്ടെന്നു വച്ചാലോ എന്നാണെങ്കിൽ, സ്വാമി വിവേകാനന്ദൻ പറയുന്നു:—

(1) അടയാളപ്പെടുത്തിക്കൊള്ളുവിൻ! (ശ്രദ്ധിച്ചുകൊള്ളുവിൻ) ആ ആദ്ധ്യാത്മികതയെ നിങ്ങൾ ഉപേക്ഷിക്കയാണെങ്കിൽ, പാശ്ചാത്യരുടെ ഭൗതികനാഗരികതയുടെ പുറകേ പോകാൻ വേണ്ടി അതിനെ —ആദ്ധ്യാത്മികതയെ — ദൂരെ തള്ളുകയാണെങ്കിൽ, അതിന്റെ ഫലം, മൂന്നു തലമുറയ്ക്കുള്ളിൽ നിങ്ങൾ ഒരു വിനഷ്ടവൎഗ്ഗമായിത്തീരും........ അതുകൊണ്ടു് നിങ്ങൾ ആദ്ധ്യാത്മികതയിൽ വിശ്വസിച്ചാലും ഇല്ലെങ്കിലും നമ്മുടെ നേഷന്റെ ജീവനുവേണ്ടി നിങ്ങൾക്കു് ആദ്ധ്യാത്മികതയിന്മേൽ പിടിമുറുക്കി അതു സംരക്ഷിക്കേണ്ടതുണ്ടു്. അതുകൊണ്ടു് മതം പഠിക്കണം; ശരിയായി പഠിക്കണം. ഇന്നു് ലോകത്തെ രക്ഷിക്കാൻ കഴിവുള്ളതു് ഉപനിഷത്തുകളുടെ മതത്തിനു മാത്രമാണു്.

(2) ഭൗതികശക്തിയുടെ ആവിഷ്കരണകേന്ദ്രമായ യൂറോപ്പു്, അവളുടെ നില മാററാൻ കൂട്ടാക്കിയില്ലെങ്കിൽ, അവളുടെ അടിസ്ഥാനം മാററി ആദ്ധ്യാത്മികതയെ അവളുടെ ജീവിതത്തിന്റെ അടിത്തറയാക്കിയില്ലെങ്കിൽ, അമ്പതുകൊല്ലത്തിനകം പൊടിഞ്ഞു തകൎന്നുപോകും. യൂറോപ്പിനെ രക്ഷിക്കാൻ കഴിയുന്നതു് ഉപനിഷത്തുകളുടെ മതത്തിനു മാത്രമാണു്.

---

(1) "Mark you, if you give up that spirituality, leaving it aside to go after the materialising civilisation of the west, the result will be that in three generations you will be an extinct race.... Therefore whether you believe in spirituality or not, for the sake of the national life, you have to get a hold on spirituality and keep to it" (Vol. III P. 153).

(2) "Europe, the centre of the manifestation of material energy will crumble into dust within fifty years, if she is not mindful to change her position, to shift her ground and make spirituality the basis of her life. And what will save Europe is the religion of the Upanishads" (III P. 159).

(3) ലോകത്തിൻെറ മുഴവൻ കണ്ണുകഠം ആദ്ധ്യാത്മികാഹാരത്തിനുവേണ്ടി ഇപ്പോഠം ഈ ഇന്ത്യാരാജ്യത്തിലേയ്ക്കു് തിരിച്ചിരിക്കയാണു്. അതിനെ ഇന്ത്യ എല്ലാ വർഗ്ഗക്കാർക്കും കൊടുക്കേണ്ടിയിരിക്കുന്നു.

(4) സർവ്വേശ്വരൻെറ നിശ്ചയത്താൽ ഹിന്ദുക്കഠം ഇന്നു വളരെ ഉത്തരവാദിത്വമുള്ളതും വിധിനിർണ്ണായകവുമായ നിലയിൽ എത്തിയിരിക്കുന്നു. പാശ്ചാത്യരാജ്യങ്ങഠം നമ്മുടെ അടുക്കൽ ആദ്ധ്യാത്മിക സഹായത്തിനായി വന്നുകൊണ്ടിരിക്കുന്നു. മനുഷ്യൻെറ സത്തയേയും ജീവനത്തേയും സംബന്ധിച്ച പ്രശ്നങ്ങളെ കുറിച്ചു് ലോകത്തിനു വെളിച്ചം കൊടുക്കേണ്ടതിനു് തങ്ങളെ തയ്യാറാക്കുന്ന ഒരു വലിയസാന്മാർഗ്ഗിക ബാദ്ധ്യത ഭാരതത്തിൻെറ മക്കളിൽ വന്നുചേർന്നിരിക്കുന്നു.

ഇതു പഴയ കഥയല്ല. ഇന്നും സത്യമാണു്. ഈയിടെ അമേരിക്കയിൽനിന്നു് ഇന്ത്യയിൽ വന്ന ശ്രീ നിഖിലാനന്ദ സ്വാമികഠം ഇതുതന്നെ പറയുകയുണ്ടായി. എന്നാൽ ഇവിടത്തെ ഹിന്ദുയുവാക്കന്മാരുടെ അവസ്ഥയെന്തു്? ഒന്നുകിൽ നിരീശ്വരർ; അല്ലെങ്കിൽ അന്ധവിശ്വാസികഠം. മതമുണ്ടെന്നു് അഭിമാനിക്കുന്ന ഭൂരിപക്ഷത്തിൻെറ മതമെന്താണു്? കെട്ടുകഥകളേയും നാടോടിക്കഥകളേയും അർത്ഥവാദബഹുലങ്ങളായ പുരാണകഥകളേയും അടിസ്ഥാനമാക്കിയ മതം തന്നെ. ഏതാനും ചില ചടങ്ങുകഠംകൊണ്ടു അവർ തൃപ്തന്മാരും!

നമ്മുടെ മുഖ്യമതഗ്രന്ഥങ്ങഠം വേദങ്ങളാണു്. സ്മൃതികളും പുരാണങ്ങളും ഇതിഹാസങ്ങളും ആചാരങ്ങളും വേദോപദേശങ്ങളോടു് യോജിക്കുന്നിടത്തോളം മാത്രമേ പ്രമാണമാകയുള്ളു. ഇതാണു് സ്മൃതി പുരാണേതിഹാസകർത്താക്കന്മാരായ ഋഷിമാരുടേയും പുരാണേതിഹാസപ്രതിപാദിതരും നമ്മുടെ ആരാധനാമൂർത്തികളും ആയ അവതാര പുരുഷന്മാരുടേയും അഭിപ്രായം. വേദതത്വങ്ങളുടെ വെളിവാക്കാനാണു് തങ്ങഠം പുരാണങ്ങളും സ്മൃതികളും ഇതിഹാസങ്ങളും എഴുതിയതെന്നു് ഋഷിമാർ തെളിച്ചുപറയുന്നു. ശ്രീരാമനും ശ്രീകൃഷ്ണനും പറ

---

(3) The eyes of the whole world are now turned towards this land of India for spiritual food and India has to provide it for all the races. (III P. 138).

(4) ''We, Hindus have now been placed under God's providence, in a very critical and responsible position. The nations of the west are coming to us for spiritual help. A great moral obligation rests on the sons of India to fully equip themselves for the work of enlightening the world on the problems of human existence". (III P. 139).

യുന്നു വേദങ്ങളെ രക്ഷിക്കാനാണ് ഞങ്ങൾ വന്നതെന്ന്. അവർ വേദങ്ങളെ ബഹുമാനിച്ചുകൊണ്ട് ജീവിതം നയിച്ചു കാണിക്കയും ചെയ്യുന്നു. എന്നിട്ടും നാം വേദങ്ങളെ അപ്രധാനമാക്കി തള്ളിയിട്ട് പുരാണങ്ങളിലേയും ഇതിഹാസങ്ങളിലേയും അർത്ഥവാദങ്ങളെ മുറുകെ പിടിക്കുന്നു. ഇതു് കഷ്ടമല്ലയോ? വേദങ്ങൾ എന്തു പറയുന്നു? മതം പഠിക്കണമെന്നോ കേവലം ആചാരങ്ങൾകൊണ്ട് തൃപ്തിപ്പെട്ടുകൊള്ളണമെന്നോ?

''വിദ്യാം ചാവിദ്യാം ച യസ്തദ്വേദോഭയം സഹ
അവിദ്യയാ മൃത്യും തീർത്വാ വിദ്യയാ ƒമൃതമശ്നുതേ.
അന്ധം തമഃ പ്രവിശന്തി യേ ƒവിദ്യാമുപാസതേ
തതോ ഭൂയ ഇവ തേ തമോ യ ഉ വിദ്യായാം രതാഃ''

(ജ്ഞാനവും കർമ്മവും എന്നതിനെ രണ്ടിനേയും ഒരുമിച്ച് ഒരേ ആൾതന്നെ അനുഷ്ഠിക്കേണ്ടതായി യാവനൊരുത്തൻ അറിയുന്നുവോ അവൻ കർമ്മം കൊണ്ട് മരണത്തെ ജയിച്ചിട്ട് ജ്ഞാനംകൊണ്ട് അമൃതത്തെ അനുഭവിക്കുന്നു. ഏവർ കർമ്മത്തെ മാത്രം സേവിക്കുന്നുവോ അവർ കൂരിരുട്ടിനെ പ്രാപിക്കുന്നു. പിന്നെ ഏവർ ജ്ഞാനത്തിൽ (തീയറിയിൽ) തന്നെ ഇരിക്കുന്നുവോ അവർ അതിനേക്കാൾ കൂടുതലായുള്ള ഇരുട്ടിനെ പ്രാപിക്കുന്നു.) കർമ്മം മാത്രം പോരാ. ജ്ഞാനവും വേണമെന്നർത്ഥം. അതായത് കർമ്മങ്ങൾ അർത്ഥമറിഞ്ഞു ചെയ്യണമെന്നു സാരം.

സ്ഥാണുരയം ഭാരഹാരഃ കിലാഭൂ—
ദധീത്യ വേദം ന വിജാനാതി യോ ƒർത്ഥം
യോ ƒർത്ഥജ്ഞ ഇത് സകലം ഭദ്രമശ്നുതേ
നാകമേതി ജ്ഞാനവിധൂതപാപ്മാ''

എന്ന പദ്യത്തിൽ യാസ്കമഹർഷി വേദം പഠിച്ചിട്ട് അർത്ഥമറിയാത്തവനെ ഉണങ്ങിയ മരക്കുററിയോട് ഉപമിച്ചിരിക്കുന്നു. (വേദം പഠിച്ചിട്ട് അർത്ഥം യാതൊരുവൻ അറിയുന്നില്ലയോ അവൻ ചുമടു താങ്ങുന്ന കുററിത്തടിയാണ്. യാതൊരുവൻ അർത്ഥം അറിയുന്നുവോ അവൻ സകല മംഗലവും അനുഭവിക്കുന്നു. അവൻ ജ്ഞാനം കൊണ്ടു പാപങ്ങളററിട്ട് സ്വർഗ്ഗം പൂകുന്നു.)

* ''ഋഷിഛന്ദോ ദേവതാനി ബ്രാഹ്മണാർത്ഥം സ്വരാദ്യപി
അവിദിത്വാ പ്രയുഞ്ജാനോ മന്ത്രകണ്ടക ഉച്യതേ.''

* ഋഷി, ഛന്ദസ്സ്, ദേവത, ബ്രാഹ്മണത്തിന്റെ അർത്ഥം, സ്വരം മുതലായത് അറിയാതെ മന്ത്രം പ്രയോഗിക്കുന്നവൻ മന്ത്രദ്രോഹി എന്ന് പറയപ്പെടുന്നു.

എന്ന സ്മൃതിവാക്യത്തിൽ അർത്ഥമറിയാത്തവനെ മന്ത്രദ്രോഹിയെന്നു് പറഞ്ഞിരിക്കുന്നു. പൂർവ്വമീമാംസയിലും ഇതിനേപ്പററി ചർച്ചയുണ്ടു്. ഇതിനെ ആലോചിക്കാതെ വേദം വെറും തത്തക്കിളിയേപ്പോലെ പഠിക്കാൻ തുടങ്ങിയതാണു് നമ്മുടെ അധഃപതനകാരണങ്ങളിൽ പ്രധാനമായ ഒന്നു്. അതുകൊണ്ടു് വേദം അർത്ഥം അറിഞ്ഞു പഠിക്കണം.

വിശേഷിച്ചും ഇന്നു നമ്മുടെ ശത്രുക്കൾ നമ്മെ വലയംചെയ്തിരിക്കുന്ന അവസരത്തിൽ. ആരാണീ ശത്രുക്കൾ? ഒന്നാമത്തു വിദേശീയമതപ്രചാരകന്മാർ. അവർ ഇവിടെ വന്നു്, അവരുടെ അജ്ഞതകൊണ്ടും സ്വാർത്ഥതകൊണ്ടും വളരെ വർഷമായി നമ്മുടെ മതവിശ്വാസത്തെ നശിപ്പിക്കാൻ വേലചെയ്തുവരുന്നു. അവർ ചെയ്യുന്ന വേല പലതരത്തിലാണു്. ഒന്നാമത്തു വിദ്യാലയങ്ങളിൽക്കൂടി. അവർ നമ്മെ നമ്മുടെ പൂർവ്വികന്മാർ മഠയന്മാരും ഭ്രാന്തന്മാരുമാണെന്നും നമ്മുടെ മതഗ്രന്ഥങ്ങൾ കള്ളക്കഥകളാണെന്നും നമ്മുടെ മതാചാര്യന്മാർ കപടന്മാരാണെന്നും നൂററിയമ്പതുകൊല്ലമായി അവരുടെ വിദ്യാലയങ്ങൾവഴി പഠിപ്പിച്ചുവരുന്നു.

ഒരു കുട്ടിയെ സ്കൂളിലേക്കു് അയക്കുന്നു. അവിടെ അവൻ പഠിക്കുന്ന ആദ്യത്തെ സംഗതി അവന്റെ അച്ഛൻ ഒരു മഠയനാണെന്നാണു്. രണ്ടാമത്തെ സംഗതി അവന്റെ മുത്തച്ഛൻ ഒരു ഭ്രാന്തനാണെന്നു്. മൂന്നാമത്തേതു് അവന്റെ ആചാര്യന്മാരെല്ലാം കപടന്മാരെന്നു്. നാലാമത്തേതു് അവന്റെ മതഗ്രന്ഥങ്ങളെല്ലാം പൊളികളാണെന്നു്. എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. (വാള്യം 3, പുറം 301). ഇതു് എത്രയോ സത്യമാണു്. ഇതിന്റെ ഫലമല്ലയോ ശ്രീരാമനേയും ശ്രീകൃഷ്ണനേയും ദുഷിച്ചു ഹിന്ദുക്കൾതന്നെ പുസ്തകമെഴുതുന്നതു്? ഹിന്ദുക്കളെല്ലാതെ ആരെങ്കിലും ഇങ്ങനെ ലജ്ജയില്ലാതെ പുസ്തകമെഴുതുമോ? വിമർശനപ്രസ്ഥാനമാണത്രെ ഇതു്! അമ്മയുടെ ചാരിത്രശുദ്ധിയുടെ യാഥാർത്ഥ്യമറിയാൻ ആത്മാഭിമാനമുള്ള പുത്രൻ തുനിയാറുണ്ടോ? രാമായണത്തിൽനിന്നും ഭാഗവതത്തിൽനിന്നും ഭാരതത്തിൽനിന്നും മററും നാം എന്തു പഠിക്കണമെന്നു് ഋഷിമാർ ഉദ്ദേശിച്ചിട്ടുണ്ടോ അതു പഠിക്കയല്ലേ നാം ചെയ്യേണ്ടതു്? വേദങ്ങളെപ്പോലും നാം നിരൂപണം ചെയ്യാൻ പുറപ്പെടുന്നു! നിരൂപണഫലമായി കണ്ടെത്തിയിരിക്കുന്ന തീർപ്പുകളാണു് വിശേഷം. വേദങ്ങൾ ഇന്ത്യയെ കൊള്ളയിടാൻ വന്ന ആര്യന്മാരുടെ പുരോഹിതന്മാരെഴുതിയ പടപ്പാട്ടുകളും പഴമ്പാട്ടുകളുമാണത്രേ! അതു മുഴുവൻ, വേലയെടുക്കാതെ ഉണ്ണാൻ ആഗ്രഹിച്ച പുരോഹിതന്മാരുടെ സൃഷ്ടിയാണത്രേ!

വേദമന്ത്രങ്ങളിൽ ചിലതു രേഖപ്പെടുത്തിയതു് ക്ഷത്രിയരും സ്ത്രീകളുമാണെന്നുപോലും ഈ നിരൂപകന്മാർ അറിയുന്നില്ല.

ഇങ്ങനെ പഠിച്ചവരിൽ ചിലർ മതപ്രാസംഗികന്മാരായിട്ടും പുറപ്പെട്ടിട്ടുണ്ടു്. അവർ പ്രസംഗിക്കുന്നതു് വേദത്തിലെ കർമ്മങ്ങൾ കണ്ടു മുഷിഞ്ഞാണു് ഉപനിഷത്തുകളുണ്ടാക്കിയതെന്നോ ഉപനിഷച്ചിന്താഗതിയുണ്ടായതെന്നോ ആണു്. വേദവും വേദാന്തവും പരസ്പരവിരുദ്ധമാണെന്നത്രേ ഇവരുടെ അഭിപ്രായം. വേദത്തിലെ സംഹിതയും ബ്രാഹ്മണവും കർമ്മപ്രധാനങ്ങളാണെന്നുള്ളതു ശരി.

''ആമ്നായസ്യ ക്രിയാത്ഥത്വാതു്'' (വേദങ്ങൾ കർമ്മത്തിനുവേണ്ടിയുള്ളവയായതുകൊണ്ടു്.) ''വേദാ ഹി യജ്ഞാത്ഥമഭിപ്രവൃത്താഃ'' (വേദങ്ങൾ യജ്ഞത്തിനുവേണ്ടി പ്രവൃത്തങ്ങളാണെന്നു പ്രസിദ്ധമാണല്ലോ.) എന്നുണ്ടു്. ശരി. എന്നാൽ അതുകൊണ്ടു് വേദത്തിലെ ഉപദേശങ്ങൾക്കു വിരുദ്ധമാണു് ഉപനിഷത്തുകളിലെ ഉപദേശമെന്നെങ്ങനെ വന്നു? യാഥാസ്ഥിതികനമ്പൂതിരികുലത്തിൽ ജനിച്ച ശ്രീശങ്കരൻ വേദം പഠിച്ചില്ലെന്നു വരുമോ? പഠിച്ചില്ലെന്നു പറഞ്ഞാൽ, അദ്ദേഹം സംഹിതയെ അടിസ്ഥാനമാക്കിയുള്ള പൂർവ്വമീമാംസയിൽ അന്നു ഇന്ത്യയിലുണ്ടായിരുന്നവരിൽവച്ചു് ഏററവും പണ്ഡിതനായ മണ്ഡനമിശ്രനോടു വാദിച്ചു ജയിച്ചതെങ്ങനെ എന്നതിനു സമാധാനം പറയണം. പൂർവ്വപക്ഷം അറിയാതെയാണോ എതിരാളിയെ ജയിച്ചതു്? ബ്രഹ്മസൂത്രഭാഷ്യത്തിൽ മീമാംസയിലെ ന്യായങ്ങൾ ശ്രീശങ്കരൻ എത്രയോ സ്ഥലത്തു് ഉദ്ധരിച്ചിട്ടുണ്ടു്. ആ ശ്രീശങ്കരൻ സംഹിതയെ നിന്ദിച്ചെവിടെയെങ്കിലും പറഞ്ഞിട്ടുണ്ടോ? ''കർമ്മവും ജ്ഞാനവും ഒന്നിച്ചിരിക്കയില്ല.'' എന്നു പറഞ്ഞതു് ശരി. എന്നാൽ.

''ജ്ഞാനേന കർമ്മണാ യോഗഃ കഥം സിദ്ധ്യതി വൈരിണാ?'' (ജ്ഞാനത്തിനു അതിൻെറ ശത്രുവായ കർമ്മത്തോടു ചേർച്ച എങ്ങനെ സിദ്ധിക്കും?)എന്നുപറഞ്ഞ ശങ്കരൻതന്നെ, ''ഈശ്വരാർപ്പണ ബുദ്ധ്യാ അനുഷ്ഠീയമാനം കർമ്മ സത്വശുദ്ധയേ ഭവതി ഫലാഭിസന്ധിവർജ്ജിതം'' (ഈശ്വരാർപ്പണബുദ്ധിയോടുകൂടി ഫലാസക്തികൂടാതെ ചെയ്യുന്ന കർമ്മം മനഃശുദ്ധിക്കായി ഭവിക്കുന്നു.) എന്നു പറഞ്ഞിട്ടില്ലേ? ''വേദോ നിത്യമധീയതാം'' (വേദം നിത്യവും പഠിക്കണം, അതിൽ പറഞ്ഞ കർമ്മങ്ങൾ ആരംഭത്തിൽ അനുഷ്ഠിക്കണം) എന്നും പറഞ്ഞിട്ടില്ലേ? ഉപനിഷത്തുകളിൽതന്നെ വേദോക്തകർമ്മങ്ങൾ ആചരിക്കണമെന്നു പറഞ്ഞിട്ടില്ലേ?

''തസ്യൈ തപോ ദമഃ കർമ്മേതി പ്രതിഷ്ഠാ
വേദാഃ സർവ്വാംഗാണി സത്യമായതനം.''

ആ ഉപനിഷത്ജ്ഞാനത്തിനു് തപസ്സു്, ദമം, അഗ്നിഹോത്രാദികർമ്മം, വേദങ്ങളും അവയുടെ അംഗങ്ങളും എന്നിവ പ്രതിഷ്ഠയാകുന്നു. (പാദങ്ങളാകുന്നു) സത്യം അതിൻെറ ഇരിപ്പടമാകുന്നു. (കേനോപനിഷത്തു്)

''യസ്യാഗ്നിഹോത്രമദർശമപൌർണ്ണമാസം
അചാതുർമ്മാസ്യ മനാഗ്രയണമതിഥിവർജ്ജിതം ച
അഹുതമവൈശ്വദേവമവിധിനാ ഹുത-
മാസപ്തമാംസ്തസ്യലോകാൻ ഹിനസ്തി''

(ഏതൊരുവൻെറ അഗ്നിഹോത്രം, ദർശപൌർണ്ണമാസങ്ങൾ, ചാതുർമ്മാസ്യം, ആഗ്രയണം, അതിഥിപൂജ, നിത്യഹോമം, വൈശ്വദേവം എന്നിവയില്ലാത്തതും വിധിപ്രകാരമല്ലാത്ത ഹോമത്തോടുകൂടിയതുമാണോ അതു് അവൻെറ ഏഴാമത്തേതുൾപ്പെടെയുള്ള ലോകങ്ങളെ ഹിംസിക്കുന്നു.) ഇത്യാദി വാക്യങ്ങൾ ഉപനിഷത്തുകളിൽ പറയുന്നില്ലേ? സംഹിതയിൽ തന്നെ ഏററവും ഉൽകൃഷ്ടമായ അദ്വൈതതത്ത്വമുണ്ടു്. ''അദ്വൈതവും ഋഗ്വേദവും'' എന്നു് ഈയിടെ പ്രബുദ്ധകേരളം മാസികയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ലേഖനംതന്നെ നോക്കുക. വാസ്തവത്തിൽ വേദത്തിൻെറ പൂർത്തീകരണമാണു് ഉപനിഷത്തു്. അതായതു് വേദത്തിൽ പലസ്ഥലത്തു ചിതറിക്കിടക്കുന്ന ആശയങ്ങളെ സംഗ്രഹിച്ചിരിക്കയാണു് ഉപനിഷത്തിൽ. ഉപനിഷത്തിൻെറ സംഗ്രഹമാണു ഗീത. ഉപനിഷത്തുകളുടെ സന്ദേശത്തിൽനിന്നു് അത്യന്തം ഭിന്നമാണു് ഗീതയുടെ സന്ദേശമെന്നു് ഏതാനും വർഷംമുമ്പു് ഒരു സംസ്കൃത പണ്ഡിതമ്മന്യൻ ഗുരുവായൂർവെച്ചു് പ്രസംഗിക്കുന്നതു കേട്ടു.

''സർവ്വോപനിഷദോ ഗാവോ ദോഗ്ധാ ഗോപാലനന്ദനഃ''

(എല്ലാ ഉപനിഷത്തുകളാകുന്ന പശുക്കളെ കറന്നയാളാണു് ഗോപാലപുത്രൻ കൃഷ്ണൻ) എന്ന വാക്യംപോലും ഇദ്ദേഹം കേട്ടിട്ടില്ലെന്നു തോന്നുന്നു. ഗീതയെ ''സമസ്തവേദാർത്ഥസാരസംഗ്രഹഭൂതം'' എന്നാണു് ശ്രീശങ്കരൻ വിളിക്കുന്നതു്. സമസ്തവേദാർത്ഥസാരം—ഉപനിഷത്തുകൾ. അതിൻെറ സംഗ്രഹം ഗീത. ഗീതയിൽ ഉപനിഷത്തുകളിലെ എത്രയോ വാക്യങ്ങളുണ്ടു്; വേദങ്ങളെ സ്തുതിച്ചും എത്രയോ വാക്യങ്ങളുണ്ടു്. അതൊന്നും നോക്കാതെ എവിടെയോ എന്തോ കണ്ടുകൊണ്ടു് ഇവർ എന്തൊക്കെയോ ചിലതു പറയുകയാണു്. ഇതിൻെറ ഫലം ഹിന്ദുക്കൾക്കു് ഒന്നിലും വിശ്വാസമില്ലാതാകുകയാണെന്നും അതിൻെറ ഫലം ഈ നേഷൻെറ നാശമാണെന്നും അവർ അ

റിയുന്നില്ല. ഇങ്ങനെയുള്ളവരിൽനിന്നു രാജ്യത്തെ രക്ഷിക്കാൻ ശരിയായ മതം പഠിപ്പിക്കുന്നതിനുള്ള വ്യവസ്ഥയുണ്ടാകണം.

ഇനിയൊരുതരം ശത്രുക്കൾ മതമേ വേണ്ടെന്നുള്ളവരാണ്. അവരെപ്പററി ഞാൻ പറഞ്ഞുകഴിഞ്ഞു. അജ്ഞതയാണ് അവരെക്കൊണ്ട് അങ്ങനെ പറയിക്കുന്നതു്. മതമെന്നു അവർ ധരിച്ചുവച്ചിരിക്കുന്നതു് കണ്ണടച്ചുള്ള ചില വിശ്വാസങ്ങളും ആചാരങ്ങളുമാണ്. മതം യുക്തിയുടെ മുമ്പിൽ നില്ക്കാൻ കരുത്തുള്ളതാണെന്നും ഹൈന്ദവമതാചാര്യന്മാർ വലിയ യുക്തിവാദികളായിരുന്നുവെന്നും, മഹാത്മജി പറയുന്നതുപോലെ മതമില്ലാത്ത രാജ്യതന്ത്രം മരണക്കുടുക്കാണെന്നും മതത്തിനു മാത്രമേ അവർ ഭാവനചെയ്യുന്ന ഉൽകൃഷ്ടാദർശങ്ങൾ അനുഷ്ഠാനത്തിൽ വരുത്താൻ വേണ്ട അടിസ്ഥാനമുറപ്പിക്കാൻ കഴിയൂവെന്നും നാം അവരെ ബോദ്ധ്യപ്പെടുത്തി അവരെ രക്ഷിക്കേണ്ടതുണ്ട്. അതും ശരിയായ മതബോധംകൊണ്ടേ സാധിക്കൂ. ഉദാഹരണത്തിനു അവർ വിഭാവനം ചെയ്യുന്ന ഒരു മാതൃകാരാജ്യമെടുക്കാം. അതുതന്നെയാണ് മതാചാര്യന്മാരും ഭാവനചെയ്യുന്നതെന്ന് അവർ പഠിപ്പിക്കപ്പെടണം. അവർ സമത്വത്തെപ്പററി പറയുന്നു. അതുതന്നെയാണ് മതവും പറയുന്നതു്. ''സമത്വമാരാധനമച്യുതസ്യ'' (സമത്വമാണ് ഈശ്വരൻെറ ആരാധനം) ദാരിദ്ര്യമില്ലാത്തതും, എല്ലാവരും സുഖികളും അരോഗദൃഢഗാത്രരും ദീർഘായുഷ്മാന്മാരുമായിരിക്കുന്നതുമാണ് ഒരു മാതൃകാരാജ്യമെന്ന് അവർ പറയുന്നു. അതുതന്നെയാണ് മതവും പറയുന്നതു്. 'അതുണ്ടാക്കുകയാണ് ഭരണാധികാരികളുടെ കർത്തവ്യം; സുഖിച്ചിരിക്കലല്ല' എന്നവർ പറയുന്നു. അതുതന്നെ മതവും പറയുന്നു. എല്ലാവരും വേലചെയ്യുന്നതു് രാജ്യത്തിൻെറ പൊതുനന്മക്കുവേണ്ടിയായിരിക്കണമെന്ന് അവർ പറയുന്നു. അതുതന്നെയാണ് മതവും പറയുന്നതു്. ''ആത്മാർത്ഥം പാചയേന്നാന്നം'' (തനിക്കുണ്ണാൻവേണ്ടിയായിരിക്കരുത് അരിവെക്കുന്നതുപോലും.) തൻെറ ശരീരംപോലും പൊതുനന്മക്കായിരിക്കണം. ''പരോപകാരാർത്ഥമിദം ശരീരം.'' മതം ഇതെല്ലാം പറഞ്ഞിട്ടും, ''ആരും ഇതനുസരിച്ചു ജീവിക്കുന്നില്ലല്ലോ? അതെന്തു്?'' എന്നവർ ചോദിക്കും. അതു ഭരണാധികാരികളുടെ മതനിഷ്ഠയില്ലായ്മയാലാണെന്നാണുത്തരം. അതു നടപ്പിൽ വരുത്താത്ത ഭരണാധികാരികൾ ഗതിയില്ലെന്നാണ് മതം പറയുന്നതു്. ഇതിലധികമെന്തുണ്ട്.? കുററം മതത്തിലല്ല എന്നും, യഥാർത്ഥമായ മതം, ഭരണാധികാരികളുടെ അജ്ഞാനമോ സ്വാർത്ഥതയോ നിമിത്തം ജനസമുദായത്തിൽ പ്രചരിപ്പിക്കാത്തതാണ് സകല കുഴപ്പത്തിനും കാരണമെന്നും ചെറുപ്പക്കാർ മനസ്സിലാക്കിയാൽ, അവർ മനസ്സാക്ഷിയുള്ളവരാണെങ്കിൽ,

അവർ പ്രസംഗിക്കുന്ന ആദശ്ശം ഈ രാജ്യത്തു നടപ്പിൽവന്നുകാണാൻ വാസ്തവത്തിൽ ആഗ്രഹിക്കുന്നവരുമാണെങ്കിൽ, അവർ മതത്തെ സ്വീകരിക്കാതിരിക്കയില്ല.

മതം പഠിപ്പിക്കണമെന്നു പറയുമ്പോഠം ഏതു ഗ്രന്ഥമാണ് പഠിപ്പിക്കേണ്ടതെന്ന ചോദ്യം വരുന്നു. വേദങ്ങളും അവയുടെ സാരമായ ഉപനിഷത്തും അതിൻെറ സാരമെന്നനിലയിൽ ഗീതയും. ഇതെല്ലാം പഠിപ്പിക്കാൻ സാധിക്കാത്തിടത്തു് ഉപനിഷത്തുകളും ഗീതയും. അതും സാധിക്കാത്തിടത്തു ഗീത. ഗീതയുടെ ശാങ്കരഭാഷ്യവും പഠിപ്പിക്കണം. ഭാഷ്യം മുഴുവൻ പഠിക്കാൻ കഴിവില്ലാത്തവരെ ശാങ്കരസിദ്ധാന്തമനുസരിച്ചുള്ള വ്യാഖ്യാനം പഠിപ്പിക്കണം. ഗീതക്കു പല വ്യാഖ്യാനങ്ങളുണ്ടെങ്കിലും ശ്രീശങ്കരൻെറ സിദ്ധാന്തമനുസരിച്ചുള്ള വ്യാഖ്യാനമാണ് ഏററവും ശരിയെന്നു ഞാൻ പറയുന്നു. ശ്രീശങ്കരൻ അദ്വൈതിയാണ്. ഗീതാധ്യാനത്തിൽ തന്നെ ഗീതയെ ''അദ്വൈതാമൃതവഷിണീം'' എന്നാണ് പൂവ്വാചാര്യന്മാർ പറയുന്നത്. അതിനുപുറമേ ശാങ്കരഭാഷ്യം സവ്വഗ്രാഹകമാണ്. അതിൽ യോഗത്തിനും കമ്മത്തിനും ഭക്തിക്കും ജ്ഞാനത്തിനും സ്ഥാനംകൊടുത്തിട്ടുണ്ട്. ശാങ്കരഭാഷ്യം മഹാഭാരതത്തിലും ഉപനിഷത്തുകളിലും കാണുന്ന ആശയങ്ങളുടെ ഒരു സമാഹാരമാണ്. വേദാന്തസൂത്രത്തിനു പല വ്യാഖ്യാനങ്ങഠം ഉണ്ടായിട്ടുള്ളതിൽവച്ചു് ഏതാണ് സൂത്രകാരസിദ്ധാന്തത്തിന്നു സമ്മതമെന്നു ചിന്തിച്ചു് ശാങ്കരഭാഷ്യമാണ് ശരിയെന്നുകാണിച്ചുകൊണ്ടു് രാമകൃഷ്ണമിഷനിലെ ഒരു സന്ന്യാസിയായിരുന്ന സമാധിയടഞ്ഞ ശ്രീചിദ്ഘനാനന്ദപുരി ''വ്യാസസമ്മതസൂത്രഭാഷ്യനിണ്ണയം'' എന്നൊരു ഗ്രന്ഥം എഴുതിയിട്ടുണ്ട്.

ശാങ്കരഭാഷ്യംകൊണ്ടും വിശദമാകാത്തതെല്ലാം ശ്രീരാമകൃഷ്ണൻേറയും ശ്രീ വിവേകാനന്ദസ്വാമികളുടേയും ഉപദേശങ്ങഠം പഠിച്ചു് ഗീതയെ അവയുടെ വെളിച്ചത്തിൽ വ്യാഖ്യാനിച്ചു വിശദമാക്കികൊടുക്കണം. ഗീതക്കും ഉപനിഷത്തുകഠംക്കും വേദത്തിനും പല വ്യാഖ്യാനങ്ങഠം വരികയാൽ മനുഷ്യരുടെ മനസ്സു കുഴങ്ങിയതിനെ നിവാരണം ചെയ്യാനാണ് ശ്രീരാമകൃഷ്ണൻ അവതരിച്ചത്. അദ്ദേഹത്തിൻെറ പാണ്ഡിത്യജഢിലമല്ലാത്ത ഭാഷയിലുള്ള സ്വതന്ത്രോപദേശങ്ങഠം ഗീതാദികളുടെ ആന്തരാർത്ഥത്തെ ശരിയായി വെളിപ്പെടുത്തുന്നു. ശ്രീരാമകൃഷ്ണോപദേശങ്ങളുടേയും പ്രാചീന ശാസ്ത്രങ്ങളുടേയും ഒരു സ്വതന്ത്രവും കാലാനുസൃതവും പ്രായോഗികതാപൂണ്ണവും ആയ ഒരു വിശദീകരണമാണ് വിവേകാനന്ദസ്വാമിയുടെ ഗ്രന്ഥങ്ങഠം. ഇവ എല്ലാ കുട്ടികളേയും പഠിപ്പിക്കണം.

ലോകശാന്തി മതത്തെ ആശ്രയിച്ചിരിക്കുന്നു. മതങ്ങൾ തമ്മിലുള്ള കലഹത്തിന്റെ ശാന്തി ഗീതയുടേയും ഉപനിഷത്തുക്കളുടേയും ശ്രീശങ്കരന്റേയും ശ്രീരാമകൃഷ്ണന്റേയും ഉപദേശങ്ങളുടെ പ്രചരണത്തിലിരിക്കുന്നു. ഞാൻ ഇതു മതഭ്രാന്തുകൊണ്ടു പറയുന്നതല്ല. യേശുക്രിസ്തുവിനും മുഹമ്മദുനബിക്കും ബുദ്ധമുനിക്കും ഒരുപോലെ സ്ഥാനം കൊടുത്തുകൊണ്ട് അവരുടെ ഉപദേശങ്ങൾക്കു തുല്യവാക്യങ്ങൾ കാണിക്കാൻ കഴിയത്തക്കവണ്ണം മറേറതെങ്കിലും മതഗ്രന്ഥമുണ്ടോ? ക്രിസ്തുമതതത്ത്വവും ബുദ്ധമതതത്ത്വവും ഖുറാനിലുണ്ടോ? ഇസ്ലാംമതതത്ത്വവും ബുദ്ധമതതത്ത്വവും ബൈബിളിലടങ്ങിയിട്ടുണ്ടെന്ന് ഏതെങ്കിലും മിഷണറിക്കു തെളിയിക്കുവാൻ കഴിയുമോ? സാദ്ധ്യമല്ല. നേരെമറിച്ച് ഇതെല്ലാം ഗീതയിലും ഉപനിഷത്തുകളിലും ശ്രീരാമകൃഷ്ണോപദേശങ്ങളിലുമുണ്ട്. അതാണ് അവയുടെ മഹിമ.

*''ഗീത എനിക്കു് ലോകത്തിലെ മതഗ്രന്ഥങ്ങളുടെ ഒരു താക്കോലായിട്ടുണ്ട്. അവയിലെ ഏററവും അഗാധമായ ദുഗ്രാഹ്യസത്യങ്ങൾ എനിക്കു ഗീത വെളിവാക്കിത്തരുന്നു.'' എന്നു മഹാത്മജി പറയുന്നു.

''മതങ്ങളുടെ കാലം പോയി'' എന്നു പറയുന്നവർ ഗീതയും ഉപനിഷത്തുകളും ശ്രീ വിവേകാനന്ദോപദേശങ്ങളും മനസ്സിലാക്കിയിട്ട് അവയെ അടിസ്ഥാനമാക്കിയ മതം ലോകത്തിനു് ഇന്നു ആവശ്യമുണ്ടോ ഇല്ലയോ എന്നു നോക്കട്ടെ! ''മതത്തിൽനിന്നു വേർപെടുത്തപ്പെട്ട രാജ്യതന്ത്രം അത്യന്തം നിരർത്ഥകമാണ്.'' എന്നു മഹാത്മജി പറയുന്നു (1917 ഫെബ്രുവരി 16-ാംനു- മദ്രാസ് വൈ. എം. സി. ഏ. ആഡിറേറാറിയത്തിൽവച്ചു ചെയ്ത പ്രസംഗം.) "Must we not forsake the country for the sake of God? I suggest therefore that you should bind yourself to be faithful and loyal only to God and none else in the same sense and the same breath". (ഈശ്വരനുവേണ്ടി നാം രാജ്യത്തെ ഉപേക്ഷിക്കേണ്ടതയോ? അതുകൊണ്ടു് ഒരേ അർത്ഥത്തിലും ഒരേ ശ്വാസത്തിലും നിങ്ങൾ ഈശ്വരനോടല്ലാതെ മററാരോടും ഭക്തിയും അനുസരണയും ഉള്ളവരായിരിക്കാൻ ബദ്ധന്മാരാകേണ്ടതില്ലെന്നു ഞാൻ നിങ്ങളോടു പറയുന്നു.) എന്നു മഹാത്മജി 1921—3—30—ലെ യങ്ങ് ഇന്ത്യയിലെഴുതുന്നു. ഇതോർക്കണം. മതം, ഈശ്വരവിശ്വാസം, ധർമ്മനിഷ്ഠ ഒന്നാമത്; രാജ്യതന്ത്രം രണ്ടാമതു്.

* "Gita has become for me the key to the scriptures of the world. It unravels for me the deepest mysteries found in them".

രാഷ്ട്രത്തിൻെറ ഭാവി ചാരിത്രശുദ്ധിയെ ആശ്രയിച്ചിരിക്കുന്നു. മതം പരിപൂർണ്ണചാരിത്രശുദ്ധിക്കുള്ള വഴിതെളിക്കുന്നു. അതുകൊണ്ടു് മതത്തിൻെറ കാലം കഴിഞ്ഞിട്ടില്ല. നേരെമറിച്ചു് ഇന്നാണു മതത്തിൻെറ ആവശ്യം ഏററവും നേരിട്ടിരിക്കുന്നതു്. ഇന്നു് ഒരു നേഷനെ—ലോകത്തിലെ ഏററവും വലിയ ഒരു നേഷനെ—ഭരിക്കുന്നതിനുള്ള ചുമതല ഓരോ പൗരനിലും വന്നുചേർന്നിരിക്കുന്നു. ഇതു് ഇന്ത്യയിൽ ഇതിനുമുമ്പു് ഒരിക്കലും ഉണ്ടായിട്ടില്ലാത്ത ഒരു ചുമതലയാണു്. ഈ അവസരത്തിൽ ലോകത്തിലെ ഏററവും പഴയ നേഷനായ ഭാരതത്തിലെ പൗരന്മാർ ചാരിത്രശുദ്ധിയില്ലാത്തവരും എത്രയും ചെറിയ പ്രലോഭനങ്ങൾക്കുപോലും കീഴ്പ്പെടുന്നവരും ആയാൽ അതിനുമീതെ വലിയൊരാപത്തു ലോകത്തിനു വരാനില്ല. സകലപ്രലോഭനങ്ങളെയും തടുക്കാനുള്ള മനക്കരുത്തു തരാൻ മതത്തിനേ കഴിയൂവെന്നിരിക്കെ ഇന്നല്ലേ മതപഠനത്തിൻെറ ഏററവും വലിയ അത്യാവശ്യം നേരിട്ടിരിക്കുന്നതെന്നാലോചിക്കണം.

നമ്മുടെ ഈ രാജ്യത്തുതന്നെ കാണുന്ന സകല രാഷ്ട്രീയക്കുഴപ്പങ്ങളുടേയും കാരണമെന്തു്? മതനിഷ്ഠയില്ലായ്മ; കർമ്മഫലത്തിൽ വിശ്വാസമില്ലായ്മ. ആ ഒരു വിശ്വാസം വന്നാൽ നാട്ടിൻെറ ചരിത്രം മാറും. അതു നമ്മുടെ പൂർവ്വികന്മാർക്കുണ്ടായിരുന്നു. അതുകൊണ്ടാണു് അവർ സാമ്രാജ്യങ്ങളേക്കാൾ സത്യത്തിനെ മാനിച്ചിരുന്നതു്; സത്യത്തിനുവേണ്ടി സാമ്രാജ്യങ്ങളെ ഉപേക്ഷിക്കാൻ മടിക്കാതിരുന്നതു്. അവരുടെ അനന്തരാവകാശികളും പുരോഗമിച്ചെന്നഭിമാനിക്കുന്നവരുമായവർ—ആയിരം പുസ്തകങ്ങളിലെ വാചകസാരം തലയിൽ ചുമക്കുന്നവർ—അഞ്ചുണസ്സു കള്ളം പറയുന്നതു നാം കാണുന്നില്ലേ? എന്തുകൊണ്ടു്? ഇതിനു പോംവഴി രാജ്യതന്ത്രത്തിലുണ്ടോ? അതിനാൽ മതത്തിൻെറ കാലം കഴിഞ്ഞെന്നുപറയുന്നതു തെററു്; അജ്ഞതയുടെ ഫലമാണതു്.

സ്വഭാവശുദ്ധി ഉറപ്പിക്കാൻ കർമ്മഫലത്തിലുള്ള വിശ്വാസം സൃഷ്ടിക്കണം; എല്ലാം ഈശ്വരമയമെന്ന ബോധം ഓരോ പൗരനിലും ഉറപ്പിക്കണം. ഗീത മനുഷ്യനോടു പറയുന്നു:—

''യോ മാം പശ്യതി സർവ്വത്ര സർവ്വം ച മയി പശ്യതി
തസ്യാഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി.''

(യാതൊരുവൻ എന്നെ എല്ലായിടത്തും കാണുകയും എല്ലാം എന്നിൽ കാണുകയും ചെയ്യുന്നുവോ അവനു ഞാൻ നഷ്ടനാകുന്നില്ല. അവൻ എനിക്കും നഷ്ടനാകുന്നില്ല.) ഉപനിഷത്തു പറയുന്നു:—

യസ്തു സർവ്വാണി ഭൂതാനി ആത്മന്യേവാനുപശ്യതി
സർവ്വഭൂതേഷു ചാത്മാനം തതോ ന വിജുഗുപ്സതേ.

(യാതൊരുവൻ എല്ലാ ഭൂതങ്ങളേയും ആത്മാവിൽതന്നെ കാണുന്നുവോ സർവ്വഭൂതങ്ങളിലും ആത്മാവിനെത്തന്നേയും കാണുന്നുവോ അങ്ങനെ കാണുന്നതിനാൽ അവൻ പിന്നീട് യാതൊന്നിനേയും നിന്ദിക്കുന്നില്ല.) ഭാഗവതം പറയുന്നു:–

സർവ്വഭൂതേഷു യഃ പശ്യേത് ഭഗവദ്ഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ

(സർവ്വഭൂതങ്ങളിൽ യാതൊരുവൻ ആത്മാവിന്റെ ഭഗവദ്ഭാവത്തേയും ഭൂതങ്ങളെയെല്ലാം ആത്മാവായ ഭഗവാനിലും കാണുന്നുവോ അവനാണ് ഭാഗവതന്മാരിൽ—ഭഗവത്ഭക്തന്മാരിൽ—ഉത്തമൻ)

''യാതൊന്നു കാണ്മതു നാരായണപ്രതിമ'' എന്നു ഹരിനാമ കീർത്തനം പറയുന്നു. എല്ലാം ഈശ്വരമയമായി കണ്ടാൽ പിന്നെ ഏതു പ്രത്യേകവസ്തുവിലാണ് ആസക്തി ഉണ്ടാകുക? ആരേയാണ് ദ്വേഷിക്കുക? സർവ്വത്ര സ്നേഹമേയുള്ളൂ. എന്തെന്നാൽ എല്ലാം ഞാൻ തന്നെയാണല്ലോ. ഈ ബോധമുണ്ടാകുന്നതിനുള്ള അഭ്യാസമാണ് എല്ലാ ധാർമ്മിക കർമ്മങ്ങളും. അതുകൊണ്ടാണ് അവയേയും ശാസ്ത്രങ്ങൾ വിധിച്ചത്. ഇതെല്ലാം മതഗ്രന്ഥങ്ങളിൽനിന്നു പഠിക്കാവുന്നതാണ്.

മതം വിദ്യാലയങ്ങളിൽ പഠിപ്പിക്കേണ്ടതല്ലെന്നും അതു വീട്ടിൽവച്ചു മാത്രം പഠിച്ചാൽമതിയെന്നും ചിലർക്കു അഭിപ്രായമുണ്ട്. അതും ശരിയല്ല. വീട്ടിൽവച്ചു പഠിപ്പിക്കുന്നതാര്? വീട്ടുകാർ; രക്ഷകർത്താക്കൾ. അവർ പഠിപ്പിക്കുന്നതു് എന്തായിരിക്കും? അവർ മനസ്സിലാക്കിയിട്ടുള്ള മതം. അവർ പലപ്പോഴും പഠിപ്പിക്കുന്നതു് അന്ധവിശ്വാസമോ മതഭ്രാന്തോ ആയിരിക്കും. ഭഗവതിക്കു് കള്ളു കൊടുത്തും തെറിപറഞ്ഞുമാണ് തൃപ്തിയുണ്ടാക്കേണ്ടതെന്നു പഠിച്ചിട്ടുള്ള മാതാപിതാക്കന്മാർ അവരുടെ മക്കളെ പഠിപ്പിക്കുന്നതു്, കള്ളു കുടിക്കാനും തെറിപറയാനുമായിരിക്കും. യേശുക്രിസ്തുവിൽ കൂടിയല്ലാതെ ആരും സ്വർഗ്ഗത്തു പോകയില്ലെന്നും മററു ദേവന്മാരെല്ലാം പിശാചുക്കളാണെന്നും പഠിച്ച രക്ഷകർത്താക്കൾ അവരുടെ കുട്ടികളെ പഠിപ്പിക്കുന്നതെന്തായിരിക്കും? ഇങ്ങനെയുള്ള ആശയങ്ങൾ പ്രചരിക്കാനിടകൊടുക്കുന്നതു് രാജ്യത്തിനു ഗുണകരമാണോ? മതം പ്രവൃത്തിയിൽ കൊണ്ടുവരേണ്ടതു് വീട്ടിലാണെന്നുള്ള കാരണത്താൽ അതു പഠിപ്പിക്കേണ്ടത് അവിടെയാണെന്നു പറഞ്ഞാൽ അങ്ങനെ പറയുന്നവർ ആരോഗ്യരക്ഷാനിയമങ്ങളും കൃഷിശാസ്ത്രതത്ത്വവും പരിശീലിക്കേണ്ടതു് വീട്ടിലാണെന്നുള്ള കാരണത്താൽ അവയും വീട്ടിൽ പഠിപ്പിച്ചാൽ മതിയെന്നു പറയാത്തതെന്തു്? സയിൻസും കൃഷിശാസ്ത്രവും വൈദ്യവും എല്ലാം പഠിപ്പിക്കേണ്ടതു് വിദ്യാലയങ്ങളിലാ

ണെങ്കിൽ മതവും പഠിപ്പിക്കേണ്ടതു് വിദ്യാലയങ്ങളിൽതന്നേയാണു്. * ''മതവിദ്യാഭ്യാസം ഉപേക്ഷിക്കയെന്നതു് കൃഷിക്കാരനു് നിലം ശരിയായി ഉപയോഗിക്കാൻ അറിയാൻപാടില്ലാത്തതുകൊണ്ടു് നിലം തരിശിട്ടു് കളവിളയാൻ അനുവദിക്കുന്നതുപോലെയാണു്.'' (യങ്ങ്ഇന്ത്യ 14–10–1926)

** ''ഇന്ത്യ ഒരു ആദ്ധ്യാത്മികദാരിദ്ര്യം പ്രഖ്യാപിക്കാതിരിക്കണമെങ്കിൽ അതിലെ യുവാക്കന്മാക്ക ലൗകികവിദ്യാഭ്യാസംപോലെ തന്നെ ആദ്ധ്യാത്മികവിദ്യാഭ്യാസവും അത്യാവശ്യമുള്ളതായി കരുതപ്പെടണം'' (യങ്ങ്ഇന്ത്യ 25–8–1927) എന്നു മഹാത്മജി പറയുന്നു. എന്നിട്ടും നാം അതു ശ്രദ്ധിക്കുന്നില്ല. സ്വതന്ത്രഭാരതം അക്കാര്യത്തിൽ ഔദാസീന്യം കാണിക്കുന്നതു് അധമ്മമാണു്; തെററാണു്. മതം വിദ്യാലയങ്ങളിൽതന്നെ പഠിപ്പിക്കപ്പെടണം. ഇന്ത്യ മതത്തിൽ ഉദാസീനമായ ഒരു രാജ്യമായിരിക്കണമെന്നല്ല മഹാത്മജി ഉദ്ദേശിച്ചതു്. പല മതങ്ങളെ ചേത്തു് പഠിപ്പിച്ചിട്ടു് അതിലേതെങ്കിലുമൊന്നു സ്വീകരിക്കാൻ വ്യക്തികൾക്കു് സ്വാതന്ത്ര്യമനുവദിക്കുന്ന ഒരു രാജ്യമായിരിക്കണം ഇന്ത്യയെന്നാണു് അദ്ദേഹം ഉദ്ദേശിച്ചിട്ടുള്ളതു്.

ഹിന്ദുമതഗ്രന്ഥങ്ങൾ കഴിയുന്നതും സംസ്കൃതത്തിൽതന്നെ പഠിപ്പിക്കപ്പെടണം. കേരളത്തിൻെറ ഭാഗ്യദോഷത്താൽ—സ്ത്രീകൾപോലും വ്യാകരണാദിശാസ്ത്രങ്ങളിൽ നിപുണകളായിരുന്ന ഈ കേരളത്തിൽ—ഇന്നു സംസ്കൃതവിദ്യാഭ്യാസം മിക്കവാറും നശിച്ചിരിക്കുന്നു. പണ്ഡിതന്മാർ മിക്കവാറും ഇല്ലാതായി. സംസ്കൃതസ്കൂളുകളുടെ എണ്ണം കുറഞ്ഞു.

''യസ്യ ജ്ഞാനദയാസിന്ധോരഗാധസ്യാനഘാ ഗുണാഃ'' എന്ന ശ്ലോകം ചൊല്ലിയിട്ടു് അതു ഋഗ്വേദത്തിലെ പന്ത്രണ്ടാംമണ്ഡലത്തിലേതാണെന്നും ബോംബെ എഡിഷൻ മൂന്നൂററിയഞ്ചാംപുറത്തച്ചടിച്ചതാണെന്നും അതിൻെറ അത്ഥം ഹിന്ദുമതപ്രകാരം ലോകം അജ്ഞാനാത്മകമാണെന്നാകുന്നുവെന്നും മററും ഒരാൾ പ്രസംഗിച്ചാൽ അതങ്ങനെയല്ലെന്നു് പ്രാസംഗികനോടു പറയാൻ തക്ക പഠിപ്പുള്ളവർ ചെറുപ്പക്കാരിൽ ഇന്നു മിക്കവാറും ഇല്ലാതായിരിക്കുന്നു. ഈ മ

---

* ''To give up religious instruction is like letting a field lie fallow and grow weeds for want of the tillers' knowledge of the proper use of the field".

** "If India is not to declare spiritual bankruptcy, religious instruction of its youth must be held to be at least as necessary as scular instruction".

ട്ടിൽ പോയാൽ ഇവിടെ വാളെടുത്തവനൊക്കെ വെളിച്ചപ്പാടാകും. അതിനാൽ ഇവിടെ ഹിന്ദുമതവും ഹിന്ദുസമുദായവും നിലനില്ക്കണമെങ്കിൽ ഇവിടത്തെ സംസ്കൃതവിദ്യാഭ്യാസം പുഷ്ടിപ്പെടുത്തണം. കുട്ടികളെ ഗീതയും ഉപനിഷത്തും മററും സംസ്കൃതത്തിൽത്തന്നെ പഠിപ്പിക്കണം. സംസ്കൃതം പഠിക്കാനുള്ള പ്രായംകഴിഞ്ഞവരെല്ലാം തർജ്ജിമയെങ്കിലും വായിക്കണം.

രാഷ്ട്രീയാടിസ്ഥാനത്തിൽ ലോകശാന്തിയുണ്ടാകുകയെന്നതു് വെറും ദിവാസ്വപ്നമാണ്. ലോകശാന്തി വേണമെങ്കിൽ ഭൂമണ്ഡലം മുഴുവൻ ഉപനിഷന്മതം പ്രചരിപ്പിക്കണം. അതിനു് ആയിരക്കണക്കിനു ചെറുപ്പക്കാർ മുന്നോട്ടുവരണം. അവൎക്കുവേണ്ട അന്നവസ്ത്രാദികൾ ഹിന്ദുസമുദായംകൊടുക്കണം. മതപ്രചരണത്തിനുവേണ്ടി ലക്ഷക്കണക്കിനു രൂപ ദേവസ്വങ്ങളും ഹിന്ദുധനികരും ചെലവാക്കണം. നിങ്ങൾ ഇതു ചെയ്യുമോ എന്നുള്ളതാണു പ്രശ്നം. ചെയ്താൽ നിങ്ങളുടെ കുട്ടികളുടേപ്പടെയുള്ള ലോകം ആററംബോംബിനിരയാകാതെ കഴിയും. നിങ്ങൾക്കു് ഈ കാര്യത്തിൽ വേണ്ടതു ചെയ്യാനുള്ള തൃഷ്ണയും വിവേകബുദ്ധിയും ഈശ്വരൻ നൽകട്ടെ!



# 19. മതത്തിൻെറ ആവശ്യകത*

മതം വേണമോ വേണ്ടയോ എന്നുള്ള വാദം ഇന്നു സവ്വത്ര നടക്കുന്നു. നിരീശ്വരവാദികഠം മതം വേണ്ടെന്നു പറയുന്നു. മതത്തിൻെറ പേരിൽ നടക്കുന്ന അധമ്മങ്ങഠം കാണുമ്പോഠം എനിക്കും ചിലപ്പോഠം അങ്ങനെയൊക്കെ തോന്നാറുണ്ട്. ഇന്നത്തെ 'ഇററാലിയോ എത്തിയോപ്പിയൻ' സമരത്തിൻെറ അടിയിലും മതം സ്ഥിതിചെയ്യുന്നു. ഒരു കോൺഗ്രസ്സ് പ്രവത്തകനും തലശ്ശേരിക്കാരനുമായ എൻെറ ഒരു മാന്യസ്നേഹിതൻ ഈയിടെ മതം നശിക്കണമെന്നു അഭിപ്രായപ്പെടുകയുണ്ടായി. രാഷ്ട്രതന്ത്രം വദ്ധിക്കണമെന്നാണ് അദ്ദേഹം പറയുന്നതു്. വൈഷ്ണവന്മാരും ശൈവന്മാരും തമ്മിൽ മതത്തിൻെറ പേരിൽ പല കലഹങ്ങളും പരദേശങ്ങളിൽ നടത്തുന്നുണ്ട്. കാഞ്ചീപുരത്തു് വൈഷ്ണവന്മാരും ശൈവന്മാരും തമ്മിൽ ഇന്നും ലഹള ഉണ്ടാകുന്നു. കാപാലികമതത്തിൽ നീചകൃത്യങ്ങഠം ധാരാളമാണ്. ദക്ഷിണാചാരം, വാമാചാരം, കൗളാചാരം എന്നിങ്ങനെ മൂന്നുതരത്തിലാണ് ശാക്തേയമതം. ദക്ഷിണാചാരം സദാചാരപരവും മററവ രണ്ടും ദുരാചാരപൂരിതവുമാകുന്നു. ഈ നീചകൃത്യങ്ങളെ പാടെ വിപാടനം ചെയ്യുന്നതിനായി ശ്രീശങ്കരനും, ബ്രിട്ടീഷ് ഗവമ്മെൻറും പലവിധത്തിലും പരിശ്രമിച്ചിട്ടുണ്ട്. എന്നിട്ടും ഫലിച്ചിട്ടില്ല. ഇതുപോലെ കത്തോലിക്കരും പ്രോട്ടസ്റ്റൻറുകാരും തമ്മിലും, മുഹമ്മദീയരും ഹിന്ദുക്കളും തമ്മിലും, മതത്തിൻെറ നാമത്തിൽ മത്സരിക്കുന്നു. വൃന്ദാവനത്തിലെ അതിമനോഹരങ്ങളായ വളരെ ക്ഷേത്രങ്ങഠം ഔറംഗസീബിൻെറ കാലത്തു് തട്ടിനിരത്തപ്പെട്ടിട്ടുണ്ടെന്നു കാണുന്നു. മധുരയിലെ ക്ഷേത്രങ്ങളുടെ മനോജ്ഞത കണ്ടിട്ടാണത്രെ ഗസ്നിയിലെ മുഹമ്മദ് അവയെ നശിപ്പിക്കാതിരുന്നതു്. എന്നാൽ അവയിൽ പലതും അറംഗസീബ് പിൽക്കാലത്തു് മതത്തിൻെറ പേരിൽ നശിപ്പിച്ചു. 'ഫാർവേഡ്'', 'അഡ്വാൻസ്'' മുതലായ പത്രങ്ങളിൽ ഹിന്ദുമുസ്ലീം വഴക്കേ കാണ്മാനുള്ളു. ഭോപ്പാലിൽ ഹിന്ദുക്കഠംക്ക് രക്ഷയേ ഇല്ല. ''നിൻെറ മതത്തെ വിശ്വസിക്കാത്തവരുടെ രാജ്യം കൊള്ളയിടുക'' എന്നു് ദൈവം ജൂതന്മാരോട് കല്പിച്ചപോൽ. ബുദ്ധമതക്കാർ മാത്രം ഇത്തരം ഉപദ്രവങ്ങഠം ചെയ്യിട്ടില്ല. എന്നാൽ രാഷ്ട്രീയമായി ചിലതെല്ലാം അവരും പ്രവത്തിക്കാതിരുന്നിട്ടില്ല.

---

* വൈക്കം വി. പി. എം. ജിംഖാനയിൽവെച്ചു ചെയ്ത ഒരു പ്രസംഗത്തിൻെറ നോട്ട്.

മതത്തിൻെറ പേരിൽ നടക്കുന്ന ഈവക കലഹങ്ങൾക്കെല്ലാം കാരണം വാസ്തവത്തിൽ മതമല്ല, അന്ധവിശ്വാസം മാത്രമാണ്. മുസൽമാന്മാരുടെ ഇടയിൽ ചിലർ മതത്തിൻെറ പേരിൽ ആളുകൂട്ടി കലഹമുണ്ടാക്കി കേമന്മാരാകുന്നു. ഇതിനുള്ള ഹേതു അവരുടെ അജ്ഞതയാണ്. മതത്തിൻെറ പേരിൽ കേരളക്കരയിലും കലഹങ്ങൾ ഉണ്ട്. അവ ജാതിയെ മുൻനിറുത്തിയാണ്. ഇങ്ങനെയൊക്കെ നോക്കുമ്പോൾ, മതം ഒട്ടുംതന്നെ സ്വീകാര്യമായിട്ടുള്ളതല്ലെന്നു ചിലർക്കു തോന്നുന്നെങ്കിൽ അതിൽ അത്ഭുതപ്പെടാനില്ല. എന്നാൽ യഥാർത്ഥ മതം ഇതിനൊന്നും ഉത്തരവാദിയല്ല.

കുറേപ്പേർ കൂടിയിരുന്നാലോചിച്ച് വായനശാലകളും ചില സ്ഥാപനങ്ങളും ഉണ്ടാക്കാറുള്ളതുപോലെ, കുറെ പുരോഹിതന്മാർകൂടിയിരുന്ന് ആലോചിച്ചു നിർമ്മിച്ചിട്ടുള്ളതാണ് മതങ്ങളെന്നു ചിലർ കരുതുന്നു. മതം, വിവരമില്ലാത്തവർക്കുവേണ്ടിയുള്ളതാണെന്നു വേറെ ചിലർ അഭിപ്രായപ്പെടുന്നു. കാലത്തെ കുളി, കസർത്തുചെയ്തു ദേഹബലമുണ്ടാക്കുന്നതുപോലെയുള്ള സൂര്യനമസ്കാരം എന്നിങ്ങനെയുള്ള ലൗകികാചാരങ്ങൾക്കുവേണ്ടിയുള്ളതാണ് മതമെന്നു മററു ചിലരും പറയുന്നുണ്ട്. ഏതായാലും മതത്തിൻെറ ആവിർഭാവത്തെ സംബന്ധിച്ച് ജനങ്ങൾ പല പക്ഷക്കാരായിട്ടുതന്നെയാണ് ഇന്നു സ്ഥിതിചെയ്യുന്നത്.

ജനനം, മരണം, ജര, നര, രോഗം മുതലായ ദുരിതസഞ്ചയങ്ങളിൽനിന്നും മനുഷ്യന് രക്ഷ പ്രാപിക്കാനുള്ള വഴി എന്തായിരിക്കുമെന്ന് ശ്രീബുദ്ധൻ വളരെക്കാലം ചിന്തിച്ചു. പല അഭ്യാസങ്ങളും ചെയ്തു. ഒടുവിൽ,

> ''ഇഹാസനേ ശുഷ്യതു മേ ശരീരം,
> ത്വഗസ്ഥിമാംസം വിലയഞ്ച യാതു;
> അപ്രാപ്യ ബോധിം ബഹുകല്പദുർലഭാം
> നൈവാസനാത് കായമതശ്ചലിഷ്യതി.''

എന്നിങ്ങനെയുള്ള ദൃഢവ്രതത്തോടുകൂടി ചിത്തത്തെ അടക്കി, ആത്മാവിനെ ആത്മാവിൽ രമിപ്പിച്ചുകൊണ്ട് ബോധിവൃക്ഷത്തിൻെറ ചുവട്ടിലിരുന്ന് കുറെക്കാലം അഭ്യാസം ചെയ്തതിനുശേഷം അദ്ദേഹത്തിന് ജ്ഞാനോദയമുണ്ടായി. അതിൽ നിന്നാണ് ബുദ്ധമതത്തിൻെറ ആവിർഭാവം. സകല വിധത്തിലുള്ള പൂർവ്വസങ്കല്പങ്ങളും പരിത്യജിച്ച് സ്വാമി വിവേകാനന്ദൻെറ ഹൃദയം യുക്തിവാദക്കൊടുംകാററിൽ ഉലയ്ക്കപ്പെട്ടശേഷമാണ് പ്രപഞ്ചത്തിൻെറ മൂലതത്ത്വത്തെ കണ്ടുപിടിക്കുന്നതായി അദ്ദേഹം പരിശ്രമിച്ചതും സാധിച്ചതും. അദ്ദേഹത്തിൻെറ ചിന്ത എല്ലാത്തിനേയും തള്ളിനീക്കിക്കൊണ്ട് മുമ്പോ

ട്ടതന്നെ പാഞ്ഞുകൊണ്ടിരുന്നു. യുക്തിവാദികളിൽവച്ച് അഗ്രഗണ്യനായ ശ്രീ വിവേകാനന്ദസ്വാമികരം, പല പാശ്ചാത്യപണ്ഡിതന്മാരുടേയും പ്രശംസയ്ക്ക് പാത്രമായ ആ യുവസിംഹം, മതം വേണമെന്നു് പ്രഘോഷിച്ചിട്ടുള്ളതു് എന്തുകൊണ്ടാണു്. ? പണത്തിനാണോ? അഖിലലോകവന്ദ്യനായ അദ്ദേഹത്തിൻെറ കുടുംബം ഇന്നും ദാരിദ്ര്യമനുഭവിക്കുന്നു. അദ്ദേഹത്തിൻെറ സഹോദരന്മാരെ ഞാനറിയും. അദ്ദേഹത്തിൻെറ വീട്ടിൽ പോകുന്നതിനും എനിക്കു ഭാഗ്യമുണ്ടായി. സ്വാമി വിവേകാനന്ദൻ സമ്പാദിച്ചിട്ടുള്ള പേരും, മതത്തിനുവേണ്ടി അദ്ദേഹം ചെയ്ത ത്യാഗവും ആലോചിക്കുമ്പോരം അദ്ദേഹത്തിൻെറ കുടുംബസ്ഥിതിയിൽ നമുക്കു വ്യസനമുണ്ടാകാതിരിക്കയില്ല.

മനുഷ്യരുടെ ദുഃഖനിവൃത്തിക്കുള്ള വഴിയെന്തെന്നുള്ള ചിന്തയാണ് ന്യായം, സാംഖ്യം, വൈശേഷികം, മീമാംസ, വേദാന്തം മുതലായ മതശാഖകളുടെ ഉദ്ഭവങ്ങരംക്കു കാരണം. ആദ്ധ്യാത്മികമെന്നും, ആധിദൈവികമെന്നും, ആധിഭൌതികമെന്നും ദുഃഖങ്ങരം മൂന്നു വിധത്തിലുണ്ടു്. വാതപിത്ത കഫങ്ങളുടെ വിഷമാവസ്ഥയിൽ നിന്നുണ്ടാകുന്ന ദുഃഖത്തിനെ ആദ്ധ്യാത്മികമെന്നു പറയുന്നു. കാമാദികളിൽനിന്നുള്ളതും ആദ്ധ്യാത്മികമാകുന്നു. ഇടി, മിന്നൽ മുതലായവയിൽനിന്നുണ്ടാകുന്ന ദുഃഖത്തിനു് ആധിദൈവികമെന്നും, അന്യജന്തുക്കളിൽനിന്നും, അന്യവസ്തുക്കളിൽനിന്നും ഉണ്ടാകുന്ന ദുഃഖത്തിനു് ആധിഭൌതികമെന്നും പേരുകരം കല്പിക്കപ്പെട്ടിരിക്കുന്നു. മനുഷ്യൻ ദുഃഖത്രയത്തിൻെറ സംഘട്ടനംമൂലം കഷ്ടപ്പെടുമ്പോരം അതിൽനിന്നുള്ള നിവൃത്തിമാർഗ്ഗത്തെക്കുറിച്ചു ചിന്തിക്കുന്നു. എന്നാൽ ദുഃഖം ആത്യന്തികമായി നശിക്കുന്നുവെങ്കിലേ ദുഃഖനിവൃത്തിയുണ്ടാകുന്നുള്ളു. കാമക്രോധാദികരം ഇല്ലാത്തവനായി യാതൊരാളേയും കാണുന്നില്ല. ഒരുവനു് കുറെ പണം കിട്ടുമ്പോരം കുറേക്കൂടി കിട്ടിയാൽ കൊള്ളാമെന്നു് അവൻ ആഗ്രഹിക്കുന്നു. സ്ഥാനമാനങ്ങരം ലഭിച്ചാലും അതുപോലെതന്നെ. രാജാവു് ചക്രവത്തിയാകാനിച്ഛിക്കുന്നു. ചക്രവത്തിയ്ക്കു് അതിലും ഉയന്നുപോകണമെന്നും ആശയുണ്ടു്. ഈ ആഗ്രഹം സഹജമാണു്. ബാഹ്യമായ യാതൊന്നിനേക്കൊണ്ടും ഈ കാമക്രോധാദികളെ നശിപ്പിയ്ക്കുവാൻ കഴിയുന്നതല്ല. അതിനു് വേറെ എന്തോ അത്യാവശ്യമായിരിക്കുന്നു. അതു് ആന്തരശക്തിയല്ലാതെ മറെറാന്നുമല്ലതാനും.

ആന്തരശക്തി ഉണ്ടാകണമെങ്കിൽ ധമ്മശാസ്ത്രാദികരം അറിഞ്ഞു് അഭ്യസിച്ച തത്ത്വജ്ഞാനിയായിത്തീരുകതന്നെ വേണം. ഇവയെവിട്ടു് തത്ത്വജ്ഞാനമുണ്ടാകാൻ—നിത്യാനന്ദമുണ്ടാകാൻ—വേറെ വഴിയൊന്നും ഉണ്ടെന്നു് തോന്നുന്നില്ല. വേറെ വല്ല വഴിയുമുണ്ടെന്നു്

നിങ്ങളിൽ ആരെങ്കിലും പറഞ്ഞു തന്നാൽ, ഈ നിമിഷത്തിൽ ഞാന തിനെ സ്വീകരിച്ചുകൊള്ളാം. ലോകത്തിൽവച്ച് ഒന്നാമത്തെ പണ ക്കാരനായ ഹെൻറിഫോർഡ്പോലും വേറെ വഴിയുണ്ടെന്ന് പറ ഞ്ഞിട്ടില്ല. പണംകൊണ്ടോ സ്ഥാനമാനാദികളാംകൊണ്ടോ ആയ ത് സാദ്ധ്യവുമല്ല.

ജനനമരണാദികളെക്കൊണ്ട് ദുഃഖത്തിൽ അകപ്പെട്ട ഒരു മനു ഷ്യനെ അപരിമിതനും നിത്യാനന്ദനുമാക്കിത്തീർക്കുന്ന ഒന്നാണ് മതം. ബുദ്ധിയിലും ആലോചനാശക്തിയിലും ദരിദ്രന്മാർ പറയും മതം വേണ്ടെന്ന്. മതം മാറിയാൽ സ്വർഗ്ഗം കിട്ടുമെന്ന് ചിലർ വി ശ്വസിക്കുന്നു. മതംമാറി പബ്ളിക്റോഡിൽക്കൂടി നടക്കുന്നത് സ്വർഗ്ഗമാണെന്ന് ചിലക്ക് തോന്നുന്നു. പല തരത്തിലുള്ള കഷ്ടനഷ്ട ങ്ങൾ സഹിച്ചിരിക്കുന്ന ഒരു കച്ചവടക്കാരൻ, അയാളുടെ കടയിൽ വന്ന് ജനങ്ങൾ ധാരാളം സാമാനങ്ങൾ വാങ്ങുന്നതും ഒരുപക്ഷേ സ്വ ർഗ്ഗമാണെന്നു വിചാരിച്ചേക്കാം. അത്തിപ്പഴത്തിനകത്തിരിക്കുന്ന മശ കത്തിനു തോന്നും തന്നെപ്പോലെ സ്വർഗ്ഗീയസുഖം അനുഭവിക്കുന്ന ജീവി വേറെയില്ലെന്ന്. കുറേപ്പേർ ഒരു കൗൺസിൽകൂടി, സദാ ചാരബോധത്തിനുവേണ്ടി ഉണ്ടാക്കിയ ഒന്നാണ് മതമെന്ന്, മറ്റു ചിലർ പറയുന്നു. ഒരു മതവും അങ്ങനെ കൗൺസിൽകൂടി ഉണ്ടാ ക്കിയതല്ല. ഇന്ത്യയിലുള്ള ഒരു മതവും കൗൺസിൽകൂടി ഉണ്ടാക്കി യിട്ടുമില്ല. ക്രിസ്തുവും അങ്ങനെ ചെയ്തതല്ല. പരദ്രോഹത്തിന് കാരണമാകത്തക്കവിധത്തിൽ മോശയും അപ്രകാരം ഒരു മതം ഉണ്ടാ ക്കിയിട്ടില്ല. അപ്രകാരം ഒരു മതം മുഹമ്മദുനബിയും സൃഷ്ടിച്ചിട്ടില്ല. മനുഷ്യന് ശാന്തിയും സമാധാനവും കൊടുക്കുന്നതിനുവേണ്ടിയാണ് മതങ്ങൾ ഉണ്ടായിരിക്കുന്നതു്. ഭാരതത്തിലുള്ള സകല മതങ്ങളും അ തിനുവേണ്ടിതന്നെ വേല ചെയ്യുന്നു. ബുദ്ധമതം ഹിന്ദുമതത്തിൽ നിന്നും അന്യമാണെന്നു പറയുന്നത്, ഈ പറമ്പിൽനിന്നും ഓടിപ്പുറ ത്തുപോയി ഇതിൽതന്നെയുള്ള ആ പുളിഞ്ചുവട്ടിൽ (ജിംഘാനമൈ താനത്തിൽ നില്ക്കുന്ന പുളിമരത്തെ ചൂണ്ടിക്കാണിച്ചിട്ട്.) ചെന്നി രിക്കണമെന്നു പറയുന്നതുപോലെയാണ്. ഹിന്ദുസമുദായത്തിലുള്ള അനവധി ദുരാചാരങ്ങൾ ബൗദ്ധസമുദായത്തിലുമുണ്ട്. പാമ്പിനെ പിടിച്ച് ഉപ്പിലിടുന്ന ബുദ്ധമതക്കാർ, അഹിംസയെപ്പറ്റി ഉപദേ ശിക്കുന്നു. പരദേശങ്ങളിൽ നിലനില്ക്കുന്ന ബുദ്ധമതം ഒട്ടാകെ ദുഷി ച്ചുകഴിഞ്ഞു. അതുകൊണ്ട് ഇന്ത്യയിൽനിന്ന് ഒരിക്കൽക്കൂടി ശരി യായ ബുദ്ധമതതത്ത്വങ്ങൾ ഉപദേശിക്കേണ്ട കാലം അതിക്രമിച്ചു പോയി. അഭിവന്ദ്യനായ മഹാത്മജി ഈ വക തത്ത്വങ്ങളെക്കുറിച്ച് പലപ്പോഴും ഉപദേശിച്ചിട്ടുള്ളതുമാണ്.

ശുദ്ധമായ ബുദ്ധമതം ഹിന്ദുമതംതന്നെയാകുന്നു. ജയദേവൻ ഗീത ഗോവിന്ദത്തിൽ ശ്രീബുദ്ധനെ ശ്രീകൃഷ്ണാവതാരമായി സ്തുതിക്കുന്നു. ബുദ്ധദേവനെ നാം ഒൻപതാം അവതാരപുരുഷനായി പുരാണങ്ങളിൽ സ്വീകരിച്ചുകഴിഞ്ഞിരിക്കുന്നു. ശ്രീശങ്കരാചാര്യൻ ബുദ്ധനെ, 'യോഗിനാം ചക്രവത്തി' എന്നാണ് പ്രസ്താവിച്ചിട്ടുള്ളതു്. ബുദ്ധമതത്തിലുള്ള ചില ആചാരങ്ങൾ ഹിന്ദുമതത്തിലും, ഹിന്ദുമതത്തിലുള്ള ചിലതു് ബുദ്ധമതത്തിലും ഇല്ലായിരിക്കാം. അവ വന്നതു് ആരുടേയും കുററമല്ല.

ഏതായാലും, ഭാരതീയധമ്മം, കൗൺസിൽകൂടി ഉണ്ടാക്കിയതല്ല. സദാചാരത്തിനു വേണ്ടിയാണ് മതമുണ്ടായിട്ടുള്ളതെന്നു പറയുന്നതിനെസംബന്ധിച്ചു് ഇതിനുമുൻപു് പറഞ്ഞുകഴിഞ്ഞു. കുതിരയുടെ മുമ്പിൽ വണ്ടികെട്ടുക എന്നല്ലാതെ ഇതിനേപ്പററി വേറെയൊന്നും പറയുവാൻ കഴിയുകയില്ല. വാസ്തവത്തിൽ മതത്തിനുവേണ്ടിയാണ് സദാചാരം, എന്തെന്നാൽ സദാചാരംകൊണ്ടുമാത്രം നിത്യാനന്ദം ഉണ്ടാകുന്നില്ല. ദുഃഖനിവൃത്തിയേപ്പററിയുള്ള ചിന്തയ്ക്കു് സദാചാരവും ആവശ്യമാണ്. സദാചാരം മതത്തിൽ അടങ്ങിയിരിക്കുകയും ചെയ്യുന്നു. നിത്യാനന്ദപ്രാപ്തിക്കുള്ള വഴിയെന്തെന്നു് മനുഷ്യൻ ചിന്തിച്ചതിൽനിന്നു് സദാചാരമുണ്ടായി. സദാചാരം മതത്തിൻെറ ഒരു ശാഖമാത്രമാണ്. നാലാം ഫാറത്തിൽ പഠിക്കാതെ ഒരുവൻ ബി.ഏ. ക്കാരൻ ആകുന്നില്ല. എന്നാൽ നാലാം ഫാറത്തിൽ പഠിച്ചതുകൊണ്ടുമാത്രം ഒരുവൻ ബി.ഏ. ക്കാരനായിപ്പോയിയെന്നഭിമാനിക്കാനും നിവൃത്തിയില്ല. അതുകൊണ്ടു് മതമെന്തെന്നു് അറിയണമെങ്കിൽതന്നെ ഒരുവൻ സദാചാരനിരതനായിരിക്കണം. എന്നാൽ സദാചാരമറിഞ്ഞതുകൊണ്ടുമാത്രം ഒരുവൻ മതനിഷ്ഠനാകുന്നതുമില്ല. ആത്യന്തികദുഃഖനിവൃത്തി ഉണ്ടാകണമെന്നു് ആഗ്രഹിക്കുന്നവക്കു് മതം അത്യന്താപേക്ഷിതമാണ്. വാസ്തവത്തിൽ ഉൽകൃഷ്ടമനുഷ്യജീവിതം മുഴുവൻതന്നെ മതനിഷ്ഠമാണ്. ചതുർവിധപുരുഷാത്ഥങ്ങളും, നിയമങ്ങളും, വിധിനിഷേധവ്യവസ്ഥകളും, ചതുരാശ്രമ നിയമങ്ങളും, ധമ്മാധമ്മനിശ്ചയങ്ങളുമെല്ലാം മതാധിഷ്ഠിതങ്ങൾ തന്നെ. മുമുക്ഷുക്കൾക്കു മാത്രമല്ല മതത്തിൻെറ ആവശ്യകത. പിന്നെയോ? സവ്വമനുഷ്യക്കും. എന്തിനു്? ദുഃഖനിവൃത്തിക്കും, സൗഖ്യപ്രാപ്തിക്കും വേണ്ടിതന്നെ ഇതാണ് തത്ത്വം.



* 1126-ൽ വെമ്പിളിയസ്സ് ലക്ഷ്മണൻ നമ്പൂതിരിപ്പാട് ആലത്തൂർ സ്മാരകാങ്കത്തിൽ പ്രസിദ്ധപ്പെടുത്തിയത്.

# 20. മതത്തിൻെറ ലക്ഷ്യം*

സാവ്വജനീനസ്നേഹമാണ് സത്യത്തിൻെറ സാക്ഷാത്തായ സ്വരൂപം. ഇന്നു ലോകത്തിൽ കാണുന്ന എല്ലാ അവശതകാംക്കം കലാപങ്ങാംക്കം കാരണം സ്വാത്ഥബുദ്ധിയായ മനുഷ്യൻെറ അസത്യാസക്തിയാണ്. ബഹുജനങ്ങളുടെ സുഖത്തിനും ഹിതത്തിനുമായി പ്രതിഫലേഛ കൂടാതെ ശാന്തമായി പ്രയത്നിക്കുക. അതാണ് മതത്തിൻെറ പരമോപദേശം. അതുതന്നെയാണ് ഈശ്വരസാക്ഷാത്കാരമാഗ്ഗവും.

എല്ലാ മാതാപിതാക്കന്മാരും തങ്ങളുടെ സന്താനങ്ങളോടു സത്യം പറയണമെന്നു ഉപദേശിക്കുന്നു. എന്നാൽ വാസ്തവത്തിൽ ആ മാതാപിതാക്കന്മാർ തന്നെ അവരവരുടെ സ്വാത്ഥലാഭത്തിനുവേണ്ടി സത്യത്തെ ഇഷ്ടപ്പെടുന്നില്ല. അതുപോലെ വേദാന്തശാസ്ത്രങ്ങളിലുള്ള സനാതനവും പരിപാവനവുമായ സത്യങ്ങളെ മറച്ചുവെച്ചു ലോകത്തേയും തദ്വാരാ തങ്ങളെത്തന്നെയും വഞ്ചിക്കുന്ന അനേകം സന്ന്യാസിമാരേയും ഉത്തരേന്ത്യൻ പര്യടനത്തിൽ എനിക്കു കാണാൻ സംഗതിയായിട്ടുണ്ടു്. അതിലും കഷ്ടമാണ്, സ്വാമി വിവേകാനന്ദൻ ഒരു ഭ്രാന്താലയമായി കണ്ട കേരളത്തിൻെറ സ്ഥിതി. സാമുദായിക അസമത്വങ്ങളിൽ ഉത്തരേന്ത്യ കേരളത്തിനോടു കിടപിടിക്കുന്നില്ല. എങ്കിലും സാംസ്കാരികമായ മറ്റുനം അവിടെയും (ഉത്തരേന്ത്യയിൽ) മൂദ്ധന്യാവസ്ഥയെ പ്രാപിച്ചിരിക്കുന്നതായിട്ടാണു കാണുന്നതു്. യു. പി. യിൽ ഉദ്ദേശം അഞ്ഞൂറോളം സംസ്കൃതപാഠശാലകളുള്ളതിൽ ഒന്നിലെങ്കിലും ബ്രാഹ്മണക്കല്ലാതെ മററാക്കും പ്രവേശനം അനുവദിക്കുന്നില്ലത്രേ. ജന്മം കൊണ്ടുണ്ടാകുന്ന അസമത്വത്തിനു ഹിന്ദുമതത്തിൽ ഒരു സ്ഥാനവുമില്ല. ചില സ്മൃതികളുടെ ഉത്പത്തിയേയും അവയുടെ കത്താക്കന്മാരുടെ കാലത്തേയും പററി അന്വേഷിക്കുന്നതായാൽ പല വ്യാജങ്ങളും അതിൽ അനന്തരകാലങ്ങളിൽ ഘടിപ്പിച്ചിട്ടുണ്ടെന്നു കാണാം. ഏകദേശം നൂററമ്പതുകൊല്ലത്തോളംമാത്രം പഴക്കം ചെന്നതായ ദേവലസ്മൃതിയുടെ കത്താവായ ''ദേവല

* 1111 വൃശ്ചികം മൂന്നാംതീയതി ഇരിഞ്ഞാലക്കുട യുവജനസമിതിയുടെ ആഭിമുഖ്യത്തിൽ വിക്ടോറിയ ജൂബിലി പബ്ളിക്ക് ലൈബ്രറിയിൽ കൂടിയ പൊതുയോഗത്തിൽവെച്ചു ചെയ്ത പ്രസംഗത്തിലെ ചില ഭാഗങ്ങാം.

മഹർഷി'' ശ്രീകൃഷ്ണൻെറ സമകാലികനാണെന്നു് പ്രസ്താവിച്ചു കാണുന്നു.

''ത്രൈഗുണ്യവിഷയാ വേദാ നിസ്ത്രൈഗുണ്യോ ഭവാർജ്ജുന'' എന്നും മററുമുള്ള ഗീതാവചനങ്ങളെ തെററായി വ്യാഖ്യാനിച്ചു് വേദശാസ്ത്രപാരംഗതന്മാരായ ചില പണ്ഡിതവര്യന്മാർപോലും ലോകത്തെ അധർമ്മമാർഗ്ഗത്തിൽ ചരിപ്പിക്കുന്നതാണത്ഭുതം.

ഏതു തത്ത്വവും വിശ്വസിക്കുവാനുള്ള പൂർണ്ണസ്വാതന്ത്ര്യം ഹിന്ദുമതത്തിൽ പരമകാഷ്ഠയെ പ്രാപിച്ചിട്ടുണ്ടു്. എന്നാൽ സാമുദായികമായ അസമത്വങ്ങൾ ഇത്ര കൊടുമ്പിരിക്കൊണ്ടിരിക്കുന്ന ഒരു മതം ഇന്നു് ലോകത്തിൽ വേറെ ഇല്ല. സ്വാർത്ഥത്തിനുവേണ്ടി ഏതു സത്യത്തേയും ലംഘിക്കാൻ തയ്യാറാണു് മനുഷ്യൻ. മനുഷ്യസമുദായത്തിൻെറ പുരോഗതി സത്യത്തെ ആസ്പദമാക്കിയാണു്. എവിടെ രഹസ്യമുണ്ടോ അവിടെ അസത്യമുണ്ടു് എന്നുള്ളതു തീർച്ചയാണു്.

നൂറുവേദങ്ങൾ ഒന്നിച്ചുനിന്നു് അഗ്നിക്കു ചൂടില്ലെന്നു വാദിച്ചാലും അതു അനുഭവത്തിനു വിരുദ്ധമാകയാൽ അതിനെ ത്യാജ്യകോടിയിൽ തള്ളേണ്ടതാണെന്നാണു് ശങ്കരൻെറ സിദ്ധാന്തം. വേദാന്തിയായ ശങ്കരൻ യുക്തിക്കും അനുഭവത്തിനും യോജിച്ചിരിക്കുന്ന തത്ത്വങ്ങളെ മാത്രമേ അംഗീകരിച്ചിട്ടുള്ളു. പ്രത്യക്ഷം കൊണ്ടും അനുമാനം കൊണ്ടും സാധിക്കുന്നതിനെ മാത്രമേ ലോകം വിശ്വസിക്കയുള്ളു എന്നു് അദ്ദേഹം അറിഞ്ഞിരുന്നു. അങ്ങനെ ശങ്കരാചാര്യ സ്വാമികൾ മനുഷ്യസമുദായത്തിൻെറ പുരോഗതിക്കുവേണ്ടി അദ്വൈതമതത്തെ പുനഃസ്ഥാപിച്ചു.

അജിതേന്ദ്രിയൻ വിഷയാത്മകമായ ഈ ലോകത്തിൽ സ്വാർത്ഥപൂരണത്തിനുവേണ്ടി ഭ്രമിച്ചു നശിച്ചുപോകുന്നു. അതുകൊണ്ടു കാമക്രോധങ്ങളെ ജയിച്ചു ജിതമാനസനായി ലോകോപകാരത്തിനുവേണ്ടി ജീവിക്കുന്നവനാണു് വാസ്തവത്തിൽ സുഖമുള്ളവൻ. വിവേകം, വൈരാഗ്യം, ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം, സത്യം എന്നിവയാണു് മതത്തിൻെറ മൂലതത്ത്വങ്ങൾ. മനുഷ്യസഹോദരങ്ങളെ വഴിയിൽനിന്നു് ആട്ടി ഓടിക്കുന്നതല്ല; മനസ്സിനു് സന്തുഷ്ടിയും, സംതൃപ്തിയും, ശാന്തിയും ഉണ്ടാക്കുന്നതാണു മതം. ഈശ്വരചൈതന്യം സർവ്വചരാചരങ്ങളിലും അനുസ്യൂതമായി പ്രവഹിക്കുന്നുണ്ടെന്നുള്ള ബോധം വരണം; സർവ്വജീവരാശിയിലും സ്നേഹം ജനിക്കണം.

അദ്വൈതം വളരെ പ്രായോഗികമായ ഒരു മതമാണു്. ജീവന്മുക്തിയാണു് അതിൻെറ പരമോദ്ദേശം. ശരീരത്തോടുകൂടിത്തന്നെ മോക്ഷസുഖത്തെ—അഖണ്ഡപരമാനന്ദത്തെ—അനുഭവിക്കുക. അതാണു

ജീവന്മുക്തിയുടെ ലക്ഷണം. മനസ്സ് അഹംബുദ്ധിരഹിതമായി അപാരമായ ശാന്തതയിലും ദേഹം ഊർജ്ജസ്വലതയോടുകൂടി ലോകോപകാരത്തിലും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതാണ് ഈശ്വരസാക്ഷാത്കാരം വന്നവന്റെ ലക്ഷണം. മതം, സമുദായം, രാഷ്ട്രം എന്നിവകാക്ക് പരസ്പരബന്ധമുണ്ട്. ലോകത്തിൽ ഒരു പുഴുവിനെങ്കിലും ദുഃഖമുണ്ടാകുന്നതു തന്റെ ദുഃഖമായി കരുതുന്നവനാണ് ബ്രഹ്മസാക്ഷാത്കാരത്തെ കരതലാമലകം പോലെ കണ്ടറിഞ്ഞവൻ. ഈശ്വരൻ അമ്പലത്തിലോ, പള്ളിയിലോ മാത്രമേ ഉള്ള എന്നു വിശ്വസിച്ച് അവിടെപ്പോയി മാത്രം ഉപാസനകാം നടത്തുന്നതു് ഉൽകൃഷ്ടമതമല്ല. അതു് മതത്തിന്റെ ബാലപാഠം മാത്രമാണ്. ഇന്നു മതത്തിന്റെ പേരിൽ സമുദായത്തിൽ കാണുന്ന സർവ്വമത്സരങ്ങാംക്കും കലാപങ്ങാംക്കും കാരണം ഓരോ മതക്കാർ എഴുതിവെച്ചിട്ടുള്ള കള്ളപ്രമാണങ്ങളാണ്. ബഹുജനങ്ങളുടെ ഹിതത്തിനും സുഖത്തിനും വേണ്ടി ജീവിക്കുക. അതാണ് മതം. അന്യന്റെ ഗുണത്തിനുവേണ്ടി ജീവിക്കുകയാണ് മതത്തിന്റെ പരമലക്ഷ്യം. സത്യത്തിന്റെ സാക്ഷാൽ സ്വരൂപം സ്നേഹമാണ്.



---

* പ്രസംഗം കഴിഞ്ഞു നടന്ന കൃതജ്ഞതാപ്രസംഗത്തിൽ യുക്തിവാദി പത്രാധിപർ ശ്രീ എം. സി. ജോസഫ്, മതം ഇതുവരെ മററുള്ളവരെ മാടുകളെ മേയ്ക്കുവാൻ പ്രത്യേകം പ്രത്യേകമായി ഏർപ്പാടു ചെയ്യുന്ന ഓരോ കളംപോലെയായിട്ടാണ് താൻ കരുതിയിരുന്നതെന്നും എന്നാൽ സ്വാമികളുടെ പ്രസംഗത്തിൽ മതത്തിനു ഏററവും ഹൃദയവികാസത്തോടുകൂടി നൽകിയ നിർവ്വചനം ഒരു യുക്തിവാദിയായ തന്നെ സ്വാമികളുടെ മതത്തോട് ഏററവും അടുപ്പിച്ചിരിക്കുന്നു എന്നും അതുതന്നെയാണ് യുക്തിവാദത്തിന്റെ പരമാദർശമെന്നും പ്രസ്താവിക്കയുണ്ടായി.

1111 വൃശ്ചികം 5-ാംനു- വ്യാഴാഴ്ചയിലെ 'ഗോമതി' ദിനപ്പത്രത്തിൽ പ്രസിദ്ധീകരിച്ചത്.

# 21. നമ്മുടെ ഗ്രന്ഥശാലകൾ

സ്വാമി വിവേകാനന്ദൻ ഒരു വലിയ പ്രവാചകനായിരുന്നു. അദ്ദേഹം ലോകത്തിന്റെ ഭൂതഭാവികളെ അറിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ പ്രസംഗങ്ങളിൽ ഇന്നത്തെ മഹായുദ്ധത്തേയും അബിസീനിയൻ യുദ്ധത്തേയും കുറിച്ചു സൂചിപ്പിച്ചിട്ടുണ്ട്. അദ്ദേഹം മതകാര്യങ്ങളിൽ മാത്രമല്ലാ ലൗകികകാര്യങ്ങളിലും ആചാര്യനായിരുന്നു. ''ബ്രഹ്മജ്ഞൻ സർവ്വജ്ഞൻ'' എന്ന വാക്ക് അക്ഷരംപ്രതി സത്യമാണെന്നദ്ദേഹം തെളിയിച്ചിട്ടുണ്ട്. ആ മഹാത്മാവ് യൂറോപ്പിലും അമേരിക്കയിലും സഞ്ചരിച്ചത് കണ്ണടച്ചുകൊണ്ടല്ല; അവിടത്തെ രാഷ്ട്രീയാന്തരീക്ഷം നല്ലവണ്ണം പരിശോധിച്ചുകൊണ്ടും ഇന്ത്യയുടെ ഭാവി എങ്ങനെ രൂപീകരിച്ചാൽ ശരിയാകുമെന്ന് ആലോചിച്ചുകൊണ്ടുമാണ്. അദ്ദേഹം ഒരിടത്തു പറയുന്നു:—

‡ രാജ്യതന്ത്രത്തിന്റെ പേരിൽ അന്യന്മാരെ കൊള്ളയിടുകയും സാമാന്യജനങ്ങളുടെ രക്തം ഊററിക്കുടിച്ചു തടിച്ചു കൊഴുക്കുകയും ചെയ്യുന്ന ആ ജാതി ആളുകൾ നമ്മുടെയിടയിലില്ല. *''ഇംഗ്ലണ്ട് ഒരുപിടി ഷൈലോക്കുകളുടെ കയ്യിലാണ്''' എന്ന് അദ്ദേഹം മറെറാരിടത്തു പറഞ്ഞിട്ടുണ്ട്. നൂററിനു നൂറും വിദ്യാഭ്യാസം സിദ്ധിച്ച യൂറോപ്പിലെ സ്ഥിതി ഇതാണെങ്കിൽ ഇന്ത്യയിലെ സ്ഥിതി എന്തായിരിക്കും? ഇന്നത്തെ യുദ്ധത്തിനുശേഷം ഇന്ത്യയുടെ രാഷ്ട്രീയചരിത്രത്തിൽ ഒരു മാററം വരുമെന്നുള്ളതു തീർച്ചയാണ്. വന്നില്ലെങ്കിൽ വരുത്തേണ്ടതു് ഓരോ ഭാരതീയന്റേയും ചുമതലയാണ്. ഈ മാററം വരികയാണെങ്കിൽ ഇന്ത്യയുടെ ഭാവി നിശ്ചയിക്കേണ്ടതാരാണ്? ഒരു കൈനിറയെ ആളുകളോ, ഭാരതത്തിലെ പൊതുജനങ്ങളോ? ഭൂരിപക്ഷത്തിന് ഭാവിഭാരതത്തിൽ ശരിയായ അഭിപ്രായം പറയാനുള്ള യോഗ്യതയുണ്ടാക്കാനുള്ള ഉപായമെന്ത്? സാമാന്യജനങ്ങൾക്കു വിദ്യാഭ്യാസം കൊടുക്കുകയൊന്നുമാത്രം. ഇതുകൊണ്ടാണ് ശ്രീ വിവേകാനന്ദസ്വാമികൾ ഇന്ത്യയെ സംബന്ധിച്ച എല്ലാ വിഷമപ്രശ്നത്തിനും പ്രധാന പരിഹാരം സാമാന്യജനങ്ങൾക്കു വിദ്യാഭ്യാസം നൽകുന്നതിൽ ഇരിക്കുന്നുവെന്നു പറഞ്ഞിട്ടുള്ളത്.

---

‡ "We have not amongst us that class of people who in the name of Politics rob others and fatten themselves by sucking the very lifeblood of masses".

* "England is in the hands of a handful of shylocks"

എല്ലാവക്കും വിദ്യാഭ്യാസം നൽകുന്നതിനുള്ള വഴിയെന്താണ്? നിർബന്ധിതവിദ്യാഭ്യാസം നടപ്പിലാക്കുകയെന്നു ചിലർ പറയുന്നു. അതു് എത്രത്തോളം പ്രായോഗികമാണ്? ഇന്നത്തെ ഭയങ്കരമായ ദാരിദ്ര്യത്തിനിടയിൽ എല്ലാവരും കുട്ടികളെ സ്കൂളിലയച്ചു വിദ്യാഭ്യാസം ചെയ്യിക്കണമെന്നൊരു നിയമം നടപ്പിലാക്കുന്നത് ശരിയോ എന്നാലോചിക്കേണ്ടതുണ്ട്. ബറോഡായിലെ നിർബന്ധിതവിദ്യാഭ്യാസശ്രമം ശരിയായി ഫലിക്കുന്നില്ലെന്നു് ഇവിടുത്തെ വിദ്യാഭ്യാസ ഡയറക്ടർ മി. സി. വി. ചന്ദ്രശേഖരൻ പറയുന്നു. അനേകം കൂലിക്കാർ, സ്ത്രീപുരുഷന്മാരടക്കം, വേലയ്ക്കുപോകുമ്പോൾ അവരുടെ ചെറിയ കുട്ടികളെ സൂക്ഷിക്കുന്ന ചുമതല വലിയ കുട്ടികളെ ഏല്പിച്ചിട്ടാണു് പോകുന്നതു്. എല്ലാ കുട്ടികളും സ്കൂളിൽ പോകണമെന്നു് ഒരു നിയമം നടപ്പിൽ വന്നാൽ ഈ ചുമതല ആരു വഹിക്കും? സ്കൂളിൽ പോകാതെ വീട്ടിലിരിക്കുന്ന കുട്ടികൾ മാതാപിതാക്കന്മാക്കു് പലവിധത്തിൽ ധനസംബന്ധമായി സഹായം ചെയ്യുന്നുമുണ്ടു്.

ഇനി വിദ്യാഭ്യാസം നിർബന്ധമാക്കിയാൽത്തന്നെ ഏതുക്ലാസ്സുവരെയുള്ള പഠിപ്പാണു് നിർബന്ധമാക്കുന്നത്? നാലാംക്ലാസ്സുവരെയെന്നോ, എല്ലാവക്കും എഴുതാനുള്ള അറിവുകിട്ടുന്നതുവരെയെന്നോ ഉത്തരം പറയുമായിരിക്കാം. ഇത്രത്തോളമുള്ള അറിവുകൊണ്ടവസാനിപ്പിക്കുന്നതു് രാജ്യത്തിനൊട്ടാകെ നല്ലതോ ചീത്തയോ എന്നു് ആലോചിക്കേണ്ടതാണ്. ''അല്പജ്ഞൻ ആളെക്കൊല്ലും'' എന്നുള്ള ആപ്തവാക്യം ചിന്ത്യമാണ്. ഏതായാലും അതുകൊണ്ടവസാനിപ്പിച്ചാൽ ആയില്ലെന്നു് ആക്കും അറിയാവുന്നതാണ്. ഇവിടെയാണ് ഗ്രന്ഥശാലകളുടെ പ്രയോജനം വരുന്നതു്.

ഇന്ത്യയിലെ മററു സംസ്ഥാനങ്ങളേക്കാൾ എഴുത്തുപഠിച്ചവരുടെ ശതമാനം വദ്ധിച്ചിട്ടുള്ള തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങളിൽപോലും വേണ്ടത്ര ഗ്രന്ഥശാലകൾ ഇല്ലെന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. ഉള്ളവയിൽത്തന്നെ ശരിയായി പ്രവത്തിക്കുന്നവ വളരെ കുറവുമായിരിക്കുന്നു. പലയിടത്തും ഗ്രന്ഥശാലകൾ ആരംഭിച്ചു സ്വല്പദിവസങ്ങൾക്കുള്ളിൽ നാമാവശേഷങ്ങളായിത്തീരുന്നുമുണ്ടു്.

ഗ്രന്ഥശാലകളെ ഉപയോഗപ്പെടുത്തേണ്ട വിധത്തെപ്പററി വളരെ ലേഖനങ്ങൾ ഇതിനകം മലയാളത്തിൽ വന്നുകഴിഞ്ഞിട്ടുള്ളതുകൊണ്ടു് ആ ഭാഗം ഞാനിവിടെ വിസ്തരിക്കുന്നില്ല. ഗ്രന്ഥശാലകളിൽനിന്നു പുസ്തകങ്ങൾ വീടുതോറും കൊണ്ടുചെന്നു കൊടുക്കുക; കൂടുതൽ പുസ്തകങ്ങൾ വായിക്കുന്നവക്കു് സമ്മാനങ്ങൾ നൽകുക; ഗ്രന്ഥശാലയുടെ മേൽനോട്ടത്തിൽ പ്രസംഗമത്സരം, ഉപന്യാസമത്സരം മു

തലായവ നടത്തുക; ഗ്രന്ഥശാലകളോടുചേർത്തു വിനോദശാലകരം ഏർപ്പെടുത്തുക; വീടുകരംതോറും ചെന്നു് ആളുകളെ വിളിച്ചുകൂട്ടി പുസ്തകങ്ങരം വായിച്ചുകേരംപ്പിച്ചു് പുസ്തകവായനയിൽ അഭിരുചിയുണ്ടാക്കുകയും ആശയപ്രചരണം ചെയ്യുകയും ചെയ്യുന്ന പ്രചാരകന്മാരെ നിയമിക്കുക; മുതലായവ ഇവയിൽ പ്രധാനപ്പെട്ടവയാണു്. എന്നാൽ എനിക്കു പ്രത്യേകം പറയാനുള്ളതു് ഗ്രന്ഥശാലകളിൽ ശേഖരിക്കുന്ന പുസ്തകങ്ങളെപ്പററിയാണു്. ഒന്നാമതു് ഒരു ഗ്രന്ഥശാലയ്ക്കു് ഒരു ലക്ഷ്യമുണ്ടായിരിക്കണം. അതായതു് ആ ഗ്രന്ഥശാല സ്ഥാപിക്കുന്നതു് മനുഷ്യർക്കു് ഉപകാരപ്രദമായ ഒന്നോ അധികമോ ആശയങ്ങരം സമുദായത്തിൽ പ്രചരിപ്പിക്കുന്നതിനായിരിക്കണം.

നമ്മുടെ രാജ്യത്തെ ഗ്രന്ഥശാലകളിൽ അധികവും നടത്തപ്പെടുന്നതു് ശരിയായ ആദർശത്തോടുകൂടിയാണോ എന്നു സംശയമാണു്. ഓരോ ദേശത്തിൻേറയും ആവശ്യമറിഞ്ഞു് അതിനുപററിയ ഗ്രന്ഥങ്ങരം അടങ്ങിയ ഗ്രന്ഥശാലകരം അതതുദിക്കിൽ സ്ഥാപിക്കുന്നതു് കൂടുതൽ നന്നായിരിക്കും.

ഇന്ത്യയുടെ ഇന്നത്തെ സ്ഥിതിക്കു് ഗ്രന്ഥശാലയിൽ സദ്ഗ്രന്ഥങ്ങരം മാത്രമേ വെക്കൂവെന്നൊരു നിശ്ചയമുണ്ടായിരിക്കണം. രാജ്യത്തിൻേറയും സമുദായങ്ങളുടേയും യോജിപ്പിനും, ദേശീയബോധം ഉണ്ടാക്കുന്നതിനും ഉപകരിക്കുന്ന പുസ്തകങ്ങളെ സദ്ഗ്രന്ഥങ്ങളായി ഞാൻ കരുതുന്നു. നിർഭാഗ്യവശാൽ നമ്മുടെ രാജ്യം മതത്തിൻേറയും ജാതിയുടേയും പേരിൽ ഛിന്നഭിന്നമായിരിക്കുന്നു. ഹിന്ദുക്കരം പല ജാതികളായി പിരിഞ്ഞിരിക്കുന്നു. തിരുവിതാംകൂറിലെ ക്ഷേത്രപ്രവേശന വിളംബരംകൊണ്ടു് ഹിന്ദുക്കരം തമ്മിൽ യോജിക്കാൻ തക്ക അന്തരീക്ഷം സംജാതമായിട്ടുണ്ടു്. എങ്കിലും പലേ കാരണങ്ങളാൽ ഇനിയും ആ ഐക്യം ഉണ്ടായിട്ടില്ല. ഉണ്ടാകാൻ കാലവിളംബവുമുണ്ടു്. എന്നാൽ ഇന്ത്യ ഒട്ടാകെ എടുക്കുമ്പോരം ഈ കാര്യത്തിൽ വളരെ കൂടുതൽ പ്രവർത്തിക്കേണ്ടതുണ്ടു്. മതത്തിൻെറ കഥയാണെങ്കിൽ ഭയങ്കരമാണു്. മനുഷ്യരെ തമ്മിൽ യോജിപ്പിച്ചു് ഈശ്വരാനുഭൂതിയിലേയ്ക്കു നയിക്കുന്നതിനു ഉത്പന്നമായ മതം സ്വാർത്ഥികളുടെ കയ്യിൽ കലഹത്തിനുള്ള കാരണമായിത്തീർന്നിരിക്കുന്നു. ''എൻെറ മതത്തിൽകൂടി മാത്രമേ മോക്ഷമുള്ളു'' എന്നു പല മതക്കാരും വാദിക്കുന്നു. ''അതിനു തെളിവെന്തു്?'' എന്നു നാം അവരോടു ചോദിക്കുമ്പോരം, അതിനു അവക്കു ശരിയായി യാതൊരു സമാധാനവും പറയുവാനില്ല. കൂടിവന്നാൽ അവർ ചില പുരാണകഥകരം ഉദ്ധരിക്കുന്നു. മനുഷ്യനെ സങ്കുചിതബുദ്ധിയാക്കുന്നതെല്ലാം സാക്ഷാൽ മതത്തിൻെറ ശത്രുവാണു്, നമ്മുടെ രാജ്യത്തിൻെറ അഭ്യുന്നതിക്കു് പ്രതിബന്ധവുമാണു്. അതിനാൽ അത്തരം ഗ്രന്ഥങ്ങരം ഉപേക്ഷിക്കണം.

ഭാരതീയക്കു് ദേശീയബോധം വാസ്തവത്തിൽ ഇനിയും ഉണ്ടന്നിട്ടില്ല. ഇന്നു് ദേശീയകർമ്മികളെന്നു പറയുന്നവരിൽ പോലും വളരെയാളുകൾ ദേശീയാദർശം മനസ്സിലാക്കാത്തവരാണു്. ''നമ്മുടെ ദേശീയാദർശം ത്യാഗവും സേവയുമാകുന്നു'' എന്നു മഹാത്മാക്കൾ പറയുന്നു. ഭോഗതല്പരതയില്ലാത്തവർ മാത്രമാണു് യഥാർത്ഥ ദേശാഭിമാനികൾ. നമ്മുടെ ദേശത്തെക്കുറിച്ചഭിമാനമുള്ളവൻ ദേശീയമായ സകലതിനേയും സ്നേഹിക്കുന്നു. അവിടെ വ്യത്യാസമില്ല. ''ഭാരതീയ സംസ്കാരം, എൻെറ സംസ്കാരം; ഭാരതീയഭാഷ എൻെറ ഭാഷ; ഭാരതവാസികൾ—പറയനാകട്ടെ, ബ്രാഹ്മണനാകട്ടെ, സുന്ദരനാകട്ടെ, കുഷ്ഠിയാകട്ടെ, പുണ്യവാനാകട്ടെ, പാപിയാകട്ടെ, ആരായാലും—എല്ലാം എൻെറ സഹോദരന്മാർ; ഭാരതഭൂമി എൻെറ പുണ്യക്ഷേത്രം; ഭാരതത്തിലെ ഓരോ തരി മണലും എൻെറ അമ്മയുടെ പവിത്രപാദധൂളിയാണു്; ഭാരതീയാചാര്യന്മാർ എൻെറ ആചാര്യന്മാർ; എന്നുവേണ്ട ഭാരതത്തിൻെറ എല്ലാം എൻേറതു്'' എന്ന ബോധം ആർക്കുണ്ടോ അയാളിലാണു് യഥാർത്ഥദേശീയാഭിമാനം ഉണർന്നിട്ടുള്ളതു്. അതു് ഈ രാജ്യത്തു് എത്രപേർക്കുണ്ടു്? ആ ബോധം ഇന്ത്യയിൽ ഒരുലക്ഷം മനുഷ്യർക്കു് ഉണ്ടായിരുന്നെങ്കിൽ ഇന്നു് ഇന്ത്യ ഈ അവസ്ഥയിൽ പതിതയായി കിടക്കുമോ? ഇന്ത്യാക്കാർ ദാരിദ്ര്യത്തിൽ കിടന്നുരുളുമോ? ഇവിടത്തെ ധനികന്മാർക്കു് ദേശീയാഭിമാനം ഒട്ടുംതന്നെയില്ല. ഉണ്ടായിരുന്നെങ്കിൽ ആയിരക്കണക്കിനു സഹോദരന്മാർ പട്ടിണികിടന്നു ചാകുമ്പോൾ അവർക്കു സുഖമായി ജീവിക്കാൻ എങ്ങനെ കഴിയും? അതുകൊണ്ടു് നമ്മുടെ ഗ്രന്ഥശാലകൾ ദേശീയാഭിമാനം ഉണർത്തുന്ന ഗ്രന്ഥങ്ങളെക്കൊണ്ടു നിറയ്ക്കണം. അതിനു ഹാനിവരുത്തുന്ന യാതൊരു ഗ്രന്ഥവും അവിടെ ഉണ്ടായിരിക്കരുതു്. മറെറാന്നു് ഗ്രന്ഥശാലകളിൽ സന്മാർഗ്ഗത്തിനും ധർമ്മബോധത്തിനും ഹാനികരങ്ങളായ ഗ്രന്ഥങ്ങൾ ഉണ്ടായിരിക്കരുതെന്നുള്ളതാണു്. ഭൂരിപക്ഷത്തെ സംബന്ധിച്ചിടത്തോളം ഈശ്വരവിശ്വാസവും സാന്മാർഗ്ഗികനിഷ്ഠയും തമ്മിൽ അവിഭാജ്യമായിരിക്കുന്നു. അതിനാൽ ഈശ്വരാസ്തിക്യബോധത്തെ ഹനിക്കുന്ന ഗ്രന്ഥങ്ങൾ മനുഷ്യസമുദായത്തിനു പലപ്പോഴും ദോഷകരങ്ങളാണു്.

ഇനിയൊരുകാര്യം. ഗ്രന്ഥശാലകളിൽ ശേഖരിക്കുന്ന ഗ്രന്ഥങ്ങളിൽ ഒരു നല്ല സംഖ്യ മനുഷ്യനു് വ്യവസായം, കൃഷി മുതലായവയിൽ താല്പര്യം ഉദിപ്പിക്കുന്നവയായിരിക്കണമെന്നുള്ളതാണു്. അന്യരാജ്യങ്ങളെ അപേക്ഷിച്ചു് ഇന്ത്യ ഇന്നും ഈ വിഷയങ്ങളിൽ വളരെ പിന്നണിയിലാണു് നില്ക്കുന്നതു്. വൈജ്ഞാനികാഭിവൃദ്ധിയിൽ (scientific progress) നാം വളരെ പിന്നിലാണു്. അതുകൊണ്ടു്

വൈജ്ഞാനിക ഗ്രന്ഥങ്ങരം നാം ധാരാളമായി ശേഖരിച്ച് സമുദായത്തിൽ പ്രചരിപ്പിക്കണം.

ഇങ്ങനെ ഗ്രന്ഥശാലകരംക്കു വളരെ കഴിവുകളുണ്ട്. ഗ്രന്ഥശാലകളിൽക്കൂടിയാണ് നമ്മുടെ നേഷൻ ഉണരേണ്ടതും, ഉയരേണ്ടതും. ഈ ആദർശത്തോടുകൂടിയ ധാരാളം ഗ്രന്ഥശാലകരം ഉണ്ടായി യോജിച്ച് പ്രവർത്തിച്ച് ഭാരതഭൂമിയുടെ ആസന്നഭാവി ശോഭനമാക്കിക്കാണ്മാൻ ഞാനാഗ്രഹിക്കുന്നു. ഭാരതം ഉണരട്ടെ! ഉയരട്ടെ! സ്വതന്ത്ര്യയാകട്ടെ! വിദേശീയ ഭരണരീതിയിലുള്ള ദോഷം കൂടാതെയുള്ള ഭരണസമ്പ്രദായംകൊണ്ട് ഐശ്വര്യം പ്രാപിക്കട്ടെ!



---

1944-ലെ 'പൗരപ്രഭ' തിരുനാരം വിശേഷാൽപ്രതിയിൽ പ്രസിദ്ധപ്പെടുത്തിയത്.

# 22. സ്വാതന്ത്ര്യഭാരതത്തിന്റെ മതം

സ്വാതന്ത്ര്യഭാരതത്തെ രാമരാജ്യമാക്കിത്തീർക്കുന്നതിനുള്ള വഴി കരം വിഭാവനം ചെയ്ത ഭാരതസ്രഷ്ടാവായ മഹാത്മജി 1924 ഏപ്രിൽ 3–ലെ യങ് ഇന്ത്യയിൽ ''മതത്തോടു ബന്ധപ്പെടാത്ത രാഷ്ട്രതന്ത്രം ഒരു മരണക്കുടുക്കാണ്; അത് ആത്മാവിനെ കൊല്ലുന്നു.'' എന്ന് എഴുതിയിരിക്കുന്നു. ''ഇന്ത്യ ആദ്ധ്യാത്മികമായി ദാരിദ്ര്യം പ്രഖ്യാപിക്കാതിരിക്കണമെങ്കിൽ അതിലെ യുവാക്കന്മാരുടെ ആത്മികബോധം ലൌകികവിഷയബോധത്തോളമെങ്കിലും ആവശ്യമുള്ളതായി കരുതപ്പെടണം.'' എന്ന് മഹാത്മജി 1927 ആഗസ്റ്റ് 25 ലെ യങ് ഇന്ത്യയിൽ എഴുതിയിരിക്കുന്നു. ''ഇന്നുവരെ കുട്ടികൾക്ക് മാനസികപോഷണം നൽകിവന്ന പാരമ്പര്യങ്ങൾ പിഴുതുകളഞ്ഞതിന്റെ ഫലമാണ് ഇന്നു വിദ്യാർത്ഥികൾക്കിടയിൽ കാണുന്ന അശുചിത്വവും, ജീവിതത്തിലെ വിലപ്പെട്ട വസ്തുക്കളെക്കുറിച്ച് അവർക്കുള്ള അശ്രദ്ധയും, മൌലികങ്ങളായ മഹാപ്രശ്നങ്ങളോട് അവർ കൈക്കൊള്ളുന്ന ലാഘവമനോഭാവവുമെന്ന് ഞാൻ വിശ്വസിക്കുന്നു'' എന്ന് അദ്ദേഹം 1927 സെപ്തംബർ 22–ലെ യങ് ഇന്ത്യയിൽ എഴുതി. ഇങ്ങനെയുള്ള അനേകം ലേഖനങ്ങളിൽനിന്നും പ്രസംഗങ്ങളിൽനിന്നും, മഹാത്മജി മതകാര്യങ്ങളിൽ ഉദാസീനമായ ഒരു ഭാരതത്തെയല്ല വിഭാവനം ചെയ്തിരുന്നതെന്നു കാണാൻ കഴിയും. മതമില്ലാത്ത രാജ്യതന്ത്രം ആത്മാവിനെ ഹനിക്കുന്നുവെന്ന് അദ്ദേഹം വിളിച്ചുപറയുന്നുണ്ടല്ലോ.

എന്നാൽ ഭാരതഭൂമിയുടെ ആയിരം വർഷത്തെ ചരിത്രം നമ്മെ എന്തു പഠിപ്പിക്കുന്നു? യൂറോപ്പിന്റെ ചരിത്രം നമ്മെ എന്തു പഠിപ്പിക്കുന്നു? 'യൂറോപ്പിൽ മതത്തിന്റെ പേരിൽ ചൊരിഞ്ഞിട്ടുള്ള രക്തത്തിന് കയ്യും കണക്കുമില്ല; മതത്തിന്റെ പേരിൽ തീയിലിട്ടു ചുടപ്പെട്ടവരുടെ എണ്ണത്തിന് അവസാനമില്ല. ഭാരതഭൂമിയിലും മതത്തിന്റെ പേരിൽ നടന്നിട്ടുള്ള ചൂഷണങ്ങൾക്കും പ്രചരിപ്പിക്കപ്പെട്ടിട്ടുള്ള അന്ധവിശ്വാസങ്ങൾക്കും അറുതിയില്ല. എന്നിട്ടും മഹാത്മജി മതത്തെ സ്തുതിച്ചു; മതവിദ്യാഭ്യാസം വേണമെന്നു വാദിച്ചു. എന്തുകൊണ്ട്? അദ്ദേഹം യഥാർത്ഥ മതമെന്തെന്ന് അറിഞ്ഞിരുന്നു. മതത്തിൽനിന്നു വേർതിരിക്കപ്പെട്ട രാജ്യതന്ത്രത്തിന് അർത്ഥമില്ല എന്നും, എത്ര വലിയവനായാലും ഒരുവന്റെ പിന്നിൽ മതത്തിന്റെ

തുണയില്ലെങ്കിൽ അയാളുടെ വേല വാസ്തവമായി ഐശ്വര്യം പ്രാപി ക്കയില്ല എന്നും അദ്ദേഹം 1917 ഫെബ്രുവരി 16—ാംനു- ചെയ്ത ഒരു പ്രസംഗത്തിൽ പറഞ്ഞതും അദ്ദേഹം യഥാർത്ഥമതമെന്താണെന്നു് അറിഞ്ഞതുകൊണ്ടാണു്.

പത്തൊൻപതാം ശതാബ്ദം മതരംഗത്തു് കൂരിരുളടഞ്ഞ ഒരു കാലമായിരുന്നു. സയൻസിൻെറ കണ്ടുപിടുത്തങ്ങളുടെ ആവിർഭാവവും, മതഗ്രന്ഥങ്ങളിലേക്കു് യുക്തിവിചാരം കടത്തി ആലോചിക്കുന്ന ശീലവും യൂറോപ്പിൽ മതത്തിനെതിരായി ഒരു സൈന്യത്തെ തന്നെ സൃഷ്ടിച്ചു. ക്രിസ്ത്യൻ മിഷണറിമാർ ഏർപ്പെടുത്തിയ വിദ്യാലയങ്ങളിലെ പഠിത്തവും വിദേശീയഭരണവും ഭാരതീയരുടെ വിദേശസഞ്ചാരവും ഇന്ത്യയിലെ വിദ്യാസമ്പന്നരായ യുവാക്കന്മാരുടെ യാഥാസ്ഥിതികചിന്താഗതിയെ ഇളക്കിമറിച്ചു. ഇങ്ങനെയുള്ള ഒരു അന്തരീക്ഷത്തിൽ ഭാരതത്തിൻെറ ജീവനാഡിയായ സനാതനധർമ്മവും—സർവ്വമതമാതാവെന്നു് സ്വാമി വിവേകാനന്ദനാൽ പില്ക്കാലം പ്രഖ്യാപിക്കപ്പെട്ട സനാതനധർമ്മവും—ഒലിച്ചുപോയ്പ്പോകുമോ? എന്നു് ആശങ്കിക്കപ്പെട്ടു. ഈ അവസരത്തിലാണ് ശ്രീരാമകൃഷ്ണ ദേവൻ ആവിർഭവിച്ചതു്.

പരിഷ്കാരത്തിൻെറ ഗന്ധംപോലും എത്താത്ത ഒരു കുഗ്രാമത്തിൽ ജനിച്ചു് സ്വന്തഭാഷപോലും എഴുതാനും വായിക്കാനും പഠിക്കാതെ വളന്ന—താണജാതിക്കാരിയെന്നു കരുതപ്പെടുന്ന ഒരു മുക്കുവസ്ത്രീയുടെ ക്ഷേത്രത്തിലെ ശാന്തിക്കാരനായി ജീവിതം ആരംഭിച്ച ശ്രീരാമകൃഷ്ണൻ ഏതാനും വഷത്തെ സാധനകൊണ്ടു് ഈശ്വരനെ നാനാഭാവങ്ങളിൽ സാക്ഷാൽക്കരിച്ചു് ഇന്ത്യയിലേയും ലോകത്തിലേയും ഇന്നത്തെ വിഷമപ്രശ്നങ്ങൾക്കെല്ലാം പരിഹാരം നൽകി ലോകചരിത്രത്തിൽ ഒരു പുതിയ യുഗം സൃഷ്ടിച്ചു.

''വിശ്വസിപ്പിൻ, വിശ്വസിപ്പിൻ, വിധി പുറപ്പെട്ടുകഴിഞ്ഞു, ഈശ്വരാജ്ഞ ആയിക്കഴിഞ്ഞു—ഭാരതം ഉയരണം, സാധാരണക്കാരും പാവങ്ങളും സുഖിപ്പിക്കപ്പെടണം. എൻെറ സഹോദരന്മാരെ, നമുക്കെല്ലാം ആഞ്ഞുപണിയെടുക്കാം; ഇതു് ഉറങ്ങാനുള്ള സമയമല്ല.'' എന്നു് ഭാരതത്തിൻെറ ഭാവി നിശ്ചയിക്കയും അതിനുവേണ്ടി പണിയെടുക്കാൻ ഉറങ്ങിക്കിടന്ന ഭാരതീയരെ വിളിച്ചുണത്തുകയും ചെയ്ത സ്വാമി വിവേകാനന്ദൻ തന്നെ, ശ്രീരാമകൃഷ്ണനായിരിക്കണം ഭാരതത്തിൻെറ ആദർശമെന്നു് പ്രഖ്യാപിച്ചിട്ടുണ്ടു്. ''ഒരു രാഷ്ട്രം ഉയരണമെങ്കിൽ അതിനു് ഒരു ഉന്നതമായ ആദർശമുണ്ടായിരിക്കണം. ശരിയായ ആദർശം തീർച്ചയായും നിർഗ്ഗുണബ്രഹ്മമാണ്. എന്നാൽ നിങ്ങൾക്കെല്ലാവക്കും അങ്ങനെയുള്ള നിർഗ്ഗുണാദർശത്താൽ പ്രബുദ്ധരാകാൻ

സാദ്ധ്യമല്ലാത്തതിനാൽ നിങ്ങറംക്ക് വ്യക്തിത്വമുള്ള ഒരു ആദർശം വേണ്ടിയിരിക്കുന്നു. അത് നിങ്ങറംക്ക് ശ്രീരാമകൃഷ്ണനിൽ ലഭിച്ചിട്ടുണ്ട്. മററുള്ള വ്യക്തികറം ഇന്നു് നമ്മുടെ ആദർശമായിരിക്കാൻ സാദ്ധ്യമല്ല; കാരണം അവരുടെ കാലം കഴിഞ്ഞു. വേദാന്തം എല്ലാവക്കും പ്രാപ്യമാകണമെങ്കിൽ ആ വ്യക്തി ഇന്നത്തെ തലമുറയോട് സഹാനുഭൂതിയുള്ളവനായിരിക്കണം. ഇത് ശ്രീരാമകൃഷ്ണനിൽ പൂത്തീകരിക്കപ്പെട്ടിരിക്കുന്നു.'' ഇതാണ് സ്വാമി വിവേകാനന്ദൻ ശ്രീരാമകൃഷ്ണനെപ്പററി പറയുന്നതു്. സ്വാമിജി ശ്രീരാമകൃഷ്ണനെ ഒരു ശ്ലോകത്തിൽ ഇപ്രകാരം വർണ്ണിക്കുന്നു.

''സ്ഥാപകായ ച ധമ്മസ്യ സവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ''

ഇതിൽ ശ്രീരാമകൃഷ്ണസന്ദേശസാരമടങ്ങിയിരിക്കുന്നു. ശ്രീരാമകൃഷ്ണൻ ഒന്നാമതായി ധമ്മത്തെ സ്ഥാപിക്കുന്നു. മതം വേണമോ വേണ്ടയോ എന്നും മതം അനത്ഥകരമല്ലയോ എന്നും ഉള്ളതാണ് ഒന്നാമത്തെ പ്രശ്നം. അതിനു് ശ്രീരാമകൃഷ്ണൻ നൽകുന്ന ഉത്തരം, മതം അഥവാ ധർമ്മം നിത്യാനന്ദത്തിനുള്ള വഴിയായ ഈശ്വരസാക്ഷാത്കാരത്തിനുള്ള മാഗ്ഗമാണെന്നും അത് അനുഭൂതിയാണെന്നും ആകുന്നു. ഈശ്വരനുണ്ടെന്നുള്ളതിനു തെളിവു് ഈശ്വരനെ കാണാമെന്നുള്ളതാണ്. സ്വാമി വിവേകാനന്ദൻ പറയുന്നു, താൻ തന്റെ ഗുരുദേവനിൽനിന്നു പഠിച്ച ഒന്നാമത്തെ പാഠം ഈശ്വരനെ നേരിട്ടു കാണാമെന്നുള്ളതാണ് എന്നു്. യുക്തിവാദിയും ഈശ്വരാസ്തിക്യത്തിൽ സംശയാലുവുമായി ശ്രീരാമകൃഷ്ണനെ സമീപിച്ച നരേന്ദ്രൻ, ''അങ്ങ് ഈശ്വരനെ കണ്ടിട്ടുണ്ടോ?'' എന്നു ചോദിച്ച ചോദ്യത്തിനു് ശ്രീരാമകൃഷ്ണൻ കൊടുക്കുന്ന ഉത്തരം, ''ഉവ്വ്, ഞാൻ നിന്നെ എങ്ങനെ മുമ്പിൽ കാണുന്നുവോ അതുപോലെ അദ്ദേഹത്തേയും കാണുന്നു'' എന്നാണു്.

മതം വേണമെന്നു വരുമ്പോറം, ''ഏതു മതം ശ്രേഷ്ഠം?'' എന്ന ചോദ്യമാണ് ഉദിക്കുക. ഓരോരുവനും ''എന്റെ മതംമാത്രം സത്യം'' എന്നു പറഞ്ഞു മററുള്ളവരോട് കലഹിക്കുന്നു. ശ്രീരാമകൃഷ്ണനാകട്ടെ എല്ലാ പ്രധാന മതങ്ങളുടേയും വഴിക്കു സാധനചെയ്തു് എല്ലാം ഒരേ ലക്ഷ്യത്തിലേക്കുള്ള പല വഴികറം എന്നു കണ്ടുപിടിച്ച് പ്രഖ്യാപിച്ചിരിക്കുന്നു. ഒരേ വസ്തുവിനെ ജലം, പാനി, വാട്ടർ എന്നെല്ലാം വിളിക്കുന്നതുപോലെ ഒരേ ഈശ്വരനെത്തന്നെയാണ് ''അള്ളാ'' ''സ്വഗ്ഗസ്ഥ പിതാവ്'' ''ബ്രഹ്മം'' ''ശിവൻ'' ''കാളി'' ''വിഷ്ണു'' എന്നെല്ലാം വിളിക്കുന്നതെന്നു് ശ്രീരാമകൃഷ്ണൻ പറയുന്നു. പല രൂപങ്ങളോ? പല രൂപങ്ങളിൽ ഒരേ പദാത്ഥ

ത്താൽ ഉണ്ടാക്കപ്പെട്ട മിഠായിപോലെയാണ് അതെല്ലാമെന്നും ശ്രീ രാമകൃഷ്ണൻ പറയുന്നു. ഇങ്ങനെ പല പേരിലും പല ആവശ്യ ത്തിലും ഈശ്വരനെ ആരാധിക്കുന്ന എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തി ലേയ്ക്കുള്ള വഴികളാണെന്ന് അദ്ദേഹം തെളിയിച്ച് മതകലഹം നശി പ്പിക്കുന്നു.

ഒരു സ്ത്രീയെ ഗുരുവായി വരിക്കയും ദേവീരൂപത്തിൽ ഈശ്വ രനെ ആദ്യം പ്രത്യക്ഷപ്പെടുത്തുകയും തൻെറ തപസ്സിൻെറ ഫല മെല്ലാം തൻെറ സഹധർമ്മിണിയായ ശാരദാദേവിയിൽ പൂജാപൂർവ്വം സമർപ്പിച്ച് സാധന അവസാനിപ്പിക്കയും ചെയ്കയാൽ അദ്ദേഹം സ്ത്രീത്വത്തിൻെറ ഔൽകൃഷ്ട്യത്തെ വെളിവാക്കിയിരിക്കുന്നു.

ശ്രീരാമകൃഷ്ണൻെറ സാധനകളിലൊന്ന് താൻ ബ്രാഹ്മണനാ ണെന്നുള്ള ജാത്യഹന്ത കളയാൻ ഒരു പറയൻെറ കക്കൂസ് വെടിപ്പാ ക്കിയതാണ്. ഇതു്, വ്യക്തിക്കോ രാഷ്ട്രത്തിനോ മുക്തി വേണമെ ങ്കിൽ ജാത്യഹന്ത കളഞ്ഞ് താണവരെ സേവിക്കണമെന്നു പഠിപ്പി ക്കുന്നു. ശ്രീരാമകൃഷ്ണൻെറ ഉപദേശങ്ങളിൽ ഏററവും പ്രധാനമായ ഒന്ന് ''ശിവജ്ഞാനേ ജീവേർ സേവാ'' എന്നുള്ളതാണ്. അതാ യത് മുക്തി വേണ്ടവൻ ഈശ്വരനെന്ന ബുദ്ധിയോടുകൂടി ജീവനെ സേവിക്കണമെന്നർത്ഥം. ഇത് ആസ്പദിച്ചാണ്, രാമകൃഷ്ണസംഘ സന്ന്യാസിമാർ ആസ്പത്രികൾ, അഗതിമന്ദിരങ്ങൾ മുതലായവ സ്ഥാ പിച്ച് സാധുസേവനം നടത്തണമെന്ന് സ്വാമി വിവേകാനന്ദൻ വ്യവസ്ഥ ഏർപ്പെടുത്തിയതു്. ദീനനിലും ദരിദ്രനിലും ഈശ്വരനെ കണ്ട് അവരെ സേവിക്കുകയാണ് ഈശ്വരസേവ.

ശ്രീരാമകൃഷ്ണൻ പഠിപ്പിച്ച മറെറാന്ന് ചാരിത്രശുദ്ധിയില്ലാതെ ഈശ്വരലാഭം ഉണ്ടാകയില്ലെന്നാണ്. ''അനുഭൂതിയുടെ പരീക്ഷണം സ്വഭാവശുദ്ധിയത്രെ'' എന്ന് സ്വാമിജി പറയുന്നു. മതത്തിൻെറ പേരിൽ അത്ഭുതപ്രവൃത്തികളുടെ പുറകേ ആളുകൾ എന്നും ഓടിയി ട്ടുണ്ട്. അത്ഭുതപ്രവൃത്തികൾ ചെയ്യാൻ കഴിവുള്ളവനെ, അയാൾ എത്ര ദുരാചാരിയായാലും, സിദ്ധനായി ജനങ്ങൾ പണ്ടും കരുതിയി രുന്നു. ഇപ്പോഴും കരുതുന്ന ചിലരുണ്ട്. എന്നാൽ ശ്രീരാമകൃഷ്ണൻ സിദ്ധികളെ വേശ്യാവിഷ്ഠപോലെ കരുതണമെന്നാണ് പറഞ്ഞി ട്ടുള്ളതു്.

മതനിഷ്ഠയുടെ ജീവൻ ത്യാഗമാണെന്ന് അദ്ദേഹം പഠിപ്പിച്ചു. ത്യാഗം — മനുഷ്യനെ ഇട്ടു വട്ടംചുററിക്കുന്ന കാമകാഞ്ചനകളുടെ ത്യാഗം. ശ്രീരാമകൃഷ്ണൻ വിവാഹം കഴിച്ചിട്ടും ഭാര്യയെ അമ്മയായി കണ്ടു ബ്രഹ്മചര്യം പരിപാലിച്ചു. പണം അദ്ദേഹം തൊട്ടിരുന്നില്ല. മാത്രമല്ല; പണം തൊട്ടാൽ അദ്ദേഹത്തിൻെറ ശരീരം പൊള്ളുമായി

രുന്നു. മതം, അന്യരെ മയക്കി, പണിയെടുക്കാതെ പണമുണ്ടാക്കാനുള്ള പുരോഹിതതന്ത്രമാണെന്നു് വ്യാഖ്യാനിക്കുന്ന ഇന്നത്തെ ലോകത്തിനു് ശ്രീരാമകൃഷ്ണൻെറ ജീവിതമല്ലാതെ മററൊരു മറുപടിയില്ല.

ഈശ്വരപ്രാപ്തിക്കുള്ള ഉപായങ്ങളായ ഭക്തി – കർമ്മ – രാജ – ജ്ഞാന–യോഗങ്ങളുടെ സമന്വയമായിരുന്നു അദ്ദേഹം. പരസ്പരവിരുദ്ധങ്ങളായിത്തോന്നുന്ന ദ്വൈതവിശിഷ്ടാദ്വൈതാദ്വൈതങ്ങളും അദ്ദേഹത്തിൽ യോജിച്ചു് ഇണങ്ങിയിരുന്നു. ഇങ്ങനെ പരസ്പരവിരുദ്ധങ്ങളാണെന്നു തോന്നുന്ന മതതത്ത്വങ്ങളെല്ലാം അദ്ദേഹം കൂട്ടിയിണക്കി.

ഈശ്വരചിന്തയില്ലായ്കയാൽ ധർമ്മഭ്രഷ്ടമായി, ചാരിത്രശുദ്ധിയില്ലാതെ, അലയുന്ന ഇന്നത്തെ ലോകത്തിനു് ശാന്തിയും സമാധാനവും നൽകാൻ മതത്തിനേ കഴിയൂ. എന്നാൽ മതത്തിനു് ഉണ്ടാകാവുന്ന ദോഷമായ മതഭ്രാന്തും മതകലഹവും നീക്കി, സ്ത്രീകൾക്കു് ഉച്ചസ്ഥാനം നൽകി, താഴ്ന്നവരെ ഉയർത്തി, അന്ധവിശ്വാസത്തിനു് ഇടംകൊടുക്കാതെ, യുക്തിവാദിയുടെ യുക്തിവാദത്തേയും സമാധാനിപ്പിച്ചുകൊണ്ടു് ഉയരാൻ കഴിവുള്ള ഒരു മതത്തിനേ ഇനി നിലനില്ക്കാൻ കഴിയൂ. അങ്ങനെയുള്ള ഒരു മതം ലോകത്തിനു കൊടുക്കാനാണു് ഭാരതം ഇതുവരെ നശിക്കാതെ നിലനിന്നതു്; അതിനാണു് ഭാരതം ആയിരം വർഷത്തെ പാരതന്ത്ര്യത്തിൽനിന്നു് ഇപ്പോൾ വിമുക്തമായതു്. ആ മതത്തിൻെറ ജീവദ്ദൃഷ്ടാന്തമാണു് ഭഗവാൻ ശ്രീരാമകൃഷ്ണൻ. ശ്രീരാമകൃഷ്ണൻെറ സന്ദേശം ഭാരതത്തിൽ സർവ്വത്ര പ്രചരിക്കട്ടെ! ആ സന്ദേശത്തെ ഭാരതം ലോകത്തിലെല്ലായിടത്തും വ്യാപിപ്പിക്കട്ടെ! ലോകം ശാന്തിയനുഭവിക്കട്ടെ!



* (1953 ഫെബ്രുവരി 15–ാംനു-യിലെ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തിയതു്.)

# 23. സ്വാതന്ത്ര്യഭാരതം*

നാം ഇന്നു് ഇവിടെക്കൂടിയിരിക്കുന്നതു് ഭാരതസ്വാതന്ത്ര്യദിനത്തിന്റെ ഏഴാം വാർഷികം ആഘോഷിക്കാനാണു്. ഇതു് ഒരു ദുർല്ലഭാവസരമാണു്. പത്തുകൊല്ലം മുമ്പുവരെ ഒരു വലിയ കടൽസൈന്യവും കരസൈന്യവും ആകാശസേനയും അനേക അന്തർവാഹിനികളുമുള്ള ഇംഗ്ലീഷ്സേനയെ ജയിച്ചു്, അനേകം ഖണ്ഡങ്ങളായി മുറിഞ്ഞുമുറിഞ്ഞുകിടന്ന ഭാരതം സ്വതന്ത്രയാകുമെന്നു് ആരും വിചാരിച്ചില്ല. ഞാൻ നാലാം ഫാറത്തിൽ പഠിക്കുമ്പോൾ, 1087—ൽ, മാവേലിക്കര ഇംഗ്ലീഷ് ഹൈസ്കൂളിൽവച്ചു് ഒരു വിദ്യാർത്ഥി ''ബ്രിട്ടീഷുഭരണത്തിന്റെ ഗുണങ്ങൾ'' എന്നൊരുപന്യാസം എഴുതിവായിച്ചു. അതിൽ ''വെള്ളക്കാർ ഇവിടെ തീവണ്ടിയേർപ്പെടുത്തി; തപാൽ ആഫീസ് സ്ഥാപിച്ചു; കമ്പിത്തപാലേർപ്പാടു നടപ്പിലാക്കി; ധാരാളം പള്ളിക്കൂടങ്ങൾ സ്ഥാപിച്ചു; അച്ചടികൊണ്ടുവന്നു'' എന്നും മററും വെള്ളക്കാരുടെ മഹിമയെപ്പററി വളരെ പ്രശംസിച്ചിരുന്നു. ഞാൻ അന്നും ''വെള്ളക്കാർ നമുക്കു ഗുണംചെയ്യാൻ വന്നവരല്ല'' എന്ന അഭിപ്രായക്കാരനായിരുന്നു. ''കച്ചവടക്കമ്പനിയുംകൊണ്ടാണു് അവർ ഇവിടെ വന്നതു്. കമ്പനിക്കാർക്കു ഭരിക്കാൻ സാധിക്കാത്തപ്പോഴാണു് ബ്രിട്ടീഷ് ഗവമ്മെണ്ടു് ഇവിടത്തെ ഭരണം ഏറെറടുത്തതു്. അപ്പോൾ ഇവിടത്തെ വെള്ളക്കാരന്റെ ഭരണത്തിന്റെ ഉദ്ദേശ്യം കച്ചവടമാണു്. കച്ചവടക്കാർ സാമാനംകൊണ്ടുവന്നു കച്ചവടം നടത്തുന്നതുകൊണ്ടു് നമുക്കു് പല ഗുണങ്ങളുമുണ്ടാകാറുണ്ടെങ്കിലും അവർ ജനങ്ങൾക്കു ഗുണംചെയ്യാൻവേണ്ടിയല്ല സാധാരണയായി കച്ചവടം തുടങ്ങുന്നതു്. വെള്ളക്കാരെസംബന്ധിച്ചും ഇതുതന്നെയാണു് സത്യം. അതിനാൽ ബ്രിട്ടീഷ്ഭരണത്തെ ഇത്രയധികം സ്തുതിക്കേണ്ടതില്ല.'' ഇതായിരുന്നു എന്റെ ചിന്താഗതി. ആ അഭിപ്രായം ഞാൻ മീററിങ്ങിൽ പറഞ്ഞു. അപ്പോഴേക്കു് അന്നത്തെ അദ്ധ്യക്ഷൻ സാർ ''ഇരിക്കു! ഇരിക്കു! രാജദ്രോഹം പറയരുതു്'' എന്നു് ആജ്ഞാപിച്ചു. അപ്പോഴേക്കു് മററുള്ളവരെന്നെ പിടിച്ചിരുത്തി. മീററിംഗുകഴിഞ്ഞു വെളിയിലിറങ്ങിയപ്പോൾ എനിക്കു സൈ്വരമായി നടക്കാൻകൂടി കൂട്ടുകാരുടെ ഉപദ്രവം നിമിത്തം ബുദ്ധിമുട്ടായി. ''ഇയാൾ എവിടെ

---

* 1954 ആഗസ്റ്റ് 15-ാംനു- കാലടിയിൽവച്ചു നടന്ന സ്വാതന്ത്ര്യദിനാഘോഷത്തിൽ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

നിന്നു വന്നവൻ?'' എന്നൊരാൾ. ''താൻ പിന്നെ എന്തിനു് ഇംഗ്ലീഷുപഠിക്കാൻ വന്നു?'' എന്നു് മറെറാരാൾ. ''തന്നെ നാളെ ഹെഡ്മാസ്റ്റർ ഡിസ്മിസ്സ് ചെയ്യും'' എന്നു മൂന്നാമതൊരുവൻ. എന്തിനു്? ഞാൻ വളരെദിവസം വിഷമിക്കേണ്ടിവന്നു. അതായിരുന്നു അന്നത്തെ നില. വെള്ളക്കാരെപ്പററിയോ, അവരുടെ ഭരണത്തെപ്പററിയോ, ദൂഷിച്ചു് ഒരു വാക്കു പരസ്യമായി പറയുവാൻ ധൈര്യമുള്ളവർ അന്നുണ്ടായിരുന്നില്ല. വടക്കേ ഇന്ത്യയിൽ മാത്രം ചില ഗൂഢാലോചനാസംഘക്കാർ ഉണ്ടായിരുന്നതേയുള്ളു. അവരെ ഒരു കൂട്ടം ആക്രമികളായിട്ടാണു് സാമാന്യജനങ്ങൾ കരുതിയിരുന്നതു്. ആ നിലയിൽനിന്നു് ഇന്ത്യയിലെ ജനങ്ങളുടെ മനഃസ്ഥിതി ഉയന്നു. വെള്ളക്കാക്കു് ഇന്ത്യയെ കയ്യടക്കിവെക്കാൻ അവകാശമില്ലെന്നും വെള്ളക്കാരുടെ ഭരണം ഇന്ത്യയെ ദാരിദ്ര്യത്തിൽ മുക്കുന്നതാണെന്നുമുള്ള വാദം പുറപ്പെടുവിക്കത്തക്കനിലയായി. അപ്പോഴാണു് മഹാത്മജിയുടെ യുഗം വന്നതു്. അദ്ദേഹം നിസ്സഹകരണപ്രസ്ഥാനം ആരംഭിച്ചു. നാടൊട്ടുക്കു വെള്ളക്കാരെ കെട്ടുകെട്ടിക്കാൻവേണ്ടി പ്രസംഗിച്ചു. അദ്ദേഹം 1921—ൽ മദ്രാസിൽചെയ്ത പ്രസംഗം ഞാൻ കേട്ടിട്ടുണ്ടു്. അതിലെ ഒരു വാചകം ഇന്നും എൻെറ ചെവിയിൽ മുഴങ്ങുന്നു. * "This is the Government of Satan. We have determined to destroy it." ഇതാണു് വാചകം. എത്രയോ ചുരുങ്ങിയ വാക്കിൽ, ശക്തിയായ ഭാഷയിൽ കാര്യം പറഞ്ഞിരിക്കുന്നു. ഇതു കേട്ടിട്ടു ഞങ്ങൾ വിചാരിച്ചു, ''ഇതെങ്ങനെ സാധിക്കാനാണു്?'' എന്നു്. എങ്കിലും യോഗസൂത്രം വായിച്ചിരുന്നതുകൊണ്ടു് അതു നടക്കുമെന്നുതന്നെ ഞാൻ വിശ്വസിച്ചു. സംസ്കൃതമല്ലായിരുന്നു അന്നു് എൻെറ ഐച്ഛികമെങ്കിൽ ഞാൻ അന്നു കോളേജുവിട്ടു മഹാത്മജിയുടെ പുറകേ ഇറങ്ങുമായിരുന്നു. വെള്ളക്കാരൻ പോയാൽ പിന്നെ ഇന്ത്യയെ ശരിയാക്കാനുള്ളതു് സംസ്കൃതമാണല്ലോ എന്നു വിചാരിച്ചാണു് അന്നിറങ്ങാതിരുന്നതു്.

രാജയോഗത്തിൻെറ ചുവടു്, അഹിംസയും സത്യവും ബ്രഹ്മചര്യവും മററുമാണു്. ഇതിൽ ഓരോന്നിൽ സിദ്ധനായാൽ അയാൾക്കു് പ്രത്യേക ലക്ഷണമുണ്ടു്. അക്കൂട്ടത്തിൽ സത്യസിദ്ധൻെറ ലക്ഷണം ''സത്യപ്രതിഷ്ഠായാം ക്രിയാഫലാശ്രയത്വം'' എന്നതാണു്. അതായതു് സത്യത്തിൽ സിദ്ധനായാൽ, അയാൾ പറയുന്നതു ഫലിക്കും. മഹർഷിമാരുടെ ശക്തി അതാണു്. മഹർഷിമാർ സത്യവചസ്സുകളാണു്; സത്യമേ പറയുവെന്നു തീവ്രവ്രതമുള്ളവരാണു്. അവർ

* ഇതു പിശാചിൻെറ ഗവർമ്മെണ്ടാണു്. അതിനെ നശിപ്പിക്കാൻ നാം തീർച്ചയാക്കിക്കഴിഞ്ഞു.

അറിയാതെ പറഞ്ഞാലും ഫലിക്കും. അതുകൊണ്ടാണ് അവരുടെ ശാപം ഫലിക്കുമെന്നു പറയുന്നതു്. ഒരിക്കലും കളവു പറയുകയി ല്ലെന്ന വ്രതം സ്വീകരിച്ചാൽ ഒരുവൻ സത്യസിദ്ധനാകുന്നു. മഹാ ത്മജി ഒരിക്കലും കളവുപറയുകയില്ലെന്ന വ്രതക്കാരനാണെന്നു് എ നിക്കു് അറിയാമായിരുന്നു. അതുകൊണ്ടു് മഹാത്മജി പറയുന്നതു ഫലിക്കുമെന്നു എനിക്കു തീച്ചയുണ്ടായിരുന്നു. പക്ഷേ എങ്ങനെ ഫ ലിക്കുമെന്നാണ് ഞാൻ ആശ്ചര്യത്തോടുകൂടി നോക്കിയിരുന്നതു്. 1947—ൽ അതു ഫലിച്ചതെങ്ങനെയെന്നു് നിങ്ങളെല്ലാം കണ്ടിട്ടുള്ള താണു്.

എന്നാൽ അതു ഫലിക്കേണ്ടവണ്ണം ഫലിച്ചില്ല എന്നത് ഏ റ്റവും വ്യസനകരമാണു്. ഇന്ത്യ രണ്ടായി മുറിക്കപ്പെട്ടു—പാക്കി സ്ഥാനും ഹിന്ദുസ്ഥാനും. മഹാത്മജി അതിനെതിരായിരുന്നു. എ ങ്കിലും അങ്ങനെയാണ് സംഭവിച്ചതു്. ഹിന്ദുസ്ഥാനെ നാം ഇന്നു ഇന്ത്യയെന്നു വിളിക്കുന്നെന്നുമാത്രം. ഇങ്ങനെ രണ്ടായി മുറിച്ചുകൊടു ത്തപ്പോഠം വെള്ളക്കാർ വിചാരിച്ചതു് ഈ രണ്ടു രാജ്യക്കാരും തമ്മിൽ കലഹിച്ചു നശിക്കട്ടെ എന്നാണു്. അത്രയുമല്ല, ഇന്ത്യയുടെ സ്വത്തുക്ക ളെല്ലാം മിക്കവാറും അപഹരിച്ചു കവന്നിട്ടാണ് വെള്ളക്കാർ പോയ തു്. അതുകൊണ്ടു അവർ വിചാരിച്ചു ഇന്ത്യ നിത്യദാരിദ്ര്യത്തിൽ ആറാടിച്ചാകുമെന്നും. എങ്കിലും ഇന്ത്യ നശിച്ചില്ല. ഇതു് ഋഷിമാരു ടേയും അവതാരപുരുഷന്മാരുടേയും രാജ്യമാണു്. ഇന്ത്യ നശിക്കില്ല. ഏഴു വഷക്കാലം ഇന്ത്യ അനവധി വിപത്തുകഠം തരണംചെയ്തു മുന്നോട്ടുപോയി. നാം ഇന്നു സ്വാതന്ത്ര്യത്തിൻെറ ഏഴാം വാഷികാ ഘോഷം നടത്തുന്നു.

എങ്കിലും, ഇന്നു് ബാക്കി ഇന്ത്യയിൽ താമസിക്കുന്നവരും വെളിയിലിരിക്കുന്നവരുമായ വെള്ളക്കാരായ രാഷ്ട്രീയപ്രവത്തകർ വിചാരിക്കുന്നതു് ഇന്ത്യയെ ഇനിയും കുടുക്കിലാക്കാമെന്നാണു്. അവർ ഇപ്പോഴും ആ ശ്രമം വിട്ടിട്ടില്ല. ഫ്രഞ്ചുകാർ ഇന്ത്യയെ കടിച്ചും പറിച്ചും മാന്തിയും നോക്കി. അതു ഫലിച്ചില്ല. പോർ ട്ടുഗീസുകാർ ഇപ്പോഴും മാന്തുകയും കീറുകയും കടിക്കുകയും ചെയ്യുക യാണു്. അവർ ഒരിക്കൽകൂടി പാക്കിസ്ഥാനെ ഇളക്കിവിട്ടു് ഇന്ത്യയെ ദ്രോഹിക്കാൻ നോക്കുകയാണു്. ഇതിൽനിന്നു യാതൊ രാപത്തും വരാതെ ഇന്ത്യയെ രക്ഷിക്കണം. അതു് ഇവിടുത്തെ പൗരന്മാരുടെ—വിശേഷിച്ചും യുവാക്കന്മാരുടെ—കടമയാണു്. പല വിദേശീയ ശക്തികഠം ഇന്നും ഇന്ത്യയെ കൈക്കലൊക്കാൻ കൊതി ക്കുന്നുണ്ടു്. അവരുടെ ചാരന്മാരെ ഇന്ത്യയിലേയ്ക്കയച്ചിട്ടുണ്ടു്; അയ യ്ക്കുന്നുമുണ്ടു്. അവരുടെ ഗൂഢപ്രവൃത്തികഠം ഇന്ത്യയിൽ ഫലിക്കാതെ

നോക്കണം. ഇന്ത്യയുടെ വ്രണം ഉണക്കാനും, വീണ്ടും ഏകഭാരതം ഉണ്ടാക്കാനും, ഇന്ത്യ വീണ്ടും വിദേശീയക്കടിമയാകാതിരിക്കാനുമുള്ള വഴി സ്വാമി വിവേകാനന്ദൻ നിർദ്ദേശിച്ചിട്ടുണ്ട്. അതുകൊണ്ടാണ് സ്വാമി വിവേകാനന്ദനേയും അദ്ദേഹം സ്ഥാപിച്ച ശ്രീരാമകൃഷ്ണമിഷനേയും പണ്ഡിററ് നെഹ്റുവും ജയപ്രകാശ് നാരായണനും സുഭാഷ്ചന്ദ്രബോസും പ്രശംസിച്ചിട്ടുള്ളതും പ്രശംസിക്കുന്നതും. സ്വാമി വിവേകാനന്ദന്റെ സന്ദേശം ഇന്ത്യ മുഴവൻ വ്യാപിപ്പിക്കപ്പെടണം.

അതിനുപുറമേ, ഇന്ത്യ ഒരുകാര്യത്തിലും വിദേശീയരെ ആശ്രയിക്കേണ്ടിവരാത്തവണ്ണം ഇന്ത്യയെ സ്വയം പര്യാപ്തതയുള്ളതുമാക്കിത്തീർക്കണം. ലോകത്തിലെ എല്ലാ ശാഖകളിലുമുള്ള ഏററവും ഉയന്ന വിദ്യാഭ്യാസം ഇന്ത്യയിൽത്തന്നെ കൊടുക്കുന്നകാലം വരണം. ഇന്ത്യക്കാർക്ക് ഭക്ഷണകാര്യത്തിൽ ഒരിക്കലും വിദേശീയരെ ആശ്രയിക്കേണ്ടാത്ത കാലം വരണം. ഇന്ത്യ ശാന്തിയുടെ പര്യായമായിത്തീരണം. ആ കാലം വരുത്തുന്നതിനു് തങ്ങളുടെ സകല കഴിവുകളും ഉപയോഗിക്കാമെന്നു് ഭാരതത്തിലെ യുവാക്കന്മാർ പ്രതിജ്ഞ ചെയ്യണം. അതാണ് ഭാരതത്തിലെ യുവാക്കന്മാർ ഇന്നു ചെയ്യേണ്ടതു്. അതിലേയ്ക്കു് ഞാൻ സകല ഭാരതീയരുടേയും, പ്രത്യേകിച്ചു് സകല യുവാക്കളുടേയും ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ!



1954–ആഗസ്റ്റ് 21–ാംനു-യിലെ 'ദേശബന്ധു' ദിനപ്പത്രത്തിൽ പ്രസിദ്ധീകരിച്ചത്.

# 24. ഇന്ത്യൻ ഭൌതികരാഷ്ട്രത്തിൽ മതം

'മതം' എന്നതു് ഇന്നു് ഏററവും തെററിദ്ധരിക്കപ്പെട്ടിരിക്കുന്ന ഒരു വാക്കാണു്. അതിനെ അനുസരിക്കുന്നവരെന്നു് അഭിമാനിക്കുന്നവരിൽത്തന്നെ പലരും അതു് തെററിദ്ധരിച്ചിരിക്കുന്നു. അതിന്റെ വിദ്വേഷികളെല്ലാംതന്നെ അതിനെ തെററിദ്ധരിച്ചിരിക്കുന്നു. മതമെന്നാൽ ഗതാനുഗതികന്യായേന ആചരിക്കപ്പെട്ടുവരുന്ന ഏതാനും ചില ആചാരങ്ങളുടെ കൂട്ടമാണെന്നാണു് പൊതുവേയുള്ള ധാരണ. ഈ ആചാരങ്ങൾ അവയുടെ ഉദ്ദേശ്യമറിയാതെ അനുസരിക്കുന്നവർ, തങ്ങൾ മതനിഷ്ഠരാണെന്നു് അഭിമാനിക്കുകയും ചെയ്യുന്നു. ആചാരങ്ങളുടെ വ്യത്യാസം നിമിത്തം 'എന്റെമതം ശ്രേഷ്ഠം, നിന്റെ മതം നികൃഷ്ടം' എന്നു് ഓരോ ആചാരത്തിന്റേയും അനുഗാമികൾ മററാചാരങ്ങളുടെ അനുഗാമികളോടു് വഴക്കുകൂട്ടുന്നു. ഇതു് കണ്ടുനിൽക്കുന്നവർ മതം പരസ്പരകലഹത്തിനുള്ള ഒരു ഉപകരണമാണെന്നു ധരിക്കുന്നു. ആചാരങ്ങളെ അനുഷ്ഠിപ്പിക്കുന്നതിൽ ജനങ്ങൾക്കു് ശ്രദ്ധയുണ്ടാക്കി അവയുടെ വിവിധവശങ്ങളെ വിശദീകരിച്ചുകൊടുത്തു് അതുകൊണ്ടു് കാലയാപനംചെയ്യുന്ന ചിലരും ഇല്ലെന്നില്ല. അതുകണ്ടു് 'മതം ചിലർക്കു് ആഹാരം സമ്പാദിക്കാനുള്ള ഒരു ഉപകരണമാണു്' എന്നഭിപ്രായപ്പെടുന്നവരും ധാരാളമാണു്.

വാസ്തവത്തിൽ മതം ഇതല്ല. മതത്തിൽ ആചാരത്തിനു് സ്ഥാനമുണ്ടെങ്കിലും മതം ആചാരമല്ല. 'മതം' എന്ന വാക്കു് 'ജ്ഞാനം' എന്നർത്ഥമുള്ള 'മനു്' ധാതുവിൽനിന്നു് ഉണ്ടായിട്ടുള്ളതാണു്. അറിയപ്പെട്ടതു് അഥവാ അറിഞ്ഞതു് എന്നാണതിന്റെ അർത്ഥം. എല്ലാ അറിവും കണ്ടറിവു്, അഥവാ അനുഭവിച്ചറിവു്, അനുഭവിച്ചതിനെ വച്ചുകൊണ്ടു് ആലോചിച്ചുള്ള അറിവു്, അനുഭവിച്ചവർ പറഞ്ഞുകേട്ടറിവു് എന്നീ മൂന്നിലൊരു തരത്തിൽപ്പെടും. ഈ മൂന്നുതരം അറിവിലും പ്രധാനം അനുഭവിച്ചറിവാണു്. എന്തെന്നാൽ അതാണു് മററു രണ്ടുവിധ അറിവിനും ചുവടായി നിൽക്കുന്നതു്. ലോകത്തിലുള്ള സകല വ്യവഹാരവും ഈ മൂന്നുതരം അറിവിനെ ആസ്പദമാക്കിയാണു് നടക്കുന്നതു്. ഓരോരുത്തന്റേയും അറിവിന്റെ ഭേദമനുസരിച്ചു് അഭിപ്രായങ്ങളും ഭിന്നങ്ങളായിരിക്കും. ഒരേ കാര്യത്തിൽ പലർക്കും പലേ അഭിപ്രായമുണ്ടാകാനുള്ള കാരണമിതാണു്.

## ലക്ഷ്യം ഒന്ന്

മതം എന്ന് വ്യവഹരിച്ചുവരുന്നതു് ആത്മികാനുഭൂതിയേയാണു്. അതിൻേറയും അടിസ്ഥാനം അനുഭൂതിയാണ്. അതുകൊണ്ടാണ് നാനാമതങ്ങളെ ചേർത്തു് പഠിക്കയും നാനാമതങ്ങളുടെ ലക്ഷ്യം അഭ്യാസംകൊണ്ട് അനുഭവപ്പെടുത്തിയ ഗുരുവിൻെറ കീഴിൽ പരിശീലനം നടത്തുകയുംചെയ്ത സ്വാമി വിവേകാനന്ദൻ ''മതം അനുഭൂതിയാണ്'' എന്നു പറഞ്ഞത്. ക്രിസ്തുമതം, ഇസ്ലാംമതം, ബുദ്ധമതം, ദ്വൈതമതം, വിശിഷ്ടാദ്വൈതമതം, അദ്വൈതമതം തുടങ്ങിയ എല്ലാ മതങ്ങളുടേയും ആദിപ്രവക്താക്കൾ അനുഭൂതിനിഷ്ഠന്മാരായിരുന്നുവെന്ന് അവരുടെ ചരിത്രം നമ്മെ പഠിപ്പിക്കുന്നു. എല്ലാവരും അനുഭവനിഷ്ഠന്മാരായിരുന്നെങ്കിൽ, പിന്നെയെന്താണ് പല മതങ്ങളുടെ ഉപദേശങ്ങൾ ഭിന്നങ്ങളായിരിക്കുന്നതെന്നാണെങ്കിൽ, അനുഭവത്തിലെത്താൻ അവർ ഭിന്നഭിന്നമാർഗ്ഗങ്ങളെ സ്വീകരിച്ചുവെന്നും ആ അനുഭൂതിലക്ഷ്യത്തിലേയ്ക്കു് മററുള്ളവരെ നയിക്കാൻ അധികാരിഭേദമനുസരിച്ച് അവർ ഉപയോഗിച്ച ഭാഷകളും ദൃഷ്ടാന്തങ്ങളും പലതായിരുന്നുവെന്നും അവരുപയോഗിച്ച ഭാഷയിലെ ആശയം മനസ്സിലാക്കാതെ പലപ്പോഴും അനുഗാമികൾ തെററിദ്ധരിച്ചു വ്യാഖ്യാനിച്ചുവെന്നും ഉള്ളതാണ് സമാധാനം. എല്ലാ മതങ്ങളുടേയും ലക്ഷ്യം ഒന്നാണ്. ഇന്ന് പലേ പേരിൽ അറിയപ്പെടുന്ന മതങ്ങളെല്ലാം, അവയുടെ സ്ഥാപകന്മാർ ഉദ്ദേശിച്ച അർത്ഥത്തിൽ മനസ്സിലാക്കുകയാണെങ്കിൽ അവയെല്ലാം ഒരേ ലക്ഷ്യത്തിലേക്കുള്ള വഴികളാണെന്ന് കാണാൻ കഴിയും.

ഇന്ദ്രിയങ്ങളെ അടക്കുക; മനസ്സിനെ ശുദ്ധമാക്കുക; ഉള്ളിലേക്കു നോക്കി നീ ആരെന്നറിയുക; നിൻെറ യഥാർത്ഥസ്വഭാവം മനസ്സിലാക്കുക; നിത്യാനന്ദത്തിലും നിത്യശാന്തിയിലും പ്രതിഷ്ഠിതനാകുക'' ഇതാണ് എല്ലാ മതങ്ങളുടേയും സന്ദേശസാരം.

## അപ്പുറത്തും ചിലതുണ്ട്

മതമുണ്ടായതു് മനുഷ്യൻ, ''എങ്ങനെയായാൽ നിത്യാനന്ദത്തിൽ പ്രതിഷ്ഠിതനാകാൻ കഴിയും?'' എന്നു ചിന്തിച്ചതിൻെറ ഫലമായിട്ടാണ്. ദുഃഖത്രയങ്ങളുടെ ആത്യന്തികവിനാശമാണ് അതിൻെറ ലക്ഷ്യം. അതു് സാമ്പത്തികപ്രശ്നങ്ങൾക്കോ ഭക്ഷണപ്രശ്നത്തിനോ പരിഹാരം കണ്ടുപിടിക്കുന്ന യാതൊരു ശ്രമത്തിനും എതിരല്ല. അത് എന്നും ശാന്തിക്കുവേണ്ടി സ്ഥിതിചെയ്യുന്നു. അതിനു പറയാനുള്ളത് സാമ്പത്തികപ്രശ്നങ്ങൾ എത്രതന്നെ പരിഹരിക്കപ്പെട്ടാലും, ഭക്ഷണ'സാധനങ്ങൾ എത്രതന്നെ നാട്ടിൽ സമൃദ്ധമായാലും, മനുഷ്യൻ

എത്രതന്നെ ദീർഘായുഷ്മാനായിരിക്കാൻ ശക്തനായാലും, നൃത്ത ഗീതവാദിത്രാദിഭോഗസാമഗ്രികളും വിനോദശാലകളും നാടൊട്ടുക്ക് നിറഞ്ഞാലും അതെല്ലാംകൊണ്ടുമാത്രം മനുഷ്യൻ നിത്യാനന്ദത്തിൽ പ്രതിഷ്ഠിതനാകുകയില്ലെന്നാണ്.' ഇതിനെല്ലാം അപ്പുറത്തായി മറെറാന്നുകൂടി കൂടിയേ കഴിയൂ. മററു സാമഗ്രികളെല്ലാം ഉണ്ടെങ്കിലും യാതൊന്നിൻെറ അഭാവത്താൽ മനുഷ്യൻ നിത്യതൃപ്തനാകുന്നില്ലയോ അതിനെ, മററുള്ളവസ്തുപുറമേ, ലോകത്തിനു കൊടുക്കുകയാണ് മതത്തിൻെറ വേല.

## ഇന്ത്യ മതങ്ങളുടെ ഉൽപത്തിസ്ഥാനം

ഇപ്രകാരമുള്ള മതത്തിൻെറ ഉത്പത്തിസ്ഥാനമാണ് ഭാരതം. ലോകത്തിലെ മററുള്ള രാജ്യങ്ങളെല്ലാം ഭൗതികതയിൽ മുങ്ങി ഇന്ദ്രിയസുഖങ്ങൾക്കപ്പുറം ഒന്നും സാധിക്കേണ്ടതായില്ലെന്നു വിചാരിച്ചു കഴിഞ്ഞകാലത്തു് ഇന്ദ്രിയാതീതസത്യത്തെപ്പററിയുള്ള ബോധം മനുഷ്യനുണ്ടാക്കിക്കൊടുത്തിട്ടുള്ളത് ഭാരതമാണ്.

''ആത്മികസത്യത്തിൻെറ ശുദ്ധവും സനാതനവുമായ ജലധാരയാൽ ഭൂമിയിൽ വീണ്ടും വീണ്ടും പ്രളയമുണ്ടാക്കിക്കൊണ്ടു് അതിപ്രാചീനകാലംമുതൽ മതസ്ഥാപകർ പുറപ്പെട്ടിട്ടുള്ളത് ഇവിടെനിന്നാണ്. ഭൂമിയുടെ ചതുർദിഗന്തങ്ങളേയും ആശ്ലേഷിക്കുന്ന തത്ത്വദശനങ്ങളുടെ വേലിയേററങ്ങൾ ഉയൎന്നുവന്നതും ഇവിടെനിന്നുതന്നെ.'' എന്നു് ശ്രീ. വിവേകാനന്ദസ്വാമികൾ പറയുന്നു. ''ലോകത്തു് എവിടെയെല്ലാം ശരിയായ മതമുണ്ടായിട്ടുണ്ടോ അവിടെയെല്ലാം ആദ്യമായി ആ മതപ്രവാചകന്മാരുടെ ഉത്പത്തിക്കനുകൂലമായ അന്തരിക്ഷം സൃഷ്ടിച്ചിട്ടുള്ളത് ഭാരതഭൂമിയാണെന്നു് നിഷ്പക്ഷമായി ചരിത്രം പഠിക്കുന്ന ഏതൊരുവനും കാണാൻ കഴിയും. ഗ്രീക്കുമതം, റോമൻ മതം, ബാബിലോണിയൻമതം, ഈജിപ്ഷ്യൻമതം, മുതലായ എല്ലാ മതങ്ങളും അവയുടെ ബാലിശത്വത്തിൽനിന്നു് ഉയച്ച് പ്രാപിച്ചിട്ടുള്ളത് ഭാരതീയ സമ്പക്കം ലഭിച്ചശേഷമാണ്. ഭാരതത്തിനു് സ്വന്തമായി ലോകത്തിനു് കൊടുക്കാനുള്ള സന്ദേശം മതത്തിൻേറതാണ്. ഇഹലോകത്തിൽപിറന്ന ആക്കും ഒരു പ്രവണത, ഒരു ലക്ഷ്യം, ഉണ്ടായിരിക്കും. അതിലൂടെ അവൻ സഞ്ചരിക്കുകയും ചെയ്തേ കഴിയൂ. വ്യക്തിയെ സംബന്ധിച്ചു മാത്രമല്ല, വഗ്ഗത്തെ സംബന്ധിച്ചും ശരിയാണിതു്. ഓരോ വഗ്ഗത്തിനുമുണ്ടു് ഒരു പ്രത്യേകപ്രവണത; ലോകജീവിതത്തിൽ നിറവേറേറണ്ട ഒരു സവിശേഷകത്തവ്യം. ഇന്ത്യ ലോകത്തിനു് നൽകുന്ന സംഭാവന ആദ്ധ്യാത്മികപ്രകാശമത്രെ.'' എന്നും സ്വാമി വിവേകാനന്ദൻ പറയുന്നു. അത്രമാത്രമല്ല;

മതനിഷ്ഠ നശിച്ചാൽ ഇന്ത്യ നശിക്കുമെന്നും സ്വാമിജി സ്പഷ്ടമായി പറയുന്നു. ''പാശ്ചാത്യഭൌതിക പരിഷ്കാരത്തെ പിൻതുടൎന്നു് നിങ്ങരം ആദ്ധ്യാത്മികത കളഞ്ഞുകുളിയ്ക്കുന്നതിന്റെ ഫലം മൂന്നു തലമുറക്കുള്ളിൽ നിങ്ങരം ഒരു മുടിഞ്ഞ വൎഗ്ഗമാകുകയായിരിയ്ക്കും. കാരണം, അതുമൂലം രാഷ്ട്രത്തിന്റെ നട്ടെല്ലൊടിയും; രാഷ്ട്രസൗധത്തിന്റെ അസ്ഥിവാരം തകരും; ഫലമോ സാൎവ്വത്രിക നാശവും.'' (വിവേകാനന്ദഗ്രന്ഥാവലി. Vol. IV.)

ഇന്ത്യയെ ഇതുവരെ നശിക്കാതെ നിലനിൎത്തിയതു് മതമാണെന്നു് മഹാത്മജി തന്നെ വിളിച്ചുപറയുന്നു.

''ഗ്രീസിലേക്കു് ചെല്ലുക. ലോകപ്രസിദ്ധമായ ആററിക് നാഗരികത ഇന്നു് എവിടെ? ഗിബ്ബൻ എഴുതിയ ഇററലി; പുരാതന റോമ (അതായിരുന്നുവല്ലൊ ഇററലി.) ഇന്നെവിടെ? ഇന്ത്യയിലേയ്ക്കു് വരൂ. അതിപ്രാചീന രേഖകരം പരിശോധിച്ചു് ചുററുമൊന്നു നോക്കൂ. നിങ്ങരംക്കു പറയേണ്ടിവരും:— 'അതേ പ്രാചീനഭാരതം ഇന്നും ജീവിച്ചിരിക്കുന്നതായി ഞാൻ കാണുന്നു' എന്നു്. ചാണകക്കുന്നുകരം ഉണ്ടു്; പക്ഷേ അവയ്ക്കിടയിൽ അനൎഘഭണ്ഡാരങ്ങളുണ്ടു്. ഹിന്ദുക്കരം ഇന്നും നിലനിന്നുവരുന്നതിന്റെ കാരണം, ഭൌതികാഭിവൃദ്ധിയല്ല; ആത്മീകാഭിവൃദ്ധിയാണു് അവർ ലക്ഷ്യമാക്കിയെന്നതുകൊണ്ടത്രേ.'' (യങ്ങ്ഇന്ത്യാ, നവംബർ 24, 1927.)

ഇന്ത്യയെ ഇത്രയുംകാലം നശിക്കാതെ നിലനിറുത്തിയതും ഇനി നശിക്കാതെ നിലനിറുത്തേണ്ടതും മതമാണെങ്കിൽ മതത്തിനു് ഇന്ത്യയിൽ ഉണ്ടായിരിക്കേണ്ട സ്ഥാനത്തെപ്പററി ആക്കും വാദത്തിനു് അവകാശമില്ല.

## ഭൌതികരാഷ്ട്രം—സർവ്വമതരാഷ്ട്രം

പിന്നെയെന്താണു് ഈ ഭൌതികരാഷ്ട്രസിദ്ധാന്തത്തിനു് അൎത്ഥം? നെഹ്റു തന്നെ ഭൌതികരാഷ്ട്രമെന്നാൽ മതംവേണ്ടാത്ത രാഷ്ട്രമെന്നല്ല അൎത്ഥമെന്നും മതസഹിഷ്ണത അനുവദിക്കുന്ന—മതസ്വാതന്ത്ര്യമനുവദിയ്ക്കുന്ന—ഒരു പ്രത്യേക മതത്തിനെ താലോലിക്കാത്ത—രാഷ്ട്രമെന്നാണൎത്ഥമെന്നും പ്രസ്താവിച്ചിട്ടുണ്ടു്. എല്ലാ മതങ്ങളേയും ആദരിയ്ക്കുന്ന രാഷ്ട്രമെന്നു സാരം.

## മതസമന്വയം

എന്നാൽ ഇവിടേയും ഒരു വൈഷമ്യം നേരിടുന്നു. ഇന്നു് സാമാന്യജനങ്ങരം മതത്തെ അപ്രധാനമായി കരുതിവരുന്നു. അതു് ഇന്ത്യക്കു് ദോഷകരമാണു്. ഇന്ത്യയുടെ ജീവശക്തി മതത്തിലാണെ

ങ്കിൽ—മതത്തിൽ സാമാന്യജനങ്ങൾക്ക് അശ്രദ്ധ വരുന്നതായാൽ, അത് ഇന്ത്യക്ക് ക്ഷീണമുണ്ടാക്കും. മറ്റൊരു ദോഷം വരുന്നത് മതം വേണമെന്നു കരുതുന്നവർ അവരവരുടെ മതം സർവ്വശ്രേഷ്ഠമെന്നുള്ള വാദം വിടുകയില്ലെന്നുള്ളതാണ്. അങ്ങനെ മതകലഹബീജം നശിക്കാതെ കിടക്കും. ഈ ആപത്തിൽനിന്നു രക്ഷപ്രാപിക്കാൻ ഒററവഴിയേ ഉള്ളു. എല്ലാ മതങ്ങളുടേയും സാരം ചേർത്തു പഠിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുക. ഓരോ മതക്കാരനേയും ഇതരമതക്കാരൻെറ ഗുണങ്ങൾ കാണാൻ പഠിപ്പിയ്ക്കുക. ഇതായിരുന്നു മഹാത്മാഗാന്ധി ചെയ്യതു്. ഇതാണ് വിവേകാനന്ദസ്വാമി നിർദ്ദേശിച്ചതു്. അവർ രണ്ടുപേരും ഹിന്ദുക്കളായിരുന്നെങ്കിലും അതേസമയത്തുതന്നെ കൃസ്ത്യാനികളും നല്ല മുസ്ലീങ്ങളും നല്ല ബുദ്ധമതക്കാരും ആയിരുന്നു. അതുപോലെതന്നെ എല്ലാ മതാചാര്യന്മാരെയും ആദരിക്കാനും ഭാരതത്തിലെ ഭാവിപൗരന്മാരെ തയ്യാറാക്കേണ്ടിയിരിക്കുന്നു. എന്നാൽ മാത്രമേ മഹാത്മജി ഭാവനചെയ്യ ഭാരതം—മതനിഷ്ഠയോടുകൂടിയതും എന്നാൽ മതത്തിൻെറ പേരിൽ കലഹിക്കാത്തതും ഇഹലോകത്തെ മറക്കാത്തതും ആയ ഒരു ഭാരതം—ഉണ്ടാവൂ. അങ്ങനെയുള്ള ഭാരതത്തിലാണ് ലോകശാന്തി ഇരിക്കുന്നതു്. മതനിഷ്ഠയില്ലാതെ അഹിംസയും സത്യവും സ്വാത്മത്യാഗവും നിർഭയത്വവും ദുരഭിമാനമില്ലായ്മയും പരദ്വേഷരാഹിത്യവും നിലനിൽക്കയില്ല. ഇന്നു് ലോകത്തിനാവശ്യം ഈ ഗുണങ്ങൾ ഉള്ളവരെയാണ്. ഇവയുടെ ആകരമായിരുന്നതുകൊണ്ടാണ് മഹാത്മജിക്ക് ഇന്ത്യയെ വിദേശീയദാസ്യത്തിൽനിന്നു് മോചിപ്പിക്കാൻ കഴിഞ്ഞതു്. ഇവയാണ് ഇന്ത്യയേയും തദ്വാരാ ലോകത്തേയും ഇനി രക്ഷിക്കേണ്ടതു്. ഇവയുള്ള ആയിരമായിരം വീരന്മാരെ ഇന്നു് ഭാരതം ജനിപ്പിക്കേണ്ടിയിരിക്കുന്നു. അതിനുള്ള കഴിവു് ഭാരതമാതാവിനു് ഉണ്ടായിവരട്ടെ.



* (1952 ജനുവരി 27–ാം നു- യിലെ ''മാതൃഭൂമി'' റിപ്പബ്ളിക് വിശേഷാൽപ്രതിയിൽ പ്രസിദ്ധപ്പെടുത്തിയത്).

# 25. മതപാഠശാലകൾ*

ഇവിടെ ഞാൻ ഒരു പ്രസംഗം ചെയ്യാനല്ല വന്നതു്. ഇവിടെ ഞാൻ അഞ്ഞൂറിൽപരം പ്രസംഗം ചെയ്തിട്ടുണ്ടു്. ഇവിടുത്തെ മതപാഠശാലകളുടെ പുരോഗതി കാണാനാണു് ഞാൻ വന്നതു്. മതപാഠശാലകൾ ആരംഭിച്ചതു്, എന്റെ അറിവിൽ പെട്ടിടത്തോളം, മാവേലിക്കരയാണു്. എങ്കിലും അതു് വളർന്നതു് ചെങ്ങന്നൂരാണു്. ശ്രീ മാധവൻനായരുടെ പരിശ്രമഫലമായി ഇവിടെ വളരെ മതപാഠശാലകൾ, ദേവസ്വം ഡിപ്പാർട്ടുമെന്റിൽനിന്നു് ഈ പ്രസ്ഥാനം ഏൽക്കുന്നതിനു മുമ്പുതന്നെ ഉണ്ടായിട്ടുണ്ടു്. ആയിരം കുട്ടികൾ ചേർന്നു നടത്തിയ ഘോഷയാത്രകളുള്ള വാഷികയോഗങ്ങൾ ഇവിടെ ഞാൻ കണ്ടിട്ടുണ്ടു്. ഇവിടത്തെ വാർഷികയോഗം കണ്ടാണു് പരേതനായ ദേവസ്വം കമ്മീഷണർ ശ്രീ അമ്പലപ്പുഴ കൃഷ്ണപിള്ള 1102–ൽതന്നെ മതപാഠശാലകൾക്കു് ഗ്രാന്റു് കൊടുക്കേണ്ടതാവശ്യമെന്നു സമ്മതിച്ചതു്. എന്നാൽ ആ പ്രതിജ്ഞ ചെയ്തു് സ്വല്പദിവസങ്ങൾക്കകം തന്നെ അദ്ദേഹം മരിച്ചുപോയി. അതുകൊണ്ടാണു് മതപാഠശാലകൾക്കു് ഗ്രാന്റു് കിട്ടാൻ പിന്നെയും വളരെക്കാലം വേണ്ടിവന്നതു്. മതപാഠശാലാ പ്രസ്ഥാനം ഇത്രയും പുരോഗമിച്ചിട്ടുള്ള ഒരു സ്ഥലത്തു് മതപാഠശാലകളുടെ ആവശ്യത്തെപ്പററി പ്രസംഗിക്കേണ്ടതില്ല. മറേറതെങ്കിലും വിഷയത്തെപ്പററി പറയാനാണെങ്കിൽ അതിനുള്ള സന്ദർഭവുമല്ല മതപാഠശാലാ വാർഷികോത്സവം. എങ്കിലും വന്ന സ്ഥിതിക്കു് ഞാൻ സ്വല്പം പറയുകയാണു്.

ഇന്നാണു് ഈ രാജ്യത്തു് മതപാഠശാലകളുടെ അത്യാവശ്യം നേരിട്ടിരിക്കുന്നതു്. ശ്രീ വിവേകനന്ദസ്വാമികൾ, ഹിന്ദുസമുദായത്തിനു വരാവുന്ന മൂന്നു വലിയ വിപത്തുകളെപ്പററി പ്രസ്താവിച്ചിട്ടുണ്ടു്. ഒന്നു്, ഹിന്ദുക്കളിൽ വളരെ ആളുകൾ മതം വേണ്ടെന്നുള്ള അഭിപ്രായക്കാരാവും. മററൊന്നു് ഹിന്ദുക്കൾ, ക്രിസ്തുമതം, ഇസ്ലാം മതം മുതലായ വിദേശീയമതങ്ങളെ അഭയം പ്രാപിക്കും. മൂന്നാമതു് പഴയകാലത്തെ ബുദ്ധമതം പോലെയുള്ള പുതിയ മതങ്ങളിലേയ്ക്കു" ഹിന്ദുക്കൾ ചേരും. ഈ മൂന്നും ആപത്താണെന്നും അവ ഒഴിച്ചുവിട്ടില്ലെങ്കിൽ ഇന്ത്യയ്ക്കുതന്നെ വലിയ ആപത്താണെന്നും സ്വാമിജി ചൂണ്ടിക്കാണിച്ചിട്ടുണ്ടു്.

* 1952 നവംബർ 2–ാം നു- ചെങ്ങന്നൂർ മതപാഠശാലാ വാർഷികയോഗത്തിൽ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

ഈ മൂന്നു വിപത്തുകളും ''ഒന്നിനേക്കാൾ മീതെ ഒന്നു്'' എന്ന മട്ടിൽ ഇന്ത്യയെ ഇന്നു ഗ്രസിച്ചുവരുകയാണു്. സർവ്വമതങ്ങളുടേയും പരമലക്ഷ്യം ഒന്നാണെന്നു കണ്ട ശ്രീരാമകൃഷ്ണൻെറ ശിഷ്യനും സർവ്വമത സാരഗ്രാഹിയും സർവ്വമതാചാര്യന്മാരെയും ഒരുപോലെ വന്ദിക്കാൻ പഠിപ്പിച്ചയാളും ആയ സ്വാമി വിവേകാനന്ദനാണു് ഈ ആപത്തുകൾ തടയണമെന്നു പറയുന്നതു്. ഭഗവാൻ ശ്രീരാമകൃഷ്ണൻ ബൈബിളും, ഖുറാനും, പിടകങ്ങളും വേദവും നിവർത്തിവച്ചല്ല മതൈക്യം കണ്ടതും, എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേയ്ക്കുള്ള വഴികളെന്നു് പ്രഖ്യാപിച്ചതും. ''ബൈബിളിൽ സത്യം പറയണമെന്നു പറയുന്നു. ഖുറാനിലും അതു പറയുന്നു. 'മൃഷാവാദാ വേരമണി സിക്ഖാപദം സമദയാമി' എന്നു ബുദ്ധമതം പറയുന്നു. 'സത്യം വദ' എന്നു് വേദം പറയുന്നു. അതുപോലെ അസ്തേയവും. അതുകൊണ്ടു് എല്ലാ മതവും സത്യം'' എന്നല്ല ശ്രീരാമകൃഷ്ണൻ പറഞ്ഞതു്. അങ്ങനെ പുസ്തകം നിവർത്തുവച്ചുനോക്കി പറയുകയായിരുന്നെങ്കിൽ, ''ഹിന്ദുമതം പുനർജ്ജന്മത്തിൽ വിശ്വസിക്കുന്നു. ക്രിസ്തുമതവും ഇസ്ലാംമതവും വിശ്വസിക്കുന്നില്ല. ഹിന്ദുമതം വിഗ്രഹാരാധനയിൽ വിശ്വസിക്കുന്നു. ക്രിസ്തുമതം വിഗ്രഹപൂജ ചെയ്യുന്നില്ലെങ്കിലും 'കൊത്തിവച്ച കല്ലിനെ വന്ദിക്കരുതു്' എന്നു പറയുന്നു. ഇസ്ലാം വിഗ്രഹാരാധനയെ നിന്ദിക്കുന്നു. ഹിന്ദുമതവും ക്രിസ്തുമതവും ഇസ്ലാംമതവും ഈശ്വരനിൽ വിശ്വസിക്കുന്നു. ബുദ്ധമതം ഈശ്വരനിൽ വിശ്വസിക്കുന്നില്ല. അതിനാൽ മതങ്ങൾ പരസ്പരം വിരുദ്ധങ്ങളാകുന്നു'' എന്നും പറയുമായിരുന്നു. ശ്രീരാമകൃഷ്ണൻ സാധനകൊണ്ടു് ക്രിസ്തുവിനേയും അല്ലാവിനേയും രാമനേയും കൃഷ്ണനേയും കാളിയേയും കണ്ടു. അങ്ങനെ ഓരോ മതത്തിൻേറയും മൂലസ്ഥാനം അനുഭവപ്പെടുത്തിയശേഷമാണു് അദ്ദേഹം ''എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേയ്ക്കുള്ള വഴികൾ'' എന്നു പറഞ്ഞതു്. ആ ഭഗവാനാൽ തൻെറ സന്ദേശവാഹകനായി തെരഞ്ഞെടുക്കപ്പെട്ട സ്വാമി വിവേകാനന്ദനാണു് ഹിന്ദുക്കളോടു് ഈ ആപത്തുകളൊഴിച്ചു് ഇന്ത്യയെ രക്ഷിക്കാൻ ആജ്ഞാപിക്കുന്നതു്.

ഈ മൂന്നു ആപത്തുകളും നാം ഇന്നു നമ്മുടെ ചുററും കാണുന്നില്ലേ? നമ്മുടെ കുട്ടികളിൽ ഈ കുടുക്കുകളിലൊന്നിൽ പെടാത്തവരധികമുണ്ടോ? കോളേജുവിദ്യാർത്ഥികളുടെ ഇടയിലുള്ള ഉപദേശമെന്തു്? ''മതം മനുഷ്യനെ മയക്കുന്ന കറുപ്പാണു്'' എന്നു് അല്ലേ? വേദങ്ങൾ ആര്യന്മാരുടെ പടപ്പാട്ടുകളും പഴമ്പാട്ടുകളും ആണെന്നും; രാമായണം, ഭാരതം, ഭാഗവതം മുതലായവ കെട്ടുകഥകളാണെന്നും; നമ്മുടെ ദേവീദേവന്മാരെല്ലാം കവികല്പനകളും, മതാചാര്യന്മാരെല്ലാം വയററുപിഴ

പ്പിനു് ജനങ്ങളെ വിദ്യകാട്ടി കളിപ്പിച്ചവരുമാണെന്നും മററുമല്ലേ അവർ പഠിപ്പിക്കപ്പെടുന്നതു്? എല്ലാ മതങ്ങളും മാതൃഭക്തി, പിതൃഭക്തി, ഗുരുഭക്തി എന്നിവ പഠിപ്പിക്കുമ്പോഴും നമ്മുടെ കുട്ടികൾ ചിലരാൽ പഠിപ്പിക്കപ്പെടുന്നു: അച്ഛനും, അമ്മയും, അദ്ധ്യാപകനും മുതലാളിമാരാണെന്നും അതുകൊണ്ടു് അവരെ ആദരിക്കേണ്ടതില്ലെന്നും, അവരെ ഏതെല്ലാംവിധത്തിൽ കളിപ്പിച്ചു പണം കൈക്കലാക്കാമോ അത്രയും സ്വധർമ്മമാണെന്നും. ഇങ്ങനെ പഠിപ്പിക്കപ്പെട്ട ചില കുട്ടികൾ എന്റെ ഗുരുകുലത്തിലുണ്ടു്. അവരിൽനിന്നു ഞാൻ മനസ്സിലാക്കിയതാണിതെല്ലാം. സകല സദാചാരവും പ്രാചീനസംസ്കാരവും അവഹേളിക്കാൻ കുട്ടികൾ പഠിപ്പിക്കപ്പെടുന്നു. ഇങ്ങനെ പഠിപ്പിക്കപ്പെട്ട ചില കുട്ടികൾ ഒററദിവസംകൊണ്ടു് അനേകായിരം മാതാപിതാക്കന്മാരെ രാത്രി ഉറങ്ങിക്കിടന്നപ്പോൾ കൊന്നു് ചില രാജ്യത്തു് വിപ്ലവം വിജയകരമാക്കിയെന്നു് ഞാൻ കേട്ടിരിക്കുന്നു. ഇതു് അസംഭാവ്യമല്ല.

ക്ഷേത്രപ്രവേശനവിളംബരത്തോടുകൂടി ക്രിസ്തുമതത്തിലേക്കുള്ള പരിവർത്തനം നിലച്ചുവെന്നാണു് ഹിന്ദുക്കൾ ധരിച്ചുവച്ചിരിക്കുന്നതു്. ഇതു ശുദ്ധമേ തെററാണു്. നേരെമറിച്ചു് മതത്തെക്കുറിച്ചുള്ള അനാസ്ഥയും, ''മതമേതായാലും, മതി''യെന്നു ഹിന്ദുക്കളുടെയിടയിൽ അടുത്തകാലത്തുണ്ടായിട്ടുള്ള തോന്നലും, ദാരിദ്ര്യവും നിമിത്തമതപരിവർത്തനം വളരെ വർദ്ധിച്ചിട്ടുണ്ടെന്നെനിക്കറിയാം. ക്ഷേത്രപ്രവേശനത്തെ തുടർന്നു് ഒരു തല്ക്കാലമാന്ദ്യം മാത്രമേ ഉണ്ടായിട്ടുള്ളു. മലബാറിൽ ഇസ്ലാം മതത്തിലേക്കും ക്രിസ്തുമതത്തിലേക്കും പതിനായിരക്കണക്കിനു പരിവർത്തനം നടക്കുന്നുണ്ടു്. തിരുവിതാംകൂറിലും ക്രിസ്തുമതത്തിലേക്കു് മുറയ്ക്കു നടക്കുന്നുണ്ടു്. ഇന്നു് ഇതിനെ തടക്കാൻ നാട്ടുരാജാക്കന്മാരും ഇല്ല.

പുതിയ മതങ്ങളുടെ ഉല്പത്തിയും ഉണ്ടു്. പഴയ ബുദ്ധമതം ഒരിക്കൽകൂടി ഇന്ത്യയിൽ വ്യാപിക്കുന്നുണ്ടു്. രാഷ്ട്രീയനേതാക്കന്മാർ രാഷ്ട്രീയോദ്ദേശ്യത്തോടുകൂടി ബുദ്ധമതത്തെ ഇവിടെ പ്രോത്സാഹിപ്പിച്ചുവരുന്നു. അതിനുപുറമേ പല പുതിയ ക്ഷുദ്രമതങ്ങളും തലപൊക്കിവരുന്നു. അവയുടെ അനുഗാമികൾ ലൗകികങ്ങളായ ചില കാര്യങ്ങൾ സാധിക്കണമെന്നുവരുമ്പോൾ ഹിന്ദുക്കളാണെന്നു പറയുമെങ്കിലും ഗൗരവമുള്ള കാര്യങ്ങൾ വരുമ്പോൾ, അല്ലെങ്കിൽ ആപത്തു നേരിടുമ്പോൾ, തങ്ങൾ സ്വതന്ത്രമതക്കാരാണെന്നാണു് പറയുക. ഇപ്പോൾ പറയുന്നില്ലെങ്കിൽതന്നെ അങ്ങനെ പറയാനാണു് അവർ ഒരുങ്ങിവരുന്നതു്. ഇവയുടെ പേരു് ഞാൻ ഇവിടെ പറയുന്നില്ല. ''ഞങ്ങൾ ഹിന്ദുക്കൾ; ഞങ്ങളുടെ മതം ഹിന്ദുമതം. ഹിന്ദുക്കളുടെ

ഐശ്വര്യം ഞങ്ങളുടെ ഐശ്വര്യം'' എന്ന ഉറപ്പ് എപ്പോഴും എവിടെയും, ആപത്തിലും സമ്പത്തിലും പറയാൻ തയ്യാറില്ലാത്തവരെല്ലാം ഈ വകുപ്പിൽ പെടും. ഇക്കൂട്ടത്തിലൊന്നാണ് ആനന്ദമതം. അതു കുറേക്കാലം വിസ്മൃതമായി കിടന്നശേഷം ഇപ്പോഠം മുതലെടുക്കാൻ ഉയിർത്തെഴുന്നേററിരിക്കയാണ്. അതിനു സർട്ടിഫിക്കററു കൊടുക്കാൻ, മനുഷ്യരുടെ മുഖത്തുനോക്കി ''തെററു തെററ്'' എന്നു പറയാൻ ധൈര്യമില്ലാത്ത ചില പണ്ഡിതന്മാർ പോലുമുണ്ട്. മററുള്ളവർ പിണങ്ങുമെന്നോ അവക്ക് രസിക്കയില്ലെന്നോ കരുതി ഉള്ളതു് തുറന്നുപറയാത്തവർ ഭീരുക്കളാണെന്നാണ് മഹാത്മജി പറഞ്ഞിട്ടുള്ളതു്. മനസ്സ് അനാത്മാവല്ലെന്നും ആത്മാവാണെന്നും ആ മനസ്സുതന്നെയാണ് പുരുഷനെന്നും ഈശ്വരനെന്നും മററും പറയുന്ന മനുഷ്യനെ, ആസ്തികദർശനങ്ങളിലൊന്നെങ്കിലും പഠിച്ചവർ പ്രശംസിക്കുമോ? ഇങ്ങനെ, പഠിച്ചവക്ക് സത്യം പറയാൻ ധൈര്യമില്ല. ആക്കും, സേവസ്സുവേണ്ടി കൊടുക്കുന്ന അവരുടെ സർട്ടിഫിക്കേററു വാങ്ങിക്കൊണ്ടു് മററുള്ളവരെ പാട്ടിലാക്കി കാര്യങ്ങഠം നേടാൻ തയ്യാറായിട്ട് ഒരുകൂട്ടർ നടക്കുന്നുമുണ്ട്. ഈ നിലയിൽ നമ്മുടെ മതം എത്രകാലം നിലനിൽക്കും? ഈ കൂട്ടരിൽ ഒരാഠം രണ്ടുദിവസംമുമ്പ് കാലടി ആശ്രമത്തിൽ വന്നിരുന്നു. അയാഠം അഭിമാനിക്കുന്നതു് അയാളുടെ കുടുംബംവകയായുണ്ടായിരുന്ന ഒരു കളരി പൊളിച്ച് അതിലെ ബിംബമെല്ലാമെടുത്തു് കയ്യാല കെട്ടിയെന്നും അതിനു ശേഷം ആ കളരിസ്ഥാനത്തു് ഒരു കക്കൂസുണ്ടാക്കി ഏതാനുംകാലം ഉപയോഗിച്ചെന്നും ഇപ്പോഠം അവിടെ വാഴ വെച്ചിരിക്കുന്നുവെന്നും ആണ്. എന്താ നന്നായില്ലേ? ഇങ്ങനെയുള്ള പ്രസ്ഥാനത്തിനു സർട്ടിഫിക്കററുകൊടുക്കുന്ന ഹിന്ദുപണ്ഡിതന്മാരും.

ഈ ആപത്തുകളെ തടുക്കുന്നതിനെന്തുചെയ്യണമെന്നുള്ളതിനെപ്പററിയാണ് ഇനി പറയാൻ പോകുന്നതു്. ചരിത്രസമ്മതന്മാരായ മൂന്ന് അവതാരപുരുഷന്മാരുടെ ജീവചരിത്രവും ഉപദേശങ്ങളും പഠിപ്പിക്കയാണ് വേണ്ടതു്. ഈ മൂന്നു പേരാണ് ഹിന്ദുമതത്തിൻെറ മൂന്നു ദീപസ്തംഭങ്ങഠം. ഒന്നാമത്തേതു് ഭഗവാൻ ശ്രീകൃഷ്ണൻ. അദ്ദേഹം ചരിത്രസമ്മതനാണ്. അദ്ദേഹത്തിൻെറ ജീവിതത്തോടു ഘടിപ്പിച്ച പുരാണങ്ങളിൽ കാണുന്ന എല്ലാ കഥകളും സത്യമാണോ എന്നെനിക്ക് അറിഞ്ഞുകൂടാ. ചിലതെല്ലാം താത്ത്വികകഥകളായിരിക്കാം. ഉദാഹരണത്തിന് കാളിയമർദ്ദനം. കാളിയൻ മനസ്സാണെന്നും അയാളുടെ അഞ്ചുഫണങ്ങഠം അഞ്ച് ഇന്ദ്രിയങ്ങളാണെന്നും കാളിയമർദ്ദനമെന്നാൽ ഇന്ദ്രിയസംയമനപൂർവ്വകമായ മനോനിഗ്രഹമാണെന്നും സ്വാമി രാമതീർത്ഥർ എവിടയോ പ്രസ്താവിച്ചതായി ഞാൻ വായി

ച്ചതു് ഓക്കുന്നു. അതു് അങ്ങനെ ആയിരിക്കാം. എന്നാലും ശ്രീകൃ ഷ്ണൻ ചരിത്രപുരുഷനാണ്. എന്തെന്നാൽ ഗീത സത്യമാണ്. ഗീതയുടെ കർത്താവായി ഒരാളുണ്ടായിരിക്കണം. അതു് ക്രിസ്തുവല്ല; ക്രിസ്തുവിൻെറ സന്ദേശമല്ല ഗീതയിലുള്ളതു്. ബുദ്ധനല്ല; ബുദ്ധൻെറ സന്ദേശമല്ല ഗീതയിലുള്ളതു്. വ്യാസനല്ല; വ്യാസനേക്കാരം ആത്മീകമായി ഉയൎന്ന നില പ്രാപിച്ച ഒരാരംക്കേ ഗീതാസന്ദേശം നൽകാൻ സാധിക്കൂ. ഇങ്ങനെ നോക്കുമ്പോരം ഗീതാതത്ത്വമനുസരിച്ചു് ജീവിച്ച ഒരു ദിവ്യപുരുഷൻ ചരിത്രസമ്മതനായുണ്ടെന്നു കാണാൻ കഴിയും. അങ്ങനെ ശ്രീകൃഷ്ണൻെറ ചരിത്ര സത്യതയിൽ നാം എത്തിച്ചേരുന്നു. ഹിന്ദുക്കരം നശിക്കാതിരിക്കണമെങ്കിൽ എല്ലാ ഹിന്ദു കുട്ടികളേയും ഗീതപഠിപ്പിക്കണം. ഗീതയിലെ എഴുന്നൂറുശ്ലോകങ്ങളും പഠിപ്പിക്കണം. ഇതിൽ പ്രക്ഷിപ്തമൊന്നുമില്ല. എന്തെന്നാൽ ഭഗവാൻ ശ്രീശങ്കരൻ, ഭാഷ്യത്തിൽ ''ഗീതാശൈ്യഃ സപ്തഭിഃ ശ്ലോകശതൈരുപ നിബബന്ധ'' എന്നു പറഞ്ഞിരിക്കുന്നു. ഗീത ഉപനിഷത്തുകളുടെ സാരമാകുന്നു.

''സൎവ്വോപനിഷദോ ഗാവോ ദോഗ്ദ്ധാ ഗോപാലനന്ദനഃ
പാൎത്ഥോ വത്സഃ സുധീർഭോക്താ ദുഗ്ധം ഗീതാമൃതം മഹത്''.

(ഉപനിഷത്തുകളെല്ലാം പശുക്കരം. കറവക്കാരൻ ഇടയച്ചെറുക്കൻ—കൃഷ്ണൻ. പശുക്കുട്ടി അൎജ്ജുനൻ. കുടിക്കുന്നവൻ സജ്ജനം. കറന്നപാലോ മഹത്തായ ഗീതാമൃതം) എന്ന ശ്ലോകം ഇതിനെ തെളിയിക്കുന്നു. ഗീത ഇന്നു് മതപാഠശാലകളിൽ പാഠ്യപുസ്തകമാക്കി വച്ചിരിക്കുന്നതു് വളരെ നന്നു്. ഗീതയുടെ പദാൎത്ഥം പഠിപ്പിക്കുന്നതും നന്നു്. എന്നാൽ പദാൎത്ഥം മാത്രം പഠിപ്പിക്കുന്നതുകൊണ്ടായില്ല. ചെറിയ കുട്ടികരംക്കു് അതു മതി. എന്നാൽ അദ്ധ്യാപകന്മാർ ഗീതയുടെ ശരിയായ അൎത്ഥം ആക്ഷേപസമാധാനങ്ങളോടുകൂടി പഠിച്ചിരിക്കണം. ഗീത, പലപ്പോഴും തെററായി വ്യാഖ്യാനിക്കാനിടകൊടുക്കുന്ന ഒരു ഗ്രന്ഥമാണ്. അതുകൊണ്ടാണ് ഗീതക്കു് പലേ വ്യാഖ്യാനങ്ങളുണ്ടായിട്ടുള്ളതു്. ഗീതയുടെ മുഖ്യസന്ദേശം കൎമ്മമാണെന്നും, യോഗമാണെന്നും, ഭക്തിയാണെന്നും, ജ്ഞാനമാണെന്നും, പുരുഷോത്തമോപാസനയാണെന്നും, ഹിംസയാണെന്നും, അഹിംസയാണെന്നും പലേ വാദങ്ങളുമുണ്ടു്. ഗീത പഠിച്ചശേഷം, ഗീത ലോകത്തെ ദ്രോഹിക്കുന്ന പുസ്തകമാണെന്നു പറയുന്നവരും കൂടിയുണ്ടു്. അതുകൊണ്ടു് ഗീത ശരിയായ വ്യാഖ്യാനത്തോടുകൂടി അദ്ധ്യാപകന്മാരെങ്കിലും മനസ്സിലാക്കണം. ആ വെളിച്ചത്തിൽവേണം കുട്ടികളെ ഗീത പഠിപ്പിക്കാൻ. ഗീതയെ എങ്ങനെയെല്ലാം വ്യാഖ്യാനിച്ചിരിക്കുന്നുവെന്നതിനു് ഒന്നു രണ്ടു ദൃഷ്ടാന്തം പറയാം.

''ത്രൈഗുണ്യവിഷയാ വേദാ നിസ്ത്രൈഗുണ്യോ ഭവാൎജ്ജുന!'' എന്ന ശ്ലോകത്തിനു്, ''ത്രൈഗുണ്യാഖ്യം വിഷം. യാപയന്തി ഇതി ത്രൈഗുണ്യവിഷയാഃ''

അതായതു് ത്രിഗുണങ്ങളാകുന്ന വിഷത്തെ ഇല്ലാതാക്കുന്നതു് ത്രൈഗുണ്യവിഷയം—അങ്ങനെയുള്ളതാണു് വേദം എന്നാണൊരു വ്യാഖ്യാനം. ഇക്കാലത്തു് ഒരാൾ ഒരു ശ്ലോകം വ്യാഖ്യാനിച്ചിരിക്കുന്നതു നോക്കുക.

''അശാസ്ത്രവിഹിതം ഘോരം തപ്യന്തേ യേ തപോ ജനാഃ
ദംഭാഹങ്കാരസംയുക്താഃ കാമരാഗബലാന്വിതാഃ
കൎശയന്തഃ ശരീരസ്ഥം ഭൂതഗ്രാമമചേതസഃ
മാം ചൈവാന്തഃശരീരസ്ഥം താൻ വിദ്ധ്യാസുരനിശ്ചയാൻ''

(യാതൊരുവരാണോ ഡംഭം, അഹങ്കാരം എന്നിവയോടും കാമം, രാഗബലം എന്നിവയോടും കൂടിയവരായി ശാസ്ത്രവിഹിതമല്ലാത്ത ഘോരതപസ്സുചെയ്തു ശരീരത്തിലുള്ള ഇന്ദ്രിയങ്ങളേയും ശരീരാന്തർവൎത്തിയായ എന്നേയും പീഡിപ്പിക്കുന്നതു് അവിവേകികളായ അവർ അസുരനിശ്ചയത്തോടുകൂടിയവരാണെന്നു് അറിഞ്ഞാലും. എന്നാണിതിന്നൎത്ഥം.) ഇതിൽനിന്നും ഒരു പണ്ഡിതൻ ഉണ്ടാക്കുന്ന തീൎപ്പുനോക്കുക. ''ഇതിൽനിന്നു് ഭഗവദ്ഗീതയിൽ തപസ്സു് ശാസ്ത്രവിഹിതമല്ലെന്നും ശരീരത്തേയും ആത്മാവിനേയും പീഡിപ്പിക്കാൻ മാത്രമേ തപസ്സു് ഉപകരിക്കയുള്ളു എന്നും തപസ്സു ചെയ്യുന്നവരെ അസുരനിശ്ചയത്തോടുകൂടിയവരാണെന്നും പറഞ്ഞിരിക്കുന്നു. അസുരപ്രകൃതിയാണു് തപസ്സെന്നു് ഇവിടെ തെളിച്ചുപറഞ്ഞിരിക്കയാണല്ലോ.'' എന്നാണു് അദ്ദേഹം പറയുന്നതു്. അദ്ദേഹത്തിന്റെ തീൎപ്പു് എത്ര വിശിഷ്ടമായിരിക്കുന്നു.

''തപശ്ചാസ്മി തപസ്വിഷു'' ''അഭയം സത്ത്വസംശുദ്ധിർ—
ജ്ഞാനയോഗവ്യവസ്ഥിതിഃ ദാനം ദമശ്ച യജ്ഞശ്ച
സ്വാദ്ധ്യായസ്തപ ആൎജ്ജവം'' ''യജ്ഞദാനതപഃ കൎമ്മ
ന ത്യാജ്യം കാര്യമേവ തതു്''
''യജ്ഞോ ദാനം തപശ്ചൈവ പാവനാനി മനീഷിണാം''

എന്നു് ഗീതയിൽ ഭഗവാൻ തന്നെയാണു് തപസ്സെന്നും തപസ്സു് ദൈവീസമ്പത്താണെന്നും തപസ്സു് ഉപേക്ഷിക്കരുതാത്തതും മനഃശുദ്ധിയെ ഉണ്ടാക്കുന്നതുമാണെന്നും പറഞ്ഞതൊന്നും ഇവരുടെ കണ്ണിൽ പെടുകയില്ല. തപസ്സു് രണ്ടു തരമുണ്ടു്:— ശാസ്ത്രവിഹിതമെന്നും അശാസ്ത്രവിഹിതമെന്നും. അശാസ്ത്രവിഹിതവും ഘോരവുമായ തപസ്സിനെയാണു് ഭഗവാൻ നിന്ദിച്ചിരിക്കുന്നതു്. ശാസ്ത്രവിഹിതത്തെ സ്വീകരിക്കണമെന്നാണു് ഭഗവാന്റെ അഭിപ്രായം. ഇതൊ

ന്നും ഇവക്കു് മനസ്സിലാകയില്ല. അഥവാ മനസ്സിലായാലും തെററി ച്ചേ വ്യാഖ്യാനിക്കു.

''തപഃശ്രദ്ധേ യേ ഹ്യപവസന്ത്യരണ്യേ
ശാന്താ വിദ്വാംസോ ഭൈക്ഷചര്യം ചരന്തഃ''
സൂര്യദ്വാരേണ തേ വിരജാഃ പ്രയാന്തി
യത്രാമൃതഃ സ പുരുഷോ ഹ്യവ്യയാത്മാ''

(ശാന്തന്മാരും വിദ്വാന്മാരുമായ യാവ ചിലർ ഭിക്ഷാചര്യം സ്വീകരിച്ചുകൊണ്ടു് അരണ്യത്തിൽ തപസ്സിനേയും ശ്രദ്ധയേയും സേവിക്കുന്നുവോ അവർ വിരജന്മാരായിട്ടു് രജസ്സിൻെറ പിടിവിട്ടു് സൂര്യൻ വഴിയായി അമൃതപുരുഷനെ പ്രാപിക്കുന്നു.)

''സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ''

(സത്യംകൊണ്ടും, തപസ്സുകൊണ്ടും, സമ്യഗ്ജ്ഞാനംകൊണ്ടും, ബ്രഹ്മ ചര്യംകൊണ്ടും ഈ ആത്മാ സുലഭ്യമാണു്.)

എന്നു് തുടങ്ങി ഉപനിഷത്തുകളിൽ തപസ്വികളാണു് മുക്ത ന്മാരാകുന്നതെന്നും തപസ്സുകൊണ്ടാണു് ആത്മാവു് ലഭ്യനാകുന്നതെ ന്നും പറഞ്ഞതും ഗീത ഉപനിഷത്സാരമാണെന്നുള്ളതും ഇവക്കു് മന സ്സിലാകയില്ല. ഇങ്ങനെയുള്ളവരുടെ വാഗ്ജാലത്തിൽ പെടാതിരി ക്കാൻ ഗീതയുടെ ശരിയായ വ്യാഖ്യാനം അദ്ധ്യാപകന്മാർ പഠിച്ചി രിക്കണം. എൻെറ അഭിപ്രായത്തിൽ ശ്രീശങ്കരൻെറ വ്യാഖ്യാന ത്തിൽ കവിഞ്ഞ ഒരു വ്യാഖ്യാനം ഗീതക്കില്ല. സകല വ്യാഖ്യാന ങ്ങളും അതിലടങ്ങും. കേരളം ശ്രീശങ്കരൻെറ ജന്മഭൂമിയാണു്. കേര ളത്തിലെ ഏററവും വിശിഷ്ടനായ അവതാരപുരുഷനാണു് അദ്ദേഹം. അദ്ദേഹം യുക്തിവാദികളിൽ അദ്വിതീയനാണു്.

* ശങ്കരൻ യുക്തിവാദികളിൽവച്ചു് രാജാവായിരുന്നു. ശങ്കര ൻെറ യുക്തിവാദത്തെ അതിലംഘിക്കാൻ തക്കവണ്ണം ലോകസാഹി ത്യത്തിൽ ഒന്നും തന്നെ ഇല്ല. എന്നാണു് മഹാത്മജി 1926–10–14– ലെ യങ് ഇന്ത്യയിൽ എഴുതിയിട്ടുള്ളതു്.

അദ്ദേഹം പരമോച്ചമായ ആദ്ധ്യാത്മികാനുഭൂതിയും സമ്പാദി ച്ച ആളായിരുന്നു. തിലകൻ പണ്ഡിതനായിരുന്നു എങ്കിലും അദ്ദേ ഹത്തിൻെറ സിദ്ധാന്തം ഗീതാരഹസ്യം കർമ്മയോഗമെന്നാണു്. മാധ്വൻെറ അനുഭൂതി ദ്വൈതത്തിൽ അവസാനിച്ചു. രാമാനുജൻേറതു് വിശിഷ്ടാദ്വൈതത്തിൽ അവസാനിച്ചു. ശങ്കരൻ ദ്വൈതവും വിശി ഷ്ടാദ്വൈതവും അനുഭവിച്ചശേഷം അവയെ അതിലംഘിച്ചു് അ

* "Sankara was a prince among reasoners. There is hardly anything in the world's literature to surpass Sankara's rationalism".

ദ്വൈതവും അനുഭവിച്ചു. അതിൽ കവിഞ്ഞൊന്നുമില്ല. സ്വാമി വിവേകാനന്ദൻ ഒരിടത്തു് പറഞ്ഞിട്ടുള്ളതുപോലെ എല്ലാ ശാസ്ത്രവും അദ്വൈതാനുഭൂതിയിൽ ചെന്നെത്തുന്നു. ശങ്കരൻെറ ഗ്രന്ഥം വായിച്ചാൽ അദ്ദേഹം അദ്വൈതാനുഭൂതി സമ്പാദിച്ചശേഷം ലോകസംഗ്രഹത്തിനായി വേലചെയ്ത ആളാണെന്നു കാണാൻ കഴിയും. ശങ്കരൻ അവതരിച്ചില്ലായിരുന്നെങ്കിൽ ഇന്നു് ഇന്ത്യയിൽ ഹിന്ദുമതം ഉണ്ടായിരിക്കയില്ലായിരുന്നു. ശാക്തന്മാരും, പാശുപതന്മാരും, കാപാലികന്മാരും, ഗാണപത്യന്മാരും, ബൌദ്ധന്മാരും, ജൈനന്മാരും കൂടി ജനങ്ങളെ അവരവരുടെ പക്ഷത്തേക്കു് മറിച്ചുകൊണ്ടിരുന്ന കാലത്താണു് ശ്രീശങ്കരൻ അവതരിച്ചതു്. അദ്ദേഹമാണു് ഒരു ഏകീകൃത ഭാരതത്തെ ആദ്യം വിഭാവനംചെയ്ത മതാചാര്യൻ. ഇതു് ജവഹരിലാൽ നെഹ്റുവും സമ്മതിച്ചിട്ടുണ്ടു്. ഓരോ ഹിന്ദുവും, ഓരോ ഭാരതപ്രേമിയും, ഈ കാര്യത്തിൽ ശ്രീ ശങ്കരനോടു കടപ്പെട്ടവനായിരിക്കുന്നു. അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങളുടെ വെളിച്ചത്തിൽവേണം മതാദ്ധ്യാപകർ മതപ്രചരണവും മതാദ്ധ്യാപനവും നടത്തേണ്ടതു്.

അടുത്തതു് ഭഗവാൻ ശ്രീരാമകൃഷ്ണനാണു്. ശ്രീരാമകൃഷ്ണനെന്നു പറഞ്ഞാൽ സ്വാമി വിവേകാനന്ദനും ഉരംപ്പെടുമെന്നു ഞാൻ പ്രത്യേകം പറയേണ്ടതില്ലല്ലോ. ഒരേ നാണയത്തിൻെറ രണ്ടു വശമാണു് അവർ.

* ശ്രീ രാമകൃഷ്ണൻെറ വചനങ്ങളുടെ വെളിച്ചത്തിൽ വായിക്കയും അദ്ദേഹത്തിൻെറ ജീവിതത്തിൻെറ മാദ്ധ്യമത്തിൽകൂടി പരിശോധിക്കയും ചെയ്യാതെ ആക്കും വേദാന്തതത്ത്വങ്ങളെ മനസ്സിലാക്കാൻ ശക്തിയില്ല. പ്രാചീനസനാതനശാസ്ത്രങ്ങളിൽനിന്നു് പുതിയ പ്രകാശം പുറപ്പെടുന്നു. അവയുടെ അർത്ഥം ശ്രീരാമകൃഷ്ണൻെറ ജീവിതമാകുന്ന ഭൂതക്കണ്ണാടിയിൽ കൂടി നാം ഗ്രഹിക്കണം'' എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. സ്വാമി വിവേകാനന്ദൻ ഒരു മതഭ്രാന്തനോ സങ്കുചിതമനസ്കനോ അല്ലെന്നു നിങ്ങരംക്കു അറിയാമല്ലോ. ശ്രീരാമകൃഷ്ണൻ ഗീതയുടെ ജീവദ്ദൃഷ്ടാന്തമായിരുന്നു. ശ്രീരാമകൃഷ്ണനിൽ ദ്വൈതവും, വിശിഷ്ടാദ്വൈതവും, അദ്വൈതവും സമ്മേളിച്ചിരുന്നു. കല്ല്യാണകല്പതരു എന്ന മാസികയിൽ അടുത്തകാലത്തു് ഒരു പണ്ഡി

---

* "No one has the power to understand the Vedas and Vedanta unless one reads them in the light of His (Sri Ramakrishna's) utterances, and surveys them through the medium of His life.... New light is coming from the ancient eternal Shastras and we must gather their meaning through the microscope of Sri Ramakrishna's life".

തൻ ശ്രീരാമകൃഷ്ണനെ ഏററവും വലിയ ദ്വൈതിയായി ചിത്രീകരിച്ച് ഒരു ലേഖനം എഴുതിയിരിക്കുന്നതു കണ്ടു. മദിരാശിയിലെ രാമകൃഷ്ണ മിഷ്യൻ പ്രവത്തകന്മാരിൽ മുന്നിട്ടുനില്ക്കുന്നതു് വിശിഷ്ടാദ്വൈതികളാണ്. അദ്വൈതിയായ ഭഗവാൻ ശങ്കരൻെറ ശിഷ്യപരമ്പരയിൽനിന്നു സന്ന്യാസം സ്വീകരിച്ച് നിവ്വികല്പസമാധിയിൽ വളരേക്കാലം ലയിച്ചിരുന്ന ശ്രീരാമകൃഷ്ണൻ അദ്വൈതിയാണോ എന്നു ശങ്കിക്കേണ്ടതുണ്ടോ? അദ്ദേഹത്തെ ശിവനായും, കാളിയായും, രാമനായും, കൃഷ്ണനായും, ക്രിസ്തുവായും കണ്ടു് ആരാധിക്കുന്നവരുണ്ട്. അദ്ദേഹത്തിൽ എല്ലാം സമ്മേളിച്ചിരുന്നു.

''യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവത്തന്തേ മനുഷ്യാഃ പാത്ഥ സവ്വശഃ''

(അല്ലയോ അജ്ജുനാ! ഏവർ ഏതുവിധം എന്നെ ഉപാസിക്കുന്നുവോ അവരെ ആവിധം തന്നെ ഞാൻ അനുഗ്രഹിക്കുന്നു. എന്തുകൊണ്ടെന്നാൽ എല്ലാ മനുഷ്യരും എൻെറ ഭജനമാഗ്ഗത്തെത്തന്നെ എല്ലാപ്രകാരത്തിലും അനുസരിക്കുന്നു.)

എന്ന ഗീതാശ്ലോകത്തിൻെറ പൂത്തി നാം ശ്രീരാമകൃഷ്ണനിൽ കാണുന്നു. അതിൻെറ മാത്രമല്ല ഗീതയുടെ മുഴുവൻ ആശയവും ഭഗവാൻെറ ജീവിതത്തിലും ഉപദേശങ്ങളിലും കാണുന്നു. അതുകൊണ്ടു് ഗീതയുടെ അത്ഥം ശരിയായി മനസ്സിലാക്കാൻ ശ്രീരാമകൃഷ്ണചരിതവും ഉപദേശങ്ങളും സ്വാമി വിവേകാനന്ദൻെറ ഗ്രന്ഥങ്ങളും വായിക്കണം.

സ്വാമിജി തൻെറ സന്ദേശം ലോകത്തിനു നൽകിയത് അനുഭൂതിക്കുശേഷമാണ്. അതുപോലെ ശ്രീശങ്കരനും. ഇന്നു് നിലത്തെഴുത്തു പഠിക്കുന്നതിനുമുമ്പ് പ്രാസംഗികന്മാരും ഉപദേഷ്ടാക്കന്മാരുമാകുകയാണ് കുട്ടികൾ. എല്ലാവക്കും ഗുരുക്കന്മാരാകാനാണ് ഭ്രമം. ഈ ഭ്രാന്തു് പോകാനും സ്വാമിജിയുടേയും ഭഗവാൻെറയും ഉപദേശങ്ങൾ പ്രചരിപ്പിക്കണം. നല്ലവണ്ണം ആലോചിച്ചു പഠിച്ചശേഷമേ നാം പ്രസംഗിക്കാനും പുസ്തകം എഴുതാനും അന്യന്മാരെ പഠിപ്പിക്കുവാനും പോകാവൂ. നാം പറയുന്ന ഓരോ വാക്യത്തിൻേറയും പുറകിൽ ആപ്തവാക്യമുണ്ടായിരിക്കണം. അല്ലാതെ ചെയ്താൽ ഉണ്ടാകാവുന്ന കുഴപ്പത്തിനൊരു ദൃഷ്ടാന്തം പറയാം. പണ്ഡിററ് നെഹ്റു ഒരു കാലത്തു് മതം തെററാണെന്നു് വിചാരിച്ചു. അദ്ദേഹമെഴുതി, ''മതം ഭയത്തിൽനിന്നാണ് ഉണ്ടാകുന്നതു്, ഭയത്തിൽനിന്നു ഉണ്ടാകുന്നതെല്ലാം തെററാണ്'' എന്നു്. അദ്ദേഹത്തിൻെറ ആ അഭിപ്രായം പിന്നീടു മാറി. ''ഡിസ്ക്കവെറി ഓഫ് ഇന്ത്യ'' നോക്കിയാൽ അതു കാണാം. എങ്കിലും ഇന്നും ചില കുട്ടികൾ നെഹ്റു പണ്ടു പറഞ്ഞതുതന്നെ ഉ

ധരിക്കുന്നു. അതു് സ്കൂളിലെ പാഠ്യപുസ്തകത്തിൽപോലും ചേർത്തു് പഠിപ്പിക്കപ്പെടുന്നു. നമ്മുടെ ജീവിതത്തിൽ ഇങ്ങനെ വരരുതു്. നിങ്ങൾ കുട്ടികളെ പരിശീലിപ്പിക്കുമ്പോൾ ഈ കാര്യത്തിൽ പ്രത്യേകം ശ്രദ്ധവെക്കണം. സ്വാമിജിയുടേയും ശങ്കരൻേറയും മാതൃക നിങ്ങൾ കുട്ടികളുടെ മുമ്പിൽ വെയ്ക്കണം.

ഗീതയും അതിൻെറ ശാങ്കരഭാഷ്യവും ഉള്ളപ്പോൾ ഭഗവാൻേറയും സ്വാമിജിയുടേയും ഉപദേശങ്ങൾ എന്തിനെന്നു് ശങ്കിക്കരുതു്. ഗീതയിലെ തത്ത്വം ഇന്നത്തെ കാലത്തിനു യോജിച്ചവണ്ണം എങ്ങനെ സമുദായത്തിൽ, പ്രവൃത്തിയിൽ കൊണ്ടുവരണമെന്നും അതുകൊണ്ടു് സമുദായത്തിനും രാജ്യത്തിനും എന്തു ഗുണമുണ്ടാകുമെന്നും വെളിപ്പെടുത്തിയിട്ടുള്ളതു് സ്വാമിജിയാണ്. സ്വാമിജിയുടെ ഉപദേശങ്ങളോടു ചേർത്തു് പഠിപ്പിക്കുമ്പോഴേ ഗീതയിലെ ഉപദേശങ്ങളുടെ പ്രായോഗികരീതിയും അതിൽനിന്നു് ഉണ്ടാകുന്ന ഫലമെന്തെന്നുള്ളതും അറിയാൻ കഴിയൂ.

അദ്വൈതം സമുദായമധ്യത്തിൽ ഇന്നു് പ്രവൃത്തിയിൽ വരുത്തേണ്ടതെങ്ങനെയെന്നു പഠിപ്പിക്കാനാണ് ശ്രീരാമകൃഷ്ണൻ അവതരിച്ചതു്.

''ശിവജ്ഞാനേ ജീവേർസേവാ'' (ശിവനെന്ന ബുദ്ധിയോടുകൂടി ജീവന്മാരെ സേവിക്കുക) എന്ന ഭഗവാൻെറ വാക്യം,

''സർവ്വഭൂതഹിതേ രതാഃ'',
''യോ മാം പശ്യതി സർവ്വത്ര'',
''ആത്മൗപമ്യേന സർവ്വത്ര
സമം പശ്യതി'', സകല ജീവികളുടേയും ഹിതത്തിൽ,

രതന്മരായിരിക്കുക; ആരു് എന്നെ—ഈശ്വരനെ—എല്ലായിടത്തും കാണുന്നു; തനിയ്ക്കു് തുല്യമായി എല്ലായിടത്തും സമമായി കാണുന്നു. ഇത്യാദി ഗീതാവാക്യങ്ങൾക്കുള്ള പുതിയ വ്യാഖ്യാനമാണ്. അതായതു് ''എല്ലായിടത്തും ഈശ്വരനെ കാണുക''. ''എല്ലാ ജീവികളുടേയും നന്മക്കായി പ്രവർത്തിക്കുക'' എന്നെല്ലാമുണ്ടെങ്കിലും ''എങ്ങനെ പ്രവർത്തിക്കണം?'' എന്ന ചോദ്യത്തിനു് ഉത്തരമായി ''ഓരോ ജീവനേയും ഈശ്വരനെന്നു കണ്ടു് സേവാബുദ്ധിയോടുകൂടി പ്രവർത്തിക്കണം'' എന്നു് ആദ്യം വെളിവാക്കിയതു് ശ്രീരാമകൃഷ്ണനാണ്. ജ്ഞാനി കർമ്മം ചെയ്യണമോ വേണ്ടയോ എന്ന ചോദ്യത്തിനു് ഉത്തരം,

''സക്താഃ കർമ്മണ്യവിദ്വാംസോ യഥാ കുർവ്വന്തി ഭാരത
കുര്യാദ്വിദ്വാംസ്തഥാ/സക്തഃ ചികീർഷുർലോകസംഗ്രഹം''

(കമ്മത്തിൽ ഒട്ടിയിട്ടു് അജ്ഞാനികരം എങ്ങനെ പ്രവത്തിക്കുന്നുവോ അതുപോലെ തന്നെ ജ്ഞാനി ഒന്നിലും ഒട്ടാതെ ലോകസംഗ്രഹത്തെ ചെയ്യാൻ ഇച്ഛിച്ച് പ്രവത്തിക്കണം) എന്നു് ഗീതയിലുണ്ടെങ്കിലും, ശ്രീശങ്കരൻ പ്രവത്തിച്ച് കാണിച്ചെങ്കിലും, ഈ കാലത്തു് അതെങ്ങനെ പ്രവത്തിക്കണമെന്നു് കാണിച്ചതു് സ്വാമിജിയാണ്. വിദ്യാഭ്യാസം, വ്യവസായം, തൊഴിലാളിപ്രശ്നം, ധനശാസ്ത്രം, ഇന്ത്യയുടെ രക്ഷോപായം തുടങ്ങിയ ഇന്നത്തെ എല്ലാ പ്രശ്നങ്ങളേയും ഗീതയുടെ വെളിച്ചത്തിൽ എങ്ങനെ അഭിമുഖീകരിക്കാമെന്നു് സ്വാമിജി നമുക്കു് കാണിച്ചുതന്നിട്ടുണ്ടു്. അതുകൊണ്ടു് മതപാഠശാലാദ്ധ്യാപകന്മാർ സ്വാമിജിയുടെ ഗ്രന്ഥങ്ങരം നല്ലവണ്ണം പഠിച്ചിരിക്കണം. ഇത്രയും ആയാലേ ശരിയായ ബോധം അവക്കു് ഉണ്ടാകൂ.

ഭാഗവതം, ഭാരതം, രാമായണം, ഹരിനാമകീത്തനം മുതലായവയെപ്പററി ഞാനൊന്നും പറയാത്തതെന്തെന്നു് നിങ്ങരം ചോദിച്ചേക്കാം. ഗീതയുടേയും ശ്രീശങ്കരഗ്രന്ഥങ്ങളുടേയും സ്വാമിജിയുടെ ഗ്രന്ഥങ്ങളുടേയും വെളിച്ചത്തിൽ നിങ്ങരം അവയും വായിക്കണം. അതുകൂടാതെ വായിച്ചാൽ പുരാണകഥകളുടെ ആന്തരാത്ഥം പലപ്പോഴും തെററിദ്ധരിക്കാൻ ഇടവന്നേക്കാം. അദ്ധ്യാപകന്മാർ തന്നെ തെററിദ്ധരിച്ചാൽ പിന്നെ വിദ്യാത്ഥികളുടെ കഥയെന്തു്? മതപാഠശാലാദ്ധ്യാപകന്മാരാണ് രാജ്യത്തു് മതബോധം പ്രചരിപ്പിക്കേണ്ടതു്. ഇന്നത്തെ അദ്ധ്യാപകന്മാരിൽ അധികംപേരും പെൻഷൻ പററിയവരാണ്. അവക്കു ഈവക പുസ്തകങ്ങരം പഠിക്കാൻ സമയമുണ്ടു്. ജീവിതത്തിലെ ഭൗതികമനോരാജ്യങ്ങളെല്ലാം അസ്തമിച്ചവരാണല്ലോ അവർ. മതം പഠിപ്പിക്കുന്ന അദ്ധ്യാപകന്മാരെന്നു കേട്ടാൽ ആളുകരം ചോദ്യം ചോദിക്കാൻ ചുററും കൂടും. അവരോടു് ശരിയായ സമാധാനം പറയാൻ അദ്ധ്യാപകന്മാർ തയ്യാറായിരിക്കണം. അതിനു് കരുത്തുണ്ടെന്നു കണ്ടാലേ രക്ഷാകത്താക്കന്മാക്കു് കുട്ടികളെ പാഠശാലകളിലേയ്ക്കു് അയയ്ക്കുവാൻ താല്പര്യമുണ്ടാവൂ. അതിനാൽ ഗീത പഠിക്കുക, ഗീതയുടെ ശരിയായ അത്ഥം പഠിക്കുക, ഗീത ദൈനംദിനജീവിതത്തിൽ എങ്ങനെ പ്രവൃത്തിയിൽ കൊണ്ടുവരാൻ കഴിയുമെന്നും അങ്ങനെ കൊണ്ടുവന്നാൽ അതുകൊണ്ടു് സമുദായത്തിലുണ്ടാകാവുന്ന ഫലമെന്തെന്നും ജനങ്ങളെ മനസ്സിലാക്കുക, ഇതാണ് അദ്ധ്യാപകന്മാർ ചെയ്യേണ്ടതും ചെയ്യിക്കേണ്ടതും. ഗീത പഠിക്കുന്നതുകൊണ്ടു് യഥാത്ഥ ഹിന്ദുമതമെന്തെന്നു മനസ്സിലാകും. അപ്പോരം മതം മനുഷ്യനു് വേണ്ടാത്തതല്ലാ എന്നറിയാറാകും. മതം സയൻസിനും യുക്തിക്കും വിരുദ്ധമല്ലെന്നും ജനങ്ങരം ഗ്രഹിക്കും. അതുകൊണ്ടു് നിരീശ്വരത്വഭ്രമം നീങ്ങും. ഗീതയ്ക്കുകത്തില്ലാത്തതായി ഒരു മതവുമി

ല്ലെന്നു് അറിയുന്നതോടുകൂടി വിദേശീയ മതങ്ങളെ അഭയംപ്രാപിക്കാനും പുതിയ മതങ്ങൾ സൃഷ്ടിക്കാനുമുള്ള അഭിലാഷവും അസ്തമിമിക്കും. അങ്ങനെ ഇന്നു് ഇന്ത്യയെ അഭിമുഖീകരിച്ചിരിക്കുന്ന എല്ലാ ആപത്തുകളും നമുക്കു ഒഴിച്ചുവിടാൻ സാധിക്കും.

ഇന്നു് മതപാഠശാലകൾ സ്ഥാപിക്കുന്നതാണു് ക്ഷേത്രങ്ങൾ പുതുക്കി പണിയിക്കുന്നതിനേക്കാൾ അത്യാവശ്യം. ചുററുമുള്ള ആളുകൾ നിരീശ്വരന്മാരോ ഹിന്ദുമതവിശ്വാസം ഇല്ലാത്തവരോ ആയാൽ ക്ഷേത്രം എത്ര മനോഹരതയോടും ഉറപ്പോടും കൂടി പണിയിച്ചാലും ഫലമെന്തു്? ''വിഗ്രഹാരാധന മോക്ഷദ്വാരത്തെ കല്ലിട്ടടയ്ക്കുന്നതാണു്'' എന്ന വിശ്വാസക്കാരാണു് ഒരു ക്ഷേത്രത്തിനു ചുററും വസിക്കുന്നവരെങ്കിൽ ആ ക്ഷേത്രം എത്രനാൾ നിലനില്ക്കും? അതുകൊണ്ടു് ആദ്യം ക്ഷേത്രത്തിനു ചുററും വസിക്കുന്നവരെ ആസ്തികന്മാരാക്കുക; പിന്നീടു് ക്ഷേത്രം നന്നാക്കുക; ഇതാണു് ചെയ്യേണ്ടതു്. അതിനു ബാല്യത്തിൽതന്നെ കുട്ടികളിൽ മതവിശ്വാസം—മതത്തിന്റെ സിദ്ധാന്തങ്ങളിൽ ശരിയായ വിശ്വാസം—ഉണ്ടാക്കണം. അതാണു് മതപാഠശാലകൾകൊണ്ടു് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്.

അതുകൊണ്ടു് ഈ രാജ്യത്തെ ഓരോ കരയിലും ഓരോ മതപാഠശാല ഉണ്ടാകണം. അതിനെല്ലാം ഗ്രാൻറു് തരാനുള്ള പണമുണ്ടോ ദേവസ്വത്തിനു് എന്നെനിക്കറിഞ്ഞുകൂടാ. ഏതായാലും ദേവസ്വത്തിലെ ധനത്തിന്റെ ഒരു വലിയ അംശം അതിനു ചെലവാക്കണമെന്നു ഞാൻ പറയുന്നു. ഗ്രാൻറു് കിട്ടിയില്ലെങ്കിലും നമ്മുടെ കുട്ടികളും ദേശവും രാജ്യവും നന്നായിരിക്കേണ്ടതു് നമ്മുടെ ആവശ്യമാണു്. ദേവാലയങ്ങളിലെ ശാന്തിക്കാർതന്നെ ഇന്നു നിരീശ്വരന്മാരായിരിക്കുന്നു. വലിയ യാഥാസ്ഥിതികന്മാരുടെ മക്കൾ ഗായത്രിജപിക്കുന്നതിനു പകരം 'ആ സമയം മരച്ചീനി വച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നു' എന്നാലോചിക്കുന്നു. ഈ മട്ടിൽ പോയാൽ ക്ഷേത്രങ്ങൾ നിലനില്ക്കുമോ? മുൻപൊരിക്കൽ തൃശ്ശൂർ ശ്രീരാമകൃഷ്ണാശ്രമം സന്ദർശിച്ച കുറെ നമ്പൂതിരിമാർ, അവിടെ ഒരു ദിവസം താമസിച്ചശേഷം അടുത്ത ദിവസം രാവിലെ യാത്ര പറഞ്ഞുപിരിഞ്ഞപ്പോൾ അവിടുത്തെ നെയ്ത്തുശാല, അച്ചടിശാല, കൃഷിയേപ്പാടു് മുതലായതെല്ലാം കണ്ടു സന്തോഷിച്ചു സ്തുതിച്ചിട്ടു്, ''എന്നാൽ ഇന്നലെ സന്ധ്യയ്ക്കു് കുട്ടികൾ ഒരുകൂട്ടം ശബ്ദങ്ങളെല്ലാം പുറപ്പെടുവിച്ചു. അതു് എന്തിനെന്നു മനസ്സിലായില്ല.'' (അതായതു് പ്രാർത്ഥന നടത്തിയതു് എന്തിനെന്നു് മനസ്സിലായില്ലെന്നർത്ഥം.) എന്നാണു് പറഞ്ഞതു്. അതായിരിക്കുന്നു ഇന്നു് ഹിന്ദുവിന്റെ സ്ഥിതി. ഇതിനെല്ലാം പരിഹാരം മതപാഠശാലകളാണു്.

ഈ **കാര്യത്തിൽ** ചെങ്ങന്നൂർ മുന്നിട്ടുപ്രവർത്തിക്കണം. യാതൊരു പ്രോത്സാഹനവുമില്ലാതെ അനേകം പാഠശാലകൾ നടത്തി ആയിരത്തിൽപ്പരം വിദ്യാർത്ഥികൾക്കു മതബോധം നൽകിയിരുന്ന ചെങ്ങന്നൂർ മുന്നിട്ടിറങ്ങി പ്രവർത്തിക്കണം. ചെങ്ങന്നൂരും, തിരുവല്ലായും ഇന്നു് ഒന്നാണു്. ഈ താലൂക്കിലാണു് ഒന്നാമത്തെ ശ്രീരാമകൃഷ്ണമഠം സ്ഥാപിച്ചതു്. മററു താലൂക്കുകൾക്കു് നേതൃത്വം കൊടുക്കുവാനുള്ള യോഗ്യത ഈ താലൂക്കിനാണുള്ളതു്. ഈ ചെങ്ങന്നൂരാണു് കേരളത്തിലെ ഏററവും വലിയ ഹൈന്ദവമഹാസമ്മേളനം ആദ്യം നടത്തിയതു്. ആ ചെങ്ങന്നൂർതന്നെ മതപാഠശാലകൾ കരതോറും സ്ഥാപിച്ചു കേരളത്തിനു് നേതൃത്വം നൽകണം. അതിനു് ഭഗവാൻ അനുഗ്രഹിക്കട്ടെ!



* **27–11–1952**–ലെ ദേവസ്വം പത്രികയിൽ പ്രസിദ്ധീകരിച്ചതു്.

# 26. ഇതാണ് നമ്മുടെ ഏകമാർഗ്ഗം*

നമ്മുടെ പ്രാതഃസ്മരണത്തിൽ നാം സ്മരിച്ച പിതാമഹന്മാർ അനുഷ്ഠിച്ച രക്ഷിച്ചുപോന്ന ധർമ്മത്തിൻെറ നിലനില്പിലാണ് ഭാരത ഭൂമിയുടെ നിലനിൽപ്പ്. ആ ധർമ്മം സനാതനധർമ്മവും, അതിനെ കൈക്കൊണ്ടനുഷ്ഠിക്കുന്ന ജനത ഹിന്ദുക്കളും ആകുന്നു. ഹിന്ദുക്കൾ അവരുടെ ധർമ്മം നിലനിർത്തുന്നതിലാണ് ഭാരതവർഷത്തിൻെറ സർവ്വതോമുഖമായ അഭ്യുദയം ഇരിക്കുന്നത് എന്നു സ്വാമി വിവേകാനന്ദൻ ഊന്നിപ്പറഞ്ഞിട്ടുണ്ട്. മൂന്നുകൊല്ലം മുമ്പ് പണ്ഡിററ് ജവഹർലാൽ നെഹ്റു ദൽഹിയിൽ രാമകൃഷ്ണജയന്തി ഉത്സവത്തിൽ പങ്കെടുത്ത അവസരത്തിൽ ഇപ്രകാരം പറയുകയുണ്ടായി, ''കഴിഞ്ഞതലമുറ വിവേകാനന്ദൻെറ ആശയങ്ങളെ നല്ലവണ്ണം ഗ്രഹിച്ചിരുന്നു. ഇന്നുള്ളവരും അതേ മാതിരി ഗ്രഹിച്ചാൽ വളരെ നന്നായിരുന്നു'', എന്നു്.

അമ്പതുകൊല്ലംമുമ്പ് സ്വാമി വിവേകാനന്ദൻ ഭാരതവർഷത്തിന് പ്രധാനമായി മൂന്നു അപകടങ്ങൾ ബാധിച്ചേക്കാനിടയുണ്ടെന്നു പ്രവചിച്ചിട്ടുണ്ട്. ഒന്നാമതായി ഹിന്ദുക്കൾ വിദേശീയ മതത്തിൽ ചേർന്നുപോയേക്കാം. രണ്ടാമതായി, ഹിന്ദുക്കൾ നിരീശ്വരവാദികളായേക്കാം. മൂന്നാമതായി ഹിന്ദുക്കളുടെ ഇടയിൽത്തന്നെ ചില ക്ഷുദ്ര മതങ്ങൾ പൊങ്ങിവന്ന് അവരെ വഴിപിഴപ്പിച്ചേക്കാം. ഈ മൂന്നു ദോഷങ്ങളും ഭാരതവർഷത്തിനെ ഭയങ്കരമായ ആപത്തിൽ ചാടിക്കും. ആ ദോഷങ്ങളിൽനിന്നും ഭാരതവർഷത്തെ രക്ഷിച്ചാൽ മാത്രമേ അതിന് ജഗദ്ഗുരു എന്ന മഹനീയ സ്ഥാനം കിട്ടുകയുള്ളൂ.

ഇതിൽ പറഞ്ഞ ആദ്യത്തെ ആപത്ത്, ദിനംദിനം വർദ്ധിച്ചു കൊണ്ടിരിക്കുന്നു. വിദേശങ്ങളിൽനിന്നു കൊണ്ടുവരുന്ന പണംകൊണ്ട് ഇവിടത്തെ ജനങ്ങളെ പ്രലോഭിപ്പിച്ചും അവരുടെ സാമ്പത്തികാധഃപതനത്തെ ചൂഷണം ചെയ്തും വിദേശീയ മതാനുയായികൾ ദ്രുതഗതിയിൽ പ്രവർത്തിക്കുന്നു. വിദേശീയമതങ്ങളും മാർഗ്ഗങ്ങളും ഈ പുണ്യഭൂമിയുടെ അഭ്യുദയത്തിനാവശ്യമായ വഴിയിൽനിന്ന് ഹിന്ദുക്കളെ തെററിക്കുന്നു. ഇതിനെ ഫലപ്രദമാം വണ്ണം തടയുവാനുള്ള സമയം ആസന്നമായിരിക്കുന്നു.

സ്വാമിജി പറഞ്ഞ രണ്ടാമത്തെ ആപത്ത് കേരളക്കരയിൽ മൂർദ്ധന്യദശയിൽ എത്തിയിരിക്കുന്നു എന്നു തന്നെ പറയണം. ഹിന്ദു

---

* കോഴിക്കോട്ട് രാഷ്ട്രീയ സ്വയംസേവാസംഘത്തിൻെറ ആഭിമുഖ്യത്തിൽ ചാലപ്പുറം ദിവ്യജീവനസംഘം ഹാളിൽവച്ചു പ്രസംഗിച്ചതിൻെറ ചുരുക്കം.

ക്കം 'ഹിന്ദു' എന്നു പറയുന്നതു തന്നെ അപമാനമായി കരുതുന്നു. ''എല്ലാ മതങ്ങളുടേയും ഉദ്ദേശ്യമൊന്നാണ്; എല്ലാ മാർഗ്ഗങ്ങളും ആത്മാനുഭൂതിക്കുള്ളവയാണ്; എല്ലാ മതസ്ഥാപകന്മാരും ആരാധ്യപുരുഷന്മാരാണ്; എല്ലാ മതഗ്രന്ഥങ്ങളും പുണ്യഗ്രന്ഥങ്ങളാണ ; ക്ഷേത്രങ്ങളും പള്ളികളും എല്ലാം ഒരുപോലെയാണ്'' എന്നുള്ള വിശാലമനസ്കത പഠിപ്പിക്കുന്ന ഹിന്ദുമതത്തിൽ വിശ്വസിക്കുന്ന ഹിന്ദുക്കൾ 'ഹിന്ദു' എന്നു പറയുന്നതു് അപമാനകരമാണെന്നു കരുതുന്നതിൽ പരം ലജ്ജാവഹമായ സംഗതി വേറെയുണ്ടോ? നേരെമറിച്ച് ''ഞങ്ങളുടെ മാർഗ്ഗത്തിൽക്കൂടി പോയാൽ മാത്രമേ സ്വർഗ്ഗം കിട്ടുകയുള്ളു; ഞങ്ങളുടെ ആരാധ്യ പുരുഷന്മാരെ പിന്തുടന്നാൽ മാത്രമേ മോക്ഷം കിട്ടുകയുള്ളു. അങ്ങനെ ചെയ്യാത്തവർ അവിശ്വാസികരം'' എന്നിങ്ങനെയുള്ള സങ്കുചിത തത്വങ്ങളിൽ വിശ്വസിക്കുന്നവർ അവരവരുടെ മതങ്ങളിൽ അഭിമാനം കൊള്ളുന്നു. വിശാല തത്വങ്ങളിലും ലോകസാഹോദര്യാടിസ്ഥാനത്തിലും നില്ക്കുന്ന ഹിന്ദുമതത്തിൽ വിശ്വസിക്കുന്ന നാം അതിൽ ലജ്ജിക്കേണ്ട ആവശ്യമെന്താണ്? വിദേശീയ മതങ്ങളിലുംവിദേശീയ നടപടികളിലും ഉള്ള ഭ്രമംവിട്ടു് ഹിന്ദുവാണെന്നഭിമാനിക്കുവാനും ജീവിക്കാനുമുള്ള അവസരം ആസന്നമായിരിക്കുന്നു.

അതേ വിധത്തിൽ തന്നെ മൂന്നാമത്തെ ആപത്തും ചിലയിടത്തു തലപൊക്കുന്നുണ്ടു്. ചില നവീന ക്ഷുദ്രമതക്കാർ പുരാണങ്ങളെയെല്ലാം ദുർവ്യാഖ്യാനംചെയ്തു് തീർത്ഥസ്നാനം, ജപം, ഹോമം, ഉപാസന ഇവയെല്ലാം തീരെ അനാവശ്യമാണെന്നു് തെളിയിക്കുവാൻ ശ്രമിക്കുന്നു. ചിലർ, ''എല്ലായ്പ്പോഴും അഹിംസ പാലിക്കണം, ദുഷ്ടന്മാരോടും അക്രമികളോടും അഹിംസ തന്നെ സ്വീകരിക്കണം''എന്നു പ്രചരിപ്പിക്കുന്നു. ദുഷ്ടനിഗ്രഹത്തിനും ശിഷ്ടപരിപാലനത്തിനും, വേണ്ടിവന്നാൽ യുദ്ധംചെയ്യണമെന്നാണ് ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ ഉപദേശിക്കുന്നതു്.

നമ്മളിൽ ഈശ്വരബോധം വളർത്തുവാനാണ് ക്ഷേത്രങ്ങൾ. അവയുടെ നിലനില്പിനും ചിലവിനും നമ്മുടെ പൂർവ്വികന്മാർ 'ദേവസ്വം സ്വത്തു്'' നീക്കിവച്ചിരിക്കുന്നു. ഇന്നു ദേവസ്വം സ്വത്തുക്കളെല്ലാം നോക്കി നടത്തുന്നതു് 'എൻഡോമെൻറ്'' ബോർഡാണ്. തിരുവിതാംകൂറിൽ അതിപുരാതനങ്ങളും പ്രധാനങ്ങളുമായ വൈക്കം, വക്കല മുതലായ ക്ഷേത്രങ്ങളുടെ സ്വത്തു് എടുത്തു കാര്യം നടത്തുന്നതു് ദേവസ്വം ബോർഡാണ്. അതിലെ മെമ്പറന്മാർ അസംബ്ലിയിലെ ഹിന്ദു മെമ്പറന്മാർ തെരഞ്ഞെടുക്കുന്ന രണ്ടു ഹിന്ദുക്കളും രാജപ്രമുഖനാൽ നോമിനേററു ചെയ്യപ്പെടുന്ന മറെറാരു ഹിന്ദുവും ആയിരിക്കണമെന്നാണ് വ്യവസ്ഥ. ഹിന്ദുക്കളായിരിക്കണമെന്നേയുള്ളു. ഈശ്വരന്മാരാകണമെന്നില്ല. എന്നാൽ ഇപ്പോഴത്തെ സ്ഥിതിയിൽ ക്ഷേത്ര

ങ്ങളുടെ സ്വത്തുക്കരം നോക്കി നടത്തുന്നതു് ഭാവിയിൽ നിരീശ്വരന്മാരായിരിക്കുമോ എന്നുപോലും ശങ്കിക്കേണ്ടിയിരിക്കുന്നു. ഏതായാലും അങ്ങനെയുള്ള ഒരു ദുരവസ്ഥ നേരിടുകയാണെങ്കിൽ ദേവസ്വം സ്വത്തു മുഴുവൻ നിരീശ്വരത്വം പ്രചരിപ്പിക്കുവാൻ ഉപയോഗിക്കപ്പെടുമെന്നു തീച്ച്യയാണ്.

ഭാരതീയ സംസ്കാരത്തിൽക്കൂടിയും സനാതനധമ്മത്തിൽ ക്കൂടിയും അല്ലാതെ ഭാരതത്തിനു് പുരോഗമിക്കുക സാദ്ധ്യമല്ല. ഹിന്ദുധമ്മം നശിച്ചാൽ ഭാരതം നശിക്കും. ഗ്രീക്കുസാമ്രാജ്യവും റോമൻസാമ്രാജ്യവും ഒരു കാലത്തു ലോകം മുഴുവനും അടക്കിഭരിച്ചു. പക്ഷേ അവയെല്ലാം നശിച്ചു മണ്ണടിഞ്ഞു. എന്നാൽ ഭാരതം ഇന്നും പണ്ടത്തെ ഭാരതമായിത്തന്നെ വത്തിക്കുന്നതായിട്ടു നാം കാണുന്നു. കാരണം, അതിൻെറ ആത്മാവായ ഹൈന്ദവ ധമ്മവും സംസ്കാരവും ഇന്നും ജീവിക്കുന്നുണ്ടെന്നുള്ളതാണ്. ആ ആത്മാവു നശിച്ചാൽ ഭാരതവും നശിക്കും.

ധമ്മാനുഷ്ഠാനം കൂടാതെ സാമ്പത്തിക ഉന്നതിയിലേക്കെത്തുവാൻ സാദ്ധ്യമല്ല. സത്യവാന്മാരും ധമ്മനിരതരും ത്യാഗശീലമുള്ളവരും ആയവർ വേണം സാമ്പത്തികോന്നതി വരുത്തുവാൻ. ബ്രഹ്മചര്യത്തിൽ നിഷ്ഠയുള്ളവരായിരിക്കണം ഭരണക്കൂടത്തെ നിയന്ത്രിക്കുന്നവർ. അപ്പോഠം മാത്രമേ രാജ്യത്തിനു ക്ഷേമമുണ്ടാകുകയുള്ളു.

നമ്മുടെ പൂവ്വികന്മാർ, എല്ലാ ആശ്രമങ്ങളിലുംവച്ചു് ഏററവും അധികം പ്രാധാന്യം കൊടുത്തിട്ടുള്ളതു് ബ്രഹ്മചര്യത്തിനാണ്. നമ്മുടെ പൂവ്വികന്മാരുടെ ശ്രേയസ്സിൻെറ മൂലകാരണം അവരുടെ ബ്രഹ്മചര്യത്തിലുള്ള നിഷ്ഠയായിരുന്നു. ബ്രഹ്മചര്യം ശരിക്കനുഷ്ഠിക്കുന്നവൻ മാത്രമേ ബ്രാഹ്മണനാകുകയുള്ളു. ബ്രാഹ്മണകുടുംബത്തിൽ ജനിച്ചവരെല്ലാം ബ്രാഹ്മണരായിരുന്നില്ല. അതുകൊണ്ടാണ് ധമ്മത്തിൽനിന്നു വ്യതിചലിച്ചവരെ മുൻകാലങ്ങളിൽ ജാതിഭ്രഷ്ടരാക്കിയിരുന്നതു്. ബ്രാഹ്മണരായി ജനിച്ചവരെല്ലാവരും മുൻകാലങ്ങളിൽ ബ്രാഹ്മണരായിരുന്നില്ല എന്നതിനു് ഭ്രഷ്ടു് കല്പിച്ചിരുന്ന പതിവു് മതിയായ തെളിവാണ്.

നമ്മുടെ പുരാതനധമ്മത്തിൻെറ അനുഷ്ഠാനത്തിൽ മാത്രമേ ലോകത്തിനു ശാന്തിയും സുഖവും സമാധാനവും ഉണ്ടാകുകയുള്ളു. അതുകൊണ്ടു് ആസ്തികന്മാരായവർ എല്ലാവരുംകൂടി ഒന്നിച്ചു ഒരുയോഗം കൂടി ഹിന്ദുധമ്മത്തെ ഉദ്ധരിക്കുവാൻ വേണ്ടുന്ന നടപടികരം എടുക്കേണ്ടതിനെപ്പററി സഗൗരവം ആലോചിക്കണം. രാഷ്ട്രീയ സ്വയംസേവകസംഘത്തിനും ഇതേ ഉദ്ദേശമായതുകൊണ്ടു് അവരുടെ സഹായം ആ കാര്യങ്ങളിൽ ഉണ്ടായിരിക്കയും ചെയ്യും.

ഭാരതഭൂമിക്കു് ഇന്നു തട്ടിയിട്ടുള്ള മൂന്നുദോഷങ്ങരം പരിഹരിക്കുവാൻ ഈശ്വരവിശ്വാസമുള്ളവർ വേഗം പ്രവർത്തിക്കേണ്ടിയിരിക്കുന്നു.

(1952 ഫെബ്രുവരി 13-ാംനു-യിലെ കേസരി പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയതു്).

# 27. വേദാന്തമതം

''വേദാന്തം പഠിച്ചാൽ എന്തു കിട്ടും? ചോറു കിട്ടുമോ?'' എന്നാണു് ചിലർ ചോദിക്കുന്നതു്. അതിനു ഉത്തരമായി ശ്രീശങ്കരൻ പറയുന്നു:—

തദർത്ഥേ വിജ്ഞാതേ സമസ്തപുരുഷാർത്ഥസിദ്ധിഃ''

എന്നു്. ഗീതാതത്ത്വം അറിഞ്ഞാൽ സകല പുരുഷാർത്ഥങ്ങളും സിദ്ധിക്കും. പുണ്യവും മോക്ഷവും മാത്രമല്ല; അർത്ഥവും കാമവും കൂടി കിട്ടും. ധർമ്മമാണല്ലോ അർത്ഥകാമങ്ങളുടെ ചുവടു്.

''ഊർദ്ധ്വബാഹുർവ്വിരൗമ്യേഷ ന ച കശ്ചിത്ു് ശൃണോതി മേ
ധർമ്മാദർത്ഥശ്ച കാമശ്ച സ കിമർത്ഥം ന സേവ്യതേ.''

എന്നു് വ്യാസൻ ചോദിക്കുന്നു. (കൈ പൊക്കിപ്പിടിച്ചു് ഞാൻ ഉറക്കെ വിളിച്ചുപറയുന്നു. ''ധർമ്മത്തിൽ നിന്നാണു് പണവും കാമവും ഉണ്ടാകുന്നതു്. അതിനെ എന്തുകൊണ്ടു് സേവിക്കുന്നില്ല'' എന്നു്. എന്നിട്ടും ആരും അതു് കേൾക്കുന്നില്ല.) വേദാന്തംകൊണ്ടു് ഐഹികൈശ്വര്യം എങ്ങനെ കിട്ടുമെന്നു് ഞാൻ മുമ്പൊരു പുസ്തകത്തിൽ തെളിയിച്ചിട്ടുണ്ടു്. അതിനാൽ ഇവിടെ വിസ്തരിച്ചു് ആവർത്തിക്കുന്നില്ല. ചുരുക്കി പിന്നീടു പറയാം.

വേദാന്തത്തിനു് മുഖ്യമായി മൂന്നു ശാഖകളുണ്ടു്. ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം. സാധാരണയായി എല്ലാവരും ദ്വൈതികളാണു്. അദ്വൈതം പറയുന്നതു് ''ഞാൻ ബ്രഹ്മമാണു്'' എന്നാകുന്നു.

''അഖണ്ഡസൗഖ്യക്കടലാണു് ഞാൻ. എന്നിലാണു് ബ്രഹ്മാണ്ഡങ്ങൾ ഉണ്ടാകുകയും ലയിക്കുകയും ചെയ്യുന്നതു്. ഞാൻ തന്നെയാണു് നാരായണനും, നരകവൈരിയും പുരാരിയും. ഞാൻതന്നെ ക്രിസ്തുവും ബുദ്ധനും.'' എന്നെല്ലാമാണു് അതു് പഠിപ്പിക്കുന്നതു്. അതു് സാധാരണക്കാരനു് വിശ്വസിക്കുവാൻ സാദ്ധ്യമല്ല. ''ഞാൻ ദേഹമാണു്'' എന്ന ബുദ്ധിയുള്ളിടത്തോളം കാലം ഒരുവൻ ദ്വൈതിയായേ ഇരിക്കൂ; എന്നാൽ ദ്വൈതം ബുദ്ധിയെ തൃപ്തിപ്പെടുത്തുകയില്ല. ദ്വൈതം പറയുന്നതു്, ''ഈശ്വരൻ ഈ പ്രപഞ്ചത്തേയും എന്നേയും സൃഷ്ടിച്ചു'' എന്നാണു്. അപ്പോൾ ബുദ്ധി ചോദിക്കുന്നതു്, ''എപ്പോൾ സൃഷ്ടിച്ചു? എന്തിനു് സൃഷ്ടിച്ചു? ഈശ്വരൻ പൂർണ്ണനോ അപൂർണ്ണനോ? പൂർണ്ണനെങ്കിൽ ആഗ്രഹം ഉണ്ടാകയില്ല. ആഗ്രഹമില്ലാതെ കർമ്മമില്ലല്ലോ'' എന്നാണു്.

''ആപ്തകാമസ്യ കാ സ്പൃഹാ?'' എന്ന് ശ്രീശങ്കരൻെറ പരമ ഗുരുവായ ഗൗഡപാദർ ചോദിക്കുന്നു. ഇന്നത്തെ യുക്തിവാദികളുടെ വാദമൊന്നും പുത്തനല്ലെന്ന് അവർ അറിയണം. ആഗ്രഹമുണ്ട് ഈശ്വരനെന്നു പറഞ്ഞാൽ, ''ആ ആഗ്രഹം എപ്പോഠം ഉണ്ടായി? എങ്ങനെ, ഉണ്ടായി? ആ ആഗ്രഹം നിത്യമോ അനിത്യമോ? നിത്യമെങ്കിൽ സൃഷ്ടി എന്നും ഉണ്ടായിരിക്കണം. അപ്പോഠം ഒരു പ്രത്യേക കാലത്ത് സൃഷ്ടി തുടങ്ങാൻ കാരണമില്ല. അപ്പോഠം ഒരാളുടെ സൃഷ്ടിയുമാകയില്ല. അനിത്യമെങ്കിൽ ഒരു പ്രത്യേക കാലത്ത് ആഗ്രഹമുണ്ടാകാൻ കാരണമെന്ത്? ആ കാരണം തന്നിൽനിന്നു വന്നോ വെളിയിൽനിന്നു വന്നോ? വെളിയിൽനിന്നു വന്നതെങ്കിൽ ആ വെളിയിലുള്ളത് സൃഷ്ടിച്ചതാര്? അപ്പോഠം ഈശ്വരൻ മററൊരാളുടെ സൃഷ്ടിയിൽ ഇളകുന്നവൻ എന്നും വരും. അപ്പോഠം ഈശ്വരനുമീതെ മററൊരു ഈശ്വരനെ കല്പിക്കേണ്ടിവരും. അപ്പോഠം ആ ഈശ്വരനും മീതെ പിന്നൊരീശ്വരനേയും കല്പിക്കേണ്ടിവരും.'' ഇത് അസംബന്ധമാകും. അതുകൊണ്ട് ദ്വൈതം മനുഷ്യന് ബുദ്ധിപരമായി തൃപ്തി നൽകുകയില്ല. വിശിഷ്ടാദ്വൈതത്തിൻെറയും നില അതുതന്നെ. അതു പറയുന്നത് ഈശ്വരൻെറ അംശം പ്രപഞ്ചമായി എന്നാണ്. അപ്പോഠം ഈശ്വരൻെറ അംശം വികാരിയാണെന്നു വരും. ഈശ്വരൻ വികാരമില്ലാത്തതും വികാരമുള്ളതും ആയ രണ്ടുതരം പദാത്ഥങ്ങളാൽ ഉണ്ടാക്കപ്പെട്ടതാണെന്നുവരും. അങ്ങനെ ഉണ്ടാക്കിയതാര്? ഉണ്ടാക്കിയതെന്തിന്? ഇതും അസംബന്ധം. അദ്വൈതം യുക്തിക്കുചേരും. എന്നാൽ അനുഭവത്തിനു പററുകയില്ല. ഇതാണ് വിഷമം. ഇതിന് സമാധാനമായി ഹനുമാൻ പറയുന്നു.

''ദേഹഭാവേ തു ദാസോഽഹം ജീവഭാവേ ത്വദംശകഃ
ആത്മഭാവേ ത്വമേവാഹമിതി മേ നിശ്ചിതാ മതിഃ''

എന്ന്. ദേഹം ഞാനാണെന്നു വിചാരിക്കുന്നിടത്തോളംകാലം ഞാൻ ഈശ്വരൻെറ ദാസനാണ്. ഞാൻ ജീവനെന്നു വിചാരിക്കുമ്പോഠം ഈശ്വരൻെറ അംശമാണ്. ആത്മാവെന്നു വിചാരിക്കുമ്പോഠം ഞാനും ഈശ്വരനും ഒന്നുതന്നെ. ഇതാണു നില. നിങ്ങഠം വാസ്തവത്തിൽ ദേഹമാണോ എന്നാണ് ചോദ്യം. യുക്തികൊണ്ട് ദേഹമല്ലെന്നു കാണാം. ശ്രീശങ്കരൻെറ പ്രകരണഗ്രന്ഥങ്ങഠം ഇതിനെ യുക്തികൊണ്ട് ശരിയായി സമത്ഥിച്ചിട്ടുണ്ട്. ''ദേഹമല്ലാത്ത നീ ദേഹമാണെന്നു തന്നത്താൻ വിചാരിക്കുന്നു. അതാരുടെ തെററ്?'' എന്നാണ് വേദാന്തിയുടെ ചോദ്യം. ''ആത്മാവല്ലാതെയുള്ള ദേഹാദിവസ്തുക്കളിൽ ആത്മാവെന്നുള്ള ബുദ്ധിയാണ് അവിദ്യ.'' അവിദ്യ നശിച്ചാൽ മുക്തിയായി. അതായത് സ്വസ്വരൂപാനുഭൂതിയായി; നിത്യാനന്ദമായി. അവിദ്യ നശിപ്പിക്കാൻ ചിത്തശുദ്ധി. അതിന് ഫലാപേ

ക്ഷകൂടാതെയുള്ള കർമ്മം സാധനം. ഇതാണ് അദ്വൈതോപദേശം. ഈശ്വരൻ തന്നിൽനിന്ന് അന്യനെന്നു കാണുന്ന കാലത്തോളം ഈശ്വരോപാസന വേണം.

''തസ്യാഭിധ്യാനാദ്യോജനാത്തത്വഭാവാത്
ഭൂയശ്ചാന്തേ വിശ്വമായാനിവൃത്തിഃ''

ആദ്യം അഭിധ്യാനം, പിന്നെ യോജനം, പിന്നെ തത്ത്വഭാവം. ഈ മൂന്നും വേണം. അദ്വൈതത്തിൽ ദ്വൈതമുണ്ട്; വിശിഷ്ടാദ്വൈതവുമുണ്ട്. അതിൽനിന്നു ഭിന്നമായി, ദ്വൈതം പാരമാർത്ഥികമാണെന്നും അദ്വൈതം പാരമാർത്ഥികമായി വിശിഷ്ടമാണെന്നും പറയുന്നതിനെ മാത്രമേ അദ്വൈതി തെററെന്നു പറയുന്നുള്ള. ചിലർ ദ്വൈതാനുഭൂതി സമ്പാദിച്ചിട്ട് അവിടെ നിറുത്തി. അതുകൊണ്ട് തൃപ്തിപ്പെട്ടു. അവർ ആ ദ്വൈതത്തിനു് അപ്പുറമൊന്നുമില്ലെന്നു പറഞ്ഞു. അതുപോലെ വിശിഷ്ടാദ്വൈതികളും. എന്നാൽ ദ്വൈതവിശിഷ്ടാദ്വൈതാനുഭവങ്ങൾക്ക് അപ്പുറം ഒരു അദ്വൈതമുണ്ട്. ഇതാണ് അദ്വൈതിയുടെ നില.

''അദ്വൈതം പരമാർത്ഥോ ഹി ദ്വൈതം തദ്ഭേദ ഉച്യതേ
തേഷാം ഉഭയഥാ ദ്വൈതം തേനായം ന വിരുദ്ധ്യതേ''

(അദ്വൈതം—ആത്മൈകത്വമാണ്—പരമാർത്ഥമായിട്ടുള്ളതു്. ദ്വൈതം അപരമാർത്ഥമാണെന്നു പറയപ്പെടുന്നു. ദ്വൈതികൾക്ക് പരമാർത്ഥമായും അപരമാർത്ഥമായും ദ്വൈതം തന്നെ. (പരമാർത്ഥാവസ്ഥയിൽ ഇല്ലാത്തതുകൊണ്ട്) അതിനോട് ഈ അദ്വൈതം വിരോധപ്പെടുന്നില്ല.) എന്ന് ഗൗഡപാദാചാര്യർ പറയുന്നു. ''മതങ്ങൾ തമ്മിൽ കലഹിക്കുന്നു.'' എന്ന്, ജനങ്ങൾ പറയുന്നു. ഏതു മതങ്ങൾ തമ്മിലാണ് കലഹിക്കുന്നത്? ദ്വൈതമതങ്ങൾ തമ്മിൽ.

''സ്വസിദ്ധാന്തവ്യവസ്ഥാസു ദ്വൈതിനോ നിശ്ചിതാ ദൃഢം (മതിഃ)
പരസ്പരം വിരുദ്ധ്യന്തേ തൈരയം ന വിരുദ്ധ്യതേ.''

അവരവരുടെ സിദ്ധാന്തങ്ങളുടെ വ്യവസ്ഥയിൽ ഉറച്ചുനിന്നുകൊണ്ട് ദ്വൈതികൾ പരസ്പരം കലഹിക്കുന്നു. അദ്വൈതം അവരോട് വിരോധിക്കപ്പെടുന്നില്ല. ക്രിസ്ത്യാനികളും മുസൽമാന്മാരും ബൌദ്ധന്മാരും വൈഷ്ണവന്മാരും ശൈവന്മാരും മററും ദ്വൈതികളായതുകൊണ്ട് പരസ്പരം കലഹിക്കുന്നു. അദ്വൈതം മതകലഹത്തെ ഇല്ലാതാക്കുന്നു. അദ്വൈതികൾ കലഹിക്കാൻ അവകാശമില്ല.

''തൈരന്യോന്യവിരോധിഭിഃ അസ്മദീയോഽയം വൈദികഃ സർവ്വാനന്യത്വാദാത്മൈകത്വദർശനപക്ഷോ ന വിരുദ്ധ്യതേ, യഥാ സ്വഹസ്തപാദാദിഭിഃ'' എന്ന്, ശ്രീശങ്കരൻ പറയുന്നു. (ദ്വൈതികൾ തങ്ങളുടെ സിദ്ധാന്തങ്ങൾക്ക് അടിസ്ഥാനമായ നിയമങ്ങളിൽ 'ഇതു തന്നെയാണ് ഇങ്ങനെ തന്നെയാണ് പരമാർത്ഥം.' എന്നുള്ള ആസ

ക്തിയോടുകൂടി തങ്ങളുടെ എതിരാളിയെ കാണുമ്പോഠം അയാളെ ദേ്വഷിക്കുകയും രാഗദേ്വഷങ്ങളോടുകൂടി സ്വസിദ്ധാന്തദശ്നം തന്നെ ശരിയെന്നു് സ്ഥാപിപ്പാനായി അന്യോന്യം വിരോധപ്പെടുകയും ചെയ്യുന്നു. നമ്മുടെ വൈദികമായ ആത്മൈകത്വദശ്നപക്ഷത്തിനു് അന്യോന്യവിരോധികളായ അവരോട് വിരോധമില്ല. എന്തെന്നാൽ അതിൽ എല്ലാം ഒന്നുതന്നെയാണു്. അവനവൻെറ കൈ, കാൽ മുതലായവ വല്ലപ്പോഴും തമ്മിൽ തട്ടുകയോ മറേറാ ചെയ്താൽ അവയോടാക്കും വിദേ്വഷം തോന്നാറില്ലല്ലോ. അത് അവ വേറെയാണെന്നുള്ള വിചാരം ഇല്ലാത്തതിനാലാണുതാനും. അതുപോലെ ദ്വൈതാഭിമാനികഠം നിമിത്തം ചില്ലറ ഉപദ്രവങ്ങഠം ഉണ്ടായാലും അവർ വേറെയാണെന്നുള്ള വിചാരമില്ലാത്തതിനാൽ അദ്വൈതികഠംക്കു് അവരോട് ദേ്വഷമുണ്ടാകുന്നില്ല. ഇപ്രകാരം രാഗദേ്വഷാദിദോഷങ്ങഠംക്കു് നിമിത്തമാകാത്തതിനാൽ അദ്വൈതദശ്നം തന്നെയാണു് ശരിയായ ദശ്നമെന്നു് അഭിപ്രായം.' ശാങ്കരഭാഷ്യം).

അദ്വൈതം ദ്വൈതത്തിനു വിരോധിയല്ലെന്നു് സ്വാമി വിവേകാനന്ദനും പറഞ്ഞിട്ടുണ്ടു്.

''ദ്വൈതത്തേയും അതിനു മുമ്പായിട്ടുള്ള എല്ലാ തത്വചിന്തകളേയും അദ്വൈതം അംഗീകരിക്കുന്നു. അങ്ങനെ അംഗീകരിക്കുന്നതു് 'അതും സമ്മതിച്ചേക്കാം' എന്ന മട്ടിലല്ല; അവയും സത്യമാണു്, ഒരേ സത്യത്തിൻെറ പ്രാദുർഭാവങ്ങളാണു്. അവയും അദ്വൈതം എത്തിച്ചേൎന്നിരിക്കുന്ന നിഗമനങ്ങളിൽ എത്തിച്ചേരും എന്ന ഉറച്ച വിശ്വാസത്തോടുകൂടിയാണു്''. (Vol. II, P. 345).

അദ്വൈതത്തിൽ ഭക്തിക്കും യോഗത്തിനും കമ്മത്തിനും സ്ഥാനമുണ്ടു്. കമ്മംകൊണ്ടു് മനഃശുദ്ധി; ശുദ്ധമായ മനസ്സിൽ ഭക്തി ഉദിക്കുന്നു. ഭക്തികൊണ്ടു് ചിത്തൈകാഗ്ര്യം. ചിത്തൈകാഗ്ര്യം തന്നെ യോഗം. യോഗംകൊണ്ടു് സ്വാത്മദശ്നം. ആത്മാവുതന്നെ എങ്ങും നിറഞ്ഞതെന്നു് കാണുന്നതു് ജ്ഞാനം. അതുതന്നെ ദ്വൈതമതങ്ങളെ എല്ലാം സഹതാപത്തോടുകൂടി വീക്ഷിക്കുകയും തന്നിലാക്കുകയുംചെയ്യുന്നുവെന്നു വന്നതുകൊണ്ടുതന്നെ ക്രിസ്തുമതവും, ഇസ്ലാംമതവും അതിലടങ്ങിയെന്നു സിദ്ധം. എന്നാൽ അവയുടെ പല്ലുകളുടെ, ഇതരഭാവങ്ങളെ നശിപ്പിക്കുന്ന വിഷാംശം ഇല്ലാതാക്കുമെന്നു മാത്രം. അങ്ങനെ ലോകത്തുള്ള മതകലഹത്തെ ഇല്ലാതാക്കുന്നതാണതു്. ഈ അദ്വൈതത്തിൻെറ മുഖ്യപ്രവാചകനാണു് ശ്രീശങ്കരൻ. ശ്രീശങ്കരനെ മറന്നു് ശ്രീബുദ്ധനെ തിരിച്ചുകൊണ്ടുവരുവാനുള്ള ഒരു ശ്രമം കേരളത്തിലും ഇന്ത്യയിലെ ചില രാഷ്ട്രീയനേതാക്കന്മാരിലും കാണുന്നു. ബുദ്ധൻ ബഹുമാന്യനാണു്. എന്നാൽ ബുദ്ധമതം അപകടം പിടിച്ചതാണു്. അതു് ആത്മാവില്ലെന്നും ഈശ്വരനില്ലെന്നുമാണു് പഠിപ്പിക്കുന്നതു്.

മഹാബോധി സൊസൈററിക്കാർ പ്രസിദ്ധപ്പെടുത്തിയ ഒരു ലഘു ലേഖയുടെ തലക്കെട്ടാണ് ''ആത്മാവില്ല; ഈശ്വരനുമില്ല''. (There is no soul and no God) എന്നതു്. ബുദ്ധമതം ഇന്ത്യയ്ക്കു വരുത്തി വച്ച അനത്ഥം എന്തെന്നു് സ്വാമി വിവേകാനന്ദൻ തൻെറ പ്രസംഗങ്ങളിൽ പലയിടത്തും പറഞ്ഞിട്ടുള്ളതു് നാം ശ്രദ്ധിച്ചു വായിക്കണം.

* ''മൃഗങ്ങളോടുള്ള ദയാപ്രസംഗത്തിനും ഉൽകൃഷ്ട സാന്മാർഗ്ഗിക ധമ്മപ്രതിപാദനത്തിനും നിത്യനായ ആത്മാവിൻെറ സത്തയേയും അസത്തയേയും കറിച്ചുള്ള തലനാരു കീറുന്ന വാദങ്ങൾക്കും വിപരീതമായി ബുദ്ധമതമന്ദിരം തകന്നു് കഷണം കഷണമായി തറയിൽ വീണു. ആ അധഃപതനം അതിഭയങ്കരമെന്നേ പറയേണ്ടു. ഏററവും ബീഭത്സങ്ങളായ ക്രിയാകലാപങ്ങൾ, മനുഷ്യൻെറ കൈകൊണ്ടു് എപ്പോഴെങ്കിലും എഴുതിയിട്ടുള്ളതിൽവച്ചു്—മനുഷ്യൻെറ തലച്ചോറു് എക്കാലത്തും സങ്കല്പിച്ചിട്ടുള്ളതിലുംവെച്ചു്—ഏററവും കുത്സിതങ്ങളും ഏററവും അസഭ്യങ്ങളുമായ പുസ്തകങ്ങൾ, മതത്തിൻെറ പേരിൽ ഏതു കാലത്തും നടന്നിട്ടുള്ള ഏററവും മൃഗീയങ്ങളായ നടപടികൾ— ഇവയെല്ലാം അധഃപതിച്ച ബുദ്ധമതത്തിൻെറ സൃഷ്ടികളാണു്. ടാർട്ടാർ ജാതിക്കാരും ബെലൂചികളും മനുഷ്യവർഗ്ഗത്തിലെ മററു് എല്ലാ വികട—വികരാള—വർഗ്ഗക്കാരും ഇന്ത്യയിൽവന്നു് ബുദ്ധമതക്കാരായിത്തീന്നിട്ടു് ഇവിടെ ലയിച്ചു. അവർ അവരുടെ ദേശീയാചാരങ്ങൾ ഇവിടെ കൊണ്ടുവന്നു. തൽഫലമായി നമ്മുടെ ദേശീയജീവിതം മുഴുവൻ ഏററവും ഭയങ്കരവും വികരാളവും മൃഗീയവുമായ ആചാരങ്ങളുടെ ഒരു വലിയ അദ്ധ്യായമായിത്തീന്നു''.

ശ്രീബുദ്ധൻ അദ്വൈതവാദിയായിരുന്നു. എങ്കിലും ശിഷ്യന്മാർ അതു മനസ്സിലാക്കിയില്ല. ബുദ്ധൻ ഈശ്വരനും ആത്മാവും ഇല്ലെന്നു

---

* "In spite of the preaching of mercy to animals, in spite of the sublime ethical religion, in spite of the hair splitting discussions about the existence or non-existence of a permanent soul, the whole building of Budhism tumbled down piecemeal; and the ruin was simply hideous. The most hideous ceremonies, the most horrible, the most obscene books that human hands ever wrote or the human brain ever conceived, the most bestial forms that ever passed under the name of religion, have all been the creation of degraded Budhism.... The Tartars and the Belluchis and all the hideous races of mankind came to India and became Budhists and assimilated with us and brought their national customs and the whole of our national life became a huge page of the most horrible and the most bestial customs". (Vol. III page 264).

പറഞ്ഞതന്നേ അവർ പഠിച്ചുള്ളൂ. ബുദ്ധൻ പറഞ്ഞതു് ആത്മാവെന്നും ഈശ്വരനെന്നും ഉള്ള ഭേദമില്ലെന്നാണു്. ബുദ്ധൻ ഉപദേശിച്ച സാക്ഷാൽ മതത്തിന്റെ പുനഃസ്ഥാപകനായിട്ടാണു് ശ്രീശങ്കരൻ ആവിർഭവിച്ചതു് എന്നു സ്വാമി വിവേകാനന്ദൻ പറയുന്നു. (Vol. III, P. 265).

ബുദ്ധമതവും വേദാന്തമതവും തമ്മിലുള്ള ഭേദം എന്തെന്നു് ഗൗഡപാദാചാര്യർ പറയുന്നു. ആകാശംപോലെ അചലവും, അവിക്രിയവും, നിരവയവവും, നിത്യവും, അദ്വിതീയവും, അസംശയവും, അദൃശ്യവും, അഗ്രാഹ്യവും, വിശപ്പ് മുതലായവയെ അതിക്രമിച്ചതുമായ ബ്രഹ്മമാകുന്ന ആത്മതത്ത്വം. ജ്ഞാനമെന്നും ജ്ഞേയമെന്നും ജ്ഞാതാവെന്നും ഉള്ള ഭേദമില്ലാത്തതും അദ്വയവുമായ ഈ പരമാൎത്ഥതത്ത്വം ബുദ്ധൻ പറഞ്ഞിട്ടില്ല. അദ്വയവസ്തുവിന്റെ സാമീപ്യമുള്ള ബാഹ്യാൎത്ഥനിരാകരണവും ജ്ഞാനം മാത്രമേയുള്ളുവെന്ന കല്പനയും പറഞ്ഞിട്ടുള്ളതാണെങ്കിലും പരമാൎത്ഥതത്ത്വമായ അദ്വൈതം വേദാന്തങ്ങളിൽ നിന്നുതന്നെ അറിയപ്പെടേണ്ടതാണെന്നൎത്ഥം, എന്നു് ശ്രീശങ്കരൻ ഗൗഡപാദകാരികാഭാഷ്യത്തിൽ പറയുന്നു. പ്രപഞ്ചനാഥനായ ഈശ്വരനെപ്പററി ബുദ്ധമതം ഒന്നും പഠിപ്പിക്കായ്കയാൽ ബുദ്ധമതത്തിലേയ്ക്കു പരിവൎത്തനം ചെയ്യപ്പെട്ട സാമാന്യജനങ്ങളും വെളിയിൽ നിന്നു വന്ന വൎഗ്ഗക്കാരും അവരുടെ ദേവന്മാരുടേയും ഭൂതങ്ങളുടേയും ആരാധന ബുദ്ധമതത്തിൽ വലിച്ചിട്ടു് ഇന്ത്യയിലെ മതരംഗം കുഴപ്പത്തിലാക്കി ഇവിടെ നാസ്തികത പ്രചരിച്ചുവെന്നു സ്വാമി വിവേകാനന്ദൻ പറയുന്നു. (Vol. II, P. 139) ''ഇന്നു് ബുദ്ധമതത്തേയും ബുദ്ധമതത്തിലെ അനാസ്തികവാദത്തേയും പററി പറയുന്നതു് വിശേഷിച്ചും തെക്കേ ഇന്ത്യയിൽ ഒരു ഫാഷനായിട്ടുണ്ടു്. ഇന്നു് നമ്മോടു കൂടി കാണുന്നതു് ഈ അധഃപതനം ബുദ്ധമതം അവശേഷിപ്പിച്ചതാണെന്നു് അവർ സ്വപ്നം പോലും കാണുന്നില്ല'' എന്നു് സ്വാമിജി പറയുന്നു. (Vol. III, P. 216).

* ''ഒടുവിൽ അതു് അഴുകി ചീഞ്ഞതിന്റെ ഒരു കുന്നായിതീൎന്നു. അതിനേപ്പററി ഈ സദസ്സിന്റെ മുൻപിൽ എനിക്കു് പറയാൻ സാദ്ധ്യമല്ല. അതിനേപ്പററി അറിയണമെന്നുള്ളവൎക്കു് തെക്കെ ഇന്ത്യയിലെ കൊത്തുപണികൾ നിറഞ്ഞ ക്ഷേത്രങ്ങളിൽ നോക്കിയാൽ, അതിന്റെ ചെറിയ അംശം കാണാം. ഇതാണു് ബുദ്ധമതക്കാരിൽനിന്നു് നമുക്കു കിട്ടിയ സ്വത്തു്''. (Vol. III, P. 217).

---

* "It became a mass of corruption of which I cannot speak before this audience but those who want to know about it may see a little of it in those big temples full of sculptures in South India and this is all the inheritance we have from the Budhists"

നിങ്ങരം ഹിന്ദുസംസ്കാരത്തെപ്പററി പഠിക്കയും ഹിന്ദുസമുദായത്തെ പരിഷ്ക്കരിക്കാൻ ഒരുങ്ങുകയും ചെയ്യുമ്പോരം സ്വാമി വിവേകാനന്ദ ൻെറ ഗ്രന്ഥങ്ങരം നല്ലപോലെ വായിക്കണം. ''സ്വാമി വിവേകാനന്ദൻ ഇല്ലെങ്കിൽ ഹിന്ദുമതമില്ല'' എന്നു് ശ്രീനാരായണഗുരു പറഞ്ഞതു് എത്ര സത്യമാണെന്നു് നിങ്ങരംക്കു് കാണാം.

വേദാന്തം ഒരു മതത്തേയും നശിപ്പിക്കുന്നില്ലെന്നും എല്ലാ മതത്തിലുമുള്ള നിർമ്മാണപരങ്ങളായ ആശയങ്ങളെ കൂട്ടിയിണക്കുന്നുവെന്നും ഞാൻ പറഞ്ഞതു്, ഓർക്കുക. അതിൽ കർമ്മയോഗത്തിനും ഭക്തിയോഗത്തിനും രാജയോഗത്തിനും, ജ്ഞാനയോഗത്തിനും സ്ഥാനമുണ്ടു്. എന്നാൽ അതിൻെറ ലക്ഷ്യം അദ്വൈതാനുഭൂതിയാണു്. അതു് ചിത്തശുദ്ധിവഴിയായി സാധിക്കണം. ചിത്തശുദ്ധിക്കായിട്ടു് കർമ്മം —നിഷ്കാമകർമ്മം. എന്നാൽ വേദാന്തം മനുഷ്യൻെറ ദൗർബല്യത്തെ മനസ്സിലാക്കി, സകാമകർമ്മത്തിനും സ്ഥാനം കൊടുത്തിട്ടുണ്ടു്. അതുകൊണ്ടാണു് വേദാന്തം സകാമപ്രതിപാദകമായ കർമ്മകാണ്ഡം പഠിപ്പിക്കുന്ന സംഹിതയേയും അംഗീകരിക്കുന്നതു്. നിഷ്കാമകർമ്മം ചെയ്യണമെന്നു പറയാൻ എളുപ്പം. എന്നാൽ നാം പ്രവർത്തിക്കാൻ തുടങ്ങുന്ന ഓരോ സെക്കൻഡിലും 'ഞാൻ' 'എൻേറതു്' എന്നതു് പൊങ്ങിവരും. അതുകൊണ്ടാണു് ആശ്രമധർമ്മങ്ങരം ഏർപ്പെട്ടതു്. നിഷ്കാമതയുടേയും ത്യാഗത്തിൻേറയും മഹിമ പഠിപ്പിക്കുന്ന ബ്രഹ്മചര്യാശ്രമം; ത്യാഗമാണു് ലക്ഷ്യമെന്നറിഞ്ഞുകൊണ്ടു് ഭോഗങ്ങളനുഭവിക്കാൻ അനുവദിച്ചിട്ടുള്ള ഗൃഹസ്ഥാശ്രമം; ഭോഗങ്ങളെ വിവേകപൂർവ്വം ത്യജിക്കാൻ പരിശീലിപ്പിക്കുന്ന വാനപ്രസ്ഥാശ്രമം; സമ്പൂർണ്ണപരിത്യാഗത്തിൽ സിദ്ധനാക്കുന്ന സന്ന്യാസാശ്രമം എന്നീ നാലും ഒരുപോലെ വ്യവസ്ഥ ചെയ്തിട്ടുള്ള മററു മതം ഏതുണ്ടു്?

വേദാന്തം ഭക്ഷണപ്രശ്നം എങ്ങനെ പരിഹരിക്കുമെന്നു് ചോദിക്കുന്നവരോടു് ഞങ്ങരംക്കു് ചോദിക്കാനുള്ളതു് ''ഉള്ളവൻ ത്യാഗത്തിനു് തയ്യാറായാൽ ഇല്ലാത്തവനു് കിട്ടുകയില്ലേ?'' എന്നാണു്? സർവ്വോപരി ബ്രഹ്മചര്യം. ബ്രഹ്മചര്യത്തിനിത്ര പ്രാധാന്യം കല്പിച്ചിട്ടുള്ള മറെറാരു മതമില്ല. ബ്രഹ്മചര്യമാണു് ഇന്നത്തെ ഭക്ഷണക്ഷാമത്തിനു് പരിഹാരമായി എനിക്കു് ചൂണ്ടിക്കാണിക്കാനുള്ളതു്. കൃത്രിമമായ ഗർഭനിയന്ത്രണമല്ല അതിനു വഴി. അതു് സാന്മാർഗ്ഗികാധഃപതനവും വീര്യനാശവും ദീർഘദൃഷ്ടിയില്ലായ്മയും ഉണ്ടാക്കും. നമ്മുടെ പൂർവ്വികന്മാർ ഇതൊന്നും ആലോചിക്കാത്തവരല്ല. നാല്പത്തെട്ടുവർഷം പൂർണ്ണബ്രഹ്മചര്യം; പിന്നീടു് വേണമെങ്കിൽ വിവാഹം. വിവാഹം കഴിച്ചു ജീവിക്കുന്ന കാലത്തുമുണ്ടു് ബ്രഹ്മചര്യം.

''ഋതുകാലേ തു സംപ്രാപ്തേ പുത്രാർത്ഥീ സംവിശേത്തദാ
പുത്രേ ജാതേഽനൃതൗ ഗഛൻ സംപ്രദുഷ്യേത് സദാ ഗൃഹീ''

(പുത്രന്മാരുണ്ടാകാൻ കൊതിക്കുന്നവൻ ഋതുകാലത്തിൽ, ഭാര്യയോട് ചേരണം. പുത്രൻ ഉണ്ടായിക്കഴിഞ്ഞിട്ടും ഋതുകാലമല്ലാത്തപ്പോഴും ഭാര്യയെ പ്രാപിക്കുന്ന ഗൃഹസ്ഥൻ ദുഷിക്കുന്നു.) വന്ധ്യയെ പരിഗ്രഹിക്കുന്നവനെ അജാവികനെന്നു ശാസ്ത്രങ്ങൾ പറയുന്നു. വന്ധ്യ ശുക്രക്ഷയകാരിയാണ്. 'അജാവികനെ പുല്ലിന്റെ അററം കൊണ്ടുപോലും തൊട്ടാൽ അടിച്ചുനനച്ചു കുളിക്കണം' എന്നു ബൃഹദ്യമ സ്മൃതി വിധിക്കുന്നു. ഇതാണു ഗൃഹസ്ഥന്റെ ബ്രഹ്മചര്യം. പുത്രൻ പ്രായമായാൽ പുത്രനിൽ കുടുംബഭരണമേല്പിച്ചിട്ട് വാനപ്രസ്ഥം. ഒടുവിൽ സന്ന്യാസം. മനസ്സിനേയും ഇന്ദ്രിയങ്ങളേയും പൂർണ്ണമായി അടക്കിയിട്ട് മനസ്സിനെ അന്തർമുഖമാക്കി ആത്മസാക്ഷാത്കാരം സമ്പാദിച്ചിട്ട് ആ ആത്മാവുതന്നെ എല്ലാമെന്നറിഞ്ഞു് സർവ്വത്ര സമദർശനനും സമലോഷ്ടാശ്മകാഞ്ചനനും നിർദ്വന്ദ്വനും നിഷ്പരിഗ്രഹനും ആയി ലോകഹിതത്തിനുവേണ്ടി പ്രാരബ്ധക്ഷയപര്യന്തം പ്രവർത്തിച്ചിട്ട് നിത്യാനന്ദിയായി ശരീരം ത്യജിക്കുക. ഇതാണ് ഭാരതീയ ഗുരുക്കന്മാരുടെ ഉപദേശം. ഈ മഹാലക്ഷ്യം മറന്നതാണ് സകല കുഴപ്പത്തിനും കാരണം. ഇന്നു് വിദ്യ അഭ്യസിക്കുന്നതു് എന്തിനു്? പണമുണ്ടാക്കാൻ. പണമുണ്ടാക്കുന്നതു് എന്തിനു്? ഭോഗങ്ങളനുഭവിക്കാൻ. ഭോഗാനുഭൂതിയാണ് ജീവിതോദ്ദേശ്യമെന്നു് നമ്മെ വെള്ളക്കാർ പഠിപ്പിച്ചു. ഇതിൽനിന്നും നാം കരകേറണം. അല്ലെങ്കിൽ ഇന്ത്യ നശിച്ചുപോകും. ഇന്നത്തെ സകല വിപത്തുകളും ഇതിൽ നിന്നാണുണ്ടായിട്ടുള്ളതു്. ഇതു് ഒരിക്കലും ഇന്ത്യയുടെ ആദർശമായിരുന്നില്ല. സ്കൂളുകളിലും ഓഫീസുകളിലും നിയമസഭയിലും ഉണ്ടാകുന്ന സകല കുഴപ്പത്തിനും കാരണം ഇതു മറന്നതാണ്. എല്ലാവരും 'ത്യജിക്കണം' എന്നു പറയുന്നു. കർത്തവ്യം ചെയ്യണമെന്നും പറയുന്നു. എന്തിനു ത്യജിക്കണം? എന്തിനു കർത്തവ്യം ചെയ്യണം? ചെയ്തില്ലെങ്കിൽ എന്തു്? ഇതിനു ഉത്തരം വേദാന്തം മാത്രമേ പറയുന്നുള്ളു. ത്യാഗം കൊണ്ടേ അമൃതത്വം കിട്ടൂ. ''ത്യാഗേനൈകേഽമൃതത്വമാനശുഃ'' ഫലേച്ഛകൂടാതെ കർത്തവ്യം ചെയ്താലേ സത്ത്വശുദ്ധി കിട്ടൂ.

''യോഗിനഃ കർമ്മ കുർവ്വന്തി സംഗം ത്യക്ത്വാഽത്മശുദ്ധയേ''

ഈ ഉത്തരത്തിൽ അടിയുറച്ച വിശ്വാസം വന്നാൽ വിദ്യാർത്ഥികൾ ശരിയായി പഠിക്കും. ഉദ്യോഗസ്ഥന്മാർ കൈക്കൂലിവാങ്ങാതെ തന്നെ സ്വധർമ്മം നിർവ്വഹിക്കും. ഈ വേദാന്തം സ്വജീവിതം കൊണ്ടും, ഉപദേശം കൊണ്ടും, ഇതരപക്ഷങ്ങളെ ഖണ്ഡിക്കുന്ന യുക്തിവാദംകൊണ്ടും പ്രചരിപ്പിക്കാൻ കഴിവുള്ള യുവാക്കന്മാരെ സൃഷ്ടിക്കുകയാണ് ഇന്നത്തെ ആവശ്യം. അതിലേയ്ക്കു സഹായിക്കാൻ നിങ്ങളെ ഭഗവാൻ അനുഗ്രഹിക്കട്ടെ!

---

1954 നവംബർ 8—ാംതീയതിയിലെ 'മലയാളരാജ്യം ആഴ്ചപ്പതിപ്പിൽ' പ്രസിദ്ധംചെയ്തതു്.

# 28. രാഷ്ട്രപിതാ മഹാത്മാഗാന്ധി

(1948-ൽ മാണിക്ഷമംഗലം എൻ. എസ്. എസ്. ഇംഗ്ലീഷ് ഹൈസ്കൂരം ഹാളിൽ മഹാത്മജിയുടെ പടം അനാച്ഛാദനം ചെയ്യുന്നതിനായി ബഹുമാനപ്പെട്ട കൊച്ചിമന്ത്രി ശ്രീ. ടി.കെ. നായരുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.)

മഹാത്മജിയുടെ എഴുപത്തിൻപതുവഷത്തെ സംഭവബഹുലമായ ദീഘ ജീവിതത്തിൽ അദ്ദേഹം ലോകത്തിനു നൽകിയ മഹാസന്ദേശങ്ങളെല്ലാം ചുരുങ്ങിയ സമയംകൊണ്ടു പറയാൻ പ്രയാസം. അദ്ദേഹം വിദ്യാത്ഥിലോകത്തിനു നൽകിയ ചില പ്രധാന സന്ദേശം മാത്രമാണ് ഞാനിവിടെ പറയാൻ പോകുന്നതു്. ആദ്യകാലത്തു് അദ്ദേഹം വിദ്യാത്ഥികളോടു് പഠിപ്പ് മുടക്കാൻ പറഞ്ഞെങ്കിലും ഒടുവിലെ അവസരങ്ങളിൽ വിദ്യാത്ഥികരം രാഷ്ട്രീയ കാര്യങ്ങളിൽ സജീവമായി പങ്കെടുക്കരുതെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായമെന്നു് നിങ്ങരംക്കറിയാമല്ലോ. അതിനാൽ അദ്ദേഹത്തിന്റെ രാഷ്ട്രീയസന്ദേശമല്ല ഞാൻ നിങ്ങളുടെ മുമ്പിൽ വയ്ക്കുന്നതു്. മഹാത്മജിയെ മഹാത്മജിയാക്കിത്തീത്തതു് ഏതോ അതാണ് ഞാൻ നിങ്ങളോടു പറയുന്നതു്. ഒരു മഹാത്മജി ഇന്ത്യക്കു നഷ്ടപ്പെട്ടെങ്കിൽ തൽസ്ഥാനത്തു് അനേകശതം മഹാത്മജിമാരുണ്ടാകണം. ഇന്നത്തെ ചെറുപ്പക്കാക്കെല്ലാം മഹാത്മജിമാരാകാൻ കഴിയുമെന്നു വിശ്വസിക്കുന്നവനാണ് ഞാൻ. എന്തുകൊണ്ട് സാധിക്കയില്ല? ഏതൊന്നാണോ മഹാത്മജിയെ മഹാത്മജിയാക്കിത്തീത്തതു് അതു് നിങ്ങരം സമ്പാദിച്ചാൽ നിങ്ങരംക്കും മഹാത്മജിമാരാകാൻ കഴിയും. ചെറുപ്പക്കാക്കു മാത്രമല്ല; വൃദ്ധന്മാക്കും ആശയ്ക്കവകാശമുണ്ടു്. ഹിന്ദുമതം പുനജ്ജന്മത്തിൽ വിശ്വസിക്കുന്നു. അതിനാൽ തൊണ്ണൂറെറാൻപതേമുക്കാൽ വയസ്സും കഴിഞ്ഞു് ശവമാകാൻ പോകുന്ന മഹാരോഗിക്കു പോലും നൈരാശ്യംവേണ്ട. അയാരംക്കു് അടുത്ത ജന്മത്ത് ഒരു മഹാത്മജിയാകാൻ സാധിക്കും. ''വസിഷ്ഠൻ, നാരദൻ മുതലായവക്കു മഹഷിമാരാകാമെങ്കിൽ നിങ്ങരംക്കു് എന്തുകൊണ്ടു് മഹഷിമാരാകാൻ സാധിക്കയില്ല? നിങ്ങരംക്കു് അവരേക്കാരം വലിയ മഹഷിമാരാകാൻ സാധിക്കും'' എന്നാണ് സ്വാമി വിവേകാനന്ദൻ ഭാരതീയ യുവാക്കന്മാരോടു പറഞ്ഞതു്. തീച്ചയായും നിങ്ങരം മഹാത്മ

ജിമാരായിത്തീരണം. ഒരു മഹാത്മജിയുടെ നഷ്ടം അനേകം മഹാത്മ ജിമാരെക്കൊണ്ടേ പരിഹരിക്കാൻ സാധിക്കൂ.

മഹാത്മജിയുടെ മാഹാത്മ്യത്തിന്റെ രഹസ്യമെന്തു്? അദ്ദേഹം വല്ലാടനെപ്പോലെയോ സാൻഡോവിനെപ്പോലെയോ ഒരു വലിയ ശരീരമുള്ളയാളായിരുന്നില്ല. കായികശക്തികൊണ്ടല്ല അദ്ദേഹം വ ലിയവനായതു്. ബാല്യംതൊട്ടു് മരണംവരെയുള്ള പലേ പടികളി ലെ അദ്ദേഹത്തിന്റെ ചിത്രം നോക്കുക. എപ്പോഴെങ്കിലും അദ്ദേഹം കായബലം കൊണ്ടു് സാധാരണക്കാരെ അതിക്രമിച്ചിരുന്നോ? ഇല്ല. കായബലമല്ല അദ്ദേഹത്തിന്റെ മഹിമാരഹസ്യം.

ബുദ്ധിബലവുമല്ല. ഇന്ത്യയിൽ അദ്ദേഹത്തേക്കാൾ വലിയ പണ്ഡിതന്മാർ വളരെയുണ്ടു്. തലനാരു കീറുന്ന വാദങ്ങൾ പുറപ്പെടു വിക്കുവാൻ സമർത്ഥന്മാരായ അനേകായിരം പണ്ഡിതന്മാർ, ആരാലും തോല്പിക്കപ്പെടാൻ കഴിയാത്തവർ. ''നീ എവിടുന്നു വരുന്നു?'' എന്നു ചോദിച്ചുപോയാൽ ''നീ എന്നാൽ ആരു്?'' ''എവിടുന്നു് എന്നാൽ അർത്ഥമെന്തു്?'' ''വരുക എന്നാലെന്തു്?'' എന്നു ചോദി ച്ചു ചോദ്യകർത്താവിനെക്കൊണ്ടു് ലക്ഷണം പറയിക്കാൻ വിഷമി പ്പിച്ചു് ലക്ഷണത്തിൽ അതിവ്യാപ്ത്യാദികൾ കണ്ടുപിടിച്ചു് അയാ ളെ ശ്വാസംമുട്ടിക്കുന്ന പണ്ഡിതന്മാർ വളരെയുണ്ടു്. പാശ്ചാത്യതത്ത്വ ശാസ്ത്രത്തിലും മഹാത്മജിയേക്കാൾ വലിയ മഹാബിരുദധാരികളും ധാരാളമുണ്ടു്. ഗാന്ധിജിയേക്കാൾ പത്തിരട്ടി മിടുക്കന്മാരായ വക്കീ ലന്മാരുണ്ടു്; യുക്തിവാദികളുണ്ടു്. ഇവർക്കാർക്കും കിട്ടാത്ത സ്ഥാനം മഹാത്മജിക്കുകിട്ടിയതെന്തുകൊണ്ടു്? ഇവർക്കാർക്കും ചെയ്യാൻ കഴിയാ ത്തതു് മഹാത്മജിക്കു് ചെയ്യാൻ കഴിഞ്ഞതെങ്ങനെ? അദ്ദേഹം ഒരു വെറും ബാർ അററു് ലാ മാത്രം. ഒരു വലിയ വക്കീലുപോലുമല്ല.

അതിനാൽ ബുദ്ധിബലവുമല്ല അദ്ദേഹത്തിന്റെ മഹിമാ രഹസ്യം.

പിന്നെയെന്തു്? എന്താണു്, പരസ്പരം കലഹിക്കുന്ന, എല്ലാ രാഷ്ട്രങ്ങളും അദ്ദേഹത്തെ ബഹുമാനിക്കാനിടയാക്കിയതു്? നിരീശ്വ രവാദിയെന്നു പൊതുവേ അറിയപ്പെടുന്ന റഷ്യ അദ്ദേഹത്തിന്റെ ചരമത്തിൽ ശോകസൂചകമായി കൊടിതാഴ്ത്താനിടയാക്കിയതെന്തു്? അദ്ദേഹത്തിന്റെ സ്വഭാവവൈശിഷ്ട്യം. വാസ്തവമായി വിദ്യാഭ്യാ സത്തിന്റെ ഉദ്ദേശ്യം സ്വഭാവശുദ്ധി സമ്പാദിക്കയാണു്. മഹാത്മജി സ്വജീവിതത്തിൽ പ്രകടമാക്കിയ സ്വഭാവഗുണങ്ങൾ എന്തെല്ലാമാ ണു്.? അതു് ആലോചിക്കുക.

ഒന്നാമതു് ബ്രഹ്മചര്യം. ബ്രഹ്മചര്യത്തിന്റെ പ്രാധാന്യത്തെപ്പ ററി മഹാത്മജി പലേ ലേഖനങ്ങളെഴുതിയിട്ടുണ്ടു്. ബ്രഹ്മചര്യമില്ലാ

തിരുന്നകാലത്തു ജനിച്ചതുകൊണ്ടാണു് തന്റെ മൂത്ത പുത്രൻ സദാചാരിയല്ലാതായിപ്പോയതെന്നും അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ടു്. വാദ്ധക്യകാലത്തുപോലും ഗർഭനിയന്ത്രണത്തെപ്പററിയുള്ള പുസ്തകങ്ങൾ സശ്രദ്ധം വായിച്ചു് ബ്രഹ്മചര്യമാണു് ശരിയെന്നു് അദ്ദേഹം സമർത്ഥിച്ചിട്ടുണ്ടു്. ബ്രഹ്മചര്യത്തിന്റെ ഫലം വീര്യലാഭം. വാദ്ധക്യകാലത്തുപോലും നിരാഹാരവ്രതം സ്വീകരിച്ചു് വിജയിയാകാൻ അദ്ദേഹത്തിനു സാധിച്ചതു് അദ്ദേഹത്തിന്റെ ബ്രഹ്മചര്യബലംകൊണ്ടാണു്.

''ബ്രഹ്മചര്യേണ തപസാ രാജാ രാഷ്ട്രം സുരക്ഷതി.''

(ബ്രഹ്മചര്യമാകുന്ന തപസ്സുകൊണ്ടു് രാജാവു് രാഷ്ട്രത്തെ നല്ലവണ്ണം രക്ഷിക്കുന്നു.)

ബ്രഹ്മചര്യംകൊണ്ടു് Personality (പൌരുഷശക്തി) ഉണ്ടാകുന്നതു് എങ്ങനെയെന്നു് സ്വാമി വിവേകാനന്ദൻ രാജയോഗത്തിൽ പറയുന്നു. മഹാത്മജിയുടെ ഈ Personality (പൌരുഷശക്തി)യാണു് അദ്ദേഹത്തിന്റെ മുമ്പിൽ മഹാവീരന്മാർപോലും നമ്രശിരസ്കരാകാൻ ഇടയാക്കിയതു്. അനേകശതം സ്ത്രീകളാൽ ചുററപ്പെട്ടിരുന്നിട്ടും യാതൊരു കളങ്കവും പററാതെ അദ്ദേഹത്തെ രക്ഷിച്ചതു് ഈ ബ്രഹ്മചര്യശക്തിയാണു്. അനേകദിവസത്തെ നിരാഹാരത്തിനുശേഷവും പ്രസന്നവദനനായിരിക്കുന്ന ഇദ്ദേഹത്തെക്കണ്ടു് ഒരു നേരത്തെ കാപ്പി തെററിയാൽ തളൎന്നുവീഴുന്ന ഇന്നത്തെ ചെറുപ്പക്കാർ ബ്രഹ്മചര്യബലം മനസ്സിലാക്കട്ടെ.

രണ്ടാമത്തേതു് സത്യനിഷ്ഠ, അദ്ദേഹം ആജീവനാന്തം ഒരു സത്യാന്വേഷിയായിരുന്നു. അദ്ദേഹം സത്യത്തിനുവേണ്ടി ജീവിച്ചു. സത്യമെന്നു കണ്ടതിനുവേണ്ടി മരിച്ചു. ''സത്യപ്രതിഷ്ഠായാം ക്രിയാഫലാശ്രയത്വം'' എന്നു് യോഗശാസ്ത്രത്തിലുണ്ടു്. തന്റെ മരണം—വീരമരണം—അതായതു് അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ വെടിയുണ്ടയേറേറാ കഴുവിന്മേലോ ഉള്ള മരണം—ആയിരിക്കുമെന്നു് ഒടുവിലത്തെ നിരാഹാരത്തിന്റെ അന്ത്യത്തിൽ അദ്ദേഹം പ്രവചിച്ചതായി കാണുന്നു. ഇതു് സത്യനിഷ്ഠയുടെ ഫലമാണു്. വരാൻ പോകുന്നതു് സത്യമായി അദ്ദേഹത്തിന്റെ മുമ്പിൽ പ്രതിഫലിച്ചിരുന്നതായി പലരും പത്രത്തിലെഴുതി നാം കാണുകയുണ്ടായി. ഇതു സത്യനിഷ്ഠന്മാൎക്കുണ്ടാകുന്ന സിദ്ധിയാണു്. മഹാത്മജിയുടെ ഈ സത്യനിഷ്ഠയും, സത്യതൃഷ്ണയും ചെറുപ്പക്കാർ കണ്ടുപഠിക്കണം.

മൂന്നാമത്തേതു് അഹിംസ. അദ്ദേഹം അഹിംസയെ വ്രതമാക്കിയിരുന്നു. അദ്ദേഹം അഹിംസ പഠിച്ചതു് ബൈബിൾ വായിച്ചു്

ക്രിസ്തുവിൽ നിന്നാണെന്നും ചിലർ പറയുന്നു. എന്നാൽ അവർ ഒരു കാര്യം മനസ്സിലാക്കണം. അദ്ദേഹം ജന്മനാ വൈഷ്ണവനാണ്. വൈഷ്ണവരായ മാതാപിതാക്കന്മാരിൽനിന്നു് വൈഷ്ണവവിധിപ്രകാരമുള്ള ഗർഭാധാനഫലമായി വൈഷ്ണവസംസ്കാരത്തോടുകൂടി ജനിച്ചു് വൈഷ്ണവാന്തരീക്ഷത്തിൽ വളന്ന അദ്ദേഹം അഹിംസ വെളിയിൽനിന്നു പഠിച്ചതല്ല. ''സവ്വഭൂതഹിതേ രതാഃ'' എന്നാണ് ഗീത. ഗീത അദ്ദേഹത്തിന്റെ ഏററവും ഇഷ്ടഗ്രന്ഥമായിരുന്നു. ''Gita the mother'' എന്ന പുസ്തകം വായിച്ചുനോക്കുക. ഗീത പറയുന്നതു് സകല ജീവികളുടേയും—മനുഷ്യരുടെ മാത്രമല്ല—നന്മയ്ക്കുവേണ്ടി എപ്പോഴും ജീവിക്കണമെന്നാണ്. ''സമഃ ശത്രൗ ച മിത്രേ ച'' (ശത്രുവിലും മിത്രത്തിലും സമനായിരിക്കണം) എന്നു ഗീതയിലുണ്ട്. ''വിമലമതിരമത്സരഃ പ്രശാന്തഃ'' (നിമ്മലബുദ്ധിയും മത്സരമില്ലാത്തവനും പ്രശാന്തനുമായിരിക്കും വിഷ്ണുഭക്തൻ) എന്നു്, വിഷ്ണുഭക്തലക്ഷണം വിഷ്ണുപുരാണത്തിൽ വിസ്തരിച്ചു വണ്ണിച്ചിട്ടുണ്ട്. ഇംഗ്ലണ്ടിൽ പഠിക്കാൻ പോയ മഹാത്മജിയെക്കൊണ്ടു് മത്സ്യമാംസങ്ങൾ ഭക്ഷിക്കയില്ലെന്നു് അദ്ദേഹത്തിന്റെ അമ്മ സത്യം ചെയ്യിച്ച കഥ നിങ്ങൾ വായിച്ചിരിക്കുമല്ലോ. യാതൊരു ജീവിക്കും ദോഷംചെയ്യാത്ത അഹിംസ മഹാത്മജി ഹിന്ദുധമ്മത്തിനു വെളിയിൽ നിന്നു പഠിച്ചതല്ല. അതു് വൈഷ്ണവസ്വത്താണ്. ''വൈഷ്ണവജനത'' എന്ന പാട്ടും, മരിക്കുമ്പോൾകൂടി ഉച്ചരിച്ച രാമനാമവും അദ്ദേഹത്തിന്റെ വൈഷ്ണവത്വത്തിനു് തെളിവാണ്. പ്രഹ്ളാദൻ വൈഷ്ണവന്മാക്കുള്ള മാതൃകയാണ്. പ്രഹ്ളാദനാണ് ശത്രുസ്നേഹം മഹാത്മജിയിൽ വളത്തിയതു്. തന്നെക്കൊല്ലാൻ കൃത്യയെ അയച്ച അസുരഗുരുക്കന്മാരെ തിരഞ്ഞു ദഹിപ്പിക്കാൻ ആ കൃത്യ ആഞ്ഞടുക്കുന്നതുകണ്ടു ഭയന്നു് ആ അസുരഗുരുക്കന്മാർ പ്രഹ്ളാദനെ ശരണം പ്രാപിക്കുന്നു. അപ്പോൾ പ്രഹ്ളാദൻ കൃത്യയോടു് ''ഞാൻ ഈ ജീവിതത്തിൽ സവ്വത്ര ഈശ്വരനെ വിചാരിച്ചു് അഹിംസാവ്രതം പരിപാലിച്ചിട്ടുണ്ടെങ്കിൽ ആ തപഃഫലം കൊണ്ടു് ഇവർ കൃത്യയിൽനിന്നു മുക്തരാകട്ടെ'' എന്നു് പ്രാത്ഥിക്കുന്നു. പ്രഹ്ളാദനിൽ നിന്നു പഠിച്ച ഈ ശത്രുസ്നേഹമാണ് മഹാത്മജിക്കുണ്ടായിരുന്നതു്. തന്റെ നേക്കു് ബോംബെറിഞ്ഞയാളെ മോചിപ്പിക്കാൻ പറയുന്ന മഹാത്മജിയുടെ ആ അഹിംസ—സവ്വഭൂതദയ—നിങ്ങൾക്കുണ്ടാകട്ടെ.

മഹാത്മജിയിൽനിന്നു പഠിക്കേണ്ട മറെറാരു പാഠം ഈശ്വരൻ ഒരു മതത്തിന്റെയും പ്രത്യേക സ്വത്തല്ലെന്നുള്ളതാണ്.

''ഈശ്വര അള്ളാ തേരേ നാമ്'' ഇതുതന്നെയാണ് സ്വാമി വിവേകാനന്ദൻ അമേരിക്കൻ മതമഹാസഭയുടെ അന്ത്യത്തിൽ പറ

ഞ്ഞതു്. ഈശ്വരൻ, ശിവൻ, വിഷ്ണു, കാളി, അള്ളാ, സ്വർഗ്ഗസ്ഥപിതാവ്, യഹോവാ എല്ലാം ഒന്നുതന്നെ. ''വെള്ളം, പാനി, ജലം, വാട്ടർ, അക്വ എല്ലാം ഒന്നിന്റെ പല പേരുകൾ'' എന്നു ശ്രീരാമകൃഷ്ണദേവൻ പഠിപ്പിച്ചു. മതത്തിന്റെ പേരിൽ കലഹിക്കാതിരിക്കുക. ഓരോ മതവും ഈശ്വരപ്രാപ്തിക്കുള്ള ഓരോ വഴിയാണു്. മതഗ്രന്ഥങ്ങളെ ചേർത്തു് ആലോചിച്ചു് വേണ്ടവണ്ണം പഠിപ്പിച്ചാൽ ഇതു മനസ്സിലാകും. ''ഒരു മതം മാത്രം പഠിച്ചവൻ ഒരു മതവും നേരേ അറിയുന്നില്ല'' എന്നു് മാക്സ്മുള്ളർ ഒരിടത്തു പറഞ്ഞിട്ടുണ്ടു്. പല മതങ്ങളിലെ ഗ്രന്ഥങ്ങൾ ഒന്നിച്ചുചേർത്തു് പഠിക്കുക എന്നതു് മഹാത്മജി കാണിച്ചുതന്നു. ബൈബിളും ഖുറാനും ഗീതയും ഒന്നിച്ചു് അദ്ദേഹം വായിച്ചിരുന്നു. ഈ രീതി നിങ്ങളും സ്വീകരിക്കണം. ഇങ്ങനെ പഠിക്കുമ്പോൾ ഒരു മതക്കാരുടെ മാത്രം സ്വത്തായി കരുതുന്ന പലതും മററു മതക്കാരുടെ കയ്യിലും ഉണ്ടെന്നു കാണാൻ കഴിയും. ഇതാണു് മതകലഹശാന്തിക്കുള്ള വഴി. ഈ വഴിയിൽ സഞ്ചരിക്കാൻ നിങ്ങൾക്കു താല്പര്യമുണ്ടാകണം. ഈ വഴിക്കു ശ്രമിച്ചും മതമത്സരം നിമിത്തം രണ്ടായി പിളർക്കപ്പെട്ട ഇന്ത്യയെ വീണ്ടും ഒന്നാക്കുന്നതിനു് നിങ്ങൾ ശ്രമിക്കണം. പാക്കിസ്ഥാൻ ഇന്ത്യയോടു് യോജിച്ചില്ലെങ്കിൽ വലിയ ആപത്താണു്. ആ ആപത്തു തടയാൻ ഇതേ വഴിയുള്ളു. ഇതിലേയ്ക്കു് യുവാക്കന്മാരെല്ലാം ഒത്തുചേർന്നു ശ്രമിക്കണം. മഹാത്മജി ആസ്തികനായിരുന്നു. ആസ്തികതവഴിക്കാണു് ഇതു് സാധിക്കേണ്ടതു്; നാസ്തികതവഴിക്കല്ല.

ഇങ്ങനെ ഇന്ത്യയെ വീണ്ടും യോജിപ്പിച്ചു് ലോകകല്യാണം വരുത്തുന്ന വീരപുരുഷന്മാരായിത്തീരുന്നതിനു് ഇവിടെ സ്ഥാപിച്ചിരിക്കുന്ന മഹാത്മജിയുടെ പടം വിദ്യാർത്ഥികളായ നിങ്ങൾക്കു് മാർഗ്ഗദർശനം നൽകട്ടെ!



# 29. ഹിന്ദുമതത്തിൻെറ വിശ്വജനീനത*

പ്രിയ സഹോദരീസഹോദരരേ,

ഇവിടെ എനിക്കുമുമ്പ് പ്രസംഗിച്ചവക്കെല്ലാം ഞാൻ ആദ്യമായി നന്ദിപറയുന്നു. എന്തെന്നാൽ അവർ എൻെറ ഭാരംകുറച്ചു തന്നിരിക്കുന്നു. ഇസ്ലാം, ബുദ്ധമതം, ക്രിസ്തുമതം എന്നീ പേരുകളിൽ പ്രസംഗിച്ചവരെല്ലാം വാസ്തവത്തിൽ ഹിന്ദുമതതത്ത്വങ്ങളാം തന്നെയാണ് പ്രതിപാദിച്ചതു്. ഹിന്ദുമതത്തിൽനിന്നു് അന്യമായൊരു മതമില്ല. ''ഹിന്ദുമതം സകല മതങ്ങളുടേയും മാതാവാകുന്നു'' എന്നു് അഖില ലോകപ്രസിദ്ധനായ, സവ്വമതസാരമൂത്തിയായ ശ്രീരാമകൃഷ്ണൻെറ ശിഷ്യനായ, ശ്രീ വിവേകാനന്ദസ്വാമികൾ പറയുന്നു. ഹിന്ദുമതം മതൈക്യത്തിനുവേണ്ടി സ്ഥിതിചെയ്യുന്നു. എല്ലാ മതങ്ങളും അതതിൻെറ സ്ഥാപകന്മാർ ഉദ്ദേശിച്ചിട്ടുള്ള അത്ഥത്തിൽ ആദരണീയങ്ങളാണെന്നാണ് ഹിന്ദുവിൻെറ അഭിപ്രായം. പരമതദ്രോഹത്തിൻെറ കാലം അസ്തമിച്ചു. ''മററു മതങ്ങളെയെല്ലാം ചവുട്ടി മദ്ദിച്ചശേഷം ഒരു മതം മാത്രം ലോകത്തു് നിലനില്ക്കുമെന്നു് ഇനി ആരും പ്രതീക്ഷിക്കേണ്ട. ഒന്നുകിൽ എല്ലാ മതങ്ങളും നിലനില്ക്കും. അല്ലെങ്കിൽ എല്ലാം നശിക്കും'' എന്നു് സ്വാമിജി മറെറാരിടത്തു് പറയുന്നു. ഈ കാര്യം എല്ലാവരും ഓത്തുകൊള്ളണം. പരമതത്തെ നശിപ്പിക്കാൻ വാളെടുത്തു പടക്കളത്തിലിറങ്ങുന്ന എല്ലാവരും ഈ കാര്യം ഓക്കുന്നതു് നന്നു്. സ്വാമിജിയുടെ വാക്കിൻെറ പുറകിൽ വലുതായ തത്ത്വമുണ്ടു്. ആരു് പരദ്രോഹത്തിനൊരുങ്ങുന്നുവോ അവൻ തീച്ചയായും നശിക്കും. 'Law of action and re-action' ഓരോ ആഘാതത്തിനും ഓരോ പ്രത്യാഘാതമുണ്ടാവുകയെന്നതു് പ്രകൃതിനിയമമാണു്. ഇതിനെ ആക്കും തടുക്കാൻ സാദ്ധ്യമല്ല. തങ്ങളേക്കാറം കൂടുതൽ മന്ത്രശക്തിയുള്ളവരുടെ നേക്കു് ആഭിചാരം പ്രയോഗിച്ചാൽ, ആ ആഭിചാരമൂത്തി ആഭിചാരം പ്രയോഗിക്കുന്നവനെത്തന്നെ കൊല്ലും എന്നൊരു വിശ്വാസമുണ്ടു്. ഇതു് വളരെ സത്യമാണു്. ലോകത്തുള്ള മറെറല്ലാ മതങ്ങളേയും നശിപ്പിക്കാനായി ഒരു മതക്കാരൻ പുറപ്പെട്ടാൽ ആ മതക്കാരൻതന്നെ ആദ്യം നശിക്കും. ഒരു മതത്തിനു തനിച്ചു്, മറെറല്ലാ മതങ്ങളേയും ചേത്തു് നോക്കുമ്പോഠം, എത്രയോ ശക്തി കുറ

* 1941-ൽ കോഴിക്കോട്ടു വച്ചു നടന്ന സർവ്വമത സമ്മേളനത്തിൽചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

വാണ്. ഇതാണ് ഹിന്ദുവിന്റെ സന്ദേശം. 'I am come not to destroy but to fulfil' (ഞാൻ നശിപ്പിക്കാനെല്ല; പൂർത്തീകരിക്കാനത്രേ വന്നതു്) എന്നു യേശുക്രിസ്തു പറയുന്നു.

''ഹിന്ദുമതം'' എന്ന പദംകൊണ്ടു് വേദത്തിൽ അടിസ്ഥാനമുറപ്പിച്ചിട്ടുള്ള മതത്തേയാണ് ഞാനുദ്ദേശിക്കുന്നതു്. വേദത്തിനു് വിരുദ്ധമല്ലാത്ത സ്മൃതിപുരാണാംശങ്ങളേയും ഗ്രഹിക്കാം. ഹിന്ദുമതത്തിനു് സ്മൃതികൾ, പുരാണങ്ങൾ, ഇതിഹാസങ്ങൾ, ധർമ്മസൂത്രങ്ങൾ, തന്ത്രങ്ങൾ മുതലായവയെല്ലാം പ്രമാണങ്ങളാണെങ്കിലും വേദത്തിനോടു യോജിക്കുന്നിടത്തോളം മാത്രമേ അവയ്ക്കു പ്രാമാണ്യമുള്ളു.

''ശ്രുതിസ്മൃതിപുരാണാനാം വിരോധോ യത്ര ദൃശ്യതേ
തത്ര ശ്രൗതം പ്രമാണം സ്യാത് തയോർദ്വൈധേ സ്മൃതിർവ്വരാ.''

(ശ്രുതി, സ്മൃതി, പുരാണം എന്നിവയ്ക്കു പരസ്പരവിരോധം എവിടെ കാണുന്നുവോ അവിടെ ശ്രുതിവാക്യമാണ് പ്രമാണം. സ്മൃതിപുരാണങ്ങൾ തമ്മിൽ ഭിന്നിപ്പുകണ്ടാൽ അവിടെ സ്മൃതിയാണ് മുഖ്യം) എന്നാണ് ആപ്തസിദ്ധാന്തം.

'ശ്രുതിപ്രാമാണ്യതോ വിദ്വാൻ സ്വധർമ്മേ നിവിശേത വൈ
ധർമ്മം ജിജ്ഞാസമാനാനാം പ്രമാണം പരമം ശ്രുതിഃ''

(ശ്രുതിയെ പ്രമാണമാക്കി വേണം അറിവുള്ളവൻ സ്വധർമ്മത്തിൽ പ്രവർത്തിക്കാൻ. ധർമ്മമെന്തെന്നറിയണമെന്നാഗ്രഹിക്കുന്നവർക്കു മുഖ്യപ്രമാണം വേദമാണ്) എന്നു മനുസ്മൃതി.

''കദാചിദപി ന ത്യാജ്യോ വേദമാർഗ്ഗോ ദ്വിജൈഃ സദാ
വേദച്യുതാനാം വിപ്രത്വം ദേവത്വം ചാപി ദുർല്ലഭം.''

(ബ്രാഹ്മണർ ഒരിക്കലും വേദമാർഗ്ഗത്തെ ത്യജിക്കരുതു്. വേദത്തിൽ നിന്നു പതിതന്മാരായവർക്കു ബ്രാഹ്മണത്വവും ദേവത്വവും കിട്ടുകയില്ല) എന്നു് തന്ത്രം.

''വേദോഽഖിലോ ധർമ്മമൂലം സ്മൃതിശീലേ ച തദ്വിദാം
ആചാരശ്ചൈവ സാധൂനാമാത്മനസ്തുഷ്ടിരേവ ച.''

(വേദം മുഴുവൻ തന്നെ ധർമ്മത്തിനു ചുവടാണ്. വേദം അറിഞ്ഞവരുടെ സ്മൃതിയും നടപടിയും ധർമ്മത്തിനു ചുവടാണ്. സജ്ജനങ്ങളുടെ നടപടിയും തനിക്കു മനസ്സമാധാനം തരുന്നതും കൂടി പ്രമാണംതന്നെ എന്നു് മനു മറെറാരിടത്തു പറയുന്നു.)

''ചോദനാലക്ഷണോഽർത്ഥോ ധർമ്മഃ'' എന്നും,

''ധർമ്മസ്യ ശബ്ദമൂലത്വാദശബ്ദമനപേക്ഷ്യം സ്യാത്''

''അപി വാ കർത്തൃസാമാന്യാത്പ്രമാണമനുമാനം സ്യാത്
വിരോധേ ത്വനപേക്ഷ്യം സ്യാത്, അസതി ഹ്യനുമാനം'' എന്നും

ഉള്ള സൂത്രങ്ങളാൽ വേദരഹസ്യപ്രകാശകനായ ജൈമിനി വേദവിരുദ്ധമായ സ്മൃതിപുരാണാദി വാക്യങ്ങൾക്ക പ്രാധാന്യമില്ലെന്നും വേദവിരുദ്ധമല്ലാത്തതോ വേദത്തോടു യോജിച്ചതോ ആയ വാക്യവും ആചാരവും മാത്രം പ്രമാണമാണെന്നും വെളിപ്പെടുത്തിയിരിക്കുന്നു. അതിനാൽ വേദങ്ങളിൽ സ്ഥാനമുറപ്പിച്ചിട്ടുള്ളതും വേദവിരുദ്ധമല്ലാത്തതും ആയ അനുഷ്ഠാനങ്ങളോടും ഉപദേശത്തോടും കൂടിയ മതത്തിനു മാത്രമേ യഥാൎത്ഥ സനാതനധൎമ്മത്വം ഉള്ളൂ എന്നും ധരിക്കണം.

വേദങ്ങൾക്ക തന്നെ രണ്ടംശമുണ്ടു്. ഒന്നു കൎമ്മകാണ്ഡം, മറെറാന്നു് ജ്ഞാനകാണ്ഡം. കൎമ്മകാണ്ഡം ആചാരാനുഷ്ഠാനങ്ങളെ വിധിക്കുന്നതും, ജ്ഞാനകാണ്ഡം മതതത്വങ്ങളെ അറിയിക്കുന്നതുമാകുന്നു. ഇതിൽ ജ്ഞാനകാണ്ഡം പ്രധാനമെന്നു് പേരുകൊണ്ടുതന്നെ സ്പഷ്ടമാണു്. ആചാര്യന്മാരെല്ലാം അവരുടെ ഗ്രന്ഥങ്ങളിൽ ''ഇതി ശ്രുതിഃ'' എന്നു പറഞ്ഞു് ഉദ്ധരിച്ചിട്ടുള്ളതും പ്രധാനമായി ജ്ഞാനകാണ്ഡത്തിലെ വാക്യങ്ങളെയാകുന്നു. ഈ ജ്ഞാനകാണ്ഡത്തിനു് വേദാന്തം അഥവാ ഉപനിഷത്തെന്നും പറയുന്നു. ഇങ്ങനെയുള്ള ജ്ഞാനകാണ്ഡവാക്യങ്ങളേയും ജ്ഞാനകാണ്ഡവാക്യവിരുദ്ധമല്ലാത്ത മററു മതഗ്രന്ഥങ്ങളേയും അടിസ്ഥാനമാക്കിയാണു് ഞാൻ ഇന്നു നിങ്ങളുടെ മുൻപിൽ ഹൈന്ദവമതത്തെ പ്രകാശിപ്പിക്കുവാൻ പോകുന്നതു്.

വൈദികമതത്തിൽ എല്ലാ മതങ്ങളും കല്ലിനേയും മണ്ണിനേയും, വൃക്ഷങ്ങളേയും ഈശ്വരനാണെന്നു പറഞ്ഞു് ആരാധിക്കുന്ന മതം മുതൽ ബഹുദേവാരാധനം, നിരീശ്വരവാദം, അനാസ്തികവാദം, ഏകേശ്വരവാദം, ഏകത്വവാദം തുടങ്ങിയ എല്ലാ മതങ്ങളും ഉൾപ്പെടുന്നുവെന്നു് പണ്ഡിതനായ മാക്സ്മുള്ളർ അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങളിൽ ഒരിടത്തു പറഞ്ഞിട്ടുണ്ടു്. ഇതു് വളരെ സത്യമാണു്. നിരീശ്വരവാദവും ശൂന്യസൃഷ്ടിവാദവും കൂടി വേദത്തിലുണ്ടു്. അജ്ഞേയവാദവും അതിലുണ്ടു്. ഇതാണു് ഹിന്ദുമതത്തിൻെറ സാൎവ്വജനീനതയ്ക്കു് ഒരു പ്രധാനകാരണമായി ഞാൻ കാണുന്നതു്. ഹിന്ദുമതത്തിൻെറ മുഖ്യപ്രമാണഗ്രന്ഥമായ വേദത്തിൽ ഇല്ലാത്ത ഒരു വാദവും മതരംഗത്തു് ആൎക്കും പുത്തനായി കൊണ്ടുവരുവാൻ സാദ്ധ്യമല്ല. ദേഹാത്മവാദികളായ ചാൎവ്വാകന്മാൎക്കും ഈശ്വരൻ ഉണ്ടെന്നുള്ളതിനു് തെളിവില്ലെന്നു വാദിച്ച സാംഖ്യന്മാൎക്കും 'ഇന്ദ്രൻ' 'വായു' എന്നു തുടങ്ങിയ ശബ്ദരൂപങ്ങളായ മന്ത്രങ്ങൾതന്നെ ദേവന്മാർ എന്നു വാദിച്ച മീമാംസകന്മാൎക്കും ഹിന്ദുമതത്തിൽ സ്ഥാനംകൊടുത്തിട്ടുണ്ടു്. ഹിന്ദുമതത്തിനു വെളിയിൽ ആരുമില്ലെന്നും ആൎക്കും പോകാൻ സാദ്ധ്യമല്ലെന്നും ഞാൻ പറയുന്നു. മുസൽമാനും, ബൗദ്ധനും, ക്രിസ്ത്യനും, ജൈനനുമെല്ലാം വാസ്തവത്തിൽ ഹിന്ദുവാണു്. നിരീശ്വരവാദിയും ഹിന്ദുതന്നെ. എ

ന്നാൽ അതു സമ്മതിക്കാനുള്ള സന്നദ്ധത മാത്രം അവക്ക് വേണം. ഒരു ഭാരതീയൻ, താൻ ഭാരതീയനല്ലെന്നു പറഞ്ഞുനടന്നാൽ ഭാരതീയനല്ലാതാകില്ല. എങ്കിലും അയാറം ഭാരതീയനല്ലെന്നു പറഞ്ഞുനടക്കുകയും ഭാവിക്കുകയും ഭാരതീയരെ ദൂഷിച്ചു സംസാരിക്കുകയും ചെയ്യുന്നതുകൊണ്ടു്, അയാറം വാസ്തവത്തിൽ ഭാരതീയനാണെങ്കിലും ഭാരതീയത്വമില്ലാത്തവനായിത്തീരുന്നു; അതിനുപുറമേ ഭാരതത്തിനു് ഉപദ്രവിയായും തീരുന്നു. അതുപോലെയാണു് വാസ്തവത്തിൽ ഹിന്ദുക്കളായിരുന്നിട്ടും തങ്ങറം ഹിന്ദുമതത്തിനു് വെളിയിലാണെന്നു് നടിച്ചും ഹിന്ദുമതത്തെ ദൂഷിച്ചും നടക്കുന്നവരുടെ സ്ഥിതി. യഥാർത്ഥത്തിൽ എല്ലാവരും ഹിന്ദുക്കളാകുന്നു. ഹിന്ദുക്കറം അല്ലാതെ മനുഷ്യരിൽ ആരുമില്ല. രാവണഹിരണ്യാസുരാദികളും ഹിന്ദുക്കളായിരുന്നു. എന്നാൽ അവർ ധർമ്മത്തെ തെററായി മനസ്സിലാക്കി ജീവിച്ചുവെന്നു മാത്രമേയുള്ളു. ലോകത്തു് ഇന്നു കാണുന്ന എല്ലാമതങ്ങളും ഹിന്ദുമതത്തിൻെറ അവാന്തരവിഭാഗങ്ങളാകുന്നു. അതുകൊണ്ടാണു് വിവേകാനന്ദസ്വാമികറം ഇതിനെ ''Mother of Religions'' (മതങ്ങളുടെ മാതാവ്) എന്നു പറഞ്ഞതു്. ഹിന്ദുമതം അനാത്മവാദിയോടോ നിരീശ്വരത്വവാദിയോടോ അയാളുടെ അപ്പോഴത്തെ വിശ്വാസം തെററാണെന്നു പറയുന്നില്ല. മനുഷ്യൻ താഴ്ന്നതരം സത്യത്തിൽനിന്നു് ഉയന്നതരം സത്യത്തിലേയ്ക്കു പോകുന്നുവെന്നു ഹിന്ദുമതം പറയുന്നു. ഒരുവൻെറ അതുവരെയുള്ള അനുഭവത്തിൻേറയും പഠിപ്പിൻേറയും പരിതഃസ്ഥിതിയുടേയും ഫലമായി അവൻ നിരീശ്വരനോ ആത്മാവില്ലെന്നു് വിശ്വസിക്കുന്നവനോ ആയിത്തീന്നുപോയാൽ അയാറം എന്നും നിത്യനരകത്തിലോ ഗന്ധകച്ചൂളയിലോ കിടക്കേണ്ടിവരുമെന്നു ഹിന്ദുമതത്തിന്നഭിപ്രായമില്ല. നരകത്തെപ്പററി വേദങ്ങറം ഒന്നുംതന്നെ പറയുന്നില്ലെന്നു് ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ഋഗ്വേദത്തിലില്ലതന്നെ.

''നരകസ്തമ ഉന്നാഹഃ സ്വഗ്ഗഃ സത്ത്വഗ്ഗുണോദയഃ''

(നരകമെന്നതു തമസ്സിൻെറ വീക്കവും സ്വഗ്ഗം സത്ത്വഗ്ഗുണത്തിൻെറ ഉദയവുമാണു്).

എന്നാണു് ഭഗവാൻ ശ്രീകൃഷ്ണൻ ഭാഗവതത്തിൽ പറയുന്നതു്. ''മരണത്തിന്നപ്പുറം ഒന്നുമില്ല. ഈശ്വരൻ ഇല്ല. ആത്മാവില്ല'' എന്നു വിശ്വസിക്കുന്ന ഒരുവനോടു ഹിന്ദുമതം ഉപദേശിക്കുന്നതു് ''തൻെറ ഇപ്പോഴത്തെ നിലയ്ക്കു താൻ എത്തിച്ചേന്നതു ശരി. എന്നാൽ വിചാരം അവിടെ നിറുത്തരുതു്. ഇനിയും കൂടുതൽ ചിന്തിക്കുക'' എന്നാണു്. അഭിപ്രായസ്വാതന്ത്ര്യത്തെ ഹിന്ദുധർമ്മം ഒരിക്കലും ഹനിക്കുന്നില്ല. എന്നാൽ ചിന്തയെ പകുതിവഴിക്കു നിറുത്താതെ പിന്നെയും കൂടുതൽ

ചിന്തിക്കാൻ ഒരുവനോടു പറയുന്നു. മനുഷ്യന്റെ മനസ്സ് അവൻ ജനിച്ചുവളൎന്ന പരിതഃസ്ഥിതിയും അവന്റെ പഠിപ്പുമനുസരിച്ച് ചിലപ്പോഠം നാസ്തികതയിൽ ചെന്നെത്തിയേക്കാമെന്ന് ഹിന്ദുമതത്തിന്നറിയാം. ഹിന്ദുമതം അതിന്ന് അവനെ ശപിക്കുന്നില്ല; നരകത്തിലിടുമെന്ന് ഭയപ്പെടുത്തുന്നുമില്ല.

''ഉണ്ണിക്കിടാങ്ങഠം പിഴച്ചുകാൽവയ്ക്കിലും
കണ്ണിന്നുകൗതുകമുണ്ടാം പിതാക്കഠംക്ക്''

എത്ര തെററു വരുത്തിയാലും ഒടുവിൽ എല്ലാം ശരിയാകുമെന്ന വിശ്വാസം ഹിന്ദുവിനുണ്ട്. ഇങ്ങനെ എല്ലാ അഭിപ്രായങ്ങഠംക്കും സ്വാതന്ത്ര്യം കൊടുത്തുകൊണ്ട് ഹിന്ദുമതം സ്ഥിതിചെയ്യുന്നു; അതു മനുഷ്യന്റെ വളൎച്ചയ്ക്കു സഹായിക്കുന്നു. 'കല്ലും, മരവും, പാറയും, കുന്നുമാണ് ഈശ്വരൻ എന്നു വിശ്വസിക്കുന്നവരോട് ''സഹോദരാ ഈശ്വരന്റെ ലക്ഷണം എന്താണ്? അദ്ദേഹം സൎവ്വവ്യാപിയും സൎവ്വശക്തനുമല്ലയോ? ഈ കല്ലും മരവും പാറയും കുന്നും സൎവ്വശക്തമാണോ? സൎവ്വവ്യാപിയാണോ? ആലോചിച്ചു നോക്കുക'' എന്നു പറയുന്നു. ബുദ്ധി വളരുന്നു. അവന്റെ ഈശ്വരസങ്കല്പം ഉയരുന്നു. ഗുരുവിന്റെ ഉപദേശം കേട്ട് 'ദേഹമാണ് ബ്രഹ്മം' എന്നു ധരിച്ചുകൊണ്ടു പോയ ഒരു ശിഷ്യന്റെ കഥ ഉപനിഷത്തുകളിലുണ്ട്. കുറച്ചുദിവസം കഴിഞ്ഞപ്പോഠം ''നശ്വരവും മലമൂത്രമയവും ക്ഷുജ്ജരാദികഠംക്ക് അധീനവും ആയ ഈ മാംസപിണ്ഡം ബ്രഹ്മമാകുന്നതെങ്ങനെ?'' എന്ന് ശിഷ്യനു സംശയമുണ്ടായി. ഗുരുവിന്റെ അടുത്തുചെന്ന് സംശയം ചോദിച്ചു. 'വീണ്ടും ആലോചിക്കുക' എന്നു ഗുരു പറഞ്ഞു. 'മനസ്സാണ് ബ്രഹ്മം' എന്നു പിന്നീടു ആലോചിച്ചതിൽ ശിഷ്യനു തോന്നി. എന്നാൽ കുറച്ചുകഴിഞ്ഞപ്പോഠം 'സദാ ചഞ്ചലവും ശക്തിയിൽ വൃദ്ധിക്ഷയാദികളോടുകൂടിയതുമായ ഈ മനസ്സ് ബ്രഹ്മമാകുന്നതു് എങ്ങനെ?' എന്ന് അയാഠംക്ക് വീണ്ടും ശങ്കയുണ്ടായി. ഗുരു പിന്നേയും പറഞ്ഞു. 'വീണ്ടും ആലോചിക്കുക' എന്ന്. പിന്നേയും ആലോചിച്ചു. ഇങ്ങനെ പല പ്രാവശ്യം ശിഷ്യൻ ആലോചിക്കുകയും, ഗുരു ആലോചിപ്പിക്കയും ചെയ്തതിന്റെഫലമായി ശിഷ്യൻ യഥാൎത്ഥത്തിൽ ബ്രഹ്മതത്ത്വം അറിഞ്ഞവനായിത്തീൎന്നു. ഗുരു ശാസിച്ചില്ല; ശിക്ഷിച്ചില്ല; ഭയപ്പെടുത്തിയില്ല. പിന്നേയും പിന്നേയും ആലോചിപ്പിച്ചു. അത്രമാത്രം. ഇതാണ് ഹൈന്ദവസമ്പ്രദായം. ഈശ്വരൻ ഇല്ലെന്നു കണ്ടെത്തുകൊണ്ട് ആലോചന നിറുത്താതിരുന്നാൽ മതി. പിന്നേയും പിന്നേയും മുന്നോട്ടുപോകുക. ഒടുവിൽ ലക്ഷ്യത്തിൽ ചെന്നെത്തും. ഇങ്ങനെ പടിപടിയായി ഹൈന്ദവാചാര്യന്മാർ ആലോചിയ്ക്കുയും ആലോചിപ്പിയ്ക്കുയും ചെയ്തതിന്റെ ഫലമായി ഹൈന്ദവ

ചിന്താഗതി ഒടുവിൽ വേദാന്തത്തിലെത്തുന്നു. ഈ വേദാന്തമാണ് ഹിന്ദുമതത്തിൻെറ ജീവനായി നില്ക്കുന്നതു്.

മററു ചിന്താഗതികളോടുകൂടിയ വ്യക്തികളെ കാണാൻ കഴിയുമെങ്കിലും ഭാരതഖണ്ഡത്തിൻെറ ജീവനായി നില്ക്കുന്നതു് വേദാന്തമാണ്. വേദാന്തം മററെല്ലാ ചിന്താഗതികളേയും നിശിതയുക്തിവാദംകൊണ്ടു്—അനുഭവത്തിൽ അടിസ്ഥാനം ഉറപ്പിച്ച പ്രബലതക്കൊണ്ടു്—കീഴ്പ്പെടുത്തിയിരിക്കുന്നു. വേദാന്തത്തിനു മുഖ്യമായി മൂന്നു ശാഖകറം ഉണ്ടു്. ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം. ഈശ്വരൻ സ്രഷ്ടാവും ഈ ലോകം സൃഷ്ടവുമാണെന്നു പറയുന്നു ദ്വൈതം. ഈ ലോകം സ്രഷ്ടാവായ ഈശ്വരൻെറ അംശമാണെന്നു പറയുന്നു വിശിഷ്ടാദ്വൈതം. ഈശ്വരനെന്നും ജഗത്തെന്നും രണ്ടില്ലെന്നും ഒന്നു മാത്രമേ സത്യമായുള്ളുവെന്നും അതു മററൊന്നായി തോന്നുകയാണെന്നും അദ്വൈതം. ദ്വൈതികളും വിശിഷ്ടാദ്വൈതികളും ഈ ലോകം സത്യമാണെന്നു വാദിക്കുന്നു. അദ്വൈതികളാകട്ടെ ഈ ലോകത്തിനു് വ്യാവഹാരികമായിട്ടു് സത്തയുണ്ടെങ്കിലും പാരമാർത്ഥികമായി സത്തയില്ലെന്നു പറയുന്നു. ഈ മൂന്നു മതങ്ങളിൽ വച്ചു് അദ്വൈതമാണ് ഏററവും യുക്തിയുക്തമെന്നു് എനിക്കു തോന്നുന്നു. എന്നാൽ വ്യാവഹാരികമായിട്ടു് ദ്വൈതവിശിഷ്ടാദ്വൈതങ്ങളുടെ നില ഞാൻ സമ്മതിക്കുകയും ചെയ്യുന്നു. ഇതിനിടക്കു് നിരീശ്വരവാദികളോട് ഒരു വാക്കു് പറഞ്ഞുകൊള്ളട്ടെ. ഈശ്വരൻ ഇല്ലെന്നു് അവർ വാദിക്കുന്നു. അവർ വലിയ യുക്തിവാദികളാണെന്നു് അഭിമാനിക്കുകയും ചെയ്യുന്നു. ഞാൻ അവരോട് ഹിന്ദുക്കളുടെ പ്രാചീനഗ്രന്ഥങ്ങളിൽ ഒന്നിൽനിന്നു് ചിലതു് ചോദിച്ചുകൊള്ളട്ടെ. യുക്തിപൂർവ്വം അവർ ഉത്തരം പറയണം. ഈ ലോകം പ്രതിനിമിഷം മാറിമാറിക്കൊണ്ടിരിക്കുന്നതായി അവരും സമ്മതിക്കുമല്ലോ. ഏതൊന്നു് മാറിമാറിക്കൊണ്ടിരിക്കുന്നുവോ അതു് നിത്യമല്ല. നിത്യമാകാത്തതു് മൂലകാരണമാകയില്ല; കാര്യമാണ്. കാര്യമാണെങ്കിൽ അതിനു കാരണംവേണം—ഉപാദാനകാരണവും നിമിത്തകാരണവും വേണം. ഇതിലൊന്നു മാത്രമുണ്ടായാൽ കാര്യമുണ്ടാകയില്ലല്ലോ. ഈ കാണുന്ന ജഗത്തിൻെറ നിമിത്തകാരണം എന്താണ്? 'പ്രകൃതി' എന്നവർ പറയുമായിരിക്കാം. പ്രകൃതി ജഡമോ ചേതനമോ? ജഡത്തിനു് നിയന്ത്റുത്വമുണ്ടോ? നാമെല്ലാം ജഡമോ ചേതനമോ? ചേതനമാണെങ്കിൽ നമ്മെ ജഡമായ പ്രകൃതി നിയന്ത്രിക്കുന്നതെങ്ങനെ? ജഡമാണെങ്കിൽ സ്വയംചേഷ്ടാശക്തി കാണിക്കുന്നതെങ്ങനെ? ജഡത്തിൻേറയും ചേതനത്തിൻേറയും ലക്ഷണങ്ങറം എന്തു്? ജഡം എവിടെയെങ്കിലും നിയന്തൃത്വം സ്വീകരിക്കുന്നതായി കണ്ടിട്ടുണ്ടോ? ജഡ

മെല്ലാം ചേതനനായ പരൻെറ ഇച്ഛയ്ക്കധീനമായി പ്രവൎത്തിക്കുന്നതായിട്ടേ കാണുന്നുള്ളു. ഒരിടത്തും കാണാത്തതിനെ വെച്ചുകൊണ്ടു് അനുമാനമുണ്ടാക്കുന്നതെങ്ങനെ? പ്രകൃതിവാദം നിലനില്ക്കയില്ല. അതു് അനേകായിരം വൎഷം മുൻപു്, ഏതാനംകാലത്തേക്കു് സാംഖ്യന്മാർ പരീക്ഷിച്ചുനോക്കിയതാണു്. നിൽക്കാൻ ശക്തിയില്ലാതെ അതു തോററോട്ടകതന്നെ ചെയ്തു. അതിനാൽ നിമിത്തകാരണം ചേതനം തന്നെ. അതിനു് വേണമെങ്കിൽ പ്രകൃതിയെന്നു പേരു പറഞ്ഞുകൊള്ളുക, അതിനു വിരോധമില്ല. എന്നാൽ അതു് ജഡമാണെന്നു മാത്രം പറയരുതു്. അത്യന്താജ്ഞേയമായ എന്തോ ഒന്നാണെന്നും പറയരുതു്. അത്യന്താജ്ഞേയമാണെങ്കിൽ അതു് അജ്ഞാതമായിരുന്നുകൊള്ളട്ടെ എന്നു വയ്ക്കാനേ നിവൃത്തിയുള്ളു. ആ ചേതനമായ കാരണത്തെയാണു് വേദാന്തി ഈശ്വരൻ എന്നു പറയുന്നതു്.

വേദാന്തം യുക്തിശാസ്ത്രത്തെ ഭയപ്പെടുന്നില്ല. യുക്തിവാദിയെ അതു വെല്ലുവിളിക്കുന്നു. പ്രാചീനഭാരതീയർ, എല്ലാം കണ്ണുമൂടി വിശ്വസിച്ചിരുന്നവരായിരുന്നുവെന്നും അവൎക്കു് യുക്തിചിന്ത ഇല്ലായിരുന്നുവെന്നും നവീനർ വിചാരിക്കുന്നു. ഇതു് ഭാരതീയ തൎക്കശാസ്ത്രത്തേപ്പററി അറിവില്ലാത്തതുകൊണ്ടാണു്. കാൎയ്യകാരണസംബന്ധജ്ഞാനത്തെ ഭാരതീയർ വൈദികകാലംമുതൽ ഗ്രഹിച്ചിട്ടുണ്ടെന്നുള്ളതിനു് തെളിവുകളുണ്ടു്. ദൎശനങ്ങളിൽ അതു് ഉച്ചാവസ്ഥയെ പ്രാപിച്ചിരിക്കുന്നതായി കാണാം. ബുദ്ധമതക്കാരും വലിയ യുക്തിവാദികളായിരുന്നു. അവർ കാലക്രമേണ ബുദ്ധി ക്ഷയിച്ചു നിരീശ്വരവാദികളും അനാത്മവാദികളുമായിത്തീൎന്നു. അപ്പോഠം അവരുടെ വാദങ്ങളെ ഖണ്ഡിച്ചുകൊണ്ടു് ഉദയനാചാൎയ്യർ 'കുസുമാഞ്ജലി' 'ആത്മതത്ത്വവിവേകം' എന്നീ രണ്ടു ഗ്രന്ഥങ്ങഠം രചിച്ചു. ഇവയെ ഖണ്ഡിക്കാൻ ബുദ്ധമതക്കാൎക്കു് സാധിച്ചിട്ടില്ല. ഈ ഗ്രന്ഥങ്ങഠം ശരിയായി പഠിച്ചവർ ഉള്ള ദിക്കിൽ നാസ്തികവാദത്തിനു് സ്ഥാനമുണ്ടായിരിക്കയില്ല. ഇവയ്ക്കും മീതെയാണു് അദ്വൈതവേദാന്തത്തിൻെറ നില. അതിനാൽ നിരീശ്വരവാദികളെ ശപിക്കയോ നരകാഗ്നിയുടെ പേരു പറഞ്ഞു് ഭയപ്പെടുത്താൻ ശ്രമിക്കയോ അല്ല വേദാന്തിയുടെ നയം; വാദിച്ചു ജയിക്കുക തന്നെയാണു്.

അദ്വൈതവേദാന്തമാണു് ഏററവും ഉൽകൃഷ്ടമെന്നു് ഞാൻ പറഞ്ഞല്ലോ? സയിൻസിൻേറയും തത്ത്വശാസ്ത്രത്തിൻേറയും പുരോഗതിയോടുകൂടി അദ്വൈതത്തിൻെറ നില ഉറച്ചുവരികയാണു്. കീൽ സൎവ്വകലാശാലയിലെ പ്രൊഫസറായിരുന്ന ഡോക്ടർ പാഠംഡ്യൂസൻ ഇപ്രകാരം പറയുന്നു:—

''വേദാന്തത്തിൽ ഈ പ്രപഞ്ചത്തിന്റെ സത്തയില്ലായ്മയെ തെളിയിക്കുന്ന അനവധി ഉപമകൾ ഉണ്ടെങ്കിലും ജീവിതത്തെ ഒരു ദീർഘസ്വപ്നമായി താരതമ്യപ്പെടുത്തുന്ന ശങ്കരാചാര്യരുടെ ഉപമയാണ് ഏററവും മനോഹരമായിരിക്കുന്നതു്. ജീവിതം വെറും ഒരു സ്വപ്നം! പിൻഡറും സോഫോക്ലീസും മുതൽ ഷേക്സ്പീയറും കാൽഡറോണും വരെ സകല ചിന്തകന്മാരുടേയും അഭിപ്രായം ഇതുതന്നെയാണ്. എന്നാൽ ശങ്കരാചാര്യരെപ്പോലെ ആരും ഇതു് സുതാര്യം വ്യക്തമാക്കിയിട്ടില്ല. ''ഈ ലോകം ഛായാമാത്രസത്തയുള്ളതാണ്. സത്യം ഈ ഛായകൾക്ക് അതീതമാണ്'' എന്നു പ്ലേറേറാ പറയുമ്പോൾ അതേ സത്യത്തിലെത്തി. പ്ലേറേറാവിന്റെ മതവും വേദാന്തവും തമ്മിലുള്ള ഈ സാദൃശ്യം അത്ഭുതാവഹമാണ്. രണ്ടുപേരും ഈ താത്ത്വിക സത്യത്തെ അന്തർദ്ദൃഷ്ടികൊണ്ടാണ് കണ്ടെത്തിയതു്. അവരുടെ സ്വന്തമായ അദ്വൈതവേദാന്തം ജർമ്മനിയിൽ കാണുന്നതു് എന്റെ ഭാരതീയസഹോദരന്മാരെ അത്ഭുതപരതന്ത്രരാക്കാതിരിക്കയില്ല. അദ്വൈതവേദാന്തത്തിന്റെ ശാസ്ത്രീയമായ അടിത്തറ ജർമ്മനിയിലും നാം ദർശിക്കുന്നു. സ്ഥലകാലകാരണങ്ങൾ ആത്യന്തിക സത്തയുള്ളവയല്ലെന്നും അവ മനസ്സിന്റെ ഭാവങ്ങൾ മാത്രമാണെന്നും തന്മൂലം സ്ഥലകാലകാരണങ്ങളിൽ പരിമിതമായിരിക്കുന്നിടത്തോളം ഈ പ്രപഞ്ചം മനസ്സിന്റെ ഭാവഭേദങ്ങൾ മാത്രമാണെന്നും 'കാൻറ്' യുക്തിപൂർവ്വം തെളിയിച്ചു. ഇന്ത്യയിലേയും ഗ്രീസിലേയും ജർമ്മനിയിലേയും തത്ത്വചിന്തകൾ എത്രമാത്രം ഏകരൂപമായിരിക്കുന്നുവെന്നു് കാണുക. 'ലോകം മായയാണെ'ന്നു് ശങ്കരൻ പറയുമ്പോൾ 'അതു് ഛായമാത്രമാണെ'ന്നു് പ്ലേറേറാവും 'അതു് കേവലം തോന്നൽ മാത്രം; ഒട്ടും വാസ്തവികതയില്ലാത്തതു്'' എന്നു് കാൻറും പറയുന്നു.''

ബ്രാഡ്ലിയുടെ അഭിപ്രായവും അദ്വൈതസിദ്ധാന്തത്തോടു് യോജിക്കുന്നു. സകല പദാർത്ഥവും ഒരേ വസ്തുവിനാൽ നിർമ്മിതമാണെന്നു് സയൻസ് മിക്കവാറും തെളിയിച്ചിരിക്കുന്നു. നോക്കുക, അന്ധവിശ്വാസമെന്നോ, അസംബന്ധമെന്നോ വിചാരിച്ചിരുന്ന അദ്വൈതവേദാന്തം ലോകത്തു് ഉയർന്നുവരുന്നു. ചിന്തകലോകം അതിനെ അംഗീകരിക്കുന്നു. ശ്രീശങ്കരൻ അദ്വൈതത്തെ സ്ഥാപിക്കാൻ കൊണ്ടുവരുന്ന വാദങ്ങളിൽ ചിലതു് ഒരു ശ്ലോകത്തിൽ അദ്ദേഹം ഇപ്രകാരം രേഖപ്പെടുത്തുന്നു.

''സത്യം യദി സ്യാജ്ജഗദേതദാത്മനാ-
നന്തത്വഹാനിർനിഗമാപ്രമാണതാ.
അസത്യവാദിത്വമപീശിതുഃ സ്യാ-
ന്നൈതത്ത്രയം സാധു ഹിതം മഹാത്മനാം''

ഇതിൽ രണ്ടാമത്തേയും മൂന്നാമത്തേയും വാദം ഇരിക്കട്ടെ. ഒന്നാമത്തെ വാദമാണ് പ്രധാനമായി യുക്തിവിചാരം. ഈശ്വരൻ ഉണ്ടെന്ന വിശ്വസിക്കുന്നവരെല്ലാം ഈ വാദം ശ്രദ്ധിച്ച് ആലോചിക്കേണ്ടതാണ്. ഈശ്വരൻ ഉണ്ടെന്ന് അറിയുന്നത് ഈശ്വരപ്രത്യക്ഷം ലഭിക്കുന്നതുവരെ യുക്തികൊണ്ടാണല്ലോ. ഈശ്വരസ്വരൂപവും അപ്പോഠം യുക്തികൊണ്ടുതന്നെ അറിയേണ്ടിയിരിക്കുന്നു. ''അത് യുക്തികൊണ്ട് ആലോചിക്കേണ്ടതല്ല; എൻെറ പുസ്തകത്തിൽ എഴുതിയിരിക്കുന്നതനുസരിച്ച് വിശ്വസിക്കേണ്ടതാണ്'' എന്നു പറയാൻ ആക്കും അവകാശമില്ല. അങ്ങനെ പറഞ്ഞാൽ ഓരോ പക്ഷക്കാക്കും പുസ്തകം വെവ്വേറെ ഉണ്ടാകും. ആരുടെ പുസ്തകം ശരിയെന്ന് അറിയാൻ പിന്നേയും യുക്തിയെ അവലംബിക്കേണ്ടിവരും. അഥവാ പുസ്തകവാദികളോടുതന്നെ സമാധാനം പറയുന്നതിലേക്കാണ് ശ്രീശങ്കരൻ ''നിഗമാപ്രമാണതാ'' എന്നു പറഞ്ഞതു്. അദ്വൈതം സത്യമല്ലെന്നു പറഞ്ഞാൽ ശ്രുതി പ്രമാണമല്ലെന്നു വരും. ശ്രുതിയിൽ ഒട്ടേറെ സ്ഥലങ്ങളിൽ അദ്വൈതം പ്രതിപാദിച്ചിട്ടുണ്ട്.

''ബ്രഹ്മൈവേദമമൃതം പുരസ്താത്
ബ്രഹ്മ പശ്ചാത് ബ്രഹ്മ ദക്ഷിണതശ്ചോത്തരേണ
അധശ്ചോർദ്ധ്വം ച പ്രസൃതം
ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം'' (മുണ്ഡകം)

(വികാരവും നാശവുമില്ലാത്ത ബ്രഹ്മംതന്നെ മുമ്പിലും പുറകിലും വലത്തും ഇടത്തും താഴേയും മുകളിലും വ്യാപിച്ചിരിക്കുന്നു. എന്നു വേണ്ട ഈ വിശ്വം പരമാർത്ഥത്തിൽ അത്യുൽകൃഷ്ടമായ ബ്രഹ്മം തന്നെയാണ്).

''ഐതദാത്മ്യമിദം സർവ്വം തത്സത്യം സ ആത്മാ തത്ത്വമസി'' (ഛാന്ദോഗ്യം)
''ഇദം സർവ്വം യദയമാത്മാ'' (ബൃഹദാരണ്യകം)
''ആത്മൈവേദം സർവ്വം'' (ഛാന്ദോഗ്യം)
''നേഹ നാനാസ്തി കിഞ്ചന'' (ബൃഹദാരണ്യകം)
''തദേതദ്ബ്രഹ്മാപൂർവ്വമനപരമനന്തരമബാഹ്യം (ബൃഹദാരണ്യകം)
''അയമാത്മാ ബ്രഹ്മ സർവ്വഭൂഃ'' (ബൃഹദാരണ്യകം)
''ഏകമേവാദ്വിതീയം ബ്രഹ്മ തത്സത്യം സ ആത്മാ—
തത്ത്വമസി'' (ഛാന്ദോഗ്യം)
''അഥാത ആദേശോ നേതി നേതി നഹ്യേതദസ്മാദിതി—
നേത്യ ന്യത് പരമസ്തി'' (ബൃഹദാരണ്യകം)

എന്നു തുടങ്ങിയ അനേകശതം ശ്രുതിവാക്യങ്ങഠം അദ്വൈതത്തെ വ്യക്തമായി ഉപദേശിക്കുന്നു. അതിനാൽ ചില പുസ്തകങ്ങഠം

അദ്വൈതത്തെ ഉപദേശിക്കുന്നില്ലെന്നുള്ളതുകൊണ്ടു് അതു് സത്യമല്ലെന്നു് വരുന്നതല്ല. യുക്തിയുക്തമായ ഗ്രന്ഥവും യുക്തിശൂന്യമായ ഗ്രന്ഥവും തമ്മിൽ വിരുദ്ധമായി വന്നാൽ യുക്തിയുള്ളതിനെ ഗ്രഹിക്കണമെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ? അദ്വൈതത്തിനുള്ള ഒരു വാദം നോക്കുക. 'ഈ ലോകം ഈ കാണുന്ന രൂപത്തിൽ സത്യമാണെങ്കിൽ അനന്തതയ്ക്കു് ഹാനിവരും'. അതായതു് ഈശ്വരൻ (സദ്വസ്തു) പരിമിതമാണെന്നു വരും. 'ഈശ്വരൻ ഉള്ളിടത്തു് ലോകമില്ല. ലോകമുള്ളിടത്തു് ഈശ്വരൻ ഇല്ല' എന്നു വന്നാൽ ഒന്നു് മറ്റൊന്നിനെ പരിമിതമാക്കാതെ തരമുണ്ടോ? ഈശ്വരൻ ദേശത്താൽ പരിമിതനാണെന്നു വന്നാൽ കാലത്താലും പരിമിതനാകും; സാവയവനാകും. സാവയവൻ വിഭാജ്യനാകും. വിഭാജ്യനായാൽ നശ്വരനാകും. നശ്വരൻ എന്നാൽ മരണമുള്ളവനെന്നർത്ഥം. അപ്പോൾ ഈശ്വരനു് പിന്നൊരു സ്രഷ്ടാവു് വേണ്ടിവരും. ഇതു് അബദ്ധമാണു്. അതിനാൽ ദ്വൈതം യുക്തിക്കു ചേരുകയില്ല. വിശിഷ്ടാദ്വൈതം പറയുന്നതു് ഈശ്വരന്റെ ഒരംശം പ്രപഞ്ചമായി രൂപാന്തരപ്പെടുന്നുവെന്നാണു്. അതും ശരിയല്ല. അനന്തവസ്തുവിനു് അംശമുണ്ടോ? അംശം വികാരിയായാൽ അംശിയുടെ അത്രയും ഭാഗം നശ്വരം, വികാരി, ആണെന്നു് വരും. അതും ശരിയല്ല. അതിനാലാണു് ലോകം ഇന്നു കാണുന്ന അവസ്ഥയിൽ സത്യമല്ലെന്നു് അദ്വൈതി പറയുന്നതു്. എന്നാൽ ലോകം സമ്പൂർണ്ണമിഥ്യയാണെന്നു് അദ്വൈതം പറയുന്നില്ല. അതിനു വ്യാവഹാരികസത്തയുണ്ടു്. അതിലെ നാമരൂപങ്ങൾ മാത്രം കല്പനയാണെന്നേ പക്ഷമുള്ളു.

അസ്തി, ഭാതി, പ്രിയം, നാമം, രൂപം എന്നു് അഞ്ചു് അംശം കൂടിയതാണു് നാം കാണുന്നതു്. ഇതിലെ നാമരൂപം മിഥ്യാ; തോന്നൽ. മറ്റേ മൂന്നംശവും സത്യം. സത്യത്തിൽ മിഥ്യാംശം തോന്നലിനാൽ ആരോപിതം. ഈ തോന്നൽ അവിദ്യയാൽ—വസ്തുസ്വരൂപത്തെ ശരിയായി ചിന്തിയ്ക്കായ്കയാൽ—ഉണ്ടാകുന്നു. വിവേകത്താൽ അവിദ്യ നീങ്ങുന്നു. ഇതു് അനുഭവമാണു്.

ശ്രീശങ്കരൻ അനുഭവവാദിയാണു്. അദ്ദേഹം യുക്തിവാദികളെ വെല്ലുവിളിക്കുന്നതു് അനുഭവവാദം കൊണ്ടാണു്. വേദാന്തം ബ്രഹ്മസാക്ഷാത്കാരത്തെ സഹായിക്കുന്നു. ബ്രഹ്മം ഉണ്ടെന്നുള്ളതിനു തെളിവെന്തു്? അനേകായിരം മഹർഷിമാർ അനുഭവപ്പെടുത്തിയിരിക്കുന്നു. ഇനി ആർക്കെല്ലാം ആഗ്രഹമുണ്ടോ അവർക്കെല്ലാം അനുഭവപ്പെടുത്താൻ കഴിയുകയും ചെയ്യും. 'പരിപശ്യന്തി' 'പശ്യന്തി' 'അനുപശ്യന്തി' എന്നാണു് ശ്രുതി പറയുന്നതു്. ''ആരോ ഒരാൾ, പണ്ടു് അനുഭവപ്പെടുത്തി, അതു് കണ്ണുമൂടി വിശ്വസിച്ചുകൊള്ളണം'' എന്നല്ല വേദാന്തവും ശ്രീശങ്കരനും പറയുന്നതു്.

'ശ്രുത്യാദയോ അനുഭവാദയശ്ച യഥാസംഭവമിഹ പ്രമാണം അനുഭവാവസാനത്വാത്ബ്രഹ്മജ്ഞാനസ്യ' എന്നു് ശ്രീശങ്കരൻ ബ്രഹ്മ സൂത്രഭാഷ്യത്തിൽ പറയുന്നു. ശ്രുതി അനുഭവം മുതലായവ വേണ്ട പോലെ ഇവിടെ പ്രമാണമാണു്. അനുഭവത്തിൽ ചെന്നു് അവസാനിക്കുന്നതാണു് ബ്രഹ്മജ്ഞാനം.

''സ്വാനുഭൂത്യനുസരണേ തർക്ക്യതാം മാ കുതർക്ക്യതാം''.

(തന്റെ അനുഭവത്തെ അനുസരിച്ചു് തർക്കിക്കുക. കുതർക്കം ചെയ്യരുതു്.) എന്നു് അദ്ദേഹം മറ്റൊരിടത്തു പറയുന്നു. ബ്രഹ്മത്തെപ്പററി പ്രസംഗിക്കുകയും അനുഭവമില്ലാതിരിക്കുകയും ചെയ്യുന്നവരെ അദ്ദേഹം അപരോക്ഷാനുഭൂതിയിൽ, 'അജ്ഞാനികളായ മൂഢന്മാർ' എന്നും, 'പശുസമന്മാർ' എന്നും പറഞ്ഞിരിക്കുന്നു. വിവേകചൂഡാമണിയിൽ അനുഭവം വന്നവരുടെ ലക്ഷണം ശങ്കരൻ വർണ്ണിച്ചിരിക്കുന്നു. ശ്രീകൃഷ്ണഭഗവാൻ ഗീത രണ്ടാം അദ്ധ്യായത്തിൽ 'സ്ഥിതപ്രജ്ഞ' ശബ്ദംകൊണ്ടു് അനുഭൂതിയുള്ളവന്റെ സ്വരൂപം വെളിപ്പെടുത്തുന്നു. ബ്രഹ്മസൂത്രം ഒന്നാം അദ്ധ്യായം നാലാം സൂത്രത്തിന്റെ ഭാഷ്യത്തിലും ശ്രീശങ്കരൻ ബ്രഹ്മജ്ഞാനിയുടെ സ്ഥിതി നിരൂപിക്കുന്നു.

'അവിദ്യാതമോനിവർത്തകസ്യ ദൃഷ്ടം കൈവല്യഫലാവസാനത്വം' എന്നു് ഗീതാഭാഷ്യത്തിൽ പ്രതിപാദിക്കുന്നു. ഇപ്രകാരം അനുഭവത്തേയും യുക്തിയേയും അടിസ്ഥാനപ്പെടുത്തിയാണു് അദ്വൈതം സ്ഥിതി ചെയ്യുന്നതു്. യുക്തിവാദിയെ ഭയപ്പെടാത്തവനാണു് അനുഭവവാദിയായ അദ്വൈതി. ദ്വൈതിക്കൊരിക്കലും പരമലക്ഷ്യത്തെപ്പററി പറയാൻ സാദ്ധ്യമല്ല.

ഈശ്വരൻ സർവ്വവ്യാപിയാണെന്നു് ഈശ്വരവിശ്വാസമുള്ള എല്ലാ മതങ്ങളും പറയുന്നു. ഈശ്വരൻ സർവ്വവ്യാപിയാണെങ്കിൽ അദ്ദേഹത്തിൽനിന്നു് അന്യമായി എന്തുള്ളു? അദ്ദേഹം എല്ലാററിന്റേയും അകത്തും പുറത്തും ഇടയ്ക്കും ഇരിക്കണ്ടേ? ''അല്ല; എല്ലാററിന്റേയും ഉള്ളിലേ ഉള്ളു.'' എന്നു പറഞ്ഞാൽ ഈ ''എല്ലാം'' ഈശ്വരനാൽ സൃഷ്ടിക്കപ്പെട്ടതോ പെടാത്തതോ? സൃഷ്ടിക്കപ്പെട്ടതാണെങ്കിൽ സൃഷ്ടിച്ചതിനുശേഷം ഈശ്വരൻ അതിനുള്ളിൽ പ്രവേശിച്ചോ? അഥവാ സൃഷ്ടിയോടുകൂടിത്തന്നെ പ്രവേശിച്ചോ? ആദ്യത്തെ പക്ഷമാണെങ്കിൽ സൃഷ്ടിച്ചു കുറെസമയം ഈശ്വരനെക്കൂടാതെ അവ ഇരുന്നശേഷം ഈശ്വരൻ അതിൽ പ്രവേശിച്ചെന്നുവരും. കുറെ സമയത്തു് അകത്ത് ഇല്ലായിരുന്ന വസ്തുക്കളിൽ ഈശ്വരൻ പ്രവേശിച്ചത് എന്തിനായിരിക്കും? കാരണംകൂടാതെ കാര്യമുണ്ടാകുകയില്ലല്ലോ. എന്നു മാത്രമല്ല; ഈശ്വരൻ അതിൽ പ്രവേശിക്കുന്നതുവരെ ഈശ്വരൻ സർവ്വവ്യാ

പിയല്ലാതെ കുറെ സമയം ഇരുന്നെന്നും വരും. ഇത് ആരെങ്കിലും സമ്മതിക്കുമോ? സർവ്വവ്യാപിയല്ലാതെ ഇരുന്നയാൾ സർവ്വവ്യാപിയായതെന്തിനു്? 'സൃഷ്ടിയോടുകൂടിത്തന്നെ പ്രവേശിച്ചു.' എന്നു പറഞ്ഞാൽ സൃഷ്ടിക്കും പ്രവേശനത്തിനും മദ്ധ്യേ ഒരു ക്ഷണനേരംപോലുമില്ലായിരുന്നോ? ഇല്ലായിരുന്നെങ്കിൽ സൃഷ്ടിയെന്നും ഈശ്വരനെന്നും ഉള്ള ഭേദമെന്തു്? അതിനുംപുറമേ, ഈശ്വരങ്കൽനിന്നു് അന്യമായ ഒരു ഉപാദാനകാരണത്തെ ആശ്രയിച്ചാണു് സൃഷ്ടിയെന്നു വരുന്നു. ആ ഉപദാനകാരണമെന്തു്? 'പരമാണു' എന്നു ദ്വൈതി പറയുന്നു. അപ്പോൾ പരമാണുവിൽ ഈശ്വരൻ ഇല്ലാതിരുന്ന ഒരു കാലമുണ്ടായിരുന്നു എന്നും പരമാണുവിനു് ഈശ്വരനെ വിട്ടു് സത്തയുണ്ടെന്നും അങ്ങനെ പരമാണുമാത്രമായി, കാര്യപ്രപഞ്ചമില്ലാതിരുന്ന കാലത്തു് ഈശ്വരൻ സർവ്വവ്യാപിയല്ലെന്നും വന്നുകൂടും. ഇനി ഒന്നുകൂടി പറയാനുണ്ടു്. സൃഷ്ടിച്ച ശേഷമോ സൃഷ്ടിയോടുകൂടിത്തന്നെയോ ഈശ്വരൻ പ്രവേശിച്ചതു് പരമാണുക്കളുടെ ഉള്ളിലോ ഇടയ്ക്കോ? ഇടയ്ക്കെങ്കിൽ ഈശ്വരൻ പിന്നേയും, സർവ്വവ്യാപിയല്ല. പരമാണുക്കളുടെ ഉള്ളിൽത്തന്നെയാണെങ്കിൽ പരമാണുക്കളിലും മദ്ധ്യേ മറ്റൊന്നിനു് പ്രവേശിക്കാൻ സ്ഥാനമുണ്ടോ? ഇതെല്ലാം ആലോചിക്കേണ്ടതാണു്. ഈവിധമുള്ള യുക്തിപൂർവ്വകചിന്തകളോടുകൂടിയാണു് അദ്വൈതവേദാന്തം ഉറച്ചുനില്ക്കുന്നതു്. എല്ലാം ഈശ്വരമയമാകുന്നു. 'ഐതദാത്മ്യമിദം സർവ്വം തത്സത്യം സ ആത്മാ' എന്നു വേദാന്തം പറയുന്നു. വാസ്തവത്തിൽ ഉള്ള വസ്തു ഒന്നു്. അതു് പലതായി തോന്നുന്നുവെന്നേയുള്ള എന്നാണു് അദ്വൈതം.

എന്നാൽ അദ്വൈതം ദ്വൈതവിശിഷ്ടാദ്വൈതങ്ങൾക്കും സ്ഥാനംകൊടുക്കുന്നു. ദ്വൈതവും വിശിഷ്ടാദ്വൈതവും തീരെ തെറ്റാണെന്നു് അദ്വൈതം പറയുന്നില്ല. വ്യാവഹാരികാവസ്ഥയിൽ ആദ്യം ദ്വൈതവും പിന്നീടു് വിശിഷ്ടദ്വൈതവും സത്യമാണു്.

''ദേഹഭാവേ തു ദാസോऽഹം ജീവഭാവേ ത്വദംശകഃ
ആത്മഭാവേ ത്വമേവാഹമിതി മേ നിശ്ചിതാ മതിഃ''

എന്ന ഹനുമദ്വാക്യം ഈ നിലയെ തെളിയിക്കുന്നു. നാം ഓരോരുത്തരും ദേഹമാണെന്നു് വിശ്വസിക്കയും, വിചാരിക്കയും അങ്ങനെ പരസ്പരം കാണുകയും ചെയ്യുന്ന നിലയിൽ അദ്വൈതമല്ല; ദ്വൈതമാണു് സത്യം. ആ നിലയിൽ ഈശ്വരനല്ല നമ്മൾ. നാം സൃഷ്ടികൾ മാത്രമാണു്; അപ്പോൾ നാം ഈശ്വരന്റെ ദാസന്മാരാണു്. ജീവന്മാരെന്നു വിചാരിക്കുന്ന നിലയിൽ ഈശ്വരാംശം മാത്രമാണു്. ഘടാകാശം മഹാകാശത്തിന്റെ അംശമായിരിക്കുന്നതുപോലെ. പരമാർത്ഥത്തിൽ ആകാശം ഒന്നേയുള്ളു. ഉപാധികൊണ്ടു് പ

ലതായി തോന്നുന്നു. ഉപാധികൾ നശിച്ചാൽ എല്ലാം ഒന്നുതന്നെ. അങ്ങനെയല്ലാതെ വരാൻ തരമില്ല. ഉപാധിതാദാത്മ്യമുള്ളപ്പോൾ എല്ലാം ഒന്നാണെന്ന അനുഭവം ഉണ്ടാകയില്ല. ഒന്നെന്നു പറഞ്ഞതു കൊണ്ടു് ഫലമില്ല. അതുകൊണ്ടു് ഉപാധിതാദാത്മ്യമുള്ള അവസ്ഥയിൽ ദ്വൈതവിശിഷ്ടാദ്വൈതങ്ങൾക്കു് സ്ഥാനംകൊടുത്തുകൊണ്ടു് പരമസത്യമായ അദ്വൈതം ശോഭിക്കുന്നു. ഈ അദ്വൈതമാണു് ഹിന്ദുമതത്തിന്റെ ജീവൻ. ഈ അദ്വൈതത്തെ വിശദമായി യുക്തിയുക്തം പ്രതിപാദിച്ചു് അനുഭവത്തിലേക്കു നയിക്കുന്നതാണു് ഹൈന്ദവധർമ്മത്തിന്റെ മേന്മ. അദ്വൈതമാണു് ഹൈന്ദവധർമ്മത്തിന്റെ ലക്ഷ്യം.

ഹിന്ദുമതത്തിന്റെ ലക്ഷ്യമെന്താണു്? ദുഃഖത്തിന്റെ ആത്യന്തികനിവൃത്തി അഥവാ പരമാനന്ദപ്രാപ്തി. ഇതിൽ ആർക്കും വിപ്രതിപത്തിക്കു് അവകാശമില്ല. ഈ ലക്ഷ്യം നാസ്തികനും സമ്മതമായിരിക്കും. ദുഃഖം എന്നേക്കുമായി നശിച്ചു് പരിപൂർണ്ണസുഖം വേണ്ടാത്തവർ ആരുള്ളു? മൃഗങ്ങൾ കൂടിയും സുഖത്തിനുവേണ്ടി വേല ചെയ്യുന്നു. ആ സുഖം നിത്യമായിരിക്കണമെന്നുമുണ്ടു്. 'ദുഃഖം ഒരിക്കലും വരരുതു്.' എന്നു വിചാരിച്ചു് യത്നിക്കുന്നു മനുഷ്യൻ. 'ദുഃഖം വന്നുകൊള്ളട്ടെ. അഥവാ ഇടക്കിടെയെങ്കിലും വന്നുകൊള്ളട്ടെ,' എന്നു് മനുഷ്യൻ വിചാരിച്ചിരുന്നെങ്കിൽ ഇന്നു് ഈ ലോകത്തു കാണുന്ന പരിഷ്കാരങ്ങളിൽ അധികവും കാണുകയില്ലായിരുന്നു. ദുഃഖത്തെ സമൂലം നശിപ്പിച്ചു് പരമാനന്ദത്തിൽ സ്ഥിരപ്രതിഷ്ഠിതനാകാമെന്ന ആശയമാണു് മനുഷ്യനെ എല്ലാ കർമ്മങ്ങളിലും പ്രേരിപ്പിക്കുന്നതു്. പരദ്രോഹവും, പരോപകാരവും, പ്രേമവും, ദ്വേഷവുമെല്ലാം അതിന്റെ ഫലമാണു്. ചക്രവർത്തികൾ സാമ്രാജ്യം പിടിച്ചടക്കുന്നതും കൂലിക്കാരൻ കഠിനവെയിലിൽ വിയർത്തും ചിലപ്പോൾ പട്ടിണികിടന്നും പണിയെടുക്കുന്നതും ഈ ആശ നിമിത്തമാണു്. ഈ ആശ മനുഷ്യനിൽ സഹജമാണു്. അതാണു് മനുഷ്യനെ മൃഗങ്ങളിൽനിന്നു വേർതിരിക്കുന്നതു്. ഈ നിത്യസുഖപ്രാപ്തിയാണു് വേദാന്തത്തിന്റെ ലക്ഷ്യം. ഇതു് ഈ ജന്മത്തു് ഇവിടെവെച്ചുതന്നെ സാധിക്കാൻ കഴിയുമെന്നും വേദാന്തം പറയുന്നു. ഇതിനുള്ള ഉപായങ്ങളാണു് വേദാന്തം പഠിപ്പിക്കുന്നതു്.

ഈ നിത്യസുഖവും, പരിപൂർണ്ണസ്വാതന്ത്ര്യവും, മരണമില്ലായ്മയും പര്യായങ്ങളാണു്. മരണമില്ലായ്മ—അമൃതത്വം—കിട്ടുന്നതുവരെ ദുഃഖം നിശ്ശേഷം നീങ്ങുകയില്ല. നാം ജീവിതം മുഴവൻ ബുദ്ധിമുട്ടി പണിയിപ്പിച്ച കെട്ടിടങ്ങൾ, സമ്പാദിച്ച ധനം, സ്വത്തുക്കൾ മുതലായവയേയും വാത്സല്യപൂർവ്വം വളർത്തിയ കുട്ടികളേയും

നമ്മുടെ ബന്ധുമിത്രാദികളേയും സമ്പാദിച്ച ബിരുദങ്ങളും സ്ഥാനമാനങ്ങളും ഇവയേയും എന്നേയ്ക്കുമായി വിട്ടുപിരിഞ്ഞുപോകുകയെന്നതു് ആൎക്കു് സുഖകരമായിരിക്കും? നാം സമ്പാദിച്ച കുറെ ധനമോ നമ്മുടെ ബന്ധുക്കളിൽ ആരെങ്കിലുമോ വിട്ടുപിരിയുമ്പോഠം സാധാരണ ജനങ്ങഠം ദുഃഖം അനുഭവിക്കുന്നതായി നാം കാണുന്നു? 'മരണം ആർക്കും തടുക്കാവതല്ല. വരുമ്പോഠം വരട്ടെ. അതിനെപ്പററി ആലോചിക്കേണ്ട' എന്നു പറഞ്ഞു് നിരാശ നിമിത്തം കണ്ണടച്ചു് ചിലർക്കു ചിലപ്പോഠം ആ വശംനോക്കാതെ ജീവിക്കാമായിരിക്കാം. പക്ഷേ, സത്യം ആർക്കെങ്കിലും മറക്കാൻ കഴിയുമോ? മരണചിന്ത ദുഃഖത്തെ ഉണ്ടാക്കുന്നു; 'ഇതെല്ലാം എന്തിനു്?' എന്ന ചോദ്യം ഉളവാക്കുന്നു. 'Duty, patriotism' (കർത്തവ്യം, ദേശാഭിമാനം) എന്നീ പദങ്ങളെല്ലാം, ചിന്തിക്കാത്തവക്കു് സമാധാനം കൊടുക്കുമായിരിക്കാം. ചിന്തകൻ അവയെ ചോദ്യംചെയ്യുന്നു. പരിപൂർണ്ണസ്വാതന്ത്ര്യം കിട്ടാതെ സുഖം—നിത്യസുഖം—ഉണ്ടാകുന്നില്ല. സാമുദായിക നിയമങ്ങഠം, രാഷ്ട്രീയനിയമങ്ങഠം, പ്രകൃതിനിയമങ്ങഠം എന്നിവക്കു് അടിമയായിരിക്കുന്നവനു് സ്വാതന്ത്ര്യമെവിടെ? ബാഹ്യപ്രകൃതിയെ ജയിക്കുന്നതിനു മനുഷ്യൻ പലവിധ ശ്രമങ്ങഠം ചെയ്യുന്നു. ജഡികവിജ്ഞാനത്തിൻെറ കണ്ടുപിടുത്തങ്ങളെല്ലാം ബാഹ്യപ്രകൃതിയുടെ അടിമത്തത്തിൽനിന്നു് സ്വതന്ത്രനാകാൻ മനുഷ്യൻ ശ്രമിക്കുന്നതിൻെറ ഫലമാണു്. അവ വളരെ ആശ്ചര്യകരങ്ങഠം തന്നെ. എന്നാൽ ബാഹ്യപ്രകൃതിയെ സമ്പൂർണ്ണം ജയിക്കുകയെന്നതു് സാദ്ധ്യമല്ല. സാദ്ധ്യമാണെന്നു് ഒരിക്കൽ വന്നാൽതന്നെ അതുകൊണ്ടു് പ്രകൃതിയുടെ ഒരു വശം മാത്രമേ ജിതമാകുന്നുള്ളു. ബാഹ്യപ്രകൃതിയേപ്പോലെ തന്നെ ആഭ്യന്തരപ്രകൃതിയും ജയിക്കപ്പെടണം. എന്നാൽ മാത്രമേ പൂർണ്ണസ്വാതന്ത്ര്യം മനുഷ്യനു് ഉണ്ടാകുന്നുള്ളു. ബാഹ്യപ്രകൃതിയെ ജയിക്കുന്നതിനു് ജഡികശാസ്ത്രം ചെയ്യുന്നതും ചെയ്തിട്ടുള്ളതും ചെയ്യാൻ പോകുന്നതുമായ എല്ലാ ശ്രമങ്ങളേയും വേദാന്തം സ്വാഗതം ചെയ്യുന്നു. പരമാൎത്ഥം പറയുകയാണെങ്കിൽ വേദാന്താനുഗാമികളും വേദാന്തോപദേഷ്ടാക്കന്മാരുമായ മഹർഷിമാരാണു് ലോകത്തു് ജഡികശാസ്ത്രത്തിൻെറ മൗലികസിദ്ധാന്തങ്ങഠം ആദ്യം കണ്ടുപിടിച്ചതും പ്രചരിപ്പിച്ചതും.

ദേഹത്തെ അപ്രധാനമായി തള്ളണമെന്നു വേദാന്തം പറയുന്നില്ല. വൈദ്യശാസ്ത്രം, ജ്യോതിഃശാസ്ത്രം, രസശാസ്ത്രം, ഗണിതശാസ്ത്രം, ശില്പശാസ്ത്രം, സംഗീതശാസ്ത്രം മുതലായ അനേകം മഹാശാസ്ത്രങ്ങളിൽ ഭാരതീയ മഹർഷിമാർ ലോകത്തെ അത്ഭുതപരതന്ത്രരാക്കിയിട്ടുണ്ടു്. ഭാരതീയരുടെ ആയുർവ്വേദം ഇന്നും ചില അംശങ്ങളിൽ പാ

ശ്ചാത്യവൈദ്യത്തെ ജയിച്ചനില്ക്കുന്നു. ഭാരതീയ സംഗീതം ഇന്നും ലോകത്തിൻെറ സവിശേഷശ്രദ്ധയെ ആകഷിക്കുന്നു. ഭാരതീയ മഹഷിമാർ ഉണ്ടാക്കിയ തച്ചുശാസ്ത്രം അനുസരിച്ചു പണികഴിപ്പിച്ചിട്ടുള്ള അനേകം മനോഹരഹമ്മ്യങ്ങരം ലോകാതിശയികളായി ഇന്നും സ്ഥിതിചെയ്യുന്നു. എന്നാൽ അവയിൽ പലതും കൊള്ളക്കാരുടെ കയ്യിൽപ്പെട്ടു തകന്നു. എങ്കിലും ശേഷിക്കുന്നവ എത്ര മനോഹരം. സമയം അറിയുന്നതിനുള്ള യന്ത്രം പണ്ടു് നമുക്കുണ്ടായിരുന്നു. ആകാശവിമാനം പണ്ടു് നമ്മുടെ ആചാര്യന്മാർ കണ്ടുപിടിച്ചിരുന്നു. വാണിജ്യശാസ്ത്രവും വ്യാവസായിക ശാസ്ത്രവും നമ്മുടെ ആചാര്യന്മാർ രചിച്ചു. ഭാരതീയ ജനത അതു് പ്രവൃത്തിപദ്ധതിയിൽ കൊണ്ടുവരികയും ചെയ്തിരുന്നു. ആയുധവിദ്യ, രാജ്യഭരണമീമാംസ എന്നിവയിലും നാം പിന്നോക്കമായിരുന്നില്ല. നാം അക്കാലത്തു് ലോകത്തുണ്ടായിരുന്ന എല്ലാ രാജ്യങ്ങളുടേയും മുന്നിൽ നിന്നിരുന്നു. ഭാഗ്യദോഷത്താൽ വൈദേശികാക്രമണവും അടിമത്തവും നിമിത്തം നമ്മുടെ പുരോഗതി തടസ്സപ്പെട്ടു. അതുകൊണ്ടാണു് ഇന്നു നാം മററു രാജ്യങ്ങളുടെ പിന്നിലായിപ്പോയതു്. വേദാന്തം ബാഹ്യപ്രകൃതിജയത്തെ മറക്കണമെന്നു് ഉപദേശിക്കുകയോ തടുക്കുകയോ ചെയ്യുന്നില്ല. എന്നാൽ ബാഹ്യപ്രകൃതിജയം എത്രതന്നെ സാധിച്ചാലും ആഭ്യന്തരപ്രകൃതിയേക്കൂടി ജയിക്കുന്നതുവരെ ലക്ഷ്യപ്രാപ്തിയായില്ലെന്നു മാത്രമേ വേദാന്തംപറയുന്നുള്ളു.

ലക്ഷ്യമെന്തു്? നിത്യസുഖം. രോഗാധീനമായ ശരീരവും, പട്ടിണി കിടക്കുന്ന വയറും വച്ചുകൊണ്ടു് സുഖമായിരിക്കാൻ സാധാരണക്കാരനു് സാദ്ധ്യമല്ലെന്നു് വേദാന്തം സമ്മതിക്കുന്നു. എളുപ്പത്തിൽ നാനാദേശങ്ങളിൽ സഞ്ചരിച്ചു് കാര്യങ്ങരം സാധിക്കുന്നതിനുള്ള വാഹനങ്ങളും റോഡുകളും പാലങ്ങളും ശരീരത്തെ ശീതോഷ്ണാദികളിൽ നിന്നു രക്ഷിക്കുന്നതിനു് പററിയ വസ്ത്രങ്ങളും വേണമെന്നുതന്നെ വേദാന്തവും അഭിപ്രായപ്പെടുന്നു. പക്ഷേ സുഖം ഇവയിലാണോ ഇരിക്കുന്നതെന്നു വേദാന്തം ചോദിക്കുന്നു. സുഖം മനസ്സിൻെറ ഒരവസ്ഥാവിശേഷമാണു്. അതിൻെറ സ്ഥാനം മനസ്സാണു്. ആ മനസ്സു് നേരെയല്ലെങ്കിൽ—ശാന്തമല്ലെങ്കിൽ—പരമാത്മമായ സുഖം എങ്ങനെയുണ്ടാകും? അന്യവസ്തുവിനെ ആശ്രയിച്ചുള്ള സുഖം ആ വസ്തുവിൻെറ നാശത്തിൽ നശിക്കയില്ലേ? ധനത്തിൽ സുഖമുണ്ടെന്നു് ചിലർ ഭ്രമിക്കുന്നു.

''ആർജനേ രക്ഷണേ ദാനേ വ്യയേ വാപി ച വസ്തുതഃ
ദുഃഖമേവ തതോ നൃണാം ന ധനം സുഖസാധനം''.

(സമ്പാദിക്കാൻ ദുഃഖം. വെച്ചു സൂക്ഷിക്കാൻ ദുഃഖം. കൊടുത്താൽ

ദുഃഖം. ചെലവായാൽ ദുഃഖം. വാസ്തവത്തിൽ പണത്തിൽനിന്നു് മനുഷ്യൎക്കു് ദുഃഖമേയുള്ളു. ധനം ഒരിക്കലും സുഖസാധനമല്ല) എന്നു് ശ്രീശങ്കരൻ പറയുന്നു. ''സൎവ്വം ദുഃഖം വിവേകിനഃ'' (വിവേകിക്കു എല്ലാം ദുഃഖമയമാണു്). മക്കളുണ്ടായാൽ സുഖമെന്നു ചിലർ വിചാരിക്കുന്നു. മക്കൾ മരിക്കയോ രോഗികളാകയോ വിരൂപികളാകയോ തനിക്കു് അധീനരല്ലാത്തവരാകയോ മൂൎഖരാകയോ ചെയ്താലുള്ള ദുഃഖം അവർ ആലോചിക്കുന്നില്ല.

''യാവതഃ കുരുതേ ജന്തുഃ സംബന്ധാൻ മനസഃ പ്രിയാൻ
താവന്തോ *f*സ്യ നിഹന്യന്തേ ഹൃദയേ ശോകശങ്കവഃ''

(ഒരുവൻ മനസ്സിനു പ്രിയങ്ങളായ എത്രയധികം വസ്തുക്കളോടു സംബന്ധം ഉണ്ടാക്കുന്നുവോ അത്രയും ദുഃഖക്കുററികൾ അയാൾ മനസ്സിൽ അടിച്ചുറപ്പിക്കുന്നു) എന്നു പ്രഹ്ലാദൻ പറയുന്നു. ഇതു് എത്ര സത്യമാണു്. എത്ര കൂടുതൽ വസ്തുക്കളിൽ മമത്വം വയ്ക്കുന്നുവോ അത്ര കൂടുതൽ നാം ദുഃഖം അനുഭവിക്കുന്നു. ഇതു് സത്യമെന്നു് ആലോചിച്ചുനോക്കിയാൽ അറിയാം. അനിത്യവസ്തുക്കളെ ആശ്രയിക്കാത്ത സുഖം മാത്രമേ നിത്യമാകയുള്ളു. നിത്യവസ്തുവിനെ അറിയാൻ ആഭ്യന്തര പ്രകൃതിയേയും ജയിക്കണം. കാമക്രോധാദികളാൽ അശാന്തമായിരിക്കുന്ന മനസ്സിനു് സുഖമെവിടെ? അശാന്തതയും സുഖവും കൂടി ഒന്നിച്ചിരിക്കുമോ? വിഷയഭോഗത്തിൽ തോന്നുന്ന സുഖം സുഖാഭാസമാണു്; ഭ്രമമാണു്. സൎവ്വാംഗവേദന അനുഭവിക്കുന്ന ഒരു മഹാരോഗിക്കു്, ബോധംകെടുത്തുന്ന മരുന്നു സേവിച്ചിട്ടു് ബുദ്ധി മന്ദിച്ചുയാൽ തോന്നുന്ന സ്വാസ്ഥ്യം സ്വാസ്ഥ്യമല്ല; സ്വാസ്ഥ്യാഭാസമാണു്. അതിനാൽ ബാഹ്യപ്രകൃതിയേപ്പോലെതന്നെ ആഭ്യന്തരപ്രകൃതിയേയും ജയിച്ചു, പരിപൂൎണ്ണ സ്വാതന്ത്ര്യം ആസ്വദിക്കുന്നവനു് മാത്രമേ നിത്യസുഖം ഉണ്ടാകയുള്ളുവെന്നു് വേദാന്തം പറയുന്നു. ദേശകാലനിമിത്തങ്ങളാൽ പരിമിതനായിരിക്കുന്ന മനുഷ്യന്റെ സ്വാതന്ത്ര്യഭാവന വെറും തോന്നൽ മാത്രമാണു്. ദേശകാലനിമിത്തങ്ങളെ അതിക്രമിച്ച നിത്യവസ്തുവിൽ സുഖം കാണാൻ വേദാന്തം പഠിപ്പിക്കുന്നു. നിത്യവസ്തുവെന്തു്? താൻ തന്നെ. ആത്മാ. ആത്മാവിനു് ജനനമരണങ്ങളില്ലെന്നു് വേദാന്തം പറയുന്നു.

''ന ജായതേ മ്രിയതേ വാ കദാചിത്
നായം കുതശ്ചിന്ന ബഭൂവ കശ്ചിത്
അജോ നിത്യഃ ശാശ്വതോ *f*യം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ''.

(ഈ ആത്മാവു് ജനിക്കയോ മരിക്കയോ ചെയ്യുന്നില്ല. ഈ ആത്മാവു മറെറാരു കാരണത്തിൽനിന്നു് ഉണ്ടായിട്ടില്ല. ഇതു് ദേഹാദികളിൽ

നിന്നു അന്യനാകുന്നു. ഇവൻ ജനനമില്ലാത്തവനും മരണമില്ലാത്തവനും ക്ഷയമില്ലാത്തവനും പണ്ടുള്ളവനെങ്കിലും നൂതനനുംആകുന്നു. ശരീരം ഹനിയ്ക്കപ്പെട്ടപ്പോഠം ഇവൻ ഹനിയ്ക്കപ്പെട്ടകയുമില്ല) എന്നു ശ്രുതി. ''ദേശകാലവിഷയാതിവത്തിയാണു് ആത്മാവു്'' എന്നു ശങ്കരൻ വിവേകചൂഡാമണിയിൽ പറയുന്നു. ശരീരനാശത്തിലും ആത്മാവിനു് നാശമില്ല. ശരീരം ആത്മാവല്ല. ശരീരത്തിൻേറയും ബുദ്ധിയുടേയും ഇന്ദ്രിയങ്ങളുടേയും വികാരങ്ങഠംക്കു് സാക്ഷിയായിരിക്കുന്നവനാണു് ആത്മാവു്. ആത്മാവിനു നാശമുണ്ടെന്നു ചിലർ പറയുന്നുവെങ്കിൽ അതു തെററാണു്. നിർവ്വികാരവും നിരാകാരവുമായ ആ വസ്തുവിനു് നാശമെങ്ങനെയുണ്ടാകും? തൻെറ നാശത്തെപ്പററി ആലോചിക്കാൻ ശ്രമിക്കുക. അപ്പോഠം ആ നാശത്തിനു് സാക്ഷിയായി പൂർണ്ണഭാവത്തിൽ താൻതന്നെ നില്ക്കുന്നതു കാണാം. ഞാൻ ഒരു വിദ്യാർത്ഥി ആയിരുന്നപ്പോഠം—പതിന്നാലു വയസ്സിൽ—ഒരിക്കൽ ഒരു സ്വപ്നംകണ്ടു. ഞാൻ മരിച്ചുവെന്നും എൻെറ ബന്ധുമിത്രാദികഠം ചേർന്നു് എൻെറ ശരീരം ശ്മശാനത്തിൽ കൊണ്ടുപോയി ദഹിപ്പിക്കാൻ ഭാവിച്ചു എന്നും. എന്നാൽ അടുത്തുള്ള ഒരു മരക്കൊമ്പിൽ ഇരുന്നു് ഞാൻ അതു കണ്ടുകൊണ്ടിരുന്നുവെന്നുമായിരുന്നു സ്വപ്നം. ഞാൻ മരിച്ചതിനെപ്പററി ബന്ധുമിത്രാദികഠം കരയുന്നുണ്ടായിരുന്നു. ഞാൻ ആ മരക്കൊമ്പിൽ ഇരുന്നുകൊണ്ടു് ''നിങ്ങഠം കരയേണ്ട, ഞാൻ മരിച്ചിട്ടില്ല. ഞാൻ ഇപ്പോഴും പഴയപോലെ, എന്നാൽ ശരീരം കൂടാതെ പൂർണ്ണനായിത്തന്നെ ഇരിക്കുന്നു'' എന്നു പറഞ്ഞു. കുറച്ചുകഴിഞ്ഞു് ഞാൻ ഉണന്നു. ഈ സ്വപ്നമാണു് എന്നെ ആദ്യമായി വേദാന്തചിന്തയിലേയ്ക്കു നയിച്ചതു്. ''ഞാൻ എന്നതു് ദേഹമാണോ?'' എന്നു് അന്നു മുതൽ ചിന്തിക്കാൻ തുടങ്ങി. തത്ഫലമായിട്ടാണു് ഇന്നു ഞാൻ ഇവിടെ ഈ രൂപത്തിൽ നില്ക്കുന്നതു്. വാസ്തവത്തിൽ ആത്മാ ജനനമരണമില്ലാത്ത വസ്തുവാണു്. ഇതിനെ തെളിയിക്കാൻ വേദാന്തത്തിൽ വളരെ യുക്തികഠം പറഞ്ഞിട്ടുണ്ടു്. ശ്രീശങ്കരാചാര്യസ്വാമികളുടെ ലഘു ഗ്രന്ഥങ്ങളിൽ ഒന്നായ വിവേകചൂഡാമണിയിൽത്തന്നെ വളരെയുണ്ടു്. 'സ്വാത്മനിരൂപണം' എന്ന മറെറാരു ഗ്രന്ഥം ഈ വിഷയത്തെപ്പററി കൂടുതൽ അറിയുന്നതിനു് വളരെ സഹായിക്കും. ആത്മാ നിർവ്വികാരവും നിരാകാരവുമായതുകൊണ്ടു് ദേശകാലനിമിത്തങ്ങഠംക്കു് അതീതമാണു്. അതു് നിത്യശുദ്ധബുദ്ധമുക്തസ്വഭാവമാണു്. അതു് എന്നും സ്വതന്ത്രമാണു്. അജ്ഞാനത്താൽ തോന്നുന്നതാണു് ബന്ധം. ഈ ബന്ധം നാം തന്നെ ഉണ്ടാക്കിയതുമാണു്. ഈ ബന്ധത്തിനുള്ള ഉത്തരവാദിത്വം നമ്മിൽത്തന്നെയാണെന്നു് വേദാന്തം പറയുന്നു. സർവ്വശക്തനും പരമകാരുണികനും നീതിമാനും ആയ ഒരു ഈശ്വരൻ പല ജീവികളെ സൃഷ്ടിച്ചു് സംസാരദുഃഖത്തിലിട്ടു്

കഷ്ടപ്പെടുത്തുന്നുവെന്നു വരുന്നതല്ല. അങ്ങനെ വന്നാൽ ഒന്നുകിൽ ഈശ്വരൻ സർവ്വശക്തനല്ല. അല്ലെങ്കിൽ പരമകാരുണികനല്ല; അസമത്വം വച്ചുപുലർത്തുന്നവൻ എന്നും വരും. ഇതു് സേശ്വരവാദികൾ ആരും സമ്മതിക്കുന്നതല്ലല്ലോ. ''എന്റെ മതം സമത്വത്തിനുവേണ്ടി സ്ഥിതിചെയ്യുന്നു'' എന്നു ചില മതക്കാർ പറയുന്നു, അതേസമയം തന്നെ ''ഈശ്വരനാണു് ഈ ലോകത്തു് അസമത്വത്തിന്റെ കർത്താവു്'' എന്നും അവർ പറയുന്നു. അപ്പോൾ ''ഈശ്വരൻ ഉണ്ടാക്കിയ അസമത്വത്തെ ഇല്ലാതാക്കുകയാണോ അവരുടെ മതത്തിന്റെ ഉദ്ദേശ്യം?'' എന്ന ചോദ്യം പുറപ്പെടും. ഈശ്വരൻ ഉണ്ടാക്കിയ അസമത്വം ഇല്ലാതാക്കാനാണോ മനുഷ്യനെ സൃഷ്ടിച്ചതു്? ഈശ്വരൻ എന്തിനു് മനുഷ്യനെ സൃഷ്ടിച്ചു് ബന്ധത്തിൽ പെടുത്തി? ഇരിക്കട്ടെ! 'ഈശ്വരനെ ഭജിക്കാൻ' എന്നു് സമാധാനം പറയുമായിരിക്കാം. ഈശ്വരനെ ഭജിക്കണമെന്ന ആഗ്രഹമോ ഈശ്വരൻ ഉണ്ടെന്ന വിശ്വാസമോ ഉണ്ടാകാത്ത തലച്ചോറോടുകൂടിയ ചിലരെ ഈശ്വരൻ സൃഷ്ടിച്ചതെന്തിനായിരിക്കാം? വേദാന്തം ഈശ്വരങ്കൽ ദോഷാരോപണം ചെയ്യുന്നില്ല. ബന്ധവും മോക്ഷവും തന്നിൽത്തന്നെ എന്നു വേദാന്തം പറയുന്നു.

''മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ
ബന്ധായ വിഷയാസക്തം മുക്ത്യൈ നിർവിഷയം സ്മൃതം''

(മനസ്സുതന്നെ മനുഷ്യക്കു് ബന്ധത്തിനും മോക്ഷത്തിനും കാരണം— വിഷയാസക്തമായ മനസ്സു് ബന്ധത്തിനും വിഷയം വിട്ടുള്ള മനസ്സു് മുക്തിക്കും കാരണമാണു്) എന്നാണു് ഉപദേശം. ഇപ്രകാരം അജ്ഞാനത്തെ തള്ളിനീക്കി പരമാനന്ദപദത്തിൽ എത്തിച്ചേരുകയാണു് വേദാന്തലക്ഷ്യം. ഇതിനേത്തന്നെയാണു് മുക്തിയെന്നു പറയുന്നതു്. കൈവല്യം, നിർവ്വാണം മുതലായവ ഇതിന്റെ പര്യായങ്ങളാണെന്നും വേദാന്തി പറയുന്നു.

ഈ അവസ്ഥ ഇവിടെ വച്ചുതന്നെ അനുഭവിക്കാമെന്നു് വേദാന്തം ഘോഷിക്കുന്നു. വേദാന്തത്തിന്റെ ലക്ഷ്യം അപ്രായോഗികമല്ല; അനിശ്ചിതമല്ല; അപ്രാപ്യവുമല്ല. അനേകായിരം പേർ വൈദികകാലം മുതൽ ഈ ലക്ഷ്യം അനുഭവപ്പെടുത്തിയിട്ടുണ്ടെന്നു് വേദാന്തചരിത്രം പഠിപ്പിക്കുന്നു. ശുകൻ, നിദാഘൻ, ദത്താത്രേയൻ, വാമദേവൻ തുടങ്ങിയ പലരുണ്ടു്. ഈ അടുത്തകാലത്തു് ഭഗവാൻ ശ്രീരാമകൃഷ്ണനും വിവേകാനന്ദസ്വാമികളും ജീവിച്ചു. സ്വാമികൾ പത്തിലധികം മുക്തന്മാരെ തന്റെ ഭാരതപര്യടനത്തിൽ കണ്ടിട്ടുണ്ടെന്നു് ഒരിടത്തു പറഞ്ഞിരിക്കുന്നു.

''അത്ര ബ്രഹ്മ സമശ്നുതേ''

ഇവിടെ വച്ചുതന്നെ ബ്രഹ്മത്തെ അനുഭവിക്കുന്നു എന്നു് ശ്രുതി പറയുന്നു. അത്രമാത്രമല്ല;

* ''ഇഹ ചേദവേദീദഥ സത്യമസ്തി
ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ''

എന്നും കൂടി ശ്രുതി പറയുന്നു. ഇവിടെവെച്ചു് അറിഞ്ഞില്ലെങ്കിൽ വലിയ നഷ്ടമാണെന്നു് അർത്ഥം. മനുഷ്യജന്മംതന്നെ നിഷ്പ്രയോജനമെന്നു സാരം. ഇപ്രകാരമുള്ള മുക്താവസ്ഥയിലുള്ള ആനന്ദത്തെ ശ്രീശങ്കരൻ വർണ്ണിക്കുന്നു.

''വാചാ വക്തുമശക്യമേവ മനസാ മന്തും ന വാ ശക്യതേ
സ്വാനന്ദാമൃതപൂരപൂരിതപരബ്രഹ്മാംബുധേർവൈഭവം
അംഭോരാശിവിശീർണ്ണവാഷ്ഠികശിലാഭാവം ഭജന്മേ മനോ
യസ്യാംശാംശലവേ വിശീർണ്ണമധുനാ ƒƒനന്ദാത്മനാ നിർവൃതം''.

(സമുദ്രത്തിൽവീണ തകന്ന ആലിപ്പഴംപോലെയാണു് എൻെറ മനസ്സു്. യാതൊന്നിൻെറ അംശത്തിൻെറ തുള്ളിയിൽ ലയിച്ചു് ഇപ്പോറം ആനന്ദസ്വരൂപം കൈക്കൊണ്ടു് തൃപ്തിയോടിരിക്കുന്നുവോ ആ, ആത്മാനന്ദരൂപമായ അമൃതപ്രവാഹംകൊണ്ടു നിറഞ്ഞ, പരബ്രഹ്മസമുദ്രത്തിൻെറ വൈഭവം വാക്കുകൊണ്ടു പറയാൻ സാദ്ധ്യമല്ലേ അല്ല; മനസ്സുകൊണ്ടു് ഊഹിക്കാനും കഴിയുന്നില്ല).

ഈ ആനന്ദം വാക്കുകൊണ്ടു് പറയാൻ സാദ്ധ്യമല്ല. മനസ്സുകൊണ്ടു് ഊഹിക്കാനും കഴിയുന്നതല്ല. ആനന്ദക്കടലിൽ വീണ ആനന്ദമഞ്ഞുകട്ടയുടെ അവസ്ഥയാണിതു്. ''അനുഭവിക്കാവുന്നതാണെങ്കിൽ പറയാൻ സാധിക്കാതെ വരുമോ?'' എന്നു ചിലർ ചോദിക്കുമായിരിക്കാം, ലഡ്ഡുവിൻെറയും ജിലേബിയുടേയും സ്വാദു് അതു് തിന്നിട്ടില്ലാത്ത ഒരുവനെ പറഞ്ഞുമനസ്സിലാക്കാൻ സാധിക്കുമോ? കേവലം 'മധുരം, മധുരം' എന്നു മാത്രം പറഞ്ഞാൽ അതു സ്പഷ്ടമാകുമോ? മുക്തൻെറ നിലയെപ്പററി ശ്രീശങ്കരൻ പറയുന്നതു് 'യസ്യാനന്ദോ നിരന്തരഃ' എന്നാണു്. ഇടവിടാതെയുള്ള ആനന്ദം അയാളിൽ ഉണ്ടായിരിക്കും. ബാഹ്യവസ്തുക്കളെ ആശ്രയിക്കാത്ത ആനന്ദം അയാറം എല്ലാ അവസ്ഥയിലും അനുഭവിച്ചുകൊണ്ടിരിക്കും. ശരീരം രോഗാദികറംക്കു് അധീനമായി ക്ലേശിക്കുമ്പോഴും അയാളുടെ ആനന്ദത്തിനു കുറവുണ്ടായിരിക്കയില്ല. ഈ ലക്ഷ്യം കൈവരണമെന്നാഗ്രഹിക്കാത്തവർ ആരുണ്ടു്?

* ഈ മനുഷ്യജന്മത്തിൽത്തന്നെ ആത്മാവിനെ അറിഞ്ഞാൽ ഈ ജന്മത്തിൽ വിനാശമില്ലായ്മയോ പ്രയോജനമോ ഉണ്ടു് — ഈ ജീവിതത്തിൽ അറിഞ്ഞില്ലെങ്കിൽ വലുതായ നഷ്ടമുണ്ടു്.

ഇനി ലക്ഷ്യപ്രാപ്തിക്കുള്ള ഉപായത്തെപ്പററിയാണ്. ഇതിന് 'യോഗം' എന്നു പറയുന്നു. യോഗപദത്തിന് ഉപായമെന്നും അത്ഥമുണ്ട്. യോഗമെന്നാൽ ആസനപ്രദശ്നമോ ശ്വാസം പിടിച്ചടക്കി വളരെ നേരം ഇരിക്കുന്നതോ വെള്ളത്തിൽ പൊങ്ങിക്കിടക്കുന്നതോ ആഹാരമില്ലാതെ ജീവിക്കുന്നതോ ചെമ്പു സ്വണ്ണമാക്കുന്നതോ ഭാവിഫലം പറയുന്നതോ ആണെന്നു ചിലർ ധരിച്ചുവച്ചിരിക്കുന്നു. ഇവയും ഒരുതരം യോഗങ്ങൾതന്നെ. എന്നാൽ യോഗശാസ്ത്രത്തിൻെറ പ്രധാനാചാര്യനായ പതഞ്ജലി മഹഷി പറയുന്നതു്, 'യോഗശ്ചിത്തവൃത്തിനിരോധഃ' എന്നാണ്. അതായതു് നാനാവിഷയങ്ങളിൽ അലഞ്ഞുതിരിഞ്ഞു നടക്കുന്ന മനസ്സിനെ പിടിച്ചടക്കുന്നതു യോഗം. 'താം യോഗമിതി മന്യന്തേ സ്ഥിരാമിന്ദ്രിയധാരണാം' എന്നു ശ്രുതി. ഇന്ദ്രിയങ്ങളെ സ്ഥിരമായി അടക്കിവയ്ക്കുന്നതു് യോഗം. ഇന്ദ്രിയങ്ങൾ വഴിയായിട്ടാണല്ലോ മനസ്സ് വെളിയിലുള്ള വിഷയങ്ങളിലേയ്ക്കു് പ്രവഹിക്കുന്നതും പിന്നീട് അവയെപ്പററി ചിന്തിക്കുന്നതും. അഥവാ മനസ്സുതന്നെ ആറാമത്തെ ഇന്ദ്രിയമാണെന്നും പക്ഷമുണ്ട്. ''മനഃഷഷ്ഠാനീന്ദ്രിയാണി'' എന്നു ഗീത.

ഉപാധികളിൽ അഹന്തയും മമത്വവും വയ്ക്കുകനിമിത്തമായിട്ടാണ് സവ്വവ്യാപിയും ജരാമരണരഹിതനും ആയ ആത്മാവ് പരിമിതനും വികാരിയുമായി തോന്നുന്നതു്. ഉപാധികളിലുള്ള ഈ അഹന്തയും മമത്വവും തന്നെ അജ്ഞാനം. താൻ ഉപാധിയല്ലെന്ന ബോധമുണ്ടാകുന്നതിന് സ്വസ്വരൂപത്തെ അറിയണം. സ്വസ്വരൂപത്തെ അറിയുന്നതിന് മനസ്സ് അന്തർമുഖമാക്കണം.

''സദാ സവ്വഗതോഽപ്യാത്മാ ന സവ്വത്രാവഭാസതേ
ബുദ്ധാവേവാവഭാസേത സ്വച്ഛേഷു പ്രതിബിംബവത്''.

(ആത്മാവ് എല്ലായ്പോഴും സവ്വവ്യാപിയാണെങ്കിലും എല്ലായിടത്തും പ്രകാശിക്കുന്നില്ല. ബുദ്ധിയിൽ മാത്രമേ പ്രതിഭാസിക്കു. നിമ്മലവസ്തുക്കളിലല്ലേ പ്രതിബിംബമുണ്ടാകുക?) എന്ന് ശ്രീശങ്കരൻ പറയുന്നു.

തൻെറ ഉള്ളിലിരിക്കുന്ന, മനസ്സിന്നപ്പുറമിരിക്കുന്ന വസ്തുവിൻെറ സ്വരൂപം ബുദ്ധികൊണ്ട് ഗ്രഹിക്കാൻ സാധിക്കുന്നതുപോലെ വെളിയിൽനിന്ന് ഗ്രഹിക്കാൻ സാധ്യമല്ല. അതുകൊണ്ട് ആദ്യം മനസ്സ് വൃത്തിനിരോധം ചെയ്തു് അന്തർമുഖമാക്കുമ്പോൾ അതു് നിവ്വിഷയമാകും. നിവ്വിഷയമാകുമ്പോൾ സ്വസ്വരൂപത്തെ ഗ്രഹിക്കുന്നതിന് ശക്തമാകും. അതുകൊണ്ട് സ്വസ്വരൂപ വിജ്ഞാനത്തിനുപായമായി വേദാന്തം യോഗത്തെവിധിക്കുന്നു.

യോഗങ്ങരം, അഥവാ യോഗം—ചിത്തവൃത്തിനിരോധം—സാധിക്കുന്നതിനുള്ള ഉപായങ്ങരം, പലതുണ്ടു്. ഇവയെ എല്ലാം തന്നെ നാലുതരത്തിൽ വിഭാഗിച്ചു് ശ്രീ വിവേകാനന്ദസ്വാമികരം പറയുന്നു. അവ ഭക്തിയോഗം, കമ്മയോഗം, രാജയോഗം, ജ്ഞാന യോഗം എന്നിവയാണു്. ഇവയെക്കൂടാതെ പുത്തനായി ഒരു സമ്പ്ര ദായം ഒരാരം കണ്ടുപിടിച്ചാൽ അതു് തെററാണെന്നു് വേദാന്തി പറ യുന്നില്ല. എന്നാൽ ഇന്നുവരെ കണ്ടുപിടിക്കപ്പെട്ടിട്ടുള്ളതെല്ലാം ഈ നാലുയോഗങ്ങളിൽ ഉരംപ്പെടുമെന്നുള്ളതുപോലെ ഇനി കണ്ടുപിടിക്ക പ്പെടാവുന്നവയും ഉരംപ്പെടുത്താമെന്നു് വേദാന്തി പറയുന്നു. ഭക്തി യോഗമെന്നതു് സവ്വവ്യാപിയായിരിക്കുന്ന ആത്മാവിൽ, ഈ ലോ കം സമുദ്രത്തിൽ തരംഗമെന്നപോലെ ഉണ്ടായതാണെന്നും അതി നാൽ ഈ ലോകമെല്ലാം പരമാത്മാവായ ഈശ്വരന്നധീനവും ഈശ്വ രാത്മകവുമാണെന്നും അറിഞ്ഞു് സവ്വ വസ്തുവിലും സ്വദേഹത്തിലും സ്വജീവിതത്തിലും കൂടി മമത്വം വിട്ടു് സ്ഥിതിചെയ്യുന്ന അവസ്ഥ യാണു്. ഹിന്ദുമതത്തിലെ വിഗ്രഹാരാധന ഈ ഭക്തിയോഗത്തി ൻെറ ഒരംശമോ ഒരു താഴ്ന്നപടിയോ ഒരു അഭ്യാസരീതിയോ ആണു്. വിഗ്രഹാരാധനയില്ലെങ്കിൽ ഹിന്ദുമതം ഇല്ലെന്നുവരുന്നതല്ല. ഭക്തന്മാരെ ഭാഗവതത്തിൽ മൂന്നുവിധമായി തരംതിരിച്ചിരിക്കുന്നു.

''സവ്വഭൂതേഷു യഃ പശ്യേത് ഭഗവദ്ഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ
ഈശ്വരേ തദധീനേഷു ബാലിശേഷു ദ്വിഷത്സു ച.
പ്രേമമൈത്രീകൃപോപേക്ഷാം യഃ കരോതി സ മധ്യമഃ
അച്ചായാമേവ ഹരയേ പൂജാം യഃ ശ്രദ്ധയേഹതേ
ന തദ്ഭക്തേഷു ചാന്യേഷു സ ഭക്തഃ പ്രാകൃതഃ സ്മൃതഃ''

ഈശ്വരനെ സവ്വവ്യാപിയായി ആരാധിക്കുന്നവനാണു് ഉത്തമ ഭക്തൻ; അതായതു് സകല ജീവികളിലും ഈശ്വരഭാവം കാണുന്ന വൻ. ഈശ്വരനെ തന്നിൽനിന്നും സൃഷ്ടികളിൽനിന്നും അന്യമായി കരുതി ഭജിക്കയും ഈശ്വരഭക്തന്മാരെ മാത്രം സ്നേഹിക്കയും മററുള്ള വരിൽ, (അല്പന്മാരിൽ) ദയ, ശത്രുക്കളിൽ ഉപേക്ഷ എന്നിവ വച്ചു പുലത്തുകയും ചെയ്യുന്നവൻ മധ്യമഭക്തനേ ആകുന്നുള്ളു. വിഗ്രഹങ്ങ ളിൽ മാത്രം പൂജിക്കുന്നവൻ എത്ര ശ്രദ്ധയുള്ളവനായാലും പ്രാകൃത (അധമ) ഭക്തൻ ആകുന്നു. ഈശ്വരനും സൃഷ്ടിയും രണ്ടെന്നു കാണുന്ന വൻപോലും മധ്യമഭക്തൻ!

നോക്കുക. ഹിന്ദുമതം ഒന്നിലധികം ഈശ്വരനിൽ വിശ്വസി ക്കുന്നുവെന്നു പറയുന്നവർ ഈ ഭാഗം ആലോചിക്കേണ്ടതാണു്. ഈ ശ്വരങ്കൽ നിന്നന്യമായി ഏതെങ്കിലും കാണുന്നവൻ ഉത്തമഭക്തന

ല്ലെന്നു് ഭാഗവതം (പുരാണം) പറയുന്നു. ഹിന്ദുമതം ഈശ്വരൻ ഒന്നേ ഉള്ളുവെന്നു മാത്രമല്ല പഠിപ്പിക്കുന്നതു്. ഈശ്വരങ്കൽ നിന്നന്യമായൊന്നുമില്ലെന്നുംകൂടി പഠിപ്പിക്കുന്നുവെന്നുള്ളതിനു് ഇതിൽ കൂടുതൽ തെളിവെന്താണു് വേണ്ടതു്? ശിവൻ, വിഷ്ണു മുതലായതെല്ലാം ഒരേ ഈശ്വരന്റെ വിഭിന്ന നാമങ്ങളാകുന്നു. 'ശിവൻ' എന്നാൽ 'അത്യന്ത പരിശുദ്ധൻ'. 'വിഷ്ണു' എന്നാൽ 'സർവ്വത്തിലും പ്രവേശിക്കുന്നവൻ' 'സർവ്വവ്യാപി' എന്നർത്ഥം. അതു് രണ്ടും രണ്ടായിരിക്കണമെന്നില്ലല്ലോ. അത്രയുമല്ല; ഒന്നെന്നു തെളിച്ചു പറയുന്നു.

''ശിവായ വിഷ്ണുരൂപായ ശിവരൂപായ വിഷ്ണവേ
ശിവസ്യ ഹൃദയം വിഷ്ണുഃ വിഷ്ണോസ്തു ഹൃദയം ശിവഃ''

(വിഷ്ണുരൂപനായ ശിവനു്, ശിവരൂപനായ വിഷ്ണുവിന്നു് വന്ദനം. ശിവന്റെ ഹൃദയമാണു് വിഷ്ണു. വിഷ്ണുവിന്റെ ഹൃദയമാണു് ശിവൻ) എന്നു് സ്കന്ദോപനിഷത്തിൽ പറയുന്നു.

'യച്ച കിഞ്ചിജ്ജഗത് സർവ്വം ദൃശ്യതേ ശ്രൂയതേऽപി വാ
അന്തർബഹിശ്ച തത്സർവ്വം വ്യാപ്യ നാരായണഃ സ്ഥിതഃ'
സ ബ്രഹ്മാ സ ശിവഃ സ ഹരിഃ സേന്ദ്രഃ സോऽക്ഷരഃ പരമഃ സ്വരാട്ട്

തദേവാഗ്നിസ്തദ്വായുസ്തത്സൂര്യസ്തദ്ദു ചന്ദ്രമാഃ
തദേവ ശുക്രമമൃതം തദ്ബ്രഹ്മ തദാപഃ സഃ പ്രജാപതിഃ''

(ലോകമായി കാണുന്നതിന്റേയും കേൾക്കുന്നതിന്റേയുമെല്ലാം ഉള്ളിലും പുറത്തും വ്യാപിച്ചു് നാരായണൻ സ്ഥിതിചെയ്യുന്നു. അദ്ദേഹം തന്നെ ബ്രഹ്മാവു്. അദ്ദേഹംതന്നെ ശിവൻ; അദ്ദേഹം തന്നെ വിഷ്ണു. ഇന്ദ്രനും അക്ഷരനും പരമനും സ്വപ്രകാശനും അദ്ദേഹംതന്നെ. അതു തന്നെ അഗ്നിയും വായുവും സൂര്യനും ചന്ദ്രനും ശുക്രമായ അമൃതവും ബ്രഹ്മവും ജലവും പ്രജാപതിയും) എന്നു് നാരായണോപനിഷത്തിലും,

''തദേവാഗ്നിസ്തദാദിത്യസ്തദ്വായുസ്തദ്ദു ചന്ദ്രമാഃ
തദേവ ശുക്രം തദ്ബ്രഹ്മ തദാപസ്തത്പ്രജാപതിഃ''

(അതുതന്നെ അഗ്നിയും ആദിത്യനും വായുവും. ചന്ദ്രനും ശുദ്ധമായ ബ്രഹ്മവും ജലവും പ്രജാപതിയും അതുതന്നെ) എന്നു ശ്വേതാശ്വതരോപനിഷത്തിലും പറയുന്നു. ലോകത്തിലെ ഏററവും പ്രാചീന ഗ്രന്ഥമായ ഋഗ്വേദത്തിൽ ''ഏകം സദ്വിപ്രാ ബഹുധാ വദന്തി'' എന്നു പറഞ്ഞിട്ടുണ്ടു്. സത്തായതൊന്നു്. അതിനെ പഠിപ്പുള്ളവർ പല പേരുകൾകൊണ്ടു് പറയുന്നു. ഒരേ ഈശ്വരനെ പല പേരുകളിലും പല രൂപങ്ങളിലും ആരാധിക്കുകയാണു് ഹൈന്ദവസമ്പ്രദായം.

ഈശ്വരൻ അരൂപനും നിർഗ്ഗുണനുമാണെന്നു് ഹിന്ദുക്കൾ അറിയാത്തതല്ല.

''യ ഏകോഽവർണ്ണോ ബഹുധാ ശക്തിയോഗാത്
വർണ്ണാനനേകാൻ നിഹിതാർത്ഥോ ദധാതി.''

എന്നു് ശ്വേതാശ്വതരം പറയുന്നു. അരൂപനും നിർഗ്ഗുണനുമായ ഈശ്വരനിൽനിന്നു് സരൂപവും സഗുണവുമായ ഈ ജഗത്തു് ഉണ്ടായതുപോലെ പല രൂപങ്ങളുമുണ്ടാകുന്നുവെന്നേ അവർ പറയുന്നുള്ളു. വാസ്തവത്തിൽ ഒന്നും ഉണ്ടാകുന്നില്ല. ഈശ്വരന്റെ ശക്തികൊണ്ടു് ഉണ്ടായതുപോലെ തോന്നുന്നുവെന്നേയുള്ളു. ആർക്കു്? ഈശ്വരാംശമായ ജീവനു്?

വാസ്തവത്തിൽ ഈശ്വരനു്—സദ്വസ്തുവിന്നു്—വർണ്ണവുമില്ല; രൂപവുമില്ല. എന്നു ശ്രുതി തെളിച്ചു പറഞ്ഞിട്ടുണ്ടു്.

''യത്തദദ്രേശ്യമഗ്രാഹ്യമഗോത്രമവർണ്ണമചക്ഷുഃ ശ്രോത്രം
തദപാണിപാദം''

(അതു് ജ്ഞാനേന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കാൻ കഴിയാത്തതും കർമ്മേന്ദ്രിയങ്ങൾക്കു വിഷയമല്ലാത്തതും മൂലമില്ലാത്തതും വർണ്ണമില്ലാത്തതും കണ്ണും ചെവിയും കാലും കയ്യുമില്ലാത്തതും ആകുന്നു.)എങ്കിലും കണ്ണില്ലാതെ കാണും. ചെവിയില്ലാതെ കേൾക്കും. ''പശ്യത്യചക്ഷുഃ സ ശൃണോത്യകർണ്ണഃ'' എന്നു മുണ്ഡകോപനിഷത്തു്.

ഇങ്ങനെയുള്ള ഹിന്ദുമതത്തിൽ—ശുദ്ധമായ വേദാന്തമതത്തിൽ—വിഗ്രഹാരാധനയ്ക്കു വളരെ ചെറിയ ഒരു സ്ഥാനമേ ഉള്ളു. എന്നാൽ വിഗ്രഹാരാധന തെററാണെന്നു പറയുന്നതു് തെററാണെന്നും അഭിപ്രായമുണ്ടു്. ''ഈശ്വരൻ സർവ്വവ്യാപിയാണെങ്കിൽ എന്തുകൊണ്ടു് വിഗ്രഹത്തിൽ പൂജിച്ചുകൂടാ.?'' എന്നാണു് ചോദ്യം. വിഗ്രഹവും പരമാർത്ഥത്തിൽ ഈശ്വരൻ തന്നെയല്ലേ? 'വിഗ്രഹത്തിൽ മാത്രമേയുള്ളു' എന്നു വിചാരിക്കുന്നതു് തെററാണെന്നു പറയാം. എന്തെന്നാൽ ആ സങ്കല്പം ഈശ്വരൻ സർവ്വവ്യാപിയാണെന്ന ബോധത്തെ മറയ്ക്കുന്നു. ഹിന്ദുക്കൾ വിഗ്രഹാരാധന ചെയ്യുമ്പോൾ വിഗ്രഹത്തെ—കല്ലിനേയോ, മണ്ണിനേയോ, ലോഹത്തേയോ—അല്ല ആരാധിക്കുന്നതു്. വിഗ്രഹദ്വാരാ പ്രത്യക്ഷമാകുന്ന ഈശ്വരശക്തിയെയാണു്. ഈ തത്ത്വം ഹിന്ദുക്കൾക്കറിയാം. ഇതുകൊണ്ടാണു് മുഹമ്മദ്ഗസ്നി സോമനാഥത്തിലെ ശിവലിംഗം തല്ലിത്തകർത്തിട്ടു് ഒരു മാസം കഴിയുന്നതിനുമുമ്പു് വേറൊരു സോമനാഥവിഗ്രഹം ഹിന്ദുക്കൾ അവിടെ സ്ഥാപിച്ചതു്. ആദ്യത്തെ ശിവലിംഗമാണു് ഈശ്വരൻ എന്നു് അവർ വിശ്വസിച്ചിരുന്നെങ്കിൽ അതു മുഹമ്മദുഗസ്നിയുടെ കയ്യാൽ

നശിച്ചപ്പോഠം അവരുടെ ഈശ്വരൻ ചത്തുപോയെന്നു് അവർ വിചാരിക്കേണ്ടയോ? അഥവാ 'ആദ്യത്തെ സോമനാഥൻ മരിച്ചു. പിന്നീടു് ജനിച്ചു' എന്നു അവർ എവിടെയെങ്കിലും പറഞ്ഞിരിക്കുന്നതായി കേട്ടിട്ടുണ്ടോ? ശിവൻ അജരാമരനാണു്; നിത്യനാണു്. സർവ്വവ്യാപിയാണു്. ''ലിംഗം'' എന്ന പദത്തിൻെറ അർത്ഥം സൂതസംഹിതയിൽ പറയുന്നു.

> ''ലീയന്തേ യത്ര ഭൂതാനി നിർഗ്ഗച്ഛന്തി യതഃ പുനഃ.
> തേന ലിംഗം പരം വ്യോമ നിഷ്ക്കലഃ പരമഃ ശിവഃ
> ലിംഗ്യതേ ചിന്ത്യതേ യേന ഭാവേന ഭഗവാഞ്ഛിവഃ
> യോഗിഭിഃ''

''സകല ഭൂതങ്ങളും യാതൊന്നിൽ ലയിക്കയും പിന്നീടു് അതിൽനിന്നു് ഉണ്ടാകയും ചെയ്യുന്നുവോ ആ പരമാകാശമാണു് സാക്ഷാൽ ലിംഗം; അതുതന്നെ നിഷ്കലനായ പരമശിവൻ. യോഗികളാൽ യാതൊരു ഭാവം വഴിയായി ലിംഗിക്ക അഥവാ ചിന്തിക്കപ്പെടുന്നോ അതു ലിംഗം'' എന്നു ലിംഗശബ്ദാർത്ഥം.

ശിവവിഷ്ണ്വാദിമൂർത്തികല്പനയും താത്വികമാകുന്നു. ശിവനോ വിഷ്ണുവോ കാളിയോ ഒരു പ്രത്യേക സ്ഥലത്തു ജനിച്ച ഒരു ചരിത്രസമ്മതിയുള്ള വ്യക്തിയാണെന്നു ഞാൻ വിശ്വസിക്കുന്നില്ല. ഇതെല്ലാം പ്രതീകം ആണെന്നു് ഞാൻ കരുതുന്നു. ഉദാഹരണത്തിനു് ശിവരൂപത്തെപ്പററി സൂതസംഹിതയിൽ ചില സൂചനകഠം കാണുന്നു. ശിവൻെറ യജ്ഞോപവീതം വേദമാണെന്നും ശിവൻ കാൽച്ചുവട്ടിലിട്ടമർത്തിക്കുന്ന അപസ്മാരം എല്ലാ ജീവികളിലുമിരിക്കുന്ന അജ്ഞാനമാണെന്നും ശിവൻെറ വാഹനമായ കാള ധർമ്മമാണെന്നും ശിവൻ ഇരിക്കുന്ന ചെന്താമരപ്പൂവു് ഓംകാരമാണെന്നും അദ്ദേഹം ആസനം ഉറപ്പിച്ചിരിക്കുന്ന വടവൃക്ഷമൂലം മായയാണെന്നും പറയുന്നു. അതുപോലെ വിഷ്ണുപുരാണത്തിൽ വിഷ്ണുവിൻെറ മൂർത്തികല്പനയുടെ രഹസ്യത്തെപ്പററി ചില സൂചനകഠം ഉണ്ടു്. നിർഗ്ഗുണമായ ജഗദാത്മാവു് കൌസ്തുഭമണി; മൂലപ്രകൃതി ശ്രീവത്സം; ബുദ്ധിതത്വം ഗദ; ഭൂതാദ്യഹങ്കാരം ശംഖു്; ഇന്ദ്രിയാദ്യഹങ്കാരം ശാർങ്ഗം; മനസ്സു് ചക്രം; പഞ്ചതന്മാത്രകളും മഹാഭൂതസംഘവും ചേർന്നതു് വൈജയന്തി; ബുദ്ധിരൂപങ്ങഠം വിഷ്ണുവിൻെറ ശരങ്ങഠം; വിഷ്ണുവിൻെറ ഖഡ്ഗം വിദ്യ; അതിൻെറ ഉറ അവിദ്യ എന്നാണു് അവിടെ പറയുന്നതു്.

> ''പ്രധാനം ഗുണവൈഷമ്യാത് സർഗ്ഗകാലേ പ്രവർത്തതേ
> ഈശ്വരാധിഷ്ഠിതാത് പൂർവ്വം തസ്മാത് സദസദാത്മകാത്
> ബ്രഹ്മാ ബുദ്ധിശ്ച മിഥുനം യുഗപത്സംബഭൂവ തുഃ
> തസ്മാന്മനോ ഽവ്യക്തമയഃ ക്ഷേത്രജ്ഞോ ബ്രഹ്മസംജ്ഞിതഃ

എന്നു് വായുപുരാണത്തിൽ ബ്രഹ്മാവിനെപ്പററി പറയുന്നു. അതായ തു് ബ്രഹ്മാവു് ക്ഷേത്രജ്ഞൻ അഥവാ ജീവൻ താന്നെ എന്നത്ഥം. ഇനി കാളീവിഗ്രഹകല്പനയുടെ അത്ഥം നോക്കുക.

''ശ്വേതപീതാദികോ വർണ്ണോ യഥാ കൃഷ്ണേ വിലീയതേ
പ്രവിശന്തി തഥാ കാള്യാം സവ്വഭൂതാനി ശൈലജേ!
അതസ്തസ്യാഃ കാലശക്തേർനിർഗ്ഗുണായാ നിരാകൃതേഃ
ഹിതായാഃ പ്രാജ്ഞയോഗാനാം വണ്ണഃ കൃഷ്ണോ നിരൂപിതഃ
നിത്യം യാ കലാരൂപായാ അവ്യയായാഃ ശിവാത്മനഃ
അമൃതത്വാല്ലലാടേ/സ്യാഃ ശശിചിഹ്നം നിരൂപിതം
ശശിസൂര്യാഗ്നിഭിർന്നിത്യൈരഖിലം കാലികം ജഗത്
സംപശ്യതി യതസ്തസ്മാത് കല്പിതം നയനത്രയം.
ഗ്രസനാത് സവ്വതത്ത്വാനാം കാലദന്തേന ചവ്വണാത്
തദ്രക്തസംഘോ ദേവേശ്യാ വാസോരൂപേണ ഭാഷിതം
സമയേ സമയേ ജീവരക്ഷണം വിപദഃ ശിവേ.
പ്രേരണം സ്വസ്വകാര്യേഷു വരശ്ചാഭയമീരിതം.
രജോജനിതവിശ്വാനി വിഷ്ടഭ്യ പരിതിഷ്ഠതി
അതോ ഹി കഥിതം ഭദ്രേ രക്തപദ്മാസനസ്ഥിതാ
ക്രീഡന്തം കാലികം കാലം പീത്വാ മോഹമയീം സുരാം
പശ്യന്തീ ചിന്മയീ ദേവീ സവ്വസാക്ഷിസ്വരൂപിണീ.
ഏവം ഗുണാനുസാരേണ രൂപാണി വിവിധാനി ച.
കല്പിതാനി ഹിതാത്ഥായ ഭക്താനാമല്പമേധസാം.''

എന്നു് മഹാനിവ്വാണതന്ത്രം. ഇതിൽ 'കല്പിതാനി' എന്ന പദം സ വ്വപ്രധാനമാണു്. കാളിയുടെ ഈ രൂപങ്ങളെല്ലാം മനഃശക്തികുറഞ്ഞ ഭക്തന്മാരുടെ ധ്യാനസൌകര്യത്തിനുവേണ്ടി കൽപ്പിതങ്ങളാണെന്നു് തെളിച്ചുപറഞ്ഞിരിക്കുന്നു. കാളി കാലിയാണു്. അതായതു് കാല സ്വരൂപിണിയാണു്. കാലത്തിൽ പെടാത്തതു് ഒന്നുമില്ല. കാലം എല്ലാററിനേയും സംഹരിച്ചിട്ടു് ഒടുവിൽ സകലരുടേയും രക്തമണി ഞ്ഞുകൊണ്ടു് ശ്മശാനത്തിൽ നൃത്തം ചെയ്യുന്നുവെന്നതു് എത്രയോ സത്യം. ഈ കാലിയ്ക്കു് ആധാരമായി ആരുണ്ടു്? കാലകാലനായ പരമേശ്വരൻമാത്രം. ഈ വിഗ്രഹകല്പനയിൽ അടങ്ങിയിരിയ്ക്കുന്ന തത്ത്വം എത്ര ഗംഭീരം! എത്ര സുന്ദരം! ഇങ്ങനേയുള്ള താത്വികരൂപ ങ്ങളാണു് പ്രായേണ ഹിന്ദുക്കളുടെ ആരാധനയ്ക്കുള്ള വിഗ്രഹങ്ങൾ. ഇ തിനുപുറമേശ്രീരാമ-ശ്രീകൃഷ്ണാദ്യവതാരവിഗ്രഹങ്ങളും. അവതാരങ്ങൾ ആരു്? പരമോച്ചമായ ആദ്ധ്യാത്മികാനുഭൂതി ലഭിച്ചശേഷം ലോക സംഗ്രഹത്തിനായി പ്രയത്നിച്ചു ധമ്മം സ്ഥാപിച്ചവർ. ഇവർ ആരാ ദ്ധ്യരല്ലേ? ഈ താത്വികവിഗ്രഹങ്ങളിലും അവതാരമൂത്തികളിലും

കൂടിയല്ലാതെ എങ്ങനെ ഈശ്വരനെ സങ്കല്പിക്കാൻ കഴിയും? മനോവാഗതീതമായ വസ്തുവിനെ ഭാവന ചെയ്യാൻ എന്തെങ്കിലും ആധാരം വേണ്ടേ? അതുകൊണ്ടു് ഈ പ്രതീകങ്ങളേയും പ്രതിമകളേയും ആരാധിക്കുന്നു. അഥവാ, ശരിയ്ക്കു പറഞ്ഞാൽ, ഈ പ്രതീകങ്ങളിലും പ്രതിമകളിലുംകൂടി ഈശ്വരനെ, അഥവാ ഈശ്വരശക്തിയെ ആരാധിയ്ക്കുന്നു. വിഗ്രഹാരാധനയുടെ ഏററവും പ്രധാനാംശം ആത്മസമർപ്പണമാണെന്നു് അധികംപേർ ധരിച്ചിട്ടുണ്ടോയെന്നു് അറിഞ്ഞുകൂടാ. എങ്കിലും സത്യം അതാണു്. തന്നേയും തൻേറതെന്നു കരുതുന്ന സർവ്വത്തേയും പ്രതീകദ്വാരാ പ്രകാശിക്കുന്ന പരചൈതന്യത്തിൽ സമർപ്പിക്കയും താൻ ആ പരചൈതന്യത്തിൽ ലയിച്ചു് അഭിന്നനായിത്തീർന്നുവെന്നു് ഭാവനചെയ്യുകയുമാണു് വിഗ്രഹാരാധനയുടെ പ്രധാന അംശം. ഇതിനേപ്പററി വിസ്തരിച്ചുപറയാൻ സമയമില്ല. എങ്കിലും ഒന്നു പറയാം. വിഗ്രഹാരാധനയെ ആക്ഷേപിയ്ക്കുന്നവരിൽ അധികംപേക്കും വിഗ്രഹാരാധനയെന്നാൽ എന്താണെന്നു് അറിഞ്ഞുകൂടാ എന്നു് ഞാൻ ഉറപ്പുപറയുന്നു. 'ഷേയ്ക്കു് ഇബ്രാഹിം' എന്ന മുസ്ലീം മഹാത്മാവു് അനൽഹാക്കു് സിദ്ധാന്തങ്ങളെ വ്യാഖ്യാനിക്കുന്നതിനിടയിൽ ഒരിടത്തു് 'ഒരു പ്രതിമാപൂജകൻ ഒരു പ്രതിമാപൂജകനും തദ്വാരാ ഒരു കാഫിറും ആകുന്നതു് പ്രതിമയിൽ സൃഷ്ടിക്കപ്പെട്ടതിനെ ബാഹ്യമായി കാണുന്നതുകൊണ്ടാണു്.' എന്നു പറയുന്നു. ഇതു് ശരിയാണു്. എന്നാൽ ഹിന്ദുക്കാം വിഗ്രഹത്തിൽകൂടി സ്രഷ്ടാവിനേയാണു് ആരാധിയ്ക്കുന്നതു്. അതിനാൽ ആ ആക്ഷേപം പറയാവതല്ല. 'ശിവൻ' എന്നൊരു ഭർത്താവു്, 'പാർവ്വതി' എന്നൊരു പെണ്ണിനെ വിവാഹം കഴിച്ചുവെന്നോ വിഷ്ണു ഒരു സ്ത്രീരൂപം എടുത്തപ്പോഠം ശിവൻ അതിൽ കാമാതുരനായി ഒരു ദേവനെ ജനിപ്പിച്ചുവെന്നോ വല്ല ഹിന്ദുക്കളും പറയുന്നെങ്കിൽ അതിനു് ഹൈന്ദവധർമ്മവും ആചാര്യന്മാരും ഉത്തരവാദികളല്ലെന്നുള്ളതു് ഏതായാലും തീർച്ചയാണു്.

ഇനി ഭക്തിയോഗംവഴി എങ്ങനെയാണു് മനസ്സു് ശാന്തമാകുന്നതെന്നു നോക്കാം. മനസ്സിനെ അലട്ടുന്നതെന്താണു്? രാഗദ്വേഷങ്ങഠം. ശരീരാദ്യുപാധികളിലുള്ള അഹംബുദ്ധി നിമിത്തം ശരീരാദികഠംക്കു സുഖംതരുന്ന വസ്തുക്കളിൽ രാഗവും, ദുഃഖംതരുന്നവയിൽ ദ്വേഷവും ഉണ്ടാകുന്നു. എന്നാൽ ശരീരാദികഠംതന്നെ തൻേറതല്ലെന്നും താൻതന്നെ സർവ്വവ്യാപിയായി സർവ്വാത്മാവായിരിക്കുന്ന ഒന്നിൻേറ അംശമാണെന്നും അറിഞ്ഞു് തന്നേത്തന്നെ അതിനു സമർപ്പിച്ചാൽ അഥവാ അതിന്നു് ആഹുതിചെയ്താൽ പിന്നെ രാഗാദികഠംക്കു് സ്ഥാനമെവിടെ? രാഗാദികളില്ലെങ്കിൽ ചിത്തം എങ്ങനെ വിക്ഷിപ്ത

മാകം? ആകയില്ല. മനസ്സ് തനിയെ സ്വാസ്ഥതയെ പ്രാപിക്കം. ഇതു് ഏററവും എളുപ്പമായ വഴിയാണ്.

'രാഗദ്വേഷവിയുക്താനാം യതീനാം യതചേതസാം
അഭിതോ ബ്രഹ്മനിർവ്വാണം വർത്തതേ വിദിതാത്മനാം' എന്നും
രാഗദ്വേഷവിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവിധേയാത്മാ പ്രസാദമധിഗച്ഛതി.
പ്രസാദേ സർവ്വദുഃഖാനാം ഹാനിരസ്യോപജായതേ
പ്രസന്നചേതസോ ഹ്യാശു ബുദ്ധിഃ പര്യവതിഷ്ഠതേ'.

എന്നും ഗീത പറയുന്നു. രാഗദ്വേഷങ്ങൾ നീങ്ങിയാൽ പരമശാന്തി, ആത്യന്തിക ദുഃഖനിവൃത്തി തീർച്ചയായും സിദ്ധിക്കം. പക്ഷേ സമൂലം നീങ്ങണമെന്നുമാത്രം.

ജ്ഞാനയോഗമെന്നതു് ശാസ്ത്രവും യുക്തിയും മൂലം നാമരൂപങ്ങൾ മിഥ്യയാണെന്നറിഞ്ഞു് അവയിൽ മനസ്സിനുള്ള സക്തി നശിപ്പിച്ചു് രാഗദ്വേഷങ്ങളെ ജയിച്ചു് ശാന്തിയനുഭവിച്ചു് പരമാത്ഥവസ്തുവിനെ അറിയുകയാകുന്നു. രാജയോഗം ചില പ്രത്യേകതരം ധ്യാനം വഴി മനസ്സിനെ ഏകാഗ്രമാക്കി മനസ്സിന്റെ സ്വരൂപം പഠിച്ചു് മനസ്സിന്നപ്പുറത്തിരിക്കുന്ന വസ്തുവിന്റെ സ്വഭാവം അറിയുകയാകുന്നു. കർമ്മയോഗമെന്നതു് നിഷ്കാമമായി കർമ്മം ചെയ്യുകവഴിയായി മനസ്സിന്റെ കാമവാസനയെ നശിപ്പിച്ചു് അതിനെ ശുദ്ധമാക്കി സ്വസ്വരൂപജ്ഞാനത്തിനു് ശക്തമാക്കുന്ന പദ്ധതിയാകുന്നു. ഈ നാലു വഴികളും അവയുടെ നാനാവിഭാഗങ്ങളും ഹിന്ദുമതത്തിൽ വിശദമായി പ്രതിപാദിച്ചിട്ടുണ്ടു്. ഇവയെ അനുഷ്ഠിക്കുകയാണു് മതത്തിന്റെ ഉപദേശം. ഏതാനും കഥകളിൽ വിശ്വസിക്കുന്നതോ ചടങ്ങുകൾ, അന്ധനെ തുടരുന്ന അന്ധനെപ്പോലെ, അനുഷ്ഠിക്കുന്നതോ അല്ല മതത്തിന്റെ മുഖ്യാംശമായി ഹിന്ദുക്കൾ കരുതുന്നതു്. ഈ എല്ലാ യോഗങ്ങളുടേയും അടിയിൽ ആരംഭം മുതൽ സത്യം, അഹിംസ, ബ്രഹ്മചര്യം, ശൗചം, ദയ മുതലായവ ഉണ്ടായിരിക്കണമെന്നും നിഷ്കർഷയുണ്ടു്. ജ്ഞാനിയായാൽ, സിദ്ധനായാൽ, പിന്നെ ഈ നിയമങ്ങൾ വേണ്ടെന്നു ശാസ്ത്രങ്ങൾ പറയുന്നുണ്ടു്. അതുകൊണ്ടു് 'വേദാന്തിക്കു് എന്തും ചെയ്യാം' എന്നു ചിലർ ധരിച്ചുവച്ചിരിക്കുന്നു. ഇതു് തെററാണു്. 'ബി. ഏ. പരീക്ഷയോ എം. ഏ. പരീക്ഷയോ ജയിച്ചാൽ ഒരുവനു് ഇംഗ്ലീഷ് എങ്ങനേയും എഴുതാം. അയാൾക്കു നിയമമില്ല'' എന്നു പറഞ്ഞാൽ ''I go is'' എന്നെഴുതണമെന്നത്ഥമില്ല. അയാൾ ഒരിക്കലും തെറെറഴുതുകയില്ലെന്നുള്ളതുകൊണ്ടു് നിയമത്തിന്റെ പരിധിയിൽനിന്നു് അയാളെ ഒഴിവാക്കിയിരിക്കയാണു്. അതുപോലെ ജ്ഞാനിക്കു് കാമരാഗാദികൾ ഇല്ലാത്തതി

നാൽ അയാറം ഒരിക്കലും തെററുചെയ്യാൻ ഇടയില്ലെന്നുള്ളതുകൊണ്ടു് അയാറംക്കു് വിധിനിഷേധങ്ങളില്ലെന്നു് ശാസ്ത്രം പറഞ്ഞിരിക്കയാണു്. ഇതിനെപ്പററി, 'ജ്ഞാനിക്കു് ഭക്ഷ്യാഭക്ഷ്യാദി നിഷേധമുണ്ടോ?' എന്ന ചോദ്യമെടുത്തു നിരൂപണം ചെയ്ത കൂട്ടത്തിൽ ശ്രീശങ്കരൻ തീർപ്പുകല്പിച്ചിട്ടുണ്ടു്. അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ ഒരാറം പറയുന്നു.

''വിജ്ഞാതബ്രഹ്മതത്ത്വസ്യ യഥേഷ്ടാചരണം യദി
ശുനാം തത്ത്വദൃശാം ചൈവ കോ ഭേദോ ƒശുചിഭക്ഷണേ''.

എന്തും തിന്നുകയും എന്തും ചെയ്യുകയും ആകാം ജ്ഞാനിക്കെന്നുവന്നാൽ പട്ടിയും ജ്ഞാനിയും തമ്മിൽ എന്തു വ്യത്യാസമെന്നു് അദ്ദേഹം ചോദിക്കുന്നു. ജ്ഞാനികളല്ലാത്തവർ യത്നേന പരിശീലിക്കുന്ന അഹിംസാദിഗുണങ്ങറം ജ്ഞാനിക്കു സഹജമായിരിക്കുമെന്നു വേദാന്തി പറയുന്നു. ഈ യോഗങ്ങളിൽ ഏതെങ്കിലുമൊന്നറിഞ്ഞു് അനുഷ്ഠാനത്തിൽ കൊണ്ടുവരാൻ ശ്രമിക്കാത്തവൻ ഹിന്ദുമതത്തിന്റെ പ്രധാനാംശം അറിയാത്തവനെന്നുകൂടി ഈ അവസരത്തിൽ ഞാൻ പറഞ്ഞുകൊള്ളട്ടെ.

ഇനി അടുത്തതായി എനിക്കു പറയുവാനുള്ളതു് ലോകത്തുള്ള എല്ലാ പ്രധാന മതങ്ങളും ഹിന്ദുമതത്തിൽ—വേദാന്തമതത്തിൽ—അടങ്ങുമെന്നുള്ളതാണു്. എന്നാൽ സമയച്ചുരുക്കത്താൽ അവയെ എല്ലാം എടുത്തു ചർച്ചചെയ്യാൻ എനിക്കു് ഇപ്പോറം സമയമില്ല. അതുകൊണ്ടു് ഇന്ത്യയിൽ ഇന്നു് പ്രചാരത്തിലിരിക്കുന്ന ചിലതിനെ മാത്രം എടുക്കുന്നു. ആദ്യമായി ബുദ്ധമതംതന്നെ നോക്കാം. ബുദ്ധനെ 'യോഗികളുടെ ചക്രവർത്തി' എന്നാണു് ഭഗവാൻ ശങ്കരൻ പറയുന്നതു്.

''ധരാബദ്ധപദ്മാസനസ്ഥാംഘ്രിയഷ്ടി—
ർന്നിയമ്യാനിലം ന്യസ്തനാസാഗ്രദൃഷ്ടിഃ
യ ആസ്തേ കലൗ യോഗിനാം ചക്രവർത്തീ
സ ബുദ്ധഃ പ്രബുദ്ധോസ്തു മച്ചിത്തവർത്തീ''.

എന്നു് അദ്ദേഹം ദശാവതാരസ്തോത്രത്തിൽ എഴുതിയിരിക്കുന്നു. ബുദ്ധമതവും ഹിന്ദുമതവും പരസ്പരവിരുദ്ധമാണെന്നു പറയുന്നതു് ശുദ്ധമേ തെററാണു്. ബുദ്ധമതത്തെ ഹിന്ദുക്കറം ഇന്ത്യയിൽനിന്നു് ഉച്ചാടനം ചെയ്തുവെന്നു പറയുന്നതും ശുദ്ധമേ വ്യാജമാണു്. ഒരു ബുദ്ധമതക്കാരനായ 'അമരസിംഹൻ' തന്നെ ബുദ്ധനെ 'അദ്വയവാദി' എന്നാണു് പറയുന്നതു്; ശൂന്യവാദിയെന്നോ, ക്ഷണികവിജ്ഞാനവാദിയെന്നോ അല്ല; ശ്രീശങ്കരൻ വാദിച്ചതും, തോല്പിച്ചതും, ഭാഷ്യ

ത്തിൽ ഖണ്ഡിച്ചതും പില്ക്കാലത്തു് ദുഷിച്ച ബുദ്ധമതത്തെയാണു് എന്നു് ഭാഷ്യത്തിൽനിന്നുകാണാം. ബുദ്ധൻെറ മതം അദ്വൈതം തന്നെയായിരുന്ന എന്നു് വിചാരിക്കാൻ ധാരാളം ന്യായമുണ്ടു്. ഏതായാലും ബുദ്ധമതത്തെ ഇവിടെനിന്നും ഹിന്ദുക്കൾ ഉപദ്രവിച്ചോടിച്ചിട്ടില്ലെന്നു് ജർമ്മൻകാരനായ 'ജ്ഞാനപ്രിയൻ' എന്ന ബുദ്ധഭിക്ഷു തന്നെ 'ബുദ്ധമതവും വേദങ്ങളും' എന്ന ഒരു ലേഖനത്തിൽ എഴുതിയിരിക്കുന്നു. അദ്ദേഹം പറയുന്നു.

* ''ക്രമേണയുള്ള ലയവും, ശാന്തമായ സമീകരണവുമാണു്; അല്ലാതെ പുരോഹിതമത്സരവും മനഃപൂർവ്വമായ നശീകരണവുമല്ല ബുദ്ധമതത്തിൻെറ വിനാശകാരണം''. സാരനാഥത്തും ബുദ്ധഗയയിലും ഞാൻ പോയപ്പോൾ അവിടെ ഇടിഞ്ഞുപൊളിഞ്ഞുകിടക്കുന്ന ബുദ്ധവിഗ്രഹാവശിഷ്ടങ്ങൾ കണ്ടു. അവയുടെ നശീകരണം അന്വേഷിച്ചതിൽ ബുദ്ധഭിക്ഷുക്കൾതന്നെ എന്നോടു് പറഞ്ഞതു് മുസൽമാൻമാർ അവയെ തല്ലിത്തകർത്തുവെന്നാണു്. ഹിന്ദുക്കൾ ഒരിക്കലും അതു ചെയ്തിട്ടില്ല. വേദാന്തം അതിനു വിപരീതമാണു്. ബുദ്ധദേവൻ തന്നെ തൻെറ സംഘം അഞ്ഞൂറുവർഷത്തിലധികം നിലനില്ക്കുമെന്നു ഉദ്ദേശിച്ചിട്ടില്ലെന്നു് പ്രിയ ശിഷ്യനായ ആനന്ദനുമായി നടന്ന ഒരു സംഭാഷണത്തിൽ സൂചിപ്പിച്ചിട്ടുള്ളതായി കാണുന്നു. (വിനയ, കല്ല വഗ്ഗം—10—1—നോക്കുക). ആനന്ദൻ സ്ത്രീകളെ സംഘത്തിൽ ചേർക്കുന്നതിനു ആവശ്യപ്പെടുകയും ബുദ്ധദേവൻ അനുവാദം കൊടുക്കുകയും ചെയ്യുന്ന ഘട്ടത്തിലാണു് ഇതു് പറയുന്നതു്. ശ്രീശങ്കരൻ ജനിച്ചതു് അഞ്ഞൂറുവർഷം കഴിഞ്ഞാണെന്നു് തീർച്ചയാണല്ലോ. ഇതിൽ നിന്നു തന്നെ ദുഷിച്ച ബുദ്ധമതമാണു് ശങ്കരൻ വാദിച്ചോടിച്ചതെന്നു് സ്പഷ്ടമാകുന്നു. പ്രാചീന ബുദ്ധമതം നിരീശ്വരമല്ലായിരുന്നുവെന്നുള്ളതിനും തെളിവുണ്ടു്. ബുദ്ധമതം ഹിന്ദുമതത്തിൻെറ ഒരു കുട്ടിയായിരുന്നുവെന്നും അതു ഹൈന്ദവനിഷ്ഠയുടെ പരിധിക്കകത്തുതന്നെയാണു് ജനിച്ചു വളർന്നതെന്നും, ബുദ്ധമതസ്ഥാപകൻ ജീവിച്ചതും മരിച്ചതും ഒരു ഹിന്ദുവായിട്ടായിരുന്നുവെന്നും, അദ്ദേഹമാകട്ടെ, അദ്ദേഹത്തിൻെറ കാലത്തുണ്ടായിരുന്ന ബ്രാഹ്മണരാകട്ടെ, ആ ആചാര്യൻെറ സിദ്ധാന്തം പ്രാചീനമതസിദ്ധാന്തത്തോടു് ഏതെങ്കിലും വിയോജിച്ചതായിരുന്നു എന്നു കരുതിയിരുന്നില്ലെന്നും ബുദ്ധൻ തന്നത്താൻ പ്രാചീന വൈദികമതത്തിൻെറ ശരിയായ വ്യാഖ്യാതാവാണെന്നായിരുന്നിരിക്കണം അഭിമാനിച്ചിരുന്നതെന്നും അദ്ദേഹത്തിൻെറ ശിഷ്യന്മാർ അദ്ദേഹ

* "Slow absorption and silent adaptation and not priestly fanaticism and methodical destruction are the causes of the fall of Buddhism".

ത്തെ ഏററവും ഉത്തമനും ഏററവും ബുദ്ധിമാനും മഹാനുമായ ഹിന്ദുവായിട്ടുമാത്രമാണ്ʼ കരുതിയിരുന്നതെന്നും അദ്ദേഹത്തിൻെറ പ്രധാന ശിഷ്യന്മാരിൽ പലരും, അദ്ദേഹത്തിൻെറ സംഘത്തിലെ ഏററവും നിലയും വിലയും ഉള്ളവരിൽ പലരും ബ്രാഹ്മണരായിരുന്നുവെന്നും അദ്ദേഹം ബ്രാഹ്മണരെ ബുദ്ധസന്ന്യാസിമാരെപ്പോലെ ബഹുമാന്യരായി കരുതുകയും ബ്രാഹ്മണശബ്ദം ബുദ്ധമതത്തിലെ അർഹതന്മാരുടെ പര്യായമായി ഉപയോഗിക്കയും ചെയ്തിരുന്നുവെന്നും പ്രൊഫസർ റിസ്ʼഡേവിഡ്ʼസ്ʼ എന്ന ബൗദ്ധശാസ്ത്രപണ്ഡിതൻ പറയുന്നു. ഈ വസ്തുതയും ബുദ്ധമതം നിരീശ്വരമാണെന്നുള്ളതും തമ്മിൽ എങ്ങനെ യോജിക്കും?

തേരവാദവർഗ്ഗസൂത്രത്തിൽ ബുദ്ധനും ചില ബ്രാഹ്മണരും തമ്മിൽ ഒരു സംവാദം നടന്നതായി കാണുന്നതിൽനിന്നുʼ ഈ ആശയം കുറച്ചുകൂടി സ്പഷ്ടമാകും. ബുദ്ധൻ മനസാകടത്തിൽ ഒരു ചൂതോദ്യാനത്തിൽ വസിക്കുമ്പോൾ ത്രിവേദപണ്ഡിതന്മാരായ ചില ബ്രാഹ്മണർ ബ്രഹ്മൈക്യപ്രാപ്തിക്കുള്ള ഉപായങ്ങളെപ്പററി ചോദിക്കാൻ ചെന്നു. അപ്പോഴാണ്ʼ ഈ സംഭാഷണം നടന്നതുʼ. അതിൽ ബ്രഹ്മപ്രാപ്തിയെ ഒരു സർവ്വാംഗസുന്ദരിയോടുള്ള പ്രേമത്തോടുʼ ഉപമിച്ചിട്ടുʼ ആ ബ്രാഹ്മണർ ബ്രഹ്മത്തേപ്പററി ഒന്നും അറിയാത്തവരാണെന്നു ബുദ്ധൻ സമർത്ഥിക്കുന്നു. ഇതുʼ ബുദ്ധമുനിക്കുʼ, ബ്രഹ്മമൊന്നില്ലെന്നു ആ ബ്രാഹ്മണരോടുʼ പറയാൻ നല്ല അവസരമായിരുന്നു. എന്നിട്ടും അങ്ങനെ പറയാതെ ബ്രഹ്മം, കാമ ക്രോധ തന്ദ്ര അഭിമാനസന്ദേഹങ്ങളാകുന്ന അഞ്ചു മൂടുപടങ്ങൾ നിമിത്തം മനുഷ്യൻെറ ജ്ഞാനത്തിൽ നിന്നുʼ അകന്നിരിക്കുന്നുവെന്നാണ്ʼ അദ്ദേഹം പറയുന്നതുʼ. ഇതുʼ വളരെ ശ്രദ്ധേയമായ ഒരു ഭാഗമാണ്ʼ. ''കോപദ്വേഷവിമുക്തനും ശുദ്ധചിത്തനും ആത്മജേതാവുമായവൻ മരണാനന്തരം, ശരീരം ലയിക്കുമ്പോൾ ബ്രഹ്മത്തോടുʼ ഐക്യം പ്രാപിക്കുന്നു'' എന്നുʼ അദ്ദേഹം ഈ സംഭാഷണത്തിൽ ഒരിടത്തു പറയുന്നു. ഇതിൽ കൂടുതൽ എന്തുതെളിവാണ്ʼ വേണ്ടതുʼ?

ബുദ്ധദേവൻെറ ആദർശം ദേശാന്തരങ്ങളിൽ കൂടിയും പ്രചരിപ്പിച്ച അശോകൻെറ ശിലാലേഖനങ്ങളിൽ ഒന്നിൽ *''തെററുകളെ സമ്മതിച്ചുʼ ആദരണീയനായ ഈശാനനിൽ (ഈശ്വരനിൽ) വിശ്വസിക്കുക. ഈ വിശ്വാസത്തിനുʼ തുല്യമായി ദേവപ്രീതിക്കുʼ മററു

---

* Confess and believe in God (Isana), who is the worthy object of obedience. For equal to this (belief) I declare unto you, ye shall not find such means of propitiating Heaven. O, strive ye to obtain this inestimable treasure. (First separte Edict. Dhauli).

മാഗ്ഗമില്ല. ഈ നിസ്തുലമായ നിധി ലഭിക്കാൻ ശ്രമിക്കു'' എന്നെഴുതിക്കാണുന്നു.

''അവരും, എന്നോടൊപ്പം എന്നെ മാതൃകയാക്കി നിത്യമുക്തി പ്രാപിക്കുന്നതിലേക്കായിട്ട് എൻെറ മതത്തിൽനിന്നും ഭിന്നമായ മതത്തിൽ നില്ക്കുന്നവക്കുവേണ്ടി എല്ലാവിധ പ്രാത്ഥനകാംകൊണ്ടും ഞാൻ പ്രാത്ഥിക്കുന്നു'' ഡൽഹി സ്തംഭശിലാശാസനം. Edict VI. (കൂടുതൽ വിവരങ്ങാംക്ക് 1901 മാർച്ചിലെ 'ബ്രഹ്മവാദിൻ' മാസിക 329 മുതൽ 336 വരെ പുറങ്ങാം നോക്കുക). പ്രാചീന ബുദ്ധമതഗ്രന്ഥങ്ങാം (Early Buddhist Scriptures) എന്ന ഗ്രന്ഥത്തിൻെറ കത്താവായ എഡ്വേർഡ് ജെ. തോമസ് എന്നയാാം ''അനന്തം അതായതു് വളവില്ലാത്തതു് അഥവാ വിഷയഭോഗങ്ങളിലേക്കു് കുനിയാത്തതു് എന്ന വാക്കു് അനാത്തം അതായതു് ആത്മാവില്ലാത്തതു് എന്നുവായിച്ചു വ്യാഖ്യാനിക്കാൻ ഇടവന്നതാണു് ബുദ്ധമതക്കാരും ഹിന്ദുക്കളും തമ്മിലുള്ള അഭിപ്രായഭേദത്തിൻെറ ഉത്ഭവം'' എന്നു പറയുന്നു. ബുദ്ധൻെറ നിവ്വാണത്തെപ്പററി പറയുമ്പോാം 'സംയുക്ത'ത്തിൽ അദ്ദേഹം ഒന്നാമത്തെ സമാധി, രണ്ടാമത്തെ സമാധി, പിന്നീട് മൂന്നാമത്തെ സമാധി, പിന്നീട് നാലാമത്തെ സമാധി, പിന്നീട് ദേശാനന്ത്യനില, പിന്നീട് ബോധാനന്ത്യനില, പിന്നീട് ശൂന്യനില, പിന്നീട് ദശ്നാദശ്ന ശൂന്യനില എന്നിവ പ്രാപിച്ചശേഷം ഓരോ പടിയായി താഴെ വന്നിട്ട് പിന്നേയും ഒന്നാമത്തേയും, രണ്ടാമത്തേയും, മൂന്നാമത്തേയും, നാലാമത്തേയും നിലകാം അതിക്രമിച്ചശേഷം നിവ്വാണം പ്രാപിച്ചുവെന്നു കാണുന്നു. ഇതിൽനിന്നു് പരമസ്ഥാനം ശൂന്യമല്ലെന്നു മനസ്സിലാക്കുന്നു. അംഗുത്തരത്തിലും ശൂന്യത്തിനുമീതെ (1) ബോധാബോധരഹിതാവസ്ഥയെന്നും (2) ദൃശ്യവിരാമാവസ്ഥയെന്നും രണ്ടും പറഞ്ഞിരിക്കുന്നതായി കാണുന്നു. ഇതിൽനിന്നെല്ലാം ബുദ്ധമതത്തിൻെറ പരമലക്ഷ്യം ശൂന്യമാണെന്നു വിചാരിക്കുന്നതു്, തെററെന്നു തെളിയുന്നു.

ബുദ്ധമതം വെറും യുക്തിയെ ആശ്രയിക്കുന്ന മതമാണെന്നു ചിലക്കു് അഭിപ്രായമുള്ളതായി തോന്നുന്നു. ഇതും തെററാണു്. സംയുക്തം 5—196—ലും സംയുക്തം 5—217—ലും ബുദ്ധൻ വിശ്വാസദാർഢ്യത്തിൻെറ—തഥാഗതൻെറ ഉപദേശങ്ങളിലുള്ള വിശ്വാസത്തിൻെറ—മഹിമയെപ്പററി പ്രതിപാദിച്ചിരിക്കുന്നതു കാണാം. ബുദ്ധമതം ദേവന്മാരിലും സ്വഗ്ഗത്തിലും ക്രമമുക്തി, വിദേഹമുക്തി മുതലായവയിലും വിശ്വസിക്കുന്നു. ബുദ്ധമതഗ്രന്ഥങ്ങാം ശരിക്കു

(1) Stage of neither consciousness nor non-consciousness.
(2) Stage of the cessation of perception. ഇങ്ങനെയാണു് ഇംഗ്ളീഷ് തർജ്ജമ. അതിനെ വീണ്ടും തർജ്ജമ ചെയ്തിരിക്കയാണു്.

പഠിച്ചാൽ ബുദ്ധൻ അനാത്മവാദിയോ, ശൂന്യവാദിയോ ആയിരുന്നില്ലെന്നു് സ്പഷ്ടമായി കാണാം. ബുദ്ധൻ പരമസത്യത്തെപ്പററി തെളിവൊന്നും പറഞ്ഞിട്ടില്ലെങ്കിൽ അതു് വാചാമഗോചരമായതുകൊണ്ടാണു്. വേദാന്തവും ''നേതി, നേതി'' എന്നു മാത്രമേ അതിനെ ശരിയായി പ്രതിപാദിക്കുന്നുള്ളു.

''യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ''

എന്നു് ശ്രുതി ഒരിടത്തു പറയുന്നു. ''യന്മനസാ ന മനുതേ യേനാഹുർമ്മനോ മതം'' എന്നു് വേറൊരിടത്തു പറയുന്നു.

''അശബ്ദമസ്പർശമരൂപമവ്യയം
തഥാ ƒരസം നിത്യമഗന്ധവച്ച യത്''

''അസ്ഥൂലമനണു അഹ്രസ്വമദീർഘമലോഹിതമസ്നേഹം''

എന്നും ശ്രുതികൾ പറയുന്നു. ഇങ്ങനെ വാക്കിനു് വിഷയമല്ലാത്ത വസ്തുവിനേപ്പററിയും അദ്ദേഹം ഒന്നും പറയാതിരുന്നതു് ശരിയല്ലേ? ഇതുകൊണ്ടു് അദ്ദേഹം വേദാന്തത്തെ സമർത്ഥിക്കയാണു് ചെയ്തതു്. ബുദ്ധമതത്തിലെ പഞ്ചശീലങ്ങൾ വേദാന്തത്തിനു് പുത്തനല്ല, ബുദ്ധദേവൻ സാംഖ്യന്മാരുടേയും യോഗികളുടേയും ശിഷ്യത്വം സ്വീകരിച്ചു് അഭ്യാസംചെയ്തശേഷമാണു് ബോധിവൃക്ഷച്ചുവട്ടിൽ തത്വചിന്തയിൽ നിമഗ്നനായിരുന്നതെന്നു് ബുദ്ധചരിതം പഠിപ്പിക്കുന്നു.

''അഹിംസാസത്യാസ്തേയ ബ്രഹ്മചര്യാƒപരിഗ്രഹാ യമാഃ''

എന്ന യോഗസൂത്രത്തിൽപെടാതെ പഞ്ചശീലത്തിൽ എന്താണുള്ളതു്?

''അഥയത്തപോദാനമാർജവമഹിംസാ
സത്യവചനമിതി താ അസ്യ ദക്ഷിണാഃ''

തപസ്സു്, ദാനം, ആർജ്ജവം, അഹിംസ, സത്യവചനം എന്നുള്ളതെല്ലാം ഈ യജ്ഞത്തിന്റെ ദക്ഷിണകളാകുന്നു, എന്നു് ഛാന്ദോഗ്യവും —3—17—4 ഉണ്ടു്. അതിൽ 'സുരാപാനം' തടഞ്ഞിട്ടില്ലെന്നു് പറയുമായിരിക്കാം.

സ്തേനോ ഹിരണ്യസ്യ സുരാം പിബംശ്ച
ഗുരോസ്തല്പമാവസൻ ബ്രഹ്മഹാ ച.
ഏതേ പതന്തി ചത്വാരഃ പഞ്ചമശ്ചാചരം സ്തൈരിതി;

എന്നു് ഛാന്ദോഗ്യോപനിഷത്തിൽ ശ്രുതി പറയുന്നു. ഇതിൽ പഞ്ചമഹാപാതകങ്ങളുടെ കൂട്ടത്തിൽ സുരാപാനം പ്രതിപാദിച്ചിരിക്കുന്നു. ഇങ്ങനെ ബുദ്ധമതം വേദാന്തത്തിൽ അടങ്ങിയെന്നു കാണാം. സമയമുണ്ടായിരുന്നെങ്കിൽ ശുദ്ധമായ ബുദ്ധമതത്തിന്റെ എല്ലാ മുഖ്യോപദേശങ്ങളും വേദാന്തത്തിൽ എങ്ങനെ അടങ്ങുന്നുവെന്നു് കാണിയ്ക്കാമായി

രുന്നു. അതു് ഇനിയൊരവസരത്തിലാകാം. ബാക്ട്രീരിയന്മാർ, പാർതിയന്മാർ, സിറിയന്മാർ, മംഗോളിയർ മുതലായി ഭാരതത്തിനു വെളിയിൽ നിന്നു വന്ന ആളുകളെ ശരിയായ സംസ്കാരം കൊടുക്കാതെ ബുദ്ധമതത്തിൽ ചേർക്കുകയും അവരിൽ ചിലർ ചിലപ്പോൾ സന്ന്യാസിമാരും ആചാര്യന്മാരുമായിത്തീരുകയും ചെയ്തതുകൊണ്ടാണു് ബുദ്ധമതം ദൂഷിച്ചതെന്നുംകൂടി ഈ അവസരത്തിൽ പറഞ്ഞുകൊള്ളട്ടെ!

ഇനി അടുത്തതായി ഇസ്ലാമിലേക്കു കടക്കാം. ഇസ്ലാമിലെ സൂഫിസിദ്ധാന്തം മുഴുവൻ വേദാന്തവുമായി യോജിക്കുന്നു. 'അനൽഹക്കിൻെറ രഹസ്യം' എന്ന പേരിൽ ഖാൻസാഹിബ് ഖാജാഖാൻ എഴുതിയ ഗ്രന്ഥത്തിൽ ഷെയ്ക് ഇബ്രാഹാമിൻെറ ഉപദേശങ്ങളിൽ ചിലതു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. 'അനൽഹക്ക്'' എന്ന വാക്കിനു തന്നെ 'ഞാൻ സത്യമാകുന്നു' എന്നാണു് അർത്ഥം. അതായതു് 'അഹം ബ്രഹ്മാസ്മി' എന്ന വേദാന്തവാക്യം. 'സത്യം ജ്ഞാനമനന്തം ബ്രഹ്മ' എന്നുണ്ടല്ലോ. 'ജ്ഞാനവും ജ്ഞേയവും ഒന്നുതന്നെ' എന്നു് ആ ഗ്രന്ഥത്തിൽ ഷെയ്ക് ഇബ്രാഹിം പ്രസ്താവിച്ചിട്ടുള്ളതായി കാണാം. 'വാക്കിലും സാങ്കേതികശബ്ദങ്ങളിലും രണ്ടും തമ്മിലുള്ള ഭേദമല്ലാതെ വേറെ വ്യത്യാസമൊന്നുമില്ല. മുസൽമാന്മാർ അദ്ദേഹത്തെ 'അള്ളാ' എന്നു പറയുന്നു. ഹിന്ദുക്കൾ ബ്രഹ്മമെന്നു പറയുന്നു. 'ഈശ്വരനെത്തന്നെയാണു് ഭൂമിയിലും സ്വർഗ്ഗത്തും എല്ലായിടത്തും ആരാധിക്കുന്നതു്'' എന്നു് അതിൽ വേറൊരിടത്തു കാണുന്നു. സൂഫിസിദ്ധാന്തപ്രകാരം ഈ ജീവിതം സത്യാന്വേഷണത്തിനുള്ളതാണു്. മൂടുപടത്താൽ മൂടിയിരിക്കുന്ന വസ്തുവിൻെറ മൂടുപടം നീക്കുകയാണു് സൂഫിധർമ്മത്തിൻെറ പ്രധാന ഉപദേശം. മൂടുപടംകൊണ്ടു് മൂടിയിരിക്കുന്ന വസ്തു വേദാന്തത്തിലെ ബ്രഹ്മം തന്നെയാണു്. (തതഃ പരം ബ്രഹ്മ പരം ബൃഹന്തം യഥാ നികായം സർവ്വഭൂതേഷു ഗൂഢം'' എന്നു് ശ്വേതാശ്വതരം). മർഫത്തു് അഥവാ ജ്ഞാനംകൊണ്ടു അവിദ്യ നീങ്ങുമ്പോൾ ജീവബ്രഹ്മൈക്യം അനുഭവപ്പെടുന്നുവെന്നു സൂഫിസിദ്ധാന്തവും സമ്മതിക്കുന്നു. വേദാന്തികളേപ്പോലെ സൂഫികളും ജീവനും ബ്രഹ്മത്തിനും തമ്മിൽ ഭേദം കല്പിക്കുന്ന മൂടുപടം (അവിദ്യ) പരമാർത്ഥത്തിൽ സത്യമല്ലെന്നും അതു് 'നാഫ്'' കേവലം പാരമാർത്ഥികമല്ലാത്ത ജീവൻെറ ആഗ്രഹങ്ങളാൽ സൃഷ്ടമാണെന്നും അഭിപ്രായപ്പെടുന്നു. മുർദിഷ(ഗുരു)ക്കളുടെ മേൽനോട്ടത്തിൽ സാധനകൾ ചെയ്തു ഹൃദയം ശുദ്ധമാകുമ്പോൾ ഈ 'നാഫു'കൾ നശിക്കുമെന്നും അപ്പോൾ ജീവബ്രഹ്മൈക്യം (അന—അൽ—ഹക്ക്) അനുഭവപ്പെടുന്നതാണെന്നും സൂഫി പറയുന്നു. വേദാന്തവും സൂഫിസിദ്ധാന്തവുമായി എന്തൊരു സാമ്യമാണെന്നു് നോക്കുക. ഹിന്ദുമുസ്ലിം മൈത്രി സാദ്ധ്യമല്ലപോലും! എല്ലാം ബ്രഹ്മത്താൽ

വ്യാപ്തമെന്നു വേദാന്തം പറയുന്നു. (മയാ തതമിദം സർവ്വം ജഗദവ്യക്ത മൂർത്തിനാ എന്നു ഗീത). 'അല്ലാഹ്ഹുന്നൂറസ് സമാവാത്തിമൽ അർദ്' എന്നു സൂഫി പറയുന്നു. അതായതു് അദ്ദേഹം മാത്രമാണു് ഈ ലോകത്തിൻെറയും സ്വർഗ്ഗത്തിൻേറയും വെളിച്ചം. എല്ലാം അദ്ദേഹത്തിൻെറ വികാസമാണു്'' എന്നർത്ഥം. ഈശ്വരസ്വരൂപഭാവനയിലും ഇസ്ലാമും വേദാന്തവും തമ്മിൽ വളരെ സാമ്യമുണ്ടു്.

''ന തത്ര ചക്ഷുർഗച്ഛതി ന വാഗ്ഗച്ഛതി നോ മനോ''

''യച്ചക്ഷുഷാ ന പശ്യതി യേന ചക്ഷൂംഷിപശ്യതി''

(അവിടെ കണ്ണു പ്രവേശിക്കുന്നില്ല, വാക്കു പ്രവേശിക്കുന്നില്ല, മനസ്സും പ്രവേശിക്കുന്നില്ല. യാതൊന്നിനെ കണ്ണുകൊണ്ടു് കാണുന്നില്ലയോ യാതൊന്നുകൊണ്ടു് കണ്ണുകൾ (ദൃശ്യങ്ങളെ) കാണുന്നുവോ അതാണു് ബ്രഹ്മം.)

എന്നു് വേദാന്തം പറയുന്നു. 'ദൃഷ്ടി അദ്ദേഹത്തെ ഗ്രഹിക്കുന്നില്ല. എന്നാൽ അദ്ദേഹം എല്ലാത്തേയും കാണുന്നു' എന്നു് ഖുറാൻ പറയുന്നു. സൂഫിസിദ്ധാന്തം ഖുറാനു് സമ്മതമല്ലെന്നു പറയാൻ സാദ്ധ്യമല്ല. ഖുറാനിൽ ദ്വൈതപരങ്ങളായ വാക്യങ്ങൾ ധാരാളം കണ്ടേക്കാം. എന്തെന്നാൽ ഖുറാൻ ജ്ഞാനികൾക്കല്ല; അറേബ്യയിലെ കച്ചവടക്കാരായ സാമാന്യജനങ്ങൾക്കാണു് മുഖ്യമായി ഉപദേശിക്കപ്പെട്ടതു്. എന്നാൽ ഖുറാൻെറ സാരം സൂഫികൾ ഗ്രഹിച്ചു. അങ്ങനെ വേദാന്തവും ഇസ്ലാമും സാരമായ ഭാഗങ്ങളിൽ ഒന്നുതന്നെ ഉപദേശിക്കുന്നുവെന്നു പറയാം.

ഇനി ക്രിസ്തുമതത്തിലേയ്ക്കു നോക്കാം. ക്രിസ്തുമതത്തിൻെറ മുഖ്യോപദേശങ്ങൾ രണ്ടാണെന്നു് യേശുക്രിസ്തുതന്നെ പറഞ്ഞിട്ടുള്ളതായി ബൈബിളിൽ കാണുന്നു. അവയിൽ ഒന്നു് 'ഈശ്വരനെ സർവ്വാത്മനാ സ്നേഹിക്കുക' എന്നും, മറെറാന്നു് 'അയല്ക്കാരനെ തന്നേപ്പോലെ സ്നേഹിക്കുക' എന്നും ആണു്. ഈ ഉപദേശങ്ങളിൽ വേദാന്തം ആരേക്കാളും പിന്നിലല്ല. 'ആത്മവത് സർവ്വഭൂതാനി യഃ പശ്യതി സ പശ്യതിഃ' എന്നു് വേദാന്തം പറയുന്നു. ഗീതയിൽ ഒരിടത്തു് 'മയ്യേവ മന ആധത്സ്വ മയി, ബുദ്ധിം നിവേശയ', (എന്നിൽ തന്നെ മനസ്സുവയ്ക്കു് ബുദ്ധിവയ്ക്കു്) എന്നും പിന്നൊരിടത്തു്,

''അനന്യചേതാഃ സതതം യോ മാം സ്മരതി നിത്യശഃ

തസ്യാ*f*ഹം സുലഭഃ പാർത്ഥ നിത്യയുക്തസ്യ യോഗിനഃ''

(അല്ലയോ പാർത്ഥ! അന്യവിഷയത്തിൽ ചിന്തയില്ലാത്തവനായി യാതൊരുവൻ എന്നെ എപ്പോഴും ഓക്കുന്നുവോ അപ്രകാരമുള്ള സമാഹിതചിത്തനായ യോഗിക്കു് ഞാൻ സുലഭനാകുന്നു) എന്നും പ്രതിപാദിക്കുന്നു. ക്രിസ്തുമതത്തിലെ സാന്മാർഗ്ഗികനിയമങ്ങളെല്ലാം വേദാ

ന്തത്തിൽ, ക്രിസ്തുമതം ഉണ്ടാകുന്നതിനു് ചുരുങ്ങിയതു് രണ്ടായിരം വർഷം മുൻപുതന്നെ പ്രതിപാദിച്ചിട്ടുള്ളവയാണു്. ക്രിസ്തുമതത്തിൻെറ ഉത്ഭവംതന്നെ ബുദ്ധമതത്തോടു് സംബന്ധമുള്ളതാണെന്നു് ചരിത്രകാരന്മാർ പറയുന്നു. (ശ്രീ അഭേദാനന്ദസ്വാമികൾ എഴുതിയിട്ടുള്ള 'ക്രിസ്തു പഠിപ്പിച്ചതു് ഒരു പുതിയ മതമോ?' എന്ന ലേഖനം നോക്കുക).

ഇങ്ങനെ ഇന്ത്യയിൽ പ്രചാരത്തിലിരിക്കുന്ന എല്ലാ മതങ്ങളും വേദാന്തത്തിൽ പെട്ടതാണെന്നു് തെളിയിക്കാൻ കഴിയും. വേദാന്തം ഒരു മതത്തേയും എതിർക്കുന്നില്ല.

''സ്വസിദ്ധാന്തവ്യവസ്ഥാസു ദ്വൈതിനോ നിശ്ചിതാ ദൃഢം
പരസ്പരം വിരുദ്ധ്യന്തേ തൈരയം ന വിരുദ്ധ്യതേ.
അദ്വൈതം പരമാർത്ഥോ ഹി ദ്വൈതം തദ്ഭേദ ഉച്യതേ
തേഷാമുഭയഥാ ദ്വൈതം തേനാ*f*യം ന വിരുദ്ധ്യതേ''.

(അവരവരുടെ സിദ്ധാന്തങ്ങളുടെ വ്യവസ്ഥകളിൽ ദൃഢമായി ആസക്തരായ ദ്വൈതികൾ പരസ്പരം വിരോധപ്പെടുന്നു. ഈ വൈദികമതം അവരോടു് വിരോധപ്പെടുന്നില്ല. എന്തെന്നാൽ അദ്വൈതം പരമാർത്ഥമായിട്ടുള്ളതാണു്. ദ്വൈതം അതിൻെറ ഭേദമെന്നു് പറയപ്പെടുന്നു. ദ്വൈതികൾക്കു് രണ്ടുവിധത്തിലും വ്യാവഹാരികമായും പാരമാർത്ഥികമായും ദ്വൈതം തന്നെ. അതിനാൽ ഇതു് അതിനോടു് വിരോധപ്പെടുന്നില്ല) എന്നു് ശ്രീശങ്കരഭഗവത്പാദരുടെ പരമഗുരുവായ ഗൗഡപാദാചാര്യർ പറയുന്നു. വേദാന്തം എല്ലാ മതാചാര്യന്മാരേയും ആദരിക്കാൻ പഠിപ്പിക്കു മാത്രമല്ല, അംഗീകരിക്കയും ചെയ്യുന്നു.

''യദ്യദ്വിഭൂതിമത്സത്വം ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാവഗച്ഛ ത്വം മമ തേജോം*f*ശസംഭവം''

(ഐശ്വര്യം, സമ്പത്തു്, ഗുണാതിശയം എന്നിവയുള്ളതായി ഏതേതു വസ്തുവുണ്ടോ അതെല്ലാം എൻെറ തേജസ്സിൻെറ അംശംകൊണ്ടു് ഉണ്ടായതെന്നു് അറിഞ്ഞാലും) എന്നു ഗീത പറയുന്നു. വേദാന്തം നാസ്തികന്മാർക്കും സ്ഥാനം കൊടുക്കുന്നു. അതു് സയൻസിൻെറ ഇതുവരെയുള്ള കണ്ടുപിടുത്തങ്ങളെ സ്വീകരിക്കുന്നു; എല്ലാ തത്വശാസ്ത്രശാഖകളോടും ചിന്തകന്മാരോടും സഹകരിക്കുന്നു. അതു് അനുഭവത്തിൽ അടിസ്ഥാനമുറപ്പിച്ചിരിക്കുന്നു. പരസ്പരം കലഹിക്കുന്ന പല മതശാഖകളേയും കൂട്ടിയിണക്കുന്നു.

അതു് എല്ലാ മതാനുഷ്ഠാനങ്ങൾക്കും സ്ഥാനം കൊടുക്കുന്നെങ്കിലും ഒന്നിനും അനാവശ്യമായ പ്രാധാന്യം കൊടുക്കുന്നില്ല. അങ്ങ

നെ, ആചാരങ്ങളെ മുറുകെ പിടിച്ച് മതങ്ങൾ തമ്മിൽ കലഹിക്കുന്ന സമ്പ്രദായത്തെ ഇല്ലാതാക്കുന്നു. ഓരോ മതാചാരത്തിൻേറയും അടിയിൽ ഇതിൻെറ തത്വം വെളിവാക്കി എല്ലാ മതക്കാരേയും പരസ്പരം യോജിപ്പിക്കാൻ—സഹാനുഭൂതിയോടുകൂടി വീക്ഷിക്കാൻ—വേദാന്തം പഠിപ്പിക്കുന്നു. ഒരു മതക്കാരനു് മാത്രമേ മോക്ഷം ഉള്ളുവെന്നും മററുള്ളവരെല്ലാം നിത്യനരകത്തിൽ പോകുന്നുവെന്നും അതു പറയുന്നില്ല, 'അഗ്നി'യെന്നും 'ഫയർ' എന്നും 'തീ'യെന്നും പറയുന്നതെല്ലാം ഒന്നുതന്നെയെന്നു് അതു് പഠിപ്പിക്കുന്നു. അതു് മനഃശക്തിയും ആത്മവിശ്വാസവും തരുന്നു. മനുഷ്യൻ ആരുടേയും അടിമയായിരിക്കാൻ സൃഷ്ടിക്കപ്പെട്ടവൻ അല്ലെന്നും അവർ ഈശ്വരത്വത്തിൻെറ ജന്മാവകാശികളാണെന്നും വേദാന്തം ഉപദേശിക്കുന്നു. മനഃശക്തി വദ്ധിക്കാനുള്ള എല്ലാ ഉപായങ്ങളും അതിൽ ഉണ്ടു്. ലളിതകലകൾക്കും സുന്ദരസാഹിത്യത്തിനും അതിൽ സ്ഥാനമുണ്ടു്. മതഗ്രന്ഥങ്ങളിൽ കാണുന്ന അനേകശതം കഥകളെ അതു് സ്വീകരിക്കാൻ തയ്യാറുണ്ടെങ്കിലും ആ കഥകളിൽ അടിത്തറ ഉറപ്പിക്കാതെ അവയിലുള്ള തത്വങ്ങളേയും സാന്മാഗ്ഗികപാഠങ്ങളേയും ഗ്രഹിച്ച് പരസ്പരം കലഹം കൂടാതെ ജീവിക്കാൻ അതു് പഠിപ്പിക്കുന്നു. ഈശ്വരൻെറ നിർഗ്ഗുണ നിരാകാരം, സഗ്ഗുണസാകാരം, സഗ്ഗുണനിരാകാരം എന്നീ മൂന്നു ഭാവങ്ങളേയും അതു് ഉള്ളിൽ അടക്കിയിരിക്കുന്നു. സർവ്വോപരി മനുഷ്യനിൽ ഈശ്വരനെ കാണാൻ അതു് ഉപദേശിക്കുന്നു. എന്തൊരു ഉൽകൃഷ്ടമായ ആദശം! സവ്വഭൂതങ്ങളിലും ഭഗവത്ഭാവത്തെ കാണുകയെന്നതു് എത്ര വിശിഷ്ടം! ഓരോ മനുഷ്യനും ഈശ്വരാംശമാണെന്നു വിചാരിക്കാൻ പഠിപ്പിക്കുന്ന മതത്തിൻെറ മഹിമ ആക്കു് വണ്ണിക്കാൻ സാധിക്കും? ആ ഭാവന ഹൃദയത്തിൽ വരുമ്പോൾ ദ്വേഷത്തിനു പിന്നെ സ്ഥാനമുണ്ടോ? ഭയമെവിടെ?

''യസ്തു സവ്വാണി ഭൂതാനി ആത്മന്യേവാനുപശ്യതി.
സവ്വഭൂതേഷു ചാത്മാനം തതോ ന വിജുഗുപ്സതേ''
''തത്ര കോ മോഹഃ കഃ ശോകഃ ഏകത്വമനുപശ്യതഃ''

(യാതൊരുവൻ എല്ലാ ഭൂതങ്ങളേയും ആത്മാവിൽതന്നെ കാണുകയും സവ്വഭൂതങ്ങളിലും ആത്മാവിനെ തന്നെ കാണുകയും ചെയ്യുന്നുവോ അവൻ ആ കാരണത്താൽ യാതൊന്നിനേയും നിന്ദിക്കുന്നില്ല. യാതൊരു ആത്മാവിൽ എല്ലാ ഭൂതങ്ങളും ആത്മാവായി ഭവിച്ചിരിക്കുന്നുവോ എല്ലാം ഒന്നായി കാണുന്ന ആ ജ്ഞാനിയ്ക്കു് പിന്നെ മോഹമേതു്? ദുഃഖമേതു്?) എല്ലാം ബ്രഹ്മമയമായി—ജ്യോതിർമയമായി ആത്മമയമായി—മായോപാധിരഹിതമായി—കാണുമ്പോൾ ഉണ്ടാകുന്ന ആനന്ദം എന്തു പറയാം? ഈ ആനന്ദം ആസ്വദിച്ച് പരമശാ

ന്തിയെ പ്രാപിക്കാൻ ലോകം എന്നു തയ്യാറാവും? യൂറോപ്യൻ നാഗരികതയുടെ മഹിമ നാം കണ്ടുകഴിഞ്ഞു. സ്വന്തം സഹോദരന്മാരെ ലക്ഷക്കണക്കിനു തീയിലിട്ടു ചുടുന്ന ആ നാഗരികതയാണോ നമുക്കു് വേണ്ടതെന്നു് ആലോചിക്കുവിൻ. പൌരസ്ത്യ സന്ദേശത്തെ ലോകം—ശാന്തിയും വിശ്രാന്തിയും കൊതിക്കുന്ന ലോകം—അത്യൽകണ്ഠയോടെ കാത്തിരിക്കുന്നു. നാൾതോറും പാശ്ചാത്യരാജ്യത്തു വൎദ്ധിച്ചുവരുന്ന ശ്രീരാമകൃഷ്ണാശ്രമങ്ങളും വേദാന്തസംഘങ്ങളും എൻെറ ഈ വാക്കു് മിഥ്യയല്ലെന്നു തെളിയിക്കുന്നു. ഇന്നു് യൂറോപ്പിൽ പ്രചരിക്കുന്ന മതത്തിനു അവിടെ ശാന്തിയുണ്ടാക്കാൻ സാദ്ധ്യമല്ലെന്നു് സ്പഷ്ടമായിക്കഴിഞ്ഞു. വേദാന്തം സോഷ്യലിസത്തെ എതിൎക്കുന്നില്ല. എന്നാൽ സോഷ്യലിസം അതിൻെറ അതിൎക്കെത്തു് നിന്നുകൊള്ളണമെന്നു് വേദാന്തം ഉപദേശിക്കുന്നു. ധനശാസ്ത്രസംബന്ധമായ വിഷയത്തിൽ—സാമുദായികസമത്വം സ്ഥാപിക്കുന്ന കാര്യത്തിൽ—ധനവാന്മാർ ചവിട്ടിഞെക്കിപ്പിഴിഞ്ഞിട്ടിരിക്കുന്ന പാവങ്ങൾക്കു നട്ടെല്ലു കൊടുക്കുന്ന കാര്യത്തിൽ സോഷ്യലിസം അതിൻെറ വേല ചെയ്തുകൊള്ളട്ടെ!! എന്നാൽ 'മതം വേണ്ടാ, ഈശ്വരനില്ലാ, ആത്മാവില്ലാ!' എന്നു പറയാൻ അതിനു് അധികാരമില്ലെന്നുമാത്രം വേദാന്തം ശാസിക്കുന്നു. അതിനു് എന്തധികാരം? ആത്മാവിനേപ്പററി സോഷ്യലിസ്റ്റു് എന്തു ചിന്തിച്ചിരിക്കുന്നു? എന്തു നിരീക്ഷണപരീക്ഷണങ്ങൾ നടത്തിയിരിക്കുന്നു? മതം എന്നു പറയുന്നതു് വേദാന്തിയുടെ അഭിപ്രായത്തിൽ മനുഷ്യമനസ്സിനേയും അതിൻെറ പ്രവൃത്തികളേയും അവസ്ഥ് ആസ്പദമായിരിക്കുന്ന പരിസരത്തേയും പററി പഠിപ്പിക്കുന്ന ഒരു സയൻസാണു്. ആ സയൻസ് ഇന്നു് ആവശ്യമില്ലെന്നും മററു സയൻസുകൾ വേണമെന്നും പറയാൻ എന്തവകാശം? പാവങ്ങളിൽ ഈശ്വരനെ കാണാൻ പഠിപ്പിക്കുന്ന മതം സോഷ്യലിസത്തിൻെറ സാമ്പത്തിക ലക്ഷ്യത്തിൽ അതിൻെറ ശത്രുവല്ലെന്നും അതേ സമയം ഓൎക്കേണ്ടതാണു്. ഈ പ്രകാരത്തിൽ വേദാന്തം അടങ്ങിയ—അഥവാ ശുദ്ധഭാവത്തിൽ വേദാന്തം തന്നെയായ—ഹിന്ദുമതം, ലോകത്തുള്ള സാൎവ്വജനീനമതമാകുന്നു. ആസ്തികനും, നാസ്തികനും ഒരുപോലെ ഉള്ളിൽ സ്ഥാനംകൊടുക്കുന്ന മറേറതു മതമുണ്ടു്. ? മതഭ്രാന്തു പാടില്ലെന്നു് അതു വിളിച്ചുപറയുന്നു. എന്നാൽ എല്ലാ മതഭ്രാന്തന്മാരേയും അതു് സഹതാപത്തോടുകൂടി വീക്ഷിക്കയും ചെയ്യുന്നു. ജിലേബിമാത്രം തിന്നിട്ടുള്ളവൻ അഥവാ ഒരു ജിലേബിപ്രിയൻ ''ലോകത്തുള്ളതിൽ വച്ചു് ഏററവും നല്ല പലഹാരം 'ജിലേബി'യാണു്'' എന്നു പറയുന്നതു് സഹജമാണു്. എന്നാൽ ഒരു ലഡ്ഡുപ്രിയൻ ഒരു ലഡ്ഡുവിനേപ്പററിയും അതുപോലെ പറയും. 'അതു തെററാണു്'' എന്നു് എ

ന്തിനു് വാദിക്കുന്നു? 'ഓരോരുത്തനും അവനവനു് ഇഷ്ടമായതു് സ്വീകരിച്ചുകൊള്ളട്ടെ! എന്നാൽ മററൊരുവനോടു് കലഹിക്കാതിരിക്കുക! എന്നാണു് വേദാന്തം പഠിപ്പിക്കുന്നതു്. എന്തെന്നാൽ വേദാന്തത്തിനു് എല്ലാവരുടേയും നില അറിയാം. ഇങ്ങനെയുള്ള വേദാന്തം—നബിയാൽ ഉപദേശിക്കപ്പെട്ട പരമതസഹിഷ്ണുതയോടുകൂടിയ ഇസ്ലാമിനും, യേശുവിനാൽ ഉപദേശിക്കപ്പെട്ട അനാഡംബരപൂർണ്ണമായ—ദരിദ്രരും, രോഗികളും, അസഹായരും ആയവരിൽ വഴിഞ്ഞൊഴുകുന്ന ഹൃദയത്തോടുകൂടിയ—ക്രിസ്തുമതത്തിനും, സദാചാരത്തിലും നിസ്സ്വാർത്ഥതയിലും അടിയുറപ്പിച്ചു് ബുദ്ധദേവൻ ഉപദേശിച്ച ത്യാഗപൂർണ്ണമായ, പരമശാന്തിദായകമായ ബുദ്ധമതത്തിനും, അതുപോലെ മററെല്ലാ മതങ്ങൾക്കും ഉള്ളിൽ സ്ഥാനം കൊടുക്കുന്ന വേദാന്തം ലോകത്തു് പ്രചരിക്കട്ടെ; മതത്തിന്റെ പേരിൽ ഇന്നു ലോകത്തു നടക്കുന്ന കലഹങ്ങൾ എല്ലാം നശിക്കട്ടെ! അന്ധവിശ്വാസങ്ങൾ—എല്ലാ മതത്തിലുമുള്ള അന്ധവിശ്വാസങ്ങൾ—സമൂലം ഭസ്മമാകട്ടെ! അന്ധവിശ്വാസവും അനാചാരവുമാണു് ഹിന്ദുമതതത്ത്വമെന്നു് തെററിദ്ധരിച്ചു് അവയ്ക്കു് അടിമപ്പെട്ടുകിടക്കുന്ന ഹിന്ദുക്കൾ ഹിന്ദുമതസാരമായ വേദാന്തം മനസ്സിലാക്കി, അതിന്റെ വെളിച്ചത്തിൽ എല്ലാ മതങ്ങളുടേയും അർത്ഥം മനസ്സിലാക്കി, ലോകത്തു് ശാന്തിസന്ദേശം പ്രചരിപ്പിയ്ക്കട്ടെ!

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



---

**1941—ൽ കോഴിക്കോട്ടുവച്ചു് നടന്ന സർവ്വമതസമ്മേളനത്തിൽ ചെയ്ത ഈ പ്രസംഗം 'മലയാളരാജ്യം ദിനപ്പത്ര'ത്തിൽ എട്ടു ലക്കങ്ങളിലായി പ്രസിദ്ധീകരിച്ചിരുന്നു.**

# 30. ഹൈന്ദവസംഘടന *

മതം എന്നാൽ എന്തു്? മതം എന്നാൽ അഭിപ്രായമെന്നാണ ൎത്ഥം. ഏതു കാര്യത്തിലും ഒരേ അഭിപ്രായമുള്ളവർ ആ കാര്യം നിറ വേററാൻ സംഘടിക്കേണ്ടതുണ്ടു്. സംഘടനകൂടാതെ ഒരു അഭിപ്രാ യവും ലോകത്തു് നടപ്പിലാക്കാൻ സാദ്ധ്യമല്ല. അതിനാൽ ഒരേ മത മുള്ളവർ സംഘടിക്കാതെ തരമില്ല. അഥവാ കുറെ ആളുകൾക്കു് ഒരേ അഭിപ്രായമുണ്ടെങ്കിൽ അവർ തമ്മിൽ യോജിക്കുകയും സംഘടിക്കു കയും ചെയ്യുന്നതു് സഹജമാണു്. മതം എന്ന പദത്തിനു് സങ്കുചി തമായ ഒരൎത്ഥം കൊടുക്കുകയാണെങ്കിൽ ആത്മികകാര്യങ്ങളിലുള്ള അഭിപ്രായമെന്നായിരിക്കും അൎത്ഥം. ഏതു കാര്യത്തിലും ഒരേ അഭി പ്രായമുള്ളവർ യോജിച്ചുപ്രവൎത്തിക്കുകയും അവരുടെ അഭിപ്രായം നടപ്പിൽ വരുത്താൻ സംഘടിക്കുകയും ചെയ്യുന്നതു് സഹജമാണെ ങ്കിൽ ആത്മീകകാര്യങ്ങളിൽ ഒരേ അഭിപ്രായമുള്ളവർ തമ്മിൽ സം ഘടിക്കേണ്ട എന്നു പറയുന്നതു് പ്രകൃതിനിയമത്തിനു വിപരീതമാ ണു്. പിന്നെ പറയാനുള്ളതു് ആത്മീകകാര്യങ്ങളിൽ ആൎക്കും അഭി പ്രായം ഉണ്ടാകാൻ പാടില്ലെന്നാണു്. എന്നാൽ ആത്മീകകാര്യങ്ങ ളിൽ ചിന്തിക്കുന്നവൎക്കെല്ലാം അഭിപ്രായം ഉണ്ടാകുകതന്നെ ചെയ്യും. അപ്പോൾ പിന്നെ പറയേണ്ടതു് ആത്മീകകാര്യങ്ങളേപ്പററി ആരും ഒന്നും ചിന്തിച്ചുകൂടെന്നാണു്. അതു് നടക്കാത്ത കാര്യമാണു്. എല്ലാ വൎക്കും അഭിപ്രായസ്വാതന്ത്ര്യം അനുവദിക്കാൻ പാടില്ലെന്നു പറയു ന്നതു ശരിയല്ലല്ലോ. മതപരമായി ആരും ചിന്തിച്ചുകൂടെന്നോ അത്ത രം ചിന്ത നിഷ്പ്രയോജനമാണെന്നോ പ്രസംഗിക്കാൻ കുറെ ചെറു പ്പക്കാൎക്കു കഴിയുമായിരിക്കാം. തൽഫലമായി അങ്ങനെ ചിന്തി ക്കുന്നതിനുള്ള വാസന പലരിലും മന്ദീഭവിക്കുമായിരിക്കാം. എങ്കി ലും വിവേകികളായ ചിന്താശീലന്മാരിൽ അതു് ആരു തടുത്താലും പൊന്തിവരികതന്നെ ചെയ്യും. അവർ കണ്ടുപിടിക്കുന്ന തത്ത്വങ്ങളും അവൎക്കുണ്ടാകുന്ന അനുഭവങ്ങളും അവർ അന്യന്മാരെ പറഞ്ഞു മനസ്സി ലാക്കുകയും ചെയ്യും. അതിനെ തടുക്കാൻ ആൎക്കും സാദ്ധ്യമല്ല. ലോക ത്തിന്റെ ആരംഭംമുതൽ ആത്മീകചിന്താഗതിയേയും ആത്മീകാനുഭ വങ്ങളേയും തടയാൻ അതിശക്തിയായ വേലയും പ്രചരണവും പ ലരും നടത്തിയിട്ടുണ്ടു്. എന്നാൽ ഇന്നുവരെ ആ പക്ഷക്കാൎക്കു് വി

* ചെങ്ങന്നൂർ ക്ഷേത്രത്തിൽ വെച്ചു് 1952 ഏപ്രിൽ 2–ാംനു- ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിന്റെ ചുരുക്കം.

ജയം ഉണ്ടായിട്ടില്ല. മനുഷ്യർ ചിന്താശീലന്മാരും സത്യാന്വേഷികളും ആയിരിക്കുന്ന കാലത്തോളം അവരിൽ കുറേപ്പേർ ആത്മീകമായി ചിന്തിക്കുകതന്നെ ചെയ്യും. നിരീശ്വരന്മാരായി നടന്ന എത്രയോ പേർ നമ്മുടെ കണ്ണിനുമുൻപിൽത്തന്നെ ഇന്നു് ആസ്തികന്മാരായി നടക്കുന്നതു് നാം കാണുന്നു. ഒരു വ്യക്തിയിൽ സംഭവിക്കുന്നതു് മററു കുറെ വ്യക്തികളിലും സംഭവിക്കാം. അതു് ആക്കും തടക്കാൻ സാദ്ധ്യമല്ല. അനുഭവവും ചിന്താശീലവുമാണു് മതത്തിൻെറ അടിസ്ഥാനം.

ഇനി ഹിന്ദുക്കരം സംഘടിക്കണമോ എന്നാണു് ചോദ്യം. തീർച്ചയായും സംഘടിക്കണമെന്നു ഞാൻ പറയും. ധർമ്മത്തെ ആദരിക്കുന്നവനാണു് ഹിന്ദു. ക്രിസ്തുവിനേയും അദ്ദേഹത്തിൻെറ ഉപദേശങ്ങളേയും ആദരിക്കുന്നവൻ ക്രിസ്ത്യാനി. മുഹമ്മദിനേയും അദ്ദേഹത്തിൻെറ ഉപദേശങ്ങളേയും ആദരിക്കുന്നവൻ മുസ്ലീം. ബുദ്ധനേയും അദ്ദേഹത്തിൻെറ ഉപദേശങ്ങളേയും ആദരിക്കുന്നവൻ ബൌദ്ധൻ. എന്നാൽ ധർമ്മം ആരുടെ ഉപദേശത്തിൽ കണ്ടാലും അതിനെ ആദരിക്കുന്നവനാണു് ഹിന്ദു. ധർമ്മം ഉപദേശിക്കുന്ന ആരെയും ആദരിക്കുന്നവനമാണു് ഹിന്ദു. അതുകൊണ്ടു് ഹിന്ദുക്കരം സങ്കുചിത മനഃസ്ഥിതിയുള്ളവരല്ല. എവിടെ സത്യവും ധർമ്മവും കാണുന്നുവോ അതു് സ്വീകരിക്കാൻ സന്നദ്ധനാണു് ഹിന്ദു. അങ്ങനെയുള്ളവർ സംഘടിക്കേണ്ടെന്നാണോ നിങ്ങരം പറയുന്നതു്.? ''എൻെറ മതപ്രവാചകൻ മാത്രം സത്യം. എൻെറ മതാചാര്യൻ മാത്രം സത്യം. എൻെറ അവതാരപുരുഷൻ മാത്രം സത്യം.'' എന്നു പറഞ്ഞു് ജനങ്ങരം വഴക്കുപിടിക്കുമ്പോരം, ''നിങ്ങരം തമ്മിൽ വ്യക്തികളുടെ പേരു പറഞ്ഞു് കലഹിക്കാതിരിക്കുവിൻ. ധർമ്മം—മനുഷ്യനു് ഇഹലോകത്തും പരലോകത്തും നന്മ ചെയ്യുന്ന ഉപദേശം—എവിടെയിരുന്നാലും, ആരു പറഞ്ഞാലും അതു് സ്വീകരിക്കണം. അതാണു് ശരി.'' എന്നു പറയുന്നവൻ സംഘടിച്ചു് ആ ആദർശം പ്രചരിപ്പിക്കേണ്ടെന്നാണോ നിങ്ങരം പറയുന്നതു്? ''ലോകം ഇങ്ങനെ തമ്മിൽത്തല്ലി തലകീറിക്കൊള്ളട്ടെ.'' എന്നാണോ നിങ്ങളുടെ അഭിപ്രായം.? എല്ലാ ദിവ്യപുരുഷന്മാരുടേയും അഭിപ്രായങ്ങരം ശരിയാണെന്നും അവർ തമ്മിൽ കാണുന്ന പരസ്പരവിരുദ്ധത അവരുടെ ആശയങ്ങളെ അനുഗാമികരം ശരിക്കു മനസ്സിലാക്കാത്തതുകൊണ്ടുമാത്രം ഉണ്ടായിട്ടുള്ളതാണെന്നും പറയുന്നവനാണു് ഹിന്ദു. ഈ ചിന്താഗതിയുള്ളതുകൊണ്ടാണു് ക്രിസ്ത്യാനികളുടെ മർദ്ദനമേററു് കേരളത്തെ അഭയം പ്രാപിച്ച ജൂതന്നും മുസ്ലീമിനെ ഭയന്നു് ഇന്ത്യയെ ശരണം പ്രാപിച്ച പാഴ്സിക്കും ഹിന്ദുക്കരം ഇവിടെ അഭയം കൊടുത്തതു്; ക്രിസ്ത്യാനിക്കും മുസ്ലീമിനും

ഹിന്ദുക്കൾ പള്ളി പണിയിച്ചു കൊടുത്തതു്. ഇതു് ലോകത്തു് മററെ വിടെയെങ്കിലും കാണുമോ എന്നു് നിങ്ങൾ നോക്കുവിൻ. യേശുവി ൻേറയും ബുദ്ധൻേറയും പടംവച്ചു് ആരാധിക്കുന്ന ഹിന്ദുഗൃഹങ്ങൾ എത്രയോ ഉണ്ടു്. എന്നാൽ ശ്രീകൃഷ്ണൻെറ പടംവെച്ചു് ആരാധിക്കു ന്ന ഒരു ക്രിസ്ത്യൻഗൃഹമോ, ഒരു മുസ്ലീംവീടോ നിങ്ങൾക്കു കാണിച്ചു തരാമോ? സാദ്ധ്യമല്ല. സർവ്വമതാംഗീകരണം ഒരു ഹിന്ദുവിൻെറ രക്തത്തിലുള്ളതാണു്. അതു് മററു മതക്കാരുടെ രക്തത്തിലില്ല. അതിനാൽ ഹിന്ദു സംഘടിക്കുകതന്നെ വേണം. എന്തിനു്? മുസ്ലീ മിനെ ഉപദ്രവിക്കുവാനല്ല; ക്രിസ്ത്യാനികളുടെ പള്ളിപൊളിക്കാനല്ല. എല്ലാ മതാചാര്യന്മാരും ആരാദ്ധ്യന്മാരാണെന്നും എല്ലാ മതഗ്രന്ഥങ്ങ ളിലും അടങ്ങിയിരിക്കുന്ന ഉൽകൃഷ്ടതത്ത്വങ്ങൾ ഒന്നാണെന്നും അതു കൊണ്ടു് മതത്തിൻെറ പേരിൽ കലഹിക്കരുതെന്നും എല്ലാ മതക്കാ രേക്കൊണ്ടും സമ്മതിപ്പിക്കാനാണു്.

ഇന്നു് രാഷ്ട്രീയസംഘടനമാത്രം മതിയെന്നു പറയുന്ന വാദമാ ണു് മുഴങ്ങുന്നതു്. ''മതമില്ലാത്ത രാജ്യതന്ത്രം ആത്മാവിനെ കൊല്ലു ന്ന മരണക്കുടുക്കാണു്'' എന്നു മഹാത്മജി പറഞ്ഞിട്ടുള്ളതു് നിങ്ങൾ കേട്ടിട്ടില്ലേ? എല്ലാ മതത്തിൻേറയും ജീവനായി നില്ക്കുന്ന ഉപദേശം അഹിംസയും സത്യവും അസ്തേയവും അപരിഗ്രഹവും ആണു്. ഇവ യുടെ അനുഷ്ഠാനമാണു് ഇന്നു് ലോകത്തിനു് ആവശ്യം. ഇവ യുടെ സന്ദേശമാണു് ഇന്നു് ലോകത്തെ രക്ഷിക്കാൻ പര്യാപ്തമായ തു്. ഇവ രാഷ്ട്രതന്ത്രത്തിൻെറ ഉപദേശങ്ങളാണോ? ആണെങ്കിൽ ശരി. ഏതു് രാജ്യതന്ത്രാചാര്യനാണു് ഇതു് ഉപദേശിച്ചിട്ടുള്ളതു് എന്നു ഞാൻ ചോദിക്കുന്നു. ഇവ മതത്തിൻെറ ഉപദേശമാണു്. ഇവ ഇന്നു് ജനങ്ങൾ അനുഷ്ഠിക്കുന്നില്ലെന്നുള്ളതു സത്യം. ശരി, അതു് മതത്തിൻെറ കുററമാണോ? ഇവയെ ജനങ്ങൾ അനുഷ്ഠിച്ചുനോക്കട്ടെ. അപ്പോൾ ലോകശാന്തി വരുമോ എന്നു് അറിയാമല്ലോ. അത്രയു മല്ല; സകലവിധ വിഷമപ്രശ്നങ്ങൾക്കും പരിഹാരം ഉണ്ടാകുമോ എ ന്നും നോക്കാമല്ലോ.

ഒന്നാമതു് അഹിംസ. അതായതു് സകല ജീവികളോടും സ്നേഹം. അതു വന്നാൽ പിന്നെ മത്സരമെവിടെ? യുദ്ധമെവിടെ? കലഹമെവിടെ?

രണ്ടാമതു് സത്യം. അതുണ്ടെങ്കിൽ രാജ്യങ്ങൾ പരസ്പരം മററു രാജ്യങ്ങളെ കൊള്ളയിടാൻ ഒളിച്ചുവച്ചു് ആയുധങ്ങൾ ഉണ്ടാക്കുമോ? ട്രൂമാനേയും, ചർച്ചിലിനേയും, സ്റ്റാലിനേയും ഒരുപോലെ ബാധി ച്ചിരിക്കുന്ന സുഖക്കേടെന്താണു്? സത്യമില്ലായ്മ. ആററംബോം ബിട്ടിട്ടു് ഇല്ലെന്നു് പറയുക! വിഷവായു പ്രയോഗിച്ചിട്ടു് പ്രയോ

ഗിച്ചില്ലെന്നു പറയുക. അണുക്കളെ വഷിച്ചിട്ട് വഷിച്ചില്ലെന്നു പറയുക. ഇതുതന്നെ ഇവിടത്തെ നേതാക്കന്മാർക്കു പിടിപെട്ടിട്ടുള്ള രോഗം. ഇതു മാററാൻ രാജ്യതന്ത്രത്തിൽ വല്ല ചികിത്സയുമുണ്ടോ? മതത്തിൽ ചികിത്സയുണ്ട്. ഈശ്വരങ്കൽ—സത്യസ്വരൂപങ്കൽ — ഉള്ള അടിയുറച്ച വിശ്വാസം. അതാണ് ചികിത്സ.

മൂന്നാമത്തു് ബ്രഹ്മചര്യം. വീര്യനാശം കൂടാതെ ജനസംഖ്യാ വർദ്ധനവിനെ തടയാൻ ഇതേ വഴിയുള്ളൂ. ഇന്നു് രാജ്യത്തെ ഇട്ടുലട്ടുന്ന ദാരിദ്ര്യത്തെ തടയാൻ ഏററവും പ്രധാനപ്പെട്ട ഉപായം ബ്രഹ്മചര്യം മാത്രമാണ്. ഒരു ദാരിദ്ര്യവാസി പത്തു ദാരിദ്ര്യവാസികളെ ജനിപ്പിക്കുന്ന ഏർപ്പാടു് നിർത്തണം.

നാലാമത്തു് അസ്തേയം. അന്യന്റെ മുതൽ അന്യായമായി കൈക്കലാക്കാതിരിക്കുക. ഈ തത്ത്വം നേഷൻനേതാക്കന്മാർ സ്വീകരിക്കുകയാണെങ്കിൽ യുദ്ധം എങ്ങനെ ഉണ്ടാകും? രാഷ്ട്രമീമാംസയിൽ മതം കലർത്താത്തതല്ലേ പരരാഷ്ട്രപീഡനത്തിനു് കാരണം? പരരാഷ്ട്രാക്രമണം തടയാൻ ഉടമ്പടികളെക്കൊണ്ടു് സാദ്ധ്യമല്ലെന്നു് ഇതിനകം കണ്ടുകഴിഞ്ഞില്ലേ?

അഞ്ചാമത്തു് അപരിഗ്രഹം. അതായത്തു് വെറുതേയിരുന്നു് ഉണ്ണാതിരിക്കുക.

''നിയതം കുരു കർമ്മ ത്വം കർമ്മ ജ്യായോ ഹ്യകർമ്മണഃ
ശരീരയാത്രാƒപി ച തേ ന പ്രസിദ്ധ്യേദകർമ്മണഃ''

(നിത്യം ചെയ്യേണ്ടതായി വിധിക്കപ്പെട്ടിട്ടുള്ള കർമ്മം നീ ചെയ്യണം. എന്തുകൊണ്ടെന്നാൽ കർമ്മം ചെയ്യാതിരിക്കുന്നതിനേക്കാൾ കർമ്മം ചെയ്യുന്നതാണു ശ്രേഷ്ഠം. കർമ്മം ചെയ്യാതിരുന്നാൽ നിനക്കു് ശരീരധാരണവും കൂടി സാധിക്കയില്ല.)

എപ്പോഴും ശരീരരക്ഷയ്ക്കു് അത്യാവശ്യമായ വിശ്രമസമയമൊഴിച്ചു് ബാക്കി സമയമെല്ലാം വേലചെയ്യുക; ഒരു സെക്കൻഡു് പോലും വെറുതെ കളയരുതു്. എന്തിനു വേല ചെയ്യണം? ലോകഹിതത്തിനു്. പണം വാരിക്കൂട്ടി ഭോഗിയായി നടക്കാനല്ല; തന്റെ മോക്ഷത്തിനും അന്യന്മാരുടെ നന്മയ്ക്കും വേണ്ടി വേലചെയ്യണം. മനുഷ്യന്റെ ആയുസ്സിൽ ഒരു സെക്കൻഡു്പോലും വെറുതെ കളയാനില്ല. ഈ തത്ത്വശാസ്ത്രം തൊഴിലാളികളും, സുഖമായി ഉണ്ടു വയറുവീർപ്പിച്ചു് മണിമാളികകളിൽ കാമിനിമാരുമായി വെടിപറഞ്ഞു വിനോദിച്ചു് സമയം ചെലവാക്കുന്ന കോടീശ്വരന്മാരും അറിഞ്ഞിരുന്നെങ്കിൽ എത്ര നന്നായിരുന്നു. പാവങ്ങൾ പട്ടിണികൊണ്ടു ചാകുമ്പോൾ—കൂലിക്കാർ ഊണുമുറക്കവുമില്ലാതെ പണി

എടുക്കുമ്പോഴം—പണക്കാർ പണിയെടുക്കാതെ കളിച്ചുചിരിച്ചു രസിച്ച് കണക്കിലേറെ തിന്നു് വെറുതെ സമയം കളഞ്ഞു് തങ്ങളെത്തന്നെ നശിപ്പിക്കുന്നു. അന്യന്മാർക്ക് ചീത്തദൃഷ്ടാന്തം കാണിച്ചുകൊടുത്തു് അവരിൽ ഭോഗലാലസത വർദ്ധിപ്പിച്ച് അവരേയും നശിപ്പിക്കുന്നു. അങ്ങനെ ലോകത്തെ നശിപ്പിക്കുന്നു. ഇതല്ല മതസന്ദേശം. മതം പഠിപ്പിക്കുന്നതു് ഇതിനു വിപരീതമാണ്. അപരിഗ്രഹവ്രതം ഒന്നുകൊണ്ടു് ഭക്ഷണക്ഷാമം നീങ്ങും; തൊഴിലാളികളുടെ ദാരിദ്ര്യവും നീങ്ങും. ഇങ്ങനെ മതം ലോകത്തിലെ സകല പ്രശ്നങ്ങൾക്കും പരിഹാരം നൽകും; മതം ആരോഗ്യം തരും; ദീർഘായുസ്സുതരും; മനഃശാന്തി തരും; കലഹശാന്തി വരുത്തും. മനുഷ്യന്റെ സ്നേഹം വർദ്ധിപ്പിക്കും; സകലജനമൈത്രിയുണ്ടാക്കും. ഈ മതമാണ് ഇപ്പോൾ ചിലർ വേണ്ടെന്നു പറയുന്നതു്. നിങ്ങൾ നല്ലപോലെ ചിന്തിക്കണം.

മതമല്ല കലഹം ഉണ്ടാക്കിയിട്ടുള്ളതു്. മതപ്രവർത്തകന്മാരുടെ ഇടയിൽ കടന്നുകൂടുന്ന ഭൌതികതയാണു് കുഴപ്പത്തിനെല്ലാം കാരണം അതാണു് മതസ്പർദ്ധയ്ക്കും കാരണം. അതിനാൽ മതകലഹം ഇല്ലാതാക്കി, സകല മനുഷ്യരേയും കൂട്ടിയിണക്കുന്ന ഹൈന്ദവധർമ്മത്തിന്റെ അനുഗാമികൾ സംഘടിക്കതന്നെ വേണം.



1952 ഏപ്രിൽമാസം 27—ാംനു-യിലെ 'കേസരി' വാരികയിൽ പ്രസിദ്ധീകരിച്ചത്.

# 31. പുനർജന്മം*

ജാതസ്യ ഹി ധ്രുവോ മൃത്യുർ—ധ്രുവം ജന്മ മൃതസ്യ ച (ഗീതാ—2—27).
ബഹൂനി മേ വ്യതീതാനി ജന്മാനി തവ ചാർജ്ജുന
താന്യഹം വേദ സർവ്വാണി ന ത്വം വേത്ഥ പരന്തപ (ഗീതാ—4—5).

''ജനിച്ചവനു് മരണം തീർച്ച. മരിച്ചവനു് ജനനവും തീർച്ച''. ''ഹേ അർജ്ജുന! എനിക്കു് വളരെ ജന്മം കഴിഞ്ഞിട്ടുണ്ടു്; നിനക്കും കഴിഞ്ഞിട്ടുണ്ടു്. അവയെല്ലാം ഞാൻ അറിയുന്നു; ഹേ പരന്തപ! നീ അറിയുന്നില്ല''.

പാശ്ചാത്യലോകത്തിലെ പണ്ഡിതന്മാരുടെ ഇടയിൽ പ്രബലമായി പ്രചരിച്ചിരുന്ന 'ശൂന്യസൃഷ്ടി' 'ഉയിർത്തെഴുന്നേല്പു്' തുടങ്ങിയ അശാസ്ത്രീയങ്ങളായ ക്രിസ്തീയാന്ധവിശ്വാസങ്ങളെ ഉന്മൂലനം ചെയ്യുന്നതിനു് സധൈര്യം നിരന്തരപരിശ്രമം ചെയ്തിട്ടുള്ള ഷോപൻഹവർ, ഡേവിഡ്ഹ്യൂം, ഡാർവിൻ, ഹക്സ്‌ലി, എമർസൻ മുതലായ മഹാപുരുഷന്മാരാൽ സബഹുമാനം ആദരിക്കുകയും അംഗീകരിക്കുകയുംചെയ്യപ്പെട്ടിട്ടുള്ളതാകുന്നു. ഹിന്ദുക്കളുടെ 'പുനർജ്ജന്മസിദ്ധാന്തം'. ഈ സിദ്ധാന്തത്തെ വിവേകശൂന്യന്മാരും 'ഞാൻ പിടിച്ച മുയലിനു് കൊമ്പു മൂന്നുണ്ടു്' എന്നു വ്യവഹരിക്കുന്നവരുമായ ഏതാനും ചില ക്രിസ്തീയ ദുരഭിമാനികൾ നമ്മുടെ നാട്ടിൽവച്ചു് ഖണ്ഡിച്ചുകളയാമെന്നു കരുതി പുറപ്പെട്ടിട്ടുള്ളതായി പത്രങ്ങളും പ്രസംഗങ്ങളും മുഖേന കാണുന്നു. യുക്തിമാർഗ്ഗം അവലംബിക്കുന്നവൻ, § ഈശ്വരനിശ്ചയത്തേയും ഈശ്വരസൃഷ്ടിയേയും വിഭജിച്ചു് വിചാരം ചെയ്യുന്നവൻ ഈശ്വരദ്വേഷിയാണെന്നും നിത്യനരകത്തിൽ പോകുമെന്നും ബാല്യം മുതൽ പഠിച്ചു് വിശ്വസിച്ചുപോരുന്ന ക്രിസ്തുമതാഭിമാനികൾ എങ്ങനെയാണാവോ യുക്തികൊണ്ടും തർക്കംകൊണ്ടും, നമ്മുടെ ശ്രുതിയുക്ത്യനുഭവസ്ഥാപിതമായ ഈ സിദ്ധാന്തം ഖണ്ഡിക്കുന്നതു്? ഏതായാലും നമുക്കു് പ്രതിപക്ഷികളുടെ വാദഖണ്ഡന

---

* കൊല്ലവർഷം 1095 തുലാം, വൃശ്ചികം ലക്കം കേരളീയ യുവജനമിത്രം മാസികയിൽ പ്രസിദ്ധപ്പെടുത്തിയതു്.

§ തോമസ്സു് കെമ്പിസ്സിന്റെ ഈശാനുകരണം നോക്കുക. അതിൽ പറയുന്നതു്, ''Cease from an inordinate desire of knowledge, for therein is much distraction and deceit'' എന്നാണു്. അതായതു് ക്രമാതീതമായ ജ്ഞാനതൃഷ്ണയിൽനിന്നു് വിരമിക്കണം. എന്തെന്നാൽ ആ ജ്ഞാനതൃഷ്ണയിൽ വലിയ ബുദ്ധിഭ്രമവും മോഹവും വരും.

ത്തിനും അസ്മദ്വാദസ്ഥാപനത്തിനും വല്ല അടിസ്ഥാനമുണ്ടോ എന്നു നോക്കാം.

പ്രതിപക്ഷികളുടെ ഒന്നാമത്തെ വാദം നമുക്കു് പൂൎവ്വജന്മസ്മരണയില്ലെന്നും അതിനാൽ പൂൎവ്വജന്മം ഉണ്ടാകാൻ പാടില്ലെന്നും ആണു്. ഈ വാദത്തിന്റെ അസാധുത്വം നോക്കുക. ഒരു വസ്തുവിന്റെ ആസ്തിക്യത്തിന്റെ മാനദണ്ഡം നമ്മുടെ ഓൎമ്മയാണെന്നാണു് ഇതിൽനിന്നു കിട്ടുന്ന നിയമം. നമ്മുടെ ജീവിതത്തിൽ നാം ചെയ്തിട്ടുള്ള സകല പ്രവൃത്തികളും നാം അനുഭവിച്ചിട്ടുള്ള സകല സുഖദുഃഖങ്ങളും, നാം കണ്ടുപരിചയിച്ചിട്ടുള്ള സകല ജനങ്ങളും, ഇപ്പോൾ നമ്മുടെ ഓൎമ്മയിൽ ഇരിക്കുന്നുണ്ടോ? നമ്മുടെ ഗർഭസ്ഥിതി, ജനനം, ശൈശവാവസ്ഥ ഇവ നമുക്കു് ഓൎമ്മയുണ്ടോ? നമ്മുടെ ശൈശവത്തിൽ—ഏകദേശം ആറുമാസം പ്രായമായിരുന്ന കാലത്തു്—നമുക്കു് എന്തെങ്കിലും ഒരാപത്തു നേരിട്ടു എന്നിരിക്കട്ടെ. അതു നമുക്കു് ഇപ്പോൾ ഓൎമ്മിക്കുവാൻ കഴിയുമോ? ഇല്ല; ഒരിക്കലുമില്ല. എന്നാൽ അവ നമ്മുടെ ഓൎമ്മയിൽനിന്നു വിട്ടുപോയി എന്നു വിചാരിച്ചു് ആ സംഭവങ്ങൾ ഉണ്ടായില്ലെന്നു വരുമോ? ഇതിനാൽ ഓൎമ്മയെ പൂൎവ്വജന്മാസ്തിക്യത്തിന്റെ മാനദണ്ഡമാക്കി കല്പിക്കുന്ന പ്രതിപക്ഷികളുടെ ഒന്നാമത്തെ വാദം അൎത്ഥശൂന്യമാണെന്നു വന്നുചേരുന്നു.

ഇനി രണ്ടാമത്തെ വാദം. നാം ഒരു ജന്മത്തിൽ ചെയ്ത കൎമ്മത്തിന്റെ ഫലം മറെറാരു ജന്മത്തിൽ, അതിനേപ്പററി ഓൎമ്മയില്ലാതിരിക്കുമ്പോൾ അനുഭവിക്കു എന്നതു് യാതൊരുവിധത്തിലും സാധൂകരിക്കത്തക്കതല്ലെന്നും അതിനാൽ അപ്രകാരമുള്ള അനുഭവങ്ങൾക്കു് ഹേതുവായ പുനൎജ്ജന്മം ഉണ്ടാകാൻ പാടില്ലെന്നും ആണു്. മാതാപിതാക്കന്മാരുടെ അശ്രദ്ധനിമിത്തം ഒരു കുട്ടി കാര്യബോധം ഇല്ലാതിരിക്കുന്ന ശൈശവകാലത്തു് ഒരു ഉയൎന്ന സ്ഥലത്തുനിന്നു താഴെ വീഴുവാനിടവരുന്നു. കുട്ടിയുടെ എല്ലുകളിൽ ചിലതിനു കേടുതട്ടുന്നു. ചിലപ്പോൾ പെട്ടെന്നു് വലിയ രോഗലക്ഷണങ്ങളൊന്നും കാണുന്നില്ല. യൌവ്വനത്തിന്റെ മദ്ധ്യാവസ്ഥയിൽ എത്തുമ്പോൾ രോഗചിഹ്നങ്ങൾ കണ്ടുതുടങ്ങുന്നു. നമ്മുടെ ശിശു—ഇപ്പോഴത്തെ യുവാവു്—വളരെ ക്ലേശങ്ങൾ അനുഭവിക്കുന്നു; അകാലമൃതി പ്രാപിക്കുന്നു. വേറൊരു ശിശു മാതാപിതാക്കന്മാരിൽനിന്നു് പകൎന്ന ചില രോഗബീജങ്ങളാൽ ബാല്യം മുതൽ രോഗപീഡിതനായിരിക്കുന്നു. അയാൾ മെലിഞ്ഞു വിളറിയ ശരീരത്തോടുകൂടി ആരോഗ്യമുള്ള മററു ബാലന്മാരെ കാണുമ്പോൾ തന്റെ അവസ്ഥയോൎത്തു് ക്ലേശിച്ചുകൊണ്ടിരിക്കുന്നു. വെളിയിൽ ഒരുദിവസം തപ്പിത്തപ്പി നടക്കുമ്പോൾ ഏതോ ഒരു ചെടി അയാളുടെ ശ്രദ്ധയെ പ്രത്യേകമായി ആകൎഷിക്കുന്നു.

അയാൾക്കു് ആ ചെടിയുടെ ചില ഇലകളും പൂക്കളും പറിച്ചതിന്നു ന്നതിൽ കൗതുകം ജനിക്കുന്നു. അയാൾ അപ്രകാരം ചെയ്യുന്നു. ആ ഒററമൂലിയുടെ ശക്തിയാൽ അയാൾ രോഗവിമുക്തനായി കാലക്രമത്തിൽ ഒരു അരോഗദൃഢഗാത്രനായ യുവാവായിത്തീരുന്നു. ദീർഘായുസ്സായി ഒരു മാന്യപൗരന്റെ നിലയിൽ കാലമൃത്യു പ്രാപിക്കുകയും ചെയ്യുന്നു. ഈ രണ്ടു് ഉദാഹരണങ്ങളും നോക്കുക. രണ്ടു ശിശുക്കളും അറിവില്ലാതിരുന്ന കാലത്തു ചെയ്ത കർമ്മങ്ങളുടെ ഫലമായി രണ്ടവസ്ഥകളെ, ആ കർമ്മങ്ങളെപ്പററി ഒരു വിധമായ ഓർമ്മയും ഇല്ലാതിരിക്കുന്ന കാലത്തു്, അനുഭവിക്കുന്നു. ഇതു് സാധൂകരിക്കത്തക്കതോണോ? ഇതിനു് സാധുത്വം കല്പിക്കാമെങ്കിൽ അതേ നിയമത്തിൽ സ്ഥാപിതമായ പൂർവ്വജന്മകർമ്മഫലാനുഭവത്തിനും സാധുത്വം എന്തുകൊണ്ടു് കല്പിക്കാൻ പാടില്ല? അതിനാൽ പുനർജ്ജന്മസിദ്ധാന്തഖണ്ഡനത്തിനായി കൊണ്ടുവരുന്ന ഈ രണ്ടു വാദങ്ങളും അടിസ്ഥാനശൂന്യങ്ങളാണെന്നു സ്പഷ്ടമാകുന്നു. ഇനി നമ്മുടെ സിദ്ധാന്തം സ്ഥാപിക്കുന്നതിനുള്ള യുക്തികൾ നോക്കുക.

പ്രകൃതിയിലേയ്ക്കു് നമ്മുടെ കണ്ണുകൾ നല്ലതുപോലെ പതിപ്പിച്ചുനോക്കിയാൽ നാം എന്തു കാണുന്നു? സൂര്യൻ കിഴക്കുദിച്ചു് പടിഞ്ഞാറു് അസ്തമിക്കുന്നു. വീണ്ടും കിഴക്കു് ഉദിക്കുന്നു. പടിഞ്ഞാറു് അസ്തമിക്കുന്നു. രാവിനെ പകലും പകലിനെ രാവും ചുററുന്നു. വെള്ളം ആവിയായി അന്തരീക്ഷത്തിൽ ചെന്നു് മേഘരൂപം അവലംബിച്ചു് ഭൂമിയിൽ വർഷിക്കുന്നു. വർഷജലം വീണ്ടും ആവിയായി മേഘരൂപം സ്വീകരിക്കുന്നു. പാറകൾ പൊട്ടി മണ്ണുകളായും മണ്ണുകൾ സംഘട്ടനോഷ്മം കൊണ്ടു് പാറകളായും തീരുന്നു, ദിവസങ്ങളും മാസങ്ങളും അയനങ്ങളും വർഷങ്ങളും ആവർത്തിക്കുന്നു. ചെടികൾ ഭൂമിയിൽനിന്നു വളം ശേഖരിച്ചു് സ്വശരീരത്തിൽ ചേർത്തശേഷം ആ ശരീരം തന്നെ വീണ്ടും ഭൂമിക്കായി സമർപ്പിക്കുന്നു. മൂലവസ്തുക്കൾ (Elements) ഘടിതവസ്തുക്കളായി (Compounds) തീരുകയും വീണ്ടും മൂലരൂപത്തെ അവലംബിക്കുകയും ചെയ്യുന്നു. ഇപ്രകാരം പ്രകൃതിയിൽ സാർവ്വത്രികമായി 'ആവർത്തനനിയമം' പ്രവർത്തിക്കുന്നതായി നാം കാണുന്നു. അഥവാ പ്രകൃതിയുടെ നിയമം ആവർത്തനമാകുന്നു. സയൻസിലെ ഒരു പ്രധാനതത്ത്വം നമ്മുടെ പൂർവ്വികന്മാർ ഉപനിഷത്തുക്കളിൽ പ്രതിപാദിച്ചിട്ടുള്ള പ്രകൃതിനിയമൈക്യമാകുന്നു. പ്രകൃതിനിയമം പ്രകൃതിക്കധീനമായ എല്ലാ വസ്തുക്കളേയും ഒരുപോലെ ബാധിക്കും, എന്നുള്ള ഈ തത്ത്വത്തെ അടിസ്ഥാനമാക്കി നോക്കിയാൽ പ്രകൃതിക്കധീനനായ മനുഷ്യനും ഈ നിയമത്തിൽനിന്നു വിമുക്തനായിരിക്കാൻ തരമില്ല. അതിനാ

ലത്രേ ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ ''ജനിച്ചവൻ മരിക്കയും മരിച്ചവൻ ജനിക്കുകയും ചെയ്യും.'' എന്നു പ്രതിപാദിച്ചതു്. മരിച്ചവൻ ജനിച്ചില്ലെങ്കിൽ പ്രകൃതിനിയമത്തിനു് ഭംഗം വരുന്നു. 'മരിച്ചവനല്ല ജനിക്കുന്നതു്. വേറൊരാളാണു്'' എന്നു പറയുന്നതു് 'അസ്തമിച്ച സൂര്യനല്ല വീണ്ടും ഉദിക്കുന്നതു്. പടിഞ്ഞാറു പോയ സൂര്യൻ എങ്ങനെ കിഴക്കു വരുന്നു? ഒരിക്കലുമല്ല. ഇതു് വേറൊരു പുതിയ സൂര്യനാണു്'' എന്നു പറയുന്ന, പ്രകൃതിനിയമമോ ഭൂഗോളശാസ്ത്രമോ അശേഷം പരിചയമില്ലാത്ത ഒരു ബാലന്റെ വാക്കു പോലെയാണു്. അതിനാൽ പ്രകൃതിനിയമത്തിനു് സാർവ്വത്രികമായി കാണുന്ന ഭേദരാഹിത്യം, അല്ലെങ്കിൽ ഏകരീതിത്വം, മരിച്ച ആൾ വീണ്ടും ജനിക്കാതിരിക്കാൻ നിവൃത്തിയില്ല എന്നു് തെളിയിക്കുന്നു.

പുനർജ്ജന്മസിദ്ധാന്തത്തിന്റെ വേറൊരടിസ്ഥാനം ലോകവൈചിത്ര്യമാകുന്നു. ഇന്നു് ഈ ലോകം ഭിന്നസ്വഭാവമായി കാണുന്നതിനുള്ള ഹേതു എന്തു്? അഥവാ ലോകത്തിൽ സുഖദുഃഖങ്ങൾ അസമങ്ങളായി വർത്തിക്കുന്നതിനുള്ള കാരണം പുനർജ്ജന്മമല്ലെങ്കിൽ പിന്നെന്തു്? ഒരുവൻ ധനികനും മറ്റൊരുവൻ ദരിദ്രനും, ഒരുവൻ ഉത്സാഹിയും സ്ഥിരപരിശ്രമിയും, വേറൊരുവൻ മന്ദനും അലസനും, ഒരാൾ ബാല്യംമുതൽ സൂക്ഷ്മബുദ്ധിയും അരോഗിയും മറ്റൊരാൾ സ്ഥൂലബുദ്ധിയും രോഗാതുരനുമാകുന്നതിനുള്ള കാരണമെന്തു്? ചിലർക്കു് നല്ല വസ്തുക്കളിലും മററു ചിലർക്കു് ചീത്ത വസ്തുക്കളിലും ബാല്യം മുതൽ പ്രതിപത്തിയുണ്ടാകുന്നതിനു് കാരണമെന്തു്? സംസർഗ്ഗമാണെന്നു് പെട്ടെന്നുത്തരം പറയുമായിരിക്കാം. എന്നാലിതു് അത്ര ശരിയല്ല. ചില കുട്ടികളിൽ വിശിഷ്യ ഉത്തമാധമഗുണങ്ങളിൽ ഉച്ചാവസ്ഥയെ പ്രാപിച്ച മാതൃകകളായി തീർന്നിട്ടുള്ളവരിൽ അവരുടെ ഗുണത്തിന്റെ ചിഹ്നങ്ങൾ സംസർഗ്ഗം കൊണ്ടുണ്ടായതല്ലെന്നു് നാം അവരുടെ ചരിത്രം കൊണ്ടു കാണുന്നു. സംസർഗ്ഗമല്ല പ്രധാനം എന്നു് തെളിയിക്കുവാൻ തന്നെയായിരിക്കണം പ്രഹ്ലാദന്റെ കഥ നമ്മുടെ പുരാണകർത്താക്കൾ നിർമ്മിച്ചതു്. ഹൈദറിന്റെ സംസർഗ്ഗം ഉണ്ടായിരുന്ന രാജ്യരക്ഷാനിപുണനായ ടിപ്പുവും ആലിവർഡിഖാന്റെ വത്സലപൗത്രനായ സുരാജ് ദൗളായും ഹിന്ദുക്കളുടെ അനുകൂലിയായ ഷാജഹാന്റെ പുത്രനായ അറംഗസീബും സ്വപിതാക്കളിൽനിന്നും വിഭിന്നഗുണങ്ങളോടുകൂടിയവരായിരുന്നതായി നാം കാണുന്നു. അറംഗസീബിന്റെ ചരിത്രം ഇതിനെ നല്ലപോലെ വിശദമാക്കുന്നുണ്ടു്. ഡാറായും അറംഗസീബും ഒരേതരം പരിതഃസ്ഥിതികളിൽ വളർന്നുവെങ്കിലും ഡാറാ ഹിന്ദുക്ക

ളുടെ മിത്രവും അറംഗസീബ്ബ് ശത്രുവും ആയതെന്തുകൊണ്ടു്? അറംഗസീബ്ബ് മതഭ്രാന്തൻ (fanatic) ആയി വളരണമെന്നു കരുതി ഷാജഹാൻ വല്ല പ്രത്യേക ഉപായവും ചെയ്തിരുന്നുവോ? സാമാന്യ പരിതഃസ്ഥിതികളിൽ ഡാറാ സ്വഗുണത്തിനു് യോജിച്ചവരേയും അറംഗസീബ്ബ് സമാനഗുണന്മാരേയും തെരഞ്ഞെടുത്തു് അവരുടെ സംസർഗ്ഗവും ഉപദേശവുംമൂലം സ്വഗുണങ്ങളെ ഉത്തേജിപ്പിച്ചിരിക്കാം. ബാലനായ നെൽസനേയും അയാളുടെ ജ്യേഷ്ഠനേയും നോക്കുക. ബാലനായ നെൽസൺ കൊച്ചുകുട്ടിയായിരിക്കുമ്പോഠം ''മാതാവേ ഭയമെന്നാൽ എന്തു്?'' എന്നു ചോദിക്കുന്നതും, അതേ പരിതഃസ്ഥിതികളിൽ വളൎന്നിട്ടും തന്നെക്കാഠം ധൈര്യത്തിൽ വളരെ പിന്നണിയിലാകയാൽ വിദ്യാലയത്തിൽ പോകുന്നതിൽ വിമുഖനായ ജ്യേഷ്ഠനെ ഉത്സാഹപ്പെടുത്തി മഞ്ഞുകൊണ്ടുമൂടിയ മാൎഗ്ഗത്തിൽക്കൂടി ദൂരസ്ഥമായ വിദ്യാലയത്തിലേയ്ക്കു കൊണ്ടുപോകുന്നതും നോക്കുക. ഇതിൽനിന്നു് സംസൎഗ്ഗത്തിനു് നമ്മുടെ ഉള്ളിലിരിക്കുന്ന ഏതോ വേറൊരു വാസനയെ ഉജ്വലിപ്പിക്കുവാനുള്ള ശക്തിമാത്രമേ ഉള്ളവെന്നു് നാം പഠിക്കുന്നു.

അഥവാ സംസൎഗ്ഗം സൎവ്വശക്തിയും ഉള്ളതാണെന്നു തന്നെ ഇരിക്കട്ടെ. എന്നാൽ എന്തു്? ചിലർ സത്‌സംഗവും മററുചിലർ ദുഃസംഗവും ഉണ്ടാകത്തക്ക പരിതഃസ്ഥിതികളിൽ ജനിക്കുന്നതിനുള്ള കാരണമെന്തു്? ഈശ്വരൻ അപ്രകാരം സൃഷ്ടിക്കയോ? ഈശ്വരൻ ഒരുവനെ അപ്പോഴേ ഭാവിയിലോ സുഖിയും യശസ്വിയും പൂജ്യനുമായിത്തീരാൻതക്ക പരിതഃസ്ഥിതികളിലും മററൊരുവനെ അതിനു വിപരീതപരിതഃസ്ഥിതിയിലും സൃഷ്ടിക്കുവാൻ തക്ക പക്ഷപാതിയോ? ഒരിക്കലുമല്ല. പിതാവായ ഈശ്വരൻ തൻെറ കുട്ടികളോടു് സമഭാവനയോടുകൂടിയല്ലാതെ വൎത്തിക്കുമോ 'തൻെറ കുഞ്ഞുങ്ങളിൽ ഒന്നുപോലും നശിക്കാൻ ഇടവരരുതു് എന്നാകുന്നു പിതാവിൻെറ ഇച്ഛ' എന്നു് ക്രിസ്തുദേവൻ തന്നെ പറയുന്നതായി ബൈബിഠം സെൻറു് മാത്യു പതിനെട്ടാം അദ്ധ്യായം പതിന്നാലാം വാക്യത്തിൽ കാണുന്നു. അതിനാൽ സദസത് പരിതസ്ഥിതികളിൽ ജനിക്കുന്നതും സത്തുക്കളേയോ അസത്തുക്കളേയോ മിത്രങ്ങളായി സ്വീകരിച്ചു് അവരിൽനിന്നു് പാഠങ്ങഠം ഗ്രഹിച്ചു മനുഷ്യർ പ്രവൎത്തിക്കുന്നതും ഈശ്വരേച്ഛയാലല്ല എന്നു് സിദ്ധിക്കുന്നു. പിന്നെ എന്തുകൊണ്ടായിരിക്കാം അപ്രകാരം സംഭവിക്കുന്നതു്? 'യദൃച്ഛയാ' എന്നു് നാസ്തികൻ ഉത്തരം പറയുന്നു. ഈ 'യദൃച്ഛാ' ശബ്ദം സയിൻസിനു സമ്മതമല്ല. സയിൻസുകൊണ്ടു് നാം ഒന്നാമതായി മനസ്സിലാക്കുന്ന തത്വം ലോകത്തിൽ നടക്കുന്ന സകല സംഭവത്തിനും കാരണമുണ്ടായിരിക്കണെ

മെന്നും ആ കാരണം മനുഷ്യന്നു് സ്വപ്രയത്നത്താൽ അറിയിക്കത്തക്കതാണെന്നും ആണു്. ഈ തത്വം അടിസ്ഥാനമാക്കി ഹിന്ദുമതാചാര്യന്മാർ പ്രയത്നിച്ചതിന്റെ ഫലമായിട്ടാകുന്നു അവക്കു് തത്വശാസ്ത്രത്തിന്റെ അഗാധതലങ്ങളിലേയ്ക്കു് പ്രവേശിച്ചു് മനഃസ്വരൂപം, ആത്മസ്വരൂപം, സൃഷ്ടിസ്വരൂപം, മുക്തിസ്വരൂപം മുതലായവ അറിയുവാൻ സാധിച്ചതു്. അതിൽ മനഃസ്വരൂപത്തെ സംബന്ധിച്ച ഭാഗമേ നമ്മുടെ ഈ ഉപന്യാസത്തിനു് വിഷയമാകേണ്ടതുള്ളൂ. മനസ്സിനു് ഏതു രൂപത്തെ ദൃഢമായി ധ്യാനിക്കുന്നുവോ അതിനോടു് 'സാരൂപ്യം' പ്രാപിക്കുക എന്ന ഗുണമുള്ളതായി നമ്മുടെ പൂർവ്വികന്മാർ മനസ്സിലാക്കി. അവർ ശരീരത്തെ സ്ഥൂലം, സൂക്ഷ്മം എന്നിങ്ങനെ രണ്ടായി ഭാഗിച്ചു. അന്നം (Matter) കൊണ്ടുണ്ടായി, അന്നത്താൽ പോഷിപ്പിക്കപ്പെട്ടു് ബാഹ്യകാരണങ്ങളാൽ നാശം പ്രാപിക്കുന്ന ഈ മൺമയശരീരം സ്ഥൂലശരീരം. ശ്രോത്രാദിപഞ്ചകവും വാഗാദിപഞ്ചകവും പ്രാണാദിപഞ്ചകവും അന്തഃകരണവും കൂടിച്ചേന്നു് 'ഞാൻ' എന്ന ഭാവനയെ ഉണ്ടാക്കിക്കൊണ്ടു് സ്ഥിതിചെയ്യുന്ന ശരീരം സൂക്ഷ്മശരീരം. ഇതിനേയത്രെ ക്രിസ്ത്യാനികൾ ബൈബിളിൽ ആത്മാവു് (Soul) എന്നു പറഞ്ഞുവരുന്നതു്. സ്ഥൂലശരീരത്താൽ ചെയ്യപ്പെടുന്ന സകല കമ്മങ്ങളും സൂക്ഷ്മശരീരത്തിന്റെ പ്രധാനാംഗമായ മനസ്സിന്റെ ദൃഢവിചാരത്തിന്റെ ഫലമാകയാൽ ആ കമ്മങ്ങൾ ദൃഢവിചാരരൂപേണ മനസ്സിൽ ഒരു അച്ചു അടയാളം ഉണ്ടാക്കുകയും ഈ അടയാളം, വാസനാരൂപമായി നമ്മിൽ കിടക്കുകയും ചെയ്യുന്നു. ഉദാഹരണമായി നാം ഒരാളെ ഒരിക്കൽ കണ്ടിട്ടുണ്ടു് എന്നിരിക്കട്ടെ; കുറെ ദിവസങ്ങൾ കഴിഞ്ഞു് വീണ്ടും അയാളെ കാണാനിടവരുമ്പോൾ നാം അയാൾ ആരാണെന്നു് ഓമ്മയിൽ കൊണ്ടുവരാനായി അന്തഃകരണത്തിൽ ആരാഞ്ഞുനോക്കുന്നു. അവിടെ സംഗ്രഹിച്ചുവെച്ചിട്ടുള്ള പല അച്ചുകളും അയാളുടെ രൂപത്തോടു് താരതമ്യപ്പെടുത്തി നോക്കുന്നു. ഒടുവിൽ ആളെ നാം ആ അച്ചിന്റെ സഹായത്താൽ ഓമ്മയിൽ കൊണ്ടുവരുന്നു. ഇതുപോലെ നാം ചെയ്യുന്ന സകല പ്രവൃത്തിയും നമ്മുടെ സകല ചിന്തയും ഒരച്ചു് നമ്മുടെ ഉള്ളിൽ ഉണ്ടാക്കുന്നു. ഈ അച്ചു് പതിയുന്നതു് ഓരോ കമ്മത്തിലും നാം വയ്ക്കുന്ന ആസക്തിയെ ആശ്രയിച്ചിരിക്കുന്നു. ഏതൊരു വസ്തുവിൽ അധികം ആസക്തിയോടുകൂടി പ്രവർത്തിക്കുന്നുവോ അതു് വലിയ ഒരച്ചു് നമ്മുടെ ഉള്ളിൽ ഉറപ്പിക്കുകയും അടുത്ത വേറൊരു പ്രവൃത്തിക്കു് സഹായമായിത്തീരുകയും ചെയ്യുന്നു. ഒന്നാമത്തെ കള്ളം രണ്ടാമത്തെ കള്ളത്തിന്റെ മാഗ്ഗദശിയായിത്തീരുന്നു. ഇപ്രകാരം സംഗ്രഹിക്കപ്പെടുന്ന വാസനകളിൽ പ്രധാനമായവ ഒരുവ

ൻെറ മരണകാലത്തു് മുന്നോട്ടുനില്ക്കുകയും അതനുസരിച്ച പ്രവൎത്തിക്കുന്നതിനുള്ള ആഗ്രഹം അവൻെറ ഹൃദയത്തിൽ ഉദ്ദീപിപ്പിയ്ക്കുകയും ചെയ്യുന്നു. ഈ ആഗ്രഹം നിമിത്തം സൂക്ഷ്മശരീരി ആ ആഗ്രഹങ്ങളെ സാധിക്കുന്നതിനു സൌകൎയ്യമുള്ള ഗൎഭാശയങ്ങളേയും പരിതഃസ്ഥിതികളേയും തിരഞ്ഞെടുത്തു് അവിടെ പ്രവേശിച്ച് അതിനു പററിയ മാതാപിതാക്കന്മാരുടെ സഹായത്തോടുകൂടി സ്ഥൂലശരീരം സ്വീകരിച്ച വീണ്ടും ജനിയ്ക്കുന്നു. അങ്ങനെ ജീവൻ സ്വവാസനാനുസരണം, സ്വേഛപോലെ, ജനിച്ച കൎമ്മം ചെയ്യുന്നതിനാൽ ലോകവൈചിത്ര്യം ഉണ്ടാകുന്നു. ഇതിനു് ഈശ്വരൻ ഉത്തരവാദിയാകുന്നില്ല. ഇതാണ് ആൎയ്യസിദ്ധാന്തം.

ഇവിടെ, ''ജീവിതത്തിൽ കഷ്ടത അനുഭവിക്കാൻ കാരണമെന്തു്? കഷ്ടതയ്ക്കു് കാരണമാകത്തക്ക പരിതഃസ്ഥിതി ആരെങ്കിലും ആഗ്രഹിക്കുമോ?'' എന്നൊരു പൂൎവ്വപക്ഷം ഉണ്ടാകാം. ഇല്ല, കഷ്ടതയെ ആരും ആഗ്രഹിക്കുന്നില്ല. എന്നാൽ സുഖം ദുഃഖസമ്മിശ്രമാകുന്നു. അഥവാ സുഖവും ദുഃഖവും ഒരേ വസ്തുവിൻെറ രണ്ടു വശങ്ങൾ എന്നല്ലാതെ രണ്ടു ഭിന്നവസ്തുക്കളല്ല. ഇതാകുന്നു ശാസ്ത്രീയസിദ്ധാന്തം. സുഖം ദുഃഖത്തിൽനിന്നും വേൎതിരിക്കപ്പെടാവുന്നതല്ല. ഓരോ ശക്തിക്കും അതിൻെറ പ്രതികാരശക്തി (Reaction) എന്നുള്ളതു് പ്രകൃതിനിയമമാകുന്നു. അതിനാൽ ദുഷ്ടമായ ആഗ്രഹത്തോടുകൂടി ജനിച്ചവൻ ദുഷ്ടന്മാരെ അമൎത്തുവാനുള്ള ആഗ്രഹത്തോടുകൂടി ജനിക്കുന്ന വേറൊരുവൻെറ ശക്തിക്കു് കീഴടങ്ങേണ്ടിയിരിക്കുന്നു. അഥവാ നല്ല വൃക്ഷം വളൎത്തുന്നവൻ നല്ല ഫലവും ചീത്ത വൃക്ഷം വളൎത്തുന്നവൻ ചീത്ത ഫലവും ഭുജിയ്ക്കുയെന്നതു് സഹജമാകുന്നു. അതിനാൽ സുഖേഛ ദുഃഖേഛയിൽനിന്നു് നിശ്ശേഷം വ്യത്യസ്തമല്ലെന്നും സുഖാനുഭൂതി ദുഃഖാനുഭൂതിപൎയ്യവസായിയാണെന്നും സുഖേഛയോടുകൂടിയവൻ താൻ ഇഛിക്കുന്ന സുഖത്തിൻെറ രീതിയും തോതുമനുസരിച്ച് ദുഃഖം അനുഭവിക്കാനിടവരുന്നതു് പ്രകൃതിനിയമമാണെന്നും നമുക്കു് മനസ്സിലാവുന്നു. ഇവിടെ തൻെറ കുററത്തിനു് താൻ ഉത്തരവാദിയാകയാൽ പരമകാരുണികനായ ഈശ്വരനിലുള്ള ദോഷാരോപണം നീങ്ങുന്നു. സയൻസിനു യോജിച്ചവിധം, ലോകവൈചിത്ര്യത്തിനു് ഹേതു നമുക്കു വിശദമാകുകയും ചെയ്യുന്നു.

ഇനി ക്രിസ്ത്യാനികൾ വിശ്വസിച്ചുവരാറുള്ളതുപോലെയുള്ള സൃഷ്ടിക്രമത്തിലും ആത്മസ്വരൂപത്തിലും ഉള്ള ദോഷങ്ങൾ എന്തെന്നു നോക്കാം. ഒന്നാമതായി അവർ പറയുന്നതു് ഈശ്വരൻ ആദിയിൽ ലോകത്തേയും പിന്നീട് ആത്മാക്കളേയും ശൂന്യത്തിൽ നിന്നു് സൎവ്വശക്തത്വംകൊണ്ടു് സൃഷ്ടിക്കുന്നു എന്നാണു്. ഇതു് 'ശൂന്യത്തിൽ നി

ന്നു് ഒന്നും ഉണ്ടാകാൻ പാടില്ല' എന്നുള്ള യുക്തിയുക്തമായ സിദ്ധാന്തത്തിനു് വിപരീതമാകുന്നു. ഒന്നുമില്ലാത്തതിൽ നിന്നു് ഉണ്ടാക്കപ്പെട്ട ആത്മാക്കൾക്കു് രൂപം എങ്ങനെയുണ്ടാകും? അഥവാ അതു് ശരീരത്തിൽ, യഹോവ മൂക്കിലൂതിയ ശ്വാസശക്തിയാൽ, സ്ഥിതി ചെയ്യുന്നു എന്നിരിക്കട്ടെ; എന്നാൽ ശരീരനാശത്തിൽ, ശൂന്യത്തിൽ നിന്നുണ്ടായ ആത്മാവു് നാശമില്ലാതെ, ലോകാവസാനത്തിനുശേഷവും, അനന്തകാലം വർത്തിക്കുമെന്നു് പറയുന്നതു് യുക്തിക്കു് എങ്ങനെ യോജിക്കും? കാലത്തിൻെറ അതിരിനകത്തുണ്ടായ വസ്തു എങ്ങനെ കാലത്തെ അതിലംഘിച്ചു വർത്തിയ്ക്കും? 'കാരണമില്ലാതെ കാര്യമുണ്ടാകുകയില്ല' എന്നും, കാര്യഭൂതമായ വസ്തു കാര്യരൂപപ്രാപ്തിക്കുണ്ടായ ഹേതുവിൻെറ നാശത്തിൽ കാരണഭൂതത്തെ പ്രാപിക്കുമെന്നും ഉള്ള സയൻസിൻെറ തത്ത്വങ്ങളെ ക്രിസ്ത്യാനികൾ സ്വമതാഭിമാനത്തിനിടയിൽ നിശ്ശേഷം വിസ്മരിച്ചു കളഞ്ഞിരിക്കുന്നു. ഇനി ഈശ്വരൻ ഇത്ര വളരെ ആത്മാക്കളെ പുത്തൻപുത്തനായി സൃഷ്ടിച്ചു് അവരിൽ വളരെപ്പേരെ പിശാചിൻെറ പിറകേ അയച്ചു് നരകത്തിലേയ്ക്കു തള്ളുന്നതിൻെറ രഹസ്യം എന്താണാവോ? അതിനെപ്പററി ദൈവത്തിൻെറ സകല ഉദ്ദേശ്യങ്ങളും അറിഞ്ഞിരുന്ന 'ഏകപുത്ര'നെങ്കിലും ഒന്നും പറഞ്ഞതായി അറിയുന്നില്ലല്ലോ. ഇതു് ദൈവത്തിൻെറ കളിയാണെങ്കിൽ സാധുജനങ്ങളുടെ വട്ടംതിരിച്ചൽ കണ്ടു സന്തോഷിക്കുന്ന ദുഷ്ടന്മാരുടേയും, മഹാനായ ക്രിസ്തുദേവൻെറ കുരിശിലെ മരണം കണ്ടു് ആറ്റാദിച്ച ജൂതന്മാരുടേയും നിന്ദ്യകർമ്മങ്ങൾ കളികളായി വിചാരിക്കപ്പെടുന്നതിൽ എന്താണു് ദോഷം? ഇപ്രകാരം ആലോചിക്കുമ്പോൾ പരിഷ്കാര സൗധത്തിൻെറ ഏററവും താഴ്ന്ന നിലയിൽ ഇരുന്ന അസന്മാർഗ്ഗികളായ ജൂതന്മാരെ സന്മാർഗ്ഗികളാക്കുവാൻ വേണ്ടി ഏതോ ഒരു ജൂതൻ കാലാനുസരണം ഉപദേശിച്ച തത്ത്വങ്ങൾ മാത്രം അടങ്ങിയ പഴയ പുസ്തകപ്രകാരമുള്ള ക്രിസ്ത്യാനികളുടെ സൃഷ്ടിവിശ്വാസം അയുക്തികവും അശാസ്ത്രീയവുമാണെന്നും സ്വയം സച്ചിദാനന്ദസ്വരൂപിയായ ആത്മാവു് ലീലാർത്ഥം മായയെ അവലംബിച്ചു് പഞ്ചമഹാഭൂതങ്ങളെക്കൊണ്ടു് സ്ഥൂലസൂക്ഷ്മപ്രപഞ്ചസൃഷ്ടിചെയ്തു് സ്വയം അതിൽ സുരനരതിര്യഗാദിരൂപമെടുത്തു് യഥേഷ്ടം ക്രീഡിക്കുന്നുവെന്നും അതിനാൽ ആ ആത്മാവിൻെറ ഓരോ അംശവും ഇഛരിക്കയാൽ പുനർജ്ജന്മം സംഭവിക്കുന്നുവെന്നും ആ പുനർജ്ജന്മം ഒരു വാസ്തവമാണെന്നുമുള്ള ഹൈന്ദവ (വേദാന്ത) സിദ്ധാന്തം മാത്രമേ ശാസ്ത്രയുക്തിയ്ക്കു സമ്മതമാകുന്നുള്ളുവെന്നും ലഭിക്കുന്നു. ക്രിസ്ത്യാനികളുടെ സൃഷ്ടിക്രമസങ്കല്പം ചാറത്സ് ഡാർവിൻ തൻെറ സുപ്രസിദ്ധമായ വികാസവാദസിദ്ധാന്തം (Evolution) കൊണ്ടു്

ഖണ്ഡിച്ചിട്ടുള്ളതിനാൽ പാശ്ചാത്യചിന്തകർ ക്രിസ്തുമതത്തിൻെറ ഏതാദൃശാംശങ്ങൾക്ക കൊടുക്കുന്ന വില എത്രയുണ്ടെന്നു് ഇന്നു തെളിഞ്ഞിരിക്കുന്നു. ഡാർവിൻ പറയുന്നതു് ശൂന്യത്തിൽനിന്നു് ഈ പ്രപഞ്ചം ആധുനികരൂപത്തോടുകൂടി ഏതാനും സഹസ്രാബ്ദങ്ങൾക്കമുമ്പു് ജനിച്ചതല്ലെന്നും അതു് ആധുനികാവസ്ഥയെ പ്രാപിക്കുന്നതിനു മുമ്പു് കോടി കോടി വഷ്ങ്ങളായി നാനാഘട്ടങ്ങളിൽ കൂടി കടന്നു പോയിട്ടുണ്ടെന്നും അതുപോലെ മനുഷ്യനും പെട്ടെന്നു് ആധുനികാവസ്ഥയെ സ്വീകരിച്ചിട്ടുള്ളതല്ലെന്നും ജീവബീജം (Germ of Life) മനുഷ്യരൂപം എടുക്കുന്നതിനു മുമ്പു് സ്ഥൂലരൂപത്തിൻെറ പല പടികൾ കടന്നുപോയിട്ടുണ്ടെന്നും മററുമാണു്. ഗർഭപിണ്ഡശാസ്ത്രം (Embryology) പറയുന്നതു് മനുഷ്യൻ സകലസൃഷ്ടിസാരമാണെന്നാണു്. മനുഷ്യശരീരം ജനിക്കുന്നതിനു മുമ്പു് ജീവിലോകത്തിൻെറ (Animal Kingdom) നാനാപടികളും—കീടമത്സ്യോരഗശ്വനകവാനരാദികളായ സകല അവസ്ഥകളും—കടന്നുപോകുന്നു എന്നു് ആ ശാസ്ത്രം നമ്മെ പഠിപ്പിക്കുന്നു. ഇതിൽനിന്നെല്ലാം മനുഷ്യൻ പ്രപഞ്ചത്തിനു് വെളിയിൽ എവിടേയോ ഇരിക്കുന്ന ഒരു ഈശ്വരൻെറ ഒരു ദിവസത്തെ സൃഷ്ടിയാണെന്നുള്ള ക്രിസ്തീയവിശ്വാസം അടിസ്ഥാനശൂന്യമായി ഭവിക്കുന്നു. വികാസവാദം (Evolution) ഉറപ്പിച്ചിരിക്കുന്നതു് ഭിന്നവാസന, പ്രകൃത്യാ സ്വീകരണം, ജീവിതസമരം എന്നീ മൂന്നു നിയമങ്ങളിലാണു്. ഭിന്നവാസന സകല ജീവികൾക്കും ആഭ്യന്തരമായുള്ളതാണെന്നുള്ളതാണു് വികാസവാദികൾ പറയുന്നതു്. ഈ ഭിന്നവാസനയ്ക്കു ഹേതു എന്തെന്നുള്ള ചോദ്യത്തിനു് സയൻസു് മൗനാവലംബിയായിരിക്കുന്നു. ഇതു് പുനർജ്ജന്മസിദ്ധാന്തത്താൽ മാത്രമേ വിവരിക്കപ്പെടുന്നുള്ളൂ. അതിനാൽ പുനർജ്ജന്മസിദ്ധാന്തം സയൻസിനും വികാസവാദത്തിനും പൂർത്തിയെ നൽകുന്ന ഒരു മകുടമാണെന്നു് വന്നുചേരുന്നു. ഭിന്നവാസന ആഭ്യന്തരമായി മനുഷ്യനിൽ ഇരിക്കുന്നതു് എന്തുകൊണ്ടാണെന്നു വിവരിക്കാത്ത കാലത്തോളം സയൻസിനോ വികാസവാദത്തിനോ പൂർണ്ണതയുണ്ടെന്നു് പറയുവാൻ പാടില്ല. പുനർജ്ജന്മസിദ്ധാന്തം ഇവിടെ പൂർണ്ണമായി പരാപേക്ഷ കൂടാതേയും ഇരിക്കുന്നു.

എന്നാൽ ഡാർവിൻ, ക്രിസ്ത്യാനികളുടെ ഇടയിൽ പ്രബലമായിരിക്കുന്ന പാരമ്പരീണസംക്രാന്തിവാദം, (Theory of hereditary Transmisson), പിതാവിൻെറ ഗുണങ്ങൾ ജന്മനാ പുത്രനിലേയ്ക്കു് പകരുമെന്നുള്ള വിശ്വാസത്തെ ഉറപ്പിക്കുകയാണു് ചെയ്തതു്. അദ്ദേഹം ആ വിഷയത്തെ വിമശ്നം ചെയ്യുന്നതിൽ ശാസ്ത്രീയമായി അധികം പരിശ്രമിച്ചില്ല. ആ വിശ്വാസം ഖണ്ഡിച്ചതു് ഡോക്ടർ

ആഗസ്റ്റ് വീസ്മാൻ എന്ന ജർമ്മൻ സയൻസ് പണ്ഡിതനാകുന്നു. ജീവശാസ്ത്രത്തെ സൂക്ഷ്മമായി പരിശോധിച്ചാൽ ഒരിക്കലും ഒരാളിന്റെ പാരമ്പര്യംകൊണ്ട് അയാളുടെ സ്വഭാവം വേറൊരാളിലേയ്ക്കു പകരുവാൻ ഇടയില്ലെന്നാണ് കാണുന്നത്. ('പാരമ്പര്യം' എന്ന വിഷയത്തെപ്പററി വീസ്മാൻ എഴുതിയിട്ടുള്ള പുസ്തകത്തിന്റെ ഒന്നാം വാള്യം പുറം 461 നോക്കുക). മനുഷ്യരുടെ സ്വഭാവം ജീവധാതുപദാർത്ഥ (Germplasm) ത്തിന്റെ സംഘടനയിൽ സൂക്ഷ്മമായി അടങ്ങിയിരിക്കുന്നുവെന്ന് അദ്ദേഹം ശാസ്ത്രീയ പരിശോധനകളുടെ ഫലമായി തെളിയിച്ചിട്ടുമുണ്ട്. ഇതിനാൽ ഈ ലോകത്തിൽ ദുഃഖമുണ്ടാകുന്നതിന് കാരണം—അഥവാ മനുഷ്യർ കഷ്ടതയനുഭവിക്കുന്നതിന്റെ കാരണം—ആദം എന്നു പേരായ നമ്മുടെ ഒരു പൂർവ്വപിതാമഹൻ ചെയ്ത പാപത്തിന്റെ ഫലമാണെന്നുള്ള ക്രിസ്തീയജനവിശ്വാസം തകർന്നുപോകുന്നു.

ആദാമിന്റെ പാപം പുത്രന്മാരിലേയ്ക്കു പകരുമെന്നു പറയുന്നതിന് എന്തടിസ്ഥാനമാണുള്ളത്? ആത്മാവും ശരീരവും തമ്മിലുള്ള സംബന്ധം എങ്ങനെയാണാവോ ക്രിസ്ത്യാനികൾ ധരിച്ചിട്ടുള്ളത്? പിതാവിൽനിന്നും പുത്രനിലേയ്ക്കു പരമ്പരയാ സംക്രമിക്കുന്നത് ശരീരമോ ആത്മാവോ? ശരീരത്തിന്റെ മൂലബീജം സംക്രമിക്കുമെന്നുള്ളത് ശാസ്ത്രസമ്മതമാകുന്നു. എന്നാൽ ഈശ്വരൻ പുത്തനായി ഉണ്ടാക്കുന്ന ശുദ്ധമായ ആത്മാവിന് പിതാവിന്റെ പാപം എങ്ങനെയുണ്ടാകുന്നു? അഥവാ പിതാവിന്റെ ആത്മാവുതന്നെ പുത്രരൂപമായി തീരുകയാണെങ്കിൽ ഒരു പിതാവിനു പല പുത്രന്മാരുണ്ടാകുമ്പോൾ പിതാവിന്റെ ആത്മാവ് ഭാഗിക്കപ്പെടുന്നു. അപ്പോൾ പിതാവിന്റെ ആത്മാവിന്റെ പ്രധാനാംശങ്ങൾ നഷ്ടമാകുകയും പുത്രന്മാർക്ക് പൂർണ്ണാത്മാവ് ലഭിക്കാതെ വരികയും ചെയ്യുന്നില്ലേ? ആ ക്രമപ്രകാരം നമ്മിൽ ഇന്ന് ആദാമിന്റെ ആത്മാവിന്റെ എത്രയോ ചുരുങ്ങിയ ഒരംശംമാത്രമാണ് സ്ഥിതിചെയ്യുന്നത്? അഥവാ ആത്മാവ് അഗ്നിപോലെയാണോ?

ഇനി വേറൊന്ന് നാം ഓർക്കേണ്ടതായുണ്ട്. പിതാവിൽനിന്നാണ് ആത്മാക്കൾ ഉണ്ടായി, സുഖദുഃഖങ്ങൾ അനുഭവിക്കുന്നതെങ്കിൽ, ''ആരും വിവാഹം ചെയ്യ്, ആത്മാക്കളെ ജനിപ്പിച്ച് ക്ലേശിപ്പിക്കരുത്''' എന്നൊരു നിയമം ഭാവിസന്താനങ്ങളെ ഉദ്ദേശിച്ചു ചെയ്തശേഷം ദൈവം, അതിനുമുമ്പുണ്ടായിട്ടുള്ള ആത്മാക്കൾക്കുവേണ്ടി 'ഏകപുത്ര'നെ കുരിശിൽ മരിപ്പിക്കയല്ലേ നന്നായിരുന്നത്? അതുപോകട്ടെ! ഒരേ പിതാവിന്റെ പുത്രന്മാർ മുൻപു പറഞ്ഞതുപോലെ വിഭിന്നഗുണങ്ങളോടുകൂടിയവരായി കാണാൻ ഹേതു

വെന്തു്? ഒരുവൻ സംഗീതത്തിലും മററൊരുവൻ ചിത്രമെഴുത്തിലും മൂന്നാമതൊരാരം ഈശ്വരധ്യാനത്തിലും നാലാമത്തവൻ രാജ്യഭരണത്തിലും ആസക്തിയും അഭിവൃദ്ധിയും ഉള്ളവനായി പ്രകൃതിയിൽ കാണുന്നതെന്തുകൊണ്ടു്? ഈ വാദങ്ങരം വീസ്ലാൻെറ അഭിപ്രായത്തെ സാധൂകരിക്കുന്നു. അപ്പോരം ലോകത്തിൽ മനുഷ്യരുടെ ക്ലേശത്തിനു് ഉത്തരവാദികരം മനുഷ്യർ തന്നെയാണെന്നും ഇച്ഛയാണു് അതിനു് ഹേതുവെന്നും ഇച്ഛാനിവൃത്തിയാണു് അതിൻെറ നിവാരണോപായമെന്നും നമുക്കു് മനസ്സിലാകുന്നു. ഇച്ഛയുള്ള കാലത്തോളം ഇച്ഛാനുസരണം തന്നിവൃത്തിക്കായി വീണ്ടും വീണ്ടും ഇച്ഛ സാധിക്കുന്നതിനു് യോനികളിൽ ജനിക്കുകയും ചെയ്യുന്നു. ഇതു് ശാസ്ത്രസമ്മതവും വീസ്ലാൻെറ ജീവധാതുപദാർത്ഥവാദത്തിനു് അവിരോധിയുമാകുന്നു.

ഇനി രണ്ടുവാക്കു് പറയാനുള്ളതു് പുനർജ്ജന്മവിശ്വാസംകൊണ്ടു് ഹിന്ദുക്കറംക്കുണ്ടായിട്ടുള്ള ഒരു വലിയ ഗുണത്തെ കുറിച്ചാകുന്നു. 'സ്ത്രീലോകത്തിനു് ജ്ഞാനദീപം കാണിച്ചതു് ഞങ്ങളാണു്'' എന്നു് അഭിമാനിക്കുന്ന ക്രിസ്തുമതാഭിമാനികളേ നിങ്ങളുടെ മതം മനുഷ്യൻെറ അധഃപതനത്തിനു് കാരണം സ്ത്രീവർഗ്ഗത്തിൻെറ ആദിദേവതയായ ഹവ്വ ആണെന്നല്ലേ പറയുന്നതു്? എന്നാൽ പുരുഷൻെറ സഹായത്തിനായി, വിനോദസാധനമായി അവൻെറ ഒററ വാരി എല്ലിന്മേൽ സൃഷ്ടിക്കപ്പെട്ടവളാണു് സ്ത്രീ എന്നല്ലേ ഇന്നും നിങ്ങരം വിശ്വസിച്ചുപോരുന്നതു്? സ്ത്രീകരംക്കു് ഒരിക്കലും സ്വാതന്ത്ര്യം ഇല്ലെന്നു് തെളിയിക്കുവാൻ ഇതിനു മീതെ എന്തു തെളിവാണു് ആവശ്യമുള്ളതു്? ഇതെല്ലാം ജൂതമതവിശ്വാസമാണെന്നും പഴയ പുസ്തകം മുഴുവൻ ശരിയല്ലെന്നും നിങ്ങളിൽ ചിലർ പറയുമായിരിക്കാം. പഴയ പുസ്തകത്തിലെ ഈ ഭാഗം ശരിയല്ലെങ്കിൽ മനുഷ്യനു് പാപം എവിടെനിന്നു് ഉണ്ടായി? പാപമില്ലാതെ പാപമോചകൻെറ ആവശ്യം എങ്ങനെ നേരിട്ടു? ''അല്ലയോ ദൈവമേ! നീയും എന്നെ കൈവെടിഞ്ഞോ?'' എന്നു പറഞ്ഞുകൊണ്ടു് ദൈവത്തിൻെറ 'ഏകപുത്രൻ' എന്തിനു് കുരിശിന്മേൽ മരിച്ചു? മററു ചിലർ പഴയ പുസ്തകത്തിൽ പറയുന്നതെല്ലാം രൂപകകഥയാണെന്നു പറയുന്നു. പാപോല്പത്തി രൂപകകഥയെങ്കിൽ പാപമോചനവും രൂപകകഥയല്ലേ? സ്ത്രീകളും മനുഷ്യരാണെന്നും അവക്കു് പുരുഷന്മാരോടു് തുല്യതയുണ്ടെന്നും ഉള്ള ബോധം പാശ്ചാത്യക്കു് എങ്ങനെ ഉണ്ടായി എന്നു് നിങ്ങരംക്കു് അറിയാമോ? അതു് റോമിൽനിന്നു കിട്ടിയതാണു്. റോമിനു് ഗ്രീസിൽനിന്നും ലഭിച്ചു. ഗ്രീക്കുകാക്കു് അവരുടെ മതപ്രകാരം ഏറെക്കുറെ ഈ ബോധം ഉണ്ടായിരുന്നുവെങ്കിലും ഗ്രീസിൽ ഇതിനു പ്രാബല്യമുണ്ടായതു് ബുദ്ധമതസന്ന്യാസിമാരുടേയും ഭാരതീ

യരുടേയും സമ്പക്മുണ്ടായതിനുശേഷമാണ്. ഈ ചരിത്രവാസ്തവം നിങ്ങറം ഓൎത്തുകൊള്ളുവിൻ! സ്വത്തുക്കളുടെ അവകാശക്രമത്തെ പ്പററി പ്രതിപാദിക്കുന്ന ക്രിസ്തീയ നിയമപ്രകാരം (Christian Law) ഇന്നും ഹിന്ദു സ്ത്രീകറംക്കുള്ളതുപോലെ സ്വതന്ത്രമായ ഒരവ കാശക്രമം ക്രിസ്തീയ സ്ത്രീകറംക്ക് വിധിച്ചിട്ടുണ്ടോ എന്ന് നിങ്ങറം വല്ല നിയമപണ്ഡിതന്മാരോടും അന്വേഷിക്കുവിൻ.

ഹിന്ദുക്കറം പുനജ്ജന്മത്തിൽ വിശ്വസിച്ചു. ഏകനായ ഈശ്വരൻ രണ്ടു മൂൎത്തികളെ, സ്ത്രീപുരുഷരൂപമായി, സ്വീകരിച്ചു എന്ന് അവ രുടെ ശാസ്ത്രം ഘോഷിക്കുന്നു. സ്ത്രീകറം പാപത്തിന് പുരുഷന്മാരേ ക്കാറം ഒരുവിധത്തിലും കൂടുതൽ ഉത്തരവാദികളല്ലെന്നാകുന്നു വേദോ പനിഷത് സിദ്ധാന്തം. ഹിന്ദുക്കറംക്ക് ഒരിക്കലും, ദുഷ്ടാനുഭവ ത്തിന്റെ ഹേതു, ദുഷ്ടനായ പിശാചിനെ സ്വപുത്രന്മാരുടെ മേൽ എന്നും ചെയ്യുന്നതിനുള്ള അധികാരത്തോടുകൂടി കയറൂരിവിടുന്ന ഈശ്വരന്റെ മേലോ സാധുവായ ഒരു സ്ത്രീയുടെ മേലോ ആരോപി ക്കേണ്ട ആവശ്യം നേരിട്ടിട്ടില്ല. വാസ്തവപ്രതിപാദകന്മാരായ സയൻസ് പണ്ഡിതന്മാരെ സമുദായഭ്രംശം ചെയ്യുന്നതിനോ നാസ്തി കരെന്നു വിളിക്കുന്നതിനോ അവരുടെ ശിരച്ഛേദം ചെയ്യുന്നതിനോ ഹിന്ദുക്കറംക്ക് ആവശ്യം ഉണ്ടായിട്ടില്ല. അവൎക്ക് അശാസ്ത്രീയമായ നിത്യനരകത്തിലോ ശൂന്യസൃഷ്ടിയിലോ വിശ്വസിക്കുവാൻ ആവ ശ്യമുണ്ടായിട്ടില്ല. ഒരു ദിവസത്തെ കൎമ്മംകൊണ്ട് ഒരുവന്റെ സകല യോഗ്യതകളും തീർച്ചപ്പെടുത്തി നിത്യസ്വൎഗ്ഗത്തിലേയ്ക്ക് കയററി വിടുകയോ നിത്യനരകത്തിൽ തള്ളിവീഴ്ത്തുകയോ ചെയ്യത്തക്ക കഠോ രനാണ് ഈശ്വരനെന്ന് വിധിക്കേണ്ടിവരുന്നില്ല. അവർ പ്രകൃതി യെ വിവേചനം ചെയ്തു പുനജ്ജന്മസത്ത മനസ്സിലാക്കുകയും മനഃശാ സ്ത്രം നിൎമ്മിച്ച് അഭ്യാസം ചെയ്ത് പൂൎവ്വജന്മസ്മൃതി സമ്പാദിക്കു കയും ചെയ്യുന്നു. ''ഞാൻ എന്റെ പൂൎവ്വജന്മങ്ങറം എല്ലാം ഓൎക്കുന്നു.'' എന്ന് ഭഗവാൻ ഗീതയിൽ പറയുന്നു. ബുദ്ധന്റെ പൂൎവ്വജന്മകഥകറം ബൗദ്ധജാതകങ്ങറം പ്രതിപാദിക്കുന്നു. പത്തൊൻപതാം ശതാബ്ദ ത്തിൽ ജീവിച്ചിരുന്ന ശ്രീരാമകൃഷ്ണപരമഹംസൻ എന്ന ഋഷീശ്വരൻ തന്നെ സ്വശിഷ്യനായ വിവേകാനന്ദസ്വാമികളെ സമാധിയിൽ അർദ്ധബാഹ്യാവസ്ഥയിലാക്കി അദ്ദേഹത്തിന്റെ പൂൎവ്വജന്മങ്ങറം അദ്ദേഹത്തെക്കൊണ്ടുതന്നെ പറയിച്ചതായി അവരുടെ ചരിത്രം പറ യുന്നു. ശ്രീ വിവേകാനന്ദസ്വാമികറംക്ക് പൂൎവ്വജന്മസ്മരണയുണ്ടെന്ന് അദ്ദേഹം പറഞ്ഞതായി അദ്ദേഹത്തിന്റെ പ്രസംഗഗ്രന്ഥങ്ങളിൽ തന്നെ കാണുന്നു. ഇതുപോലെ പൂൎവ്വജന്മസ്മൃതി ശാസ്ത്രോക്തമായ അഭ്യാസത്താൽ ലഭ്യമാണെന്ന് പതഞ്ജലി മുതലായ മഹർഷിമാരും ഇന്ന് ഭാരതത്തിൽ, ജീവിച്ചിരിക്കുന്ന ചില യോഗികളും പറയുന്നു.

ഇതിൻെറ സാദ്ധ്യത പാശ്ചാത്യന്മാരിലും വളരെപേർ സമ്മതിച്ചുകഴിഞ്ഞിരിക്കുന്നു. അതിനാൽ പുനർജ്ജന്മസിദ്ധാന്തം ക്രിസ്ത്യാനികളുടെ പല അന്ധവിശ്വാസങ്ങളെപ്പോലെ അശാസ്ത്രീയവും യുക്തിശൂന്യവും പ്രകൃതിനിയമവിരുദ്ധവുമല്ലെന്നും ഇന്നത്തെ സയൻസിന്നു സർവ്വഥാ യോജിച്ചതാണെന്നും പടിഞ്ഞാറൻവേഷം കെട്ടുന്നതിനു് പുറപ്പെടുന്ന പല ആളുകളും ഇനിയെങ്കിലും ഒത്തുകൊള്ളട്ടെ! ക്രിസ്ത്യാനികൾ ഈ സിദ്ധാന്തം ഖണ്ഡിക്കുവാൻ പുറപ്പെടുന്നതിനുമുമ്പു് ആത്മസ്വരൂപ പ്രതിപാദകങ്ങളായി ശങ്കരാദ്യാചാര്യന്മാർ രചിച്ചിട്ടുള്ള വേദാന്തഗ്രന്ഥങ്ങളും ശ്രീമദ്വിവേകാനന്ദസ്വാമികൾ, മിസ്സ്. എസ്സ്. ഇ. വാൽഡോ, ശ്രീമദഭേദാനന്ദസ്വാമികൾ എന്നിവർ ഈ വിഷയത്തെ പുരസ്കരിച്ചു് 'Reincarnation' (പുനർജ്ജന്മം) എന്ന തലക്കെട്ടിൽ എഴുതിയിട്ടുള്ള ഉപന്യാസങ്ങളും ശ്രീമാൻ ജിനരാജദാസ് അവർകൾ എം. എ. 'തിയോസഫിയും ആധുനികചിന്തയും' (Theosophy and Modern thought) എന്ന തലക്കെട്ടിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഗ്രന്ഥത്തിൻെറ ഒന്നാമദ്ധ്യായവും വായിച്ചു് ആധുനിക സയൻസിൻെറ തത്ത്വങ്ങൾ മനസ്സിലാക്കിയാൽ കൊള്ളാമെന്നു് അപേക്ഷ.



---

1095-ലെ (1920) 'കേരളീയ യുവജനമിത്രം' എന്ന മാസികയുടെ 3-ം, 4-ം ലക്കങ്ങളിൽ പ്രസിദ്ധപ്പെടുത്തിയത്.

# 32. ഹിന്ദുക്കളുടെ ഭാവികർത്തവ്യം *

മരം മുറിക്കാൻ ഇരുമ്പുമാത്രം ആയാൽ പോരെന്നും അതിനാൽ ഇരുമ്പുകൊണ്ടുള്ള കോടാലി മാത്രമായിരുന്ന കാലത്തു് വൃക്ഷങ്ങരം ഭയപ്പെടാറില്ലെന്നും എന്നാൽ മരംകൊണ്ടുള്ള കൈ അതിൽ ചേരുമ്പോരം മരങ്ങരം ഭയപ്പെട്ടുതുടങ്ങിയെന്നുമുള്ള പഴയ അഭിപ്രായം നിങ്ങരം കേട്ടിരിക്കുമല്ലോ. ഇതുപോലെ ഇന്ത്യാക്കാക്കു് ആപത്തുണ്ടാക്കാൻ വിദേശീയക്കു സാധിച്ചതു് ഇന്ത്യാക്കാരിൽത്തന്നെ ഒരു വിഭാഗത്തെ അവക്കു വശപ്പെടുത്താൻ സാധിച്ചപ്പോഴാണെന്നു് ഇന്ത്യാചരിത്രം പറയുന്നു. മുഹമ്മദ്ഗോറി ഇവിടെ ആദ്യത്തെ മുസ്ലിം സംസ്ഥാനം സ്ഥാപിച്ചതെങ്ങനെ? കാലക്രമേണ ഇവിടെ മുസൽമാന്മാർ വളന്നതെങ്ങനെ? ഹിന്ദുരാജാക്കന്മാരുടെയിടയിൽ അനൈകമത്യം ഉണ്ടായതുകൊണ്ടുതന്നെ. ചീപ്പും കണ്ണാടിയുമായി, ഒരു സെൻറു് ഭൂമി കിട്ടിയാൽകൊള്ളാമെന്നു പ്രാത്ഥിച്ചുവന്ന കച്ചവടക്കാർ ഇവിടെ സമ്രാട്ടുകളായതെങ്ങനെ? ബംഗാളത്തു് ക്ലൈവ് ഒരു രാജ്യം ഉണ്ടാക്കിയതെങ്ങനെ? മിർജാഫിറെയും, സുരാജ്ദൗളയേയും ഭിന്നിപ്പിച്ചു് മിർജാഫറെ പ്രലോഭിപ്പിച്ചു് വശപ്പെടുത്തിയിട്ടു്. ഇന്ത്യക്കാർതന്നെ അവരുടെ ഭാഗത്തില്ലായിരുന്നെങ്കിൽ അവക്കു് എന്തുചെയ്യുവാൻ കഴിയുമായിരുന്നു? ഈ ചരിത്രത്തിൽനിന്നു് ഒരു വലിയ പാഠം പഠിക്കണം. പഠിച്ചില്ലെങ്കിൽ വലുതായ ആപത്തുണ്ടു്.

ഇംഗ്ലീഷുകാരുടെ അതേപണിതന്നെയാണു് ക്രിസ്ത്യൻ മിഷണറിമാർ ഇവിടെവന്നു് ചെയ്തിരിക്കുന്നതു്. അവർ ഇവിടെവന്നു് മുമ്പുതന്നെ ജാതികൊണ്ടുഭിന്നരായിരുന്ന ഹിന്ദുക്കളെ അവരുടെ പള്ളിക്കൂടങ്ങരംമുഖേന ഭിന്നിപ്പിച്ചിരിക്കുന്നു. അവരുടെ സങ്കല്പകല്പിതമായ ആര്യദ്രാവിഡമത്സരത്തിനു് അവർ വിത്തിട്ടു; ഹിന്ദു മുസ്ലീം വഴക്കു് എന്നും നിലനില്ക്കാൻ പഠിപ്പിക്കുന്ന പുസ്തകങ്ങരം പ്രചരിപ്പിച്ചു; അനാദികാലംമുതൽ ഭാരതത്തിൽ ജാജ്വല്യമാനമായി നിലനില്ക്കുന്ന വിശേഷോത്തരമായ ആഷസംസ്കാരത്തിൽ നമുക്കു് അവിശ്വാസമുണ്ടാക്കി. ഭാരതീയസംസ്കാരത്തിൽ വിദ്യാസമ്പന്നന്മാക്കു് അവിശ്വാസമുണ്ടാക്കാൻ അവരുടെ പള്ളിക്കൂടങ്ങരം മുഖേന അവരാൽ കഴിവതെല്ലാം അവർ ചെയ്തു. ഇതിൻെറ ഫലം ഇന്ത്യയിൽ ഏററവും

---

* 1946—ൽ പനമററത്തുവച്ചുനടന്ന ഹൈന്ദവസമ്മേളനത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൻെറ ചുരുക്കം.

അധികം വിദ്യാഭ്യാസം സിദ്ധിച്ചവരുള്ള തിരുവിതാംകൂറിലും, കൊച്ചിയിലും നാം ഇന്ന സ്പഷ്ടമായിക്കാണുന്നു. ഇവിടെ വിദ്യാഭ്യാസം സിദ്ധിച്ചവരുടെ വലിയ ഒരു സംഖ്യ നിർമ്മതപ്രസ്ഥാനത്തിന നുകൂലികളാണ്. ഹിന്ദുക്കളായ ചെറുപ്പക്കാരിൽ വളരെപ്പേർ മതം എന്തിനാണെന്നും വേണമെങ്കിൽതന്നെ ഏതു മതമായാലെന്തെന്നും ചോദിക്കുന്നവരായി കാണപ്പെടുന്നു. ഈ ചോദ്യം ഹൈന്ദവസംഘടനയ്ക്കും ഭാരതത്തിന്റെ ഭാവിശ്രേയസ്സിനും ഹാനികരമാകയാൽ അതിന്നു മറുപടി പറയാനാണ് എന്റെ ഇപ്പോഴത്തെ ശ്രമം.

മനസ്സിനെ സമ്പൂർണ്ണം ദുഃഖശൂന്യമാക്കി ആനന്ദപ്രതിഷ്ഠിതമാക്കുന്നതിനാണ് മതം. അതിന്ന് ഇതുവരെ മററുപായം രാജ്യതന്ത്രജ്ഞന്മാരോ സയൻസ്‌വിദഗ്ദ്ധന്മാരോ കണ്ടുപിടിച്ചതായി അറിവില്ല. അങ്ങനെ ഉണ്ടായിരുന്നെങ്കിൽ ഞങ്ങളും മതം കൂടാതെ കഴിയ്ക്കുമായിരുന്നു. എന്നാൽ അങ്ങനെയറിവില്ല. കളിപ്പാട്ടവും പമ്പരവും കൊണ്ട് തൃപ്തിപ്പെടുന്ന കുട്ടിക്ക് അതിനപ്പുറമൊന്നും വേണ്ടായിരിയ്ക്കാം. എന്നാൽ മററൊന്നും ലോകത്തിനാവശ്യമില്ലെന്ന് പറയാൻ ആ കുട്ടിയ്ക്ക് എന്തവകാശം? പറഞ്ഞാൽ അതു ശരിയായിരിയ്ക്കുമോ? അതുപോലെതന്നെയാണ് മതം വേണ്ടെന്ന് പറയുന്നവരുടെയും അവസ്ഥ. അവർ തിന്നുകയും കുടിക്കുകയും വിസർജ്ജനം ചെയ്യുകയും സന്താനങ്ങളെ ജനിപ്പിക്കുകയും ഉറങ്ങുകയും അതിലേയ്ക്ക് തങ്ങളുടെ കുട്ടികൾക്കും ബന്ധുക്കൾക്കും സ്നേഹിതന്മാർക്കും സൗകര്യമുണ്ടാക്കിക്കൊടുക്കുകയും ചെയ്യുന്നതുകൊണ്ട് തൃപ്തന്മാരായിരിയ്ക്കാം. ലോകം മുഴുവൻ അതുകൊണ്ട് തൃപ്തിപ്പെട്ടുകൊള്ളണമെന്നും അതിനപ്പുറമെന്തെങ്കിലും ആവശ്യമാണെന്ന് ആരെയും പഠിപ്പിച്ചുകൂടെന്നും പറയാൻ അവക്കെന്തവകാശം.? അതിനപ്പുറം കാണാൻ കഴിഞ്ഞവരിൽ നിന്നാണ് മതം ഉൽപന്നമായതു്. അതിന്നപ്പുറമറിയാൻ ആഗ്രഹിയ്ക്കുന്നവക്ക് മതത്തിന്റെ ആവശ്യമുണ്ട്. അതിന്നപ്പുറമെത്തിയവരിൽ നിന്നാണ് ലോകത്തിലെ ഏററവും ഉൽകൃഷ്ടങ്ങളും മനുഷ്യവർഗ്ഗത്തിന്ന് ഏററവും ഗുണകരങ്ങളുമായ ചിന്തകൾ ഉണ്ടായതു്. അവിടെ നിന്നുമാത്രമേ മനുഷ്യനെ മനുഷ്യനാക്കുന്ന സിദ്ധാന്തങ്ങൾക്ക് ശരിയായ ഹേതു കണ്ടുപിടിക്കുവാൻ കഴിയുകയുമുള്ളു.

യൂറോപ്പിലോ ഇന്ത്യക്കുപുറത്തോ ചില മതങ്ങൾ മനുഷ്യദ്രോഹത്തിന്നു മുതിർന്നിരിയ്ക്കാം; തത്ത്വചിന്തകന്മാരുടേയും സത്യാന്വേഷികളുടേയും ശത്രുക്കളായി പ്രവർത്തിച്ചിരിക്കാം. ആ കാരണത്താൽ യൂറോപ്പിലെ മനുഷ്യസ്നേഹികളും സത്യാന്വേഷികളും ആയ ചിലർ മതം വേണ്ടെന്നു പറയുന്നുണ്ടായിരിക്കാം. അതുകൊണ്ട് ഇന്ത്യയിലും മതം വേണ്ടെന്നു പറയാനെന്തവകാശം? ഇന്ത്യയിലെ മതങ്ങൾ മനു

ഷ്യദ്രോഹത്തിനൊതുങ്ങിയതായി എവിടെയെങ്കിലും ചരിത്രരേഖയുണ്ടോ? ചില മതത്തിൻെറ അനുഗാമികൾ തമ്മിൽ ലൗകികമായി കലഹിച്ചിരിക്കാം. ചില വീട്ടുകാർ തമ്മിൽ കലഹിക്കുന്നതുപോലെ, ചില കരക്കാർ തമ്മിൽ കലഹിക്കുന്നതുപോലെ. എന്നാൽ താന്താങ്ങളുടെ മതത്തിലേയ്ക്കു ആളുചേർക്കാൻവേണ്ടി ഭാരതീയമതക്കാർ കലഹിച്ചതായി തെളിവെവിടെ? ബുദ്ധമതം, ജൈനമതം, ശിഖമതം, വേദാന്തമതം എന്നിവയുടെ ചരിത്രം നോക്കുക. ഒരു മതം പ്രചരിക്കുന്നതുകണ്ടു് അസൂയാലുക്കളായിത്തീൎന്ന മററു ചില മതക്കാർ അവരുമായി ശണ്ഠയിട്ടിരിയ്ക്കാം. എന്നാൽ മതപരിവൎത്തനത്തിനുവേണ്ടി ഭാരതീയമതങ്ങൾ വാളുപയോഗിച്ച ചരിത്രമെവിടെ? യൂറോപ്പിലെ മനുഷ്യസ്നേഹികളാൽ പരിത്യജിക്കപ്പെട്ട മതത്തിൻെറ അനുഗാമികൾപോലും ഇന്നു് ഇന്ത്യയിൽവന്നു് മതത്തിൻെറ പേരിൽ സംഘടിക്കുമ്പോൾ, ''സൎവ്വഭൂതഹിതേ രതാഃ'' ''ലോകാഃ സമസ്താഃ സുഖിനോ ഭവന്തു'' (''സൎവ്വഭൂതങ്ങൾക്കും ഹിതം ചെയ്യുന്നതിൽ തല്പരന്മാരായിരിക്കണം.'' ''സകലലോകവും സുഖമുള്ളതായി ഭവിക്കണം'') എന്നതു് മുദ്രാവാക്യമാക്കിയ മതത്തിൻെറ അനുഗാമികൾ മതം വേണ്ടെന്നു് പറയുന്നതു് ഒന്നുകിൽ മതമെന്താണെന്നവൎക്കറിഞ്ഞുകൂടായ്കകൊണ്ടു്; അല്ലെങ്കിൽ മതത്തെപ്പററി ആരോ അവരെ തെററായി പഠിപ്പിച്ചതുകൊണ്ടു്. എന്തിനാണു് ഹിന്ദുമതത്തിൻെറ പേരിൽ സംഘടിക്കുന്നതെന്നു് ചോദിച്ചേക്കാം. എന്തിനാണോ യൂറോപ്പിനെ രക്തപ്പുഴയിൽ മുക്കിയ മതത്തിൻെറ അനുഗാമികൾ സംഘടിക്കുന്നതു്, അതിനെ തടയാൻ എന്നാണു് എൻെറ ഉത്തരം.

യൂറോപ്പിൽ അവർ എന്തുചെയ്തു എന്നും എങ്ങനെയുള്ള മതമാണു് പ്രചരിപ്പിച്ചതെന്നും എങ്ങനെയാണു് പ്രചരിപ്പിച്ചതെന്നും പഠിയ്ക്കേണ്ടതാണു്. അതു് ഇവിടെ ആവൎത്തിക്കാതെ നോക്കേണ്ടതും ഹിന്ദുക്കളുടെ ചുമതലയാണു്. മോഷീം എന്ന ചരിത്രകാരൻ പറയുന്നതു് ക്രിസ്തീയരാജ്യത്തു സദാചാരത്തിൻെറ മാനദണ്ഡമായി നാലാം ശതകത്തിൽ വച്ചിരുന്നതു് രണ്ടെണ്ണമായിരുന്നുവെന്നാണു്. ഇവയിൽ ഒന്നാമത്തേതു് ചൎച്ചിൻെറ താല്പര്യത്തിനെ സഹായിക്കുമെന്നുള്ളപ്പോൾ കളവുപറയുന്നതും ചതിക്കുന്നതും ഒരു പുണ്യകൎമ്മമായി കരുതുന്നതാണു്. വേറൊരു നിലയിൽ നോക്കിയാൽ അതുപോലെതന്നെ ഭയങ്കരമായ രണ്ടാമത്തേതു് മതത്തിലുള്ള തെററുകളെ വാഗ്ദണ്ഡനംകൊണ്ടു സാധിച്ചില്ലെങ്കിൽ സിവിൽശിക്ഷകൊണ്ടും കായികപീഡനംകൊണ്ടും നിലനിറുത്തുകയെന്നുള്ളതാണു്.
(Ecclesiatical history Cent. IV. Part II Chapter 3)

രണ്ടാം ശതകത്തിൽ ജീവിച്ചിരുന്ന ഇറേനിയസ് എന്ന 'പുണ്യാത്മാ' പറയുന്നു: വിഗ്രഹപൂജകന്മാർ നമ്മുടെ കടക്കാരാണ്. വിഗ്രഹാരാധകന്മാർ വേലയെടുത്തു സമ്പാദിച്ചതെല്ലാം നമുക്കു വേലചെയ്യാതെ അനുഭവിക്കാനുള്ളതാണ്.

''അവിശ്വാസികളുടെ ധനമെല്ലാം വിശ്വാസികൾക്കുള്ളതാകുന്നു.'' എന്നായിരുന്നത്രേ അഗസ്റ്റീൻ പുണ്യാത്മാവിന്റെ നിയമം. ദൈവനീതിക്കുവേണ്ടി ഹിംസിക്കുന്നവർ ധന്യവാന്മാർ എന്നായിരുന്നത്രേ അദ്ദേഹത്തിന്റെ സിദ്ധാന്തം. (സ്മിത്തിന്റെ ഫ്രാൻസ് ചരിത്രം പുറം നൂററിയമ്പത്തിമൂന്ന്, ഹാലമിന്റെ മദ്ധ്യകാലം വാല്യം രണ്ട് പുറം 297 എന്നിവയിൽ പറയുന്നു.) പോപ്പിന്റെ ആജ്ഞയോടുകൂടി മദ്ധ്യകാലത്ത് പരിപാലിച്ചുപോന്ന നിയമം, അവിശ്വാസികളായ അന്യമതക്കാരെ വിശ്വസിക്കരുതെന്നായിരുന്നുവത്രേ. ദൈവശത്രുക്കളായ അവിശ്വാസികൾക്ക് (ക്രിസ്ത്യാനികളല്ലാത്തവക്ക്) അനുകൂലമായി കാണുന്നതെല്ലാം കള്ളവും അവക്കെതിരായുള്ളതൊക്കെ സത്യവും; ക്രിസ്ത്യാനികൾക്ക് അഭിമാനകരമായതൊന്നും ചോദ്യംചെയ്യാൻ പാടില്ലാത്തതും അവക്കു കുറച്ചിലുണ്ടാക്കുന്നതെല്ലാം പച്ചക്കള്ളവും' എന്ന തത്ത്വത്തെയാണ് ക്രിസ്തുമതചരിത്രകാരന്മാർ (Ecclesiatical historians) മുറുകെപ്പിടിച്ചിരുന്നതെന്ന് പതിനേഴാം ശതകത്തിൽ ജീവിച്ചിരുന്ന ജീൻലേ ക്ലർക്ക് എന്ന തത്ത്വചിന്തകൻ പറയുന്നു. കള്ളം ഏതെല്ലാം അവസരത്തിൽ ചർച്ചിനു അനുകൂലമായി ഗുണംചെയ്യുമോ അപ്പോഴെല്ലാം റോമൻകത്തോലിക്കാചരിത്രകാരന്മാർ സത്യത്തെ മറച്ചുവച്ചിരുന്നുവെന്ന് ലെക്കി എന്ന ഇംഗ്ലീഷ്ചരിത്രകാരൻ പറയുന്നു. ഹാലാം എന്ന ചരിത്രകാരനും ഇതുതന്നെ പറയുന്നു. (Constitutional history of England Vol. III P. 391–392.) "How deep was the fall from the morality of paganism to the cult of lying and slander by the christian church" (ക്രിസ്തീയസഭ കള്ളവും നുണയും പറയുകയെന്ന മാർഗ്ഗവ്യവസ്ഥയിലെത്തിയപ്പോൾ വിഗ്രഹാരാധകമതത്തിൽ നിന്നു സന്മാർഗ്ഗനിഷ്ഠയ്ക്ക് എന്തൊരു പതനമാണു സംഭവിച്ചത്) എന്ന് പെരിക്കോസ്റ്റ് എന്നയാൾ "The Influence of Religion upon Truthfulness" എന്ന പുസ്തകത്തിൽ പറയുന്നു.

ഇന്ത്യയിൽവന്ന പോർട്ടുഗീസുകാരും അവരുടെ മിഷണറിമാരും എന്താണ് ചെയ്തത്? സാൽസററിൽ ഒരിക്കൽ ആയിരത്തിഇരുന്നൂറ് ക്ഷേത്രങ്ങൾ ധ്വംസിച്ചു. പിന്നൊരിക്കൽ ഗ്രാമങ്ങൾക്ക് തീവച്ചു. മുണ്ടുപോലുമില്ലാതെ ജനങ്ങൾ ഭയപ്പെട്ടോടിയപ്പോൾ

* Lure of the cross എന്ന പുസ്തകം നോക്കുക.

ഫാദർ ബർണോ ഒരു വലിയ ഗദയുമായി അവരുടെ പുറകേ ഓടി യടുത്തു. (H. Murray's Discoveries and Travels in Asia P. 77-78)

എട്ടാം ശതകത്തിൽ ക്രിസ്തുമതത്തിൽ ചേരാത്തവരെ എല്ലാം കൊല്ലാൻ ചാർലിമെയിൻ രാജാവു് ആജ്ഞാപിച്ചു. ''ഈ കാലം മുതൽ മുന്നോട്ടു് ക്രിസ്ത്യാനികളുടെ വ്യവഹാരത്തിൻെറ ചരിത്രം ചോരയും തീയും പീഡനവുംകൊണ്ടു് പുകയുന്നതാണു്. കുരിശുയുദ്ധങ്ങൾ, ആൽബിയിലും മററു സ്ഥലങ്ങളിലുമുണ്ടായ കൂട്ടക്കൊലകൾ, ഇൻക്വിസിഷൻ (മതദ്രോഹവിചാരണാ) സഭാരൂപീകരണത്തെ തുടൎന്നുണ്ടായ മതയുദ്ധങ്ങൾ ഇവയെല്ലാം ക്രിസ്തീയ വിശിഷ്ടദൃശ്യങ്ങളായി പ്രത്യക്ഷപ്പെട്ടു.'' എന്നു് ഒരു ആധുനിക ചരിത്രകാരൻ പറയുന്നു. ''സ്പാനിഷ് ഇൻക്വിസിഷൻെറ ചരിത്രം'' എന്ന പുസ്തകത്തിൽ ലോറൻേറ പറയുന്നു:—

''പതിനെട്ടു വഷ്ക്കാലത്തിനിടയ്ക്കു് സ്പെയിനിലെ ഇൻക്വിസിററർ ജനറലായിരുന്ന ടാർക്കോമേഡയും അദ്ദേഹത്തിൻെറ കീഴിലുണ്ടായിരുന്ന ആരാച്ചാരന്മാരുംകൂടി 10220 പേരെ വധസ്തംഭത്തിലും 6860 പേരെ പ്രതിമാമാൎഗ്ഗമായും ദഹിപ്പിക്കയും 97321 പേരെ മററു പ്രകാരത്തിൽ ഉപദ്രവിക്കുകയും ചെയ്തു. അതിനു പുറമെ പരിശുദ്ധ മതദ്രോഹവിചാരണസഭ 1481നും 1808നും ഇടയ്ക്കു് ആകെ മൂന്നു ലക്ഷത്തി നാല്പതിനായിരം പേരെ ശിക്ഷിച്ചതായി പറയപ്പെടുന്നു. അതിൽ ഏകദേശം മുപ്പത്തീരായിരം പേർ ദഹിപ്പിക്കപ്പെടുകയാണുണ്ടായതു്.'' ഹാക്സ്ലി, ഗലീലിയോ, കോപ്പർണീക്കസ് മുതലായവരെ ചർച്ച് ഉപദ്രവിച്ച കഥ ചരിത്രപ്രസിദ്ധമാണു്. ആ മതമല്ല ഇവിടെയുള്ളതു്. അതിനാൽ യൂറോപ്പിൽ ചിലർ മതം വേണ്ടെന്നു് പറയുന്നതുകേട്ടു് ഇവിടത്തെ ഹിന്ദുക്കുട്ടികൾ മതം വേണ്ടെന്നു് പറയുന്നതു് വെറും അനുകരണമാണു്, അവിടത്തെ മതാചാര്യന്മാർ എടുത്ത നയം ഇവിടെ ഒരിക്കലും ഭാരതീയമായ ഒരു മതവും എടുത്തിട്ടില്ല.

ഇനിയൊരുകൂട്ടർ ഏതു മതമായാലെന്തെന്നു് പറയുന്നു. ഇവരോടും യോജിക്കാൻ നിവൃത്തിയില്ല. ഇതു പ്രത്യക്ഷത്തിൽതന്നെ അബദ്ധമാണു്. എല്ലാ മതത്തിൻെറയും ഐഹികഫലംപോലും ഒന്നല്ല. മതസ്ഥാപകന്മാർ ഉദ്ദേശിച്ച അൎത്ഥത്തിൽ എല്ലാ മതവും ഈശ്വരപ്രാപ്തിക്കുള്ള വഴികളാണു്. എന്നാൽ ഇന്നത്തെ രീതിയിൽ അങ്ങനെയല്ല. കള്ളുകുടിയും വ്യഭിചാരവും മോക്ഷത്തിനുള്ള വഴിയാണെന്നു പഠിപ്പിക്കുന്നതാണു് ശാക്തേയം. ഒരു കാലത്തും മദ്യപാനം ചെയ്തുകൂടാ എന്നു പഠിപ്പിക്കുന്നതാണു് ബുദ്ധമതവും മുഹ

മദ്ദമതവും. ഇതിൻെറ രണ്ടിൻെറയും ഐഹികഫലംതന്നെ ഒന്നാ ണോ? ശാക്തേയം പ്രചരിച്ചാൽ വീടുകൾ ദാരിദ്ര്യത്തിൽപെടും. വീടുകളിലെല്ലാം എന്നും കൊലക്കേസും അടിപിടിയും നടന്നുകൊ ണ്ടിരിക്കും; മനുഷ്യരുടെ ആരോഗ്യം നശിക്കും. ബുദ്ധമതം പ്രചരി ച്ചാലോ? ഫലം വ്യത്യസ്തമായിരിക്കും. ഒരു മതം പഠിപ്പിക്കുന്നു മൂട്ട യേയും പേനിനേയും എലിയേയും പെരിച്ചാഴിയേയുംകൂടി കൊല്ല രുതെന്നും അവയ്ക്കുകൂടി ആഹാരംകൊടുക്കണമെന്നും. മറ്റൊരു മതം പഠിപ്പിക്കുന്നു, ഭൂമിയിലുള്ള സകല ജന്തുക്കളേയും മനുഷ്യനു് തിന്നാൻ വേണ്ടി സൃഷ്ടിച്ചതാണെന്നു്. രണ്ടിൻെറയും ഫലം ഒന്നാണോ? ജന്തുക്കൾകൂടിയും രണ്ടു മതത്തിൻെറയും ഫലം ഒന്നല്ലെന്നു് പറയു മല്ലോ. ''ക്രിസ്തുമസ്സു് വരരുതെ'' എന്നു പ്രാർത്ഥിക്കുന്ന എത്രയോ കാളകളും പശുക്കളുമുണ്ടു്. എലിയേയും പാററയേയും മൂട്ടയേയും കൊ ല്ലാത്ത മതം ശക്തിയായാൽ ആ രാജ്യത്തു് അവ നിമിത്തം മനുഷ്യ നു് ജീവിക്കാൻ സാധിക്കാതെ വരും. എല്ലാ ജന്തുക്കളേയും തി ന്നാമെന്നു് പഠിപ്പിക്കുന്ന മതം ശക്തിയായാൽ ആ രാജ്യത്തു് പാലി നും തൈരിനും കൂടി ദാരിദ്ര്യം വരും. ഒന്നുവന്നാൽ ദുഷ്ടജന്തുക്കളെ ക്കൊണ്ടു് അതു പ്രചരിക്കുന്ന രാജ്യത്തു് മനുഷ്യനു് താമസിക്കാൻ വയ്യാതാകും. മറേറതു് വന്നാൽ രാജ്യത്തു് നല്ല ജന്തുക്കൾകൂടി ഇല്ലാ താകും. കള്ളം പറയാമെന്നും വ്യഭിചാരം ചെയ്യാമെന്നും പഠിപ്പി ക്കുന്ന മതം പ്രചരിച്ചാൽ ആ രാജ്യത്തു് മോഷണവും സിഫിലിസ് മുതലായ രോഗങ്ങളും വദ്ധിക്കും. സത്യവും ബ്രഹ്മചര്യവും പഠിപ്പി ക്കുന്ന മതം പ്രചരിച്ചാൽ അതു പ്രചരിക്കുന്ന ദേശത്തു് കോടതികളും കേസുകളും കുറയുകയും ആരോഗ്യവാന്മാർ വദ്ധിക്കുകയും ചെയ്യും. ഇങ്ങനെ ഏതു മതം പ്രചരിച്ചാലെന്തെന്നു് ചോദിക്കുന്നതു് അബ ദ്ധമാണു്.

ഇവിടെ ഒരു പൂർവ്വപക്ഷം വരാം. ''മതം ഏതായാലും രാജ കീയ ശാസനംകൊണ്ടു് സമുദായത്തിൻെറ ലൗകികവശങ്ങൾ ശരി പ്പെടുത്തിവയ്ക്കാമെന്നും, അതിനു വിരുദ്ധമല്ലാത്ത മതം മാത്രമേ അനു വദിക്കുവെന്നും വന്നാൽ പോരയോ?'' എന്നാണതു്. പോരാ. ''No law can make man just'' (നിയമംകൊണ്ടു് മനുഷ്യനെ നീതിമാനാക്കാൻ കഴിയുകയില്ല) എന്നു് നിരീശ്വരവാദിയായ ഇംഗർസാൾതന്നെ ഒരിടത്തു് പറഞ്ഞതായി ഓക്കുന്നു. അമേരിക്ക യിൽ നിയമംകൊണ്ടു് മദ്യവജ്ജനം ഒരിക്കൽ പരീക്ഷിച്ചു. ഇന്ത്യ യിൽ അശോകചക്രവത്തിയുടെ കാലത്തു് രാഷ്ട്രീയ നിയമംകൊണ്ടു് അഹിംസയും മദ്യവജ്ജനവും നടപ്പിലാക്കി നോക്കി. ഇക്കാലത്തും സേലത്തുതന്നെയും പരീക്ഷിച്ചതിൻെറ ഫലമെന്തു്? രഹസ്യമായി

ഇതെല്ലാം നടന്നുവെന്നു് അനുഭവസ്ഥന്മാർ പറയുന്നു. അതുകൊണ്ടു് ആ പൂവ്വപക്ഷം ശരിയല്ല. മതവും മതത്തോടു് അനുബന്ധിച്ചു് രാജകീയ നിയമവും ഒരുമിച്ചു് പ്രവത്തിച്ചാൽ കുറെയൊക്കെ ഫലിച്ചേക്കാം. അതുകൊണ്ടാണു് പ്രാചീന വൈദിക മഹഷിമാർ, ''ബ്രഹ്മക്ഷത്രം'' ഒന്നിച്ചിരിക്കണമെന്നും ''ബ്രഹ്മക്ഷത്രം'' നശിക്കാതിരിക്കണമെന്നും പ്രാത്ഥിച്ചതു്. അതുകൊണ്ടു് മതം ഏതായാലും പോരാ.

ഈ നില വരുമ്പോഴാണു് ഹിന്ദുമതം—അതായതു് അതിൻെറ ശുദ്ധരൂപമായ വേദാന്തം—ലോകക്ഷേമത്തിനു് ആവശ്യമാണെന്നു് വരുന്നതു്. ഹിന്ദുമതത്തിൻെറ ശാക്തേയാദിവശങ്ങളെ ആദരിക്കയോ അതുകൊണ്ടു് ജനങ്ങൾ തൃപ്തിയടയണമെന്നു് പറയുകയോ ഞാൻ ചെയ്യുന്നില്ല. അവയെ ഒരിക്കലും സ്വീകരിക്കാൻ പാടില്ല. ശുദ്ധമായ ഹിന്ദുമതം—ഉപനിഷന്മതം—ഋഷിമാർ സ്ഥാപിച്ച മതം—ലോകത്തിനു് അത്യാവശ്യമാണു്. വേദാന്തമതം മദ്ധ്യമാഗ്ഗത്തെ അവലംബിക്കുന്നു. ഒന്നിനേയും ഒരിക്കലും കൊന്നുകൂടെന്നല്ല വേദാന്തമതം. മനുഷ്യനു് തിന്നാൻ വേണ്ടിയാണു് സകല ജീവികളും സൃഷ്ടിക്കപ്പെട്ടതെന്നുമല്ല വേദാന്തം.

''അഹിംസാ പരമോ ധമ്മഃ'' എന്നു നിങ്ങൾ കേട്ടിരിക്കാം. എന്നാൽ അതിൻെറ ശ്ലോകം മുഴുവൻ നിങ്ങൾ കേട്ടിട്ടുണ്ടോ എന്നു എനിക്കു നിശ്ചയമില്ല. ഇതു് തെററാണു്.

''മാ ഹിംസ്യാത് സവ്വഭൂതാനി ഏഷ ധമ്മഃ സനാതനഃ
അഹിംസാ പരമോ ധമ്മഃ ധമ്മഹിംസാ തഥൈവ ച.''

(സകല ഭൂതങ്ങളേയും ഹിംസിക്കരുതെന്നാണു് സനാതനധമ്മം. അഹിംസയാണു് പരമധമ്മം. എന്നാൽ ധമ്മത്തെ രക്ഷിക്കാൻ വേണ്ടി അധമ്മികളെ ശിക്ഷിക്കുന്നതും പരമധമ്മമാണു്).

ധമ്മഹിംസയും കൂടി അനുവദിച്ചിരിക്കുന്നു. അതുപോലെ ബ്രഹ്മചര്യവും. ''നിങ്ങൾ ഭൂമണ്ഡലം മുഴുവൻ സന്തതിയെക്കൊണ്ടു് നിറയ്ക്കുവിൻ'' എന്നു് ആ മതം പഠിപ്പിക്കുന്നില്ല. എന്നാൽ ആരും ഒരിക്കലും വിവാഹം കഴിച്ചുകൂടെന്നും അതു് പഠിപ്പിക്കുന്നില്ല. അധികാരിഭേദമാണു് അതിൻെറ വിശേഷം. ഈ അധികാരിഭേദവും അതനുസരിച്ചുള്ള ആശ്രമക്രമങ്ങളും ആശ്രമധമ്മങ്ങളും വേർതിരിച്ചു് ഉപദേശിക്കുന്ന മതം മററില്ല. എല്ലാവരും ബ്രഹ്മചര്യം രക്ഷിച്ചാൽ രാജ്യത്തു് ജനങ്ങളില്ലാതായിപ്പോകും. അതുമാത്രമല്ല; അതു് സാദ്ധ്യവുമല്ല.

''അതോ*f*ന്തരംഗസ്ഥിതകാമവേഗാത്
ഭോഗ്യേ പ്രവൃത്തിഃ സ്വത ഏവ സിദ്ധാ''

(ഉള്ളിലിരിക്കുന്ന കാമത്തിന്റെ വേഗത്താൽ മനുഷ്യർക്ക് വിഷയ ഭോഗങ്ങളിലെ പ്രവൃത്തി സ്വതേതന്നെ സിദ്ധമാണ്) എന്നു ഹിന്ദു മതത്തിലെ ആചാര്യന്മാർക്ക് അറിയാം. അതിനാൽ വിവാഹം അനു വദിച്ചു അവരുടെ മതം. എന്നാൽ ജനസംഖ്യ പെരുകി ദാരിദ്ര്യവും കലഹവും യുദ്ധവും വർദ്ധിക്കാത്തവണ്ണം അതിൽ വ്യവസ്ഥയും ചെയ്തിട്ടുണ്ട്.

സത്യശൗചാദികളിലും വേദത്തിനു് ഈ നിയമമുണ്ട്. ഒരു മനുഷ്യനും പണമുണ്ടാക്കരുതെന്നു് വേദാന്തം പറയുന്നില്ല. അതേസമ യത്തു് സർവ്വത്യാഗമാണ് ഉൽകൃഷ്ടമെന്നു് വേദാന്തം പഠിപ്പിക്കയും ചെയ്യുന്നു. പണമുണ്ടാക്കുന്നവൻ, പണം ലക്ഷ്മിയാണെന്നും ലക്ഷ്മി വിഷ്ണുവിന്റേതാണെന്നും വിഷ്ണുവിനു് അധീനയാണെന്നും ഉള്ള ബോധത്തോടുകൂടി ഉണ്ടാക്കി സർവ്വവ്യാപിയായ വിഷ്ണുവിന്റെ ഉപാ സനയ്ക്കു് അതു് ചിലവാക്കാൻ വേദാന്തം പഠിപ്പിക്കുന്നു. ക്രിസ്തുമത വും മഹമ്മദ മതവും അവയുടെ ആചാര്യന്മാർ ഉദ്ദേശിച്ച അർത്ഥ ത്തിൽ അന്നത്തെ പാലസ്റ്റൈനിനും അറേബ്യയ്ക്കും പററിയ തരത്തി ലുള്ള ക്രമീകരണങ്ങളോടുകൂടിയ വേദാന്താംശങ്ങൾ മാത്രമാകുന്നു.

ഇതെല്ലാം അറിയാത്തതുകൊണ്ടു് ഭാരതത്തിലെ ഋഷിമാരുടെ കുട്ടികൾ വിദേശത്തുനിന്നു വരുന്ന ആശയങ്ങളുടെ അടിമകളായി അവയുടെ പുറകേ അലഞ്ഞു് ഓടുന്നു. ഇവയിൽനിന്നു് ഭാരതത്തെ രക്ഷിച്ചില്ലെങ്കിൽ ഭാരതം നശിച്ചുപോകും. രാഷ്ട്രീയമായി തല്ക്കാലം ഉയച്ച് പ്രാപിച്ചാലും ആ നില ദീർഘകാലം ഉണ്ടാകയില്ല. ഭാരതം നശിച്ചാൽ ലോകശാന്തിക്കുള്ള മാർഗ്ഗം അടഞ്ഞുപോകും, അതു് വരാ തിരിക്കാനാണു് ഭഗവാൻ ശ്രീരാമകൃഷ്ണൻ അവതരിച്ചതു്; സർവ്വമത സമ്മേളനമദ്ധ്യത്തിൽ വിശ്വവിജയിയായ ശ്രീ വിവേകാനന്ദൻ ഹൈന്ദവധർമ്മത്തിന്റെ വിജയക്കൊടി നാട്ടിയതും. ഈ കൊടിക്കീ ഴിൽ സകല ഹിന്ദുക്കളും ഒന്നുചേർന്നു് അണിനിരപ്പിൻ! ഹിന്ദു മതതത്ത്വങ്ങൾ പഠിയ്ക്കിൻ! ആചരിപ്പിൻ! പ്രസംഗിയ്ക്കിൻ! പ്രച രിപ്പിയ്ക്കുവിൻ!



---

(ശ്രീചിത്രയുഗത്തിൽ 17–3–1946–ൽ പ്രസിദ്ധംചെയ്തതു്).

# 33. ഹിന്ദു എന്തു ചെയ്യണം? *

ഇന്ത്യയുടെ ഭാവി ഹിന്ദുമതത്തിലും ലോകത്തിൻെറ ഭാവി ഇന്ത്യയിലുമാണ് സ്ഥിതി ചെയ്യുന്നതു്. ഇന്നു് ജനസംഖ്യക്കണക്കനുസരിച്ചു് വളരെ ഹിന്ദുക്കൾ ഉണ്ടെങ്കിലും യഥാൎത്ഥ ഹിന്ദുക്കൾ വളരെ കുറവാണു്. ഹിന്ദുക്കൾ യഥാൎത്ഥ ഹിന്ദുക്കളായിത്തീരാൻ ശ്രമിക്കയാണു് ആദ്യമായി ചെയ്യേണ്ടതു്. ഹിന്ദു ആരാണു്? വെറും ഇന്ത്യാക്കാരനെന്നേ ആൎത്ഥമുള്ളവെന്നു് ചിലർ പറയുന്നു. ബുദ്ധമതത്തിൽ ജാതി കലൎത്തിയാൽ അതു് ഹിന്ദുമതമാണെന്നും ജാതിയില്ലാത്ത ഹിന്ദുമതമാണു് ബുദ്ധമതമെന്നും ചില ഹൈന്ദവ നേതാക്കന്മാർ തന്നെ പറയുന്നു. സ്വാമി വിവേകാനന്ദൻ ഹിന്ദുവെന്നാൽ ആരെന്നു നിൎവ്വചിച്ചിട്ടുണ്ടു്. വേദങ്ങളെ പ്രമാണമാക്കുന്നവൻ ഹിന്ദു. വേദങ്ങൾ ഋക്, യജുസ്സ്, സാമം, അഥൎവ്വം എന്നീ നാലാണു്. ഇവ മാത്രമാണു് വേദങ്ങൾ എന്ന നാമത്തെ അർഹിക്കുന്നതു്. സ്മൃതികൾ, ഇതിഹാസങ്ങൾ, പുരാണങ്ങൾ എന്നിവയെല്ലാം വേദത്തോടു യോജിക്കുന്നിടത്തോളം മാത്രമേ പ്രമാണമാകുന്നുള്ളു. ബൈബിളിനും, ഖുറാനിനും, പിടകങ്ങൾക്കും സ്മൃതികളുടെ കൂട്ടത്തിലേ സ്ഥാനമുള്ളു. ഹിന്ദുക്കളുടെ ഏററവും മുഖ്യമായ കൎത്തവ്യം തങ്ങളുടെ മതഗ്രന്ഥമായ വേദത്തെ ആദരിക്കുവാൻ പഠിക്കയാണു്. വേദങ്ങൾ ആര്യന്മാരെന്ന ഏതോ വൎഗ്ഗക്കാരുടെ മതഗ്രന്ഥമാണെന്നും മററും പഠിച്ചിരിക്കുന്നതു് കെട്ടുകഥയാണു്. ഹിന്ദുക്കൾക്കു് അവരുടെ മതഗ്രന്ഥത്തിൽ വിശ്വാസമില്ലാതാക്കാൻ സായ്പും മിഷണറിയും കൂടി ചേൎന്നുണ്ടാക്കിയ പണിയാണിതു്.

വേദങ്ങൾ ഈശ്വരവചനങ്ങളാണെന്നു് ഞാൻ ഹൃദയംഗമമായി വിശ്വസിക്കുന്നു. ഈശ്വരൻ ഉണ്ടെന്നും അദ്ദേഹം സംസാരിക്കുമെന്നും അദ്ദേഹം ഋഷിമാരോടു് സംസാരിച്ചെന്നും ആ സംസാരിച്ച ആശയം ഋഷിമാർ വേദങ്ങളായി രേഖപ്പെടുത്തിയെന്നും ഉള്ളതു് എൻെറ ഹൃദയത്തിൻെറ അടിത്തട്ടിലുള്ള വിശ്വാസമാണു്. വേദവിശ്വാസം ഉറച്ചില്ലെങ്കിൽ ഹിന്ദുക്കൾ നശിച്ചുപോകും.

''ശ്രുതിപ്രാമാണ്യതോ വിദ്വാൻ സ്വധൎമ്മേ നിവിശേത വൈ
ധൎമ്മം ജിജ്ഞാസമാനാനാം പ്രമാണം പരമം ശ്രുതിഃ''

---

* 1951 ഏപ്രിൽ ഒമ്പതാം തീയതി തൊടുപുഴ ശ്രീകൃഷ്ണ ക്ഷേത്രത്തിൽവെച്ചു് ചെയ്ത പ്രസംഗത്തിൻെറ സാരം.

എന്നു പറഞ്ഞതു് അക്ഷരംപ്രതി സത്യമാണെന്നാണു് എൻെറ അഭിപ്രായം.

വേദങ്ങളെ ബഹുമാനിക്കുകയും പ്രമാണമാക്കുകയും ചെയ്തുകൊണ്ടു് ധമ്മത്തിൽ പ്രവത്തിക്കണം. വേദത്തിൽ രണ്ടുഭാഗമുണ്ടു്. കമ്മകാണ്ഡം, ജ്ഞാനകാണ്ഡം. കമ്മകാണ്ഡത്തിൽ നിത്യം, നൈമിത്തികം, കാമ്യം, പ്രായശ്ചിത്തം മുതലായ കമ്മങ്ങരം വിധിക്കുന്നു. ഇവയിൽ നിത്യവും നൈമിത്തികവും ഹിന്ദു നിർബന്ധമായി അനുഷ്ഠിക്കേണ്ടതാണു്. ഇവയുടെ അനുഷ്ഠാനത്തിൻെറ ഫലം ചിത്തശുദ്ധിയാണു്. അതിനാൽ ഇവയെ സംസ്കാരകമ്മമെന്നു പറയുന്നു. എല്ലാ മതക്കാക്കും നിത്യകമ്മങ്ങളും നൈമിത്തികകമ്മങ്ങളുമുണ്ടു്. എന്നാൽ എല്ലാ മതങ്ങളും വിശ്വസിക്കുന്ന കമ്മങ്ങളേക്കാളും വൈദിക കമ്മങ്ങരം കൂടുതൽ സംസ്കാരപ്രദങ്ങളാണു്. എന്തെന്നാൽ ഈ കമ്മങ്ങരം കണ്ടുപിടിച്ചു് വിധിച്ച മഹഷിമാർ ശരീരശാസ്ത്രത്തിലും മനഃശാസ്ത്രത്തിലും അതുല്യപണ്ഡിതന്മാരായിരുന്നു. ഇവയുടെ അനുഷ്ഠാനത്താൽ ശുദ്ധചിത്തനായവൻ ഉപാസനാകാണ്ഡത്തിൽക്കൂടി ജ്ഞാനകാണ്ഡത്തിൽ പറയുന്ന തത്ത്വങ്ങരം അനുഭവപ്പെടുത്തുന്നതിനു് അഹ്നായിത്തീരുന്നു.

ജ്ഞാനകാണ്ഡത്തിലാണു് മതതത്ത്വങ്ങരം പ്രകടമായിരിക്കുന്നതു്. ജ്ഞാനകാണ്ഡത്തിനു് ഉപനിഷത്തെന്നും പേരുണ്ടു്. ഉപനിഷത്തിലെ ആശയങ്ങരം കുറെക്കൂടി ലളിതമായി സംഗ്രഹിച്ചിട്ടുള്ളതാണു് ഗീത. വേദം മുഴുവൻ പഠിക്കാനും ഉപനിഷത്തുകളുടെ ആശയം മുഴുവൻ ഗ്രഹിക്കാനും കഴിയാത്തവർ ഗീതയെങ്കിലും പഠിക്കണം. അഥവാ വേദവും ഉപനിഷത്തും മുഴുവൻ പഠിച്ചാലും അവയുടെ സാരമെന്തെന്നു് അനായാസേന ഗ്രഹിക്കാൻ ആഗ്രഹിക്കുന്നവൻ ഗീത പഠിക്കണം. ഗീതയാണു് ഹിന്ദുവിൻെറ മുഖ്യപ്രമാണഗ്രന്ഥമായിരിക്കേണ്ടതു്. ''ഗീതയെ പ്രമാണമാക്കുന്നവൻ ഹിന്ദു'' എന്നു തന്നെ ചുരുക്കത്തിൽ പറയാം.

ഗീത നമ്മെ ഗീതാകത്താവിലേയ്ക്കു് നയിക്കുന്നു. ഗീതാകത്താവായ ഭഗവാൻ ശ്രീകൃഷ്ണൻ ഹിന്ദുവിൻെറ പൊതുസ്വത്താണു്.

''കൃഷ്ണം കമലപത്രാക്ഷം നാർച്ചയിഷ്യന്തി യേ ജനാഃ
ജീവൻമൃതാസ്തു തേ ജ്ഞേയാഃ'' (എന്നു് മഹാഭാരതം)

കൃഷ്ണനെ ആരാധിക്കാത്തവൻ ജീവിച്ചിരിക്കിലും ചത്തതിനൊത്തവനാണു്. വെണ്ണയെക്കാരം മൃദുവും ഇരുമ്പിനേക്കാരം കഠിനവുമാണു് ശ്രീകൃഷ്ണൻെറ ശരീരം. എട്ടുവയസ്സുള്ള അഖിലജഗന്മോഹനനായ കൃഷ്ണനാണു് ഇന്ത്യയിലെ അന്നത്തെ ഏററവും വലിയ മല്ല

ന്മാരെ നിരായുധനായി ഗ്രസ്തി പിടിച്ച് കൊന്നതെന്നോക്കുമ്പോഠം ആക്കാണ് അത്ഭുതം തോന്നാത്തതു്? ''ഗ്രീക്കുകലയുടെ സൗകുമാര്യവും റോമിന്റെ യുദ്ധചാതുരിയും കൂടി മൂർത്തീകരിച്ചതാണ് ശ്രീകൃഷ്ണൻ'' എന്നു് ഒരു മദാമ്മ എന്നോടു് ഒരിക്കൽ പറയുകയുണ്ടായിട്ടുണ്ടു്. അവരെ ഹിന്ദുമതത്തിലേയ്ക്കു് ആകർഷിച്ചതു് ശ്രീകൃഷ്ണനായിരുന്നുവെന്നും അവർ പറഞ്ഞു. ഹിന്ദുക്കഠം അവരുടെ ഗൃഹങ്ങളിലെല്ലാം പാർത്ഥസാരഥിയുടെ പടംവച്ച് ആരാധിക്കണം.

പിന്നൊന്നു് ഹിന്ദുക്കഠം ചെയ്യേണ്ടതു്. അവരുടെ കുട്ടികളെ എല്ലാം വെളുപ്പിനു് ഉണർത്തി 'ഹരിനാമകീർത്തനം' ചൊല്ലിക്കയാണു്. സന്ധ്യയ്ക്കു് രാമനാമവും. രാമനാമം സർവ്വൗഷധമായി കരുതിയിരുന്ന മഹാത്മജിയുടെ അനുഗാമികഠം ഇന്നു് മതം അപ്രധാനമാണെന്നു് പ്രഖ്യാപിച്ചവരുന്നു. ഇതു് നന്ദികേടിന്റെ പാരമ്യമാണു്. ഭഗവന്നാമജപംകൊണ്ടുമാത്രമേ ഹിന്ദുക്കഠംക്കു് ഐശ്വര്യമുണ്ടാകൂ.

ഗൃഹസ്ഥന്മാർ പഞ്ചമഹായജ്ഞങ്ങഠം മുടങ്ങാതെ അനുഷ്ഠിക്കണം. ഇവ ദേവയജ്ഞം, ബ്രഹ്മയജ്ഞം, നൃയജ്ഞം, ഭൂതയജ്ഞം, പിതൃയജ്ഞം എന്നിവയാണു്. ബ്രഹ്മയജ്ഞം എന്നാൽ നാമജപവും മതഗ്രന്ഥപാരായണവും ആണു്. ദേവയജ്ഞം ഈശ്വരപൂജയാണു്. ഓരോ ഹിന്ദുവിന്റേയും വീട്ടിൽ ക്ഷേത്രം വേണം. മുൻകാലത്തു് മഹാക്ഷേത്രങ്ങഠംക്കും ഗ്രാമക്ഷേത്രങ്ങഠംക്കും പുറമേ ഗൃഹക്ഷേത്രങ്ങളുമുണ്ടായിരുന്നു. ബ്രാഹ്മണക്കെല്ലാം തേവാരപ്പുരയുണ്ടായിരുന്നു. നായന്മാക്കും ഈഴവക്കും മററും കളരികളുണ്ടായിരുന്നു. പുലയർക്കും ഉണ്ടായിരുന്നു. ഓരോ വീടിനോടും ചേർത്തു് ആരാധനാലയങ്ങഠം. പുലയർ ആരാധിച്ചിരുന്നതു് ഉയന്ന ദേവന്മാരേയല്ലെന്നു് പറയുന്നതു് ശരിയല്ല, അവരുടെ ''ചടയൻ'' ജടയനും (ശിവനും) മാടൻ മഹാദേവനും, ചക്കി ശക്തിയും ആയിരുന്നു. ഇന്നു് ഗൃഹങ്ങളിൽ ക്ഷേത്രമുണ്ടാക്കുന്ന പതിവു പോയി. അതു് പുനഃസ്ഥാപിക്കണം. ക്രിസ്ത്യാനികഠം വീടുതോറും ചാപ്പൽ സ്ഥാപിക്കാൻ തുടങ്ങിയിരിക്കുന്നു. ഇതു് ഹിന്ദുമതത്തിലെ ഉപദേശം അനുസരിച്ചുള്ളതാണു്. ഓരോ വീടിനോടും ചേർത്തു് പൂജാഗൃഹമോ, അതു് പ്രയാസമുള്ളിടത്തു് ഒരു മുറിയെങ്കിലുമോ ഉണ്ടാക്കണം. ക്രിസ്ത്യാനികഠം കുരിശു പ്രതിഷ്ഠിക്കുമ്പോഠം നാം ത്രൈലോക്യസംഹാരകതാണ്ഡവനായ ശിവന്റെ ആയുധമായ ശൂലം പ്രതിഷ്ഠിക്കണം. ഭൂതയജ്ഞം, വീട്ടിൽ വളത്തുന്ന ജന്തുക്കളെ ശരിയായി സംരക്ഷിക്കലാണു്. നൃയജ്ഞം, ദീനന്മാർ, അസഹായന്മാർ, ബ്രഹ്മചാരികഠം ഇവക്കു് ആഹാരം കൊടുക്കുകയാണു്. പിതൃയജ്ഞം, ജീവിച്ചിരിക്കുന്ന മാതാപിതാക്കന്മാരെ ശുശ്രൂഷിക്കുകയും മരിച്ചവരുടെ നന്മയ്ക്കുവേണ്ടി പ്രാ

ത്ഥിക്കുകയുമാണു്. പഞ്ചയജ്ഞം ചെയ്യാത്ത ഗൃഹസ്ഥന്റെ ഏഴു തല മുറ അധഃപതിക്കുമെന്നാണു് ശാസ്ത്രം. മറെറാരു ഗൃഹസ്ഥധർമ്മം പൂർത്ത മാണു്. ധർമ്മസ്ഥാപനങ്ങൾക്കു് ധാരാളം പണം കൊടുത്തു് സഹാ യിക്കയാണിതു്. നാം ഈ കാര്യത്തിൽ ഇന്നു് വളരെ വിമുഖരാണു്. ഹിന്ദുക്കൾ ഉണർന്നുവെന്നു് പറയുന്നു. ഉണർന്നിട്ടെന്താണുണ്ടായതു്? രാജ്യം മുഴുവൻ വെടിക്കെട്ടിനു് പണപ്പിരിവു്. നമ്മുടെ സഹോദര ങ്ങൾ പട്ടിണി കിടന്നു് ചാകുമ്പോൾ നാം ഈ ചെയ്യുന്നതു് പാപമാ കുന്നു. ഹിന്ദു ഉണർന്നാൽ രാത്രി ആരേയും കിടന്നുറങ്ങാൻ സമ്മതിക്ക യില്ലെങ്കിൽ ഹിന്ദു ഉണരാതിരിക്കയാണു് നല്ലതെന്നു് തോന്നുന്നു. അതുപോരാ; ഉത്സവത്തിന്റെ പേരു പറഞ്ഞു് പിരിക്കുന്ന പണത്തി ന്റെ പകുതി ഉപയോഗിച്ചു് മതഗ്രന്ഥശാലകളും അഗതിമന്ദിരങ്ങ ളും ധർമ്മാശുപത്രികളും മററും സ്ഥാപിക്കണം.

നമ്മുടെ കുട്ടികളുടെ മതപരമായ അജ്ഞത വളരെ പരിതാപ കരമാണു്. അവക്കു് മതബോധം കൊടുക്കുന്നതിൽ നാം പ്രത്യേകം ശ്രദ്ധിക്കണം. ക്രിസ്ത്യാനികൾക്കു് അവരുടെ കുട്ടികളെ ക്രൈസ്തവാ ന്തരീക്ഷത്തിൽ പഠിപ്പിക്കണമെങ്കിൽ നമുക്കു് നമ്മുടെ കുട്ടികളെ ഹൈന്ദവാന്തരീക്ഷത്തിൽത്തന്നെ പഠിപ്പിക്കേണ്ടതുണ്ടെന്നാണു് എ ന്റെ അഭിപ്രായം. ഹിന്ദുക്കുട്ടികൾക്കു പഠിക്കാൻ ഹൈന്ദവാ ന്തരീക്ഷമുള്ള സ്കൂളുകൾ സൃഷ്ടിക്കാൻ ഹിന്ദുക്കൾ ശ്രമിക്കണമെന്നാണു് എന്റെ പക്ഷം. ഇപ്പോഴുള്ള ഹിന്ദുക്കൾ നടത്തുന്ന സ്കൂളുകൾ ഹൈന്ദ വാന്തരീക്ഷമുള്ളതാക്കാൻ ഹൈന്ദവനേതാക്കന്മാരോടു നിങ്ങൾ പറ യുകയും വേണം.

ഡെമോക്രസിയും കമ്മ്യൂണിസവും തമ്മിൽ യുദ്ധത്തിനു് ഒരു ങ്ങുന്നെന്നു് പത്രങ്ങൾ രാഷ്ട്രീയഭാഷയിൽ പറയുന്നു. മതഭാഷയിൽ ഇതിനർത്ഥം ക്രിസ്തുമതപ്രതിനിധികളും നിർമ്മതപ്രതിനിധികളും ത മ്മിൽ യുദ്ധത്തിനു് ഒരുങ്ങുന്നുവെന്നാണു്. ഇസ്ലാം പ്രതിനിധികൾ ആരോടു ചേരണമെന്നു് ആലോചിക്കുകയാണു്. ഈ അവസര ത്തിൽ ഇന്ത്യക്കു് അത്യാപത്തുണ്ടു്. വിദേശീയ മതപ്രതിനിധികളോ നിർമ്മതപ്രതിനിധികളോ ആരു ജയിച്ചാലും ഇന്ത്യക്കു ദോഷമാണു്. അതുകൊണ്ടു് ഹിന്ദുക്കൾ സംഘടിക്കണം ഹിന്ദുമതം രക്ഷിക്കാൻ. ഹിന്ദുമതമാണു് ഇന്ത്യയെ അനേകായിരം വർഷം നശിക്കാതെ നില നിർത്തിയതു്. ഹിന്ദുമതം നശിച്ചാൽ ഇന്ത്യ നശിക്കും; അല്ലെങ്കിൽ അന്ധവിശ്വാസം മാത്രം ശേഷിക്കും. രണ്ടും ആപത്താണു്. മതം ഇ ല്ലാത്ത മനുഷ്യൻ മൃഗമാണു്; തിന്നാനും കുടിക്കാനും സന്താനം ജനി പ്പിക്കാനും മാത്രം ജീവിക്കുന്നവനാണു്. അന്ധവിശ്വാസം സയൻ സിന്റെ വെളിച്ചത്തിൽ മാഞ്ഞുപോകുകയും ചെയ്യും. സയൻസിനും യുക്തിക്കും യോജിച്ച ഏകമതം ഹിന്ദുമതമാണു്; ഉപനിഷന്മത മാണു്. അതിനാൽ ഹിന്ദുമതം പഠിച്ചു പ്രചരിപ്പിക്കാൻ യുവാക്ക ന്മാർ തയ്യാറാവണം.

# 34. ഹിന്ദുക്കളുടെ അധഃപതനകാരണം. *

ഹിന്ദുക്കളുടെ പ്രധാന അധഃപതനകാരണം അനൈകമത്യമാണ്. ക്രിസ്ത്യാനികളെ തമ്മിൽ കൂട്ടിയിണക്കാൻ ബൈബിളും ക്രിസ്തുവുമുണ്ട്. മുസ്ലീങ്ങളെ കൂട്ടിയിണക്കിക്കൊണ്ട് ഖുറാനും മുഹമ്മദ്നബിയും സ്ഥിതിചെയ്യുന്നു. ബൌദ്ധന്മാരെ യോജിപ്പിച്ചുകൊണ്ട് ബുദ്ധനും പിടകങ്ങളും വർത്തിക്കുന്നു. ഹിന്ദുക്കളെ കൂട്ടിയിണക്കുന്നതിനായി ഇപ്രകാരമൊന്നില്ല. അതുകൊണ്ടാണ് ഹൈന്ദവൈക്യം സാധിക്കാത്തത്. ഇതിൽ ഋഷിമാർ കുററക്കാരല്ല. അവർ ഹിന്ദുക്കളെ മാത്രമല്ല സകല മനുഷ്യരേയും യോജിപ്പിക്കുന്നതിനു വേദങ്ങളാണ് ഉപകരണമെന്ന് നിർദ്ദേശിച്ചിട്ടുണ്ട്. എന്നാൽ ഹിന്ദുക്കരം അതിനെ പ്രായോഗികമായി അംഗീകരിച്ചില്ല. അത് അംഗീകരിക്കപ്പെടുന്നതുവരെ ഹൈന്ദവൈക്യം താല്ക്കാലികമായല്ലാതെ സ്ഥിരമായി സംഭവിക്കാൻ പോകുന്നില്ല.

വേദങ്ങരംക്ക് രണ്ടു ഭാഗമുണ്ട്. കർമ്മകാണ്ഡവും ജ്ഞാനകാണ്ഡവും. രണ്ടും വേദത്തിലുള്ളതാണ്. ജ്ഞാനകാണ്ഡം ഉപനിഷത്തുകളാണ്. വേദസാരമാണ് ഉപനിഷത്ത്. ഉപനിഷത്തത്വങ്ങരം അനുഷ്ഠിക്കാൻ ഒരുവനെ അധികാരിയാക്കാനാണ് കർമ്മകാണ്ഡം. ഒരേ വ്യക്തിക്കുതന്നെ രണ്ടും രണ്ടുനിലയിൽ പ്രയോജനമുള്ളതാണ്. വേദം കർമ്മത്തെമാത്രം പഠിപ്പിക്കുന്നുവെന്നും വേദവിരുദ്ധമാണ് വേദാന്തമെന്നും ചിലർ പറയുന്നു. ഇത് വേദതത്ത്വമറിയാത്തതുകൊണ്ടാണ്.

''ദ്വിവിധോ ഹി വേദോക്തോ ധർമ്മഃ പ്രവൃത്തിലക്ഷണോ നിവൃത്തിലക്ഷണശ്ച'' എന്ന് ശ്രീശങ്കരൻ പറയുന്നു. (വേദത്തിൽ പറയപ്പെട്ടിരിക്കുന്ന ധർമ്മം രണ്ടു വിധമാണ്. പ്രവൃത്തിലക്ഷണവും നിവൃത്തിലക്ഷണവും)

''ഇമൌ ദ്വാവേവ പന്ഥാനൌ യത്ര വേദാഃ പ്രതിഷ്ഠിതാഃ
പ്രവൃത്തിലക്ഷണോ ധർമ്മോ നിവൃത്തിശ്ച വിഭാവിതഃ''

എന്ന് മഹാഭാരതം. വേദത്തിന്റെ സന്ദേശം ധർമ്മനിഷ്ഠയാണ്. ധർമ്മക്ഷയമാണ് ഇന്ന് ലോകത്തിലെ കുഴപ്പത്തിനെല്ലാം കാരണം.

---

* 1953 ഏപ്രിൽ 24-ാംനു- മങ്കൊമ്പ് ക്ഷേത്രത്തിൽ ചെയ്ത പ്രസംഗത്തിന്റെ സംഗ്രഹം.

എല്ലാ അവതാരപുരുഷന്മാരും ജനിച്ചതു് ധർമ്മസ്ഥാപനത്തിനാണു്. ഇതു് ശ്രീകൃഷ്ണൻ ഗീതയിൽ തെളിച്ചു് പറഞ്ഞിട്ടുണ്ടു്. ശ്രീകൃഷ്ണന്റെ ഗീത മുഴുവൻ ധർമ്മാനുഷ്ഠാനത്തിന്റെ പ്രാധാന്യത്തേയാണു് പഠിപ്പിക്കുന്നതു്. ഗീതയുടെ ഉപദേശം വേദങ്ങളെ അവഗണിച്ചുകൊണ്ടാണെന്നു് ചിലർ പറയുന്നു.

''യഃ ശാസ്ത്രവിധിമുത്സൃജ്യ വർത്തതേ കാമകാരതഃ
ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാം ഗതിം''
''തസ്മാച്ഛാസ്ത്രം പ്രമാണം തേ കാര്യാകാര്യവ്യവസ്ഥിതൌ''

''ശാസ്ത്രവിധിയെ അവഗണിച്ചു് തോന്നിയപോലെ നടക്കുന്നവനു് സിദ്ധിയോ, സുഖമോ, പരഗതിയോ ഇല്ല. കാര്യാകാര്യങ്ങളെ നിർണ്ണയിക്കുന്നതിൽ ശാസ്ത്രമാണു് പ്രമാണം.'' എന്നെല്ലാം ഗീതയിൽ പറഞ്ഞിട്ടുണ്ടു്. ഇവിടുത്തെ ശാസ്ത്രം വേദമാണു്. ''ലോകേഽസ്മിൻ ദ്വിവിധാ നിഷ്ഠാ'' എന്ന ശ്ലോകത്തിൽ രണ്ടുവിധമായ നിഷ്ഠകൾ പറയപ്പെട്ടിട്ടുണ്ടു് എന്നും വേദം ഈശ്വരൻ തന്നെ ഉപദേശിച്ചതാണെന്നും ഗീതാകർത്താവു് വിശദമാക്കിയിട്ടുണ്ടു്. ശ്രീകൃഷ്ണന്റെ ഉപദേശം അനുസരിക്കാതെ അഷ്ടമിരോഹിണി ആഘോഷിച്ചതുകൊണ്ടോ ശ്രീകൃഷ്ണന്റെ വിഗ്രഹത്തിന്റെ മുമ്പിൽ പാൽപ്പായസവും ഉണ്ണിയപ്പവുംവച്ചു് നിവേദിച്ചതുകൊണ്ടോ ഭഗവാൻ പ്രസാദിക്കയില്ല എന്നു് ഭഗവാൻ, പാണ്ഡവദൂതനായി പോയപ്പോൾ ദുര്യോധനാദികളുടെ ആതിഥ്യം സ്വീകരിക്കാതിരുന്നതുകൊണ്ടു് നമ്മെ പഠിപ്പിച്ചിരിക്കുന്നു. ഭഗവാൻ ധർമ്മസ്വരൂപനാണു്.

''ന ച ധർമ്മാദപക്രാമേദച്യുതഃ പുരുഷോത്തമഃ''

(പുരുഷോത്തമനായ അച്യുതൻ ധർമ്മത്തിൽനിന്നു് വ്യതിചലിക്കയില്ല) എന്നു് ഭാരതം. വേദസാരമാകുന്നു ഗീത. ''സമസ്തവേദാർത്ഥസാരസംഗ്രഹഭൂതം'' എന്നാണു് ശ്രീശങ്കരൻ ഗീതയെപ്പററി പറയുന്നതു്. അതുകൊണ്ടു് എല്ലാ ഹിന്ദുവും വേദങ്ങളെ ബഹുമാനിക്കുകയും വേദസാരമെന്ന നിലയിൽ ഗീത പഠിക്കയും ഗീതാതത്ത്വമനുസരിച്ചു ജീവിക്കയും വേണം. ഗീത കർമ്മത്തെ നിന്ദിക്കയല്ല ചെയ്തിട്ടുള്ളതു്. ശ്രൌതവും സ്മാർത്തവുമായ എല്ലാ കർമ്മത്തേയും അതു് അംഗീകരിച്ചിരിക്കുന്നു. ജ്ഞാനിയ്ക്കു് കർമ്മം വേണമെന്നില്ലെന്നു് മാത്രമേ ഗീത പറഞ്ഞിട്ടുള്ളു. ജ്ഞാനിയെന്നാൽ മായാതീതൻ, വിരക്തൻ എന്നാണർത്ഥം.

ധർമ്മത്തിന്റെ നാലു് പാദങ്ങൾ തപസ്സും സത്യവും ദയയും ശുചിത്വവുമാണു്. തപസ്സു് എന്നാൽ ഇന്ദ്രിയജയം. അതിൽവച്ചു് ഏററവും പ്രധാനം ബ്രഹ്മചര്യം. ''ബ്രഹ്മചര്യം പരം പ്രാഹുസ്തപസാം തപ ഉത്തമം'' (തപസ്സുകളിൽവച്ചു് ഉത്തമതപസ്സു് ബ്രഹ്മചര്യ

മാണു്) എന്നു് പറഞ്ഞിരിക്കുന്നു. ഹിന്ദുസമുദായത്തിന്റെ അധഃപതനത്തിനു് മുഖ്യഹേതു ബ്രഹ്മചര്യമില്ലായ്മയാണു്. ബ്രഹ്മചര്യം കൊണ്ടേ വീര്യമുണ്ടാകൂ. ഇവിടുത്തെ ഹിന്ദുക്കൾ നിർവീര്യന്മാരായിരിക്കുന്നു. അല്ലെങ്കിൽ അനേകം ക്ഷേത്രങ്ങൾ ധ്വംസിച്ചിട്ടു് എന്തുകൊണ്ടു് മിണ്ടാതിരിക്കുന്നു. മറെറാരു മതക്കാരന്റെ ഒരു മതസ്ഥാപനം നശിക്കട്ടെ. അപ്പോൾ കാണാം അവസ്ഥ. സത്യവും നമ്മൾ കൈവിട്ടു. ദയ നമുക്കുണ്ടോ? ഉണ്ടെങ്കിൽ ഒരു കോടി രൂപ കൊല്ലന്തോറും വെടിക്കെട്ടിനു് ചെലവാക്കുന്ന, തിരുവിതാംകൂറിൽ ഹിന്ദുവിന്റെ വകയായി ഒരു ആസ്പത്രിയോ ഒരു നല്ല അഗതിമന്ദിരമോ ഇല്ലാത്തതെന്തുകൊണ്ടു്? ശുചിത്വവും നമുക്കില്ല. ബ്രാഹ്മണഹോട്ടലുകൾപോലും വൃത്തികേടിന്റെ കേളീരംഗങ്ങളായിത്തീർന്നിരിക്കുന്നു. ഈ മട്ടിൽ പോയാൽ ഇവിടെ ഹിന്ദുക്കൾ കാണുകയില്ല; ദേവാലയങ്ങൾ കാണുകയില്ല; ഹിന്ദുക്കൾ ഉണർന്നുപ്രവർത്തിക്കണം. മാതാപിതാക്കന്മാർ തങ്ങളുടെ കുട്ടികളെ ധാർമ്മികമായി വളർത്താമെന്നു് പ്രതിജ്ഞചെയ്യണം. കുട്ടികൾ അധർമ്മികൾ ആവുകയാണെങ്കിൽ അവർക്കു് സ്വത്തുണ്ടാക്കി കൊടുക്കുന്നതെന്തിനു്? കുട്ടികൾക്കു് മാതൃകയായി മാതാപിതാക്കന്മാർ ജീവിക്കണം. ഭഗവാൻ അനുഗ്രഹിക്കട്ടെ!



1953 ഏപ്രിൽ 26-ാംനു- ദേശബന്ധുവിൽ പ്രസിദ്ധപ്പെടുത്തിയതു്.

# 35. ഭാരതീയാദർശം*

ഇന്നു് ആർ. എസ്സ്. എസ്സ്. കാർ ഗുരുപൂജ ആഘോഷിക്കുകയാണു്. ഹിന്ദുമതപ്രകാരം ഗുരുവിൻെറ സ്ഥാനം അതുല്യമാണു്. ഗുരുപൂജയോളം വിശിഷ്ടമായി ഹിന്ദുമതത്തിൽ മററൊന്നുമില്ല. എന്തെന്നാൽ ഗുരു ഈശ്വരനേക്കാരം വല്യതാണു്.

''ശിവേ രുഷ്ടേ ഗുരുസ്ത്രാതാ ഗുരൗ രുഷ്ടേ ന കശ്ചന''.
(ശിവൻ കോപിച്ചാൽ ഗുരു രക്ഷിക്കും. ഗുരു കോപിച്ചാൽ രക്ഷിക്കാൻ ആരുമില്ല) എന്നത്രെ ഗുരുഗീത പറയുന്നതു്.

''ശിവ ഏവ ഗുരുഃ സാക്ഷാത് ഗുരുരേവ ശിവഃ സ്വയം
ഉഭയോരന്തരം കിഞ്ചിത് ന ദ്രഷ്ടവ്യം മുമുക്ഷുഭിഃ''

(സാക്ഷാൽ ശിവൻതന്നെ ഗുരു. ഗുരു തന്നെ ശിവൻ. ഇവർ രണ്ടുപേരും തമ്മിൽ സ്വല്പംപോലും വ്യത്യാസം, മോക്ഷം വേണമെന്നുള്ളവൻ കാണരുതാത്തതാണു്) എന്നത്രേ ഭഗവാൻ ശ്രീശങ്കരൻ പറയുന്നതു്.

ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ ഗുരുർ ദേവോ മഹേശ്വരഃ
ഗുരുരേവ പരം ബ്രഹ്മ തസ്മൈ ശ്രീഗുരവേ നമഃ''

എന്ന മന്ത്രം നിങ്ങരംക്കെല്ലാം സുപരിചിതമാണല്ലോ. അങ്ങനെയുള്ള ഗുരുപൂജ നടത്തുന്ന ദിവസമാണു് ഇന്നു്.

എന്നാൽ ആർ.എസ്സ്.എസ്സ്.കാർ ഗുരുവിനെ ഒരു പ്രത്യേക മൂർത്തിയായിട്ടല്ല ആരാധിക്കുന്നതു്. കാഷായവസ്ത്രമായിട്ടാണു്. കാഷായക്കൊടിയാണു് ഗുരുവിൻെറ സ്ഥാനത്തു് അവർ പ്രതിഷ്ഠിച്ചു് ആരാധിക്കുന്നതു്. ഗുരുക്കന്മാരെ ഗുരുക്കന്മാരാക്കുന്നതു് കാഷായമെന്നത്രേ അതിൻെറ അർത്ഥം.

കാഷായവസ്ത്രം ത്യാഗത്തിൻെറ ചിഹ്നമാണു്. ഭാരതീയ സംസ്കാരത്തിൻെറ ജീവൻ ത്യാഗമാണു്.

''ത്യാഗേനൈകേ അമൃതത്വമാനശുഃ''

(ത്യാഗംകൊണ്ടു് യാവചിലർ മരണമില്ലായ്മയെ പ്രാപിച്ചു) എന്നു് ഉപനിഷത്തുക്കരം പറയുന്നു. ത്യാഗത്തിനു് വേണ്ടിയുള്ള ത്യാഗം. അതു് ലോകത്തിനുള്ള ഇന്ത്യയുടെ സംഭാവനയാണു്. ഒന്നും പകരം കിട്ടാൻവേണ്ടിയുള്ള ത്യാഗമല്ല അതു്. സന്ന്യാസി കാഷായവസ്ത്രം, ധരിക്കുന്നതു് ഭൂഃ, ഭുവഃ, സ്വഃ,

---

* 1950–ൽ കോഴിക്കോട്ടു് ആർ. എസ്സ്. എസ്സ്. കാർ നടത്തിയ ഗുരുപൂജോത്സവത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൻെറ ചുരുക്കം.

മഹഃ, ജനഃ, തപഃ, സത്യം, അതലം, വിതലം, സുതലം, രസാതലം, തലാതലം, പാതാളം എന്നീ എല്ലാ ലോകങ്ങളിലേയും സുഖങ്ങളിലുള്ള ആഗ്രഹം വിരാജാഗ്നിയിൽ ഹോമിച്ച ശേഷമാണ്. അങ്ങനെ ഹോമിച്ചു കഴിയുമ്പോഴാണ് ഗുരു ശിഷ്യന്ന് കാഷായം കൊടുക്കുന്നത്. ''അങ്ങനെ ഹോമിച്ചവനാണിവൻ'' എന്ന് ഗുരു സമ്മതിച്ച ഒരു സർട്ടിഫിക്കററാണ് കാഷായം. അല്ലാത്തവരും ചിലർ അത് ധരിക്കുന്നുണ്ടാവാം. അതുകൊണ്ട് യഥാർത്ഥസന്ന്യാസിയുടേയോ സന്ന്യാസത്തിൻേറയോ മഹിമ കുറയുന്നില്ല. സന്ന്യാസി ഇഹാമുത്രഫലഭോഗവിരക്തനായിരിക്കണം. ഐഹികസുഖം മാത്രമല്ല, സ്വർഗ്ഗാദിലോകങ്ങളിലുള്ള സുഖവും ത്യജിച്ചാലേ സന്ന്യാസിയാകൂ. പകരം എന്തെങ്കിലും കിട്ടണമെന്ന കരുതി ചെയ്യുന്ന ത്യാഗം ത്യാഗമല്ല, അല്ലെങ്കിൽ കച്ചവടക്കാരും ബാങ്കുകാരും ത്യാഗികളാണെന്ന് പറയണം. ചില മതങ്ങരം അവയുടെ പരമലക്ഷ്യം സ്വർഗ്ഗമോ മററു ഭൗതികസുഖങ്ങരം നിറഞ്ഞ ഒരു സ്ഥാനമോ ആക്കി കരുതുന്നുണ്ട്. ആ മതത്തിലെ ത്യാഗികളെ ''സന്ന്യാസിമാർ'' എന്ന് വിദ്യാഭ്യാസം സിദ്ധിച്ച ചില ഹിന്ദുക്കരംപോലും പറഞ്ഞുകാണുന്നത് കണ്ടിട്ട് ഹിന്ദുക്കളുടെ അജ്ഞതയേപ്പററി ഞാൻ അത്ഭുതപ്പെടാറുണ്ട്. അവർ ഈ ലോകത്തെ സുഖം ത്യജിക്കുന്നത് ഇതിൻെറ പത്തിരട്ടി സ്വർഗ്ഗത്തു കിട്ടാമെന്ന് വിചാരിച്ചാണ്. അതായതു് പത്തിരട്ടി പലിശ കൂട്ടി വാങ്ങാനാണ്. അതു് ത്യാഗമല്ല. ത്യാഗത്തിനുവേണ്ടിയുള്ള ത്യാഗമാണ് ശരിയായ ത്യാഗം. നിങ്ങരം വിവേകാനന്ദസ്വാമികളുടെ ഗ്രന്ഥങ്ങളിൽ "Work for work's sake" "Love for love's sake" (കർമ്മത്തിനു വേണ്ടിയുള്ള കർമ്മം, പ്രേമത്തിനുവേണ്ടിയുള്ള പ്രേമം) എന്ന് വായിച്ചിരിക്കുമല്ലോ. അതു തന്നെയാണ് ഭാരതീയാദശം. ഇതു് ലോകത്തു് മറെറാരു ദിക്കിലും കാണുകയില്ല. കീർത്തിക്കോ സ്ഥാനമാനങ്ങരംക്കോ മററു് ഏതെങ്കിലും മരണാനന്തരപദവിയ്ക്കോ വേണ്ടിപ്പോലുമല്ലാത്ത ത്യാഗം. അതാണ് ഭാരതീയാദശം.

ഇതു് ഭാരതത്തിൽ വെളിയിൽനിന്ന് കൊണ്ടുവന്ന ആദശമല്ല. നേരേമറിച്ചു് ഭാരതഭൂമിയിൽനിന്നുമാത്രമേ ഇതു് വെളിയിലേയ്ക്കു് പോയിട്ടുള്ളു; ''മതം ആദ്യമായി ആവിർഭവിച്ചതു് ഭയരൂപത്തിലാണ്. ഭയംകൊണ്ടുമാത്രം ചെയ്യുന്നതു് ഏതായാലും ദോഷകരമാണ്'' എന്ന് ഇന്ത്യയിലെ ഭരണമേധാവി ഏതോ ഘട്ടത്തിൽ അജ്ഞത നിമിത്തം തൻെറ മകരംക്കെഴുതിയതു് പാഠ്യപുസ്തകത്തിലാക്കി തിരുവിതാംകൂറിലെ കുഞ്ഞുങ്ങളെ ഉരുവിടുവിപ്പിച്ചവരുന്നതു് നിങ്ങളും അറിഞ്ഞിരിക്കും. ലോകത്തിലെ ഏററവും പ്രാചീനമതം ഹിന്ദു

മതമാണ്. ഹിന്ദുമതഗ്രന്ഥമായ വേദമാണ് ലോകത്തിലെ ഏററവും പഴയ മതഗ്രന്ഥം. വേദങ്ങരം നോക്കിയാൽ മതം ഭയത്തിൽ നിന്നല്ല ഉത്ഭവിച്ചതെന്ന് കാണാൻ കഴിയും. നേരേമറിച്ച് ത്യാഗത്തിൽ നിന്നും സ്നേഹത്തിൽ നിന്നുമാണ്. ഋഗ്വേദത്തിൽ നോക്കിയാൽ മഹർഷിമാരും പുരോഹിതന്മാരും ദേവന്മാരോട് ഒരുമിച്ച് കളിച്ചാനന്ദിക്കുന്നത് നിങ്ങരംക്കു കാണാൻ കഴിയും. അവർ ദേവസന്നിധിയിൽ, ദേവദശ്നത്തിൽ, ആഹ്ലാദംകൊണ്ട് ചിരിക്കുന്നത് നിങ്ങരംക്കു കേരംക്കാൻ കഴിയും. മതം ഭയത്തിൽനിന്നാണത്രേ ഉണ്ടാകുന്നത്; ഭയത്തിൽനിന്നുണ്ടാകുന്നതൊക്കെ ചീത്തയുമാണുപോൽ. പ്ലേഗിനു് കുത്തിവെയ്പുനടത്തുന്നത് അണുക്കളെക്കുറിച്ചുള്ള ഭയത്തിൽനിന്നല്ലേ? അവകൊണ്ട് മനുഷ്യർ മരിച്ചുപോകുമെന്ന് ഭയന്നല്ലേ? ഭയത്തിൽനിന്ന് ചെയ്യുന്നതൊക്കെ ചീത്തയാണെങ്കിൽ കുത്തിവയ്പ്നടത്തുന്നതും ചീത്തയല്ലേ? സാംക്രമികരോഗികരംക്ക്പ്രത്യേക വാസസ്ഥലങ്ങരം കെട്ടുന്നത് ആ രോഗങ്ങരം മററുള്ളവക്കു പകരുമെന്നുള്ള ഭയംകൊണ്ടല്ലേ? അപ്പോരം അങ്ങനെ ''അസൈല''ങ്ങരം ഉണ്ടാക്കുന്നത് ദോഷകരമല്ലേ? ഒരുവൻെറ വസ്തുക്കരം അന്യനാക്രമിച്ചാൽ കേസുകൊടുക്കുന്നതു് ആ വസ്തു അന്യാധീനമായിപ്പോകുമെന്ന് ഭയന്നല്ലേ? അപ്പോരം കേസുകൊടുക്കുന്നത് ദോഷകരമല്ലേ? ഇതിൽ നിന്നെല്ലാം ഭയംകൊണ്ട് ചെയ്യുന്നതെല്ലാം ദോഷകരമല്ലെന്ന് തീച്ചയാണ്. എന്നാൽ മതം ഭയത്തിൽനിന്നല്ല ഇന്ത്യയിലുണ്ടായിട്ടുള്ളതു്. മററു വല്ല രാജ്യത്തും അങ്ങനെ ആയിരിക്കാം. ''സഃ അനിവ്വചനീയപ്രേമസ്വരൂപഃ'' എന്നത്രേ ഈശ്വരൻെറ നിവ്വചനം. ഈശ്വരൻ വാക്കുകൊണ്ട് വണ്ണിക്കാൻ കഴിയാത്ത സ്നേഹത്തിൻെറ മൂത്തിയാണ്.

''കസ്തൂരീതിലകം ലലാടഫലകേ വക്ഷഃസ്ഥലേ കൌസ്തുഭം
നാസാഗ്രേ നവമൌക്തികം കരതലേ വേണും കരേ കങ്കണം
സവ്വാംഗേ ഹരിചന്ദനം ച കലയൻ കണ്ഠേ ച മുക്താവലിം
ഗോപസ്ത്രീപരിവേഷ്ടിതോ വിജയതേ ഗോപാലചൂഡാമണിഃ''

എന്ന ധ്യാനത്തിനു് ആസ്പദമായ കൃഷ്ണവിഗ്രഹം ഭയത്തെ ആണോ ഉണ്ടാക്കുന്നതു്.

''ശാന്താകാരം ഭുജഗശയനം പത്മനാഭം സുരേശം
വിശ്വാധാരം ഗഗനസദൃശം മേഘവണ്ണം ശുഭാംഗം
ലക്ഷ്മീകാന്തം കമലനയനം യോഗിഭിർധ്യാനഗമ്യം
വന്ദേ വിഷ്ണും ഭവഭയഹരം സവ്വലോകൈകനാഥം''

''ആലോലതുളസീമാലം ആരൂഢവിനതാസുതം
ജ്യോതിരിന്ദീവരശ്യാമം ആവിരസ്തു മമാഗ്രതഃ''

എന്ന ധ്യാനമൂത്തി ഭയദനാണോ? ഉത്തുംഗഹിമാവൃതപവ്വതപംക്തി

യും കളകളാരവത്തോടുകൂടി പ്രവഹിക്കുന്ന അഛസ്ഫടികസങ്കാശ നിർമ്മലജലപൂർണ്ണനദികളും സൌവർണ്ണരഥത്തിൽ സകല മനുഷ്യരേയും കർമ്മത്തിലേയ്ക്കു നയിച്ചുകൊണ്ടു് ഗമിക്കുന്ന സൂര്യനും ശുഭ്രാകാശത്തിൽ വിളങ്ങുന്ന ശാരദപൂർണ്ണചന്ദ്രനും ഭയത്തേയാണോ ഉദിപ്പിക്കുന്നതു്? കാളി ഭയങ്കരിയാണെന്നു പറയുമായിരിക്കാം. കാളീഭക്തന്മാർ കാളിയെ അമ്മയായിട്ടാണു് കണ്ടിട്ടുള്ളതു്. മുണ്ഡസ്രക്മണ്ഡിതാംഗയും, രക്തഹസ്തയും കൃപാണോജ്വലഹസ്തയും ദംഷ്ട്രോജ്വലാസ്യയുമായ കാളി സാധാരണന്മാക്കു് ഭയങ്കരിയെങ്കിലും ഭക്തന്മാക്കു് വരദാഭയഹസ്തയായിട്ടാണു് ഇരുന്നിട്ടുള്ളതു്. രാമപ്രസാദിൻേറയും ശ്രീരാമകൃഷ്ണൻേറയും പ്രാത്ഥനകളും സ്തുതികളും വായിച്ചു് നോക്കുക. മതം ഭയത്തിൽനിന്നുണ്ടായതെന്നു് പറയുന്നതു് ശുദ്ധമേ അബദ്ധം. മറ്റെവിടെ എങ്ങനേയായാലും ഇന്ത്യയിൽ ഒരിടത്തും അങ്ങനെയല്ല. ഒരിടത്തു് സംഭവിച്ചതുതന്നെ എല്ലായിടത്തും സംഭവിക്കണമെന്നില്ല. ഇന്ത്യയിൽ മതമുണ്ടായിട്ടുള്ളതു് ത്യാഗത്തിൽ നിന്നാണു്.

ഋഗ്വേദത്തിലെ ഒന്നാമത്തെ മന്ത്രം പഠിപ്പിക്കുന്നതു് യജ്ഞത്തേയാണു്. ''അഗ്നിമീളേ പുരോഹിതം യജ്ഞസ്യ ദേവമൃത്വിജം

ഹോതാരം രത്നധാതമം''

(യജ്ഞത്തിൻെറ മുമ്പിൽ ഇരിക്കുന്നവനും ദാനാദിഗുണങ്ങളുള്ളവനും ഹോതാവെന്ന ഋത്വിക്കായവനും യാഗഫലരൂപങ്ങളായ രത്നങ്ങളെ അതിശയേന പോഷിപ്പിക്കുന്നവനുമായ അഗ്നിയെ ഞാൻ സ്തുതിക്കുന്നു.)

''അഗ്നേ യം യജ്ഞമദ്ധ്വരം വിശ്വതഃ പരിഭൂരസി

സ ഇദ്ദേവേഷു ഗഛതി''

(ഹേ അഗ്നേ! അങ്ങു് യാതൊരു ഹിംസാരഹിതമായ യജ്ഞത്തെ എല്ലായിടത്തുനിന്നും പ്രാപിക്കുന്നുവോ ആ യജ്ഞം മാത്രമേ ദേവന്മാരിൽ ചെന്നു ചേരുന്നുള്ളു.)

''ദേവാ യജ്ഞം നയന്തു നഃ'' (ദേവന്മാർ നമ്മുടെ യജ്ഞത്തെ നയിക്കട്ടെ.)

''ത്രിരദ്യ യജ്ഞം മധുനാ മിമിക്ഷതം'' (ഹേ ദേവന്മാരേ! ഇന്നു് യജ്ഞത്തെ മൂന്നു പ്രാവശ്യം മധുവിനേക്കൊണ്ടു് [മധുരരസം കൊണ്ടു്] നനച്ചാലും) എന്നിങ്ങനെ എല്ലായിടത്തും വേദങ്ങൾ യജ്ഞത്തെ പ്രശംസിക്കുന്നു. വേദത്തിലെ ഒടുവിലത്തെ ഭാഗത്തു്,

''യജ്ഞേന യജ്ഞമയജന്ത ദേവാഃ

താനി ധർമ്മാണി പ്രഥമാന്യാസൻ''

(ദേവന്മാർ മനഃസങ്കല്പം കൊണ്ടു് അഥവാ ജ്ഞാനംകൊണ്ടു് ഈശ്വരനെ പൂജിച്ചു. അവ ലോകത്തിന്റെ നിലനില്പിനു് ആവശ്യമായ പ്രഥമ ധർമ്മങ്ങളായിത്തീർന്നു. യാതൊരിടത്തു് മുമ്പുള്ള ദേവന്മാരുണ്ടോ ആ സ്വർഗ്ഗമെന്ന വിഷ്ണുലോകത്തെ മഹാനുഭാവന്മാർ പ്രാപിക്കുന്നു.) എന്നു കാണുന്നു. യജ്ഞമാണു് വേദത്തിന്റെ ജീവൻ. യജൂർവേദം മുഴുവൻ യജ്ഞത്തിനുവേണ്ടിയുള്ളതാണു്. ഈ ലോകം തന്നെ യജ്ഞത്തിൽനിന്നു് ഉണ്ടായിട്ടുള്ളതും യജ്ഞംകൊണ്ടു് നിലനില്ക്കുന്നതുമായിട്ടാണു് ഹിന്ദുവിന്റെ സങ്കല്പം. മഹാഭാരതത്തിൽ യജ്ഞത്തിന്റെ മഹിമ സർവ്വത്ര പ്രശംസിക്കപ്പെടുന്നു; യുദ്ധംതന്നെ ഒരു യജ്ഞമാക്കി സങ്കല്പിക്കപ്പെടുന്നു. ഗീതാകർത്താവു്,

''യജ്ഞാർത്ഥാത് കർമ്മണോഽന്യത്ര ലോകോഽയം കർമ്മബന്ധനഃ''
''യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സർവ്വകിൽബിഷൈഃ''
''യജ്ഞശിഷ്ടാമൃതഭുജോ യാന്തി ബ്രഹ്മ സനാതനം''

(യജ്ഞത്തിനുവേണ്ടിയുള്ള കർമ്മത്തിൽനിന്നു ഭിന്നമായി പ്രവർത്തിക്കുന്ന ലോകം കർമ്മബദ്ധമാണു്. യജ്ഞത്തിന്റെ ശിഷ്ടം ഭുജിക്കുന്ന സജ്ജനങ്ങൾ സകല പാപങ്ങളിൽനിന്നും മുക്തരാകുന്നു. യജ്ഞശിഷ്ടമായ അമൃതം ഭുജിക്കുന്നവർ സനാതനബ്രഹ്മത്തെ പ്രാപിക്കുന്നു.)

എന്നെല്ലാം പറയുന്നു. ഈ യജ്ഞം എന്താണു്? ത്യാഗംതന്നെ. 'യജ' ധാതുവിനു ''ദേവപൂജാസംഗതികരണദാനേഷു'' എന്നാണു് പാണിനി അർത്ഥം കൊടുത്തിരിക്കുന്നതു്. ദേവപൂജാ, സംഗതികരണം, ദാനം എന്നീ മൂന്നിനും സാമാന്യധർമ്മമായി നില്ക്കുന്നതാണു് യജധാതുവിന്റെ ശരിയായ അർത്ഥം. അതു ത്യാഗമാണു്. 'Sacrifice' എന്ന ഇംഗ്ലീഷുവാക്കു് അതിനു പററിയതാണു്.

ദേവതോദ്ദേശ്യേന ദ്രവ്യത്യാഗോ യാഗഃ''

എന്നാണു മീമാംസകന്മാർ യജധാതുവിൽനിന്നുണ്ടായ യാഗശബ്ദത്തിനു നിർവ്വചനം നൽകുന്നതു്. അവിടെ ത്യാഗമാണു് യാഗമെന്നു പറഞ്ഞിരിക്കുന്നതു്.

''പശുനാ രുദ്രം യജതേ പശും രുദ്രായ ദദാതീത്യർത്ഥഃ''

എന്നു വ്യാകരണത്തിൽ കാണുന്നു. യാഗാദികളെല്ലാം സർവ്വത്യാഗത്തിൽ മനുഷ്യനെ തയ്യാറാക്കുന്നതിനുള്ള പടികളാണെന്നു ശ്രീശങ്കരൻ പറയുന്നു. അതുകൊണ്ടാണു സന്ന്യാസിക്കു കർമ്മമില്ലാത്തതു്.

''യാവാനർത്ഥ ഉദപാനേ സർവ്വതഃ സംപ്ലുതോദകേ
താവാൻ സർവ്വേഷു വേദേഷു ബ്രാഹ്മണസ്യ വിജാനതഃ''

(സ്നാനം, പാനം മുതലായ കാര്യങ്ങൾക്കു് സ്വല്പം ജലമുള്ള കിണറു്, കുളം മുതലായവയിൽ എത്ര പ്രയോജനമുണ്ടോ അതെല്ലാം എല്ലായി

ടത്തുനിന്നും വെള്ളം വന്നുചേരുന്ന എരിയിലും മററും എപ്രകാരമമാ ണുണ്ടാകുന്നതു് അപ്രകാരം വേദോക്ത സകല കമ്മങ്ങളിലും എത്ര പ്രയോജനമുണ്ടോ അതെല്ലാം ജ്ഞാനിയായ ബ്രഹ്മനിഷ്ഠന്നുണ്ടാകുന്നു) എന്ന ശ്ലോകത്തിൻെറ ആശയം ഒരു വിധത്തിൽ ഇതാണെന്നു പറ യാം. സവ്വവും ത്യജിക്കാൻ ശക്തിയില്ലാത്തവനെക്കൊണ്ടു് അല്പാല്പം ത്യജിപ്പിച്ചു് ഒടുവിൽ സവ്വത്യാഗിയാക്കുക. ഇതാണു് മതലക്ഷ്യം. അതുകൊണ്ടാണു് കമ്മകാണ്ഡം ജ്ഞാനകാണ്ഡത്തിലേക്കുള്ള വഴി യായി കരുതപ്പെടുന്നതു്.

''സവ്വം കമ്മാƒഖിലം പാത്ഥ ജ്ഞാനേ പരിസമാപ്യതേ''

(അല്ലയോ അജ്ജുന! സകല കമ്മവും ഒന്നൊഴിയാതെ ജ്ഞാ നത്തിൽ ചെന്നു് അവസാനിക്കുന്നു) എന്നു ശ്രീകൃഷ്ണൻ തെളിച്ചു് പറ യുന്നു. ''യജ്ഞം'' എന്ന വാക്കിനു് ഹോമമെന്നും പൂജയെന്നും മാ ത്രം ചിലർ അത്ഥം ധരിച്ചുവരുന്നു. ഇതു തെററാണു്. മഹാഭാരത ത്തിലെ നകുലോപാഖ്യാനം അതിനെ തെളിയിക്കുന്നു. അനേക ലക്ഷം ബ്രാഹ്മണക്കു് എട്ടപ്പത്തു ദക്ഷിണകൊടുത്തു് കോടിക്കണക്കിനു് ജനങ്ങൾക്കു് മിഷ്ടാന്നദാനവും ചെയ്തു് വളരെ ദിവസം ഋഷികളെ ക്കൊണ്ടു് ഹോമം നടത്തിച്ച ധമ്മപുത്രരുടെ അശ്വമേധം, പട്ടിണി ക്കാരനായ ഒരു ബ്രാഹ്മണൻ അനേകദിവസം ഭിക്ഷയാചിച്ചു് നടന്നു് ഒടുവിൽ കിട്ടിയ നാഴി ഗോതമ്പുമാവു് വിശന്നു് തളന്നു വന്ന അതി ഥികൾക്കു് കൊടുത്തു് വിശപ്പടക്കിയതിൻെറ അടുത്തെങ്ങും വരാൻ ശക്തമല്ലെന്നു് സമത്ഥിക്കുന്ന ആ കഥ ഓരോ ഹിന്ദുവും ആലോചി ക്കേണ്ടതാണു്.

ഈ രാജ്യത്തുമാത്രമാണു് ഇങ്ങനെയുള്ള ത്യാഗം പഠിപ്പിക്കപ്പെ ടുന്നതെന്നും ഇവിടെ നിന്നാണു് ഈ ആദശം ലോകത്തു് മററെ വിടെയെങ്കിലും വ്യാപിച്ചിട്ടുണ്ടെങ്കിൽ അങ്ങനെ വ്യാപിച്ചതെന്നും ഞാൻ പറഞ്ഞുവല്ലോ. അലക്സാണ്ടരുടെ കാലംവരെ വെളിയിൽ അത്തരം ത്യാഗികളില്ലായിരുന്നെന്നും ഇന്ത്യയിൽ അതിനുമുമ്പേ ഉണ്ടായിരുന്നെന്നും ഉള്ളതിനു തെളിവുണ്ടു്. സോക്രട്ടീസിനെയും പ്ലേറേറായെയും മററു തത്ത്വചിന്തകന്മാരെയും പററി പഠിച്ചിരുന്ന അലക്സാണ്ടർ ഇന്ത്യയിൽ വന്നപ്പോൾ ഇവിടുത്തെ ഒരു തത്ത്വജ്ഞാ നിയെ കാണാൻ ആഗ്രഹിച്ചു. അടുത്തുള്ള വനത്തിൽ ഒരു ജ്ഞാനിയു ണ്ടെന്നുകേട്ടു് വരാൻ ആളയച്ചു. അദ്ദേഹം വന്നില്ല. ചക്രവത്തി യാണു് കല്പിക്കുന്നതെന്നും വന്നില്ലെങ്കിൽ കൊന്നുകളയുമെന്നും പ റഞ്ഞു വീണ്ടും ദൂതനെ അയച്ചു. ആ യോഗി അതുകേട്ടു പൊട്ടിച്ചി രിച്ചുകൊണ്ടു് പറഞ്ഞതു് അയാളോടു് മേലാൽ കളവു പറയരു തെന്നു പറയണമെന്നാണു്. യോഗി പറഞ്ഞു:— ''എന്തു്? എന്നെ

കൊല്ലുകയോ? അജരനും, അമരനും, അവ്യയനും, നിത്യനും, ശാശ്വതനും, സനാതനനും, ശസ്ത്രങ്ങളാൽ അച്ഛേദ്യനും, അഗ്നിയാൽ ആദാഹ്യനുമായ എന്നെ കൊല്ലുകയോ? അയാഠം വിചാരിച്ചാൽ ഈ കൂട്ടിലിരിക്കുന്ന പക്ഷിക്കു് പറന്നു് യഥേഷ്ടം സഞ്ചരിക്കാനുള്ള സ്വാതന്ത്ര്യം കൊടുക്കാൻ കഴിയുമായിരിക്കാം അത്രേയുള്ളൂ'' എന്നു്. അലക്സാണ്ടർ അതിനുമുമ്പു് മരണഭയമില്ലാത്തവരെ കണ്ടിട്ടില്ല; കേട്ടിട്ടുമില്ല. അലക്സാണ്ടർ അദ്ദേഹത്തെ പോയിക്കാണാൻ തീർച്ചയാക്കി. വളരെ രത്നാദികളോടുകൂടി പുറപ്പെട്ടു. അനുചരന്മാർ പറഞ്ഞിട്ടുണ്ടായിരുന്നു് ആൾക്കൂട്ടവുമായിച്ചെന്നാൽ യോഗി മാറിക്കളയുമെന്നു്. അതിനാൽ ഏതാനും വിശ്വസ്തന്മാരോടും രത്നച്ചുമട്ടുകാരോടുംകൂടി നിശ്ശബ്ദനായി അദ്ദേഹത്തെ സമീപിച്ചു ചോദിച്ചു:— ''അങ്ങു് ഈശ്വരനെ കാണുന്നുണ്ടെന്നു് കേൾക്കുന്നു. എനിക്കും കാണാനുള്ള വഴി പറഞ്ഞുതരാമോ?'' എന്നു്. യോഗി പറഞ്ഞു ''നിനക്കു് എന്നെപ്പോലെയാകാമെങ്കിൽ കാണിച്ചുതരാം'' എന്നു്. ''നീ അനവധി ജനങ്ങളെക്കൊന്നു് അവരുടെ സ്വത്തു് അപഹരിക്കുന്നതിൽ ആനന്ദിക്കുന്നു. ഞാൻ എറുമ്പിനു പോലും ദുഃഖം കൊടുക്കാതിരിക്കുന്നതിൽ ആനന്ദിക്കുന്നു. നീ അനവധി മനുഷ്യരുടെ കഷ്ടപ്പാടിന്റെ ഫലമായുണ്ടാക്കിയ കൃത്രിമഗൃഹങ്ങളിൽ സുഖം കാണുന്നു. ഞാൻ എന്റെ അമ്മ (പ്രകൃതി) തയ്യാറാക്കിയ വിശാലമായ മേല്ക്കൂട്ടിയുള്ള ഭൂമെത്തയിൽ സുഖം കാണുന്നു. നീ ഭക്ഷിക്കുന്നതു് മനുഷ്യന്റെ കഠിനാദ്ധ്വാനഫലമായുണ്ടാകുന്ന വൃത്തികെട്ട സാധനങ്ങഠം. ഞാൻ ഭക്ഷിക്കുന്നതു് എന്റെ അമ്മ, പ്രകൃതീദേവി, തരുന്ന നിർമ്മല അകൃത്രിമ നദീജലവും മധുരഫലങ്ങളും; അവ മനുഷ്യകരസ്പർശംകൊണ്ടു് അശുദ്ധമാക്കാത്തതു്. നിനക്കു് എന്നെപ്പോലെയാകാമോ?'' അലക്സാണ്ടർ തോററു. സാദ്ധ്യമല്ലെന്നു് സമ്മതിച്ചു. ഒടുവിൽ താൻ കൊണ്ടുവന്ന രത്നങ്ങഠം കാഴ്ചവച്ചു. ''ഈ കാക്കക്കല്ലുകഠം എന്തിനു്?'' എന്നാണു് യോഗി ചോദിച്ചതു്. പിന്നീടു് കുറെ പലഹാരം കൊടുത്തു. അതും വൃത്തികെട്ടതെന്നു് പറഞ്ഞു് യോഗി ത്യജിച്ചു. അനന്തരം നിരാശനായ അലക്സാണ്ടർ നിർബന്ധിച്ചപ്പോഠം അയാഠം കൊണ്ടുവന്ന സാധനങ്ങളിൽ കുറച്ചു് എണ്ണമാത്രം യോഗി സ്വീകരിച്ചു. അതു് അപ്പോഠംതന്നെ തീയുണ്ടാക്കി അതിലൊഴിച്ചു് കത്തുന്നതുകണ്ടു് ''ഇങ്ങനെയാണു് ജീവാത്മാവു് പരമാത്മാവിൽ ലയിക്കുന്നതു്'' എന്നർത്ഥമുള്ള ഒരു പാട്ടും ആഹ്ലാദമായി പാടി. ഇതാണു് ഭാരതീയാദർശം. ചക്രവർത്തിമാരുടെ ഭയപ്പെടുത്തലിനോ രത്നാഭരണങ്ങഠംക്കോ കീഴ്പ്പെടാത്ത അവസ്ഥയാണതു്. ഈ കഥയിൽനിന്നു് അതിനു മുമ്പു് ഗ്രീക്കുകാർക്കു് അത്തരം ആളുകളെപ്പററി അറിഞ്ഞുകൂടായിരുന്നു എന്നതു് തീർച്ച. ഗ്രീസാണല്ലോ അന്നത്തെ ഏററവും പരിഷ്കൃത

രാജ്യം. ലോകസാഹിത്യത്തിൽ അതുവരെ മറെറങ്ങും അത്തരക്കാരെ കാണാൻ കഴികയില്ല.

ബുദ്ധമതത്തിനുശേഷമാണ് ഇന്ത്യയിൽ സന്ന്യാസിമാരുണ്ടാകാൻ തുടങ്ങിയതെന്ന് ചിലർ പറയുന്നു. ഇതു് അവരുടെ അജ്ഞത കൊണ്ടാണ് ഋഗ്വേദത്തിൽ സന്ന്യാസിമാരെപ്പററി പറഞ്ഞിട്ടുണ്ട്. ഉപനിഷത്തുകൾ സന്ന്യാസത്തിന് പ്രാധാന്യം കല്പിക്കുന്നു. ഗീത സന്ന്യാസിയെ—സർവ്വസങ്കല്പസന്ന്യാസി—യെപ്പററി പറയുന്നു. മഹാഭാരതത്തിൽ സർവ്വത്ര പറയുന്നു. സന്ന്യാസപരമ്പര ആരംഭിക്കുന്നതു് സനകാദികളിൽ നിന്നാണെന്ന് ശ്രീശങ്കരഭാഷ്യം പ്രസ്താവിക്കുന്നു. സനകാദികൾ ബ്രഹ്മാവിന്റെ മാനസപുത്രന്മാരും ആദിസൃഷ്ടിയിൽ പെട്ടവരുമാണെന്നാണല്ലോ ഐതിഹ്യം. അതായതു് അനാദിയാണ് പ്രവൃത്തിമാർഗ്ഗവും നിവൃത്തിമാർഗ്ഗമായ സന്ന്യാസവും എന്നർത്ഥം. ബുദ്ധമതത്തിനുശേഷമല്ല സന്ന്യാസം. എന്നാൽ മഠങ്ങൾകെട്ടി ഗ്രന്ഥങ്ങളെഴുതി ധർമ്മപ്രചാരം ചെയ്യുന്ന സന്ന്യാസസമ്പ്രദായം ബുദ്ധമതത്തിന് ശേഷമുണ്ടായതാണെന്ന് തോന്നുന്നു. അതിനുമുമ്പ് വൃക്ഷമൂലാശ്രയികളായി, ഭിക്ഷാന്നമാത്രതൃപ്തരായി, കൗപീനമാത്രധാരികളായി മൂന്നുദിവസത്തിൽ കൂടുതൽ ഒരിടത്തു് താമസിക്കാത്തവരായി അസംഗ്രഹികളായി യാദൃച്ഛാലാഭസന്തുഷ്ടരായ സന്ന്യാസിമാർ മാത്രമാണുണ്ടായിരുന്നതെന്നു തോന്നുന്നു. അതെങ്ങിനെയുമിരിക്കട്ടെ. സന്ന്യാസം—ചക്രവർത്തിമാർപോലും ഇന്നല്ലെങ്കിൽ നാളെ സ്വീകരിക്കാൻ കൊതിക്കുന്ന സന്ന്യാസം—ഭാരതഭൂമിയുടെ സ്വത്താണ്.

ഇന്ത്യയുടെ ചരിത്രം ത്യാഗത്തിന്റെ ചരിത്രമാണ്. സനകാദികൾതൊട്ട് രാമകൃഷ്ണ-വിവേകാനന്ദ-ഗാന്ധിമാർ വരെയുള്ള ചരിത്രം ത്യാഗികളുടെ ചരിത്രമാണ്; നിഷ്കാമന്മാരായ ത്യാഗികളുടെ ചരിത്രമാണ്. ഈ ത്യാഗാദർശത്തിന് മാത്രമേ ലോകത്തെ രക്ഷിക്കാൻ കഴിയൂ. ഈ ത്യാഗത്തെ മറന്നതാണ് ഇന്ത്യയുടെ അധഃപതനകാരണം. രാജാക്കന്മാരും പ്രഭുക്കന്മാരും ധനികന്മാരും വെള്ളക്കാരുടെ ബ്രഷിന്റെയും കണ്ണാടികളുടെയും ബിരുദങ്ങളുടെയും മയക്കത്തിൽ പെട്ടതാണ് ഇന്ത്യയുടെ അധഃപതനകാരണം. ഇന്ത്യയിൽ ത്യാഗാദർശമുണ്ടായിരുന്നു. ചുരുക്കം ചില വ്യക്തികൾ മാത്രം അതിനെ ആദരിച്ചു. മഹർഷിമാർ അതിനെ കേന്ദ്രമാക്കി ധർമ്മവ്യവസ്ഥ ഏർപ്പെടുത്തി. എന്നാൽ ഭൂരിപക്ഷം ജനങ്ങൾ ത്യാഗികളെയും ത്യാഗാദർശത്തെയും സ്തുതിച്ചതല്ലാതെ ത്യാഗം അനുഷ്ഠിക്കുന്നതിന് തയ്യാറില്ലായിരുന്നു. അതാണ് നാം അധഃപതിച്ചതു്.

---

**1-10-1950-ലെ ''പ്രതാപ്'' ആഴ്ചപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തിയത്.**

# 36. ഹിന്ദുമതം *

ഹിന്ദുമതത്തിലേയ്ക്കു് കഴിഞ്ഞവഷ്ത്തിൽ ഇവിടത്തെ സഭയുടെ ആഭിമുഖ്യത്തിൽ ചിലരെയെല്ലാം എടുത്തതായി റിപ്പോർട്ടിൽ കണ്ടു. ഹിന്ദുമതത്തിലേയ്ക്കു് വെളിയിൽനിന്നു് ആളെടുക്കുന്നതിനേക്കാരം കൂടുതലായി ഇപ്പോരംതന്നെ ഹിന്ദുക്കളായിരിക്കുന്നവരെ സംഘടിപ്പിക്കുന്നതിലുംഅവരിൽ മതവിശ്വാസംവദ്ധിപ്പിക്കുന്നതിലുമാണു് ശ്രദ്ധിക്കേണ്ടതെന്നാണു് എന്റെ അഭിപ്രായം.ഒന്നിലും അഭിപ്രായൈക്യമില്ലാതെ പരസ്പരം കലഹിച്ചു നടക്കുന്ന ഒട്ടധികം ജനങ്ങളെക്കൊണ്ടെന്തു ചെയ്വാൻ കഴിയും? സംഘടനയുടെ ശക്തിപോലും മതവിശ്വാസദാർഢ്യത്തെ ആസ്പദമാക്കിയാണിരിക്കുന്നതു്, വെളിയിൽനിന്നും വരുന്ന ഒരു ശത്രുവിനോടു് തല്ക്കാലം എതിക്കാൻ വേണ്ടിയുണ്ടാകുന്ന സംഘടനയ്ക്കു് ദീർഘായുസ്സില്ല. നേരേമറിച്ചു് ഒരേ തത്ത്വത്തിലുള്ള വിശ്വാസത്തിന്റെ ഫലം അത്ഭുതാവഹമാണു്. കന്യാകുമാരിതൊട്ടു് അറേബ്യ, പേഷ്യ, ഈജിപ്തു് മുതലായ സ്ഥലങ്ങളിലും വ്യാപിച്ചുനിൽക്കുന്ന മുസൽമാന്മാരെ യോജിപ്പിക്കുന്നതു് എന്തു്? നബിയിലും ഖുറാനിലുമുള്ള വിശ്വാസം. പരസ്പരം അഭിപ്രായഭേദമുള്ള ക്രിസ്ത്യാനികളെപ്പോലും കൂട്ടിയോജിപ്പിക്കാൻ ശക്തമായി ഉയന്നുവരുന്നതെന്തു്? ക്രിസ്തുവിലുള്ള വിശ്വാസം. വിശ്വാസത്തിന്റെ ഫലം അനന്തമാണു്. അതിനു പവ്വതങ്ങളെ ചലിപ്പിക്കുവാൻ കഴിയുമെന്നു് പറയുന്നതു് വെറുതേയല്ല. ''Faithcure, faith-healing'' മുതലായ എത്രയോ സംഘങ്ങരം വിശ്വാസത്തിനു് അത്ഭുതഫലമുണ്ടെന്നു് വെളിവാക്കുന്നു. ശ്രീരാമകൃഷ്ണദേവന്റെ ഉപദേശങ്ങളിൽ അനേകസ്ഥലത്തു് വിശ്വാസത്തിന്റെ ശക്തിയേപ്പററി പ്രസ്താവിക്കുന്നു. വിശ്വാസത്തിനൊന്നിനു് മാത്രമേ അമേരിക്കയിൽനിന്നു് മിഷണറിമാരും മററും കോടിക്കണക്കിനു് ഇന്ത്യയിലേയ്ക്കൊഴുക്കുന്ന ധനത്തിന്റെ പ്രലോഭനത്തേയും ആസന്നഭാവിയിൽ ഉണ്ടാകാൻ പോകുന്ന നാനാപീഡകളേയും ജയിച്ചു് ഹിന്ദുസമുദായത്തെ നിലനിത്താൻ കഴിയുകയുള്ളു. ഹിന്ദുമതത്തിലേയ്ക്കു് മററു മതങ്ങളിൽനിന്നും ആളുകളെ ചേക്കണമെന്നു് പറയുന്നവരിൽത്തന്നെ ഹിന്ദുമതത്തിൽ ശരിയായ വിശ്വാസമില്ലാത്തവരുണ്ടെന്നു് എനിക്കറിയാം.

ഞാൻ ഒരു ഇൻറർമീഡിയററ് വിദ്യാൎത്ഥിയായിരുന്നകാലത്തു് കുന്നത്തുർ താലൂക്കിൽ ഒരിടത്തു് ഏതാനും ഹരിജനങ്ങൾ ക്രിസ്തുമതം സ്വീകരിച്ചിരിക്കുന്നുവെന്നും കുറെ അധികംപേർ ക്രിസ്ത്യാനികളാകാൻ പോകുന്നുവെന്നും അതിനാൽ അവിടെച്ചെന്നു് ചില പ്രസംഗങ്ങളും മററും നടത്തി അതിനു് പരിഹാരമുണ്ടാക്കണമെന്നും കാണിച്ചു് ഒരെഴുത്തുകിട്ടി. ക്ഷേത്രപ്രവേശനം ആലോചിക്കുന്നതിനും വൈക്കം സത്യാഗ്രഹത്തിനും ആറുവൎഷം മുമ്പാണിതു്. അന്നു ഞാൻ അവിടെ പോയി ചില പ്രസംഗങ്ങളും ചില പ്രതിജ്ഞകളുംകൊണ്ടു് ഹിന്ദുമതം വിട്ടവരിൽനിന്നു് പ്രധാനികളായ ഇരുപത്തിയൊന്നു പേരെ തിരിച്ചെടുത്തു. ആ സ്ഥലത്തു് അതിനു് ഉത്സാഹികളായി നിന്ന ചില ധനികരായ പ്രധാനികളോടു് എൻെറ പ്രതിജ്ഞകൾ നിറവേററുന്നതിനു് വേണ്ടതുചെയ്യണമെന്നു് ചട്ടംകെട്ടി മടങ്ങുകയും ചെയ്തു. ഒരു വിദ്യാൎത്ഥി മാത്രമായിരുന്ന എനിക്കു് ഒരു കൊല്ലത്തേയ്ക്കു് പിന്നീടു ആ ദിക്കിൽ പോകാനോ വിവരങ്ങൾ അന്വേഷിക്കാനോ സാധിച്ചില്ല. ഒരുകൊല്ലം കഴിഞ്ഞു് അടുത്ത വെക്കേഷൻ കാലത്തു് അവരുടെ സ്ഥിതി അന്വേഷിക്കാൻ ഞാൻ അവിടെ പോയപ്പോൾ അവരെല്ലാം ഹിന്ദുക്കളായിത്തന്നെ ഇരിക്കുന്നതുകണ്ടു് തൃപ്തിപ്പെട്ടു. എന്നാൽ അവൎക്കു മുമ്പിരുന്നതിൽ കൂടുതലായി യാതൊരു സൗകര്യവും സ്ഥലവാസികൾ ചെയ്തുകൊടുത്തിട്ടില്ലെന്നറിഞ്ഞു് വ്യസനിച്ചു. അത്രമാത്രമല്ല; സംഭാഷണമദ്ധ്യേ മുൻകൊല്ലത്തിൽ ഹിന്ദുമതത്തിലേയ്ക്കു് തിരിച്ചെടുക്കാൻ ഉത്സാഹികളായി നിന്നവരിൽ ഒരാൾ ചോദിച്ചതു്, ''ഹിന്ദുമതത്തിൽ വാസ്തവമായി വല്ല കഴമ്പും ഉണ്ടോ?'' എന്നാണു്. അയാൾ ഹിന്ദുവായി ജനിച്ചതുകൊണ്ടുമാത്രം ഹിന്ദുവായിരിക്കയാണു്. ഈ മാതിരി ഇഴഞ്ഞ, ബലമില്ലാത്ത, മതസ്നേഹം, വരാൻപോകുന്ന അടിയൊഴുക്കിൻെറ ശക്തിയെ ജയിച്ചുനില്ക്കാനുള്ള കരുത്തു് ഹിന്ദുക്കൾക്കു് നൽകാൻ പോകുന്നില്ല. എന്നെ സംബന്ധിച്ചിടത്തോളം ഞാൻ ഒരു ഹിന്ദുവായിരിക്കുന്നതു് ഞാൻ ഹിന്ദുമതത്തിൽ ജനിച്ചു് എന്നുള്ളതുകൊണ്ടല്ല. ഹിന്ദുമതത്തേപ്പോലെ സകല മതതത്വങ്ങളും ഉൾക്കൊള്ളുന്ന മറെറാരു മതം ഇല്ലാത്തതുകൊണ്ടാണു്. തപസ്സുപോലും ഉപേക്ഷിച്ചു് ഭിക്ഷാപാത്രവുമെടുത്തു് മതതത്വങ്ങൾ പ്രചരിപ്പിക്കാൻവേണ്ടി, കണ്ണുതുറക്കാത്ത ധനികന്മാരുടെ പടിവാതിൽതോറും നടന്നു തെണ്ടുന്നതു്, ഹിന്ദുമതമാണു് സകല മതങ്ങളുടെയും മാതാവെന്നു് ഞാൻ കാണുന്നതുകൊണ്ടാണു്. ഈ വിശ്വാസം ഓരോ ഹിന്ദുവിനും ഉണ്ടാകണം. ഈ വിശ്വാസത്തെ അടിസ്ഥാനമാക്കി സംഘടിക്കണം. ''വേദവും വേദാന്തവും പഠിച്ചാൽ വയററുപിഴപ്പിനു് എന്തുകിട്ടും?'' എന്നു ചോദിക്കുന്ന കാലമാണിതു്. വയററുപിഴപ്പിനു കിട്ടാത്തതു് ആരുടെ കുററം?

സമുദായത്തിൻെറ സമുദായം, അങ്ങനെ പഠിച്ചവക്ക് വഴിയുണ്ടാക്കി ക്കൊടുക്കണം. ക്രിസ്ത്യാനികളും മുസൽമാന്മാരും അങ്ങനെ ചെയ്യുന്നു. അതുകൊണ്ട് അവരുടെയിടയിൽ അനേകായിരംപേർ മതം പഠിക്കുന്നു. പഠിച്ചവർ തങ്ങളുടെ മതത്തിൻെറ ഔത്കൃഷ്ട്യം സാമാന്യജനങ്ങാംക്ക് മനസ്സിലാക്കിക്കൊടുക്കുന്നു; വളരെപ്പേരെ മതപരിവത്തനവും ചെയ്യിക്കുന്നു. ഹിന്ദുക്കാം അങ്ങനെ ചെയ്യാത്തതുകൊണ്ട് അവരുടെയിടയിൽ മതം പഠിക്കാൻ ആളുകാം മുന്നോട്ടു വരുന്നില്ല. മതക്ലാസ്സെടുക്കാൻ ആളില്ല; മതപ്രസംഗത്തിന് പഠിപ്പുള്ളവരില്ല. അതു് ആരുടെ ദോഷം? ഈ സ്ഥിതിക്ക് പരിഹാരമുണ്ടാക്കണം. അല്ലെങ്കിൽ സമുദായത്തിൻെറ മതവിശ്വാസം നശിക്കും. സന്മാഗ്ഗനിഷ്ഠ ഉലയും, കമ്മബോധം ക്ഷയിക്കും. അതിനെ തടയുന്നതിന് ഹിന്ദുസമുദായം ശ്രമിച്ചുകൊള്ളണം.

പ്രാസംഗികന്മാരിലൊരാറം ഗുരുകുലവിദ്യാഭ്യാസത്തെപ്പററിയും ഗുരുകുലങ്ങാം സ്ഥാപിക്കേണ്ട ആവശ്യകതയെപ്പററിയും പ്രസ്താവിച്ചു. ഗുരുകുലങ്ങാം സ്ഥാപിക്കുന്നതു്, എളുപ്പമല്ല. എൻെറ അറിവിൽത്തന്നെ കേരളത്തിൽ നാലഞ്ചു ഗുരുകുലങ്ങളുണ്ടായി നശിച്ചതു് എനിക്കറിയാം. വീട്ടിലെ ജീവിതത്തിൽനിന്നു് ഗുരുകുലവിദ്യാത്ഥികളുടെ ജീവിതം വ്യത്യസ്തമല്ലെങ്കിൽ അതിൻെറ സ്ഥാപനംകൊണ്ടെന്തു പ്രയോജനം? ഗുരുകുലങ്ങാം നടത്താൻ വിദ്യാത്ഥികറംക്ക് മാതൃകയായി ജീവിക്കുന്ന ഗുരുക്കന്മാർ വേണം. അവർ രാവും പകലും വിദ്യാത്ഥികളുടെ കുറവുകാം നോക്കി മനസ്സിലാക്കി സ്നേഹിച്ചും ശാസിച്ചും അതിനെ മാററാൻ ശ്രമിക്കണം. രക്ഷാകത്താക്കറംക്ക് കുട്ടികളെ അവരുടെ മേൽനോട്ടത്തിൽ സമ്പൂണ്ണം വിടാനുള്ള വിശ്വാസം ഉണ്ടായിരിക്കണം. പലപ്പോഴും വിദ്യാത്ഥികാം വെക്കേഷൻ കാലത്തു് വീട്ടിൽ പോകുമ്പോറം അവിടെവച്ചു് പൂവ്വപരിചയക്കാരുമായി കൂട്ടിമുട്ടി ആ കൂട്ടുകാർ പല ദിക്കിൽനിന്നു് ശേഖരിച്ചുകൊണ്ടുവരുന്ന ദുർവാസന പകത്തി ഗുരുകുലത്തിൽവച്ചു് തുടരാനും മററുള്ളവരിൽ പകത്താനും ഇടവന്നേക്കാം. വിദ്യാത്ഥികളിൽ ഉണ്ടാകുന്ന ദുർവിചാരങ്ങളും വികാരങ്ങളും ഗ്രഹിച്ചു് അപ്പോഴപ്പോറം മാററാൻ ശക്തനായിരിക്കണം ഗുരു. അതും പോരാ. മാതാപിതാക്കന്മാരിൽ പോലും ഇല്ലാത്ത വിശ്വാസം തന്നിൽ തൻെറ വിദ്യാത്ഥികറംക്കുണ്ടാക്കാൻ ശക്തനും, ഗുരു അതേസമയത്തു് അതു് ദുരുപയോഗപ്പെടുത്താത്തവനും ആയിരിക്കണം. വിദ്യാത്ഥികളെ സ്വന്തപുത്രന്മാരേക്കാളധികം സ്നേഹിക്കുന്നയാളുമായിരിക്കണം ഗുരു. ഇങ്ങനെയുള്ള ഗുരുക്കന്മാർ ഇന്നെവിടെ? അവർ ഉണ്ടായാലേ ഗുരുകുലം നടക്കൂ.

ഇന്നു് ഭഗവാൻ ശ്രീകൃഷ്ണൻെറ ജന്മദിനമാണു്. ശ്രീകൃഷ്ണൻ അവതാരപുരുഷന്മാരിൽ അതുല്യനാണു്. ജ്ഞാനശക്തിയും ക്രിയാ

ശക്തിയും ഒന്നിച്ചും തുല്യമായും ഉണ്ടായിരുന്നയാളാണദ്ദേഹം. സർവ്വ ശാസ്ത്രവിജ്ഞാനവും സർവ്വാതിരിക്തബലവും ഒന്നിച്ച് തുല്യമായു ണ്ടായിരുന്ന അവതാരപുരുഷനാണദ്ദേഹം. അദ്ദേഹം പൂർണ്ണത മൂർത്തീ കരിച്ചയാളാണ്. അദ്ദേഹമാണിന്ന് നമുക്ക മാതൃകയായിരിക്കേണ്ട തു്. എന്നാൽ അദ്ദേഹത്തെ മനസ്സിലാക്കാൻ ഭാഗവതം മാത്രം വായിച്ചാൽ പോരാ. ഭാഗവതത്തിൽ കാണുന്ന അദ്ദേഹത്തിന്റെ ജീ വിതതത്ത്വം മനസ്സിലാക്കണമെങ്കിൽ—അദ്ദേഹത്തെ തെററിദ്ധരി ക്കാതിരിക്കണമെങ്കിൽ—ഗീതയും പഠിക്കണം. ഗീതാപഠനമാണ് എല്ലാ പൂജകളെക്കാളും ശ്രേഷ്ഠം.

''ശ്രേയാൻ ദ്രവ്യമായാദ്യജ്ഞാത് ജ്ഞാനയജ്ഞഃ പരന്തപ!''

''അധ്യേഷ്യതേ ച യ ഇമം ധർമ്മ്യം സംവാദമാവയോഃ
ജ്ഞാനയജ്ഞേന തേനാഹമിഷ്ടഃ സ്യാമിതി മേ മതിഃ''

എന്നു ഭഗവാൻ കൃഷ്ണൻതന്നെ പറഞ്ഞിട്ടുണ്ട്. ശ്രീകൃഷ്ണന് ഇഷ്ടമെ ന്താണെന്ന് ഇതിൽനിന്നു സ്പഷ്ടമാണല്ലോ. (ദ്രവ്യങ്ങളെക്കൊണ്ടുള്ള യജ്ഞത്തേക്കാററ ജ്ഞാനയജ്ഞമാണ് ശ്രേഷ്ഠം. ഞങ്ങളുടെ (കൃഷ്ണാ ർജ്ജുനന്മാരുടെ) ഈ ധർമ്മ്യമായ സംവാദം യാതൊരുവൻ പഠിക്കുമോ അയാററ ജ്ഞാനയജ്ഞംകൊണ്ട് എന്നെ യജിക്കുന്നുവെന്നാണ് എന്റെ അഭിപ്രായം.)

അഷ്ടമിരോഹിണിനാററ ഭാഗവതം വായന എല്ലാ ദിക്കിലും നടപ്പുണ്ടല്ലോ. അതിനോടൊപ്പം ഗീതാപാരായണവും നടപ്പിലാ ക്കുന്നതു് അത്യാവശ്യമാണ്. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ!



(1121 ചിങ്ങം 14—ാംതീയതി അഷ്ടമിരോഹിണി ദിവസം നെടു ങ്ങോലത്തുവച്ചു ചെയ്ത പ്രസംഗം)

# 37. മലയാളബ്രാഹ്മണരും മതവും.*

ബ്രാഹ്മണർ എന്തിനുണ്ടായി എന്നു് ഒന്നാമതായി ആലോചിക്കുമ്പോൾ നമ്മുടെ പൂർവ്വികരായ മഹർഷിമാരെ വിചാരിക്കേണ്ടതായി വരുന്നു. ഋഷിശബ്ദത്തിനു് പുരോഹിതത്വവുമായി ബന്ധമുണ്ടെന്നു് പറയുന്നതു് അബദ്ധം. കാരണം ഋഷിമാർ മൂന്നു വർണ്ണത്തിലുണ്ടെങ്കിലും പുരോഹിതൻ ബ്രാഹ്മണരിലേ ഉള്ളു. ഈശ്വരപ്രാപ്തി സാധിച്ചവരാണു് ഋഷിമാർ. മനുഷ്യർ മുഴുവൻ നാലു വർണ്ണത്തിൽപ്പെട്ടുന്നവരാണു്. ഇതു ജന്മ—കർമ്മവിഭാഗം കൊണ്ടല്ല; ഗുണ—കർമ്മവിഭാഗം കൊണ്ടാണുണ്ടാവുന്നതു്. സാത്വികാദിഗുണങ്ങൾ കൊണ്ടാണിത്തരം വിഭാഗമുണ്ടാകുന്നതു്. സാത്വികനാകുന്നു ബ്രാഹ്മണൻ. സകല ജീവജാലങ്ങളുടേയും ഐശ്വര്യത്തിനു് വേണ്ടിയാണു് ബ്രാഹ്മണജന്മം. ഇതിനു് ദോഷം വരുമ്പോൾ ഈശ്വരൻ മനുഷ്യത്വം എടുക്കുന്നു. ബ്രാഹ്മണർ മൂന്നു ലോകത്തിന്റേയും ഐശ്വര്യത്തിനു് സ്വാർത്ഥരഹിതരായി സാത്വികന്മാരായി ജീവിക്കണം. ''വിപ്രാണാം ജ്ഞാനജ്യൈഷ്ഠ്യം'' എന്നതനുസരിച്ചു് ജ്ഞാനമാണു് ബ്രാഹ്മണ്യലക്ഷണം എന്നു സിദ്ധിക്കുന്നു. മനുഷ്യർ ധർമ്മനിരതരായി ജീവിക്കണം. ധർമ്മത്തിലാണൈശ്വര്യമുള്ളതു്. ധർമ്മം വേദത്തിലാകയാൽ വേദപഠനം ബ്രാഹ്മണർക്കൊഴിച്ചുകൂടാത്തതാണു്. ''ബ്രഹ്മജ്ഞാനീ തു ബ്രാഹ്മണഃ'' എന്ന ദിക്കിൽ ബ്രഹ്മപദത്തിനു് വേദമെന്നർത്ഥമാണു്. ''തത് ത്വാ യാമി ബ്രഹ്മണാ'' എന്ന മന്ത്രത്തിൽ 'ബ്രഹ്മണാ' എന്നതിനു് വേദംകൊണ്ടു് എന്നാണർത്ഥം. ഷൾകർമ്മനിരതനാകുന്നു ബ്രാഹ്മണൻ. അദ്ധ്യാപനം ചാദ്ധ്യയനമെന്ന ശ്ലോകം സ്മരിക്കുക. വേദാചാര്യന്മാർ പറഞ്ഞതു് ബ്രാഹ്മണൻ ഒന്നും ആഗ്രഹിക്കാൻ പാടില്ല എന്നാണു്. ബ്രാഹ്മണർ ശമശീലന്മാരായിരിക്കണം. ഊട്ടുപുരവൃഷഭസമാനം ജീവിക്കാനല്ല ബ്രാഹ്മണജന്മം. നിഷ്കാമിയായി സ്വാർത്ഥരഹിതനായി ബ്രാഹ്മണൻ ജീവിക്കണം. ബ്രാഹ്മണനു് ധനസംഗ്രഹം ചെയ്യാൻ വിധിയില്ല, അതിനാൽ ജീവസന്ധാരണം കഴിച്ചു് അധികമുള്ളതു ദാനം ചെയ്യണം. വേദത്തിൽ കർമ്മജ്ഞാനകാണ്ഡങ്ങൾ ഉള്ളതു് പരസ്പരവിരുദ്ധങ്ങളാണെന്നു് ചിലർ തെററിദ്ധരിച്ചിട്ടുണ്ടു്. നിത്യം, നൈമിത്തികം, കാമ്യം, പ്രായശ്ചിത്തം എന്നീ നാലു വിധത്തിലാണു് കർമ്മമുള്ളതു്. ലോകസം

---

* 1105-ൽ തളിപ്പറമ്പു നമ്പൂതിരി വിദ്യാലയവാർഷിക യോഗത്തിൽ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

ഗ്രഹാത്മം കാമ്യവുമാകാം. തന്നെ സംബന്ധിച്ച് നിഷ്കാമനും, അന്യക്കുവേണ്ടി കാമ്യകമ്മതൽപ്പരനുമാകാം; അഭ്യുദയത്തെ തരുന്നതു് കമ്മകാണ്ഡം.

വേദത്തിൻെറ പരമലക്ഷ്യം നിഃശ്രേയസം; അതു് ജ്ഞാനത്താലുണ്ടാകുന്നു. അദ്ധ്യയനമെന്നാൽ ശുകപാഠമല്ല, അത്ഥമറിഞ്ഞു് അനുഷ്ഠിക്കതന്നെവേണം. 'സ്വധമ്മേ നിധനം ശ്രേയഃ' എന്നാണു് ഗീത. ബ്രാഹ്മണൻെറ സ്വധമ്മം മൂന്നു ലോകങ്ങളേയും രക്ഷിക്കുന്നതാണു്. നാറാണത്തു് ഭ്രാന്തൻെറ കല്ലുരുട്ടൽ കേട്ടിട്ടില്ലേ? അതു് ഇന്നത്തെ ബ്രാഹ്മണജന്മസ്ഥിതിയെ തെളിയിക്കുന്നു. താഴ്ന്നവനും ബ്രാഹ്മണനാകാം. ബ്രാഹ്മണൻ പറയനുമാകും. ഗുണംകൊണ്ടു്.

''ന ജാത്യാ ബ്രാഹ്മണശ്ചാത്ര, ഗുണാഃ കല്യാണകാരണാഃ''
ഇങ്ങനെ കമ്മംകൊണ്ടു് സിദ്ധിക്കുന്ന ബ്രാഹ്മണ്യം ജന്മവുംകൂടിയുണ്ടെങ്കിലധികം നല്ലതു് എന്നേയുള്ളൂ. വേദം പഠിക്കയും വേദോക്തകാര്യങ്ങളെ അനുഷ്ഠിക്കയും അനുഷ്ഠിപ്പിക്കയും ആണു് ബ്രാഹ്മണൻെറ മുഖ്യധമ്മം. അതിനാൽ ഈ ധമ്മം വെളിവായി മനസ്സിലായാൽ ബ്രാഹ്മണൻ എന്തിനുണ്ടായി എന്ന പ്രശ്നത്തിനു് ഉത്തരം കിട്ടും.

മതം എന്നതു് ഏതാണ്ടൊരു ബാഹ്യചടങ്ങല്ല. ഇന്നത്തെ മതം, 'എൻെറ അച്ഛൻ കാണിച്ചതു്'' എന്നായിത്തീർന്നിട്ടുണ്ടു്. "Touch-me-notism is your religion and Kitchen pot is the object of worship" (തൊട്ടാവാടിമതം, എന്നെ തൊടരുതേ എന്നു പറയുന്നതാണു് നിങ്ങളുടെ മതം. കറിക്കലം നിങ്ങളുടെ ഉപാസ്യദേവൻ) എന്നു് വിവേകാനന്ദസ്വാമി പറഞ്ഞപോലെ ആയിത്തീന്നിട്ടുണ്ടു് ഇന്നു നമ്മുടെ മതം.

സ്മൃതിപ്രകാരമാണല്ലോ നാം ജീവിക്കേണ്ടതു്? ശാങ്കരസ്മൃതിശങ്കരാചാര്യരുടേതല്ലെങ്കിലും വാദത്തിനുവേണ്ടി ആണെന്നു് സമ്മതിച്ചാൽക്കൂടി 'ബ്രാഹ്മണൻ കാമ്യകമ്മം ചെയ്യാൻ പാടില്ല' എന്നു് ആ സ്മൃതിയിൽ പറയുന്നതു് എത്രത്തോളം നാം അനുസരിക്കുന്നുണ്ടു്? കള്ളസ്സാക്ഷി പറയാമോ? സ്മൃതിപ്രകാരമെങ്കിലും നാം ഇന്നു ജീവിക്കുന്നില്ല. 'സത്യം വദ ധമ്മം ചര' എന്നതു് നാം അനുഷ്ഠിക്കുന്നില്ല. ആത്മജ്ഞാനമാണു്, ബാഹ്യചടങ്ങല്ല മതം. ''കുരുതേ ഗംഗാസാഗരഗമനം വ്രതപരിപാലനമഥവാ ദാനം'' എന്ന ശ്ലോകത്തിൽ ജ്ഞാനമില്ലാത്തവനു് മുക്തിയില്ലെന്നു് ശങ്കരാചാര്യസ്വാമികൾ പറയുന്നു. അതിനാൽ 'തീത്ഥാടനം വേണ്ട' എന്നല്ല പറയുന്നതു്. 'ആടിനെ കൊന്നു് യാഗം ചെയ്താൽ മുക്തി കിട്ടുകയില്ല' എന്നു്,

വൃക്ഷാൻ ഛിത്വാ പശൂൻ ഹത്വാ
കൃത്വാ രുധിരകർദമം.
സ്വർഗ്ഗശ്ചേത് ഗമ്യതേ മർത്ത്യൈ-
ന്നരകഃ കേന ഗമ്യതേ.

എന്ന ശ്ലോകം പ്രതിപാദിക്കുന്നു. ഇത്തരം കർമ്മങ്ങൾ ഒന്നുമല്ല മതത്തിന്റെ മുഖ്യാംശം, ആത്മജ്ഞാനമാണ് മതത്തിന്റെ മുഖ്യഭാഗം. അതിന്റെ അംഗം മാത്രമാണ് നിത്യനൈമിത്തികകർമ്മങ്ങൾ. അവയെ അംഗിയായി സ്വീകരിച്ചാൽ അതിന് അടിസ്ഥാനമില്ല. ''സർവ്വാണ്യേതാനി വൈ മിത്ഥ്യാ യദി ഭാവോ ന നിർമ്മലഃ'' എന്നതുപ്രകാരം നിർമ്മലമനസ്സ് ഉണ്ടാകാനാണ് ബാക്കി കർമ്മങ്ങൾ. മനസ്സിനെ നിർമ്മലമാക്കാനുള്ള ശ്രമങ്ങളില്ലെങ്കിൽ കർമ്മമെല്ലാം വെറുതെ. ആത്മജ്ഞാനം സമ്പൂർണ്ണനിർമ്മലത ഉണ്ടാക്കുന്നു. അതില്ലാത്തതെല്ലാം താലികെട്ടില്ലാത്ത കല്യാണം പോലെ. പരമപ്രയോജനമായ ഈശ്വരദർശനത്തെ മറന്ന് അപ്രധാനങ്ങളായ ചില ബാഹ്യകർമ്മങ്ങൾ മാത്രമാണ് നമ്മുടെ ഇന്നത്തെ മതം എന്ന നിലയിലായിട്ടുണ്ട്. സർവ്വാന്തര്യാമിയുടെ നിരന്തരാനുഭൂതിയാണ് മതം. ആ അനുഭൂതിയുള്ളവരുടെ എണ്ണമനുസരിച്ചാണ് ലോകത്തിന്റെ ഐശ്വര്യം.

ഞാണിന്മേൽ കളിപോലുള്ള ചില പ്രവൃത്തികളല്ല സിദ്ധലക്ഷണം. അഹംഭാവമില്ലായ്മയാണ് ജ്ഞാനിയുടെ ലക്ഷണം. അഹന്തയും മമതയും ആണ് മനുഷ്യന്റെ നാശഹേതു. അതില്ലാതാകാൻ ഈശ്വരസാക്ഷാൽക്കാരം വേണം. സാക്ഷാൽക്കാരത്തിന് ആത്മജ്ഞാനംതന്നെ വേണം. ഒന്നുകൂടി ആലോചിക്കേണ്ടതുണ്ട്. അഭിമാനം പറയാനാണെങ്കിൽ കാശിയ്ക്ക് പോകേണ്ട. അഹന്ത കുറയുന്നതിനനുസരിച്ചേ ആത്മജ്ഞാനമുണ്ടാകയുള്ളു.

ഈ ആത്മജ്ഞാനത്തിനുള്ള വഴികൾ നാലു യോഗങ്ങളാകുന്നു. ആ നാലു യോഗങ്ങൾക്കനുസരിച്ചാണ് സകല ശാസ്ത്രങ്ങളും. അതിനാൽ അഹന്ത കുറയാൻ ശാസ്ത്രവും സഹായിക്കും. ''യോഗശ്ചിത്തവൃത്തിനിരോധഃ'' എന്നാണ് പതഞ്ജലി പറഞ്ഞിട്ടുള്ളതു്. ചാടി നടക്കുന്ന മനസ്സിനെ പിടിച്ചൊതുക്കുകയാണ് യോഗം. പ്രാണായാമം മാത്രമല്ല യോഗം. അതും ആവാം എന്നേയുള്ളു. നാലു യോഗങ്ങളിൽ എല്ലാ ആത്മികാഭ്യാസങ്ങളും പെടുകയും ചെയ്യും.

ജാതി, വിദ്യ, കുലം, പണം ഇതുകളാണ് അഹന്തയ്ക്കു കാരണം. ദേഹത്തിലെ അഹന്തയാണ് അവിദ്യ. അവിദ്യയാണ് സംസാരബന്ധത്തിന്കാരണം. അതു് ആത്മവിദ്യകൊണ്ട് നശിപ്പിക്കണം. അതു നശിപ്പിച്ചാൽ ദോഷങ്ങൾ കുറയുകയും തന്നിമിത്തം ലോകം

നന്നാകുകയും ചെയ്യും. അതാണ് ജന്മോദ്ദേശ്യം. അതാണ് മതം കൊണ്ടു് സാധിക്കേണ്ടതു്.

''നാമാരു്? എവിടുന്നു വന്നു'' ഇത്യാദി ചിന്ത ചെയ്യുന്നവരാണ് ബുദ്ധിയുള്ളവർ; അല്ലെങ്കിൽ യഥാർത്ഥ മനുഷ്യർ. ഈ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ മതത്തിലുണ്ടു്. മതമില്ലാതെ സദാചാരനിഷ്ഠയുണ്ടാകയില്ല. മതം മരത്തിൻെറ തടിയും സദാചാരനിഷ്ഠ കൊമ്പുമാണ്. മതമില്ലാത്ത മനുഷ്യനെ മൃഗമായി കരുതാം.

ലോകത്തിനു് വെളിച്ചം കൊടുത്തതു് ഭാരതഖണ്ഡം അഥവാ ഏഷ്യാഖണ്ഡമാണ്. പല മതങ്ങളും ഭാരതസമ്പർക്കം കൊണ്ടുണ്ടായി. ദോഷപ്പെട്ടതായ ഭാരതീയമതത്തെ ഉദ്ധരിച്ച ശങ്കരാചാര്യകുലത്തിൽ അല്ലേ കേരള ബ്രാഹ്മണർ ജനിച്ചിട്ടുള്ളതു്? ശങ്കരാചാര്യർ ഉണ്ടായതോടുകൂടി ആര്യാവർത്തം വിന്ധ്യനെ അതിക്രമിച്ചു് കന്യാകുമാരി വരെ ആയിത്തീൎന്നു. അദ്ദേഹത്തിൻെറ വംശത്തിൽ ഉണ്ടായ നിങ്ങൾ ലോകത്തെ രക്ഷിക്കുന്നില്ലെങ്കിൽ (മുറുക്കി വെടിപറഞ്ഞുംകൊണ്ടു മാത്രം ജീവിക്കുകയാണെങ്കിൽ) നിങ്ങൾ പുഴുക്കളാണ്. നിങ്ങളുടെ ആ പൂർവ്വികൻ കാട്ടിയ തെളിഞ്ഞ വഴിയിൽക്കൂടി പോയി മതത്തെ രക്ഷിക്കുന്നില്ലെങ്കിൽ നിങ്ങൾ പൂണൂൽ പൊട്ടിക്കുകയാണ് നല്ലതു്. നമ്പൂതിരിശബ്ദം കാനേഷുമാരിക്കുവേണ്ടി മാത്രം സൂക്ഷിക്കാൻ ശ്രമിക്കരുതു്. ഹിന്ദുധർമ്മം അത്യാപത്തിൽപ്പെട്ട ഈ കാലത്തു് നിങ്ങൾ സനാതനധർമ്മത്തെ നിങ്ങളുടെ ആദ്ധ്യാത്മിക ജ്യോതിസ്സുകൊണ്ടു് ഉധ്ധൃതമാക്കുവിൻ. ആത്മജ്ഞാനമാണ് ആ ജ്യോതിസ്സിനെ ഉണ്ടാക്കുന്നതു്.

മതത്തെ ഉദ്ധരിക്കാൻ വഴി എന്തു് എന്നു നോക്കുക. പാതിരി പ്രസംഗമല്ല വേണ്ടതു്. ആത്മജ്ഞാനത്തിനു ജീവിതം അർപ്പണം ചെയ്യണം. ആദ്യം പരോക്ഷജ്ഞാനം സമ്പാദിക്കണം. ഗുരുക്കന്മാരിൽ നിന്നു് ഇതു് സിദ്ധിക്കുന്നതാണ്. പിന്നീടു് മതത്തിനുതകുന്ന തർക്കശാസ്ത്രം പഠിക്കണം. അതിനുശേഷം പഠിച്ചതു് അനുഭവപ്പെടുത്തുകയും വേണം. ഇങ്ങനെ ശാസ്ത്രോക്തങ്ങളായവയെ അനുഭവപ്പെടുത്തുമ്പോൾ (ബ്രഹ്മതത്ത്വമറിയുമ്പോൾ) ഒരുവൻ അഗ്നിയെപ്പോലെയിരിക്കും. എല്ലാററിനേയും അവൻ പരിശുദ്ധനാക്കുന്നു. ആത്മജ്ഞാനിയായവൻ വസന്തത്തേപ്പോലെയാണ്. പ്രസംഗവും അത്യാവശ്യമായി വന്നേക്കാം എന്നേയുള്ളു.

വേദത്തെ അംഗങ്ങളോടുകൂടിത്തന്നെ (ശുകപാഠം മാത്രമാക്കാതെ) പഠിക്കണം. മന്ത്രം ജപിക്കുക, അതോടൊപ്പം അർത്ഥഭാവനം ചെയ്യുക. അതില്ലാതെ താൻ ഉദ്ദേശിച്ച ഫലം ഉണ്ടാവുകയില്ലതന്നെ. ബഹുജനഹിതത്തിനും ബഹുജനസുഖത്തിനുമായി വസന്തംപോലെ

ജീവിക്കാൻ താനുണ്ടായി എന്നറിഞ്ഞു് ശരിയായ ഗുരുക്കന്മാരിൽ നിന്നും പഠിക്കുക. അഹിംസ മുതലായ പലതിലും നിഷ്ഠവെച്ചും കൊണ്ടു് ധർമ്മപ്രചരണം ചെയ്യുക. ധർമ്മമുള്ളിടത്തു് ഈശ്വരനുമുണ്ടു്.

''അങ്ങനെയായാൽ ഭക്ഷണത്തിനു വകയെങ്ങനെ?'' എന്നൊരു പ്രശ്നമുണ്ടു്. 'അനന്യാശ്ചിന്തയന്തോ മാം' എന്ന ഗീതാവാക്യം ഓർത്താൽ ഇതിനു സമാധാനം കിട്ടും; ''എന്നിൽ സർവ്വവും സമർപ്പിക്കുക. എന്നാൽ ഞാൻ യോഗക്ഷേമത്തെ കൊണ്ടുവന്നു തരും'' എന്നാണു് ഭഗവാൻ പറയുന്നതു്. ഭഗവാൻ ഒരൊററ നിമിഷത്തിലും നമ്മെ വിടുകയില്ല. സർവ്വവും ത്യജിച്ചിറങ്ങുവിൻ. എന്നാൽ ഈശ്വരനെ കാണാം. വയറിനെ മറക്കുകകൂടി ചെയ്യണം. രാഷ്ട്രീയാദിവിഷയങ്ങൾക്കുവേണ്ടി എത്രയോപേർ വയറിൻെറ കാര്യം മറന്നിരുന്നു. അപ്പോൾ ഈശ്വരനുവേണ്ടി ചെയ്തുകൂടയോ? കുചേലനെപ്പോലെ ഭഗവാനിൽ ആത്മസമർപ്പണം ചെയ്യണം. വേണ്ടവിധം ചിത്തശുദ്ധി വരാത്തതിനാലാണു് സിദ്ധിയില്ലായ്മ. നിങ്ങൾക്കും ശങ്കരനെപ്പോലെ ലോകഗുരുക്കന്മാരാകാം. അതിനു് ആത്മജ്ഞാനത്തെ മുറുകെ പിടിക്കുവിൻ. സാംഗമായിത്തന്നെ വേദം പഠിക്കുവിൻ. ആത്മജ്ഞാനപ്രചരണത്തിൽ ധനവിനിമയത്തിനും നിങ്ങൾക്കു് സാധിക്കും. ദേവസ്വങ്ങൾ ധാരാളമുണ്ടല്ലോ. വെടിക്കെട്ടു് മുതലായതുകൊണ്ടു്, പൂരം മുതലായവ ഘോഷിക്കുന്നതുകൊണ്ടു് ആത്മജ്ഞാനമുണ്ടാകുമെന്നു് ഏതു ഗ്രന്ഥത്തിൽ പറഞ്ഞു. യുവാക്കന്മാർക്കു് ആത്മജ്ഞാനമുണ്ടാക്കാനാണു് ഈ വക ധർമ്മസ്ഥാപനസ്വത്തു് മുമ്പെ വിനിയോഗിക്കേണ്ടതു്. അന്യരെ പറഞ്ഞു് ഗ്രഹിപ്പിക്കാനുള്ള അർത്ഥജ്ഞാനം അത്യന്താവശ്യം തന്നേയാണു്. വേദം മാത്രം പഠിച്ചാൽ പോരാ. ആധുനിക കാലത്തിനു് ആവശ്യമായ വിഷയങ്ങളും പഠിക്കണം. അതുനിമിത്തം ലോകകല്യാണമുണ്ടാക്കാൻ നിങ്ങൾക്കധികം സാധിക്കും. അതോടുകൂടി സ്വാദ്ധ്യായാദികർമ്മങ്ങളിൽ മനസ്സു് പതിപ്പിക്കയും വേണം. സ്വാർത്ഥമായി, 'എൻെറ ജാതി' എന്നുമാത്രം വിചാരിച്ചാൽ പോരാ. ജപിക്കുമ്പോൾ നിഷ്കാമമായി ജപിക്കണം. ലോകകല്യാണത്തിനു് അഹിംസ, സത്യം, സ്വാർത്ഥത്യാഗം മുതലായവ ഉണ്ടാകുവാനായി ശ്രമിക്കണം. തദ്വാരാ മതോദ്ദേശ്യമായ ആത്മജ്ഞാനമെന്ന ജ്യോതിസ്സുകൊണ്ടു് നിങ്ങൾ ലോകത്തിനു വെളിച്ചം കൊടുക്കാൻ ശക്തന്മാരാകും. ആ ശക്തി നിങ്ങൾക്കു് ഉണ്ടാകട്ടെ!

---

**(1930 മെയ് 10-ാംനു-യിലെ 'യോഗക്ഷേമ'ത്തിൽ നിന്നെടുത്തതു്)**

# 38. നമ്പൂതിരിമാരോടുള്ള ഉപദേശം*

ഞാൻ ഇവിടെ ഒരു പ്രസംഗം ചെയ്യാനല്ല വന്നതു്. യോഗക്ഷേമസഭയിൽ വളരെക്കാലത്തെ പഴക്കം സിദ്ധിച്ചിട്ടുള്ളവരെല്ലാം എന്നെ നല്ലപോലെ അറിയും. എൻെറ മുഖം നല്ലവണ്ണം സൂക്ഷിച്ചു് നോക്കിയാൽ അവർ എന്നെ ഓർക്കും. പൂണൂലും കുടുമയുമായി അന്നു് നിങ്ങളുടെ മുമ്പിൽ വന്നുനിന്നിരുന്ന എനിക്കു് ഇപ്പോൾ സകല സമുദായങ്ങൾക്കും പുറത്തു് നില്ക്കുന്ന എനിക്കു് ഒന്നുകൂടി നിങ്ങളെ കാണ്മാൻ കൊതിയുണ്ടായി. ഈ അവസരത്തിലാണു് നിങ്ങളുടെ ടിക്കററും ക്ഷണവും കിട്ടിയതു്.അതനുസരിച്ചു് വന്നു. അത്രമാത്രമല്ല, നിങ്ങളുടെ ചെറുപ്പക്കാർക്കു് കാഷായവസ്ത്രത്തോടു് ഒരു വെറുപ്പോ ആക്ഷേപമോ ഉണ്ടെന്നു് പലരും പറഞ്ഞു് ഞാൻ കേട്ടു. കാഷായവസ്ത്രം സ്വാർത്ഥത്യാഗത്തിൻെറ അടയാളമാണു്. സന്ന്യാസിയെന്നാൽ ജാതിവർണ്ണവർഗ്ഗഭേദമെന്യേ സകലരുടേയും നന്മയ്ക്കായി സ്വാർത്ഥതയൊഴിഞ്ഞു് വേലചെയ്യുന്നവനെന്നാണർത്ഥം. ഈ തത്വം വെളിപ്പെടുത്തി കാഷായവസ്ത്രത്തോടുള്ള നിങ്ങളുടെ മനോഭാവം മാററണമെന്നും ഞാൻ ആഗ്രഹിച്ചു. അതു് സാധിച്ചു. അതിനവസരം തന്നതിനു് ഞാൻ നിങ്ങളോടു് നന്ദി പറയുന്നു. നിങ്ങളുടെ ഇടയിൽ മതത്തിനോടു് വെറുപ്പു പ്രചരിച്ചുവരുന്നതായി നിങ്ങളുടെ പത്രം വായിക്കുമ്പോൾ പലപ്പോഴും എനിക്കു തോന്നാറുണ്ടു്. നിങ്ങളുടെ സമുദായം വകയായി ഇന്നു നടപ്പിലിരിക്കുന്ന 'ഉണ്ണിനമ്പൂതിരി' പത്രത്തിൽ, ഞാനൊരിടത്തു വെച്ചു് ചെയ്ത പ്രസംഗത്തെപ്പററി പറയുന്ന ഘട്ടത്തിൽ 'വേദാന്തം വന്നപ്പോൾ ആളുകൾക്കു് രസിച്ചില്ല' എന്നു കാണുകയുണ്ടായി. ഇതും മതത്തിനോടു് അഥവാ വേദാന്തത്തിനോടു് പൊതുവേ ചെറുപ്പക്കാർക്കു് ഒരിഷ്ടമില്ലായ്മ വന്നു് പിടിപെട്ടിരിക്കുന്നുവെന്നതിനെ വെളിപ്പെടുത്തുന്നു. നിങ്ങളുടെ പത്രം വായിക്കുന്ന ചെറുപ്പക്കാരിൽ വളരെപ്പേർ മതത്തോടു് കൂടുതൽ ആക്ഷേപമുള്ളവരായിത്തീർന്നുവരുന്നതും ഞാൻ കാണുന്നുണ്ടു്. വേദാന്തം എന്നോ മതം എന്നോ പറയുന്നതു് നിങ്ങൾ വിചാരിക്കുന്നതുപോലെയുള്ള ഒന്നല്ല. 'എ' 'ബി' യോടു് സംസാരിച്ചാൽ 'ബി'യ്ക്കു് അതു മനസ്സിലാകാതിരിക്കയും 'ബി' 'എ' യോടു് സംസാരിച്ചാൽ അതു് 'എ'യ്ക്കു് മനസ്സിലാകാതിരിക്കയും ചെയ്താൽ അതാണു് വേദാന്തം'' എന്നു് ആരോ

* 1107 ധനു 13—ാംനു- തളിപ്പറമ്പിൽ വെച്ചു് കൂടിയ യോഗക്ഷേമ സഭയിൽവെച്ചു് ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

ഒരു പാശ്ചാത്യൻ വേദാന്തത്തിനെ നിവ്വചിച്ചു് കേട്ടിട്ടുണ്ടു്. എന്നാൽ അതല്ല വേദാന്തം. ''ആനന്ദാദ്ധ്യേവ ഖല്വിമാനി ഭൂതാനി ജായന്തേ'' എന്നു പറഞ്ഞിട്ടുള്ളതനുസരിച്ചു്, യാതൊരു ആനന്ദവസ്തുവിൽനിന്നു ലോകം ഉണ്ടായോ അതിൽ നമ്മെ എത്തിക്കുന്നതാണു് വേദാന്തം. വേദാന്തം നമുക്കു് നിത്യസുഖത്തിനുള്ള വഴി കാട്ടിത്തരുന്നു. നിങ്ങൾ നാനാമാർഗ്ഗങ്ങളിൽക്കൂടി പരിശ്രമിക്കുന്നതു് നിങ്ങൾക്കു് നിത്യസുഖം അനുഭവിക്കാനും അന്യന്മാരെ നിത്യസുഖത്തിൽ എത്തിക്കാനും ആണെന്നാണു് എന്റെ വിചാരം. ഇപ്രകാരമൊരു ലക്ഷ്യമില്ലെങ്കിൽ പ്രവൃത്തി ഉദ്ദേശരഹിതമാകുമല്ലോ.

ഇങ്ങനെ നിത്യസുഖത്തിലേക്കുള്ള വഴി കാട്ടുന്ന വേദാന്തത്തെ അപലപിക്കരുതു്. നിങ്ങൾ ഒന്നിനെ ആക്ഷേപിക്കാൻ പുറപ്പെടുന്നതിനുമുമ്പു് അതു് എന്താണെന്നു് നിങ്ങളറിയണം. ഇന്നു് യാഥാസ്ഥിതികരെന്നു് തന്നത്താൻ നടിക്കുന്ന ചിലർ കാണിക്കുന്ന പ്രവൃത്തികൾ കണ്ടിട്ടു് നിങ്ങൾ മതത്തെ കുററംപറയുന്നു. അവർ വാസ്തവത്തിൽ യാഥാസ്ഥിതികരല്ല. അവർ മതത്തെ അനുസരിച്ചു ജീവിയ്ക്കുന്നവരുമല്ല. ഉദാഹരണത്തിനു് രണ്ടും മൂന്നും വേളി കഴിച്ചു് ആ പണം കൊണ്ടു് സംബന്ധം ചെയ്തു് ആ സ്ത്രീയ്ക്കു് വീടുണ്ടാക്കിക്കൊടുക്കുന്ന ഏർപ്പാടു് മതപ്രകാരമോ ശാസ്ത്രപ്രകാരമോ ഉള്ളതല്ല. ശാസ്ത്രപ്രകാരം അവർ ദുഷ്ടന്മാരാണു്. അവർ സമുദായത്തിനു് ഉണ്ടാക്കിക്കൊണ്ടിരിക്കുന്ന അധഃപതനം ഓക്കുമ്പോൾ മതത്തിനോടു് നിങ്ങൾക്കു് വെറുപ്പു് തോന്നാം. അതിൽ നിങ്ങളെ ഞാൻ കുററം പറയുന്നില്ല. സമുദായത്തിനകത്തിരിക്കുന്ന നിങ്ങളുടെ മനഃസ്ഥിതി എനിക്കറിയാം. എങ്കിലും അതിനു് മതത്തെ ആക്ഷേപിക്കരുതു്. മതമില്ലെങ്കിൽ മനുഷ്യൻ മൃഗമാണു്. മതമില്ലാത്ത സദാചാരം കേവലം അന്ധവിശ്വാസമാണു്. അതു് ഏറെക്കാലം നിലനില്ക്കയില്ല. ''എന്തുകൊണ്ടു് കള്ളം പറഞ്ഞുകൂടാ? പണമുണ്ടെങ്കിൽ ഇഷ്ടംപോലെ രണ്ടും മൂന്നും വിവാഹം ചെയ്യാൻ എന്തുകൊണ്ടു് പാടില്ലാ?'' എന്നും മററുമുള്ള ചോദ്യങ്ങൾക്കു് യുക്തിയുക്തമായി മറുപടി പറയാൻ മതം കൂടാതെ കഴികയില്ല.

വേദാന്തം നിങ്ങളുടെ ന്യായമായ യാതൊരു പരിഷ്കാരത്തിന്റെയും ശത്രുവല്ല. നേരേമറിച്ചു് അതു നിങ്ങൾക്കു് സഹായിയാണു്. നിങ്ങൾ ധമ്മത്തെ ലംഘിക്കുമ്പോൾ മാത്രമേ വേദാന്തം നിങ്ങളെ തടുക്കുവാൻ വരുകയുള്ളു. നിങ്ങളിൽ ആരുംതന്നെ അധമ്മത്തെ സ്നേഹിക്കുന്നവരായുണ്ടെന്നു് ഞാൻ വിശ്വസിക്കുന്നില്ല. അധമ്മികൾക്കുമാത്രമേ വേദാന്തത്തെ ഭയപ്പെടേണ്ടതുള്ളു.

ജഗൽഗുരുവായ ശ്രീശങ്കരനാണു് വേദാന്തത്തിന്റെ സ്ഥാപകൻ. നിങ്ങളുടെ സമുദായത്തിൽ ഒരുണ്ണിനമ്പൂതിരി ആലുവാ പുഴയു

ടെ വക്കത്തു് ജനിച്ചു. കേരളത്തിലെ മറെറാരു സമുദായക്കാൎക്കും ലഭിക്കാത്ത മഹാഭാഗ്യം ലഭിച്ച ഒരു സമുദായത്തിലെ അംഗങ്ങളാണു് നിങ്ങൾ. ആ ഉണ്ണിനമ്പൂതിരിയുടെ പേരു് ഇന്നു ലോകം മുഴുവനും മാറെറാലിക്കൊള്ളുന്നു. ആ ഉണ്ണിനമ്പൂതിരി പതിനാറു വയസ്സിനു് മുൻപു് എഴുതിത്തീൎത്ത ഗ്രന്ഥങ്ങൾ ഇന്നു് ലോകത്തിലെ വളരെ മഹാപണ്ഡിതന്മാർ പഠിച്ചു് മനസ്സിലാക്കാൻ വളരെ യത്നിക്കുന്നു. ഇന്നും നിങ്ങൾ നമ്പൂതിരിമാരാണെന്നു് പറയുമ്പോൾ അന്യരാജ്യത്തുള്ള അനേകംപേർ നിങ്ങളെ ഭക്തിയോടുകൂടി അഭിവാദ്യം ചെയ്യുന്നു. ഇതിനുകാരണം ആ ഉണ്ണിനമ്പൂതിരി നിങ്ങളുടെ ഇടയ്ക്കു ജനിച്ചതുകൊണ്ടാണു്. അദ്ദേഹത്തിനെ—ജഗൽഗ്ഗുരുവായ ആ ശങ്കരാചാര്യരെ—നിങ്ങൾ മറക്കരുതു്. അദ്ദേഹത്തിൻെറ പേരിൽ ഇന്നു് കേരളത്തിൽ നടക്കുന്ന ആചാരങ്ങളും ഏൎപ്പാടുകളും ഒന്നും അദ്ദേഹം ഏൎപ്പെടുത്തിയതല്ല. അതിനു് മീമാംസകരാണു് ഉത്തരവാദികൾ. മീമാംസകന്മാരായ നിങ്ങളുടെ പൂൎവ്വികന്മാരിൽ ചിലർ അദ്ദേഹത്തിൻെറ ഗ്രന്ഥം എടുത്തു് ചുട്ടുകളയുകകൂടി ചെയ്തു. അദ്ദേഹത്തിനെ അനുഗമിച്ചു് ആ പാപത്തിനു് നിങ്ങൾ പരിഹാരം വരുത്തണം.

ഈശ്വരൻ ഉണ്ടു് എന്നു ഞാൻ നിങ്ങളോടു് ഉറപ്പു പറയുന്നു. വിശ്വവിഖ്യാതനും പണ്ഡിതാഗ്രേസരനുമായ ശ്രീ വിവേകാനന്ദ സ്വാമികൾ ബുദ്ധിശൂന്യനോ, കള്ളനോ ആണെന്നു് പറയാൻ നിങ്ങളിൽ ആരുണ്ടു്? അദ്ദേഹം അന്ധവിശ്വാസിയാണെന്നു് ആരു പറയും? ''ആരുമില്ല. ആരും പറയുകയില്ല'' എന്നു് നിങ്ങളുടെ അദ്ധ്യക്ഷൻ പറയുന്നു. സ്വാമിജി, പറയുന്നു; താൻ ഈശ്വരനെ കണ്ടിട്ടുണ്ടെന്നു്. അതുകൊണ്ടു് നിങ്ങൾ ഈശ്വരഭക്തിയുള്ളവരായിരിക്കണം. നിങ്ങളുടെ അദ്ധ്യക്ഷനും നിങ്ങളോടു് ഈശ്വരസേവ ചെയ്യണമെന്നു് പറഞ്ഞിരിക്കുന്നു. ഈശ്വരഭക്തിയുണ്ടായാൽ നിങ്ങളുടെ ഇപ്പോഴത്തെ ഉദ്യമങ്ങൾ വളരെ അധികം ഫലപ്രദങ്ങളായിത്തീരും. നിങ്ങൾ വേദം പഠിക്കണം. എല്ലാവരും വേദാദ്ധ്യയനം മാത്രം ചെയ്തു് ജീവിക്കണമെന്നു് ഞാൻ പറയുന്നില്ല. വേദാദ്ധ്യയനത്തെ സമുദായം അപലപിക്കരുതു്. കുറേപ്പേർ അൎത്ഥജ്ഞാനത്തോടുകൂടി വേദം പഠിച്ചവരായി സമുദായത്തിൽ ഉണ്ടായിരിക്കത്തക്കവണ്ണം വേണ്ടതു് ചെയ്യണം. എല്ലാവരും ഗായത്രി ജപിക്കണം. ഗായത്രി ജപിക്കുന്നതുകൊണ്ടു ബുദ്ധിശക്തി വൎദ്ധിക്കും. ''ധിയോ യോ നഃ പ്രചോദയാത്'' എന്നുമാത്രം വേണ്ടവണ്ണം അൎത്ഥഭാവനയോടുകൂടി ജപിച്ചാൽ സമുദായത്തിലെ ബുദ്ധിശക്തി വൎദ്ധിക്കും. ഇല്ലെന്നു് ആക്ഷേപമെങ്കിലും ശങ്കയുണ്ടെങ്കിൽ ഞാൻ അനുഭവപ്പെടുത്തി കൊടുക്കാം. രണ്ടു കൊല്ലം ശരിയായി ചെയ്യട്ടെ. തീൎച്ചയായും ഫലം കാണാം.

# 39. ശ്രീ വിവേകാനന്ദസ്വാമികളും ക്ഷേത്രപ്രവേശനവും

ഇപ്പോഠം ഗുരുവായൂർ നടക്കുന്ന ക്ഷേത്രപ്രവേശനസത്യാഗ്രഹത്തിനെതിരായിനില്ക്കുന്ന സംഘക്കാർ ഈയ്യിടെ പ്രസിദ്ധംചെയ്ത ഒരു ലഘുലേഖയിൽ, ശ്രീ വിവേകാനന്ദസ്വാമികഠം താഴ്ന്ന ജാതിക്കാരുടെ ക്ഷേത്രപ്രവേശത്തിന്ന് എതിരാളിയാണെന്ന് സ്ഥാപിക്കുന്നതിന്ന് സ്വാമികളുടെ രാജയോഗത്തിൽനിന്ന് ഒരു ഭാഗം ഉദ്ധരിച്ചിരിക്കുന്നതായിക്കണ്ടു. അതിൻെറ മലയാളതർജ്ജമ ചേർത്തിട്ടുമില്ല. ! സ്വാമികളുടെ ആ വാക്യം ഏതെങ്കിലും വർഗ്ഗക്കാരുടെ ക്ഷേത്രപ്രവേശത്തിന്ന് അനുകൂലമോ പ്രതികൂലമോ അല്ലെന്നും, ആത്മികമനഃപക്വതയില്ലാത്തവർക്ക്—അവർ ഏതു ജാതിയിൽ ജനിച്ചവരായാലും—ആരാധനാമുറിയ്ക്കകത്ത് കടക്കുവാൻ പാടില്ലെന്നുമാത്രമേ ആ വാക്യം തെളിയിക്കുന്നുള്ളുവെന്നും ഉള്ള പരമാർത്ഥം ഇവിടെ പറയേണ്ടിയിരിക്കുന്നു. ജാതിയെപ്പററി സ്വാമികഠം 1894ജനുവരി24—ാംനു-ചിക്കാഗോവിൽ നിന്നെഴുതിയ ഒരു കത്തിൽ ഇപ്രകാരം പറയുന്നു:— ''ജാതി പോകണമോ വരണമോ എന്ന ചോദ്യത്തിനോട് എനിക്കു യാതൊരു ബന്ധവുമില്ല. ഏററവും താണവനും ഏററവും ദരിദ്രനും ആയവൻെറ അടുത്തുകൂടിയും, ഭാരതഖണ്ഡത്തിനകത്തും പുറത്തുമുള്ളവർ വികസിപ്പിച്ചിട്ടുള്ള ഉൽകൃഷ്ടാശയങ്ങളെ വെക്കണമെന്നും അവയെപ്പററി അവക്ക് ചിന്തിക്കാൻ അവസരം കൊടുക്കണമെന്നുമാണ് എൻെറ സങ്കല്പം, ജാതി ഇരിക്കണമോ, വേണ്ടയോ, സ്ത്രീകഠം സ്വതന്ത്രകളായി ഇരിക്കണോ വേണ്ടയോ എന്നതു എൻെറ ചിന്തയ്ക്ക് വിഷയമല്ല. വിചാരത്തിനും പ്രവൃത്തിക്കും ഉള്ള സ്വാതന്ത്ര്യം മാത്രമാണ് ജീവിക്കുന്നതിനും വളച്ച്യ്ക്കും ആരോഗ്യത്തിനും പററിയതു്. അതു് ഇല്ലാത്തിടത്തു് മനുഷ്യനും വർഗ്ഗവും രാജ്യവും തീച്ചയായും അധഃപതിക്കും.

''പുരോഹിതന്മാർ എന്തൊക്കെ മുറവിളി കൂട്ടിയാലും ജാതിയെന്നതു് അതിൻെറ ജോലി ചെയ്തു കഴിഞ്ഞശേഷം ഇന്നു ഭാരതീയന്തരീക്ഷത്തെ ദുർഗ്ഗന്ധപൂരിതമാക്കുന്ന ഒരു സാമുദായികസ്ഥാപനം മാത്രമാണ്'' എന്നു സ്വാമികഠം 1893 നവംബർ 2—ാംനു- ചിക്കാഗോവിൽനിന്നും എഴുതിയ കത്തിൽ പറഞ്ഞിരിക്കുന്നു.

''ആരെങ്കിലും താഴ്ന്ന ജാതിയിൽ നമ്മുടെ രാജ്യത്തു് ജനിച്ചാൽ അവൻ എന്നേയ്ക്കും നഷ്ടൻതന്നെ. അവനു് ആശയ്ക്കു് യാതൊരു വഴിയും ഇല്ല. എന്തു്? ഇതു് എന്തൊരു കടുംകൈയ്യാണു്; ഈ രാജ്യത്തു് (അമേരിക്കയിൽ) എല്ലാവക്കും ആശയ്ക്കു് വഴിയുണ്ടു്. ഇന്നു് ദരിദ്രൻ നാളെ ധനവാനായിത്തീരുന്നു; വിദ്വാനും ധനവാനുമായി തീരുന്നു. ഇവിടെ ദരിദ്രന്മാരെ സഹായിക്കുന്നതിനു് എല്ലാവരും ഉൽക്കണ്ഠയുള്ളവരായിരിക്കുന്നു. എന്നാൽ 'ഞങ്ങൾ ദരിദ്രന്മാരാണേ' എന്ന ഒച്ചപ്പാടു് മാത്രമാണു് ഇന്ത്യയിൽ! ദരിദ്രന്മാരുടെ നന്മയ്ക്കുവേണ്ടി അവിടെ എത്ര ധമ്മസ്ഥാപനങ്ങളുണ്ടു്? ഇന്ത്യയിലെ കോടിക്കണക്കായ ദരിദ്രന്മാരുടെ ദുഃഖവും കഷ്ടതയും ഓത്തു് വാസ്തവമായി അവിടെ കണ്ണുനീർ പൊഴിക്കുന്നവർ എത്രയുണ്ടു്? നമ്മൾ മനുഷ്യരാണോ? അവരുടെ ഉന്നതിക്കുവേണ്ടി, അവക്കു ആഹാരം കിട്ടുന്നതിനുവേണ്ടി, നാം എന്തുചെയ്യുന്നു? നമ്മൾ അവരെ തൊടാതിരിക്കയും അവരുടെ സാഹചര്യം ഉപേക്ഷിക്കയും മാത്രം! നാം മനുഷ്യരാണോ? ആയിരക്കണക്കായി അവിടെയുള്ള ബ്രാഹ്മണർ ഇന്ത്യയിലെ താഴ്ന്നവരും ചവുട്ടിത്താഴ്ത്തപ്പെട്ടവരും ആയ സാധാരണ ജനങ്ങൾക്കുവേണ്ടി എന്തുചെയ്യുന്നു? 'തൊടരുതേ', 'തൊടരുതേ' എന്ന ശബ്ദം മാത്രമാണു് അവരുടെ ചുണ്ടുകളിൽ വിളയാടുന്നതു്; അവരുടെ കയ്യിൽ നമ്മുടെ സനാതനധമ്മം എത്ര നിന്ദ്യവും അധഃപതിച്ചതും ആയിത്തീന്നിരിക്കുന്നു. നമ്മുടെ മതം ഇന്നു് എവിടെ ഇരിക്കുന്നു? ''തൊട്ടുകൂടായ്മയിൽ മാത്രം! മറെറാരിടത്തുമില്ല'' എന്നു 1893 ഡിസംബർ 28–ാംതിയതിയും അദ്ദേഹം എഴുതിയിരിക്കുന്നു.

സ്വാമികൾ ഇന്നത്തെ പുരോഹിത തന്ത്രത്തിന്റെ പരമശത്രുവായിരുന്നു. അതിന്നെതിരായി സ്വാമികൾ എഴുതിയിട്ടുള്ളതും അസംഖ്യം. ബ്രഹ്മജ്ഞാനിയും ഹൈന്ദവധമ്മമമ്മജ്ഞനും ആയ സ്വാമികളുടെ ഏതാദൃശവാക്യങ്ങളുടെ ആന്തരാത്ഥത്തെപ്പററി ക്ഷേത്രപ്രവേശപ്രതിഷേധക്കാർ കുറച്ചുകൂടി ഗാഢമായി ആലോചിച്ചുവേണ്ടതു് പ്രവത്തിക്കുന്നതു് ഹിന്ദുമതത്തിനും അവക്കും നന്നായിരിക്കും



(1107 വൃശ്ചികം 6–ാംനു-യിലെ 'മഹതി' പത്രത്തിലെഴുതിയതു്).

# 40. ക്ഷേത്രപ്രവേശം

ക്ഷേത്രപ്രവേശനത്തെപ്പററിയുള്ള എൻെറ അഭിപ്രായമെന്തെന്നു് യുവഭാരതത്തിലെഴുതണമെന്നു് ശ്രീമാൻ ടി. ആർ. കൃഷ്ണസ്വാമി അയ്യർ *''യുവഭാരത''ത്തിൻെറ പത്രാധിപർ, ആവശ്യപ്പെട്ടതനുസരിച്ച ഇതെഴുതുന്നു.

നിത്യശുദ്ധനും സച്ചിദാനന്ദരൂപിയും അനന്തനും അദ്വിതീയനും ആയ ഭഗവാൻ ഒരിക്കലും അശുദ്ധനായി തീരുകയില്ലെന്നും ഭക്തന്മാക്കു് തമ്മിൽ ജാതിഭേദമില്ലെന്നു് നാരദൻ, ശുകൻ മുതലായ മഹഷിമാർ പറഞ്ഞിരിക്കുന്നുവെന്നും ഉള്ളതുകൊണ്ടു് ഈശ്വരോപാസനസ്ഥായി ക്ഷേത്രത്തിൽ വരുന്നതിനു് ആഗ്രഹിക്കുന്ന സകല ജനങ്ങാംക്കും ക്ഷേത്രത്തിൽ കടന്നു് ഈശ്വരവന്ദനം ചെയ്യുന്നതിനു് ശാസ്ത്രങ്ങാം അനുവദിക്കുന്നുവെന്നാണു് എനിക്കു തോന്നുന്നതു്. ഇതിനു വിപരീതമായി വല്ല സ്മൃതികളോ മറേറാ കണ്ടാൽത്തന്നെയും യുക്തിയുക്തവും വേദസമ്മതവുമായ പ്രമാണമിരിക്കെ യുക്തിശൂന്യമായ ക്ഷുദ്രപ്രമാണത്തെ ആദരിക്കുന്നതു് ശരിയല്ലല്ലോ. കേരളത്തിലെ ശാങ്കരസ്മൃതിയെപ്പററി പറയുകയാണെങ്കിൽ ആ ഗ്രന്ഥം പ്രസ്ഥാനത്രയത്തിൻെറ മതത്തിനു് വിരുദ്ധമായി പലതും പ്രസ്താവിക്കുന്നതുകൊണ്ടു് അതു് ആദിശങ്കരാചാര്യസ്വാമികളുടേതല്ലെന്നു് തീർച്ച പറയാം എന്നു മാത്രമല്ല; അതിൻെറ കത്താവും 'ബാലശങ്കരം' എന്ന ജ്യോതിഷഗ്രന്ഥത്തിൻെറ കത്താവും ഒന്നാണെന്നും അതു് ഒരു ശങ്കരൻ നമ്പൂതിരിയല്ലാതെ ശങ്കരാചാര്യരല്ലെന്നും ശ്രീമാൻ കൊളത്തേരി ശങ്കരമേനോൻ അവർകാം സമത്ഥിച്ചിട്ടുണ്ടെന്നു് അദ്ദേഹംതന്നെ എന്നോടു് പറയുകയുണ്ടായിട്ടുണ്ടു്. അതിനാൽ ശാങ്കരസ്മൃതിയെ അടിസ്ഥാനമാക്കിയും, ഭക്തന്മാക്കു് അവർ എന്തു ജാതിക്കാരായാലും, ക്ഷേത്രത്തിൽ കടന്നുകൂടാ എന്നു പറയുന്നതു് ശരിയല്ല.

അത്രമാത്രമല്ല; പരാശരസ്മൃതി, ശംഖസ്മൃതി, ലിഖിതസ്മൃതി, വിഷ്ണുസ്മൃതി, യമസ്മൃതി, ശാതാതപസ്മൃതി, മനുസ്മൃതി, യാജ്ഞവൽക്യസ്മൃതി, രഘുനന്ദനസ്മൃതി എന്നു തുടങ്ങിയ അനേകം സ്മൃതികാം ദേശഭേദേനയും കാലഭേദേനയും മാറിമാറി കാണുന്നതുകൊണ്ടും മലയാളത്തുതന്നെ ഭാഗ്ഗവസ്മൃതി മാറി ശാങ്കരസ്മൃതി വന്നുവെന്നു് യാഥാസ്ഥി

* ഒരു തികഞ്ഞ കോൺഗ്രസ്സുകാരനും യുവഭാരതത്തിൻെറ പത്രാധിപരുമായിരുന്നു അദ്ദേഹം.

തികന്മാർ കൂടി സമ്മതിക്കുന്നതുകൊണ്ടും സ്മൃതികൾ നിത്യപ്രമാണ ങ്ങളല്ലെന്നു് വരുന്നു. അതിനാൽ ശാങ്കരസ്മൃതി ആചാര്യരുടേതായാൽ കൂടിയും ആയിരത്തിലധികം വർഷത്തെ പഴക്കം ചെന്ന അന്നത്തെ വിധികൾ മാറേറണ്ടകാലം വന്നിരിക്കുന്നു. ഇനി ''മാററാൻ അധി കാരമുള്ളവർ വന്നല്ലേ മാറേറണ്ടതു്? ആക്കും ഇഷ്ടംപോലെ മാററാൻ അധികാരമുണ്ടോ?'' എന്നാണെങ്കിൽ, മഹാത്മാഗാന്ധി, പണ്ഡിത മാളവ്യ മുതലായ ഋഷികളും ശ്രീ വിവേകാനന്ദസ്വാമികൾ എന്ന മഹായോഗിയായ അവതാരപുരുഷനും, ആവിർഭവിച്ചിരിക്കുന്ന ഈ കാലത്തു് അവരുടെ അഭിപ്രായപ്രകാരം, ധർമ്മത്തിനു് ഇന്നു് ആവ ശ്യമുള്ള രൂപം കൊടുക്കുന്നതിൽ എന്താണു് ദോഷം? ഇപ്പോൾ കേര ളത്തിൽ ഇരിക്കുന്ന ആചാരങ്ങളേപ്പററി ലോകഗുരുവും, ധർമ്മസം സ്ഥാപകനുമായ ശ്രീ വിവേകാനന്ദസ്വാമികൾ എന്താണു പറഞ്ഞി രിക്കുന്നതു്? കേരളം ഒരു ഭ്രാന്താലയമാണെന്നല്ലേ? അതിനാൽ ഈ ശ്വരദർശനകാംക്ഷികളായി ഭഗവച്ചിന്താപരന്മാരായി, ക്ഷേത്രത്തി ലേയ്ക്കു് വരുന്ന സകല ജനങ്ങൾക്കും, ക്ഷേത്രപ്രവേശം കൊടുക്കേണ്ട താണെന്നാണു് എന്റെ മതം.



---

(1107 കന്നി 25-ാംനു യുവഭാരതത്തിൽ പ്രസിദ്ധം ചെയ്തതു്)

# 41. ക്ഷേത്രപ്രവേശനവും ഹിന്ദുശാസ്ത്രങ്ങളും. *

ഒരു ഹിന്ദുവിനെപ്പോലെ മററൊരു ഹിന്ദുവിനു് ക്ഷേത്രത്തിൽ പ്രവേശിക്കാമെന്നു് പറഞ്ഞാൽ, ലൌകികപക്ഷത്തിൽ ആക്ഷേപം അതിനു് തടസ്സമുണ്ടെന്നു് പറയാൻ സാദ്ധ്യമല്ല. എന്നാൽ ആത്മികപക്ഷത്തെ അവലംബിച്ചുകൊണ്ടാണു് അതു പാടില്ലെന്നു് പലരും വാദിക്കുന്നതു്. അതിനു മറുപടി പറയുകയാണു് എന്റെ പ്രസംഗോദ്ദേശ്യം. ഹിന്ദുക്കളെക്കുറിച്ചു പററിയിട്ടുള്ള ഏററവും വലിയ അബദ്ധം അവർ മതം പഠിക്കാറില്ലെന്നുള്ളതാണു്. ''അന്ധേനൈവ നീയമാനാ യഥാന്ധാഃ'' എന്നു് ഉപനിഷത്തിൽ പറഞ്ഞതുപോലെ കുരുടനു് കുരുടൻ വഴികാട്ടുന്ന മട്ടിലാണു് ഇന്നു് ഹിന്ദുക്കളുടെ മതാചാരങ്ങൾ സ്ഥിതിചെയ്യുന്നതു്. രണ്ടു കാര്യം ഹിന്ദുക്കൾ ചെയ്യേണ്ടതുണ്ടു്. ഒന്നു് മതം എന്തെന്നു് അവർ അറിയണം. രണ്ടു്, അതിനനുസരിച്ചു് ജീവിക്കാൻ യത്നിക്കണം. അനുഷ്ഠിക്കാൻ പ്രയാസമെങ്കിലും അറിയാൻപോലും പരിശ്രമിക്കാത്തതാണു് കൂടുതൽ പരിതാപകരം. എല്ലാ മതത്തിന്റെ തത്വങ്ങളും ഹിന്ദുമതത്തിൽ അടങ്ങിയിട്ടുണ്ടു്. ആചാരങ്ങൾ മാത്രം വ്യത്യസ്തമാണെന്നേയുള്ളു. ഇതരമതാനുയായികൾക്കെല്ലാം അവരുടെ മതത്തേക്കുറിച്ചറിയാം. ഹിന്ദുക്കൾക്കു് അതു് അറിയില്ലെന്നതാണു് ആ മതത്തിന്റെ ക്ഷയത്തിനു കാരണം. തിരുവിതാംകൂറിലെ ക്ഷേത്രപ്രവേശനംകൊണ്ടു്, താഴ്ന്നവരെന്നു് അറിയപ്പെടുന്നവർക്കു് ലൌകികമായി എന്തു ഗുണം കിട്ടിയെന്നു് ചോദിച്ചാൽ അവർക്കു് യഥാർത്ഥ ഹിന്ദുത്വത്തിന്റെ ഛായ കിട്ടിയെന്നു് ഞാൻ പറയും. അതു് വലിയൊരു കാര്യമാണു്. പേരിനുമാത്രം ഹിന്ദുക്കളായിരുന്നവർ ഇന്നു് ശരിയായ ഹിന്ദുക്കളായി. മതപരമായതുകൊണ്ടു് വലിയ പരിവർത്തനമായിട്ടുണ്ടു്. പുരാണങ്ങളെ മലയാളത്തിലേയ്ക്കു് തർജ്ജിമചെയ്തു് എഴുത്തച്ഛൻ വരുത്തിത്തീർത്ത പരിവർത്തനം പോലെയാണിതും. ഹിന്ദുമതത്തിന്റെ പ്രമാണം:-

''അംഗാനി വേദാശ്ചത്വാരോ മീമാംസാ ന്യായവിസ്തരഃ
പുരാണം ധർമ്മശാസ്ത്രം ച വിദ്യാ ഹ്യേതാശ്ചതുർദ്ദശ''

എന്ന പതിന്നാലു വിദ്യകളാണു്. മുസ്ലീങ്ങളുടെ ഇടയിലും മററും ഒരേ പ്രമാണത്തിൽ വിശ്വസിക്കുന്നുവെന്ന ഒരു മമതയുണ്ടു്. ഹിന്ദു

---

* 1947 ജനുവരി 17–ാംനു- ഗുരുവായൂർ വെച്ചു ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

ക്കളുടെ ഇടയിലും അതു വേണ്ടതാണ്. സനാതനധർമ്മം എന്നാണ് ഹിന്ദുമതത്തിൻെറ ശരിയായ പേർ. സനാതനം എന്നാൽ ഒരിക്കലും നശിക്കാത്തതു് എന്നർത്ഥം. അതിൻെറ മുഖ്യപ്രമാണഗ്രന്ഥങ്ങൾ വേദങ്ങളാണ്. വേദം ഈശ്വരവചനമെന്നും ഈശ്വരനിൽ അന്തർ ലീനമായിരുന്നെന്നും ഋഷി പ്രണീതമാണെന്നും പക്ഷങ്ങളുണ്ട്. വേദ തത്ത്വങ്ങളെ കാലദേശാനുസൃതം വ്യാഖ്യാനിക്കാനാണ് സ്മൃതികളു ണ്ടായതു്. സ്മൃതിപുരാണേതിഹാസങ്ങൾ വേദാർത്ഥത്തോട് യോ ജിക്കാഞ്ഞാൽ അപ്രമാണങ്ങളാണ്. വേദത്തിനും സ്മൃതികൾക്കും തമ്മിൽ യജമാന—ഭൃത്യബന്ധമാണുള്ളതു്. യജമാനൻെറ അഭിപ്രായം ഭൃത്യൻ പറഞ്ഞാൽ വിലയുണ്ട്. യജമാനാഭിപ്രായത്തിനു് വിരുദ്ധ മായ ഭൃത്യൻെറ സ്വാഭിപ്രായങ്ങൾക്ക് വിലയില്ല.

ലോകത്തിൻെറ സകല ഐശ്വര്യത്തിനും അത്യന്താപേക്ഷിത മായ സർവ്വവും വേദത്തിലുണ്ട്. സകല മതതത്ത്വങ്ങളും അതിലുണ്ട്. സനാതനധർമ്മത്തിൻെറ വൈശിഷ്ട്യം അതാണ്.

വേദത്തിനു് രണ്ടംശമുണ്ട്. ബ്രാഹ്മണം, സംഹിതാ. ബ്രാഹ്മ ണത്തിൻെറ ഉപസംഹാരമാണ് ഉപനിഷത്തുകൾ. വേദാന്തം എന്നു പറയുന്നതും ഇതുതന്നെയാണ്. അവയിലെ വചനങ്ങൾക്ക് മന്ത്രം എന്നാണ് പേർ. മന്ത്രം എന്നുവെച്ചാൽ, ''മനനാൽ ത്രായതേ ഇതി മന്ത്രം'' മനനംകൊണ്ട് തന്നെ ത്രാണനം ചെയ്യുന്നതു് എന്നാണർത്ഥം. ഈ മന്ത്രങ്ങളുടെ കൂട്ടത്തിൽ ഹിന്ദുമതത്തിൻെറ മുഴുവൻ തത്ത്വങ്ങളും അടങ്ങിയ ഒരു മന്ത്രമുണ്ട്.

''സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ
സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം
അന്തഃശരീരേ ജ്യോതിർമയോ ഹി ശുഭ്രോ
യം പശ്യന്തി യതയഃ ക്ഷീണദോഷാഃ' എന്നു്.

നിത്യസുഖപ്രാപ്തിക്ക് മററു മാർഗ്ഗങ്ങളുണ്ടെങ്കിൽ മതം ഉപേക്ഷി ക്കുവാൻ ഞാൻ തയ്യാറാണ്. എന്നാൽ എന്തെല്ലാം ഭൌതികസുഖ സാമഗ്രികൾ കണ്ടുപിടിച്ചാലും, പരിഷ്കാരങ്ങൾ വന്നാലും, മനസ്സ് നിയന്ത്രണാധീനമാവാതിരുന്നാൽ മനുഷ്യൻ നിത്യസുഖപ്രതിഷ്ഠനാ യിത്തീരാൻ പോകുന്നില്ല. അഷ്ടാംഗഹൃദയത്തിൽ ത്രിദോഷങ്ങൾ ക്ക് വാത—പിത്ത—കഫങ്ങൾക്ക് പുറമേ,

''രജസ്തമശ്ച മനസോ ദ്വൌ ച ദോഷാവുദാഹൃതൌ''

എന്നു് പറയുന്നു. ഈ മാനസികദോഷങ്ങളെ ദൂരീകരിക്കുകയാണ് മതത്തിൻെറ പ്രവൃത്തി. പരമസത്യത്തെ അനുഭവപ്പെടുത്തുന്നതുവരെ നിത്യസുഖപ്രാപ്തിയില്ല. രജസ്തമസ്സുകൾ രാഗദ്വേഷങ്ങളും ആല സ്യവും ആണ്. ഇവ അകന്നാൽ സത്യം അനുഭവപ്പെടുകയായി; ഈ

ശ്വരനെ കാണുകയായി. മനോദോഷങ്ങളെ നിവത്തിക്കുന്നതാണു് തപസ്സു് എന്നു പറയുന്നതു്. മനസ്സിന്റെ ഏകാഗ്രതയുടെ രൂപം അതാണു്. അതുകൊണ്ടു് മതതത്ത്വങ്ങളെ ഇങ്ങനെ സംഗ്രഹിക്കാം; മനുഷ്യജന്മത്തിന്റെ പരമോദ്ദേശ്യം നിത്യസുഖമാണു്. മൃഗങ്ങൾക്കു് വിശേഷബുദ്ധിയില്ലാത്തതുകൊണ്ടും ദേവന്മാക്കു് സ്ഥൂലശരീരമില്ലാത്തതുകൊണ്ടും ഇതു് ലഭ്യമല്ല. നിത്യസുഖപ്രാപ്തിയ്ക്കു് സത്യത്തെ സാക്ഷാത്കരിക്കണം. അതു് എല്ലാവക്കും കഴിയും. അതിനുള്ള തടസ്സം മനോദോഷങ്ങളാണു്. അതിനുള്ളഉപായം മനഃസംയമനമാണു്. സംയമനത്തിനു് പല വഴികളുമുള്ളതിൽ ഒന്നാണു് വിഗ്രഹാരാധന. ഇതു് യോഗത്തിന്റെ അംശമാണു്. അതിന്റെ ജീവൻ ഭക്തിയാണു്. ആരാധനാക്രമങ്ങളെ വിവരിക്കുന്ന തന്ത്രസമുച്ചയമാണു് കേരളത്തിൽ ഇതിനു് പ്രമാണഗ്രന്ഥം. ''ശ്രദ്ധാഭക്തിപവിത്രിതോപകരണൈഃ'' എന്നാണതിൽ ആരാധനാരഹസ്യത്തെ നിർദ്ദേശിച്ചിട്ടുള്ളതു്. ശ്രദ്ധയും ഭക്തിയും ഇല്ലെങ്കിൽ ആരാധന വെറും ഗോഷ്ഠിയാണു്.

ഇത്രയും ആലോചിച്ചുകൊണ്ടാണു് അവൎണ്ണൎക്കു് ക്ഷേത്രപ്രവേശനം അനുവദിക്കുന്നതിൽ തെററില്ലെന്നു് ഞാൻ പറയുന്നതു്. ശ്രദ്ധയും ഭക്തിയും ഉള്ളവരെ അകത്തുകടത്താം; കടത്തണം. അതില്ലാത്തവരെ പുറത്താക്കുകയും വേണം. പക്ഷേ, ഒന്നുണ്ടു്; ക്ഷേത്രം കാഴ്ചബംഗ്ലാവാക്കരുതു്. ഉൽകൃഷ്ടവിചാരത്തോടും ആദ്ധ്യാത്മികചിന്തകളോടുംകൂടി മാത്രമേ ക്ഷേത്രത്തിനകത്തു് കടക്കാവൂ. ഭക്തന്മാക്കു് തമ്മിൽ ജാതിഭേദമില്ല എന്നു് നാരദൻ പറയുന്നു.

''നാസ്തി തേഷു ജാതിവിദ്യാകുലധനക്രിയാദിഭേദഃ'' എന്നു്. പക്ഷേ, നാരദൻ പറഞ്ഞതു് മുസ്ലീങ്ങളാണിന്നനുഷ്ഠിക്കുന്നതു്. അവരുടെ ഇടയിൽ ജാതിഭേദമില്ല. ചാതുൎവ്വൎണ്യങ്ങൾക്കു് ഗുണകൎമ്മങ്ങളാണു് നിദാനമെന്നു ഭഗവാൻ ഗീതയിൽ പ്രത്യേകം എടുത്തു് പറഞ്ഞിട്ടുണ്ടു്. ഈശ്വരഭക്തിയായിരിക്കണം ക്ഷേത്രത്തിനകത്തു് കടക്കുന്നതിനു് മാനദണ്ഡമായിരിക്കേണ്ടതു്. കണ്ണപ്പനായനാരെപ്പററി ജഗദ്ഗുരു ശങ്കരൻ പറയുന്നു:— ''വനചരോ ഭക്താവതംസായതേ'' എന്നു്. ഒന്നു് അത്യാവശ്യമാണു്. അന്തഃശൌചം പൂത്തിയാകുന്നതുവരെ ബാഹ്യശൌചം ഉപേക്ഷിച്ചുകൂടാ. കുളിച്ചു വൃത്തിയായിട്ടു വേണം അമ്പലത്തിൽ കടക്കാൻ. കുളിക്കുന്നതുകൊണ്ടു് ബുദ്ധിയും മനസ്സും ഒരുപോലെ കുളിരുകയും ചെയ്യും. ക്ഷേത്രപ്രവേശനം കൊണ്ടു് തിരുവിതാംകൂറിലെ ക്ഷേത്രങ്ങൾ വൃത്തികേടായിപ്പോയി എന്നു ചിലർ പറയുന്നതു് പരമാൎത്ഥമല്ല. ഗവൎമ്മെണ്ടു് അതിൽ വേണ്ടത്ര ശ്രദ്ധപതിപ്പിച്ചിട്ടുണ്ടു്. അവൎണ്ണർ ക്ഷേത്രത്തിൽ പ്രവേശിക്കുന്നതു

കൊണ്ടു് 'സർവ്വഭൂതേഷ്വലീന'നായിട്ടുള്ള ദേവൻ എങ്ങനെ അശുദ്ധനാവും? വാസ്തവത്തിൽ ജാതിഭേദമുണ്ടു്. പക്ഷേ അതു് ജന്മംകൊണ്ടല്ല; ഗുണകർമ്മങ്ങൾകൊണ്ടാണു്. ഉൽകൃഷ്ടമനോഗുണമുള്ളവനാണു് ബ്രാഹ്മണൻ. അതില്ലാത്തവൻ ബ്രാഹ്മണനല്ല. ശ്രീശങ്കരൻ പോലും അദ്ദേഹത്തിന്റെ തെററു തിരുത്തി പറയന്റെ മുമ്പിൽ നമസ്കരിച്ചു.

''ശൂദ്രാദിസ്പൃശ്നേ സ്നാനം'' എന്ന ഒരു ശാങ്കരസ്മൃതിയിലെ വാക്യമാണു് ഇതിനൊക്കെ എതിരായി കൊണ്ടുവരുവാനുള്ള ഒരു വാദം. ഇതു് ശ്രീശങ്കരൻ പറഞ്ഞതാണത്രേ. അഞ്ചു വയസ്സു മുതൽ തന്നെ ഒന്നാംതരം പദ്യമെഴുതിത്തുടങ്ങിയ ശ്രീശങ്കരൻ ഇരുപതു കൊല്ലങ്ങൾക്കുശേഷം വൃത്തഭംഗവും യതിഭംഗവുമുള്ള പദ്യങ്ങളുള്ള ശാങ്കരസ്മൃതി എഴുതിയെന്നുവരുമോ?

അതുകൊണ്ടു് അസമത്വങ്ങൾ അകന്നു് ഹിന്ദുക്കൾ ഒന്നാകണം. അവസാനം, ഹിന്ദുവും, മുസ്ലീമും, ക്രിസ്ത്യാനിയും മററെല്ലാ സമുദായങ്ങളും യോജിച്ചു് ഏകോദരസഹോദരങ്ങളേപ്പോലെ ഒരൊററ സമുദായമായി ജീവിക്കണം.



---

**1947 ജനുവരി 25–ാംനു-യിലെ മാതൃഭൂമി ദിനപ്പത്രത്തിൽ പ്രസിദ്ധീകരിച്ചിരുന്നതു്.**

# 42. സന്ന്യാസിമാരുടെ കർത്തവ്യം*

ഇന്ത്യയിൽ ഇന്നു് സന്ന്യാസിമാരുടെ സംഖ്യ നാല്പതുലക്ഷത്തിലധികമുണ്ടെന്നാണറിയുന്നതു്. ഇതിൽ പത്തിലൊന്നു് സന്ന്യാസിമാർ യഥാൎത്ഥ സന്ന്യാസിധൎമ്മം പാലിച്ചിരുന്നെങ്കിൽ ഇന്നു് ലോകത്തിൻേറയും ഇന്ത്യയുടേയും സ്ഥിതി ഇതായിരിക്കയില്ലായിരുന്നു. സന്ന്യാസിമാരെന്നറിയപ്പെടുന്നവരിൽ അധികംപേരും വേണ്ടതൊന്നും ചെയ്യാതെ പരാന്നപുഷ്ടന്മാരായി സമയം കഴിക്കുന്നതായിട്ടാണു് കാണപ്പെടുന്നതു്. കേരളത്തിൽ മാത്രമല്ല, ഇന്ത്യ ഒട്ടാകെയുള്ള സ്ഥിതി ഇതാണു്. നമ്മുടെ മുഖ്യപ്രമാണഗ്രന്ഥം ഉപനിഷത്താണു്. അതിൽ ''നാവിരതോ ദുശ്ചരിതാത്''' ദുരാചാരങ്ങളിൽനിന്നു വിരമിക്കാതെ ഒരിക്കലും ആത്മലാഭമുണ്ടാകയില്ല എന്നാണു് പറഞ്ഞിരിക്കുന്നതു്.

സന്ന്യാസിമാരുടെ ഒന്നാമത്തെ ധൎമ്മം ചാരിത്രശുദ്ധി പാലിക്കയാണു്. ചാരിത്രശുദ്ധിയില്ലാത്തവൻ ഏതെല്ലാം സിദ്ധികളുള്ളവനായാലും സന്ന്യാസിയാകയില്ല. ഏതുയോഗമായാലും ചാരിത്രശുദ്ധി കൂടാതെ അതു സാദ്ധ്യമല്ല. ''ഞങ്ങൾ സിദ്ധന്മാരാണു്; ഗുണാതീതന്മാരാണു്; നിയമങ്ങൾക്കപ്പുറത്താണു്''' എന്നെല്ലാം പറഞ്ഞു് ചില സന്ന്യാസിമാർ ജനങ്ങളെ കളിപ്പിച്ചിരുന്ന ഒരു കാലമുണ്ടായിരുന്നു. ആ കാലം ഇങ്ങിനിവരാത്തവണ്ണം പൊയ്പോയി. വാസ്തവത്തിൽ അവർ സന്ന്യാസിമാരായിരുന്നില്ല. സന്ന്യാസമെന്തെന്നറിയാത്തവരായിരുന്നു അവർ.

ഇനി മറെറാന്നു്; ഗൃഹസ്ഥന്മാരുടെ വീട്ടിൽ പോയി സന്ന്യാസിമാർ വെറുതെ ഊണു കഴിക്കരുതു്. ഗൃഹസ്ഥന്മാരുടെ വീടുകളിലും ഗൃഹസ്ഥന്മാരുടെ പണംകൊണ്ടുണ്ടാക്കിയ സത്രങ്ങളിലും വെറുതെ കയറി ഊണുകഴിക്കുന്നതുകൊണ്ടു് ആ ഗൃഹസ്ഥന്മാർ ചെയ്ത പാപത്തിൻെറ അംശം ഭുജിക്കയാണു് നാം ചെയ്യുന്നതു്. എൻെറ ഗുരുവും ശ്രീരാമകൃഷ്ണദേവൻെറ ഒരു പ്രധാന ശിഷ്യനുമായിരുന്ന ശ്രീ ബ്രഹ്മാനന്ദസ്വാമികൾ ഇതിനെ അതിശക്തിയായി നിഷേധിച്ചിട്ടുണ്ടു്. നിങ്ങൾ ഏതു ഗൃഹത്തിലെങ്കിലും ചെന്നാൽ ഉണ്ണുന്ന ചോറിനു വേ

---

* റാന്നിയിൽ കെ. എസ്സ്. പെരുമാൾപിള്ളയുടെ ജന്മദിനം പ്രമാണിച്ചു് കൂടിയ ഒട്ടധികം സന്ന്യാസിമാരുൾപ്പെട്ട ജനങ്ങളെ അഭിസംബോധനംചെയ്തു 1128–ൽ നൽകിയ ഉപദേശത്തിൻെറ ചുരുക്കം.

ലയെടുക്കണം. ''അപരിഗ്രഹം'' ഒരു സന്ന്യാസിയുടെ ധർമ്മങ്ങളി ലൊന്നാണ്. ''എന്താണ വേലയെടുക്കുക?''. സന്ന്യാസി ചെയ്യു ന്നതു് മററുള്ളവർ ചെയ്യുന്ന വേലയാകണമെന്നില്ല. പ്രധാനമായി ജപവും ധ്യാനവും. നിങ്ങരം ഒരു വീട്ടിൽ ചെന്നാൽ അവിടെനിന്നു് ഭക്ഷണം കഴിക്കുന്നതിനുമുമ്പു് ഒന്നു് രണ്ടു് മണിക്കൂറെങ്കിലും ഈശ്വ രനാമം ജപിക്കുകയും, ധ്യാനിക്കുകയും, ആ ഗൃഹസ്ഥൻേറയും കുടുംബ ത്തിൻേറയും ഐശ്വര്യത്തിനായി പ്രാർത്ഥിക്കുകയും വേണം. ഗൃഹ സ്ഥനു് മററു ജോലിത്തിരക്കുകൊണ്ടു് വേണ്ടത്ര ജപിക്കാനും ധ്യാനി ക്കാനും സമയം കിട്ടിയില്ലെന്നുവരാം. നിങ്ങരംക്കു് അതിനു ധാരാളം സമയമുണ്ടു്. കാലടി ആശ്രമത്തിൽ സന്ന്യാസിമാർ വന്നാൽ ഞാൻ അവക്കു് ഒരു മണിക്കൂറെങ്കിലും ഇരുന്നു് ജപിക്കാതെ ആഹാരം കൊടുക്കുകയില്ല എന്നാണു് വച്ചിരിക്കുന്നതു്. അവിടെ ഞാൻ ഒരു 'ഗൃഹസ്ഥ'നാണു്.

ജപിച്ചാൽമാത്രം പോരാ. ഗൃഹസ്ഥന്മാരെ ഭാഗവതം ഏകാ ദശസ്കന്ധവും, ഭഗവദ്ഗീതയും വായിച്ചുകേരംപ്പിക്കയും വേണം. നിങ്ങരം പതിവായി ഗീതാപാരായണം ചെയ്യണം. ഗീത പഠിക്കു കയും പതിവായി പാരായണം ചെയ്യുകയും ചെയ്യാത്ത ഒരു സന്ന്യാ സിയുമുണ്ടായിരിക്കരുതു്. ശ്രീശങ്കരഭഗവദ്പാദർ ഗീതയും ഉപനി ഷത്തുകളും ബ്രഹ്മസൂത്രവുമാണു് നമ്മുടെ സ്വത്തായി നമുക്കു തന്നിട്ടു ള്ളതു്. അതിൽ ഗീതയാണെളുപ്പം. ഗീത നിങ്ങരം പാരായണം ചെ യ്യുന്നതിനുപുറമേ എല്ലാ വീട്ടിലും പാരായണംചെയ്തു് കേരംപ്പിക്കയും വേണം. ഗീതയുടെ ആശയം മറെറാരു രൂപത്തിൽ ഭാഗവതം ഏകാ ദശസ്കന്ധത്തിലുണ്ടു്. അതുകൊണ്ടു് ഗീതയും ഭാഗവതവും എല്ലാ ഗൃഹത്തിലും എത്തിക്കണം. ഭാഗവതം ദശമം മാത്രം വായിച്ചാൽ പോര. ഏകാദശംകൂടി വായിക്കാതെ ദശമം മാത്രം പഠിച്ചാൽ ശ്രീ കൃഷ്ണനു് പതിനാറായിരത്തെട്ടു് ഭാര്യമാർ ഉണ്ടായിരുന്നുവെന്നും, ശ്രീ കൃഷ്ണൻ വെണ്ണ കട്ടുതിന്നെന്നും ആയിരിക്കും പഠിക്കുക. അങ്ങനെ ഹി ന്ദുക്കരം പഠിച്ചതിൻെറ ഫലമായിട്ടാണു് നാമിന്നു് അധഃപതി ച്ചതു്. ക്രിസ്ത്യാനികളും മുസൽമാനും ബുദ്ധമതക്കാരനും ഇന്നു രാജ്യ മുണ്ടു്. രാജ്യമില്ലാതിരുന്ന ജൂതനും രാജ്യമുണ്ടായി. ഹിന്ദുവിനു് ഇന്നു ഭൂമിയില്ല. സപ്തഖണ്ഡങ്ങളുമടക്കി ഭരിച്ചിരുന്ന അനേകശതം വിശി ഷ്ട ചക്രവർത്തിമാരുണ്ടായിരുന്ന ഹിന്ദുവിനു് ഇന്നു ഭൂമിയിൽ രാജ്യ മില്ല. എന്തുകൊണ്ടു്? സന്ന്യാസിമാർ അവരുടെ ധർമ്മം ചെയ്യാ ത്തതുകൊണ്ടു്.

പരമാചാര്യനായ ശ്രീശങ്കരൻ, സന്ന്യാസിമാർ എന്തു ചെയ്യ ണമെന്നു നമുക്കു കാണിച്ചുതന്നു. എന്നിട്ടും നാം അതുപോലെ പ്രവ

ത്തിച്ചില്ല. അതിന്റെ ഫലമായി പാക്കിസ്ഥാനുണ്ടായി. ഇന്ത്യയ്ക്കകത്തുള്ള അനവധി ചെറുപ്പക്കാർ കമ്മ്യൂണിസ്റ്റുകളായി. അതുകൊണ്ട് നിന്നില്ല. പാക്കിസ്ഥാൻ ഭാരതഭൂമിയെ സമ്പൂർണ്ണം വിഴുങ്ങുവാൻ തയ്യാറാകുന്നതായി പത്രങ്ങളിൽ കാണുന്നു. പാക്കിസ്ഥാനെന്നാലെന്താണ്? ''രാമനോ രാവണനോ ആരു ഭരിച്ചാൽ നമുക്കെന്ത്?'' എന്നായിരിക്കാം നിങ്ങളുടെ ഭാവം. അത് അജ്ഞതയുടെ പാരമ്യമാണ്. പടിഞ്ഞാറെ പഞ്ചാബിൽ അനേകായിരം സന്ന്യാസിമാർ ഇഞ്ചിഞ്ചായി ഛേദിക്കപ്പെട്ട് വധിക്കപ്പെട്ടതായി എന്റെ സ്നേഹിതന്മാരായ അവിടുന്നുവന്ന ചില സന്ന്യാസിമാർ പറഞ്ഞു ഞാൻ കേട്ടു. കുട്ടികളെ കൊന്ന് കറിവച്ച് മാതാപിതാക്കന്മാരെ ഭക്ഷിപ്പിച്ചതായും ഞാൻ കേട്ടു. മറ്റു പലതും കേട്ടു. അതെല്ലാം സ്ത്രീകളുള്ള സദസ്സിൽ പറയാൻ പ്രയാസം. സത്യമോ എന്ന് എനിക്കറിഞ്ഞുകൂടാ. മൃഗങ്ങൾ കൂടിയും ഇത്ര നീചകൃത്യങ്ങൾ ഒരിക്കലും ചെയ്തിട്ടില്ല. പുലിയും കടുവായും പശുക്കളെ കൊന്നിട്ടുള്ളതല്ലാതെ പശുക്കളെക്കൊണ്ട് അവയുടെ കുട്ടികളെ തീററിയതായി ഇതുവരെ കേട്ടുകേൾവിപോലും, വൻകാട്ടിൽ പോലും ഇല്ല. അത്തരം രംഗങ്ങൾ ഇവിടെ ആവർത്തിക്കപ്പെടാതിരിക്കണമെങ്കിൽ ഹിന്ദുസന്ന്യാസിമാർ ഉണർന്നു പ്രവർത്തിക്കണം.

ശുഭം ഭൂയാത്.



# 43. വിജയദശമി. *

വിജയദശമി ഹിന്ദുക്കളുടെ ഏറ്റവും പ്രധാനപ്പെട്ട ഉത്സവമാണ്. അതു് ആസേതുഹിമാചലം ആഘോഷിക്കപ്പെടുന്നു. അങ്ങനെയുള്ള പൊതുവായ ആഘോഷങ്ങളാണ് ഒരു സമുദായത്തെ കൂട്ടിയിണക്കുന്നതു്. മുസൽമാന്മാരുടെ മതഗ്രന്ഥത്തിൽ എല്ലാ മുസ്ലീങ്ങളും ഒരു സ്ഥാനത്തേക്കു നോക്കി പ്രാർത്ഥിക്കണമെന്നു് പറഞ്ഞിട്ടുണ്ടു്. അതിൻെറ വ്യാഖ്യാനത്തിൽ വ്യാഖ്യാതാവും പറയുന്നു:— ''അങ്ങനെ പറഞ്ഞിരിക്കുന്നതു് ഈശ്വരൻ ഒരു ദിക്കിൽ മാത്രമേ ഉള്ളു എന്നതുകൊണ്ടല്ല. നേരേമറിച്ചു് അതു് സമുദായൈക്യത്തെ സഹായിക്കുമെന്നുള്ളതുകൊണ്ടാണു്'' എന്നു്. ഇങ്ങനെയുള്ള ഹൈന്ദവോത്സവങ്ങരം കുറഞ്ഞുവരുന്നതു് കഷ്ടമാണു്. ഒരു ദിക്കിലെ ഹിന്ദുക്കാംക്കു് മാത്രമുള്ള ഉത്സവം പോരാ; സവ്വദിക്കിലും ഹിന്ദുക്കാംക്കു് വിജയദശമിപോലെ പൊതുവേ ഉള്ള ഉത്സവങ്ങളാണു് പ്രാധാന്യത്തിൽ കൊണ്ടുവരേണ്ടതു്.

''ഹൈന്ദവോത്സവങ്ങരംക്കെന്താണു് പ്രാധാന്യം?'' എന്നു് ചോദിച്ചേക്കാം. അഭിനവഭാരതസ്രഷ്ടാവായ മഹാത്മജി തന്നെ പറയുന്നു:— ബാബിലോണിയാ, സിറിയാ, പേഷ്യാ, ഗ്രീസ്, റോം മുതലായി പിന്നീടുണ്ടായ സാമ്രാജ്യങ്ങരം നശിച്ചിട്ടും ഇന്ത്യ ഇന്നും സചേതനമായി നിലനില്ക്കുന്നതു് ഹിന്ദുമതത്തിനുള്ള കരുത്തുകൊണ്ടാണെന്നു്. ഇന്ത്യ നശിക്കാതിരിക്കണമെങ്കിൽ ഹിന്ദുമതത്തേയും ഹൈന്ദവനാഗരികതയേയും നശിക്കാതെ രക്ഷിക്കണം. ഇതേ ആശയം സ്വാമി വിവേകാനന്ദനും വ്യക്തമാക്കിയിട്ടുണ്ടു്. സ്വാമി വിവേകാന്ദൻ ഇന്ത്യയ്ക്കും ലോകത്തിനും ആയിരം വർഷത്തേക്കു് അവ ഐശ്വര്യവത്തായി നില്ക്കാൻ വേണ്ട സന്ദേശം നൽകിയ ആളാണു്. അവരുടെ വാക്കുകളെ ശ്രദ്ധിച്ചുകൊള്ളണം. ഇന്നു് രാഷ്ട്രീയനേതാക്കന്മാർ ''മതേതരരാഷ്ട്രം'' എന്നു പറയുന്നു. ഇതിൻെറ അത്ഥം എന്താണു്? മുമ്പു് ''ഐക്യകേരളം'' എന്നു് ഒരു അപശബ്ദം മുഴക്കി. ''ഏകകേരളം'' അല്ലെങ്കിൽ ''കേരളൈക്യം'' എന്നല്ലാതെ, ''ഐക്യകേരളം'' എന്നാൽ അത്ഥമെന്താണു്? അതുപോലെയുള്ള ഒരു അപശബ്ദമാണു് മതേതരരാഷ്ട്രം. മതേതരമാണല്ലോ

---

* 1127 തുലാം 13–ാംനു- കൊല്ലത്തുവച്ചു് ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

രാഷ്ട്രം. അതു് പ്രത്യേകിച്ചു് പറയണോ? ''ജലേതരാഗ്നി'' ''പൃഥ്വീതര സൂര്യൻ'' ''സൂര്യേതര ചന്ദ്രൻ'' എന്നെല്ലാം പറയാറുണ്ടോ? രാഷ്ട്രം മതമല്ല. മതം രാഷ്ട്രവുമല്ല. അതാരും പ്രത്യേകം പറയേണ്ടതില്ല. Secular State എന്ന പദത്തിനു് ''ധർമ്മനിരപേക്ഷ രാജ്യം'' എന്നാണു് ഹിന്ദിയിലെ ചില പുസ്തകങ്ങളിൽ ഭാഷാന്തരം കണ്ടതു്. അതു് കുറച്ചുകൂടി ശരിയാണു്. ഏതായാലും മതം വേണ്ടാത്ത രാജ്യം എന്നാരും വ്യാഖ്യാനിക്കരുതു്. പണ്ഡിത് നെഹ്രുതന്നെ അങ്ങനെ മതം വേണ്ടാത്ത രാജ്യം എന്ന അർത്ഥം ഉദ്ദേശിച്ചിട്ടുള്ളതായും തോന്നുന്നില്ല. അങ്ങനെ വ്യാഖ്യാനിക്കുന്നവർ രാജ്യത്തിനു് ദോഷമാണു് ചെയ്യുന്നതു്. എന്തെന്നാൽ മഹാത്മജി പറയുന്നു:— "Politics bereft of religion are a deathtrap, because they kill the soul" (മതം ഇല്ലാത്ത രാജ്യതന്ത്രം ആത്മാവിനെ കൊല്ലുന്ന മരണക്കുടുക്കാണു്) അതു് ആത്മാവിനെ കൊല്ലും എന്നു്. പ്രജകളും രാജ്യവും നശിക്കണമെന്നു് ആഗ്രഹിക്കുന്നവർമാത്രമേ അങ്ങനെ പറയാവൂ!

മതം വേണം. മതത്തിൽവച്ചു് ഇന്ത്യയുടെ ജീവൻ ഹിന്ദുമതവുമാണു്. മററു രാജ്യങ്ങൾക്കു് ഹിന്ദുമതം തന്നെ വേണമോ എന്നു് ഇപ്പോൾ ഇവിടെ ആലോചിക്കുന്നില്ല. ഇന്ത്യയിൽത്തന്നെ മതസ്വാതന്ത്ര്യം അനുവദിക്കാം. മററു മതക്കാർ ഇവിടെ മതസ്വാതന്ത്ര്യത്തോടുകൂടി താമസിച്ചുകൂടെന്നു് അർത്ഥമില്ല. എന്നാൽ ഹിന്ദുമതത്തെ ചവിട്ടിത്താഴ്ത്തിയിട്ടു് ആരും ഇവിടെ ഇരിക്കാൻ അനുവദിക്കാൻ പാടില്ല.

വിജയദശമി വളരെ പ്രാധാന്യമുള്ള ദിവസമാണെന്നു പറഞ്ഞുവല്ലോ. അതിൻെറ ഉത്ഭവത്തെപ്പററി പുരാണം പറയുന്നതു് ഇപ്രകാരമാണു്. തെക്കേ ഇന്ത്യയിൽ മാത്രമേ അക്കാലത്തു് സരസ്വതീപൂജ നടത്തുന്നുള്ളു; മററു ദേശത്തു് ദുർഗ്ഗാപൂജയാണു്. അതു് ഒൻപതു ദിവസവുമുണ്ടു്. ഇവിടെ ദുർഗ്ഗാഷ്ടമിനാളിൽ വൈകുന്നേരം സരസ്വതിയെന്ന സങ്കല്പത്തിൽ പുസ്തകങ്ങൾവച്ചു് പൂജ തുടങ്ങുന്നു. മഹാനവമിനാളിൽ പുസ്തകം വായിക്കുകയില്ല. വിജയദശമിനാളിൽ രാവിലെ പൂജയെടുത്തു് വിദ്യാരംഭം തുടങ്ങുന്നു. ഇതിനുള്ള പ്രമാണം എനിക്കു് കാണാൻ കഴിഞ്ഞിട്ടില്ല. വടക്കേ ഇന്ത്യയിലെ നവരാത്രിയാഘോഷക്കാലത്തു് ശൃംഗേരിമഠത്തിൽ ശ്രീ ശാരദാ പ്രതിഷ്ഠ നടത്തിയതുകൊണ്ടോ മറേറാ ഇങ്ങനെ ഇവിടെ സരസ്വതീപൂജ നടപ്പിൽ വന്നതായിരിക്കാമെന്നു് തോന്നുന്നു. ശ്രീരാമൻ രാവണവധത്തിനുവേണ്ടി ദേവിയെ പൂജിച്ച കാലമാണു് നവരാത്രി എന്നാണു് പുരാണം പറയുന്നതു്. അതുവരെ ദുർഗ്ഗാപൂജ മേടമാസത്തിലായിരു

ന്നു. ശ്രീരാമനാണ് ആദ്യമായി ശരൽക്കാലത്തു് പൂജ തുടങ്ങിയതു് എന്നു് ദേവീഭാഗവതം പറയുന്നു. രാമൻ എട്ടു്ദിവസം ദുർഗ്ഗയെ പൂജിച്ചു. ദുർഗ്ഗാഷ്ടമിദിവസം ദേവി പ്രത്യക്ഷയായി അനുഗ്രഹിച്ചു. മഹാനവമി നാളിൽ ഭയങ്കരയുദ്ധം. വിജയദശമിനാളിൽ രാവണവധം. പിന്നീടു് പാണ്ഡവന്മാരും ഇക്കാലത്തു് അജ്ഞാതവാസം കഴിഞ്ഞു് വന്നു് ആയുധപൂജ നടത്തിയത്രേ. വിക്രമാദിത്യൻ മുതലായി പലരും അതിനുശേഷം ഇക്കാലത്തു് ദേവിയെ പൂജിച്ചു് അനുഗ്രഹം വാങ്ങിയിട്ടുണ്ടു്. ഏതായാലും ആഗമം ശ്രീരാമനിൽനിന്നാണു്. ശ്രീരാമനും പാണ്ഡവന്മാരും ദേവിയെ—ശക്തിയെ—പൂജിച്ചാണു് വിജയികളായതു്. ശ്രീകൃഷ്ണൻ സാക്ഷാൽ ശക്തിയുടെ അവതാരമാണെന്നുതന്നെ പറയപ്പെടുന്നു. ശ്രീരാമകൃഷ്ണൻ ശക്തിയെയാണു് ഉപാസിച്ചതു്. ശക്തിയില്ലാതെ ഒന്നും ചെയ്യാൻ കഴിയുകയില്ല.

''ശിവഃ ശക്ത്യാ യുക്തോ യദി ഭവതി ശക്തഃ പ്രഭവിതും''

''ന ചേദേവം ദേവഃ പ്രഭവതി പരിസ്പന്ദിതുമപി''

(ശക്തിയോടു ചേന്നാൽ ശിവൻ പ്രവത്തിക്കാൻ ശക്തനാകും—അല്ലെങ്കിൽ അനങ്ങാൻകൂടി ശക്തനല്ല.) എന്നാണു് ശ്രീശങ്കരനും പറയുന്നതു്. അതുകൊണ്ടു ഹിന്ദുക്കൾ ശക്തിയെ ഉപാസിക്കണം. അതിനുള്ള കാലമായിട്ടാണു് നവരാത്രിയെ വച്ചിരിക്കുന്നതു്. നവരാത്രിക്കാലത്തു് നിങ്ങൾ രാമായണം വായിക്കണം. വാല്മീകിരാമായണം തന്നെ വായിച്ചാൽ കൂടുതൽ നല്ലതു്. ഭാഗവതസപ്താഹമില്ലേ? അതുപോലെ ഒരു രാമായണനവാഹം നടത്തണം. ദേവീഭാഗവതവും വായിപ്പിയ്ക്കാം. രാമായണവും ഭാരതവും ലോകത്തിലെ ഏററവും വിശേഷപ്പെട്ട ഗ്രന്ഥങ്ങളാണു്. ഇവ കുട്ടിക്കാലത്തു് കേട്ടതിൽ നിന്നാണു് ശിവജി തന്റെ സ്വഭാവവും ആദശ്വും രൂപീകരിച്ചതെന്നു് പറയപ്പെടുന്നു.

''സ്കൂളുകളിലെ വിദ്യാത്ഥികളെ സംബന്ധിച്ചു നാം കാണുന്ന മാലിന്യവും ജീവിതത്തെ ദശിക്കുന്ന കാര്യങ്ങളിലുള്ള അവരുടെ അശ്രദ്ധയും ജീവിതത്തിലെ ഏററവും വലുതും മൌലികവുമായ പ്രശ്നങ്ങളെ കൈകാര്യം ചെയ്യുന്നതിൽ അവക്കുള്ള ഉപേക്ഷയും ഇന്നുവരെ അവർ ഏതിൽനിന്നു് ജീവസന്ധാരണം നടത്തിക്കൊണ്ടിരുന്നുവോ ആ പാരമ്പരീണ വിശ്വാസങ്ങളിൽ നിന്നു് അവരെ വേരോടെ പിഴുതുകളഞ്ഞതുകൊണ്ടാണെന്നാണു് എന്റെ വിശ്വാസം'' എന്നു് മഹാത്മജി 1927 സെപ്തംബർ 22—ലെ ''യങ്ഇന്ത്യ''യിൽ എഴുതിയിരിക്കുന്നു. രാമായണവും ഭാരതവുമാണു് നമ്മുടെ രാജ്യത്തെ യുവാക്കന്മാരുടെ സ്വഭാവം രൂപീകരിച്ചിട്ടുള്ളതു്. അവയാണു് നമ്മുടെ നേഷനെ നശിക്കാതെ നിലനിത്തിയിട്ടുള്ളതു്. ഇന്നത്തെ കുട്ടി

കരം ഇവ പഠിക്കുന്നതിൽ അശ്രദ്ധ കാണിക്കുന്നു. അത്രമാത്രമല്ല, വിദ്യാലയങ്ങളിൽ അവയെ പുച്ഛത്തോടുകൂടി നോക്കാൻ പഠിപ്പിക്കപ്പെടുകയും ചെയ്യുന്നു. ക്രിസ്ത്യൻ മിഷണറി ഇവിടെ വന്നു് ചെയ്ത ഏററവും വലിയ ദ്രോഹം ഇതാണു്. വെള്ളക്കാരായ ഭരണക്കാർ നമ്മുടെ വേരിനാണു് കത്തിവെച്ചതു്. അവർ ഹിന്ദുപണ്ഡിതന്മാരെപ്പോലും അവരുടെ ഇച്ഛയ്ക്കൊത്തവിധം നോക്കാൻ പഠിപ്പിച്ചു. അവർ പഠിപ്പിച്ചു, രാമായണം ആര്യന്മാർ തെക്കെ ഇന്ത്യയിലെ ദ്രാവിഡന്മാരെ ആക്രമിച്ചതിൻെറ കഥയാണെന്നു്. അവർ നമ്മുടെ ആളുകളെക്കൊണ്ടു് ''രാവണപക്ഷ''വും ''രാവണായനവും'' എഴുതിച്ചു. ഏതാനും വർഷം മുമ്പു് പണ്ഡിതമാളവ്യ കോട്ടയത്തു വന്നു് ഒരു മഹാസദസ്സിൽ പ്രസംഗിച്ചുകൊണ്ടുനില്ക്കവെ സന്ധ്യക്കു് രാമനാമം ജപിക്കാൻ സദസ്യരോടു് അഭ്യർത്ഥിച്ചപ്പോരം, ''ഞങ്ങരം രാവണനാമമാണു് ജപിക്കുക. രാവണാ കി ജൈ'' എന്നു് സദസ്സു് ആർത്തുവിളിച്ച കഥ നിങ്ങരം ഒരുപക്ഷേ കേട്ടിരിക്കാം. രാവണൻ ദ്രാവിഡനും രാമൻ ആര്യനുമാണത്രെ. എന്തസംബന്ധം! രാമനാണത്രെ ആദ്യം തെക്കെ ഇന്ത്യയിൽ വന്ന ആര്യൻ. ദണ്ഡകാരണ്യത്തിൽ വസിച്ചിരുന്ന മഹാതപസ്വികളായ മഹർഷിമാരെല്ലാം ആര്യന്മാരുടെ ഏജൻറന്മാരും ചാരന്മാരുമായിരുന്നത്രേ! ഇവരുടെ കണ്ണിൽ സർവ്വത്ര രാജ്യതന്ത്രമേ ഉള്ളു. മതത്തിനകത്തും രാജ്യതന്ത്രം. ഇവരുടെ അഭിപ്രായത്തിൽ രാജ്യതന്ത്രനേതാക്കന്മാർ സർവ്വാധികാരികളാണു്. ഇവരുടെ രാജ്യതന്ത്രത്തിനു് കീഴ്പ്പെട്ടിരിക്കണം ലോകം, ഈശ്വരനും. മതക്കാർക്കു് ഒന്നും പറയാനധികാരമില്ല. തെക്കെ ഇന്ത്യ ആക്രമിച്ച ആദ്യത്തെ ആര്യൻ രാമനാണെങ്കിൽ രാവണനു് മുമ്പു് ലങ്ക ഭരിച്ചിരുന്ന അഷ്ടദിക്പാലകന്മാരിൽ ഒരാളായ വൈശ്രവണൻ ആരായിരുന്നു? വൈശ്രവണൻ സപ്തർഷികളിൽ ഒരാളായ പുലസ്ത്യൻെറ പുത്രനായ വിശ്രവസ്സിൻെറ പുത്രനാണെന്നുള്ളതും ഇവർ മറന്നുകളയുന്നു. അതിനും പുറമേ ''ഇന്ദീവരദളശ്യാമനായ'' (കരിംകൂവളം പോലെ കറുത്ത) രാമൻ ആര്യനായതെങ്ങനെ? ആര്യന്മാരെന്നാൽ വെളുമ്പന്മാരെന്നാണല്ലോ ഇവരുടെ ചരിത്രം പറയുന്നതു്. ദ്രാവിഡർ കറുപ്പന്മാരും! പിന്നെ മറെറാന്നു്; രാവണൻ ബ്രാഹ്മണനായിരുന്നു എന്നും രാവണവധംകൊണ്ടുണ്ടായ ബ്രഹ്മഹത്യയ്ക്കു് നിവൃത്തി വരുത്താനായിട്ടാണു് ശ്രീരാമൻ രാമേശ്വരപ്രതിഷ്ഠ നടത്തിയതെന്നും ഭാഗവതത്തെക്കാരം വളരെ പഴക്കമുള്ള സൂതസംഹിത പറയുന്നു.

''സേതുമദ്ധ്യേ മഹാതീർത്ഥം ഗന്ധമാദനപർവ്വതം
യത്ര സ്നാത്വാ മഹാഭക്ത്യാ രാഘവഃ സഹ സീതയാ

ലക്ഷ്മണേന തഥൈവാന്യൈഃ സുഗ്രീവപ്രമുഖൈർവരൈഃ
മുനിഭിർദേവഗന്ധർവൈഃ യക്ഷവിദ്യാധരാദിഭിഃ
രാക്ഷസേശവധോത്പന്നാം ബ്രഹ്മഹത്യാം വിഹായ സഃ
പ്രതിഷ്ഠാപ്യ മഹാദേവം ശ്രീമദ്രാമേശ്വരാഭിധം.
വിദിത്വാ തീർത്ഥമാഹാത്മ്യം ദത്തവാൻ ധനമുത്തമം''

(സേതുമദ്ധ്യത്തിൽ മഹാതീർത്ഥമായ ഗന്ധമാദനപർവ്വതതീർത്ഥമുണ്ട്. അവിടെ ശ്രീരാമൻ സീതയോടൊരുമിച്ച്, ലക്ഷ്മണൻ, സുഗ്രീവൻ മുതലായ മററുള്ളവർ, ശ്രേഷ്ഠന്മാരായ മുനിമാർ, ദേവന്മാർ, ഗന്ധർവ്വന്മാർ, യക്ഷന്മാർ, വിദ്യാധരന്മാർ മുതലായവരോടും കൂടി സ്നാനംചെയ്ത്, രാക്ഷസരാജാവിനെ കൊന്നതുനിമിത്തമുണ്ടായ ബ്രഹ്മഹത്യ പോക്കിയിട്ട് രാമേശ്വരനെന്ന മഹാദേവനെ പ്രതിഷ്ഠിച്ചിട്ട് തീർത്ഥമാഹാത്മ്യം മനസ്സിലാക്കി വളരെ ധനം ദാനംചെയ്തു.)

ഇന്ദ്രജിത്തിനെ കൊന്ന പാപത്തിന്റെ നിവൃത്തിക്കായിട്ടാണ് ലക്ഷ്മണൻ ഹൃഷീകേശത്തിനടുത്തുള്ള ലക്ഷ്മണജ്ഛലയിൽ തപസ്സ ചെയ്തതു് എന്നാണ് ഐതിഹ്യം.

വിശേഷിച്ചും രാവണൻ സാമവേദജ്ഞനായിരുന്നു.

''വേദാനാം സാമവേദോഽസ്മി''

എന്നാണ് ഗീത. വേദങ്ങളിൽ വച്ച് ശ്രേഷ്ഠം സാമവേദമാണ്. ഹനുമാനും സുന്ദരകാണ്ഡത്തിൽ രാവണനോട്,

ത്വം ബ്രാഹ്മണോ ഹ്യുത്തമവംശസംഭവഃ
പൗലസ്ത്യപുത്രോഽസി കുബേരബാന്ധവഃ
ദേഹാത്മബുദ്ധ്യാഽപി ച പശ്യ രാക്ഷസോ
നാസ്യാത്മബുദ്ധ്യാ കിമു രാക്ഷസോ ന ഹി''

എന്നു പറയുന്നു. (നീ ഉത്തമവംശത്തിൽ പിറന്ന ബ്രാഹ്മണനാണെന്നു പ്രസിദ്ധമാണല്ലോ. പൗലസ്ത്യന്റെ പുത്രൻ വൈശ്രവണന്റെ ബന്ധു, 'ദേഹമാണ് ഞാൻ' എന്ന ബുദ്ധി വച്ചാലും നീ രാക്ഷസനല്ല. ആത്മബുദ്ധി വച്ചാൽ നീ ഒട്ടുംതന്നെ രാക്ഷസനല്ലല്ലോ.) അദ്ധ്യാത്മരാമായണം സുന്ദരകാണ്ഡം നോക്കുക. ഇതുകൊണ്ട് രാമായണം തെക്കേ ഇന്ത്യയുടെ ആര്യാക്രമണകഥയല്ലെന്നു് സ്പഷ്ടം. ശ്രീരാമഭക്തി നശിപ്പിക്കാൻ മിഷണറിമാരും സാമ്യന്മാരും കൂടി ഉണ്ടാക്കിയ ഈ വിദ്യ ഫലിച്ചില്ലെങ്കിൽ രാമന്റെ സ്വഭാവം ചീത്തയാണെന്നു് പഠിപ്പിക്കുകയാണ് അടുത്ത പണി. രാമനെന്താണ് ദോഷം? മറെറാരു ദോഷവും കാണാൻ കഴിയുന്നില്ല. സീതാപരിത്യാഗവും ബാലിവധവും ആണ് കുററം. എന്റെ അഭിപ്രായത്തിൽ സീതാപരിത്യാഗമാണ് രാമായണത്തിന്റെ മകുടം.

രാമായണം ഒരു കല്പിതകഥയാണെങ്കിൽ വാല്മീകി സീതാപരിത്യാഗം പറയാൻ വേണ്ടിയാണ് അതുവരെയുള്ള കഥ പറഞ്ഞതെന്നു കൂടി തോന്നിപ്പോകുന്നു. രാവണവധം നടത്തിയതു് സീതയെ തിരിച്ചെടുക്കുവാൻ. അനേകദിവസം പട്ടിണികിടന്നു് കാട്ടിലുള്ള വൃക്ഷങ്ങളോടും വള്ളികളോടും കൂടി കേണു് നിലവിളിച്ചതു് സീതാവിരഹം നിമിത്തമാണു്. വാനരന്മാരോടു് സഖ്യംചെയ്തതും സീതയെ തിരിച്ചെടുക്കാൻ വേണ്ടിയാണു്. രാമൻ വാസ്തവത്തിൽ സീതാസക്തനാണു്. രാമനില്ലെങ്കിൽ സീതയില്ല. സീതയില്ലെങ്കിൽ രാമനില്ല. എന്തുകൊണ്ടാണു് ഇന്നു് സർവ്വഭക്തന്മാരും ''സീതാരാമ'' ''സീതാരാമ'' എന്നു് പറയുന്നതു്. അവിടെയും സീതാനാമം മുമ്പിലാണു്. അങ്ങനെയുള്ള സീതയെയാണു് രാമൻ വനത്തിൽ ത്യജിച്ചതു്. രാമനു് സീതയോടു് സ്നേഹമില്ലാഞ്ഞിട്ടല്ല അതു്. സീതാപരിത്യാഗശേഷം രാമൻ വേറൊരു സ്ത്രീയെ വിവാഹം ചെയ്യുകയല്ല ചെയ്തതു്. അശ്വമേധയാഗത്തിനുപോലും സീതയുടെ പ്രതിമ ഉണ്ടാക്കിവച്ചു് യാഗം നടത്തുകയേ ചെയ്തുള്ളു. രാമനു് എന്നും സീത ഒന്നേ ഉള്ളു. അങ്ങനെയുള്ള സീതയെ രാമൻ എന്തിനുപേക്ഷിച്ചു? ജനഹിതത്തിനുവേണ്ടി.

''യദ്യദാചരതി ശ്രേഷ്ഠഃ തത്തദേവേതരോ ജനഃ
സ യത് പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ''

വലിയവനെ കണ്ടാണു് ചെറിയവൻ പഠിക്കുന്നതു്. ഇതു് രാമനറിയാം. സീതയ്ക്കു് ഒരു ദോഷവുമില്ലെന്നറിയാമെങ്കിലും പരപുരുഷസ്നേഹമുണ്ടായിരുന്നെന്നുള്ള ജനാപവാദത്തെ ഭരണാധികാരി മാനിക്കണമെന്നതുകൊണ്ടാണു് സീതയെ ത്യജിച്ചതു്. ഇന്നത്തെ ഭരണാധികാരികൾ ജനാപവാദത്തെ മാനിക്കാൻ പഠിച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നു. അവർ വാസ്തവത്തിൽ കരിഞ്ചന്ത നടത്തുകയും കൈക്കൂലി വാങ്ങുകയും ചെയ്യുന്നുണ്ടോ എന്നല്ല ചോദ്യം. ജനങ്ങൾക്കു് അങ്ങനെ ഒരു ധാരണ ഉണ്ടാകാൻ ഇടയാക്കരുതു്. ഇടയാക്കിയാൽ രാജ്യം ദുഷിച്ചുപോകും.

''എമ്പ്രാനല്പം കട്ടുഭുജിച്ചാൽ അമ്പലവാസികളൊക്കെ കക്കും.''

അതുകൊണ്ടു് രാജ്യത്തു് ധർമ്മം നിലനിർത്താൻ, പൗരന്മാർ തെററായ മാർഗ്ഗത്തിൽ ചരിക്കാതിരിക്കാൻ വേണ്ടി രാമൻ ഒരു മഹാത്യാഗമാണു് അനുഷ്ഠിച്ചതു്. രാമനു് മററു ഭാര്യമാരില്ല; പുത്രന്മാരില്ല. അങ്ങനെ പുത്രത്യാഗവും ഭാര്യാത്യാഗവും ഒന്നിച്ചു് ചെയ്തു. എന്തിനുവേണ്ടി? രാജ്യത്തെ സ്ത്രീകളുടെ ചാരിത്രം നിലനിർത്താൻ. ഒരു ഹിന്ദു സർവ്വപ്രധാനമായി കരുതുന്നതു് സ്ത്രീകളുടെ ചാരിത്രശുദ്ധിയെയാണു്. അതിലാണു് ഭാവിപൗരന്മാരുടെ സ്വഭാവശുദ്ധി

ഇരിക്കുന്നതു്. അതുകൊണ്ടു് രാമൻ ഭരണാധികാരികൾക്കു് എന്നേയ്ക്കും മാതൃകയാണു്. ഇന്നത്തെ ഭരണാധികാരികൾ രാമനെ കണ്ടുപഠിക്കണം. എന്നാലെ എല്ലാ കുഴപ്പത്തിനും പരിഹാരമുണ്ടാകൂ! സീതാപരിത്യാഗത്തെപ്പോലെ വലിയ ഒരു ത്യാഗമാണു് ബാലിയെ ഒളിച്ചുനിന്നു കൊന്നതു്. രാമനെ വാല്മീകി വർണ്ണിക്കുന്നിടത്തു്,

''നിയതാത്മാ മഹാവീര്യോ ദ്യുതിമാൻ ധൃതിമാൻ വശീ
ബുദ്ധിമാൻ നീതിമാൻ വാഗ്മീ ശ്രീമാൻ ശത്രുനിബർഹണഃ
ധർമ്മജ്ഞോ സത്യസന്ധശ്ച പ്രജാനാം ച ഹിതേ രതഃ
യശസ്വീ ജ്ഞാനസമ്പന്നഃ ശുചിർവശ്യസ്സമാധിമാൻ
രക്ഷിതാ ജീവലോകസ്യ ധർമ്മസ്യ പരിരക്ഷിതാ
രക്ഷിതാ സ്വസ്യ ധർമ്മസ്യ സ്വജനസ്യ ച രക്ഷിതാ
സർവശാസ്ത്രാർത്ഥതത്ത്വജ്ഞഃ...............
സർവലോകപ്രിയഃ സാധുരദീനാത്മാ വിചക്ഷണഃ
ആര്യഃ സർവസമശ്ചൈവ സദൈവ പ്രിയദർശനഃ
കാലാഗ്നിസദൃശഃ ക്രോധേ ക്ഷമയാ പൃഥിവീസമഃ
ധനദേന സമസ്ത്യാഗേ സത്യേ ധർമ്മ ഇവാപരഃ''

എന്നും മററുമാണു് പറയുന്നതു്. സത്യസന്ധനും സത്യത്തിൽ ധർമ്മതുല്യനുമാണു് രാമൻ. ആ രാമനെന്തുകൊണ്ടു് ബാലിയെ ഒളിയമ്പെയ്തു് കൊന്നു? അവിടെയാണു് രാമൻെറ ത്യാഗം. എന്നാൽ രാമനെപ്പററിയുള്ള ഈ ആക്ഷേപം ഇക്കാലത്തു് തുടങ്ങിയതല്ല എന്നു് ഞാൻ പറയുന്നു. മഹാഭാരതത്തിൽ വ്യാസൻ തന്നെ, അർജ്ജുനൻ യുധിഷ്ഠിരനോടു് ഇതേപ്പററി പറയുന്നതായി പ്രസ്താവിക്കുന്നു.

ചിരം സ്ഥാസ്യതി ചാകീർത്തിഃ ത്രൈലോക്യേ സചരാചരേ
രാമേ ബാലിവധാദ്യദ്വദേവം ദ്രോണേ നിപാതിതേ

(ചരവും അചരവും ഉൾപ്പെട്ട ഈ ത്രൈലോക്യത്തിൽ, ബാലിവധം നിമിത്തം രാമനുണ്ടായതുപോലെയുള്ള ദുഷ്കീർത്തി ദ്രോണവധം നിമിത്തം നമുക്കുണ്ടാകും എന്നു പറയുന്നതായി കാണുന്നു) എങ്കിലും എനിക്കു് ഇതിലൊന്നു് പറയാനുണ്ടു്. രാമൻ ഒളിച്ചുനിന്നു് കൊല്ലേണ്ടിവന്നതെന്തുകൊണ്ടു്? ''നിന്നോടു് ആരു് എതിരിടുന്നുവോ അവൻെറ ബലത്തിൻെറ പകുതി നിനക്കു് വന്നുചേരും'' എന്നു് ഇന്ദ്രൻ ബാലിക്കു് വരം കൊടുത്തിരുന്നു. ഇന്ദ്രൻ രാമദാസനാണു്. രാമൻ നേരെ ചെന്നുനിന്നു് കൊന്നാൽ ഇന്ദ്രൻെറ വാക്കു് മിഥ്യയാകും. ഒളിച്ചുനിന്നു് കൊന്നാൽ ദുഷ്കീർത്തിയും വരും. ഇന്ദ്രൻെറ വാക്കു് മിഥ്യയാകുന്നതിനേക്കാൾ, താൻ അസത്യം പ്രവർത്തിച്ച

എന്നു് ദുഷ്കീർത്തി സമ്പാദിക്കുന്നതുതന്നെ നല്ലതു് എന്നു് രാമൻ തീർച്ചയാക്കി. അതിലെന്തു് തെററു്? സത്യത്തിൽ നിന്നു് ഒരിക്കലും ചലിക്കാത്ത രാമൻ തൻെറ സത്യനിഷ്ഠയെപ്പോഴും ഭൃത്യൻെറ സത്യം പാലിക്കാൻവേണ്ടി ത്യജിച്ചു. അതു് രാമനു് ഭൂഷണമാണെന്നാണു് എൻെറ അഭിപ്രായം. എന്തെന്നാൽ അതു് മഹാത്യാഗമാണു്.

അതുപോലെ ശൂദ്രകവധവും. ''ജാതിനാമാദികരംകല്ലെ ഗുണഗണഭേദാമന്നത്രേ ബുധന്മാരുടെ മതം'' എന്നു് തപസ്വിനിയായ വേടസ്ത്രീയോടു് സംസാരിച്ച രാമൻ തലകീഴായി നിന്നു് തപസ്സുചെയ്ത ശൂദ്രനെയാണു് കൊന്നതു്. ഇവിടെ ഒന്നുകിൽ അതു് പ്രക്ഷിപ്തം. അല്ലെങ്കിൽ ആ തപസ്സു് ഗീതാമതപ്രകാരം ആസുരമായതുകൊണ്ടു് അയാളെ വധിച്ചു.

''അശാസ്ത്രവിഹിതം ഘോരം തപ്യന്തേ യേ തപോ ജനാഃ
ദംഭാഹങ്കാരസംയുക്താഃ കാമരാഗബലാന്വിതാഃ
കർശയന്തഃ ശരീരസ്ഥം ഭൂതഗ്രാമമചേതസഃ
മാം ചൈവാന്തഃശരീരസ്ഥം താൻ വിദ്ധ്യാസുരനിശ്ചയാൻ''

(യാവചില ജനങ്ങരം ദംഭാഹങ്കാരങ്ങളോടുകൂടി കാമം രാഗം ബലം എന്നിവയെ ആശ്രയിച്ചു് അവിവേകികളായിട്ടു് ദേഹത്തിൽ സ്ഥിതിചെയ്യുന്ന ഭൂതസമൂഹത്തേയും അന്തര്യാമിയായിരിക്കുന്ന എന്നെത്തന്നേയും ക്ലേശിപ്പിക്കുന്നവരായിട്ടു് ശാസ്ത്രവിഹിതമല്ലാത്ത ഘോരതപസ്സുചെയ്യുന്നുവോ അവരെ ആസുരമായ നിശ്ചയത്തോടുകൂടിയവരെന്നറിഞ്ഞാലും.)

എന്ന ഗീതാമതപ്രകാരം ശൂദ്രകൻെറ തപസ്സു ആസുരമാണല്ലോ. അഥവാ ഇങ്ങനെ ചില തെററുകരം രാമനുണ്ടെന്നിരിക്കട്ടെ. എന്നാൽതന്നെ രാമന്നെന്തെല്ലാം ഗുണങ്ങളുണ്ടു്? വാല്മീകി അവയെ ചിത്രീകരിക്കാനാണു് തൻെറ രാമായണം എഴുതിയതെന്നു് ആരംഭത്തിൽതന്നെ പറഞ്ഞു. അതൊന്നും നാം എന്തുകൊണ്ടെടുക്കുന്നില്ല?

''ഗുണദോഷൗ ബുധോ ഗൃഹ്ണൻ ഇന്ദുക്ഷ്വേഡാവിവേശ്വരഃ
ശിരസാ ശ്ലാഘതേ പൂർവ്വം പരം കണ്ഠേ നിയച്ഛതി''

(ശിവൻ ചന്ദ്രനേയും വിഷത്തേയും വച്ചിരിക്കുന്നതുപോലെ അറിവുള്ളവൻ ഗുണദോഷങ്ങളെ ഗ്രഹിച്ചിട്ടു് ആദ്യത്തേതിനെ ശിരസ്സുകൊണ്ടു് ശ്ലാഘിക്കയും മറേറതിനെ കണ്ഠത്തിൽ അടക്കുകയും ചെയ്യുന്നു.) ഇതാണു് ഭാരതീയസംസ്കാരപാരമ്പര്യം. അന്യൻെറ ദോഷങ്ങളെ നോക്കാതെ ഗുണങ്ങളെ നോക്കി സ്വജീവിതത്തിൽ പകത്തു

കയാണ്ട് നമ്മുടെ ധമ്മം. നമ്മുടെ ഈ പാരമ്പര്യം വിട്ടതാണ്ട് കഴ പ്പം. ഇന്ന പഠിത്തം തുടങ്ങുന്നതു് criticism (വിമശ്നം) കൊണ്ടാ ണ്ട്. പരദോഷവിചിന്തനം; പിന്നെ അതേപ്പററി പ്രസംഗം. ഇന്നത്തെ വിദ്യാഭ്യാസത്തിലെ ഏററവും വലിയ തെററാണിതു്. ഇന്നു് വിദ്യാത്ഥികളെന്താണ്ട് ചെയ്യുന്നതു്? ഒരു അദ്ധ്യാപകൻ ക്ലാസ്സിൽ വന്നാൽ അയാളുടെ ഗുണമല്ല നോക്കക; ദോഷമാണ്ട്. അതിൽനിന്നു് കുട്ടികഠം സവ്വത്ര ദോഷൈകദൃക്കുകളും ഒടുവിൽ അദ്ധ്യാപകനെ തല്ലുന്നതിനപോലും മടിയില്ലാത്തവരായിത്തീരുന്നു. അതുകൊണ്ടാണ്ട് മഹാത്മജി പറഞ്ഞതു് നമ്മുടെ യുവാക്കന്മാർ വഷളാകുന്നതിന്റെ കാരണം അവരെ പാരമ്പര്യമനുസരിച്ചു് വളത്താത്തതുകൊണ്ടാണെന്നു്. ഇതിനു പരിഹാരം ചെയ്തില്ലെങ്കിൽ രാജ്യം ദുഷിച്ചുപോകും. ആക്കും ആരെയും ബഹുമാനമില്ലാതാകും. രാജ്യം പരസ്പരനിന്ദകന്മാരെക്കൊണ്ടും കാര്യം സാധിക്കാൻവേണ്ടിമാത്രം വ്യാജസ്തുതി ചെയ്യുന്നവരെക്കൊണ്ടും നിറയും. രാജ്യത്തു നിയമവും അച്ചടക്കവും ഇല്ലാതാകും. രാജ്യം നിലനില്ക്കണമെന്നാണ്ട് ഭരണാധികാരികഠം ആഗ്രഹിക്കുന്നതെങ്കിൽ—കുട്ടികഠം വഷളാകാതിരിക്കണമെങ്കിൽ—ഇതിനു് ഉടൻ പരിഹാരം ചെയ്യണം.

രാമനിൽ എന്തെല്ലാം സദ്ഗുണങ്ങളുണ്ടു്? അടുത്ത ദിവസം കിരീടധാരണം ചെയ്യാനിരുന്ന രാമനു് ഒരു അവിചാരിതനിമിഷത്തിൽ കാട്ടിലേക്കുപോകാനാജ്ഞകിട്ടിയിട്ടു് അദ്ദേഹം അണുമാത്രം കുലുങ്ങിയോ? രാമന്റെ പിതൃഭക്തി, ചാരിത്രശുദ്ധി, ആശ്രിതവാത്സല്യം മുതലായ ഗുണങ്ങഠം നാം കണ്ടുപഠിക്കണം. മഹാത്മജി സ്ഥാപിക്കാനാഗ്രഹിച്ചതു് രാമരാജ്യമാണ്ട്. രാമന്റെ കഥയറിയാതെ രാമരാജ്യമെന്തെന്നെങ്ങനെ അറിയും? രാമരാജ്യമാണല്ലോ ലക്ഷ്യം. സ്വരാജ്യം കിട്ടിയപ്പോഠം മതം പഠിപ്പിക്കേണ്ടത്രേ. ക്രിസ്ത്യാനികഠം പറയുന്നതുപോലെ ഒരു മതം മാത്രം പഠിപ്പിക്കണമെന്നല്ല ഞാൻ പറയുന്നതു്. ഐച്ഛികമായിട്ടു്, മേജറാണെങ്കിൽ കുട്ടിയുടേയും മൈനറാണെങ്കിൽ രക്ഷകത്താവിന്റേയും അഭിപ്രായമനുസരിച്ചു് ഓരോ കുട്ടിയേയും ഏതെങ്കിലും മതം പഠിപ്പിക്കണം. Politics bereft of religion are a death-trap because they kill the Soul of man." അടുത്ത തലമുറ ആത്മാവില്ലാത്തതായി വരണമെന്നാണോ ഇന്നത്തെ ഭരണാധികാരികളുടെ ആഗ്രഹം? ഇന്ത്യ നശിക്കാതിരിക്കണമെങ്കിൽ കുട്ടികളെ മതം പഠിപ്പിച്ചുകൊള്ളണം.

രാമൻ ആരായിരുന്നു? ദുഷ്ടതയെ ഹനിച്ചവൻ. പരസ്വാപഹരണം, പരദാരാപഹരണം, വിഷയലാലസത, കാമാധീനത എന്നിവയുടെ സംഹാരകൻ; സർവ്വോപരി ധർമ്മസ്ഥാപകൻ.

''ധർമ്മസ്ഥാപനതത്പര രാമ''

എന്നു കേട്ടിട്ടില്ലേ? ധർമ്മത്തിൻെറ മുഖ്യപ്രമാണം വേദമാണ്. വേദത്തിൻെറ സാരമാണ് ഉപനിഷത്ത്. ഉപനിഷത്സാരമാണ് ഗീത. ഗീത നോക്കിയാണ് ധർമ്മാധർമ്മങ്ങളെ നിർണ്ണയിക്കേണ്ടതു്. ഓരോ ഹിന്ദുവും ഗീത പഠിക്കണം; ഗീതോപദേശം അനുഷ്ഠിക്കണം; ഗീതാദർശം പ്രചരിപ്പിക്കാൻവേണ്ടി സ്വജീവിതം ഉഴിഞ്ഞുവയ്ക്കണം. നമ്മുടെ സർവ്വസ്വവും ധർമ്മത്തിനുവേണ്ടിയായിരിക്കണം.

''യതോ ധർമ്മസ്തതോ ജയഃ'' ധർമ്മമുള്ളിടത്തേ ജയമുള്ളു.

ഗീത നമ്മെ പഠിപ്പിക്കുന്നതു് ''സ്വധർമ്മേ നിധനം ശ്രേയഃ'' (സ്വധർമ്മത്തിൽ മരിക്കുന്നതു് ശ്രേയസ്സാണ്) എന്നാണ്. ഗീത നമ്മെ പഠിപ്പിക്കുന്നതു് വെറും അഹിംസയല്ല. എന്നാൽ ഹിംസയുമല്ല. സാമം, ദാനം, ഭേദം, ദണ്ഡം—എന്നീ നാലുമാണ്. ഭാരതവും രാമായണവും നമ്മെ പഠിപ്പിക്കുന്നതു് അതാണ്. പാണ്ഡവദൂതനായി പോയ കൃഷ്ണൻ കൗരവന്മാരോട് ഒരു വീടുവരെ യാചിച്ചു. കൊടുത്തില്ല. അങ്ങനെ സാമവും ദാനവും നോക്കി. ഫലിച്ചില്ല. പിന്നീടു് ഭേദം—അതുകൊണ്ടും കൗരവന്മാർ കീഴ്പ്പെട്ടില്ല. പിന്നെ നാലാമത്തെ ഉപായം പ്രയോഗിച്ചു. തുടങ്ങുമ്പോഴേതന്നെ ഏതിനും വാളെടുക്കുന്ന സമ്പ്രദായം നമുക്കില്ല. അന്യരാജ്യങ്ങളെ കൊള്ളയിടുന്ന പതിവും നമുക്കില്ല. എന്നാൽ വേണ്ടിവന്നാൽ യുദ്ധത്തിനു് എപ്പോഴും തയ്യാറായിരിക്കണം. ഇന്നു് രാജ്യം മുഴുവൻ ബുദ്ധമതത്തെ പ്രശംസിക്കുന്നതും അശോകചക്രം പൂജിക്കുന്നതും ഞാൻ കാണുന്നു. എന്നാൽ അഹിംസ മാത്രം പഠിപ്പിക്കുന്ന ബുദ്ധമതവുംകൊണ്ടുനടന്നാൽ നാം രാജ്യമില്ലാത്തവരായിത്തീരും. അങ്ങനെ ഉള്ളവക്കുള്ളതല്ല ഭൂമി. ''വീരഭോഗ്യാ വസുന്ധരാ'' വീരന്മാക്കുള്ളതാണ് ഭൂമി. അഹിംസ ഒരു Negative ഗുണമല്ല; Positive ഗുണമാണെന്നു് മഹാത്മജി പറയുന്നു. അഹിംസ സ്നേഹത്തിൽനിന്നാണ് പുറപ്പെടേണ്ടതെന്നും പറയുന്നു. സ്നേഹത്തിൻെറ ലക്ഷണം ത്യാഗമാണ്. ത്യാഗമെന്നാൽ പ്രതിഫലം ഇച്ഛിക്കാതെ സർവ്വവും സമർപ്പിക്കുന്നതാണ്. അപ്പോഴേ നാം ശത്രുവിനെ സ്നേഹിക്കുന്നു എന്നു് പറഞ്ഞാൽ, ശത്രുവിനു് നമ്മുടെ സർവ്വവും സമർപ്പിക്കാൻ സന്നദ്ധരായിരിക്കണമെന്നർത്ഥം. എന്നു് പറഞ്ഞാൽ, ശത്രു നമ്മുടെ ഭാര്യയെ അപഹരിക്കാൻ വരുമ്പോഴേ നമ്മുടെ സഹോദരിയേയും അമ്മയേയുംകൂടി സമർപ്പിക്കുവാൻ തയ്യാറായിരിക്കണമെന്നർത്ഥം. നമ്മുടെ

ഒരു സംസ്ഥാനം ആക്രമിച്ചാൽ നമ്മുടെ നാലു സംസ്ഥാനംകൂടി ശത്രുവിനു് ദാനംചെയ്യാൻ തയ്യാറായിരിക്കണം. അങ്ങനെ ഇന്ത്യ മുഴുവനും ആർക്കു് വേണമെങ്കിലും പങ്കിട്ടെടുത്തു് കൊണ്ടുപോകാൻ നാം അനുവദിക്കുവാൻ സന്നദ്ധരായിരിക്കണമെന്നർത്ഥം. അങ്ങനെയായാൽ നമുക്കു് ഭൂമി ഉണ്ടായിരിക്കുകയില്ല. വനത്തിലേയ്ക്കുതന്നെ പോകാം. ഈ ഉപദേശം സന്ന്യാസിമാർക്കുള്ളതാണു്. നിങ്ങൾ അങ്ങനെ ഉള്ളവരാണോ? അല്ലെങ്കിൽ ബുദ്ധൻെറ ഉപദേശമല്ല ഇവിടെ ആവശ്യം. ശ്രീകൃഷ്ണൻെറ ഉപദേശമാണു് നമുക്കാവശ്യം. ശ്രീകൃഷ്ണൻ പഠിപ്പിക്കുന്നതു്:—

''മാമനുസ്മര യുദ്ധ്യ ച''

''നിരാശീർന്നിർമ്മമോ ഭൂത്വാ യുദ്ധ്യസ്വ വിഗതജ്വരഃ''

ആഗ്രഹവും മമതയുമില്ലാതെ ധർമ്മത്തിനുവേണ്ടി യുദ്ധം ചെയ്യുക എന്നാണു്. അതുതന്നെ രാമായണവും പഠിപ്പിക്കുന്നു. ''വെട്ടാൻ വരുന്ന പോത്തിനോടാണോ വേദം ഓതുന്നതു്? ഒരു സീതയ്ക്കുവേണ്ടി ലങ്കാപുരം മുഴുവൻ തകർത്ത രാമനാണു് നമ്മുടെ ആദർശപുരുഷൻ. രാമായണം താത്വികകഥയാണെന്നു് നിങ്ങൾ പറയുമായിരിക്കാം. വേദത്തിലെ തത്ത്വങ്ങൾ പഠിപ്പിക്കാനാണു് പുരാണവും ഇതിഹാസവും. രാമായണം വായിച്ചാൽ ഒരാൾ ശത്രുക്കളോടു് എങ്ങനെ പെരുമാറണമെന്നാണു് തോന്നുക? സർവോപരി ഹനുമാനും രാമനും തുറന്നുപറയുന്നതെന്തു്?

''ന സാമ രക്ഷസ്സു ഗുണായ കല്പതേ
ന ദാനമർത്ഥോപചിതേഷു യുജ്യതേ
ന ഭേദസാദ്ധ്യാ ബലദർപ്പിതാ ജനാഃ
പരാക്രമസ്ത്വേവ മമേഹ രോചതേ''

(സാമം രാക്ഷസന്മാരിൽ പ്രയോഗിക്കുന്നതു് ഗുണത്തിന്നാകയില്ല. പണക്കാരോടു ദാനവും പററുകയില്ല. ബലംകൊണ്ടു അഹങ്കാരികളായ ജനങ്ങളെ ഭേദംകൊണ്ടു സ്വാധീനിക്കാവതല്ല. അതുകൊണ്ടു എനിയ്ക്കു് പരാക്രമം തന്നെ ഇവിടെ രുചിക്കുന്നു.) അശോകവനത്തിൽ ചെന്നു് സീതാദർശനം കഴിച്ച ഹനുമാൻ അനന്തരകർത്തവ്യം ചിന്തിയ്ക്കുന്ന ഭാഗമാണിതു്.

''പ്രശമശ്ച ക്ഷമാ ചൈവ ആർജ്ജവം പ്രിയവാദിതാ
അസാമർത്ഥ്യഫലാ ഹ്യേതേ നിർഗ്ഗുണേഷു സതാം ഗുണാഃ''

എന്നു രാമൻ പറയുന്നു. ഇന്ത്യാവിഭജനകാലത്തു് മഹാത്മജിയ്ക്കു് ഞാൻ നേരിട്ടു് ഈ ശ്ലോകങ്ങളുടെ അർത്ഥം ചിന്തിക്കണമെന്നു് എഴുതി അയച്ചതാണു്.

നാം ഒരു മതക്കാരേയും ഉപദ്രവിക്കരുതു്; ഒരു രാജ്യക്കാരനേയും കൊള്ളയിടരുതു്. എന്നാൽ നമ്മുടെ മതക്കാരെയോ രാജ്യക്കാരെയോ കൊള്ളയിട്ടാൽ നാം മററു് മൂന്നുപായം പ്രയോഗിച്ചിട്ടും ഫലം കാണുന്നില്ലെങ്കിൽ നാലാം ഉപായം പ്രയോഗിക്കുകതന്നെ വേണം. അതിനു നാം എപ്പോഴും തയ്യാറായിരിക്കുകയും വേണം. ഞാൻ പറയുന്നതു് രാജ്യതന്ത്രമല്ല; ധമ്മകാര്യമാണു്. ധമ്മത്തിനു് നാലു പാദങ്ങളുണ്ടു്.

''തപഃ സത്യം ദയാ ശൗചമിതി പാദാഃ പ്രകീത്തിതാഃ''

ഈ നാലാണു് നാം ശീലിക്കേണ്ടതു്. തപസ്സിൽ ബ്രഹ്മചര്യം ഉൾപ്പെടുന്നു. യുവാക്കന്മാർ ബ്രഹ്മചര്യനിഷ്ഠന്മാരായിരിക്കണം. ''ബ്രഹ്മചര്യപ്രതിഷ്ഠായാം വീര്യലാഭഃ.'' ബ്രഹ്മചര്യം കൊണ്ടേ വീര്യമുണ്ടാകൂ.

നിങ്ങൾ രാമായണം പഠിക്കണം. രാമനെ ആദശമാക്കി ജീവിക്കണം. നവരാത്രി ആഘോഷിക്കണം. ശക്തിയെ ഉപാസിക്കണം. രാമായണം പഠിച്ചും ശക്തിയെ ഉപാസിച്ചും നവരാത്രി ആഘോഷിക്കണം. പെൺകുട്ടികളിൽ മഹിഷാസുരമദ്ദിനിയുടെ ആദശം ഉറപ്പിക്കണം. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ.



1951 ''പ്രബോധിനി'' വിശേഷാൽ പ്രതിയിൽ പ്രസിദ്ധപ്പെടുത്തിയതു്.

# 44. ഈശ്വരഭക്തി *

മനുഷ്യജന്മത്തിന്റെ പരമോദ്ദേശ്യം നിത്യാനന്ദലാഭമാണ്. ഈ നിത്യാനന്ദത്തിനുള്ള ശ്രമമാണ് മനുഷ്യന്റെ സകല പ്രവൃത്തികളും. നിത്യാനന്ദം കിട്ടുന്നതുവരെ മനുഷ്യൻ തൃപ്തനല്ലെന്നുള്ളതിനു നമ്മുടെ നിത്യാനുഭവം സാക്ഷ്യം വഹിക്കുന്നു. മരണം, വിയോഗം, രോഗം, ദൗർബ്ബല്യം, വരുംവരായ്കയെപ്പററിയുള്ള അറിവില്ലായ്മ മുതലായവയുള്ള കാലത്തോളം മനുഷ്യനു് നിത്യസുഖം ലഭ്യമല്ല; എന്തെല്ലാം ബാഹ്യസാമഗ്രികളുണ്ടായാലും ലഭ്യമല്ല. അതുകൊണ്ടു് മനുഷ്യൻ നിത്യസുഖപ്രതിഷ്ഠിതനാകണമെങ്കിൽ അവൻ മരണത്തേയും അല്പജ്ഞത്വത്തേയും അതിക്രമിച്ചു് അമരനും സർവ്വജ്ഞനുമായെങ്കിലേ സാധിക്കൂ. അതിനുള്ള വഴിയാണ് മതം പഠിപ്പിക്കുന്നതു്.

''കസ്മിന്നു ഭഗവോ വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി'' എന്നു ശ്രുതി ചോദിക്കുന്നു. അതായതു് ''ഹേ ഭഗവൻ! എന്തിനെ അറിഞ്ഞാൽ ഇതെല്ലാം അറിയപ്പെട്ടതായി ഭവിക്കുന്നു?'' എന്നു്. ''മൃത്യോർമ്മാമൃതം ഗമയ'' ''മരണത്തിൽ നിന്നു് മരണമില്ലായ്മയിലേയ്ക്കു് നയിക്കുക'' എന്നു പ്രാർത്ഥിക്കാനും ശ്രുതി പഠിപ്പിക്കുന്നു.

മതത്തിന്റെ പരമലക്ഷ്യം സച്ചിദാനന്ദപ്രാപ്തിയാണ്. അതായതു് ഉണ്മ (മരണമില്ലായ്മ), സർവ്വജ്ഞത്വം (ജ്ഞാനം), ആനന്ദം എന്നിവയുടെ നില പ്രാപിക്കലാണ്. ഇതു് ഇവിടെവച്ചുതന്നെ പ്രാപിക്കാവുന്നതും പ്രാപിക്കേണ്ടതും ആണ്. മരണശേഷമുള്ള സ്വർഗ്ഗപ്രാപ്തിയാണ് ലക്ഷ്യമെന്നു് പഠിപ്പിക്കുന്ന മതങ്ങളുണ്ടു്. ഹിന്ദുമതവും സ്വർഗ്ഗനരകങ്ങളെപ്പററി പറയുന്നുണ്ടു്. എന്നാൽ അതിനെ പരമലക്ഷ്യമാക്കുന്നില്ല. മരണാനന്തരമുള്ള സ്വർഗ്ഗനരകങ്ങളാണ് ലക്ഷ്യമെന്നു് പഠിപ്പിക്കുന്ന മതങ്ങൾക്കു് നിരീശ്വരവാദിയേയും യുക്തിവാദിയേയും തൃപ്തിപ്പെടുത്താൻ സാദ്ധ്യമല്ല. എന്തെന്നാൽ സ്വർഗ്ഗനരകങ്ങൾ തെളിയിക്കപ്പെടാവുന്നവയോ ഈ ലോകത്തുവച്ചു് അനുഭവിക്കാവുന്നവയോ അല്ല. സച്ചിദാനന്ദപ്രാപ്തിയാകട്ടെ അങ്ങനെയുള്ളതല്ല. അതു് ഇവിടെവെച്ചുതന്നെ അനുഭവിക്കാവുന്നതാണ്. അങ്ങനെ അനുഭവിച്ചിട്ടുള്ള അനേകം മഹാത്മാക്കൾ ഉണ്ടായിട്ടുണ്ടു്. ഇന്നും

---

* 1950-ൽ ഇരിഞ്ഞാലക്കുട ക്ഷേത്രത്തിലെ ഉത്സവത്തിൽ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

ഉണ്ടു്. ഇതനുഭവിച്ചില്ലെങ്കിൽ മനുഷ്യജന്മം നിരർത്ഥകമെന്നുകൂടി ശ്രുതി പറയുന്നു.

''ഇഹ ചേദവേദീദഥ സത്യമസ്തി
ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ''

(ഇവിടെവച്ചു് അറിഞ്ഞെങ്കിൽ ജന്മത്തിനു് പ്രയോജനമുണ്ടു്. അറിഞ്ഞില്ലെങ്കിൽ വലിയ നഷ്ടമാണു്). ഈ നിത്യാനന്ദം ഒരുവനു് ശരീരമാണു് താനെന്ന ഭാവം ഉള്ളപ്പോൾ ഉണ്ടാകാൻ സാദ്ധ്യമല്ല. ശരീരം രോഗജരാദികൾക്കു് അധീനമാണു്. ശരീരം ഉല്പത്തിവിനാശങ്ങളുള്ളതുമാണു്. അതുകൊണ്ടു് ശാസ്ത്രങ്ങൾ പറയുന്നു ശരീരബുദ്ധിയെ അതിക്രമിക്കണമെന്നു്.

''ദേഹോഹമെന്നുള്ള ബുദ്ധി മനുഷ്യർക്കു് മോഹമാതാവാമവിദ്യയാകുന്നതും''. അവിദ്യാനാശമാണു് മോക്ഷം.

''അവിദ്യാഹൃദയഗ്രന്ഥിമോക്ഷോ മോക്ഷോ ഹി കീർത്തിതഃ''

വാസ്തവത്തിൽ നാം ദേഹമാണെന്നു് വിചാരിക്കുന്നതു് അജ്ഞാനം കൊണ്ടല്ലേ? വാസ്തവത്തിൽ നാം ദേഹമാണോ? ''എന്റെ കയ്യു്, എന്റെ കാലു്, എന്റെ കണ്ണു്, എന്റെ തൊലി, എന്റെ മാംസം'' എന്നു് നാം വ്യവഹരിക്കുന്നു. ഈ വ്യവഹാരത്തിന്റെ അടിയിലുള്ള തത്ത്വം നോക്കുമ്പോൾ നാം ഇതൊന്നുമല്ലെന്നും ഇതെല്ലാം നമ്മുടേതാണെന്നും കാണാൻ കഴിയും. കുറച്ചുകൂടി ആലോചിക്കുമ്പോൾ ഇതു് നമ്മുടേതുമല്ലെന്നു് കാണാൻ കഴിയും. എന്തെന്നാൽ ഇവയിൽ ചിലതിനു കേടുവന്നാലും നമ്മുടെ ''ഞാൻ'' എന്നതിനു് കേടുവരുന്നില്ല. ''ഞാൻ'' എന്നതിന്റെ ഒരംശത്തിനും ഹാനി സംഭവിക്കുന്നില്ല. അതുകൊണ്ടു് ഇതു് ഞാനെന്നതിനോടു് ബന്ധപ്പെട്ടതല്ലെന്നു് കാണാം.

''നാഹം ദേഹോ ന മേ ദേഹഃ'' എന്നു ശാസ്ത്രം പറയുന്നു.

(ഞാൻ ദേഹമല്ല, ദേഹം എന്റേതല്ല)

''ന മേ ദേഹേന സംബന്ധഃ മേഘേനേവ വിഹായസഃ''

(ആകാശത്തിനു് മേഘത്തോടു് സംബന്ധമില്ലാത്തതുപോലെ എനിക്കു് ദേഹത്തോടു് സംബന്ധമില്ല) എന്നു് ആചാര്യശങ്കരൻ പറയുന്നു.

മനസ്സു്, ബുദ്ധി എന്നിവയെ സംബന്ധിച്ചും ഇതുതന്നെ സത്യം. ''എന്റെ മനസ്സു്'' ആണു്. ഞാൻ മനസ്സിന്റേതു് അല്ല. മനസ്സു് എന്റെ അംശവുമല്ല. ''എന്റെ മനസ്സു് ഇപ്പോൾ ചപലം, ഇപ്പോൾ സ്ഥിരം, ഇപ്പോൾ ക്രോധാധീനം, ഇപ്പോൾ ശാന്തം'' ഇതാണു് അനുഭവം. മനസ്സു് ക്ഷുബ്ധമായോ ചപലമായോ ഇരിക്കു

മ്പോഴം ''എന്റെ ഒരംശം ചപലമായിരിക്കുന്നു; അല്ലെങ്കിൽ ക്ഷുബ്ധമായിരിക്കുന്നു'' എന്ന അനുഭവം മനോവൃത്തിയെ സാക്ഷിഭാവത്തിൽ പരിശോധിക്കുന്നവനുണ്ടാകുന്നില്ല. അതിനാൽ മനസ്സും ഞാനല്ല. ബുദ്ധിയും ഞാനല്ല.

''മനോബുദ്ധ്യഹങ്കാരചിത്താനി നാഹം
ന ച ശ്രോത്രജിഹ്വേ ന ച ഘ്രാണനേത്രേ''

എന്നു് ശ്രീശങ്കരൻ പറയുന്നു. പരമാത്മത്തിൽ ഞാനിതൊന്നുമല്ല. ഞാൻ ഇവയ്ക്കും ഇവയുടെ വ്യാപാരങ്ങൾക്കും സാക്ഷിയാണു്. ഇതു് ഉള്ളിലേയ്ക്കു് കണ്ണോടിച്ചാൽ ആർക്കും അറിയാവുന്നതാണു്.

''അർക്കാനലാദിവെളിവൊക്കെ ഗ്രഹിക്കുമൊരു
കണ്ണിന്നു് കണ്ണു മനമാകുന്നകണ്ണതിനു്
കണ്ണായിരുന്ന പൊരുൾ താനെന്നുറയ്ക്കുമള–
വാനന്ദമെന്തു ഹരിനാരായണായനമഃ''

എന്ന എഴുത്തച്ഛൻ പറയുന്നതു് ശ്രദ്ധിക്കുക. മനസ്സും അനുഭവത്തിനു വിഷയമായ വസ്തുവാണു്. ഞാൻ ദൃക്കാണു്; അനുഭോക്താവാണു്. ഈ 'ഞാനി'നെ അറിയുമ്പോൾ മാത്രമേ പരമാത്മമായ ആനന്ദം–നിത്യാനന്ദം–കൈവല്യം. അപ്പോൾ മനുഷ്യൻ അമരനായിത്തീരുന്നു; താൻ ഉത്പത്തിവിനാശങ്ങളില്ലാത്ത നിത്യവസ്തുവാണെന്നും ജന്മമരണങ്ങൾ വാസ്തവത്തിൽ ഇല്ലായിരുന്നുവെന്നും ലീലയ്ക്കായി സ്വീകരിച്ച കല്പിതോപാധികൾ മാത്രമാണു് ദേഹാദികളെന്നുമറിയുന്നു. പിന്നെ അയാൾക്കു് അറിയേണ്ടതൊന്നുമില്ല; ലഭിക്കേണ്ടതൊന്നുമില്ല.

''യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ
യസ്മിംസ്ഥിതോ ന ദുഃഖേന ഗുരുണാഽപി വിചാല്യതേ''

(യാതൊന്നു ലഭിച്ചിട്ടു് മററു ലാഭമൊന്നും ഇതിനുമീതെയായി കരുതുന്നില്ലയോ യാതൊന്നിലിരുന്നാൽ മഹാദുഃഖങ്ങൾക്കു് പോലും ഇവനെ ചലിപ്പിക്കാൻ സാധിക്കുന്നില്ലയോ) എന്നു് ഗീത ഇതിനെപ്പററി പറയുന്നു. ഈ ബോധം–സ്വസ്വരൂപബോധം–മനുഷ്യനുണ്ടാക്കിത്തീർക്കുകയാണു് മതത്തിന്റെ ലക്ഷ്യം.

''മതം മനുഷ്യനെ മയക്കുന്ന കറപ്പാണു്'' എന്നു പ്രസംഗിച്ചു നടക്കുന്ന ചെറുപ്പക്കാർ ഈ രാജ്യത്തു് വളരെയുണ്ടു്. അങ്ങനെ മയക്കുന്ന ചില മതങ്ങളുമുണ്ടായിരിക്കാം. അഥവാ മനുഷ്യനെ മയക്കി അവന്റെ പണംപിടുങ്ങി ഭോഗങ്ങളനുഭവിക്കാനുള്ള മയക്കുമരുന്നായി മതത്തെ ഉപയോഗിക്കുന്ന, മതബോധമോ മതവിശ്വാസമോ ഇല്ലാത്ത, ചില പുരോഹിതന്മാരും സ്വാർത്ഥികളും ലോകത്തുണ്ടായി

രിക്കാം. അതുകൊണ്ടു്, യഥാൎത്ഥമതം മനുഷ്യനെ മയക്കുന്ന കറപ്പാകുന്നില്ല. പൊളിററിക്സ് (രാഷ്ട്രതന്ത്രം) മനുഷ്യരെ പററിക്കാനുള്ള ഉപകരണമാക്കപ്പെടുന്നില്ലേ? "Politics is the last refuge of a scoundrel" എന്നാണു് ഒരു വലിയ പാശ്ചാത്യപണ്ഡിതൻ പറയുന്നതു്. അതായതു് കള്ളനും നീചനുമായവൻെറ ഒടുവിലത്തെ ആശ്രയസ്ഥാനമാണു് രാജ്യതന്ത്രം എന്നൎത്ഥം. നമ്മുടെ രാജ്യത്തുതന്നെ അങ്ങനെ ചിലരെ നാം കാണുന്നില്ലേ? എന്നിട്ടും രാജ്യതന്ത്രത്തെപ്പററി അവർ എന്തുകൊണ്ടു് അങ്ങനെ പ്രസംഗിക്കുന്നില്ല? വാസ്തവത്തിൽ മതമാണോ മനുഷ്യനെ മയക്കുന്നതു്? അതോ ഭോഗസാധനങ്ങളോ? ചീട്ടും, കണ്ണാടിയും, പാട്ടും, ചെണ്ടയും, പൗഡറും, സെൻറും, കാളറും, ടൈയും, ബ്രാണ്ടിയും മനുഷ്യനെ മയക്കുന്ന സാധനങ്ങളല്ലേ? ഇവയ്ക്കുവേണ്ടി എത്ര മനുഷ്യരാണു് സത്യത്തെ ബലികഴിക്കുന്നതു്? ഇവയിൽ ഭ്രമിച്ചു് എത്ര കുട്ടികളാണു് ദുരാചാരങ്ങളിൽ ഏൎപ്പെടുന്നതു്? എന്നിട്ടും ഇവയൊന്നും മനുഷ്യനെ മയക്കുന്നവയാണെന്നു് എന്തുകൊണ്ടു് അവർ പ്രഖ്യാപിക്കുന്നില്ല? ഈ ഭോഗസാമഗ്രികളിലുള്ള ഭ്രമം നിമിത്തമല്ലേ മനുഷ്യർ കൈക്കൂലിക്കും കള്ളയാധാരത്തിനും കള്ളസ്സാക്ഷിക്കും മുതിരുന്നതു്? എന്നിട്ടും ഇവയെല്ലാം വേണം; മതംമാത്രം വേണ്ട. എന്തുകൊണ്ടു്? മതംകൊണ്ടു് വിശപ്പു നീങ്ങുകയില്ലപോലും! കയറിക്കിടക്കാൻ സ്ഥലംകിട്ടുകയില്ലപോലും! പാട്ടു കേട്ടാൽ വിശപ്പു മാറുമോ? വെടിക്കെട്ടു കണ്ടാൽ—വെടിമരുന്നു പുകച്ചാൽ—കേറിക്കിടക്കാൻ സ്ഥലം കിട്ടുമോ? എന്നിട്ടും അതൊക്കെ വേണം. മതം മാത്രം വേണ്ടാ. എന്തുകൊണ്ടു്? മതം സത്യം പറയുന്നതുകൊണ്ടു്. മതം പറയുന്നു ഇന്ദ്രിയങ്ങളുടെ പുറകെ ഓടാതെ—ഭോഗങ്ങളിൽ ഭ്രമിക്കാതെ—ഇരിക്കാൻ. മതം പറയുന്നു സത്യമന്വേഷിക്കാൻ. മതത്തിൻെറ ഉപദേശം ത്യാഗമാണു്. ലോകത്തിനു് വേണ്ടതു് ഭോഗം. മതം അതിനു് വിപരീതമായി നില്ക്കുന്നു. അതുകൊണ്ടു് ലോകം—വിശേഷിച്ചു് യുവലോകം—മതത്തോടെതിൎക്കുന്നു. മതം പറയുന്നു ജന്തുക്കൾക്കു് ഭക്ഷണമാകേണ്ടതും, മലം, മൂത്രം, രക്തം, മാംസം, അസ്ഥി, ഞരമ്പു് എന്നിവയാൽ കെട്ടിയുണ്ടാക്കപ്പെട്ടതുമായ ഈ ദേഹത്തിൽ അഹങ്കരിക്കരുതെന്നു്. മതം ചോദിക്കുന്നു, ഇതിനെ അലങ്കരിക്കുന്നതിനു് ഇത്രവളരെ പണം ചെലവാക്കുന്നതെന്തിനെന്നു്? ഇതിനുവേണ്ടി പാവങ്ങളെ ഞെക്കിപ്പിഴിയുന്നതെന്തിനെന്നു്? ഞാൻ ഈ പറയുന്നതു് സത്യമല്ലേ എന്നു നിങ്ങൾ ചിന്തിക്കിൻ! മനുഷ്യനു് അഹങ്കരിക്കാനെന്താണുള്ളതു്? പണം, പഠിപ്പു്, ദേഹബലം ഇവയൊന്നും അഹങ്കരിക്കാനുള്ളതല്ല. നാം ഈ ലോകത്തുവന്നപ്പോൾ ഒന്നും കൊണ്ടുവന്നില്ല. പോകുമ്പോൾ ഒന്നും

കൊണ്ടുപോകുന്നുമില്ല. നമ്മുടേതായിരുന്നെങ്കിൽ നമുക്കു് കൊണ്ടു പോകാമായിരുന്നു. ഇതൊന്നും നമ്മുടേതല്ല. അതിനാൽ ധനത്തിൽ അഹങ്കരിക്കാതിരിക്കുക. പഠിപ്പു്; നാം എന്തു് പഠിച്ചുവെന്നാലോചിക്കുക; ഒരുതരി മണലിനെപ്പററിപ്പോലും സമ്പൂർണ്ണജ്ഞാനം നമുക്കുണ്ടോ? ആററംബോംബു് ഇപ്പോഴല്ലേ കണ്ടുപിടിച്ചതു്? എന്നിട്ടും ആററത്തെപ്പററിയുള്ള ജ്ഞാനം പൂർത്തിയായോ? ഒരു ആററത്തിനെപ്പററി പോലും വേണ്ടത്ര ജ്ഞാനം നമുക്കില്ല. ആകാശത്തിലേയ്ക്കു നോക്കിയാൽ കോടി കോടി നക്ഷത്രങ്ങൾ നാം അവിടെ കാണുന്നു. ഇവയെപ്പററി നമുക്കെന്തറിയാം? ഒരു ചെറിയ ദേശത്തെപ്പററി നമുക്കെന്തറിയാം? ഒരാളെപ്പററി എന്തറിയാം? നമ്മെപ്പററി തന്നെ നമുക്കെന്തറിയാം? നാം അറിഞ്ഞിട്ടുള്ളതെത്ര തുച്ഛം. നാം അറിഞ്ഞതും അറിയാത്തതും കൂടി നോക്കിയാൽ, ലോകത്തുള്ള സകല പണ്ഡിതന്മാരുടേയും ജ്ഞാനം ഒന്നിച്ചെടുത്താൽ, അറിയാനുള്ളതിന്റെ ഒരു കോടിയിലൊരംശം അറിവു് അവർക്കെല്ലാവർക്കും കൂടിയുണ്ടോ? പിന്നെ നാം പഠിപ്പിൽ എന്തിനഹങ്കരിക്കുന്നു? തലച്ചോറിന്റെ ഒരു ഞരമ്പിനു കേടുപററിയാൽ ചിലപ്പോൾ നാം പഠിച്ചതെല്ലാം പോകുന്നില്ലേ? പിന്നെ ഇതിൽ അഭിമാനിക്കാനെന്തുള്ളു? സാൻഡോവും, രാമമൂർത്തിയും, ഹെർക്കുലിയസ്സും, ഭീമനും മണ്ണടിഞ്ഞു. പിന്നെ നമ്മുടെ ദേഹബലത്തിൽ നമുക്കു് അഭിമാനിക്കാനെന്തു്? മണ്ണിൽനിന്നു വന്നു; മണ്ണിൽ ലയിക്കുന്നു; മണ്ണിലെ സാധനത്തെ ആശ്രയിച്ചു സ്ഥിതിചെയ്യുന്നു. ഇതിൽ അഹങ്കരിക്കാനെന്തു്? സൗന്ദര്യം. അതെന്തു്? വെറും കവിസങ്കല്പമല്ലേ? സൗന്ദര്യത്തെപ്പററി ഓരോ ദേശക്കാരുടേയും സങ്കല്പം തന്നെ എത്ര വ്യത്യസ്തം. പരമാർത്ഥത്തിൽ ചോരയും, മലവും, മാംസവും നിറച്ച ഈ എല്ലിൻകൂട്ടിൽ സൗന്ദര്യമെവിടെ?

''സ്തനൗ മാംസഗ്രന്ഥീ കനകകലശാവിത്യുപമിതൗ
മുഖം ശ്ലേഷ്മാകാരം തദപി ച ശശാങ്കേന തുലിതം
സ്രവന്മൂത്രക്ലിന്നം കരിവരശിരഃസ്പർദ്ധി ജഘനം
മുഹുർന്നിന്ദ്യം രൂപം കവിവരവിശേഷൈരുപമിതം''

എന്നു് ഭർതൃഹരി പറയുന്നു.

ശ്ലേഷ്മോദ്ഗാരി മുഖം സ്രവന്മലവതീ നാസാƒശ്രുമല്ലോചനം
സ്വേദസ്രാവി മലാഭിപൂർണ്ണമഭിതോ ദുർഗ്ഗന്ധദുഷ്ടം വപുഃ
അന്യദ്വക്തുമശക്യമേവ മനസാ മന്തും കചചിന്നാർഹതി
സ്ത്രീ(പും)രൂപം കഥമീദൃശം സുമനസാം പാത്രീഭവേന്നേത്രയോഃ?''

എന്നു് ശങ്കരാചാര്യർ ചോദിക്കുന്നു. ഇതു സത്യമല്ലേ? മതം ഇപ്രകാരം സത്യങ്ങളെ പറയുന്നു; മനുഷ്യന്റെ ദേഹാഭിമാനം നശിപ്പിച്ചു്

ഭോഗതൃഷ്ണ കുറയ്ക്കുന്നു. അതാണോ മതത്തിൻെറ പേരിലുള്ള തെററ്? സത്യത്തെ ഇഷ്ടപ്പെടാത്തവർ—സൗഖ്യത്തെ ഭയപ്പെടുന്നവർ—മാത്രമേ മതത്തെ ദൂഷിക്കയുള്ളു. വാസ്തവത്തിൽ കാളറും, ടൈയും, ബൂട്ട്സും പാൻറും മററുമാണ് മനുഷ്യനെ മയക്കുന്ന കറുപ്പ്—മതമല്ല.

മതം സച്ചിദാനന്ദാനുഭൂതിക്കുള്ള വഴിയാണ് പഠിപ്പിക്കുന്നതെന്ന് ഞാൻ പറഞ്ഞുവല്ലോ. സച്ചിദാനന്ദാനുഭൂതി സ്വസ്വരൂപജ്ഞാനത്തിലിരിക്കുന്നുവെന്നും പറഞ്ഞുകഴിഞ്ഞു.

സ്വസ്വരൂപജ്ഞാനം എപ്പോഴുണ്ടാകുന്നു? മനശ്ചാഞ്ചല്യം നിലയ്ക്കുമ്പോഠം. മനസ്സിനെ അലട്ടുന്നതു് രാഗദ്വേഷങ്ങളാണ്.

''ഇച്ഛാദ്വേഷസമുത്ഥേന ദ്വന്ദ്വമോഹേന ഭാരത
സർവ്വഭൂതാനി സമ്മോഹം സർഗ്ഗേ യാന്തി പരന്തപ.''

എന്ന് ഗീത പറയുന്നു.

രാഗദ്വേഷാദികളുടെ സന്താനങ്ങളോ രൂപങ്ങളോ ആണ് കാമക്രോധാദികഠം, ഇവയിൽ നിന്നും മനസ്സ് വിമുക്തമാകാതെ ഒരിക്കലും ശാന്തിയോ നിത്യാനന്ദമോ കൈവരുന്നതല്ല. ഇന്ന് ഈ ലോകത്തു" കാണുന്ന ബഹളമെല്ലാം രാഗദ്വേഷങ്ങളുടെ വിളയാട്ടമാണ്. മതവും മതവും തമ്മിലുള്ള മത്സരവും, രാജ്യവും രാജ്യവും തമ്മിലുള്ള മത്സരവും, വ്യക്തിയും വ്യക്തിയും തമ്മിലുള്ള മത്സരവും, നേഷനും നേഷനും തമ്മിലുള്ള മത്സരവും, മുതലാളിയും തൊഴിലാളിയും തമ്മിലുള്ള മത്സരവും എല്ലാം രാഗദ്വേഷങ്ങളുടെ വിളയാട്ടമാണ്. രാഗദ്വേഷങ്ങളില്ലെങ്കിൽ ഈ ബഹളമൊന്നുമില്ല. സർവ്വത്ര ശാന്തിയായിരിക്കും പ്രചരിക്കുന്നതു്. രാഗദ്വേഷങ്ങളെ ജയിക്കുന്നതിൽ വ്യക്തി ഏർപ്പെടുന്നതിനെ ആശ്രയിച്ചാണ് ലോകത്തിൻേറയും വ്യക്തിയുടേയും ശാന്തി സ്ഥിതിചെയ്യുന്നതു്.

രാഗദ്വേഷങ്ങളെ ജയിക്കാനുള്ള ഉപായത്തിനെയാണ് യോഗമെന്ന് പറയുന്നതു്. ''യോഗഃ ചിത്തവൃത്തിനിരോധഃ'' (മനസ്സിൻെറ വൃത്തികളെ അടക്കുന്നതാണ് യോഗം.) രാഗദ്വേഷരൂപത്തിലാണ് മനസ്സിൻെറ വൃത്തികഠം പ്രവൎത്തിക്കുന്നതു്. യോഗം പലതരത്തിലുണ്ട്. അവയിൽ മുഖ്യമായവ നാലാണ്. കൎമ്മയോഗം, ജ്ഞാനയോഗം, രാജയോഗം, ഭക്തിയോഗം. ഇവയിൽ ഭക്തിയോഗമാണ് ഏററവും എളുപ്പം.

''അത്യായാസകരാണി കൎമ്മപടലാന്യാചര്യ നിര്യന്മലാ
ബോധേ ഭക്തിപഥേ ഽഥവാ ഽപ്യുചിതതാമായാന്തി കിം താവതാ
ദൃഷ്ട്വാ തൎക്കപഥേ പരം തവ വപുർ ബ്രഹ്മാഖ്യമന്യേ പുന-
ശ്ചിത്താർദ്രത്വമൃതേ വിചിന്ത്യ ബഹുഭിഃ സിദ്ധ്യന്തി ജന്മാന്തരൈഃ''

എന്നു് മേല്പത്തൂർ ഭട്ടതിരിപ്പാട്ടു് പറയുന്നു. യുഗാവതാരപുരുഷനായ രാമകൃഷ്ണൻെറ ശിഷ്യനായ ശ്രീ. അഭേദാനന്ദസ്വാമികൾ പറയുന്നു:—

''ഷഡംഗയോഗോ ന യതഃ സുസാദ്ധ്യോ
ജ്ഞാനാധികാരീ സുലഭോ ന യസ്മാത്
അഹേതുകീ ഭക്തിരതഃ കലൗ സ്യാത്
വിജ്ഞാപകസ്ത്വം ഭുവി രാമകൃഷ്ണ!''

എന്നു്. അതിനാൽ ഈ യുഗത്തിലേക്കു് ഏററവും പററിയതു് ഭക്തി യോഗമാണു്. ഭക്തിയുടെ സ്വരൂപം നാരദമഹർഷി വർണ്ണിച്ചിട്ടുണ്ടു്.

''നാരദസ്തു തദർപ്പിതാഖിലാചാരതാ
തദ്വിസ്മരണേ പരമവ്യാകുലതാ ച''
''സാ ത്വസ്മിൻ പരമപ്രേമരൂപാ.''

ഭക്തിയെന്നാൽ ഭഗവാനോടുള്ള അളവററ സ്നേഹം. അതുകൊണ്ടു് തൻെറ സർവ്വസ്വവും ഭഗവാങ്കൽ സമർപ്പിക്കുകയും ഭഗവാനെ സ്വല്പ മെങ്കിലും മറക്കാനിടവന്നാൽ പരമ സങ്കടവും. ഈ കാണുന്ന പ്രപ ഞ്ചം കാര്യമാണു്. വികാരമുള്ളതെല്ലാം കാര്യമാണു്. ഇതിനൊരു കാരണമുണ്ടായിരിക്കണം. പ്രപഞ്ചത്തിൽ ചൈതന്യം നാം കാണു ന്നു. അതിനാൽ മൂലകാരണം ചേതനമായിരിക്കണം. ചേതനത്തിനു് ജഡത്തെ സങ്കല്പിക്കാം. ജഡത്തിനു് ചേതനത്തെ സങ്കല്പിക്കാൻ സാധിക്കയില്ല. എന്തെന്നാൽ ജഡത്തിനു് സങ്കല്പശക്തിയില്ല. അതിനാൽ പ്രപഞ്ചത്തിനു് മുഴവൻ മൂലകാരണമായ ഒരു ചൈതന്യ മുണ്ടു്. അതാണു് ഈശ്വരൻ. അതു് ഒന്നാണു്; രണ്ടല്ല. രണ്ടുള്ള തൊക്കെ വികാരമുള്ളതാണു്. നിർവ്വികാരമായ ആ ഏകവസ്തു ദേശ കാലനിമിത്തങ്ങളാൽ പരിമിതമല്ല. ഇപ്രകാരം ഏകനും അദ്വി തീയനും സർവ്വത്തിലും വ്യാപിച്ചു്, സർവ്വത്തേയും ഉള്ളടക്കി, സർവ്വമാ യിരിക്കുന്ന ചിച്ഛക്തിയിൽനിന്നാണു് നാം ഉണ്ടായതു്. അതിനാൽ നാം അതിൻേറതാണു്. നാം തന്നെ അതിൻേറതാണെങ്കിൽ നമ്മുടേ തെല്ലാം അതിൻേറതാണെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ. അ തിനാൽ നമ്മുടേതൊന്നുമില്ല. സർവ്വവും അദ്ദേഹത്തിൻേറതാണു്. ഇപ്രകാരം സർവ്വവും അവിടെ സമർപ്പിക്കപ്പെട്ടാൽ പിന്നെ രാഗദ്വേ ഷങ്ങൾക്കവകാശമില്ല.

''യസ്തു സർവ്വാണി ഭൂതാനി ആത്മന്യേവാനുപശ്യതി
സർവ്വഭൂതേഷു ചാത്മാനം തതോ ന വിജുഗുപ്സതേ.''

(സർവ്വഭൂതങ്ങളേയും ആത്മാവിലും സർവ്വഭൂതങ്ങളിലും ആത്മാ വിനേയും കാണുന്നവൻ ഒന്നിനേയും ദ്വേഷിക്കയില്ല.) എന്നു് ശ്രുതി പറയുന്നു. രാഗദ്വേഷങ്ങളില്ലാത്തവന്നു് ദുഃഖവുമില്ല.

''തത്ര കോ മോഹഃ കഃ ശോകഃ ഏകത്വമനുപശ്യതഃ''

(എല്ലാം ഒന്നായിക്കാണുന്നവനു് മോഹമെവിടെ? ദുഃഖമെവിടെ?)

''രസോ വൈ സഃ രസം ഹ്യേവായം ലബ്ധ്വാ ƒƒനന്ദീഭവതി.''

(അദ്ദേഹം രസസ്വരൂപനാണ്. രസസ്വരൂപനായ അദ്ദേഹത്തെ ലഭിച്ചിട്ട് ആനന്ദിയായി ഭവിക്കുന്നു.) ആനന്ദം, നിത്യാനന്ദം. എന്തെന്നാൽ അവൻ നിത്യനെ കണ്ടു് നിത്യനായിത്തീരുന്നു. പിന്നെ ദുഃഖത്തിനു് ഒരിക്കലും സ്ഥാനമില്ല.

ഈ രസസ്വരൂപനായ, ആനന്ദസ്വരൂപനായ ഈശ്വരനോടുള്ള അതിരററ സ്നേഹം—ഈശ്വരനെ അനുഭവിക്കാനുള്ള അതിതൃഷ്ണ ആണ് ഭക്തി.

എന്നാൽ ഈ ഭക്തി ആക്കുണ്ടു്? ഈശ്വരനെ കാണായ്കയാലുള്ള തീവ്രവ്യാകുലത?

''ജനങ്ങരം ഭാര്യക്കും മക്കൾക്കും വേണ്ടി കുടംകുടമായി കണ്ണുനീർ ചൊരിയുന്നു. ഈശ്വരനു് വേണ്ടി ഒരു തുള്ളി കണ്ണുനീർ ചൊരിയുന്നവർ എത്ര പേരുണ്ടു്?'' എന്നു് ഭഗവാൻ ശ്രീരാമകൃഷ്ണൻ ചോദിക്കുന്നു.

"കണ്ഠാവരോധരോമാഞ്ചാശ്രുഭിഃ പരസ്പരം ലപമാനാഃ പാവയന്തി കുലാനി പൃഥിവീം ച''

(കണ്ഠാവരോധം, രോമാഞ്ചം കണ്ണുനീരു് എന്നിവയോടുകൂടി ഈശ്വരനെപ്പററി പരസ്പരം സംസാരിച്ചിട്ടു് ഭക്തന്മാർ അവരുടെ കുലങ്ങളേയും ഭൂമിയേയും പരിശുദ്ധമാക്കുന്നു) എന്നു് നാരദൻ പറയുന്നു.

'കഥം വിനാ രോമഹഷം ദ്രവതാ ചേതസാ വിനാ
വിനാ ƒƒനന്ദാശ്രുകലയാ ശുദ്ധ്യേത് ഭക്ത്യാ വിനാ ƒƒശയഃ'

രോമാഞ്ചം, അലിയുന്ന മനസ്സ്, ആനന്ദാശ്രു എന്നീ ലക്ഷണങ്ങളുള്ള ഭക്തി കൂടാതെ മനസ്സ് എങ്ങനെ ശുദ്ധമാകുമെന്നു് ശ്രീകൃഷ്ണൻ ചോദിക്കുന്നു. ഭാഗവതത്തിൽ ഭക്തിയുണ്ടെന്നുള്ളതിൻെറ ലക്ഷണം പറയുന്നതു് ഇതാണ്. ഈയിടെ തിരുവിതാംകൂറിലെ ഒരു മന്ത്രി പറഞ്ഞു:— 'ഞാൻ അമ്പലത്തിൽ പോകുന്നില്ലെങ്കിലും എനിക്കു് ഭക്തിയുണ്ടു്' എന്നു്. അമ്പലത്തിൽ പോകുന്നെങ്കിലും ഭക്തിയില്ലാത്തവരുണ്ടു്. അമ്പലത്തെ സ്വാർത്ഥകാര്യങ്ങരക്കു് ഉപയോഗിക്കുന്നവരുണ്ടു്. യഥാർത്ഥഭക്തൻ അമ്പലത്തിൽ പോയില്ലെങ്കിലും തരക്കേടില്ല. അയാരം ഇരിക്കുന്ന സ്ഥലംതന്നെ അമ്പലമാണ്. ''തീർത്ഥീകുർവ്വന്തി തീർത്ഥാണി'' (തീർത്ഥങ്ങളെ ഭക്തന്മാർ തീർത്ഥമാക്കുന്നു) എന്നാണ് ഭക്തന്മാരേപ്പററി നാരദൻ പറയുന്നതു്. ഭക്തൻെറ ദശ്നംകൊണ്ടു് തന്നെ ലോകം പരിശുദ്ധമായിത്തീരുന്നു.

''ന ഹ്യമ്മയാനി തീർത്ഥാണി ന ദേവാ മൃച്ഛിലാമയാഃ
തേ പുനന്ത്യുരുകാലേന ദശ്നാദേവ സാധവഃ''

(വെള്ളം കൊണ്ടുള്ള തീൎത്ഥങ്ങളും, കല്ലും മണ്ണും കൊണ്ടുള്ള ദേവവിഗ്രഹങ്ങളും വളരേക്കാലംകൊണ്ടേ പരിശുദ്ധി നൽകൂ. സജ്ജനങ്ങൾ ഒററനോട്ടം കൊണ്ടുതന്നെ പരിശുദ്ധമാക്കുന്നു.) എന്നു് ഋഷിമാർ പറയുന്നു. എന്നാൽ അങ്ങനെയുള്ള ഭക്തന്മാർ എത്ര ദുർല്ലഭം! നമ്മുടെ മന്ത്രി വിചാരിക്കുന്നതു് താൻ ഒരു ചെറിയ ഭക്തനാണെന്നാണു്. ഭക്തിയുള്ളവൻ ഒരിക്കലും താൻ ഭക്തനാണെന്നു് വിചാരിക്കയില്ല. ഭക്തൻെറ ഒരു ലക്ഷണംതന്നെ അഭിമാനമില്ലായ്മയാണു്. ''തൃണാദപി സുനീചേന'' എന്നാണു് ശ്രീചൈതന്യദേവൻ പറയുന്നതു്. ഭക്തൻ പുല്ലിനേക്കാൾ എളിമയുള്ളവനായിരിക്കും. ഭക്തി വേണമെങ്കിൽ ''അഭിമാനദംഭാദികം ത്യാജ്യം'' (അഭിമാനം, ഡംഭ് മുതലായവ ത്യജിക്കണം) എന്നു് നാരദൻ പറയുന്നു. നമ്മുടെ മന്ത്രിക്കു് ഭഗവന്നാമം കേൾക്കുമ്പോഴെല്ലാം ആനന്ദാശ്രുക്കളും രോമാഞ്ചവും ഉണ്ടാകുന്നോ എന്നു പരീക്ഷിക്കേണ്ടതാണു്. വാസ്തവത്തിൽ ഭക്തിയുണ്ടെന്നു സ്വയം വിചാരിക്കുന്നവരാരും ഭക്തന്മാരല്ല. ഭക്തി വന്നാൽ പിന്നെ ഒന്നും വേണ്ടതില്ല.

''യമാദിഭിര്യോഗപഥൈഃ കാമലോഭഹതോ മുഹുഃ
മുകുന്ദസേവയാ യദ്വത് തഥാ*ff*ത്മാ*f*ദ്ധാ ന ശാമ്യതി''

എന്നു് ഭാഗവതം പറയുന്നു. ഭക്തി വന്നാൽ മുക്തി സിദ്ധമാണു്. അരുണോദയം വന്നാൽ സൂര്യോദയം അടുത്തുവെന്നു് തീച്ചയാണല്ലോ. അതുപോലെ ഭക്തി കിട്ടാൻ ഭഗവദ്കൃപകൊണ്ടും സത്സംഗം കൊണ്ടും മാത്രമേ സാധിക്കൂ. എന്നാൽ അതു് കിട്ടുന്നതുവരെ നാം വെറുതെ ഇരിക്കയല്ല വേണ്ടതു്. ഭക്തിയുണ്ടാകാൻ നമുക്കു ചിലതെല്ലാം ചെയ്യാൻ കഴിയും. അതു് നാം അനുഷ്ഠിക്കണം.

ഭക്തിയുണ്ടാകാൻ ആദ്യമായിട്ടു് നാം ചാരിത്ര്യശുദ്ധിയുള്ളവരായി ജീവിക്കണം.

''അഹിംസാ സത്യ ശൌച ദയാസ്തിക്യാദി ചാരിത്ര്യാണി പരിപാലനീയാനി'' അഹിംസ, സത്യം, ശുചിത്വം, ദയ, ഈശ്വരവിശ്വാസം മുതലായ സദ്ഗുണങ്ങളെ നാം വളത്തണം. അതിൽ ദയ സവ്വപ്രധാനമാണു്. നാം അന്യന്മാരോടു് ദയ ഇല്ലാത്തവരായിരുന്നാൽ നാം എങ്ങനെ ഈശ്വരൻെറ ദയയ്ക്കു് അർഹരാകും? ''ദയയുള്ളവർ ഭാഗ്യവാന്മാർ; എന്തെന്നാൽ അവൎക്കു് ദയ ലഭിക്കും'' എന്നു് ക്രിസ്തു പറയുന്നു. ഇപ്രകാരം ഒരു കഥയുണ്ടു്. ഒരു മഹഷി ഈശ്വരസാക്ഷാത്കാരത്തിനുവേണ്ടി ദീർഘകാലം തപസ്സുചെയ്തു. ഒടുവിൽ 'ദ' എന്നു് ഒരു അശരീരിവാണി കേട്ടു. അതിൻെറ അത്ഥം മഹഷി വളരെനേരം ആലോചിച്ചു. അപ്പോൾ അതിൻെറ അത്ഥം 'ദമം' എന്നാണെന്നു് മനസ്സിലായി. മഹഷി സമ്പൂർണ്ണദമം സാധിച്ചു. എ

ന്നിട്ടും ഈശ്വരദർശനം ഉണ്ടായില്ല. പിന്നേയും കുറെ തപസ്സ് ചെയ്ത പ്പോൾ വീണ്ടും 'ദ' എന്ന് അശരീരി കേട്ടു. ''ഈ 'ദ' എന്ത്?'' എന്നു ചിന്തിച്ചു. ഒടുവിൽ അതിന്റെ അർത്ഥം 'ദയ' എന്നാണെന്ന് മനസ്സിലായി. മഹർഷി മനസ്സ് ദയാമയമാക്കിത്തീർത്തു. എന്നിട്ടും ഈശ്വരനെ കണ്ടില്ല. പിന്നേയും തപസ്സുചെയ്തു. കുറെ നാൾ കഴി ഞ്ഞപ്പോൾ പിന്നേയും 'ദ' എന്നു കേട്ടു. ''ഇതെന്ത്? പിന്നേയും 'ദ' ''. മഹർഷി വീണ്ടും ആലോചിച്ചു. 'ദാനം' എന്ന് അതിന്റെ അർത്ഥം മനസ്സിലാക്കി. അതോടുകൂടി അദ്ദേഹത്തിന് ഈശ്വരദർശന മുണ്ടായി. ദമം, ദയ, ദാനം എന്നീ മൂന്നും ഉണ്ടെങ്കിലേ ഈശ്വര ദർശനം ലഭിക്കൂ. ദമം പരിശ്രമംകൊണ്ടും ഉണ്ടാകാം. അതുകൊണ്ട് ദയയും വേണം. ദയ വന്നാലും പോരാ. അത് കഷ്ടപ്പെടുന്നവർക്ക് സർവ്വ സ്വവും ദാനംചെയ്യുന്ന പ്രവൃത്തിരൂപത്തിൽ വരണം. എന്നാലേ ഈ ശ്വരനെ കാണാൻ സാധിക്കൂ. വാസ്തവത്തിൽ ഈശ്വരൻ എവിടെ യാണ്? അമ്പലത്തിനകത്ത് ശാന്തിക്കാരൻ പൂട്ടിയിട്ടിരിക്കുന്നയാ ളാണോ? അദ്ദേഹം സർവ്വവ്യാപിയാണെന്ന് ഞാൻ പറഞ്ഞുവല്ലോ. അപ്പോൾ സർവ്വവുമായിരിക്കുന്നത് അദ്ദേഹമല്ലേ? സർവ്വജീവന്മാരും ഈശ്വരനല്ലേ? അതുകൊണ്ട്,

''ഈശ്വരോ ജീവകലയാ പ്രവിഷ്ടോ ഭഗവാനിതി
പ്രണമേദ്ദണ്ഡവദ്ഭൂമാവാശ്വചണ്ഡാലഗോഖരം''

എന്ന് ഭാഗവതം പറയുന്നു. (സർവ്വേശ്വരൻതന്നെ ജീവാംശമായിരി ക്കുന്നുവെന്നറിഞ്ഞ് സർവ്വജീവരാശികളേയും ഉദ്ദേശിച്ച് ഭൂമിയിൽ ദണ്ഡനമസ്കാരം ചെയ്യണം) എന്നർത്ഥം.

* സർവ്വഭൂതേഷു യഃ പശ്യേത് ഭഗവദ്ഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ

എന്ന് ഭാഗവതം പറയുന്നു. സർവ്വഭൂതങ്ങളും ഈശ്വരമയമാണ്. അതു കൊണ്ട് സർവ്വസ്നേഹം പുലർത്തണം; കഷ്ടപ്പെടുന്ന സകല ജീവികളു ടേയും സേവ ചെയ്യണം.

പിന്നൊന്ന് ബ്രഹ്മചര്യമാണ്. എല്ലാം ബ്രഹ്മമായതുകൊ ണ്ട് കാമത്തിന് പിന്നെ പ്രസക്തിയെവിടെ? ലോകത്തുള്ള സകല ജീവികളും ദേവിയാണെന്ന് ദേവീമാഹാത്മ്യം പറയുന്നു. ശ്രീരാമ കൃഷ്ണദേവൻ ദേവീഭക്തനായിരുന്നു. അതുകൊണ്ടാണ് അദ്ദേഹം തന്റെ ഭാര്യയെപ്പോലും അമ്മയായി ആരാധിച്ചുവന്നത്. എന്തെ ന്നാൽ അമ്മയല്ലാതെ മറെറാന്നുമില്ലെന്ന് അദ്ദേഹം കണ്ടു. അതുകൊ

---

* സർവ്വഭൂതങ്ങളിലും ഭഗവദ്ഭാവത്തേയും സർവ്വഭൂതങ്ങളും ആത്മാ വായ ഭഗവാനിൽ ഇരിക്കുന്നതായും കാണുന്നവനാണ് ഭാഗവതോത്തമൻ.

ണ്ടു് അദ്ദേഹം നിത്യബ്രഹ്മചാരിയായിരുന്നു. അഖണ്ഡ ബ്രഹ്മചര്യം കൊണ്ടല്ലാതെ ഈശ്വരസാക്ഷാത്കാരം സാദ്ധ്യമല്ല.

* ''സ്ത്രീണാം (പുംസാം) തത്സംഗിനാം സംഗം
ത്യക്ത്വാ ദൂരത ആത്മവാൻ
ക്ഷേമേ വിവിക്ത ആസീനശ്ചിന്തയേന്മാമതന്ദ്രിതഃ''

എന്നു് ഭാഗവതത്തിലും,

''ബ്രഹ്മചാരിവ്രതേ സ്ഥിതഃ''
''മനഃ സംയമ്യ മച്ചിത്തോ യുക്ത ആസീത മൽപരഃ''

എന്നു് ഗീതയിലും ഭഗവാൻ പറയുന്നു. ബ്രഹ്മചര്യമില്ലാത്തവനു് ആത്മികസാധനകൾക്കുള്ള വീര്യവും ഉണ്ടായിരിക്കയില്ല.

''ബ്രഹ്മചര്യപ്രതിഷ്ഠായാം വീര്യലാഭഃ'' എന്നു് യോഗസൂത്രം

ഭക്തിയുണ്ടാകാനുള്ള വഴികളേപ്പററിയും ഭക്തന്റെ ലക്ഷണങ്ങളേപ്പററിയും വിസ്തരിച്ചു് ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ടു്. സർവ്വോപരി ശ്രീരാമകൃഷ്ണോപദേശങ്ങളിലുണ്ടു്. അവ വായിക്കുക. പഠിക്കുക. അനുഷ്ഠിക്കുക. സദ്ഗ്രന്ഥങ്ങൾ സത്സംഗഫലം തരുന്നതാണു്. ഭഗവദ്ഭക്തിക്കു് സത്സംഗത്തോളം പററിയ മറെറാരുപകരണമില്ലെന്നു് ഞാൻ പറഞ്ഞുവല്ലോ. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ?



* സ്ത്രീകളുടേയും സ്ത്രീസംഗമുള്ളവരുടേയും സംഗം ദൂരെ ത്യജിച്ചിട്ടു് ധീരനായിട്ടു് മൃഗപീഡാദികളൊഴിഞ്ഞ വിജനസ്ഥലത്തിരുന്നു എന്നെ ഇട വിടാതെ ചിന്തിക്കണം. (സ്ത്രീകൾക്കു് പുരുഷസംഗവും)

(1950–ലെ മലയാളരാജ്യം ആഴ്ചപ്പതിപ്പിൽ (XXII Nos. 316–317) പ്രസിദ്ധപ്പെടുത്തിയതു്).

# 45. ശ്രീകൃഷ്ണൻ

മഹാത്മജിയുടെ ജന്മദിനമാഘോഷിക്കുന്ന ഈ സന്ദർഭത്തിൽ അദ്ദേഹത്തിനു് പരമാരാദ്ധ്യയായിരുന്ന ഗീതയുടെ കർത്താവായ ശ്രീകൃഷ്ണനെ അനുസ്മരിക്കുന്നതു് സർവ്വഥാ ഉചിതമായിരിക്കുമല്ലോ.

*''കൃഷ്ണം കമലപത്രാക്ഷം നാർച്ചയിഷ്യന്തി യേ ജനാഃ

ജീവന്മൃതാസ്തു തേ ജ്ഞേയാഃ ന സംഭാഷ്യാഃ കദാചന''

എന്നാണു് ''വേദോപനിഷത്തുകളുടെ വേത്താവും'' ''സുരഗണാർച്ചിതനും'' ''ഇതിഹാസപുരാണജ്ഞനും'' ''ക്രിയാകല്പവിശേഷവിത്തും'' ''ശിക്ഷാക്ഷരവിഭാഗജ്ഞനും'' ''ആദികല്പാർത്ഥവേത്താവും'' ''കല്പസൂത്രാർത്ഥതത്ത്വവിത്തും'' ''ബ്രഹ്മചര്യവ്രതപരനും'' ''ഊഹാപോഹവിശാരദനും'' ''നൃത്തഗാന്ധർവ്വസേവിയും'' ''അഷ്ടാദശവിദ്യാകോശഭൃതനും'' ''ന്യായവിത്തും'' ''ധർമ്മതത്ത്വജ്ഞനും'' ''ഷഡംഗവിത്തും'' ''പ്രഗത്ഭനും'' ''മേധാവിയും'' ''കവിയും'' ''പ്രമാണകൃതനിശ്ചയനും'' ''ധർമ്മാർത്ഥകാമമോക്ഷങ്ങളിൽ യഥാവത്കൃതനിശ്ചയനും'' 'സാംഖ്യയോഗവിഭാഗജ്ഞനും'' ''സന്ധിവിഗ്രഹതത്ത്വജ്ഞനും'' ''അനുമാനവിഭാഗവിത്തും'' ''സർവ്വശാസ്ത്രവിശാരദനും'' ''യുദ്ധഗാന്ധർവ്വസേവിയും'' ആയ നാരദൻ പറയുന്നതു്. നാരദൻ പറഞ്ഞാലും ആരു പറഞ്ഞാലും ഇതു് കുറച്ചു് കൂടിപ്പോയില്ലേ എന്നു് നമുക്കു് തോന്നാം. അങ്ങനെ തോന്നുന്നതു് നമുക്കു് കൃഷ്ണനേപ്പററി ഒട്ടുംതന്നെ അറിഞ്ഞുകൂടാത്തതുകൊണ്ടാണു്. കൃഷ്ണൻ വളരെ ദുർഗ്രാഹ്യനാണു്. ''കൃഷ്ണന്റെ നിറം നീലമായിരിക്കുന്നതെന്തുകൊണ്ടു്?'' എന്നു് ചോദിച്ച ഒരാളോടു് ഒരിക്കൽ സമുദ്രതീരത്തു് ഇരുന്നിരുന്ന വിവേകാനന്ദസ്വാമികൾ പറഞ്ഞ മറുപടി, ''മറുകരയററ സമുദ്രത്തിന്റെ നിറം നീലം. അനന്തമായ ആകാശത്തിന്റെ നിറം നീലം. അനന്തമായതിനെയെല്ലാം ചിത്രീകരിക്കുന്നതു് മുഴുവൻ നീലനിറമാണു്'' എന്നാകുന്നു.

''ബാലോƒപി ശൈലോദ്ധരണോഗ്രചിത്തോ
നീലോƒപി നീരന്ധ്രതമഃപ്രദീപഃ
ധീരോƒപി രാധാനയനാവബദ്ധോ
ജാരോƒപി സംസാരഹരഃ കുതസ്ത്വം:''

---

* (താമരക്കണ്ണനായ കൃഷ്ണനെ ആരാധിക്കാത്ത യാവ ചില ആളുകളുണ്ടോ. അവർ ജീവച്ഛവങ്ങളാണു് എന്നറിയണം. അവരുമായി സംഭാഷണം ചെയ്യരുതു്.)

(കുഞ്ഞാണെങ്കിലും കുന്നെടുത്തു കുടയായ് പിടിച്ചു. കറുത്തവനെങ്കിലും ഇടതിങ്ങിയ തമസ്സിനു് പ്രകാശം നൽകുന്നു. ധീരനെങ്കിലും രാധയുടെ കൺനോട്ടത്തിനു് അടിമ. ജാരനെങ്കിലും സംസാരബന്ധം വിടുർത്തി മുക്തി നൽകുന്നവൻ. അങ്ങയുടെ നിലയെവിടെ?'') എന്നാണു് അത്ഭുതപരതന്ത്രനായി മഹാഭക്തൻ വില്വമംഗലം ചോദിയ്ക്കുന്നതു്. ഭാരതീയചരിത്രത്തിൽ അത്യന്തം ദുർഗ്രാഹ്യനായ ഒരു വ്യക്തിയാണു് ഭഗവാൻ ശ്രീകൃഷ്ണൻ. അദ്ദേഹം ലോകത്തിനു് കൊടുത്ത ഗ്രന്ഥവും ദുർഗ്രാഹ്യംതന്നെ. ശിവനും ശുകനും മാത്രമേ ഗീതയുടെ അത്ഥം ശരിയായി ഗ്രഹിച്ചിട്ടുള്ളൂ എന്നും വ്യാസനുപോലും അതിന്റെ ചില ഭാഗങ്ങളേ മനസ്സിലായിട്ടുള്ളൂ എന്നുമാണു് ഐതിഹ്യം.

''നാഽകൃതാത്മാ കൃതാത്മാനം ജാതു വിദ്യാജ്ജനാർദ്ദനം''

''അപ്രാപ്യഃ കേശവോ രാജന്നിന്ദ്രിയൈരജിതൈർന്നൃഭിഃ''

(ആത്മജ്ഞാനികളല്ലാത്തവൎക്കു് ഒരിയ്ക്കലും ആത്മനിഷ്ഠനായ കൃഷ്ണനെ അറിയാൻ സാധിക്കയില്ല. ഇന്ദ്രിയങ്ങളെ സംപൂർണ്ണം ജയിച്ചവൎക്കല്ലാതെ ഒരിക്കലും കൃഷ്ണനിൽ ചെന്നെത്താൻ സാധിയ്ക്കയില്ല) എന്നാണു് ശ്രീകൃഷ്ണന്റെ സമകാലികനായ സഞ്ജയൻ പറയുന്നതു്.

ഇന്ദ്രിയസംയമനപൂർവ്വകം ഭഗവദ്ഭക്തി സ്വല്പമെങ്കിലും സമ്പാദിച്ചാൽ ശ്രീകൃഷ്ണനെപ്പററി അല്പം ചിലതറിയാൻ കഴിയും. അങ്ങനെ അറിയാൻ സാധിക്കുമ്പോൾ ശ്രീകൃഷ്ണനെപ്പററി നാരദൻ പറഞ്ഞതു് ഒട്ടുംതന്നെ അസത്യമോ അതിശയോക്തിയോ അല്ലെന്നു് ബോദ്ധ്യമാകും. ശ്രീകൃഷ്ണൻ ആരാണു്?

''കൃഷിശ്ച സർവ്വവചനോ നകാരോ ബീജവാചകഃ
സർവ്വബീജം പരം ബ്രഹ്മ കൃഷ്ണ ഇത്യഭിധീയതേ''

കൃഷ്ണനെന്നാൽ ബ്രഹ്മം. നിർഗ്ഗുണവും നിരാകാരവും അവ്യക്തവും ആയ ബ്രഹ്മം. ഭക്താനുഗ്രഹാത്ഥം മാംസമയശരീരത്തിൽക്കൂടി പ്രകാശിച്ചതാണു് ശ്രീകൃഷ്ണൻ. ജനനവും മരണവും വികാരവുമില്ലാത്ത സർവ്വഭൂതേശ്വരനാണു് ഞാനെങ്കിലും മായയെ അവലംബിച്ചു് ആവിർഭവിക്കുന്നു എന്നു് ഭഗവാൻ തന്നെ പറയുന്നു.

''നൈഷ ഗർഭത്വമാപേദേ ന യോന്യാമാവസത് പ്രഭുഃ
ആത്മനസ്തേജസാ കൃഷ്ണഃ സർവ്വേഷാം കുരുതേ ഗതിം''

എന്നാണു് ഭീഷ്മർ പറയുന്നതു്. കൃഷ്ണൻ വാസ്തവത്തിൽ ഗർഭത്തിൽ വസിക്കുകയോ യോനിദ്വാരാ ഭൂപ്രവേശം ചെയ്യുകയോ ഉണ്ടായിട്ടില്ല. പിന്നെ തന്റെ തേജസ്സുകൊണ്ടു്, ബന്ധുക്കളായോ ശത്രുക്കളായോ ഏതു ഭാവത്തിലെങ്കിലും തന്നെ സമീപിച്ചവൎക്കെല്ലാം ഗതി കൊടുക്കുക മാത്രമാണു് അദ്ദേഹം ചെയ്തിട്ടുള്ളതു്. ''അജോഽവ്യയോ ഭൂതാനാമീശ്വരോ നിത്യശുദ്ധബുദ്ധമുക്തസ്വഭാവോഽപി സൻ....സ്വയമായാ ദേഹവാനിവ ജാത ഇവ. ലോകാനുഗ്രഹം കുർവ്വന്നിവ ച

ലക്ഷ്യതേ.'' (ജനനവും മരണവും ഇല്ലാത്ത സർവ്വേശ്വരനാണെങ്കിലും തന്റെ മായകൊണ്ടു ദേഹമെടുത്തവനെന്നപോലെയും ജനിച്ചവനെന്നപോലെയും ലോകാനുഗ്രഹത്തിനായി കർമ്മം ചെയ്യുവനെന്നപോലെയും കാണപ്പെടുന്നു) എന്നാണ് ബുദ്ധിമാന്മാരിൽ അഗ്രണിയായ ശ്രീശങ്കരൻ കൃഷ്ണനേപ്പററി പറഞ്ഞിരിക്കുന്നതു്.

എട്ടാമത്തെ വയസ്സിൽ അമ്പാടിയിലെ സകല ഗോപികളേയും രാസക്രീഡയിൽ രസിപ്പിക്കുകയും നവനീതകോമളമായ ശരീരംകൊണ്ടുതന്നെ ഭാരതത്തിലെ അക്കാലത്തെ ഏററവും വലിയ മല്ലന്മാരെ നിഷ്പ്രയാസം കൊന്നൊടുക്കുകയും കംസനെ കൊന്നു് ഉഗ്രസേനനെ രാജാവാക്കി വാഴിക്കുകയും ചെയ്യതിനുശേഷം, അനാഡംബരനായി സാന്ദീപനിയുടെ അടുത്തുചെന്നു് വിറകുവെട്ടിക്കൊടുത്തും ഭിക്ഷയെടുത്തും ഗുരുവിനെ ശുശ്രൂഷിച്ചും വേദവേദാംഗങ്ങളും ധനുർവ്വേദവും അഭ്യസിക്കുകയും പതിനാറായിരത്തെട്ടു ഭാര്യമാരാൽ പരിഗ്രഹിക്കപ്പെട്ടിട്ടും അവരിലെല്ലാം പുത്രന്മാരെ ജനിപ്പിച്ചിട്ടും അനാദിബ്രഹ്മചാരിയും ഹൃഷീകേശനും ആയിരിക്കുകയും പാണ്ഡവന്മാരുടെ ഉററബന്ധുവായിരുന്നു് അവരുടെ ദൗത്യവും സാരഥ്യവും വഹിച്ചിട്ടും അവരുടെ കഷ്ടതകൾക്കു് അറുതിവരുത്താതിരിക്കുകയും സ്വപുത്രന്മാർ പ്രഭാസത്തിൽവച്ചു് പരസ്പരം കലഹിച്ചു മരിക്കുന്നതു കണ്ടിട്ടും സുസ്മേരപ്രസന്നവദനനായിരിക്കുകയും, ജാരചോരശിഖാമണിയായിരുന്നിട്ടും സത്യവചസ്സുകളും നിത്യബ്രഹ്മചാരികളുമായ മഹർഷിമാരുടെ ആരാധനാമൂർത്തിയും യോഗേശ്വരനുമായിരിക്കുകയും—

സ്ത്രീണാം തത്സംഗിനാം സംഗം ത്യക്ത്വാ ദൂരത ആത്മവാൻ
ക്ഷേമേ വിവക്ത ആസീനശ്ചിന്തയേന്മാമതന്ദ്രിതഃ''
''ന തഥാസ്യ ഭവേത് ക്ലേശോ ബന്ധശ്ചാന്യപ്രസംഗതഃ
യോഷിത്സംഗാദ്യഥാപുംസസ്സ്ഥാ തത്സംഗിസംഗതഃ''

(''സ്ത്രീകളുടേയും സ്ത്രീസംഗമുള്ളവരുടേയും സംസർഗ്ഗം ദൂരെ ഉപേക്ഷിച്ചു് ഏകാന്തത്തിലിരുന്നു് ധീരനായി ധ്യാനിക്കണം. സ്ത്രീസംഗവും സ്ത്രീസംഗമുള്ളവരുടെ സംഗവും പോലെ അത്ര ബന്ധകരമായി മനുഷ്യനു് മറെറാന്നില്ല) എന്നു് അവക്കുപദേശിക്കുകയും, തന്നെ അമ്പെയ്യ കാട്ടാളനു് സ്വർഗ്ഗതി നല്കിയശേഷം അരയാൽ ചുവട്ടിലിരുന്നു യോഗനിഷ്ഠനായി സമാധിയിൽ ശരീരം ത്യജിക്കുകയും ചെയ്യ ഭഗവാന്റെ ചരിതം അത്ഭുതംതന്നെ; ദുർഗ്രാഹ്യംതന്നെ.

എങ്കിലും ശ്രീകൃഷ്ണനാണു് ലോകത്തിലെ സർവ്വാതിശായിയായ ഗീതയുടെ ഉപദേഷ്ടാവു്. സർവ്വമതങ്ങളേയും സമദൃഷ്ടിയോടെ വീക്ഷിക്കുന്ന മഹാത്മജിപോലും പറയുന്നു, ഗീതയിലുള്ള വൈശിഷ്ട്യം ക്രിസ്തുവിന്റെ പർവ്വതപ്രസംഗത്തിലും തനിക്കു് കാണുവാൻ കഴിഞ്ഞിട്ടില്ലെന്നു്.

ഗീതയാണ് ഭാരതം ലോകത്തിനു് കൊടുത്തിട്ടുള്ള വിശിഷ്ട നിധി. ഗീതയാണ് ലോകത്തിലെ സർവ്വ വിഷമപ്രശ്നങ്ങൾക്കും പരിഹാരം നൽകാൻ കഴിവുള്ള ഗ്രന്ഥം. ജാതി (Caste or race) വഴക്കില്ലാതാക്കാനുള്ള സന്ദേശം ഗീത നൽകുന്നു. മതവഴക്കില്ലാതാക്കാനുള്ള സന്ദേശം ഗീത നൽകുന്നു. തൊഴിലാളി മുതലാളി വഴക്കില്ലാതാക്കാനുള്ള സന്ദേശം ഗീത നൽകുന്നു. ഭരണാധികാരികളെങ്ങനെ ഭരിക്കണമെന്നു് ഗീത ഉപദേശിക്കുന്നു. ലോകത്തിലെ സാമ്പത്തികപ്രശ്നം എങ്ങനെ ശരിപ്പെടുത്താമെന്നു് ഗീത പഠിപ്പിക്കുന്നു. മർത്ത്യനായ മനുഷ്യനെ അമർത്ത്യനാക്കാനുള്ള വഴി ഗീത തെളിക്കുന്നു. ഗീത തൊഴിലാളിക്കും മുതലാളിക്കും ദരിദ്രനും ധനവാനും വൃദ്ധനും രോഗിക്കും ആശ്വാസം നൽകുന്നു. ഗീതയുടെ ജീവദൃഷ്ടാന്തമായിരുന്നു ശ്രീ കൃഷ്ണഭഗവാൻ.

''സർവ്വശാസ്ത്രമയീ ഗീതാ സർവ്വദേവമയോ ഹരിഃ''

ഗീതയിലും കൃഷ്ണനിലുമാണ് ലോകശാന്തി. അതുകൊണ്ടാണ് കമലപത്രാക്ഷനായ കൃഷ്ണനെ ആദരിക്കാത്ത ലോകം ജീവൻമൃതനും സംഭാഷണാ*f*യോഗ്യനുമാണെന്നു് ദേവഷിവര്യൻ പറഞ്ഞതു്.

''ഗീതയും ഇന്നത്തെ വിഷമപ്രശ്നങ്ങളും'' എന്ന ഗ്രന്ഥം നോക്കുക.

ഭാരതമേ! ഇടയബാലകനായി ജനിച്ചു് ചക്രവർത്തിമാരെ ആക്കിയും നീക്കിയും കളിച്ചിട്ടും രാജപദവിയെ ആഗ്രഹിക്കാതെ, ''തുല്യനിന്ദാസ്തുതിയായി'' ''സമലോഷ്ടാശ്മകാഞ്ചനനായി'' വർത്തിച്ച കണ്ണന്റെ സന്ദേശം നീ വിടാതെ, അതിലടിയുറപ്പിച്ചുകൊണ്ടു് ആ സന്ദേശമനുഷ്ഠിച്ചുകൊണ്ടു് അതു ലോകരക്ഷയ്ക്കായി സർവ്വത്ര പ്രചരിപ്പിക്കുക. ലോകം നിത്യശാന്തി അനുഭവിക്കട്ടെ!



(1951 ഒക്ടോബറിൽ മഹാത്മജിയുടെ ജന്മദിന വിശേഷാൽ പ്രതിയിൽ 'ദേശബന്ധു' പ്രസിദ്ധപ്പെടുത്തിയതു്.)

# 46. കാലടിയുടെ മാഹാത്മ്യം*

അനേകലക്ഷംപേർ ഇന്നു് തീർത്ഥയാത്ര പോകുന്നു. ഇപ്പോഴം തീർത്ഥയാത്രയുടെ കാലമാണു്. അനവധിപേർ ശബരിമലയ്ക്കു് പോകുന്നു. വളരെ ആയിരം പളനിയ്ക്കു് പോകുന്നു. ചിലർ വർക്കലെയ്ക്കും മററു ചിലർ കന്യാകുമാരിയ്ക്കും പോകുന്നു. അഹിന്ദുക്കൾ മക്കത്തേയ്ക്കും സിറിയായിലേയ്ക്കും പോകുന്നു. തീർത്ഥയാത്ര നല്ലതുതന്നെ. എന്നാൽ തീർത്ഥയാത്ര എന്തിനെന്നറിയണം.

''കുരുതേ ഗംഗാസാഗരഗമനം വ്രതപരിപാലനമഥവാ ദാനം
ജ്ഞാനവിഹീനേ സർവ്വമനേന മുക്തിർഭവതി ന ജന്മശതേന''.

(ഗംഗാസാഗരം മുതലായ തീർത്ഥസ്ഥലങ്ങളിൽ പോകുന്നതും വ്രതമെടുക്കുന്നതും ദാനം ചെയ്യുന്നതുമെല്ലാം നൂറുജന്മം ചെയ്താലും ജ്ഞാനമില്ലെങ്കിൽ മുക്തിക്കു് കാരണമാകുന്നില്ല) എന്നാണു് ആചാര്യന്മാർ പറയുന്നതു്.

''മത്സ്യഃ സ്നാനപരഃ ഫണീ പവനഭുങ്മേഷസ്തു പർണ്ണാശനോ
നീരാശീ സ തു ചാതകഃ പ്രതിദിനം ധാന്യാശനോ മൂഷികഃ
ഭാസ്മോത്ധൂളനതത്പരഃ ഖലു ഖരഃ ധ്യാനേ രതോ വൈ ബകഃ
കിം തേഷാം ഫലമസ്തി തേന വിധിനാ ജ്ഞാനപ്രധാനം തപഃ''

(മത്സ്യം കുളിയിൽത്തന്നെ ഏർപ്പെട്ടിരിക്കുന്നു. പാമ്പു് വായുഭക്ഷകനാണു്. ആടു് ഇലയേ തിന്നൂ. വേഴാമ്പൽ വെള്ളംകുടിച്ചു ജീവിക്കുന്നു. എലി എന്നും ധാന്യം ഭക്ഷിക്കുന്നവനാണു്. കഴുത ചാരത്തിൽ കിടന്നുരുളുന്നതിൽ തല്പരനാണു്. കൊക്കു് ധ്യാനത്തിൽ ഏർപ്പെട്ടിരിക്കുന്നവനാണു്. ഇതുകൊണ്ടെല്ലാം അവയ്ക്കെന്തു ഫലം? തപസ്സെന്നതു് ജ്ഞാനപ്രധാനമാണു്) എന്നു് ''പ്രണവാർത്ഥപ്രകാശിക''യിൽ പറയുന്നു. ജ്ഞാനമാണു് സർവ്വപ്രധാനമായതു്. ജ്ഞാനമാണു് മനുഷ്യനെ, മനുഷ്യനും ദേവനും ആക്കിത്തീർക്കുന്നതു്. ഭക്തിക്കും അടിസ്ഥാനമായിരിക്കുന്നതു് ജ്ഞാനമാണു്.

''വിദ്യാം ചാവിദ്യാം ച യസ്തദ്വേദോഭയം സഹ
അവിദ്യയാ മൃത്യും തീർത്വാ വിദ്യയാƒമൃതമശ്നുതേ''

എന്നു് ശ്രുതിയിൽ പറയുന്നു. അതായതു് യാതൊരുവൻ ജ്ഞാനവും കർമ്മവും കൂട്ടിച്ചേർത്തു് അറിയുന്നുവോ അവൻ കർമ്മംകൊണ്ടു് മരണ

---

* 1114 ധനു 12-ാംനു- ആനിക്കാട്ടു ക്ഷേത്രത്തിൽവച്ചു് ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

ത്തെ അതിക്രമിച്ചിട്ട് ജ്ഞാനംകൊണ്ട് അമൃതത്വം പ്രാപിക്കുന്നു എന്നർത്ഥം. അതുകൊണ്ട് കർമ്മവും ജ്ഞാനപൂർവ്വകമായിരിക്കണമെന്നർത്ഥം. സകല തീർത്ഥങ്ങളിലും സ്നാനം ചെയ്താലുള്ള ഫലം ജ്ഞാനംകൊണ്ട് കിട്ടുമെന്ന് ''സിദ്ധാന്തഗീത''യിൽ പറയുന്നു.

''സ്നാതം തേന സമസ്തതീർത്ഥസലിലം ദത്താ ച സർവ്വാ മഹീ
യജ്ഞാനാഞ്ച സഹസ്രമിഷ്ടമഖിലാ ദേവാശ്ച സംപൂജിതാഃ
സംസാരാച്ച സമുദ്ധൃതാശ്ച പിതരസ്ത്രൈലോക്യരാജ്യോ ഹ്യസൗ
യസ്യ ബ്രഹ്മവിചാരണേ ക്ഷണമപിസ്ഥൈര്യം മനഃ പ്രാപ്നയാത്''. (യാതൊരുവൻെറ മനസ്സ് ക്ഷണനേരമെങ്കിലും ബ്രഹ്മവിചാരത്തിൽ സ്ഥിരമായിത്തീരുമോ അയാൾ സകല തീർത്ഥത്തിലും സ്നാനം ചെയ്തിരിക്കുന്നു; ഭൂമി മുഴുവൻ ദാനം ചെയ്തിരിക്കുന്നു; ആയിരം യാഗം നടത്തിയിരിക്കുന്നു. സകല ദേവന്മാരേയും പൂജിച്ചിരിക്കുന്നു; അയാളുടെ പിതൃക്കൾ സംസാരത്തിൽനിന്ന് സമുദ്ധരിക്കപ്പെട്ടിരിക്കുന്നു; അയാൾക്ക് മൂന്നു ലോകവും കൈവന്നിരിക്കുന്നു) ഇത്ര വിശിഷ്ടമായ ജ്ഞാനം ഉപദേശിച്ച ആചാര്യരുടെ ജനനസ്ഥലമല്ലേ ഏററവും ശ്രേഷ്ഠമായ തീർത്ഥം?

''ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ ഗുരുർദ്ദേവോ മഹേശ്വരഃ
ഗുരുഃ സാക്ഷാത് പരം ബ്രഹ്മ തസ്മൈ ശ്രീഗുരവേ നമഃ''

എന്നത് എല്ലാ ഹിന്ദുവും പ്രമാണമാക്കുന്ന ശ്ലോകമാണ്.

'ശിവേ രുഷ്ടേ ഗുരുസ്ത്രാതാ ഗുരൌ രുഷ്ടേ ന കശ്ചന'

എന്ന് 'ഗുരു'ഗീതയിലുണ്ട്. അതായത് ഈശ്വരകോപം വന്നാൽ അത് മാററാനുള്ള വഴി ഗുരു പറഞ്ഞുതരും. ഗുരു കോപിച്ചാൽ അത് മാററാൻ വഴി പറഞ്ഞുതരാൻ ആരാണ്? അതുകൊണ്ടാണ് ഗുരുവിന് ഈശ്വരനേക്കാൾ ഉയന്ന സ്ഥാനം ആചാര്യന്മാർ കല്പിച്ചിട്ടുള്ളത്. അവതാരപുരുഷന്മാർ ആരാദ്ധ്യന്മാർ; എന്തെന്നാൽ അവതാരപുരുഷന്മാരിൽ കൂടിയല്ലാതെ ഈശ്വരനെ നമുക്കറിയാൻ സാധിക്കയില്ല. അതുകൊണ്ടാണ് ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായവർ ഈശ്വരത്വേന ആരാധിക്കപ്പെടുന്നത്. ആ സ്ഥിതിക്ക് അവതാരത്വവും ഗുരുത്വവും കൂടി ഒരാളിലിരുന്നാൽ അദ്ദേഹം എത്രയധികം ആരാദ്ധ്യനായിരിക്കണം! ഭഗവാൻ ശ്രീശങ്കരൻ ഇപ്രകാരമുള്ള ഒരാളാണ്. അദ്ദേഹത്തെ ഒരവതാരപുരുഷനായി ശൈവപുരാണങ്ങളിൽ പറഞ്ഞിട്ടുണ്ട്. അദ്ദേഹം ജഗദ്ഗുരുവുമാണ്. ജഗദ്ഗുരുവെന്ന് ആളുകൾ വെറുതെ വിളിക്കയല്ല ഉണ്ടായിട്ടുള്ളതെന്നതിന് തെളിവുണ്ട്. അദ്ദേഹം എഴുതിയിട്ടുള്ള വിശിഷ്ടഗ്രന്ഥങ്ങൾ അദ്ദേഹത്തിൻെറ പാണ്ഡിത്യത്തേയും, അനുഭൂതിയേയും അപാരബുദ്ധിവൈഭവത്തേയും കാണിച്ചുകൊണ്ട് ഇന്നും നമ്മുടെ മുമ്പിൽ സ്ഥിതി ചെയ്യുന്നു. അദ്ദേ

ഹമില്ലായിരുന്നുവെങ്കിൽ ഇന്നു് ഹിന്ദുമതം എവിടെ ആയിരിയ്ക്കുമായിരുന്നെന്നു് ആലോചിയ്ക്കേണ്ടതാണു്. ദുഷിച്ച ബുദ്ധമതത്തിൽ നിന്നു് ഇന്ത്യയെ രക്ഷിച്ചതു് അദ്ദേഹമാണു്. ബുദ്ധമതത്തിൻെറ മാഹാത്മ്യം പാടി ജനങ്ങളിൽ ബൌദ്ധവാസന സൃഷ്ടിക്കാൻ ശ്രമിക്കുന്ന പലരുണ്ടു്. എല്ലാററിലും നല്ല അംശമുണ്ടു്. അതു് ഗ്രഹിക്കേണ്ടതുമാണു്. എന്നാൽ ബുദ്ധമതം ഇന്ത്യയ്ക്കു് എന്തുചെയ്തുവെന്നും ബുദ്ധമതം ഇന്ത്യയിൽ എങ്ങനെ ഇല്ലാതാകാനിടയായെന്നും നാം ശ്രദ്ധിച്ചു പഠിയ്ക്കണം. അപ്പോഠം കാണാം അതിൻെറ മറേറവശം. ശ്രീശങ്കരൻ തന്നെ ബുദ്ധനോടു് ബഹുമാനമുള്ളയാളായിരുന്നു. ബുദ്ധനെ 'യോഗിനാം ചക്രവൎത്തി' എന്നു് അദ്ദേഹം ദശാവതാരസ്തോത്രത്തിൽ പറഞ്ഞിട്ടുണ്ടു്. എന്നിട്ടും അദ്ദേഹം ബുദ്ധമതത്തോടെതിൎത്തു. സ്വാമി വിവേകാനന്ദൻ ഒരു വലിയ ബുദ്ധഭക്തനായിരുന്നു. സ്വാമിജിക്കുണ്ടായ പ്രഥമദൎശനം ശ്രീബുദ്ധൻേറതായിരുന്നുവെന്നു് സ്വാമിജിയുടെ ചരിത്രത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. അങ്ങനെയുള്ള സ്വാമിജി ബുദ്ധമതത്തെപ്പററിയും ശ്രീശങ്കരനെപ്പററിയും പറയുന്നതു് നോക്കുക:—

''അദ്ദേഹത്തിൻെറ (ബുദ്ധൻെറ) മഹൽപ്രവൃത്തികളേയും വിശിഷ്ടസ്വഭാവത്തേയും പററി നിങ്ങളെല്ലാം അറിയുന്നു. എന്നാൽ ആ പ്രവൃത്തികഠംക്കു് ഒരു വലിയ ന്യൂനതയുണ്ടായിരുന്നു. അതിനാൽ ഇന്നും നാം കഷ്ടപ്പെടുന്നു. കുററം അദ്ദേഹത്തിൻേറതല്ല. അദ്ദേഹം പരിശുദ്ധനും കീൎത്തനീയനുമാണു്. എന്നാൽ നിൎഭാഗ്യവശാൽ അനാര്യവൎഗ്ഗത്തിൽ പെട്ടിരുന്ന—അപരിഷ്കൃതരും സംസ്കാരഹീനരുമായ വൎഗ്ഗക്കാരെ സംബന്ധിച്ചിടത്തോളം അവൎക്കു് ആ ഉന്നതാദൎശങ്ങളെ ശരിയായി ഗ്രഹിച്ചാചരിക്കുന്നതിന്നു് കഴിഞ്ഞില്ല. പലവിധ അന്ധവിശ്വാസങ്ങളോടും നികൃഷ്ടമായ ആരാധനാസമ്പ്രദായത്തോടും കൂടിയ ഈ വൎഗ്ഗക്കാർ ആര്യമതത്തിൽ ചേരുകയും കുറെ കാലത്തേയ്ക്കു് പരിഷ്കൃതരെന്നപോലെ അറിയപ്പെടുകയും ചെയ്തു. എന്നാൽ ഒരു ശതവൎഷം കഴിയുന്നതിന്നു് മുൻപുതന്നെ അവർ സൎപ്പങ്ങഠം, പ്രേതങ്ങഠം എന്നിവ തുടങ്ങി അവരുടെ പൂൎവ്വികന്മാർ പൂജിച്ചു വന്നിരുന്ന സകലതും സ്വീകരിച്ചു പൂജിയ്ക്കുവാൻ തുടങ്ങുകയും അപ്രകാരം ഭാരതം വീണ്ടും അന്ധവിശ്വാസികളായ ജനങ്ങളാൽ നിറയപ്പെടുകയും ചെയ്തു. ആ കാലത്തെ ബുദ്ധാനുയായികഠം ജന്തുവധത്തിലുള്ള വിരോധം കൊണ്ടു് വേദങ്ങളിൽ വിവരിയ്ക്കുന്നതും, എല്ലാ ഗൃഹങ്ങളിലും ചെയ്തു വന്നിരുന്നതുമായ യജ്ഞങ്ങളെ നിന്ദിച്ചു. അക്കാലത്തു് എല്ലാ ഭവനങ്ങളിലും കെടാതെ അഗ്നി സൂക്ഷിച്ചിരുന്നു. അതു മാത്രമായിരുന്നു സകലവിധ ആരാധനകഠംക്കും പ്രധാന

സാമഗ്രിയായിരുന്നതു്. ഈ യജ്ഞങ്ങരം നിമ്മാജ്ജനം ചെയ്യപ്പെട്ട കയും തൽസ്ഥാനത്തു് വലിയ ക്ഷേത്രങ്ങളും വിസ്തരിച്ചുള്ള ആരാധനാക്രമങ്ങളും പുരോഹിതന്മാരും മാത്രമല്ല—ഇന്നും ഇന്ത്യയിൽ കാണുന്ന നാനാസമ്പ്രദായങ്ങളും സ്ഥലം പിടിക്കുകയും ചെയ്തു.....മനുഷ്യഹസ്തങ്ങരം എപ്പോഴെങ്കിലും എഴുതുകയോ മനുഷ്യമസ്തിഷ്ക്കത്തിനു് ഭാവനാവിഷയമാകയോ ചെയ്തിട്ടുള്ളതിൽ ഏററവും നികൃഷ്ടവും ഭയങ്കരവുമായ ആരാധനാസമ്പ്രദായവും ഏററവും അശ്ലീലങ്ങളായ ഗ്രന്ഥങ്ങളും മതമെന്ന പേരു് കൈക്കൊണ്ടിട്ടുള്ളവയിൽ ഏററവും മൃഗീയമായ സമ്പ്രദായവും ദുഷിച്ച ബുദ്ധമതത്തിൻെറ സൃഷ്ടിയായി ഉണ്ടായിട്ടുള്ളവയാണു്........നിങ്ങരം പരിഷ്ക്കരിക്കുവാൻ ഉദ്ദേശിക്കുന്ന സകല ഭയങ്കര സമ്പ്രദായങ്ങളും ഈ ദുഷിച്ച ബുദ്ധമതത്തിൻെറ ഏകച്ഛത്രാധിപത്യത്തിൻെറ ഫലങ്ങളാണു്. ടാർട്ടറന്മാർ, ബലൂചികരം തുടങ്ങിയ മനുഷ്യവർഗ്ഗത്തിലെ ബീഭത്സവർഗ്ഗക്കാരും ഇന്ത്യയിൽ പ്രവേശിച്ചു് ബുദ്ധമതക്കാരായി. ആ ബൌദ്ധന്മാർ തമ്മിൽ ചേന്നു കൊണ്ടു് അവരുടെ ആചാരങ്ങരം ഇവിടെ നടപ്പാക്കുകയും അപ്രകാരം നമ്മുടെ ദേശീയജീവിതം ഏററവും നികൃഷ്ടവും ഭയങ്കരവുമായ ആചാരങ്ങളാൽ ദൂഷിതമാക്കപ്പെടുകയും ചെയ്തു. ആ പാരമ്പര്യമാണു് ബാലശങ്കരൻ ബൌദ്ധന്മാരിൽ കണ്ടുമുട്ടിയതു്. അന്നുമുതൽ ഇന്നുവരെ ഇന്ത്യയിലെ വലിയ പ്രവൃത്തി, ദുഷിച്ച ബൌദ്ധമതത്തെ വീണ്ടും വേദാന്തംകൊണ്ടു് ജയിക്കുകയെന്നതാണു്:—'' (Vol. III Sages of India.)

ഭാരതഭൂമിയെ സാംസ്കാരികാധഃപതനം നിമിത്തം ഗ്രീസുപോലെ നശിക്കാതെ രക്ഷിച്ചതു് ശ്രീശങ്കരനാണു്. ഹിന്ദുധമ്മത്തിൻെറ പ്രത്യക്ഷമൂത്തി ശ്രീശങ്കരനാണു്. ഹിന്ദുമതതത്ത്വമെന്തു്? മതങ്ങളുടെയെല്ലാം പരമപ്രയോജനം ആത്യന്തികദുഃഖനിവൃത്തിയാണു്; അഥവാ പരമാനന്ദപ്രാപ്തിയാണു്. ദുഃഖനിവൃത്തി അദ്വൈതത്തിലേയുള്ളു. ''ദ്വിതീയാദ്വൈ ഭയം ഭവതി'' രണ്ടിൽനിന്നു് തീച്ച—ഈശ്വരനിൽനിന്നു് അന്യമായി ഒന്നുണ്ടെങ്കിൽ അതിൽനിന്നു്—തീച്ചയായും ഭയമുണ്ടാകുന്നു. അദ്വൈതം അനാദികാലം മുതൽ ഗുരുപരമ്പരയാ ഉപദേശിക്കപ്പെട്ടുവന്നു. എങ്കിലും അതിനെ ഒരു ശരിയായ അടിസ്ഥാനത്തിന്മേൽ പ്രതിഷ്ഠിച്ചതും അതിനുള്ള ശരിയായ യുക്തി വെളിപ്പെടുത്തിയതും ശ്രീശങ്കരനാണു്. ശ്രീബുദ്ധൻ 'അദ്വയവാദി' യായിരുന്നു. എന്നാൽ അദ്ദേഹത്തിൻെറ മതം സ്വല്പകാലത്തിനകം ശൂന്യവാദവും ക്ഷണികവിജ്ഞാനവാദവും ആയി രൂപാന്തരപ്പെട്ടു. അതിനു് ഉത്തരവാദികരം ബുദ്ധശിഷ്യന്മാർ തന്നെയാണു്. ശ്രീശങ്കരൻെറ മതം ഇന്നും അദ്വൈതമായിത്തന്നെ സ്ഥിതി ചെയ്യുന്നു.

അതിനപ്പുറമേ ശ്രീശങ്കരനാണ് ഇന്ന് ഇന്ത്യയിൽ കാണുന്ന ഏററവും വിശാലാശയന്മാരായ സന്ന്യാസിമാരുടെ മൂലഗുരു. ശ്രീരാമകൃഷ്ണൻ തന്നെ ശങ്കരപരമ്പരയിൽനിന്നാണ് സന്ന്യാസം വാങ്ങിയതു്. ശ്രീശങ്കരൻെറ പരമ്പരയിൽ അനവധി തലമുറ കഴിഞ്ഞുണ്ടായ തോതാപുരിസ്വാമികരം—ശ്രീരാമകൃഷ്ണൻെറ ഗുരു—തന്നെയും നിർവ്വികല്പസമാധി അനുഭവിച്ചയാളാണെന്ന് കാണുമ്പോരം ശ്രീശങ്കരൻെറ ആദ്ധ്യാത്മികനില എന്തായിരുന്നുവെന്ന് ഊഹിക്കുക. സന്ന്യാസമാണ് ഹിന്ദുമതത്തിൻെറ ജീവൻ.

'ന കമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ'

(കമ്മംകൊണ്ടോ സന്താനംകൊണ്ടോ അല്ല മോക്ഷം. ത്യാഗംകൊണ്ടാണ് എന്ന് മഹാന്മാർ പറയുന്നു.) എന്ന് ശ്രുതി. യുക്തിയും അതുതന്നെ സമർത്ഥിക്കുന്നു. അദ്വൈതത്തിലേ ദുഃഖനിവൃത്തിയുള്ളെങ്കിൽ അദ്വൈതവും ഗാർഹസ്ഥ്യവുംകൂടി ഒന്നിച്ചിരിക്കുമോ? അദ്വൈതമാണ്പരമസത്യമെങ്കിൽ പരമസത്യദ്രഷ്ടാവ് എങ്ങനെ ഗൃഹസ്ഥനായിരിക്കും? ദ്വൈതം കൂടാതെ ഗാർഹസ്ഥ്യം എങ്ങനെ നടക്കും? ഭാര്യയും ഇതരസ്ത്രീകളും തമ്മിൽ ഒരു വ്യത്യാസവും ഇല്ലാതെ വന്നാൽ എങ്ങനെ ഒരുവന് ഗൃഹസ്ഥനായിരിക്കാൻ കഴിയും? സർവ്വത്ര സമദശിത്വമാണ് ഹിന്ദുമതത്തിൻെറ പരമലക്ഷ്യം. ആ സമദശിത്വം വന്നവൻ ''ഇതു് എൻെറ വീടു്, ഇതു് എൻെറ കുട്ടി'' എന്ന ഭേദബുദ്ധി എങ്ങനെ വച്ചുകൊണ്ടിരിക്കും? എവിടെ ഗാർഹസ്ഥ്യം കാണുന്നുവോ അവിടെ ദ്വൈതം അല്പമെങ്കിലുമുണ്ടെന്ന് തീച്ചയാണ്. അതുകൊണ്ടാണ് അദ്വൈതാനുഭൂതി ലഭിച്ചവരിൽതന്നെ ബ്രഹ്മവിദ്വരിഷ്ഠൻ, പരമോച്ചനായി ഗണിക്കപ്പെടുന്നതു്. അദ്വൈതവിദ്യോപദേഷ്ടാവാണ് ശ്രീശങ്കരൻ. പരമഹംസപരിവ്രാജകന്മാരുടെ ആചാര്യനമാണ് ശ്രീശങ്കരൻ.

അങ്ങനെയുള്ള ശ്രീശങ്കരൻ ജനിച്ച പുണ്യസ്ഥലമാണ് കാലടി. ലോകത്തു് അദ്വൈതസമ്പ്രദായം വിശ്വസിക്കുന്ന എത്ര സന്ന്യാസിമാരുണ്ടോ അവരുടേയും അവരുടെ അനുഗാമികളുടേയും എല്ലാം പരമഗുരു ജനിച്ച സ്ഥലമാണ് കാലടി. ഈ കാലടിയെ ഒരു പുണ്യസ്ഥലമായി കേരളീയർ കരുതിയില്ല. അതാണ് അവർ സാംസ്കാരികമായി അധഃപതിച്ചതു്. അതുകൊണ്ടാണ് അന്യമതസ്ഥന്മാരുടെ ആക്രമണം ഇവിടെ സാദ്ധ്യമായതു്. കാലടിയുടെ സ്മരണ ശങ്കരൻെറ ഉപദേശങ്ങരം പഠിക്കുന്നതിന് നമ്മെ പ്രേരിപ്പിക്കും. ശങ്കരൻെറ ഉപദേശങ്ങളുടെ പഠനം നമ്മെ അന്ധവിശ്വാസങ്ങളിൽനിന്നും അനാചാരങ്ങളിൽനിന്നും അന്യമതസ്ഥരുടെ കുവാദങ്ങരംക്ക് കീഴ്പ്പെടുന്നതിൽനിന്നും രക്ഷിക്കും. നമ്മെ നമ്മുടെ പ്രമാണഗ്രന്ഥങ്ങ

ളായ വേദങ്ങളിൽ വിശ്വാസമുള്ളവരും ഏകോദ്ദേശ്യമുള്ളവരും ഏക ലക്ഷ്യമുള്ളവരും പരസ്പരം യോജിപ്പുള്ളവരും സംസ്കാരമുള്ളവരും ആക്കിത്തീക്കും. കാലടിയിൽ ജനിച്ച ശങ്കരനാണ് ഹിന്ദുധർമ്മത്തെ ഒരിക്കൽ രക്ഷിച്ചതെന്നുള്ള സ്മരണ വീണ്ടും കത്തവ്യത്തെപ്പററിയുള്ള ബോധം നമ്മിൽ ഉളവാക്കും. കാലടിയാണ് ലക്ഷക്കണക്കിന് അഹിന്ദുക്കളെ ഹിന്ദുക്കളാക്കുന്നതിനുള്ള വിത്തിട്ടതു്. ആക്രാമിക ഹിന്ദുമതം (Aggessive Hinduism) ആദ്യമായി ലോകത്തു് സ്പഷ്ടമായി പുറപ്പെട്ടതു് കാലടിയിൽനിന്നാണ്. അതേപ്പററി ചിന്തിക്കുക.

എൻെറ ശരീരം കാലടിയിൽ ഉല്പന്നമായതുകൊണ്ടല്ല ഞാൻ കാലടിയിൽ ആശ്രമം സ്ഥാപിച്ചതു്. മററെങ്ങും ഒരാശ്രമത്തിന് സ്ഥലം കിട്ടാത്തതുകൊണ്ടുമല്ല. രാമകൃഷ്ണമിഷനിൽനിന്ന് ആജ്ഞാപിച്ചതുകൊണ്ടുമല്ല ഞാൻ കാലടിയിൽ ആശ്രമം സ്ഥാപിച്ചതു്. കാലടിയുടെ മാഹാത്മ്യം മാത്രമാണ് അവിടെ ഒരു ആശ്രമം സ്ഥാപിക്കുന്നതിന് എന്നെ പ്രേരിപ്പിച്ചതു്. ഇത്ര ഉൽകൃഷ്ടമായ പുണ്യസ്ഥലം കേരളത്തിൽ മററില്ലെന്നു് തീർത്തുപറയാം. ഒരു ഹിന്ദുവിന് ഭൂലോകത്തില്ലെന്നുകൂടി പറയാം.

'അഹം ബ്രഹ്മാസ്മി' എന്നു് അനുഭവപ്പെട്ടതിയശേഷം ലോകസംഗ്രഹത്തിനായി താഴെ ഇറങ്ങിവന്നു് പ്രവത്തിച്ചിട്ടുള്ള അവതാരപുരുഷന്മാർ ചരിത്രസമ്മതന്മാരായി ലോകത്തു് ഏഴുപേരേ ഇതുവരെ ഉണ്ടായിട്ടുള്ളു. അതിൽ സ്വന്തം കൈകൊണ്ടു് ഗ്രന്ഥമെഴുതി സ്വസന്ദേശം സ്പഷ്ടമാക്കിയ ഒരവതാരപുരുഷൻ ശ്രീശങ്കരൻ മാത്രമാണ്. ശ്രീപരമേശ്വരൻ സൂക്ഷ്മഭാവത്തിൽ അനവധി മഹഷിമാക്കു് ദശ്നം കൊടുത്തതുകൊണ്ടു് കാശി പുണ്യസ്ഥലമായെന്നു് പറയുന്ന പുരാണങ്ങൾതന്നെ ആ ശ്രീപരമേശ്വരൻ സ്ഥൂലശരീരത്തിൽ ബാലലീലയും അദ്ധ്യയനവും നടത്തിയ സ്ഥലമാണ് കാലടിയെന്നു് സമ്മതിക്കുന്നു. ശിവൻ വ്യാഘ്റപാദമഹഷിക്കു് സൂക്ഷ്മഭാവത്തിൽ ദശ്നം കൊടുത്തതുകൊണ്ടു് വൈക്കം പുണ്യസ്ഥലമായി എന്നു് ഐതിഹ്യം. ശിവനേയും പാവ്വതിയേയും കുറിച്ചുള്ള ഐതിഹ്യങ്ങളാൽ കന്യാകുമാരിയും ശുചീന്ദ്രവും പുണ്യസ്ഥലങ്ങളായി. ശ്രീകൃഷ്ണൻ സൂക്ഷ്മഭാവത്തിൽ ദശ്നം കൊടുത്തതുകൊണ്ടു് അമ്പലപ്പുഴയും തിരുവനന്തപുരവും ജനാദ്ദനവും പുണ്യസ്ഥലങ്ങളായി. ശബരിമലയുടെ ഉല്പത്തി ഇന്നും അജ്ഞാതമായിരിക്കുന്നു. രാമായണത്തിലെ ശബരി കേരളത്തിലായിരുന്നില്ല; പമ്പാസരസ്സും കേരളത്തിലല്ല; അയ്യപ്പൻ ആരെന്നു് ഇനിയും തീച്ചയായിട്ടില്ല; ബുദ്ധനോ അഥവാ ബുദ്ധമതത്തിന് മുമ്പുതന്നേയുള്ള ഒരു ദേവനോ?

സവ്വവ്യാപിയാണ് വിഷ്ണു.

''ജലേ വിഷ്ണുഃ സ്ഥലേ വിഷ്ണുഃ വിഷ്ണുരാകാശമുച്യതേ
സ്ഥാവരം ജംഗമം വിഷ്ണുഃ സവ്വം വിഷ്ണുമയം ജഗത്''

ഇതാണ് വിഷ്ണുസ്വരൂപം. അഷ്ടമൂത്തിയാണ് ശിവൻ. അദ്ദേഹത്തിന്റെ അഷ്ടമൂത്തികളിൽ ആകാശവും ഉൾപ്പെടും. ആകാശവും കൂടി സ്വശരീരമാക്കിയിരിക്കുന്ന ശിവൻ കാമപീഡിതനാകുന്നതെങ്ങനെ? ഓടുന്നതെവിടേയ്ക്ക്? പുരാണങ്ങൾക്ക് താത്വികാത്ഥമേ ചേരൂ? സുബ്രഹ്മണ്യനും, ഗണപതിയും, അയ്യപ്പനുമെല്ലാം താത്വികാത്ഥത്തിലേ ശിവപുത്രരാകൂ. ശ്രീശങ്കരന്റെ നില അതല്ല. അദ്ദേഹം ചരിത്രപുരുഷൻ; ഭാഷ്യനിമ്മാതാവ്; ജഗദ്ഗുരു; ധമ്മസംസ്ഥാപകൻ; അദ്ദേഹമല്ല ശാങ്കരസ്മൃതിയെഴുതി കേരളത്തിലെ അനാചാരങ്ങൾ സ്ഥാപിച്ചതെന്ന് വൈക്കം സത്യാഗ്രഹത്തിന്റെ കാലംമുതൽ ഞാൻ തെളിയിച്ചിട്ടുണ്ട്. ഇണ്ടത്തുരുത്തി നമ്പ്യാതിരിമാർ മഹാത്മജിക്ക് കൊടുത്ത ശാങ്കരസ്മൃതി നിരൂപണം ചെയ്ത്, അതു് ശങ്കരന്റേതല്ലെന്നും ശങ്കരനോടുള്ള ഭക്തി നിമിത്തം ആരും ക്ഷേത്രപ്രവേശനം തടയേണ്ടതില്ലെന്നും സമത്ഥിക്കാനുള്ള ഭാഗ്യം ലഭിച്ചതു് എനിക്കാണ്. ശ്രീശങ്കരനും കേരളത്തിലെ തീണ്ടലും തമ്മിൽ ഒരു ബന്ധവുമില്ല. ജ്ഞാനിയാകണമെങ്കിൽ ജാതിബുദ്ധി നശിക്കണമെന്നാണ് ജീവിതംകൊണ്ടും ഉപദേശംകൊണ്ടും ശ്രീശങ്കരൻ അടിക്കടി തെളിയിച്ചിട്ടുള്ളതു്. അതിനാൽ തീണ്ടൽതൊടീലേപ്പെടുത്തി ജാതി സൃഷ്ടിച്ചയാളാണ് ശങ്കരനെന്ന ശങ്ക വേണ്ട. ശ്രീശങ്കരൻ ഏതെങ്കിലും പ്രത്യേക വഗ്ഗക്കാരുടെ ഗുരുവല്ല; ജഗദ്ഗുരുവാണ്. അദ്ദേഹം ജനിച്ച സ്ഥലം കേരളത്തിലെ എന്നല്ല, ഇന്ത്യയിലെ ഏററവും പ്രധാന പുണ്യസ്ഥലമാണ്. അതുകൊണ്ടാണ് കാശി, ഹരിദ്വാരം മുതലായ പുണ്യസ്ഥലങ്ങളിൽനിന്നു് അനവധി ഭക്തന്മാരും തപസ്വികളും തീത്ഥാടകരായി കാലടി സന്ദശിക്കുന്നതു്. എന്നാൽ കേരളീയർ ആ സ്ഥലത്തിന്റെ മാഹാത്മ്യം മനസ്സിലാക്കുന്നില്ല. ഗുരുവിന്റെ ജന്മസ്ഥലംപോലെ മഹിമയുള്ള സ്ഥലം മറേറതുള്ളൂ? യജ്ഞമെന്തു്? തപസ്സെന്തു്? തീത്ഥാടനമെന്തിന്? ഏതു ദാനം ശരി? ശിവതത്വമെന്തു്? വിഷ്ണുതത്വമെന്തു്? ഇതെല്ലാം പഠിപ്പിച്ച ഗുരുവാരു്? ശ്രീശങ്കരൻ! അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ പഠിക്കുക. അദ്ദേഹത്തിന്റെ ജനനസ്ഥലത്തിന്റെ മാഹാത്മ്യം ആലോചിക്കുക. അവിടേയ്ക്ക് കൊല്ലംതോറും ഒരിക്കൽ തീത്ഥയാത്ര ചെയ്യുക. ശങ്കരന്റെ ചരിത്രവും ഉപദേശങ്ങളും എല്ലാ ദിക്കിലും പ്രചരിപ്പിക്കുക. ശുഭം ഭവിയ്ക്കും.



# 47. ശ്രീശങ്കരാചാര്യർ. *

ഇന്ത്യാക്കാരായ നാം നമ്മുടെ പ്രാചീന മഹാപുരുഷന്മാരുടെ ജീവചരിത്രം ശ്രദ്ധിച്ചു പഠിക്കാതിരിക്കുന്നതു് വളരെ വ്യസനകരമാണു്. വിശേഷിച്ചും മലയാളികഠം. തുഞ്ചത്തെഴുത്തച്ഛനേയും, മേല്പത്തൂർ ഭട്ടതിരിയേയും, വില്വമംഗലത്തു്സ്വാമിയാരേയും, ആയിരക്കണക്കിനു്ഗ്രന്ഥങ്ങളെഴുതി അനശ്വകീർത്തി സമ്പാദിച്ച മററു വീരപുരുഷന്മാരേയുംപററി നമ്മുടെ ചെറുപ്പക്കാക്കു് എത്ര കുറച്ചാണു് അറിയാവുന്നതു്? ഇക്കൂട്ടത്തിലാണു് അഖിലഭാരതപ്രസിദ്ധനായ ശ്രീശങ്കരൻേറയും സ്ഥിതി. അദ്ദേഹത്തേപ്പററി ഇന്ത്യാചരിത്രത്തിൽപ്പോലും വേണ്ടിടത്തോളം പ്രസ്താവിച്ചിട്ടില്ല. തൽഫലമായി മലയാളികഠക്കു് വേണ്ടിടത്തോളം സ്വദേശാഭിമാനം കാണുന്നില്ല. അത്രമാത്രമല്ല, തൽഫലമായി നമ്മുടെ ദേശത്തെ അനേകലക്ഷംപേർ ഇന്ത്യക്കു് പുറത്തുനിന്നുവന്ന മതങ്ങളേയും മതാചാര്യന്മാരേയും അഭയം പ്രാപിക്കുന്നതിനും ഇടയായിരിക്കുന്നു. ഈ ദയനീയസ്ഥിതിയാണു് എന്നെ ഇന്നു ശ്രീശങ്കരനേപ്പററി പ്രസംഗിക്കുന്നതിനു പ്രേരിപ്പിക്കുന്നതു്. ഭഗവാൻ ശ്രീശങ്കരൻെറ സന്ദേശം അമേരിക്കക്കാർ ഇന്നു് ശ്രദ്ധയോടുകൂടി പഠിച്ചുവരുന്നു. അതിനുംപുറമേ ആ സന്ദേശത്തിലാണു ലോകശാന്തി സ്ഥിതിചെയ്യുന്നതെന്നു വിശ്വസിക്കുന്നവരായും അവിടെ വളരെപ്പേരുണ്ടു്. അവരുടെ സംഖ്യ നാഠംതോറും വദ്ധിച്ചുവരികയും ചെയ്യുന്നു. എന്നിട്ടും വിദ്യാഭ്യാസം സിദ്ധിച്ച നമ്മുടെ യുവാക്കന്മാരുടെ കണ്ണു തുറക്കാത്തതാണു് അത്ഭുതം.

ഭഗവാൻ ശ്രീശങ്കരൻ മലയാളത്തിൻെറ മദ്ധ്യപ്രദേശമായ കാലടിയിൽ ജനിച്ചു. ശ്രീശങ്കരനെ ഈശ്വരാവതാരമായി അദ്ദേഹത്തെപ്പററി ശരിയായി അറിയുന്നവരെല്ലാം ആരാധിച്ചു വരുന്നു.

ലോകത്തു രണ്ടുതരം മതങ്ങളുണ്ടു്. ഈശ്വരനിൽ വിശ്വസിക്കുന്നവയും ഈശ്വരനിൽ വിശ്വസിക്കാത്തവയും. ഈശ്വരനിൽ വിശ്വസിക്കുന്ന മതങ്ങളിൽത്തന്നെ പിന്നേയും രണ്ടുതരമുണ്ടു്. ഈശ്വരൻ സഗുണസാകാരഭാവത്തിൽ മനുഷ്യക്കു പ്രത്യക്ഷപ്പെട്ടു് മനുഷ്യരെ അനുഗ്രഹിക്കുമെന്നു് വിശ്വസിക്കുന്നവയും അങ്ങനെ പ്രത്യക്ഷപ്പെടുകയില്ലെന്നു് വിശ്വസിക്കുന്നവയും. സഗുണസാകാരഭാവത്തിൽ പ്രത്യക്ഷപ്പെടുമെന്നു് വിശ്വസിക്കുന്ന മതങ്ങഠം പ്രായേണ അവതാര

---

* തിരുനക്കര ദേവസ്വം കൺവൻഷൻ സംബന്ധിച്ച മഹായോഗത്തിൽ 1124 മേടം 9–ാംനു- ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

ത്തിലും വിശ്വസിയ്ക്കുന്നു. അവതാരത്തിൽ വിശ്വസിക്കുന്ന മതങ്ങളാം തന്നെ രണ്ടു തരമുണ്ട്. ഈശ്വരൻ ഒരിക്കലേ അവതരിക്കുവെന്ന് വിശ്വസിക്കുന്നവയും പലപ്പോഴും അവതരിക്കുമെന്ന് വിശ്വസിക്കുന്നവയും. ഒരിക്കലേ അവതരിക്കുവെന്ന് വിശ്വസിക്കുന്ന മതമാണ് ക്രിസ്തുമതം. പലപ്പോഴും അവതരിക്കുമെന്ന് വിശ്വസിക്കുന്ന മതമാണ് ഹിന്ദുമതം. ഈ വിശ്വാസമാണ് ഹിന്ദുമതത്തെ വിശാലമാക്കുന്നത്. ''ക്രിസ്തുവിൽ വിശ്വസിക്കാത്തവരെല്ലാം നരകത്തിൽ പോകും'' എന്ന് എഴുതി അച്ചടിപ്പിച്ച ഒരു ലഘുലേഖ ഇന്നും എനിയ്ക്കു കിട്ടി. അവർ അതിൽ പറയുന്നത് ഉടൻതന്നെ പള്ളിയിൽപോയി ജ്ഞാനസ്നാനം ഏററുകൊള്ളണമെന്നാണ്; അതു ചെയ്യാത്തവരെല്ലാം പാപികളാണെന്നും അവർക്കു നരകശിക്ഷയുണ്ടാകുമെന്നുമാണ്. കഷ്ടം! സത്യനിഷ്ഠനായി ബ്രഹ്മചര്യം പാലിച്ച് അഹിംസയെ മുദ്രയാക്കി ഇന്ത്യക്കുവേണ്ടി നിഃസ്വാത്ഥമായി പ്രവത്തിച്ചു ശരീരം ത്യജിച്ച മഹാത്മാ ഗാന്ധിപോലും നരകത്തിൽ പോകുമത്രേ! കാരണം അദ്ദേഹം പള്ളിയിൽ പോയി ജ്ഞാനസ്നാനമേററില്ലത്രേ! എന്തെന്നാൽ, അവരുടെ അഭിപ്രായപ്രകാരം ക്രിസ്തുവിൽ കൂടിയേ രക്ഷയുള്ളു അന്യരെയെല്ലാം പാപികളായി അവർ വീക്ഷിക്കുന്നു അഹോ കഷ്ടം! ഇവരുടെ മനഃസ്ഥിതി വളരെ ദയനീയംതന്നെ! ഹിന്ദുമതത്തിൻെറ പോക്കു് അതല്ല, അതു് അനേകം അവതാരങ്ങളിൽ വിശ്വസിക്കുന്നു. അതിൽ ബുദ്ധനും ക്രിസ്തുവിനും മുഹമ്മദ്നബിക്കും സ്ഥാനമുണ്ട്. അവതാരത്തെപ്പററി ഹിന്ദുമതം നൽകുന്ന നിർവചനമാണ് ഗീതയിലെ—

(1) യദാ യദാ ഹി ധമ്മസ്യ ഗ്ലാനിർഭവതി ഭാരത!
അഭ്യുത്ഥാനമധമ്മസ്യ തദാത്മാനം സൃജാമ്യഹം
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധമ്മസംസ്ഥാപനാത്ഥായ സംഭവാമി യുഗേ യുഗേ

എന്ന ശ്ലോകങ്ങളാം. എന്നാൽ ഈശ്വരൻ ജനനമരണമില്ലാത്തവനാണെന്ന തത്ത്വം മറന്നല്ല ഗീതാകത്താവു് ഇതു പ്രസ്താവിക്കുന്നതു്.

(2) അജോഽപി സന്നവ്യയാത്മാ ഭൂതാനാമീശ്വരോഽപി സൻ
പ്രകൃതിം സ്വാമധിഷ്ഠായ സംഭവാമ്യാത്മമായയാ''

(1) എപ്പോഴെപ്പോഴെല്ലാം ധർമ്മത്തിനു താഴ്ചയും അധർമ്മത്തിനു ഉയർച്ചയും ഉണ്ടാകുന്നുവോ അപ്പോഴപ്പോഴം സജ്ജനങ്ങളെ രക്ഷിക്കാനും ദുർജ്ജനങ്ങളെ ശിക്ഷിക്കാനും ധർമ്മം സ്ഥാപിക്കാനും ഓരോ കാലഘട്ടത്തിലും ഞാൻ ആവിർഭവിക്കുന്നു.

(2) ഞാൻ ജനനവും വികാരവും മരണവുമില്ലാത്തവനും സർവ്വഭൂതങ്ങളുടേയും ഈശ്വരനുമാണെങ്കിലും 'ആ ഭാവങ്ങൾക്ക് മാററം വരുത്താതെ' എൻെറ പ്രകൃതിയെ അവലംബിച്ച് മായകൊണ്ട് ആവിർഭവിക്കുന്നു.

എന്നതു് പ്രത്യേകം ശ്രദ്ധേയമാണു്. ഈശ്വരൻ ജനനമരണങ്ങളില്ലാത്തവനും നിർവ്വികാരനുമാണെന്നു് ഹിന്ദുവിനറിയാം. അതറിയാതെയല്ല ഈശ്വരൻ അവതരിക്കുമെന്നു് ഹിന്ദു പറയുന്നതെന്നുള്ളതു് പ്രത്യേകം ശ്രദ്ധേയമാണു്. ധർമ്മം ക്ഷയിച്ചു് അധർമ്മം അഭിവൃദ്ധിപ്പെടുകനിമിത്തം ഭക്തന്മാർക്കു് തളർച്ചയും ദുഷ്ടന്മാർക്കു് വളർച്ചയും ഉണ്ടാകയും യഥാർത്ഥധർമ്മമെന്തെന്നറിയാതെ ലോകം ഉഴലുകയും ചെയ്യുന്ന കാലത്തു് ഏതൊരാൾ തന്റെ ദിവ്യജന്മകർമ്മങ്ങളെക്കൊണ്ടു ധർമ്മത്തെ പുഷ്ടിപ്പെടുത്തുകയും അധർമ്മത്തെ ഇല്ലാതാക്കി സജ്ജനങ്ങൾക്കു് മനോബലവും ധർമ്മസ്വരൂപജ്ഞാനവും നൽകുകയും ചെയ്യുന്നുവോ അദ്ദേഹമാണു് അവതാരപുരുഷൻ. ഇങ്ങനെയുള്ള അവതാരങ്ങൾ അനേകമുണ്ടായിട്ടുണ്ടെന്നുള്ളതിനു് ചരിത്രം സാക്ഷ്യം വഹിക്കുന്നു. അതിലൊരാളാണു് ശ്രീശങ്കരൻ.

അദ്ദേഹം ജനിച്ചകാലത്തു് ഇന്ത്യ മുഴുവൻ കുമതങ്ങൾ പ്രചരിച്ചിരുന്നതായി ചരിത്രം പറയുന്നു. ദുഷിച്ച ബുദ്ധമതത്തിന്റെ അനുയായികൾ, ഇന്നും ഹിന്ദുമതത്തിൽ ലയിച്ചു് ഒളിഞ്ഞുകിടന്നു്കളിക്കുന്ന ശാക്ത-വൈഷ്ണവ മതങ്ങൾ, അനവധി അന്ധവിശ്വാസങ്ങളേയും ദുരാചാരങ്ങളേയും സൃഷ്ടിക്കുന്ന കാപാലിക—പാശുപത മതങ്ങൾ, ഈശ്വരനില്ലെന്നു പഠിപ്പിക്കുന്ന സാംഖ്യമതം, യാഗാദികൾ നടത്തി പുരോഹിതന്മാരെ തൃപ്തിപ്പെടുത്താൻ കഴിയുന്ന ധനവാന്മാർക്കു മാത്രമേ ഉൽകൃഷ്ടസ്വർഗ്ഗം കിട്ടുവെന്നു് പഠിപ്പിക്കുന്ന മീമാംസകമതം ഇവയെല്ലാം യഥാർത്ഥധർമ്മത്തെ വിഴുങ്ങിയിരുന്ന ഒരു കാലത്താണു് ശ്രീശങ്കരൻ ആവിർഭവിച്ചതു്. അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെക്കൊണ്ടു് ആ കുമതങ്ങൾ വളരെക്കാലം തലപൊക്കാതെ അമർന്നു് നില്ക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ജന്മകർമ്മങ്ങളും ദിവ്യങ്ങളായിരുന്നു. അതുകൊണ്ടാണു് അദ്ദേഹത്തെ ഒരു അവതാരമായി ലോകം ആദരിയ്ക്കുന്നതു്.

ശ്രീശങ്കരന്റെ ജന്മം ശ്രീകൃഷ്ണന്റേയും ശ്രീബുദ്ധന്റേയും യേശുക്രിസ്തുവിന്റേയും ജനനംപോലെ ദിവ്യമായിരുന്നുവെന്നു് പുസ്തകങ്ങൾ പറയുന്നു. അദ്ദേഹവും ദിവ്യഗർഭസംഭൂതനായിട്ടാണു് ചിത്രീകരിക്കപ്പെട്ടിരിക്കുന്നതു്. ഇതു് എല്ലാവരും വിശ്വസിച്ചുകൊള്ളണമെന്നു ഞാൻ നിർബന്ധിക്കുന്നില്ല. ക്രിസ്തുവിന്റേയും ബുദ്ധന്റേയും കൃഷ്ണന്റേയും ജനനം ദിവ്യമാണെന്നു് വിശ്വസിക്കുന്നവർ ശ്രീശങ്കരന്റേയും ജന്മം ദിവ്യമാണെന്നു് വിശ്വസിക്കണമെന്നേ എനിക്കഭിപ്രായമുള്ളു. ശ്രീശങ്കരന്റെ മാതാപിതാക്കന്മാർക്കു് കുട്ടികളില്ലാതെ അവർ തപസ്സിനു പോയെന്നും അച്ഛനു് ശിവൻ സ്വപ്നത്തിൽ പ്രത്യക്ഷനായി ദിവ്യബാലനെ കൊടുക്കാമെന്നു് പറഞ്ഞെന്നും അമ്മ പുരു

ഷബന്ധം കൂടാതെ തന്നെ ഗർഭം ധരിച്ചെന്നും മററുമാണ് ഐതിഹ്യവും പുസ്തകവും പറയുന്നത്. പ്രസവിച്ചപ്പോഴും പല അത്ഭുതസംഭവങ്ങൾ പ്രകൃതിയിലുണ്ടായതായി പുസ്തകങ്ങൾ പറയുന്നു. ''സിംഹവും ആനയും, എലിയും പാമ്പും, പുലിയും പശുവും മററു ജാത്യാവൈരമുള്ള ജന്തുക്കളും ആ സമയത്ത് ഒന്നിച്ചു കളിസ്സാൻ'' തുടങ്ങിയത്രേ. കുട്ടി മാതൃഗർഭത്തിലിരിക്കുമ്പോൾ മാതാവിന്ന് പല ദിവ്യാനുഭവങ്ങളും ഉണ്ടായതായും പറയുന്നു. അതിനാൽ ദിവ്യഗർഭത്വം മുതലായവകൊണ്ടാണ് ക്രിസ്തുവും ബുദ്ധനും കൃഷ്ണനും അവതാരപുരുഷന്മാരായി ആരാധിക്കപ്പെടുന്നതെങ്കിൽ ശ്രീശങ്കരനും അവതാരമായിത്തന്നെ ഗണിക്കപ്പെടേണ്ടിയിരിക്കുന്നു.

ശ്രീശങ്കരൻ ജനിച്ച വർഷത്തെപ്പററി ജീവിതചരിതമെഴുതിയവർ തമ്മിൽ അഭിപ്രായഭേദമുണ്ട്. എങ്കിലും പ്രായേണ ക്രിസ്തുവർഷം 788 എന്നാണ് മിക്കവാറും ചരിത്രകാരന്മാർ എത്തിച്ചേർന്നിരിക്കുന്ന നിഗമനം. അച്ഛൻ ബാല്യത്തിൽതന്നെ മരിച്ചു. ശങ്കരൻ ബാല്യത്തിൽതന്നെ അപാരബുദ്ധിമാനായിരുന്നു എന്ന് എല്ലാ ജീവിതചരിത്രകാരന്മാരും അഭിപ്രായപ്പെടുന്നു.

''ഏകവാരം ലിഖിതാ സ ജഗ്രാഹ ലിപിസഞ്ചയം
കാവ്യാനി ചേതിഹാസാനി പുരാണാന്യഖിലാനി സഃ
യഥാവജ്ജഗൃഹേ ധീമാൻ പ്രയാതേ വത്സരത്രയേ''

എന്നാണ് ഗ്രന്ഥകാരൻ പറയുന്നത്. അതായത് ഒരു പ്രാവശ്യം എഴുതിയപ്പോഴേക്കും എഴുത്തെല്ലാം മനസ്സിലാക്കി. കാവ്യം, പുരാണം, ഇതിഹാസം എന്നിവയെല്ലാം മൂന്നു വയസ്സായപ്പോഴേക്ക് അദ്ദേഹം ശരിയായി പഠിച്ചുകഴിഞ്ഞു. ഇതിൽ അസംഭവ്യമൊന്നുമില്ല. ഇന്നു നാം അങ്ങനെയുള്ള ചില അസാധാരണ ബുദ്ധിമാന്മാരെ കാണാറുണ്ട്. അദ്ദേഹം ബാല്യത്തിൽ പല അത്ഭുതങ്ങളും പ്രവർത്തിച്ചതായി ജീവിതചരിതങ്ങളിൽ കാണുന്നുണ്ട്. എങ്കിലും എല്ലാവരും സമ്മതിക്കുന്നവ മൂന്നാണ്. അഞ്ചാമത്തെ വയസ്സിൽ ഉപനയനം നടന്നു. സ്വല്പകാലംകൊണ്ട് അദ്ദേഹം വേദവേദാംഗനിഷ്ണാതനായി. ചിലർ പറയുന്നു എട്ടുവയസ്സായപ്പോഴേക്ക് സകലതും പഠിച്ചു എന്ന്. മററു ചിലർ പറയുന്നു പഠിത്തം കഴിഞ്ഞപ്പോഴേക്ക് പതിനാറു വയസ്സായെന്ന്. അത് എന്തെങ്കിലുമാകട്ടെ. അച്ചടിയും പുസ്തകവുമില്ലാത്ത അക്കാലത്ത് (അനേകലക്ഷം മന്ത്രങ്ങൾ—ഗദ്യഖണ്ഡങ്ങളും പദ്യങ്ങളും) ഉള്ള വേദങ്ങളും പുരാണങ്ങളും മഹാഭാരതാദികളും വ്യാകരണാദി ശാസ്ത്രങ്ങളും ഹൃദിസ്ഥമാക്കിയെങ്കിൽ—ആക്കിയിരുന്നുവെന്നുള്ളതിനു പിൽക്കാലമെഴുതിയിട്ടുള്ള ഗ്രന്ഥങ്ങൾ തെളിവാണ്—

അതുതന്നെ പോരേ അദ്ദേഹം അലൌകികനാണെന്നു് തെളിയിക്കാൻ? ബ്രഹ്മചാരിയായി ഗുരുകുലത്തിൽ വസിക്കുന്ന കാലത്തു് അദ്ദേഹം ഒരു ദിവസം ശാസ്ത്രവിധിപ്രകാരം ഭിക്ഷയ്ക്കായി അടുത്തുള്ള ഒരു ഇല്ലത്തു പോയി. ആ ഇല്ലക്കാർ വെറും ദരിദ്രരായിരുന്നു. അദ്ദേഹത്തിനു് കൊടുക്കുവാൻ അവക്കു് ഒന്നും ഉണ്ടായിരുന്നില്ല. എങ്കിലും ഭിക്ഷയ്ക്കു ബ്രഹ്മചാരി വന്നാൽ എന്തെങ്കിലും കൊടുക്കാതെ അയയ്ക്കുന്നതു് ധമ്മമല്ലെന്നറിഞ്ഞിരുന്നതുകൊണ്ടു് അവർ അവിടെ ഉണ്ടായിരുന്ന ഒന്നോ രണ്ടോ നെല്ലിക്ക കൊടുത്തു. ബാലനായ ശങ്കരൻ അവരുടെ ധാമ്മികബുദ്ധികണ്ടു് സന്തോഷിച്ചു് അവിടെനിന്നു് 'കനകധാരാസ്തവം' എന്ന ഒരു സ്തോത്രമുണ്ടാക്കി ദേവിയെ സ്തുതിച്ചു. ഉടൻ അവിടെ സ്വണ്ണനെല്ലിക്കാവഷമുണ്ടായി. ഇന്നും ആ ഇല്ലമുണ്ടു്. അവർ മഹാധനികരായി ഇന്നും കഴിയുന്നു. വയസ്സും ക്ഷീണവും നിമിത്തം, ദൂരെക്കൂടെ ഒഴുകിക്കൊണ്ടിരുന്ന നദിയിൽപോയി കുളിക്കാൻ നിവൃത്തിയില്ലാതിരുന്ന അമ്മയുടെ സൗകര്യത്തിനുവേണ്ടി നദിയെ യോഗശക്തികൊണ്ടു് ഇല്ലത്തിൻെറ സമീപത്തുക്കൂടി ഒഴുക്കിയതു് മറെറാരത്ഭുതമാണു്. ഇന്നും പണ്ടു് ഒഴുകിയിരുന്ന വഴി കാണാനുണ്ടു്. പുത്തനായൊഴുക്കിയ നദിയുടെ മദ്ധ്യത്തിലുണ്ടായിരുന്ന ശ്രീകൃഷ്ണക്ഷേത്രത്തെ അദ്ദേഹം മാററി പ്രതിഷ്ഠിച്ചതു് ഇന്നും നമുക്കു് കാണാൻ കഴിയും. ശ്രീശങ്കരൻ, വിദ്യാഭ്യാസം പൂത്തിയായപ്പോറം തൻെറ ജന്മോദ്ദേശ്യം പൂത്തിയാക്കുന്നതിനു് സന്ന്യാസം അത്യാവശ്യമെന്നു് കണ്ടു; ഏകപുത്രയായ അമ്മയോടു് അനുവാദം ചോദിച്ചു. അമ്മ അനുവദിച്ചില്ല. എങ്ങനെ അനുവദിക്കും? വൃദ്ധയായ അവരെ നോക്കാൻ ആരുണ്ടു്? ശ്രീശങ്കരൻ അമ്മയുമൊരുമിച്ചു് നദിയിൽ കുളിക്കാൻ പോയി. കുളിച്ചുകൊണ്ടിരിക്കുമ്പോറം ഒരു മുതല ശ്രീശങ്കരൻെറ കാലിൽ പിടികൂടി. മുതല യോഗശക്തികൊണ്ടു് സൃഷ്ടിക്കപ്പെട്ടതാണെന്നു് പറയപ്പെടുന്നു. ശ്രീശങ്കരൻ നിലവിളിച്ചുതുടങ്ങി. അമ്മ കണ്ടു വ്യസനിച്ചു. ''സന്ന്യാസം ലൗകികമായിട്ടു മരണമാകയാൽ സന്ന്യാസത്തിനനുവദിച്ചാൽ മുതല വിട്ടേക്കാം'' എന്നു ശങ്കരൻ അമ്മയെ പറഞ്ഞു മനസ്സിലാക്കി. ''മകൻ മരിക്കുന്നതിൽ ഭേദം സന്ന്യസിക്കുകതന്നെ'' എന്നുകരുതി അമ്മ സന്ന്യാസത്തിനനുവാദം കൊടുത്തു. മുതല പിടിവിട്ടു. മുതല പിടിച്ച ആററുകടവു് (ശ്രീശങ്കരക്ഷേത്രത്തിൻേറയും ശ്രീകൃഷ്ണക്ഷേത്രത്തിൻേറയും ഇടയ്ക്കു്) ഇപ്പോഴും കാണാം. ഇപ്പോറം അവിടം ഒരു മലവിസർജ്ജനസ്ഥലമാണു്. അവിടം ഒരു ശുദ്ധസ്ഥലമാക്കി സൂക്ഷിക്കാൻ ഗവണ്മെൻറിനോടു് പല പ്രാവശ്യം ഞാൻ അഭ്യർത്ഥിച്ചു. എന്നിട്ടു് ഇന്നും അതു് എഴുത്തുകുത്തിൽ കിടക്കുന്നേയുള്ളു. [പിൽക്കാലം രാഷ്ട്രപതി ഡോ. രാജേന്ദ്ര

പ്രസാദ് കാലടി സന്ദർശിച്ച 5–2–1956–ൽ ആ സ്ഥലം ചൂണ്ടിക്കാണിച്ചുകൊണ്ട് ശ്രീ ആഗമാനന്ദസ്വാമികറം പറഞ്ഞതനുസരിച്ച് കേരള ഗവണ്മെൻറ് ഒരു ചെറിയ കടവുകെട്ടി. അതും ഒഴുക്കിൽപ്പെട്ടു് പൊളിഞ്ഞുപോയി. 1989–ൽ കേരള ഗവണ്മെൻറ് അതു് പുതുക്കി പണിതു. പക്ഷേ, വെളിയിൽനിന്നു് വരുന്ന യാത്രക്കാർക്ക് മലശോധനയ്ക്കു് സൗകര്യമുള്ള സ്ഥലം അതാണു്. അതിലേയ്ക്കുള്ള വഴി 6–11–91–ൽ രാഷ്ട്രപതി ശ്രീ ആർ. വെങ്കിട്ടരാമന്റെ വരവു് സംബന്ധിച്ചു് ചെത്തി വാരി കരിങ്കൽപ്പൊടിയിട്ടു് വെടിപ്പാക്കി. എന്തെങ്കിലും നവീകരണ പ്രവർത്തനവും സ്മാരകനിർമ്മാണവും ചെയ്യേണ്ട സ്ഥലമാണിതു്—എഡിററർ] ശങ്കരൻ കരയ്ക്കുവന്നു. അമ്മയോടു യാത്ര പറഞ്ഞു. സന്ന്യാസത്തിനു് പുറപ്പെട്ടു. ആ രംഗം ഒന്നാലോചിച്ചുനോക്കുക. ഏകപുത്രയും അടുത്ത ബന്ധുക്കളില്ലാത്തവളുമായ വൃദ്ധയായ അന്തർജ്ജനത്തോടു് യാത്ര പറഞ്ഞു് ഒരു അജ്ഞാതലോകത്തേക്കു് ഒരു ബാലൻ പോകുന്ന രംഗം. കവിതയുള്ളവർ അതു വർണ്ണിക്കട്ടെ! അമ്മ ഒടുവിൽ അപേക്ഷിച്ചു:– ''മകനേ! നീ എന്റെ അന്ത്യകാലത്തു് ഒന്നുവന്നു് കാണണേ!'' ''മരണസമയത്തു് ഓർത്താൽ മാത്രം മതി'' എന്നു മകൻ ഉറപ്പു നൽകി. അമ്മയുടെ അനുഗ്രഹത്തോടുകൂടി ഏകഭാഷയോ, ഏകഭരണമോ, തീവണ്ടിയോ, മോട്ടോർകാറോ, വിമാനമോ, പോസ്റ്റാഫീസോ വഴിയിലുള്ള ജലാശയങ്ങറം കടക്കാൻ വേണ്ടത്ര പാലങ്ങളോ, ഒരേതരം നാണയമോ കമ്പിത്തപാലോ ഇല്ലാതിരുന്ന ആ കാലത്തു ബാലശങ്കരൻ ഏകനായി ഗുരുവിനെ തേടി പുറപ്പെട്ടു. അദ്ദേഹം ഗുരുവിനെ കണ്ടെത്തി. ആരെ? ശ്രീശുകന്റെ ശിഷ്യനായ ഗൗഡപാദരുടെ ശിഷ്യനായ ഗോവിന്ദാചാര്യരെ. അദ്ദേഹം ഗുഹയിലായിരുന്നു. ശങ്കരൻ ഗുഹയുടെ വെളിയിൽ ചെന്നുനിന്നു് സംജ്ഞകൊണ്ടറിയിച്ചു. ഗുരു ചോദിച്ചു:– ''നീ ആരു്?'' എന്നു്. ശ്രീശങ്കരൻ ഉത്തരം പറഞ്ഞു:– ''മനസ്സല്ല; ബുദ്ധിയല്ല; അഹങ്കാരമല്ല; ചിത്തമല്ല;ചെവിയല്ല; മൂക്കല്ല; നാക്കല്ല; കണ്ണല്ല; ഭൂമിയല്ല; ജലമല്ല; അഗ്നിയല്ല; വായുവല്ല; ആകാശമല്ല; ഇവയാൽ ഉണ്ടാക്കപ്പെട്ടതുമല്ല. സച്ചിദാനന്ദരൂപിയായ ശിവനാണു് ഞാൻ. ശിവനാണു് ഞാൻ'' എന്നു്. ഗുരു ഉത്തമാധികാരിയായ ശിഷ്യൻ വന്നിരിക്കുന്നുവെന്നറിഞ്ഞു് സന്തോഷിച്ചു് ഉടൻതന്നെ അകത്തുവരുത്തി വിരജഹോമത്തിനു് വേണ്ടതു് തയ്യാറാക്കി. അന്നുതന്നെ ശാസ്ത്രവിധിപ്രകാരമുള്ള കർമ്മങ്ങറം നടത്തിച്ചു. അടുത്ത പ്രഭാതത്തിൽതന്നെ സന്ന്യാസവും കൊടുത്തു. ഉത്തമാധികാരി സന്ന്യസിച്ചാൽ, മഹാവാക്യോപദേശം കിട്ടിയാലുടൻ തന്നെ നിർവ്വികല്പസമാധിയുണ്ടാകുമെന്നാണു് ശാസ്ത്രവിധി. അതു

ശങ്കരനിൽ പ്രത്യക്ഷമായി. ഉപദേശത്തോടുകൂടിത്തന്നെ സമാധി സിദ്ധമായി. മദ്ധ്യമാധികാരിക്കാണ് മനനവും നിദിദ്ധ്യാസനവും. ശങ്കരൻ സമാധിനിഷ്ഠനായി. ഗുരു അത്യന്തം സന്തോഷിച്ചു. സമാധിയിൽനിന്നു ബാഹ്യലോകത്തേക്കു വന്ന ശങ്കരനോട് ''നീ ഇനി ലോകത്തു് ബ്രഹ്മസൂത്രം, ഗീത, ഉപനിഷത്തുകറം എന്നീ വേദസാരവേദാന്തഗ്രന്ഥങ്ങറംക്കു ഭാഷ്യമെഴുതിയും കുമതസ്ഥരെ ജയിച്ചു് ആസേതുഹിമാചലം സഞ്ചരിച്ചു് ധമ്മസ്ഥാപനം ചെയ്യുക'' എന്നു ഗുരു ആജ്ഞാപിച്ചു.

അതനുസരിച്ചു് അന്നത്തെ പ്രധാന ബൌദ്ധകേന്ദ്രങ്ങളിലൊന്നായ സാരനാഥത്തിനടുത്തുള്ളതും നാനാമത പണ്ഡിതന്മാരുടെ വാസസ്ഥലവും തന്റെ പരമഗുരുവിന്റെ പരമഗുരുവായ വ്യാസൻ വസിക്കുന്നതായി പുരാണപ്രസിദ്ധമായ ശ്രീ കാശിയിലേക്കു് ശങ്കരൻ തിരിച്ചു, അവിടെവച്ചു് അദ്ദേഹം ബ്രഹ്മസൂത്രഭാഷ്യമെഴുതി. പ്രഥമശിഷ്യനായി സനന്ദനെ സ്വീകരിച്ചു. തന്റെ ബുദ്ധിബലവും പാണ്ഡിത്യവും അനുഭൂതിയും പരീക്ഷിക്കാൻ വേഷപ്രച്ഛന്നനായിവന്ന വ്യാസനുമായി പലനാറം വാദിച്ചു് അദ്ദേഹത്തിന്റെ അനുഗ്രഹം വാങ്ങി. പറയന്റെ വേഷത്തിൽ വന്ന പരമശിവനെ മലയാളത്തു് ജനിച്ച ബ്രാഹ്മണജാത്യഭിമാനം നിമിത്തം തീണ്ടാട്ടുകയാൽ പറയന്റെ ചോദ്യത്തിനുത്തരം മുട്ടിയ ശങ്കരൻ സാഷ്ടാംഗപ്രണാമം ചെയ്തു് ജാതിബുദ്ധി നശിപ്പിച്ചു. അനന്തരം അദ്ദേഹം ഭാരതഖണ്ഡം മുഴുവൻ സഞ്ചരിച്ചു് ബൗദ്ധന്മാർ, ജൈനന്മാർ, കാപാലികർ, ശാക്തന്മാർ, പാശുപതന്മാർ, മീമാംസകന്മാർ മുതലായവരെ യുക്തിവാദം ചെയ്തും അനുഭൂതി കൊടുത്തും വൈദികമാർഗ്ഗത്തിലേയ്ക്കു് തിരിച്ചുകൊണ്ടുവന്നു. നോക്കുക പണംകൊടുത്തോ ഉദ്യോഗം കൊടുത്തോ ധനികന്മാരെയും പ്രബലന്മാരെയും സ്വാധീനംചെയ്തു് കുടിയിറക്കിയോ ബലാല്ക്കാരം പ്രയോഗിച്ചോ, വാളുകൊണ്ടു് വെട്ടിയോ അല്ല അദ്ദേഹം മതപരിവത്തനം ചെയ്യിച്ചതു്. സത്യം എന്തെന്നു് ശ്രുതി, യുക്തി, അനുഭവം എന്നിവയുടെ ബലത്തോടുകൂടി തെളിയിച്ചുമാത്രമാണു്. ഇതു് ഇന്നത്തേതിൽനിന്നു് എത്ര വ്യത്യസ്തം! യൂറോപ്പിലും പാലസ്റ്റയിനിലും പേർഷ്യയിലും നടന്നതിൽനിന്നു് എത്ര വ്യത്യസ്തം. ഇങ്ങനെ അദ്ദേഹം ലക്ഷക്കണക്കിനുള്ള ജനങ്ങളെ ധമ്മമാർഗ്ഗത്തിലേയ്ക്കു് തിരിച്ചുകൊണ്ടുവന്നു. ബ്രഹ്മസൂത്രഭാഷ്യം, ഗീതാഭാഷ്യം, ഉപനിഷദ്ഭാഷ്യം എന്നിവക്കു പുറമേ ഉപദേശസാഹസ്രി, അപരോക്ഷാനുഭൂതി വിവേകചൂഡാമണി മുതലായ അനേകം വേദാന്തപ്രകരണഗ്രന്ഥങ്ങളും ആനന്ദലഹരി, സൗന്ദര്യലഹരി, ശിവാനന്ദലഹരി മുതലായ ഭക്തിസ്തോത്ര

ങ്ങളും നിർമ്മിച്ചു; ഇന്ത്യയുടെ നാലുഭാഗത്തായി ബദരി, ദ്വാരക, ഗോവർദ്ധനം, ശൃംഗേരി എന്നീ സ്ഥലങ്ങളിൽ നാലുമഠങ്ങൾ സ്ഥാപിച്ചു; നാലു പ്രധാന ശിഷ്യന്മാരെ ഇന്ത്യയിൽ അധർമ്മം വരാതെയിരിക്കത്തക്കവണ്ണം ധർമ്മപ്രചാരം ചെയ്യാൻ നിയോഗിച്ചു. അമ്മയുടെ അന്ത്യകാലം ആസന്നമായെന്നറിഞ്ഞു് വീണ്ടും കാലടിയിലെത്തി മാതാവിനു് ആദ്ധ്യാത്മികബോധമുണ്ടാകുമാറു് അധികാരമനുസരിച്ചു് ഭക്തിസ്തോത്രങ്ങൾ വഴി ക്രമമുക്തി നൽകി. താൻ കർമ്മിയോ കർമ്മകാണ്ഡമായി ബന്ധമുള്ളവനോ അല്ലെങ്കിലും അമ്മയുടെ അന്ത്യാപേക്ഷയനുസരിച്ചു് മാതാവിൻെറ അന്ത്യേഷ്ടി നിർവ്വഹിച്ചു. അമ്മയുടെ അന്ത്യക്രിയകൾ ചെയ്തു് സ്വത്തുകൂടി കൈവശപ്പെടുത്തുമോ എന്നു ഭയപ്പെട്ടു് തന്നെ ബുദ്ധിമുട്ടിച്ച ബന്ധുക്കൾക്കു് ശിക്ഷയായി രാജാവുവഴി അവർക്കു് വേദാധികാരം തടഞ്ഞു. എങ്കിലും സ്വത്തു് അവർ തന്നെ എടുത്തുകൊള്ളാൻ അനുവദിച്ചു. അമ്മയെ സംസ്കരിച്ച സ്ഥലം ഇന്നും നിങ്ങൾക്കു് കാണാവുന്നതാണു്. അനന്തരം അദ്ദേഹം വീണ്ടും സഞ്ചരിച്ചു് കാശ്മീരത്തെത്തി. അവിടെയുള്ള ബൗദ്ധന്മാരെയും ഇതരമതപണ്ഡിതന്മാരെയും വാദത്തിൽജയിച്ചു സർവ്വസമ്മതാംവണ്ണം സർവ്വജ്ഞപീഠം കയറി. പരമഗുരുവായ ഗൗഡപാദരെ ദർശിച്ചു് ആശീർവ്വാദം വാങ്ങി. മുപ്പത്തിരണ്ടാംവയസ്സിൽ ശരീരം ത്യജിച്ചു. അതു് എവിടെവച്ചെന്നു് തീർച്ചയില്ല. ചിലർ പറയുന്നു കേദാരനാഥത്തുവച്ചെന്നു്. മററു ചിലർ പറയുന്നു കൈലാസത്തേയ്ക്കുപോയെന്നു്. വേറെ ചിലർ പറയുന്നു തൃശ്ശിവപേരൂർ വടക്കുന്നാഥക്ഷേത്രത്തിൽ വച്ചെന്നു്. കാഞ്ചീപുരത്തുവെച്ചാണെന്നു് പറയുന്നവരും ഉണ്ടു്. [എഡിററർ] ആക്ററിയാം? ശങ്കരൻെറ ജീവിതത്തിൽ, മരിച്ച ഒരു കുട്ടിയെ ജീവിപ്പിച്ചെന്നും മീമാംസകപ്രധാനിയായ മണ്ഡനമിശ്രനോടു് വാദിക്കുന്നതിനു്, ശ്രാദ്ധം നടത്തുന്നതിനുവേണ്ടി അടച്ചിരുന്ന ഗൃഹത്തിനുള്ളിൽ പ്രവേശിക്കാൻ ആകാശഗമനം ചെയ്തെന്നും, മണ്ഡനമിശ്രൻെറ ഭാര്യയായ ഭാരതിയോടു് വാദിക്കാൻ വേണ്ടി തൻെറ ശരീരം അശുദ്ധമാക്കാതെ കാമശാസ്ത്രം പഠിക്കാൻവേണ്ടി അമരുകൻെറ ശരീരത്തിൽ പരകായപ്രവേശം ചെയ്തെന്നും മററും പല അത്ഭുതങ്ങൾ ഗ്രന്ഥകാരന്മാർ പറയുന്നു. ഇവ ഉണ്ടായിരിക്കട്ടെ, ഇല്ലായിരിക്കട്ടെ. ശങ്കരൻെറ മഹിമ ഇവയിലല്ല നില്ക്കുന്നതു്. എന്നാൽ ക്രിസ്തുവിൻെറ ജീവിതത്തിൽ അത്ഭുതംകണ്ടു് അദ്ദേഹത്തെ ആരാധിക്കുന്ന ക്രിസ്ത്യാനികൾക്കും കൃഷ്ണൻെറ ജീവിതത്തിൽ അത്ഭുതം കണ്ടു് അദ്ദേഹത്തെ വന്ദിക്കുന്ന കൃഷ്ണഭക്തന്മാർക്കും ശ്രീശങ്കരൻെറ ജീവിതത്തിലും അത്ഭുതങ്ങൾ കണ്ടു് അദ്ദേഹത്തെ വന്ദിക്കേണ്ടതുണ്ടെ

ന്നു് മാത്രമേ എനിക്കു് പറയാനുള്ളു. എന്നാൽ ശ്രീശങ്കരന്റെ ജീവിതത്തിലെ മായാത്ത അത്ഭുതം, ആക്കം നിഷേധിക്കാൻ കഴിയാത്തവണ്ണം, അദ്ദേഹം മുപ്പത്തിരണ്ടുവയസ്സിനകം എഴുതിയിട്ടുള്ള മുവായിരത്തോളം പുറംവരുന്ന ഗ്രന്ഥങ്ങളും തന്റെ വിജയസ്തംഭങ്ങളായി ഇന്നും ഇന്ത്യയുടെ നാലുഭാഗത്തായി സ്ഥിതിചെയ്യുന്ന മഠങ്ങളുമാണു്.

ശ്രീശങ്കരന്റെ സ്വഭാവമഹിമയ്ക്കു് അദ്ദേഹത്തിന്റെ ജീവിതത്തിലെ ഏതാനും സംഭവങ്ങൾ തെളിവു് തരുന്നു. ഒന്നാമതു് അദ്ദേഹത്തിന്റെ ത്യാഗം. സന്ന്യാസത്തിനു് പോകുംമുമ്പു് അദ്ദേഹത്തിന്റെ പാണ്ഡിത്യത്തേയും മഹിമയേയുംപററി കേട്ടറിഞ്ഞ അന്നത്തെ കേരളരാജാവു് അദ്ദേഹത്തിനെ രാജസന്നിധിയിലേയ്ക്കു് ക്ഷണിച്ചുകൊണ്ടു് ഒരു ദൂതനെ അയച്ചു. ശ്രീശങ്കരൻ അതു് അത്ര വകവച്ചില്ല. വേണ്ടവിധം ക്ഷണിക്കാത്തതിനാലായിരിക്കാം വരാത്തതെന്നു് വിചാരിച്ചു് രാജാവു്, ആന, കുതിര, പല്ലക്കു് മുതലായവയോടുകൂടി വീണ്ടും ആളയച്ചു. അതുകണ്ടിട്ടു് അവയോടുകൂടിവന്ന രാജപുരുഷനോടു് ബാലനായ ശങ്കരൻ പറഞ്ഞയച്ച മറുപടി, ''രാജാവിന്റെ കർത്തവ്യം ജനങ്ങളിൽ ധർമ്മം സ്ഥാപിക്കയാണെന്നും ധാർമ്മികജീവിതം നയിക്കുന്നവരെ ധർമ്മത്തിൽനിന്നു് ഭ്രംശിപ്പിക്കയല്ലെന്നും പോയി പറയുക'' എന്നായിരുന്നു. ബ്രഹ്മചാരിയുടെ ധർമ്മം അനാഡംബരമായി ജീവിക്കയാണു്. അങ്ങനെ ജീവിക്കുന്ന ബ്രഹ്മചാരിയെ ആഡംബരങ്ങൾ കൊടുത്തു് ആകർഷിച്ചു് രാജധാനിലേയ്ക്കു് വരുത്താൻ ആഗ്രഹിച്ച അദ്ദേഹം രാജാവിന്റെ തെററു് മനസ്സിലാക്കി. അത്രയുമല്ല; ഗുരുവിനെ കാണാൻ ശിഷ്യൻ ഗുരു ഇരിക്കുന്നിടത്തു് ചെല്ലേണ്ടതാണു്. അതിനു പകരം ദൂതനെ മാത്രം അയച്ചു് ക്ഷണിച്ചതു് തെററാണെന്നും രാജാവിനു് മനസ്സിലായി. രാജാവു് വിനീതനായി, ശ്രീശങ്കരനെ കാലടിയിൽച്ചെന്നു് വണങ്ങി, അദ്ദേഹത്തിൽനിന്നു് തനിക്കുണ്ടായിരുന്ന ധാർമ്മികസംശയങ്ങൾക്കു് നിവാരണം വരുത്തി, തലസ്ഥാനത്തേയ്ക്കുമടങ്ങി. ഇതിൽനിന്നു് ബാല്യം മുതൽ ശങ്കരനുണ്ടായിരുന്ന ആഡംബരഭ്രമമില്ലായ്മയും ധർമ്മനിഷ്ഠയും നമുക്കു് മനസ്സിലാക്കാം. രാജപുരോഹിതനും മീമാംസകശിരോമണിയുമായ മണ്ഡനമിശ്രനെ തോല്പിച്ചു് ശിഷ്യനാക്കിയപ്പോൾ താൻ സമ്പാദിച്ചുവച്ചിരുന്ന അനവധി സ്വത്തു് അദ്ദേഹം ശ്രീശങ്കരന്റെ പാദത്തിൽ അർപ്പിച്ചു. ശ്രീശങ്കരൻ അതിൽനിന്നു് ഒരു നാണയം പോലും തൊടാതെ അതു് മുഴുവൻ പാവങ്ങൾക്കു് ദാനം ചെയ്യുകയാണുണ്ടായതു്.

ശത്രുവിനെ സ്നേഹിക്കയെന്നതു് പ്രയോഗത്തിൽ വരുത്തിയ ആളായിരുന്നു അദ്ദേഹം. ഒരു സർവ്വജ്ഞന്റെ തലവെട്ടി ഹോമിച്ചാൽ ഉൽകൃഷ്ടലോകം പ്രാപിക്കാമെന്നാണു് തന്റെ ദൃഢവിശ്വാസമെന്നു് പറഞ്ഞു് ശങ്കരന്റെ തല യാചിച്ചുകൊണ്ടു് അദ്ദേഹത്തെ സമീപിച്ച ഒരു കാപാലികനോടു് ശങ്കരൻ ശ്രുതിയുക്ത്യനുഭവസമ്മതമായ സ്വമതം ഉപദേശിച്ചിട്ടും അതു് അയാളുടെ ബുദ്ധിയിൽ പ്രവേശിക്കുന്നില്ലെന്നു് കണ്ടപ്പോൾ ശ്രീശങ്കരൻ അയാൾക്കു് തന്റെ തല കൊടുക്കാൻ തയ്യാറായി. ശങ്കരൻ സ്വശിഷ്യന്മാരാരും അടുത്തില്ലാതാകുന്ന ഒരു സമയം നിർദ്ദേശിച്ചിട്ടു് ആ സമയത്തു് ചെന്നു് തല മുറിച്ചു് ഹോമിച്ചുകൊള്ളാൻ ഉപദേശിച്ചു. ശങ്കരൻ, കാപാലികൻ വരാൻ ആജ്ഞാപിച്ച സമയം കാത്തിരുന്നു. അയാൾ വന്നയുടൻ മനസ്സിനെ ശരീരത്തിൽനിന്നും ഇന്ദ്രിയങ്ങളിൽനിന്നും വിരമിപ്പിച്ചു് ആത്മനിഷ്ഠനായിരുന്നു. എന്നാൽ, ഈശ്വരേച്ഛയാൽ, ഒരു സ്വപ്നംകണ്ടു് ഞെട്ടിയുണർന്ന പത്മപാദൻ ഓടിയെത്തി കാപാലികന്റെ കൈ വെട്ടിമുറിച്ചു് ഗുരുവിനെ രക്ഷിച്ചു. അതായിരുന്നു ഈശ്വരേച്ഛ. കാപാലികൻ മററു വിധത്തിൽ ശങ്കരനെ ജയിക്കാൻ നിവൃത്തിയില്ലാതെ അദ്ദേഹത്തെ വധിക്കാൻ ശ്രമിച്ചു് ശാങ്കരമതപ്രചാരം തടയാൻ ഒരുമ്പെട്ട ശത്രുവായിരുന്നു, എന്നാലെന്തു്? ദീനാനുകമ്പ ശങ്കരന്റെ വ്രതമായിരുന്നു.

കർമ്മകാണ്ഡവും താനുമായി യാതൊരു ബന്ധവുമില്ലെങ്കിലും മാതാവിന്റെ ആഗ്രഹം സാധിക്കാൻവേണ്ടി അവരുടെ അന്ത്യക്രിയ അദ്ദേഹംതന്നെ നിർവ്വഹിച്ചു. ''പിതാ നൈവ മേ നൈവ മാതാ ന ജന്മ'' അതായതു് എനിക്കു് അച്ഛനില്ല, അമ്മയില്ല, ജന്മവുമില്ല'' എന്നു് പഠിപ്പിച്ച അദ്ദേഹംതന്നെ, മരണം സമീപിച്ച മാതാവു് സ്മരിച്ച മാത്രയിൽ ദിവ്യദൃഷ്ടികൊണ്ടു് അതറിഞ്ഞു് ആകാശഗമനശക്തികൊണ്ടു് കാലടിയിലെത്തി അമ്മയെ ശുശ്രൂഷിക്കയും ആശ്വസിപ്പിക്കയും ചെയ്തു.

ജ്ഞാനികളിൽവച്ചു് ജ്ഞാനിയായ അദ്ദേഹം തന്റെ പ്രകരണ ഗ്രന്ഥങ്ങളെല്ലാം തന്നെ ആരംഭിക്കുന്നതു് ഗുരുവന്ദനപൂർവ്വമാണു്. കുയുക്തിവാദികളെ ശ്വാസം മുട്ടിക്കുന്ന കക്ശവേദാന്തവാദം മുഴക്കുന്ന ശങ്കരൻ ഒരു ഒന്നാംതരം കവിയായിരുന്നുവെന്നു് ശിവാനന്ദലഹരി മുതലായവ തെളിയിക്കുന്നു. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽ ഒരിടത്തും അതിദീർഘസമസ്തപദങ്ങൾ പ്രയോഗിച്ചിട്ടില്ല. എങ്കിലും സംസ്കൃതഭാഷ അദ്ദേഹത്തിന്റെ എഴുത്താണിയിൽക്കൂടി താനേ ഒഴുകി ഓലയിൽ പതിയുകയായിരുന്നുവെന്നു് അദ്ദേഹത്തിന്റെ ഗദ്യഗ്രന്ഥങ്ങൾ വായിക്കുന്ന ആക്കും കാണാൻ കഴിയും. അതിപ്രൗഢവിഷ

യങ്ങറം വാദിക്കുമ്പോറം ചിലയിടത്തു് അദ്ദേഹം പ്രയോഗിക്കുന്ന ഫലിതം കണ്ടാൽ അദ്ദേഹം വേദാന്തത്തിൽ കളിക്കുകയായിരുന്നു വെന്നു് ആക്കും തോന്നിപ്പോകും.

ഇനി ശ്രീശങ്കരൻെറ അദ്വൈതമതവീക്ഷണത്തെപ്പററി നോക്കാം. അദ്ദേഹം ഒരു പുതിയ മതം സ്ഥാപിച്ചില്ല. ''ഞാൻ നശിപ്പിക്കാനല്ല; പൂർത്തീകരിക്കാനത്രേ വന്നതു്'' എന്നു് യേശുക്രിസ്തു പറഞ്ഞതു് അനുഷ്ഠിച്ച ആളാണു് അദ്ദേഹം. അനാദികാലം മുതൽ ഭാരതത്തിൽ ഗുരുശിഷ്യപരമ്പരയാ ഉപദേശിക്കപ്പെട്ടുവന്നതും ഉപനിഷത്തുകളിൽ രേഖപ്പെടുത്തപ്പെട്ടതും കലിയുഗത്തു് മനുഷ്യക്കു് ആയുസ്സു് ചുരുങ്ങി വരുന്നതുകണ്ടു് അപാരകരുണനിമിത്തം കൃഷ്ണനായി അവതരിച്ച സർവ്വേശ്വരൻ ലളിതവാക്യങ്ങറംവഴി സംഗ്രഹിച്ചു് അജ്ജുനനെ നിമിത്തമാക്കി ഗീതയെന്ന പേരിൽ ലോകത്തിനു് ഉപദേശിച്ചതും, വ്യാസൻ അതിൻെറ യുക്തികളെ വ്യക്തമാക്കിയതുമായ വൈദികധമ്മത്തെത്തന്നെ ഭാഷ്യങ്ങളും പ്രകരണഗ്രന്ഥങ്ങളും വഴി കുറേക്കൂടി സുഗ്രഹവും സുരക്ഷിതവുമാക്കുക മാത്രമാണു് അദ്ദേഹം ചെയ്തതു്. അദ്ദേഹത്തിൻെറ മതത്തെ ഒരാറം ഇപ്രകാരം സംഗ്രഹിച്ചിരിക്കുന്നു.

''പരം സദ്ബ്രഹ്മൈവാസദിദമഖിലം ജീവനിലയം
ജഗത് സ്വീയാ ƒവിദ്യാവിലസിതമിദം ചാനുഭവതി.
വിനഷ്ടായാം യസ്യാം സ്വപരവിഷയാദ്വൈതകലയാ
സ്വകീയാമാപ്നോതി പ്രകൃതിമിതി ചാദ്വൈതപദവീ''

അദ്ദേഹത്തിൻെറ മതപ്രകാരം പരമാത്ഥസത്യം ഈശ്വരൻ മാത്രമാണു്. ജീവനും ജഗത്തും ഈശ്വരങ്കൽനിന്നു ഭിന്നമല്ല. ജീവൻെറ ജീവത്വവും ജഗത്തിൻെറ ജഗത്വവും മിഥ്യയാണു്. ബ്രഹ്മംതന്നെയാണു് ജീവനായും ജഗത്തായും പ്രതിഭാസിക്കുന്നതു്.

''വേദാന്തസിദ്ധാന്തനിരുക്തിരേഷാ
ബ്രഹ്മൈവ ജീവഃ സകലം ജഗച്ച''

എന്ന വാക്യം ഇവിടെ ഓക്കണം. ജീവനും ജഗത്തും ബ്രഹ്മമല്ലാതെ വേറൊന്നായി തോന്നുന്നതു് അജ്ഞാനം നിമിത്തമാണു്. എപ്പോറം അഭ്യാസംനിമിത്തം അജ്ഞാനം നശിക്കുന്നുവോ അപ്പോറം ഇതു പ്രത്യക്ഷമായി അനുഭവിക്കാൻ കഴിയും. ജീവൻെറ സ്വസ്വരൂപപ്രതിഷ്ഠ അഥവാ സ്വസ്വരൂപജ്ഞാനം തന്നെ മോക്ഷം. ഇതാണു് ശാങ്കരമതസാരം.

അദ്ദേഹം ഒന്നുംതന്നെ നമ്മോടു് കണ്ണുമൂടി വിശ്വസിക്കാൻ പറയുന്നില്ല. സ്വഗ്ഗത്തിൻെറ മേൽത്തട്ടിലിരിക്കുന്ന യഹോവയിലോ അള്ളാവിലോ പാവങ്ങറം പട്ടിണി കിടക്കുമ്പോറം പാലാഴിയിൽ

കിടന്നുറങ്ങുന്ന വിഷ്ണുവിലോ കൈലാസത്തു് ഭാര്യയോടൊരുമിച്ചു് കളിച്ചുചിരിച്ചു് സമയംകളയുന്ന ശിവനിലോ ഉള്ള വിശ്വാസത്തിലല്ല അദ്ദേഹത്തിന്റെ മതം ഉറപ്പിക്കപ്പെട്ടിരിക്കുന്നതു്. അതേസമയത്തു് അദ്ദേഹം അങ്ങനെ വിശ്വസിക്കുന്നവരുടെ വിശ്വാസം നശിപ്പിക്കുന്നുമില്ല.

''ന ബുദ്ധിഭേദം ജനയേദജ്ഞാനാം കർമ്മസംഗിനാം''.

അജ്ഞാനം നിമിത്തം കർമ്മങ്ങളിലേർപ്പെട്ടിരിക്കുന്നവരുടെ ബുദ്ധിയെ പെട്ടെന്നു് ഭ്രമിപ്പിക്കരുതെന്നു് ശ്രീശങ്കരനറിയാം. അതിനാൽ അവരോടു് ആ വിശ്വാസം കളയാൻ അദ്ദേഹം പറയുന്നില്ല. സ്വർഗ്ഗത്തിലെ പിതാവോ, ശിവനോ, വിഷ്ണുവോ ഉണ്ടായിരിക്കട്ടെ; ഇല്ലാതിരിക്കട്ടെ. ലോകത്തിലെ സകല ദേവന്മാരിൽ വിശ്വസിച്ചാലും സകല കർമ്മങ്ങൾ ചെയ്താലും പരമാർത്ഥസത്തും നിങ്ങളുടെ സ്വരൂപവുമായ ബ്രഹ്മത്തെ അറിഞ്ഞില്ലെങ്കിൽ നിങ്ങൾക്കു് മോക്ഷം കിട്ടുകയില്ലെന്നു് അദ്ദേഹം പറയുന്നു.

''കുരുതേ ഗംഗാസാഗരഗമനം വ്രതപരിപാലനമഥവാ ദാനം
ജ്ഞാനവിഹീനേ സർവ്വമനേന മുക്തിർഭവതി ന ജന്മശതേന''
''പ്രത്യഗ്ബ്രഹ്മവിചാരപൂർവ്വമുഭയോരേകത്വബോധാദ്വിനാ
കൈവല്യം പുരുഷസ്യ സിദ്ധ്യതി പരബ്രഹ്മാത്മതാലക്ഷണം''.
''ന സ്നാനൈരപി ചന്ദനൈരപി ജപൈർന്നോ കൃച്ഛ്റചാന്ദ്രായണൈർ-
ന്നോ വാഃപ്യദ്ധ്വരയജ്ഞദാനനിഗമൈർന്നോ മന്ത്രതന്ത്രൈരപി''

ലോകത്തുള്ള എല്ലാ തീർത്ഥങ്ങളിൽ കുളിച്ചാലും സകല യാഗങ്ങളും ഹോമങ്ങളും പൂജകളും ജപങ്ങളും നടത്തിയാലും ജ്ഞാനം വന്നല്ലാതെ മോക്ഷം കിട്ടുകയില്ല. ഇതുകൊണ്ടു് കർമ്മങ്ങളെല്ലാം ത്യജിക്കണമെന്നു് ശ്രീശങ്കരനഭിപ്രായമില്ല. കർമ്മങ്ങളെല്ലാം മനസ്സിനെ ശുദ്ധമാക്കാനുള്ള വഴിമാത്രം; മനഃശുദ്ധിക്കുള്ള ഉപായംമാത്രം. പുരോഹിതന്മാരുടെ കയ്യിലല്ല ശങ്കരമതപ്രകാരം മോക്ഷമിരിക്കുന്നതു്; അതു നമ്മുടെ കയ്യിൽതന്നെയാണു്.

വൈകുണ്ഠത്തോ സ്വർഗ്ഗത്തോ പോകുകയല്ല ശങ്കരന്റെ മോക്ഷം. വൈകുണ്ഠം ഉണ്ടായിരിയ്ക്കട്ടെ; ഇല്ലാതിരിക്കട്ടെ; അവിടെ ചില കർമ്മങ്ങളെക്കൊണ്ടു് പോകാമെന്നിരിക്കട്ടെ. അതുകൊണ്ടെന്തു്? അതു മോക്ഷമാകയില്ല. ''വൈകുണ്ഠാദിഷു നിത്യത്വമതിർ—ഭ്രമ ഏവ മൂഢബുദ്ധീനാം'' (വൈകുണ്ഠാദികൾ നിത്യമാണെന്നുള്ള ബുദ്ധി മൂഢബുദ്ധികളുടെ ഭ്രമം മാത്രമാണു്.) എന്തെന്നാൽ ആദിയുള്ളതിനെല്ലാം അന്തമുണ്ടു്. വൈകുണ്ഠമാകട്ടെ കൈലാസമാകട്ടെ നാം ഒരിക്കൽ ഒരു കാരണത്താൽ ചെന്നെത്തുന്ന സ്ഥാനമാണു്. ആ കാരണം ആദിയുള്ളതാണല്ലോ. കാരണത്തിന്റെ ഗുണം കാര്യത്തി

ല്യമുണ്ടു്. അപ്പോഠം കാര്യവും ആദിയുള്ളതാണു്. കാരണം അന്തമുള്ളതാണു്. അതുപോലെ കാര്യവും അന്തമുള്ളതായിരിക്കണം. ആ നിയമപ്രകാരം വൈകുണ്ഠാദികഠം നിത്യങ്ങളാകാൻ തരമില്ല. ഈ ന്യായപ്രകാരം വൈകുണ്ഠാദികഠം ഉണ്ടെങ്കിലും ഇല്ലെങ്കിലും മനുഷ്യജന്മത്തിന്റെ പരമോദ്ദേശ്യം അവിടെ എത്തുകയല്ലെന്നും നിത്യസുഖമായ മോക്ഷം കിട്ടേണ്ടവർ മററുവഴിക്കു് ശ്രമിക്കണമെന്നും ശങ്കരൻ സമത്ഥിക്കുന്നു. ഇതുകൊണ്ടെന്തുകിട്ടുന്നു? നമ്മുടെ മോക്ഷം നമ്മെ ആശ്രയിച്ചാണിരിക്കുന്നതെന്നും പുരോഹിതനേയോ മററൊരു ദേവനേയോ ആശ്രയിച്ചല്ല ഇരിക്കുന്നതെന്നും കിട്ടുന്നു. അപ്പോഠം കമ്മങ്ങളോ? കമ്മങ്ങഠം മനഃശ്ശുദ്ധിക്കു്, മനസ്സിനു പാകത വരാൻ, സഹായിക്കുമെന്നുമാത്രം. അതുകൊണ്ടെന്തുകിട്ടും? ഒട്ടധികം അന്ധവിശ്വാസം നശിക്കുന്നു. ശാങ്കരസിദ്ധാന്തപ്രകാരം പളനിക്കു പോകുന്നതും മക്കത്തുപോകുന്നതും തുല്യഫലമാണു്. എവിടെ പോയാലും മനഃശ്ശുദ്ധിയാണു് പ്രധാനം.

''കത്താവായ ഏശുവിൽ കൂടിയല്ലാതെ ആരും സ്വഗ്ഗത്തു പോകയില്ല'' എന്നെഴുതിയ ഒരു ലഘുലേഖ ഇന്നും എനിക്കു കിട്ടിയെന്നു് ഞാൻ പറഞ്ഞല്ലോ. കഷ്ടം! പാവങ്ങഠം! ഇവർ സ്വഗ്ഗത്തെപ്പററി എന്തറിഞ്ഞു? ഇതു കേട്ടാൽ സ്വഗ്ഗം ഇവക്കു സുപരിചിതമാണെന്നു തോന്നും. ഇതുപോലെ വിഷ്ണുവിനെ ഭജിക്കാത്തവക്കു് മോക്ഷം കിട്ടുകയില്ലെന്നു് വാദിക്കുന്നവർ ഹിന്ദുക്കളുടെയിടയിലുമുണ്ടു്. ഇതെല്ലാം അബദ്ധമാണെന്നു് ശങ്കരമതം പറയുന്നു. ശങ്കരമതപ്രകാരം ഈശ്വരൻ ഒന്നു്. ഈശ്വരങ്കൽനിന്നു് അന്യമായൊന്നുമില്ല. ആ ഈശ്വരനെ—പരമസത്യത്തെ—ശ്രുതികൊണ്ടും യുക്തികൊണ്ടും അനുഭവം കൊണ്ടും അദ്ദേഹം തെളിയിക്കുന്നു. ശങ്കരൻ, ആരും കണ്ടിട്ടില്ലാത്തവനും ആക്കും കാണാൻ കഴിയാത്തവനും മനുഷ്യനെ സൃഷ്ടിച്ചു കഷ്ടപ്പാടുകളുടെ നടുക്കു് വിട്ടശേഷം ഒളിഞ്ഞുമറഞ്ഞു് എവിടെയോ ഇരിക്കുന്നവനും ആയ ഒരു ഈശ്വരനിൽ വിശ്വസിക്കാൻ നിങ്ങളോടു പറയുന്നില്ല. ''ഈശ്വരൻ നിങ്ങളിൽതന്നെ ഇരിക്കുന്നു. നിങ്ങളുടെ സാക്ഷാൽ സ്വരൂപമാണു് ഈശ്വരത്വം. അഥവാ നിങ്ങഠം തന്നെ ഈശ്വരനാകുന്നു എന്നത്രേ അദ്ദേഹം പറയുന്നതു്.

''ഈശ്വരഃ സവ്വഭൂതാനാം ഹൃദ്ദേശേ/ജ്ജുന! തിഷ്ഠതി''

എന്ന ഗീതയാണു് അദ്ദേഹം നമ്മോടു പ്രമാണമാക്കുവാൻ പറയുന്നതു്.

''യദിദമസ്മിൻ ബ്രഹ്മപുരേ ദഹരം പുണ്ഡരീകം വേശ്മ, ദഹരേ/സ്മിന്നന്തരാകാശസ്തസ്മിന്യദന്തസ്തദന്വേഷ്ടവ്യം തദ്വാവ വിജിജ്ഞാസിതവ്യം'' എന്നു് ഉപനിഷത്തു്.

(യാതൊന്നാണോ ഈ ബ്രഹ്മപുരത്തിൽ (ശരീരത്തിൽ) ഹൃദയകമല മാകുന്ന വാസസ്ഥാനമായിരിക്കുന്നതു് അതിൻെറ ഉള്ളിലെ ആകാശത്തിൽ എന്താണോ ഉള്ളതു് അതു് അന്വേഷിക്കപ്പെടേണ്ടതും അറിയാനാഗ്രഹിക്കപ്പെടേണ്ടതുമാണു്). അതായതു് ഉള്ളിൻെറ ഉള്ളിലിരിക്കുന്ന ഈശ്വരനെ തേടണമെന്നു് അദ്ദേഹം ഉപദേശിക്കുന്നു.

ഈ ഈശ്വരനെ അദ്ദേഹം തെളിയിക്കുന്നു. ഒന്നും കണ്ണുമൂടി വിശ്വസിക്കണമെന്നു് ശങ്കരൻ നിർബന്ധിക്കുന്നില്ല.

''ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസിതവ്യഃ''

(ശ്രവണം, മനനം, നിദിദ്ധ്യാസനം ഇവയാൽ അറിയപ്പെടേണ്ടവനാണു് ആത്മാവു്). യുക്തിക്കു് ശങ്കരമതത്തിൽ സ്ഥാനമുണ്ടു്. ആത്മാവുണ്ടെന്നു് അദ്ദേഹം യുക്തികൊണ്ടു് തെളിയിക്കുന്നു.

''അത്രാപി സംശയശ്ചേത് സംശയിതാ യഃ സ ഏവ ഭവസി ത്വം'' ''ഇവിടെയും സംശയം വന്നോ? എന്നാൽ സംശയിക്കുന്നവൻതന്നെ ആത്മാവു്''. ആകട്ടെ, ആത്മാവില്ല എന്നു് ഒരാൾ പറഞ്ഞാൽ, ''പറഞ്ഞവനുണ്ടോ ഇല്ലയോ?'' എന്നാണു് മറുചോദ്യം. അതും സംശയമാണെന്നു് പറഞ്ഞാൽ ''ചോദ്യംതന്നെ ഉണ്ടോ ഇല്ലയോ?'' എന്നാകും. ചോദ്യമുണ്ടെങ്കിലല്ലേ ഉത്തരം വേണ്ടൂ. ചോദ്യമുണ്ടെന്നു് തീർച്ചയായാൽ ചോദ്യകർത്താവുണ്ടെന്നും തീർച്ചയായി. ''ചോദ്യകർത്താവു് ആരു്?'' എന്നാണു് ശങ്കരൻ ചോദിക്കുന്നതു്. ''അതു് ഞാൻ തന്നെ'' എന്നായിരിക്കാം ഉത്തരം. അപ്പോൾ ''നീ ആരു്?'' എന്നാണു് മറുചോദ്യം. ''ഞാൻ ആരു്?'' എന്ന അപഗ്രഥനം ചെയ്യാനാണു് ശങ്കരൻ നമ്മോടു് പറയുന്നതു്. ''അതു് കയ്യോ കാലോ മൂക്കോ കണ്ണോ ഇതെല്ലാംകൂടി ചേർന്നതോ?'' ''എല്ലാംകൂടിചേർന്നതു്'' എന്നു പറഞ്ഞാൽ ''കൈയ്യോ കാലിനോ നാശം വന്നാൽ അത്രയും 'ഞാൻ' എന്നതിൻെറ അംശത്തിനു് കുറവുവരുന്നില്ലല്ലോ. കൈയില്ലാത്തവനിലും കാലില്ലാത്തവനിലും നമ്മിലുള്ളതുപോലെ പൂർണ്ണനായ ഒരു 'ഞാൻ' കാണുന്നുണ്ടു്. അപ്പോൾ ''ഞാനാരു്?'' ഇങ്ങനെ ആലോചിക്കുമ്പോൾ ഞാനെന്നു് പറയുന്നതു് ശരീരമോ, മനസ്സോ 'ബുദ്ധിയോ' അല്ലെന്നു് കാണാൻ കഴിയും. മനസ്സിനെ ശുദ്ധമാക്കി അതിനെ ഉള്ളിലേയ്ക്കു് തിരിച്ചാൽ 'ഞാൻ' എന്ന വ്യവഹരിക്കപ്പെടുന്ന വസ്തുവിൻെറ സ്വരൂപം അറിയാൻ കഴിയും. എപ്പോൾ അതിനെ അറിയുന്നുവോ അപ്പോൾ അതു് ദേശകാലപരിമിതമല്ലാത്ത സർവ്വവ്യാപകവും അദ്വിതീയവുമായതാണെന്നു് അറിയാൻ കഴിയും. ഇതാണു് ശങ്കരമതം. ഇതുതന്നെയാണു് പാലസ്റ്റയിനിലെ വിദ്യാവിഹീനർക്കു് മനസ്സിലാകുന്ന ഭാഷയിൽ ക്രിസ്തു പഠിപ്പിച്ചതും,

മക്കത്തു് നബി ഉപദേശിച്ചതും, കർമ്മകാണ്ഡഭ്രാന്തരായ ബ്രാഹ്മണരുടെയിടയിൽ ശ്രീബുദ്ധൻ പ്രസംഗിച്ചതും.

''ചിത്തശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ; എന്തെന്നാൽ അവർ ഈശ്വരനെ കാണും'' എന്നു യേശുക്രിസ്തു പറയുന്നു. യേശുക്രിസ്തു ജനിക്കുന്നതിനു് ആയിരംവർഷംമുമ്പു് ഉപനിഷത്തുകൾ.

''ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ'' എന്നു പറഞ്ഞു.

''ശമദമാദിസംസ്കൃതം മനഃ ആത്മദർശനേ കരണം'' എന്നു ശ്രീശങ്കരൻ പറയുന്നു.

ആത്മാവുണ്ടെന്നുള്ളതിനു തെളിവു് അതിനെ കാണാൻ കഴിയുമെന്നുള്ളതാണു്.

* ''വീതരാഗഭയക്രോധൈർമ്മുനിഭിർവേദപാരഗൈഃ
നിർവ്വികല്പോ ഹ്യയം ദൃഷ്ടഃ പ്രപഞ്ചോപശമോƒദ്വയഃ''

എന്നു ശ്രീശങ്കരന്റെ പരമഗുരു ഗൗഡപാദർ പറയുന്നു. ഇതിനു് ശ്രീശങ്കരൻ:—

''വികല്പശൂന്യോ,യമാത്മാ ദൃഷ്ടഃ സന്ന്യാസിഭിഃ അയമാത്മാ ദ്രഷ്ടും ശക്യഃ'' എന്നർത്ഥമെഴുതുന്നു. അതായതു് വികല്പമില്ലാത്ത ഈ ആത്മാവു് കാണപ്പെട്ടിരിക്കുന്നു. എന്നുവച്ചാൽ സന്ന്യാസിമാർക്കു് ഈ ആത്മാവിനെ കാണാൻ കഴിയുമെന്നർത്ഥം.

''അനുഭവാവസാനം ച ബ്രഹ്മവിജ്ഞാനമവിദ്യായാ നിവർത്തകം
മോക്ഷസാധനം ച ദൃഷ്ടഫലതയേഷ്യതേ''

എന്നും പറയുന്നു. മതം, ശങ്കരന്റെ അഭിപ്രായത്തിൽ ചത്തിട്ടു ചെല്ലേണ്ടതായ ഏതോ ഒരു സ്വർഗ്ഗത്തേയ്ക്കു് പോകാനുള്ള വഴി തെളിക്കുന്ന വിദ്യയല്ല. ഇവിടെവച്ചുതന്നെ ഫലംതരുന്ന ഒന്നാണു്. ചത്തിട്ടു് എവിടെയോ പോകാനുള്ള വിദ്യയാകുമ്പോഴാണു് തമ്മിൽതല്ലുന്നതു്. ഓരോ മതക്കാരനും പറയുന്നു എന്റെ മതമാണു് സ്വർഗ്ഗത്തേയ്ക്കുള്ള വഴിയെന്നു്. ഒരുവൻ പറയുന്നു പള്ളിയിൽനിന്നു് വെള്ളമൊഴിച്ചാലേ സ്വർഗ്ഗത്തു് പോകുവെന്നു്. മറ്റൊരുവൻ പറയുന്നു സുന്നത്തു് കഴിച്ചാലേ സ്വർഗ്ഗത്തു് പോകുവെന്നു്. വേറൊരുവൻ പറയുന്നു തെറിപ്പാട്ടു് പാടിയാലേ സ്വർഗ്ഗം കിട്ടുവെന്നു്; കള്ളുവെച്ചു് പൂജിച്ചാലേ ഉള്ളെന്നു്. ''ആരുകണ്ടു ഇതെല്ലാം സ്വർഗ്ഗത്തേക്കുള്ള വഴിയാണെന്നു്?'' എന്നു ഞാൻ ചോദിക്കുന്നു. ''ഭൂമിയിൽ ആയിരം വർഷം

* രാഗം, ഭയം, കോപം എന്നിവ വെടിഞ്ഞു്, വേദത്തിന്റെ മറുകരയെത്തിയ മുനിമാരാൽ പ്രപഞ്ചം ഒടുങ്ങിയ അദ്വൈതവും വികൽപ്പമററതുമായ ഈ തത്ത്വം കാണപ്പെട്ടിരിക്കുന്നു.

മുമ്പ് ചിറകുള്ള ഒരു പൂച്ചയുണ്ടായിരുന്നെന്ന് വിശ്വസിച്ചാലേ സ്വർഗ്ഗമുള്ളൂ'' എന്നു ഞാൻ പറയുന്നുവെന്നിരിക്കട്ടെ. അല്ലാതെ സ്വർഗ്ഗത്തു പോകാൻ കഴിയുമെന്ന് നിങ്ങൾക്ക് തെളിയിക്കാൻ കഴിയുമോ? മതത്തിന്റെ പേരിൽ തമ്മിൽതല്ലിക്കുന്നതു് ഈമാതിരി വിശ്വാസങ്ങളും പ്രസംഗങ്ങളുമാണ്. ബുദ്ധിയുള്ളവരെ നിമ്നതപ്രസ്ഥാനത്തിലേയ്ക്ക് നയിക്കുന്നതും ഇതാണ്. ശ്രീശങ്കരന്റെ മതം അതല്ല. ഇവിടെവച്ചനുഭവിക്കാവുന്ന ലക്ഷ്യത്തോടുകൂടിയതാണതു്. അത്രയുമല്ല, ഇവിടെവച്ചനുഭവിക്കാത്തവരുടെ ജന്മം നിരർത്ഥകമാണെന്നും അദ്ദേഹത്തിനഭിപ്രായമുണ്ട്.

(1) ''യേ ഹി വൃത്തിം ജഹത്യേനാം ബ്രഹ്മാഖ്യാം പാവനീം പരാം.
വൃഥൈവ തേ തു ജീവന്തി പശുഭിശ്ച സമാ നരാഃ''

എന്ന് അദ്ദേഹം പറയുന്നു. ഇപ്രകാരമുള്ള ഒരു മതമല്ലയോ ഇന്നത്തെ ആവശ്യമെന്ന് നിങ്ങൾ ആലോചിക്കുവിൻ!

അദ്ദേഹം ഒരു മതത്തേയും മതക്കാരനേയും വെറുക്കുന്നില്ല. ശൈവം, വൈഷ്ണവം, ശാക്തം, ഗാണപത്യം മുതലായ മതങ്ങളിൽ നിന്ന്, അവയുടെ സങ്കുചിതത്തിൽനിന്ന് അനേകലക്ഷത്തെ അദ്ദേഹം പരിവർത്തനം ചെയ്യിച്ചെങ്കിലും ആ മതങ്ങളെ നശിപ്പിച്ചില്ല. അവരുടെ ഇഷ്ടദേവതകളുടെ ആന്തരതത്ത്വം വെളിപ്പെടുത്തിക്കൊടുത്തു് അവരുടെ അന്ധവിശ്വാസത്തേയും ദുരാചാരങ്ങളേയും നശിപ്പിച്ച് പരസ്പരം യോജിപ്പിക്കമാത്രമാണ്, അദ്ദേഹം ചെയ്തതെന്ന് ചരിത്രവും അദ്ദേഹമെഴുതിയ ഗ്രന്ഥങ്ങളും തെളിവുതരുന്നു. ഇതുപോലെ ക്രിസ്ത്യാനിയുടെ ക്രിസ്തുവിനും മുസൽമാന്റെ അള്ളാവിനും അദ്ദേഹത്തിന്റെ മതത്തിൽ സ്ഥാനമുണ്ട്.

ദ്വൈതത്തിലാണ് കലഹം. അദ്വൈതത്തിൽ കലഹമില്ല.

* ''സ്വസിദ്ധാന്തവ്യവസ്ഥാസു ദ്വൈതിനോ നിശ്ചിതാ ദൃഢം
പരസ്പരം വിരുദ്ധ്യന്തേ തൈരയം ന വിരുദ്ധ്യതേ''

എന്നു ഗൗഡപാദാചാര്യർ പറയുന്നു.

''ഏവമേവൈഷപരമാർത്ഥോ, നാന്യഥേതി, തത്ര തത്രാനുരക്താഃ പ്രതിപക്ഷം ചാത്മനഃ പശ്യന്തസ്തം ദ്വിഷന്ത ഇത്യേവം രാഗദ്വേഷോപേതഃ സ്വസിദ്ധാന്തദർശനനിമിത്തമേവ പരസ്പരമന്യോന്യം വിരുദ്ധ്യന്തേ തൈരന്യോന്യവിരോധിഭിഃ അസ്മദീയോയം

(1) അത്യന്തം ശുദ്ധമായ ഈ ബ്രാഹ്മീവൃത്തിയെ ആരുകൈവിടുന്നുവോ അവരുടെ ജീവിതം വ്യർത്ഥംതന്നെ. ആ മനുഷ്യർ മൃഗതുല്യരാകുന്നു.

* അവരവരുടെ സിദ്ധാന്തങ്ങളുടെ വ്യവസ്ഥകളിൽ ദൃഢമായി ഉറച്ചുനിന്നുകൊണ്ട് ദ്വൈതികൾ അന്യോന്യം വിരോധപ്പെടുന്നു. ഇത്—അദ്വൈതദർശനം—അവരോട് വിരോധപ്പെടുന്നില്ല.

വൈദികഃ സർവ്വാനന്യത്വാദാത്മൈകത്വദർശനപക്ഷോ ന വിരുദ്ധ്യതേ യഥാസ്വഹസ്തപാദാദിഭിഃ; ഏവം രാഗദ്വേഷാദിദോഷാനാസ്പദത്വാത് ആത്മൈകത്വബുദ്ധിരേവ സമ്യഗ്ദർശനമിത്യഭിപ്രായഃ''.

(ഇതുമാത്രമാണ് പരമാർത്ഥം. മറെറാന്നമല്ല എന്നുപറഞ്ഞ് തന്റെ പക്ഷത്തിൽ ഒട്ടിനിന്ന് എതിരാളിയെ കണ്ട് അവരെ രാഗദ്വേഷങ്ങൾ നിമിത്തം ദ്വേഷിച്ച് അവനവന്റെ സിദ്ധാന്തം മാത്രമറിയുന്നവർ പരസ്പരം കലഹിക്കുന്നു. ഇങ്ങനെ പരസ്പരം കലഹിക്കുന്നവരോട് നമ്മുടെ ഈ ആത്മൈകത്വം പഠിപ്പിക്കുന്ന വൈദികമതത്തിന് വിരോധമില്ല. ഒരുവന് തന്റെ കൈകാലുകളോടും മററും വിരോധമുണ്ടാകാറില്ലല്ലോ. ഇങ്ങനെ രാഗദ്വേഷാദികൾക്ക് ഇരുപ്പിടമില്ലാത്തതിനാൽ ആത്മൈകത്വബുദ്ധിതന്നെ ശരിയായ ദർശനമെന്നഭിപ്രായം).

നോക്കുക; ക്രിസ്തുവല്ലാതെ ഒരു ദൈവപുത്രനില്ലെന്നും ക്രിസ്തുവിൽ കൂടിയല്ലാതെ മോക്ഷമില്ലെന്നും പറയുന്ന ക്രിസ്ത്യാനികൾ.

മുഹമ്മദാണ് ഒടുവിലത്തെ നബി. അദ്ദേഹത്തിലാണ് അല്ലാഹുവിന്റെ സന്ദേശം പൂർത്തിയായതു്. ദൈവത്തിനു പുത്രന്മാരുണ്ടാകയില്ല. വിഗ്രഹാരാധകന്മാരെല്ലാം അശുചികളാകുന്നു. നിന്റെ സ്വന്തം ആളുകളിൽനിന്നല്ലാതെ വിശ്വസ്തസ്നേഹിതന്മാരെ എടുക്കരുതു്'' എന്നും മററും മുസ്ലീങ്ങൾ പറയുന്നു. ''ബുദ്ധനാണു പൂർണ്ണത പ്രാപിച്ചയാൾ. ബുദ്ധൻ പറയുന്ന ഈശ്വരൻ ഇല്ലെന്ന്. അതിനാൽ ഈശ്വരൻ ഉണ്ടെന്നു് പറയുന്നതു തെററു്'' എന്നു ബൗദ്ധർ പറയുന്നു. ഇപ്രകാരം മതത്തിന്റെ പേരിൽ ഭ്രാന്താലയമായിത്തീർന്നിരിക്കുന്ന ലോകത്തിന് ഇന്നു് ശ്രീശങ്കരന്റെ സന്ദേശം ആവശ്യമായിരിക്കുന്നു.

അദ്ദേഹം ഒരു പുസ്തകത്തിലും കണ്ണുമൂടി വിശ്വസിക്കാൻ പറയുന്നില്ല. പുസ്തകത്തിലെ കണ്ണടച്ച വിശ്വാസമാണ് വഴക്കിനെല്ലാം കാരണം. ''നഹി ശ്രുതിശതമപി ശീതോ ƒഗ്നിരപ്രകാശോ വേതി ബ്രൂയാത് പ്രാമാണ്യമുപൈതി'' (നൂറുവേദം ഒന്നിച്ചുനിന്ന് അഗ്നിക്കു പ്രകാശമില്ലെന്നോ തണുപ്പാണെന്നോ പറഞ്ഞാലും അതു പ്രമാണമാകയില്ല) എന്നു ശ്രീശങ്കരൻ ഉറപ്പുപറയുന്നു. അദ്ദേഹത്തിന്റെ പക്ഷത്തിൽ മതം മനുഷ്യന് ഈ ശരീരത്തിലിരുന്നുതന്നെ അനുഭവിക്കാവുന്ന നിത്യാനന്ദം പ്രാപിക്കാനുള്ള ഒരു സയൻസാണ്. അദ്ദേഹത്തിന്റെ മതം സദാചാരത്തിന് സർവ്വപ്രാധാന്യം കല്പിക്കുന്നു.

''നാവിരതോ ദുശ്ചരിതാത് നാശാന്തോ നാസമാഹിതഃ
നാശാന്തമാനസോ വാപി പ്രജ്ഞാനേനൈനമാപ്നുയാത്''

എന്ന വേദവാക്യത്തിനു് അദ്ദേഹം സർവ്വപ്രാധാന്യം കല്പിക്കുന്നു. ബ്രഹ്മസൂത്രത്തിലെ 'സർവ്വാന്നാനുമിത്യാ'ധികരണം മുതലായവയിലും ചാരിത്രശുദ്ധിക്കു് നിഷ്കർഷ വയ്ക്കുന്നുണ്ടു്. ''ജ്ഞാനിക്കു് എന്തും ചെയ്യാം'' എന്നും മററും പറഞ്ഞുനടക്കുന്ന കപടവേദാന്തികൾക്കു് ശങ്കരമതത്തിൽ സ്ഥാനമില്ല. തോന്നിയതുപോലെ ചെയ്തു നടക്കുന്നതാണു് ജ്ഞാനിയുടെ ലക്ഷണം എങ്കിൽ അവരും പട്ടിയും തമ്മിലെന്താണു വ്യത്യാസമെന്നാണു്'' ശങ്കരമതം ചോദിക്കുന്നതു്. ''ശുനാം തത്ത്വദൃശാം ചൈവ കോ ഭേദഃ''

ശാങ്കരമതം സർവ്വമനുഷ്യർക്കും ഉള്ളതാണു്. ആത്മാവു്ജാതിയോ വർണ്ണമോ വർഗ്ഗമോ ഇല്ലാത്തതാണെന്നു അതു് പഠിപ്പിക്കുന്നു. സർവ്വത്ര ഈശ്വരനെ കാണാൻ അതു് ഉപദേശിക്കുന്നു. മതത്തിൻേറയോ ജാതിയുടേയോ നേഷൻേറയോ പേരിലുള്ള കലഹത്തിലേർപ്പെടരുതെന്നു് അതു ശാസിക്കുന്നു. എന്തെന്നാൽ ഈ ചിന്തകളെല്ലാം വാസ്തവത്തിനു വിപരീതവും ആത്മനിഷ്ഠക്കു വിരുദ്ധവും ആകുന്നു.

''ജാതിനീതികുലഗോത്രദൂരഗം നാമരൂപഗുണദോഷവർജ്ജിതം
ദേശകാലവിഷയാതിവർത്തി യത് ബ്രഹ്മതത്ത്വമസി
ഭാവയാ*ff*ത്മനി''

വാസ്തവത്തിൽ ആരു് നായർ? ആരു് ഈഴവൻ? ആരു് കുറവൻ? ആരു് പറയൻ? ആരു് ഇന്ത്യൻ? ആരു് യൂറോപ്യൻ? ആരു് ജർമ്മൻകാരൻ? ആരു് റഷ്യാക്കാരൻ? ആരു് ക്രിസ്ത്യൻ? ആരു് മുസ്ലീം? എല്ലാം ഒരേ വസ്തുവിൽ ഉണ്ടായതായി തോന്നുന്ന നാമരൂപങ്ങൾ തന്നെ. ഇതിനെ വച്ചുകൊണ്ടു് മനുഷ്യൻ എന്തിനു മനസ്സിനെ രാഗദ്വേഷാധീനമാക്കി നിത്യാനന്ദത്തിൽനിന്നു പതിക്കുന്നു? ക്രിസ്ത്യാനിക്കല്ലാതെ മോക്ഷമില്ലത്രേ. അതു് ഞങ്ങളും സമ്മതിക്കാം. യേശുക്രിസ്തു ഉപദേശിച്ചതുപോലെ ജീവിക്കാത്തവനു്—സത്യം, സദാചാരം, ത്യാഗം മുതലായവയോടുകൂടി ജീവിച്ചു് ചിത്തശുദ്ധിസമ്പാദിക്കാത്തവനു്—മോക്ഷമില്ലെന്നു് ഞാനും സമ്മതിക്കാം. എന്നാൽ അതിനു് ആരു ശ്രമിക്കുന്നു? പള്ളിയിൽ പോകുകാരിൽ എത്ര ക്രിസ്ത്യാനികളുണ്ടു്? അതുപോലെയാണു ഹിന്ദുവിൻേറയും സ്ഥിതി. അവരുടെ മതഗ്രന്ഥങ്ങളിൽ പ്രധാനമായ വേദമോ ശങ്കരാദ്യാചാര്യന്മാരുടെ ഉപദേശമോ അനുസരിച്ചു നടക്കാൻ ആഗ്രഹിക്കുന്നവർ എത്ര പേരുണ്ടു്? ഈ വഴക്കുകളെല്ലാം അസ്തമിക്കണം. അതിനാണു ശങ്കരൻെറ സന്ദേശം. അദ്ദേഹം പഠിപ്പിച്ചതു് ഇൻറർനാഷണലിസമല്ല. One Nationalism (ഏകരാഷ്ട്രീയത) ആണു്. എല്ലാവരും ഒരേ വസ്തുവിൻെറ നാനാംശങ്ങൾ, നാനാഭാവങ്ങൾ എന്നാണു്; കർമ്മഭൂമിയായ ഈ ഭൂമിയിൽ ഒരേ കാര്യം—നിത്യാനന്ദപ്രാപ്തി—സാധിക്കാൻ

വന്നവർ; നിത്യാനന്ദം സാധിക്കേണ്ടവർ. ഇവിടെ കലഹത്തിന്ന് സ്ഥാനമില്ല. കലഹം നമ്മെ ലക്ഷ്യത്തിൽനിന്ന് അധഃപതിപ്പിക്കുന്നു. ഇതാണ് ശങ്കരൻ പറയുന്നത്.

ഇപ്രകാരമുള്ള ഒരു മതത്തിനല്ലാതെ ലോകത്തു ശാന്തിയും സമാധാനവും സ്ഥാപിക്കാൻ കഴികയില്ല. സ്വഭാവശുദ്ധിയിൽ അടിസ്ഥാനമുറപ്പിച്ചുകൊണ്ട് യുക്തിക്കു വിരുദ്ധമല്ലാത്തവണ്ണം അനുഭവം നൽകുന്നതും, പുരോഹിതത്വത്തിനും അന്ധവിശ്വാസത്തിനും ഇട കൊടുക്കാത്തതും, ലോകത്ത് ഇന്നുവരെ ഉണ്ടായവരും ഇപ്പോഴുള്ളവരും ഇനി ഉണ്ടാകാൻ പോകുന്നവരുമായ എല്ലാ മഹാന്മാരേയും ആദരിക്കാൻ പഠിപ്പിക്കുന്നതും, സകല മനുഷ്യവർഗ്ഗത്തേയും വർണ്ണ വർഗ്ഗദേശഭേദമെന്യേ തുല്യമായി വീക്ഷിക്കാൻ കഴിവുണ്ടാക്കുന്നതും, നിരീശ്വരവാദിയുടെ മുമ്പിൽ നിർഭയം നിവർന്നുനിന്ന് അയാളെ വെല്ലുവിളിക്കാൻ കരുത്തു നൽകുന്നതുമായ ഒരു മതമാണ് ഇന്നത്തെ ആവശ്യം. ആ മതത്തെ ശ്രീശങ്കരൻ ലോകസമക്ഷം അവതരിപ്പിച്ചിരിക്കുന്നു. ആ മതത്തിനല്ലാതെ ലോകത്തെ ആററംബോംബിൽനിന്ന് രക്ഷിയ്ക്കാൻ കഴികയില്ല. ''ക്രിസ്തുമതത്തിലാണ് ലോകരക്ഷ''യെന്ന് ക്രിസ്ത്യാനികൾ പറയുന്നു. ഒരു കാലത്ത് ക്രിസ്തുമതം സർവ്വശക്തമായി വ്യാപിച്ചിരുന്ന യൂറോപ്പിൻെറ ഭൂരിഭാഗം എങ്ങനെ ഇന്ന് 'മതം മനുഷ്യനെ മയക്കുന്ന കറപ്പെന്നു' പറയുന്ന കമ്മ്യൂണിസത്തിന് അധീനമായെന്ന് അവർ പറയട്ടെ! ക്രിസ്തുമതത്തിൻെറ പിന്നിൽ വേദാന്തമില്ലാതിരുന്നതുകൊണ്ട് എന്നാണ് വാസ്തവം. ക്രിസ്തുമതത്തിൻെറ നിലനിൽപ്പുപോലും വേദാന്തത്തെ ആശ്രയിച്ചിരിക്കുന്നു. ഇന്ത്യയിൽ ഇന്നു മതപരിവർത്തനം ചെയ്യിയ്ക്കാൻ വട്ടംകൂട്ടുന്ന മിഷണറിമാർ ഇതോർത്തുകൊള്ളണം. ''പിതാവേ! അവർക്ക് മാപ്പു കൊടുക്കണേ! എന്തെന്നാൽ അവർ ചെയ്യുന്നതെന്തെന്ന് അവർ അറിയുന്നില്ല.'' എന്നു ക്രിസ്തു പറഞ്ഞതു തന്നെയാണ് എനിക്കും പറയാനുള്ളത്. യൂറോപ്പിലെ അനത്ഥങ്ങൾ അവർ ഇന്ത്യയിൽ വലിച്ചിടാതിരിക്കട്ടെ. ക്രിസ്തു പൌരസ്ത്യനായിരുന്നു. ക്രിസ്തുവിൻെറ ഉപദേശങ്ങൾ ക്രിസ്തു ജനിക്കുന്നതിന് ആയിരം വഷം മുൻപുതന്നെ ഭാരതത്തിലുണ്ടായിരുന്നതുമാണ്. ക്രിസ്തുവിൻെറ സന്ദേശത്തിൻെറ ആന്തരാത്ഥം വേദാന്തഗ്രന്ഥങ്ങളിലാണുള്ളത്. ആ വേദാന്തത്തിൻെറ ഏററവും ഉൽകൃഷ്ടവ്യാഖ്യാതാവാണ് ഭഗവാൻ ശ്രീശങ്കരൻ. ക്രിസ്ത്യൻ മിഷണറിമാരോട് എനിക്ക് പറയാനുള്ളത് അവർ വേദാന്തം—പ്രത്യേകിച്ചും ശാങ്കരഗ്രന്ഥങ്ങൾ—പഠിച്ച് യൂറോപ്പിലും അമേരിക്കയിലും പോയി ധർമ്മപ്രചാരം ചെയ്ത് അവിടെയുള്ളവരെ യഥാത്ഥ ക്രിസ്തുമതത്തിലേക്ക് തിരിച്ചു കൊണ്ടുവരണമെന്നാണ്. ഇതിന് അവക്ക് സൽബുദ്ധിയുണ്ടാകട്ടെ!

ഇന്ത്യയിലെ ഗവമ്മെൻറുകളോടും പൊതുജനങ്ങളോടും ഞാൻ പറയുന്നു, നിങ്ങൾക്കു നിരീശ്വരമായ കമ്മ്യൂണിസത്തെ തടയണമെങ്കിൽ ശ്രീശങ്കരനാൽ ഉപദേശിക്കപ്പെട്ട മതം പ്രചരിപ്പിച്ചുകൊള്ളുക എന്നു്. മതബോധം കൊണ്ടല്ലാതെ, മതോപദേശമനുസരിച്ചുള്ള ജീവിതം കൊണ്ടല്ലാതെ, നിങ്ങൾക്കു കമ്മ്യൂണിസത്തെ തടയാൻ സാധിക്കയില്ല. വാളുകൊണ്ടും പട്ടാളംകൊണ്ടും ഒരിക്കലും സാധിക്കയില്ല.

''ദേയം ദീനജനായ ച വിത്തം''

എന്നു് ശ്രീശങ്കരൻ ഗൃഹസ്ഥന്മാരോടു പറയുന്നു. ഹേ ഗൃഹസ്ഥന്മാരേ! നിങ്ങൾക്കു് ശാന്തി വേണമെങ്കിൽ സ്വാർത്ഥത വെടിഞ്ഞു്, ഭോഗലാലസത ത്യജിച്ചു് നിങ്ങളുടെ ധനം രോഗികളുടേയും ദീനന്മാരുടേയും അനാഥരുടേയും ശുശ്രൂഷയ്ക്കായി ഉഴിഞ്ഞുവെച്ചുകൊള്ളണം. അതിലേയ്ക്കു നിങ്ങൾക്കു് സന്മനസ്സുണ്ടാകട്ടെ!

ഭഗവാൻ ശ്രീശങ്കരൻ ജനിച്ച ഈ പുണ്യഭൂമി മതത്തിന്റേയും ധനത്തിന്റേയും രാഷ്ട്രത്തിന്റേയും പേരിൽ ലോകത്തു് ഇന്നു പ്രചരിക്കുന്ന അശാന്തിയെ ശമിപ്പിച്ചു് നിത്യശാന്തി സ്ഥാപിക്കുന്നതിനു് മാർഗ്ഗദർശിയായിത്തീരട്ടെ!



* 29–3–1949–ലെ ശ്രീചിത്രയുഗം വാരികയിൽ പ്രസിദ്ധപ്പെടുത്തിയതു്.

# 48. ശ്രീനാരായണഗുരുവും മതവും

സ്വാഗതപ്രാസംഗികൻ എന്നെക്കാണാൻ വന്നതും ശ്രീശങ്കരാ കോളേജിനെ സംബന്ധിച്ച് എനിക്കുണ്ടായ തിരക്കും അതിനിടയ്ക്ക് ഞാൻ ഇവിടെ വന്നതിന്റെ ഹേതുവും പറഞ്ഞു. ശ്രീശങ്കരാകോളേജിന്റെ ചിന്ത എന്നെ വല്ലാതെ പിടികൂടിയിട്ടുണ്ട്. അതിനേപ്പററി സ്വാഗതപ്രാസംഗികൻ പറഞ്ഞതു് കോളേജിനെപ്പററി അല്പം പറയാൻ അവസരം തന്നതിൽ സന്തോഷിക്കുന്നു.

ശ്രീശങ്കരൻ കേരളത്തിൽ അവതരിച്ചിട്ട് 1200 വർഷത്തിലധികം കഴിഞ്ഞിരിക്കുന്നു. ഇത്രയും കാലമായിട്ടും കേരളീയർ അദ്ദേഹത്തിന്റെ ഉപദേശങ്ങൾ അംഗീകരിക്കുകയോ അദ്ദേഹത്തിന്റെ ഒരു സ്മാരകം ഏർപ്പെടുത്തുകയോ ചെയ്തില്ല. അങ്ങനെ ചെയ്തിരുന്നെങ്കിൽ ഇവിടെ ഒരു ശ്രീനാരായണഗുരു ഉണ്ടാകേണ്ട ആവശ്യവും നേരിടുമായിരുന്നില്ല. ശ്രീശങ്കരൻ അദ്വൈതിയായിരുന്നു, അദ്ദേഹത്തിനു് മുമ്പും അദ്വൈതം ഉണ്ടായിരുന്നെങ്കിലും അദ്ദേഹമാണ് അതു പണ്ഡിതന്മാർക്ക് ഗ്രഹിക്കത്തക്കവണ്ണമാക്കിയതു്. അദ്വൈതം തന്നെയാണ് ശ്രീനാരായണഗുരുസ്വാമികളുടെ മതവും. അദ്ദേഹം ഒരു അദ്വൈതാശ്രമം ആലുവായിൽ സ്ഥാപിച്ചതുതന്നെയാണ് അതിനു തെളിവു്. അദ്ദേഹം ബൗദ്ധാശ്രമമോ, ക്രൈസ്തവാശ്രമമോ, ഇസ്ലാമികാശ്രമമോ, ദ്വൈതാശ്രമമോ, വിശിഷ്ടാദ്വൈതാശ്രമമോ, ഭക്തിയോഗാശ്രമമോ, രാജയോഗാശ്രമമോ ഒന്നും സ്ഥാപിക്കാതെ ഒരു അദ്വൈതാശ്രമം സ്ഥാപിക്കാൻ കാരണമാക്കിയതെന്തു്? അദ്വൈതം അദ്ദേഹത്തിന്റെ മതമായതുതന്നെ.

''സർവ്വം ഹി സച്ചിദാനന്ദം നേഹ നാനാസ്തി കിഞ്ചന
യഃ പശ്യതീഹ നാനേവ മൃത്യോർമൃത്യും സ ഗഛതി''
''ഏകം സത്യം ന ദ്വിതീയം''
''ഏകമേവാദ്വിതീയംബ്രഹ്മാസ്തി നാന്യന്ന സംശയഃ
ഇതിവിദ്വാന്നിവർത്തേത ദ്വൈതാന്നാവർത്തതേ പുനഃ''

(ഇവിടെ എല്ലാം സച്ചിദാനന്ദം തന്നെ, പലതായൊന്നുമില്ല. ഇവിടെ പലതായുള്ളതുപോലെ കാണുന്നവൻ മരണത്തിൽനിന്നു മരണത്തിലേയ്ക്കു് ഗമിക്കുന്നു. സത്യമൊന്നു്; രണ്ടാമതൊന്നില്ലാത്തതാണ്, രണ്ടാമതൊന്നില്ലാത്ത ബ്രഹ്മമുണ്ടു്. മററൊന്നുമില്ല. ഇതിൽ സംശയമില്ല എന്നറിഞ്ഞു് ജ്ഞാനി ദ്വൈതത്തിൽനിന്നു പിന്മാറണം.

പിന്നെ പുനർജ്ജന്മമില്ല). ഇതിൽനിന്നു് ശ്രീനാരായണൻെറ മതം അദ്വൈതമാണെന്നു് സ്പഷ്ടമല്ലേ? അദ്ദേഹം അദ്വൈതിയായതുകൊണ്ടാണു് പരമതനിന്ദയില്ലാത്ത ആളായിരുന്നതു്. ശ്രീശങ്കരൻെറ പരമഗുരുവായ ഗൗഡപാദാചാര്യർ തന്നെ മതകലഹത്തിനു് വിരാമമിട്ടിട്ടുണ്ടു്.

''സ്വസിദ്ധാന്തവ്യവസ്ഥാസു ദ്വൈതിനോ നിശ്ചിതാ ദൃഢം
പരസ്പരം വിരുദ്ധ്യന്തേ തൈരയം ന വിരുദ്ധ്യതേ''

ദ്വൈതമാണു് കലഹകാരണം. അവരോടു് അദ്വൈതിക്കു് വിരോധമില്ല.

ഇങ്ങനെ ശ്രീശങ്കരൻ തുടങ്ങി ശ്രീനാരായണഗുരു വരെയുള്ള മഹാചാര്യന്മാർ അംഗീകരിച്ച അദ്വൈതസിദ്ധാന്തത്തിൻെറ ഗൗരവം മനസ്സിലാക്കുന്നതിനാണു് ശ്രീശങ്കരാകോളേജ് ഉണ്ടാക്കിയതു്.

കോളേജിൻെറ ജോലിത്തിരക്കിനിടയിൽ ഇവിടെ ഒരു പ്രസംഗം ചെയ്യുന്നതിലേയ്ക്കു് വരാൻ എന്നെ പ്രേരിപ്പിച്ചതു് ശ്രീനാരായണനെക്കുറിച്ചു് എനിക്കുള്ള ബഹുമതിയാണു്. എൻെറ ആറേഴ വയസ്സു മുതൽ ഞാൻ സന്ന്യാസിമാരുമായി ഇടപഴകിയിട്ടുണ്ടു്. കേരളത്തിൽ കേംവികേട്ട മിക്കവരുമായി കൂട്ടിമുട്ടിയിട്ടുണ്ടു്. മലയാളികളായ സന്ന്യാസിമാരിൽ മിക്കവാറും എല്ലാവരോടും ഞാൻ എഴുതിയോ ചോദ്യം ചോദിച്ചോ വഴക്കിട്ടിട്ടുണ്ടു്. അങ്ങനെ ഒരിക്കലും ഉണ്ടായിട്ടില്ലാത്ത ഒരാളാണു് ശ്രീനാരായണഗുരു. അദ്ദേഹം ഞാനുമായി പരിചയപ്പെട്ടതിൻെറ ഒരു ചുരുങ്ങിയ വിവരണം ശിവഗിരിയിൽനിന്നും പ്രസിദ്ധപ്പെടുത്തിയ ശതാബ്ദവിശേഷാൽ പ്രതിയിൽ കൊടുത്തിട്ടുള്ളതു് നിങ്ങൾ വായിച്ചിരിക്കുമെന്നു് ഞാൻ വിശ്വസിക്കുന്നു. അദ്ദേഹത്തിനു് എന്നോടു് സ്നേഹവും എനിക്കു് അദ്ദേഹത്തോടു് ഭക്തിയുമാണു് ആദ്യം മുതൽ ഉണ്ടായിട്ടുള്ളതു്. ആ ഭക്തിയും ബഹുമതിയും ആണു് എന്നെ ഈ ജോലിത്തരക്കിനിടയിൽ ഇന്നു് ഇവിടെ കൊണ്ടുവന്നിട്ടുള്ളതു്.

ഇന്ത്യ എന്നാണു് ഒരു നേഷനായതെന്നു് ആർക്കും നിശ്ചയമില്ല. അതു് ഭാരതവർഷം, ഭാരതഖണ്ഡം എന്നീ നാമങ്ങൾ കൈക്കൊണ്ടതു് ചരിത്രാതീതകാലത്താണെന്നു് തീർച്ചയാണു്. ഇന്ത്യ രാഷ്ട്രീയമായി പല ചെറിയ രാജ്യങ്ങളായിട്ടാണു് പഴയ കാലം മുതൽ ഇരുന്നിട്ടുള്ളതു്. ഭാഷാപരമായും ഇന്ത്യയിൽ ഒരുകാലത്തും ഒരൈക്യം ഉണ്ടായിരുന്നിട്ടില്ല. എങ്കിലും ഇന്ത്യ ചരിത്രത്തിനു് നോട്ടമെത്താത്ത കാലം മുതൽ ഒരു നേഷനാണു്. ഇന്നും ഒരു നേഷനായിട്ടു് നിലകൊള്ളുന്നു. ഇന്ത്യ ഒരു നേഷനായിത്തീർന്നശേഷം

രാഷ്ട്രീയമായ ഐക്യവും ഭാഷാപരമായ ഐക്യവും ഉറപ്പിച്ചുകൊണ്ട് ഈജിപ്റ്റ്, ബാബിലോണിയ, അസീറിയ, ഗ്രീസ്, റോം, ജർമ്മനി, ഫ്രാൻസ്, ഇംഗ്ലണ്ട് എന്നീ സാമ്രാജ്യങ്ങളുണ്ടായി. അവയെല്ലാം പൊടിഞ്ഞുതകർന്നു. ഇനി ആ നേഷനുകൾ ജീവിച്ചുവരുമെന്ന് ആശിക്കാനും വഴിയില്ല. ഇന്ത്യ ഇതാ ആയിരം വർഷത്തെ കൊള്ളയും മർദ്ദനവും സഹിച്ചിട്ടും നശിക്കാതെ, തകരാതെ വീണ്ടും ഉണർന്നെഴുന്നേററിരിക്കുന്നു. ഇതിന്റെ രഹസ്യം എന്ത്? രാഷ്ട്രീയ കാര്യങ്ങളിൽ സദാകാലവും വ്യാപൃതരായിരിക്കുന്ന നേതാക്കന്മാരും യുവാക്കന്മാരും ഉത്തരം പറയണം. അവർ സ്വന്തമായി ഒരു ഉത്തരം കണ്ടുപിടിക്കട്ടെ! അല്ലെങ്കിൽ അറിയുന്നവർ പറയുന്നത് കേൾക്കണം. ഇതിനുത്തരം നൽകിയിട്ടുള്ളത് സ്വാമി വിവേകാനന്ദനും മഹാത്മജിയുമാണ്". ഇന്ത്യയിൽ ആസേതുഹിമാചലം കുടിലിലും കൊട്ടാരത്തിലും ഒരുപോലെ ആതിഥ്യം സ്വീകരിച്ചുകൊണ്ട് സഞ്ചരിച്ച് ഭാരതത്തെപ്പററി പഠിച്ചശേഷം അമേരിക്കയിലെ സർവ്വമത സമ്മേളനത്തിൽ ഹിന്ദുമതപ്രതിനിധിയായിപ്പോയി അവിടെ തന്റെ വിജയക്കൊടി പറപ്പിച്ചശേഷം യൂറോപ്പിലും അമേരിക്കയിലും ധർമ്മസന്ദേശം പരത്തിയിട്ട് ഭാരതത്തിലേയ്ക്കു് മടങ്ങിവന്ന സ്വാമി വിവേകാനന്ദന് സിലോൺ മുതൽ അൽമോറ (ഹിമാലയം) വരെ രാജോചിതമായ സ്വീകരണം ലഭിച്ചപ്പോൾ അവിടവിടെ അദ്ദേഹം അതിനോടനുബന്ധിച്ച് പല പ്രസംഗങ്ങൾ ചെയ്തു. അക്കൂട്ടത്തിൽ സിലോണിൽവച്ച് ചെയ്ത പ്രസംഗത്തിൽ പറയുന്നു, ഇന്ത്യ നശിക്കാതിരുന്നത് ഇന്ത്യയുടെ ജീവനാഡി ആദ്ധ്യാത്മികതയിൽ ലയിച്ചിരിക്കുന്നതുകൊണ്ടാണ് എന്ന്. അത് അദ്ദേഹം ഒരു സന്ന്യാസിയായിരുന്നതുകൊണ്ടാണെന്ന് നിങ്ങൾ പറയുമായിരിക്കാം. സന്ന്യാസി എന്നു പറഞ്ഞാൽ ഊണിനു് വകയില്ലാതെ കാവികെട്ടി തെണ്ടാൻ നടക്കുന്നവനാണെന്നാണ് നമ്മുടെ ചെറുപ്പക്കാരുടെ ഒരു സങ്കല്പം. വിവേകാനന്ദസ്വാമി ഒന്നാംതരം പാട്ടുകാരനായിരുന്നു; വാഗ്മിയായിരുന്നു; പണ്ഡിതനായിരുന്നു; ഗുസ്തിക്കാരനായിരുന്നു. ഇതിലേതു് തൊഴിലുകൊണ്ടും കാലക്ഷേപത്തിനു് വഴിയുണ്ടാക്കാൻ കഴിവുള്ള ആളായിരുന്നു അദ്ദേഹം. അതിനുപുറമേ ശ്രീനാരായണഗുരുവിന്റെ ഭക്തന്മാർക്ക് സന്ന്യാസിമാരെ അവമാനിക്കാനുള്ള അവകാശമില്ലെന്നുകൂടി ഞാൻ പറയുന്നു. ശ്രീനാരായണഗുരു ആദ്യമൊരു സന്ന്യാസി, പിന്നെ മറെറല്ലാം. സമുദായപരിഷ്കർത്തൃത്വമെല്ലാം രണ്ടാമതാണ്. ''അദ്ദേഹത്തെ സമുദായം ഒരു സമുദായപരിഷ്കർത്താവെന്ന നിലയിലാണ് മുഖ്യമായി ആദരിക്കു

ന്നതു്.'' എന്നു് ഇന്നും ബസ്സിൽവച്ചു് എന്നോടു് ഒരു മാന്യൻ പറഞ്ഞു. ''വെറും സമുദായപരിഷ്കർത്താവാണെങ്കിൽ അദ്ദേഹം രാജാറാംമോഹൻറോയിയേക്കാൾ എങ്ങനെ മെച്ചമായി? രാംമോഹനറായിയും മിശ്രഭോജനവും മിശ്രവിവാഹവും ജാതിവിദ്ധ്വംസനവും വിധവാവിവാഹവും ബംഗാളത്തു് നടപ്പിലാക്കിയല്ലോ. വിവേകാനന്ദസ്വാമിയുടെ ഒപ്പംകൂടി വാങ്ങാൻവേണ്ടി, ''വിധവാവിവാഹത്തെപ്പററി അങ്ങയുടെ അഭിപ്രായമെന്തു്?'' എന്നു് ചോദിച്ച സമുദായപരിഷ്കർത്താവിനോടു് ''ഞാൻ ഒരു വിധവയല്ല; വിധവകളാണു് വിധവകളുടെ കാര്യം തീർച്ചയാക്കേണ്ടതു്. വിധവകൾക്കു വിദ്യാഭ്യാസംകൊടുത്തു് മനുഷ്യജന്മത്തിൻെറ ഉദ്ദേശ്യത്തേയും മഹിമയേയുംപററി അവക്കു് ബോധമുണ്ടാക്കിക്കൊടുക്കുക. അതിനുശേഷം വിധവകൾതന്നെ അവരുടെ പ്രശ്നം പരിഹരിക്കട്ടെ!'' എന്നാണു് സ്വാമിജി മറുപടി പറഞ്ഞതു്. ആ സ്വാമിജിയുടെ അനുഗാമിയാണു് ഞാൻ. ഞാൻ ശ്രീനാരായണഗുരുവിനെപ്പററി പ്രസംഗിക്കാൻ വന്നിട്ടുള്ളതു്, അദ്ദേഹം ഒരു ആത്മനിഷ്ഠനാണെന്നു് എനിക്കു് അറിയാവുന്നതുകൊണ്ടാണു്. അതുകൊണ്ടു് ശ്രീനാരായണഭക്തന്മാക്കു് സന്ന്യാസിയെ നിന്ദിക്കാനവകാശമില്ല.

അഥവാ സ്വാമിജി പറഞ്ഞതു് വകവയ്ക്കുന്നില്ല, എന്നു വന്നാലും ഗാന്ധിജി പറയുന്നതിനെന്തു് പറയുന്നു? സ്വാമിജിയുടെ അതേ ആശയം തന്നെയാണു് ഗാന്ധിജിയും മററു വാചകങ്ങളിൽ പറയുന്നതു്. അദ്ദേഹവും രാഷ്ട്രതന്ത്രം പഠിച്ച ആളല്ലെന്നു് പറയുവാൻ സാധിക്കുമോ? പഠിക്കാത്തയാൾ, മഹാരാഷ്ട്രതന്ത്രജ്ഞന്മാരാൽ ഭരിക്കപ്പെട്ടിരുന്ന ബ്രിട്ടീഷ് സാമ്രാജ്യത്തിൻെറ അധികാരത്തെ തകിടം മറിച്ചു് ഇന്ത്യയ്ക്കു് സ്വാതന്ത്ര്യം നൽകിയതെങ്ങനെ? അതുകൊണ്ടു് മററുത്തരം കിട്ടുന്നതുവരെ ഭാരതത്തിൻെറ നട്ടെല്ലു് ആദ്ധ്യാത്മികതയായതുകൊണ്ടാണു് ഭാരതം ഇതുവരെ നശിക്കാതിരുന്നതു് എന്നു് സ്വാമി വിവേകാനന്ദനും മഹാത്മാഗാന്ധിയും പറയുന്നതു് യുവാക്കന്മാർ വിശ്വസിക്കണം. അത്രയുമല്ല; യൂറോപ്പിനെ രക്ഷിക്കാൻ ഭാരതത്തിൻെറ സന്ദേശം അത്യന്താപേക്ഷിതമായിരിക്കുന്നുവെന്നവർ പറയുന്നതും സ്വീകരിക്കണം.

ഇങ്ങനെ ഭാരതത്തിൻെറ നട്ടെല്ലും ലോകരക്ഷയ്ക്കു് അത്യന്താപേക്ഷിതവുമായ ആദ്ധ്യാത്മികതയ്ക്കു് കുഴപ്പംതട്ടുമ്പോഴാണു് ഭാരതത്തിൽ മഹാത്മാക്കൾ ആവിർഭവിക്കുന്നതു്. ശ്രീനാരായണഗുരു ധമ്മക്ഷയത്തെ തടയാൻ വേല ചെയ്ത മഹാത്മാക്കളിൽ ഒരാളാണു്.

ആദ്ധ്യാത്മികതയെ തന്നെയാണ് ഇംഗ്ലീഷിൽ ''റിലിജിയൻ'' എന്നു പറയുന്നതു്. മതം എന്നതു് റിലിജിയൻ എന്നതിൻെറ തനി തർജ്ജിമയല്ല. മതമെന്നാൽ സാമാന്യേന അഭിപ്രായമെന്നാണ് അർത്ഥം. ക്രമേണ ആ പദത്തിനു് മനുഷ്യൻെറ ആദ്ധ്യാത്മികോന്നതിക്കുള്ള വഴിയേപ്പററിയുള്ള അഭിപ്രായം എന്നർത്ഥമുണ്ടായതാണ്. റിലിജിയൻ വെറുംവാക്കിൻെറ വിഷയമോ കല്പിതമോ അല്ല. അതു് അനുഭവത്തിൽ അധിഷ്ഠിതമാണ്. ''അനുഭവാവസാനത്വാത്'' എന്നു് ശ്രീശങ്കരൻ പറയുന്നു. അതു് ബ്രഹ്മാനന്ദസ്വരൂപമാണ്. ആ അനുഭൂതി വന്നവനാണ് മതനിഷ്ഠൻ. അതു് വന്നയാളെ എങ്ങനെ തിരിച്ചറിയാമെന്ന ചോദ്യത്തിനു് ചാരിത്ര്യശുദ്ധിയാണ് അനുഭവം വന്നതിൻെറ മാനദണ്ഡം എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. അനുഭൂതിനിഷ്ഠനു് സ്വാർത്ഥതയുണ്ടായിരിക്കയില്ല. സ്വാർത്ഥതയുടെ സന്താനമാണ് രാഗദ്വേഷങ്ങൾ. രാഗദ്വേഷങ്ങളില്ലായ്മയാണ് മതനിഷ്ഠൻെറ—ആദ്ധ്യാത്മികോന്നതി പ്രാപിച്ചവൻെറ—ലക്ഷണം. ഈ രാഗദ്വേഷങ്ങളെ ജയിക്കുന്നതിനേയാണ് ശ്രീനാരായണഗുരു ''മനുഷ്യൻ നന്നാകുക'' എന്നു പറഞ്ഞതു്.

''മതമേതായാലും മനുഷ്യൻ നന്നായാൽമതി'' എന്നു സ്വാമികൾ പറഞ്ഞതുകേട്ടു് ചിലർ സ്വാമിയുടെ അഭിപ്രായം ''മതം വേണ്ട'' എന്നായിരുന്നുവെന്നു് അഭിപ്രായപ്പെടുന്നു. സ്വാമികളുടെ 'ഒരു ജാതി ഒരുമതം ഒരു ദൈവം മനുഷ്യനു്' എന്ന ഉപദേശത്തിനു് ജാതി വേണ്ട; മതം വേണ്ട; ദൈവമില്ല എന്നു ചിലർ അർത്ഥം പറയുന്നു. ഇതു് ശുദ്ധമേ തെററാണ്. മതം വേണ്ടെങ്കിൽ അദ്ദേഹം എന്തിനു് ഏകാന്തതയിൽ തപസ്സുചെയ്തു? തപസ്സുകൊണ്ടേ മനസ്സിൻെറ മാലിന്യം പോകൂ. തപസ്സുകൊണ്ടു് ശുദ്ധാന്തഃകരണനാകുമ്പോൾ ആത്മാനുഭൂതി ഉണ്ടാകുന്നു. ആ അനുഭൂതി വന്നതിനുശേഷമാണ് ശ്രീനാരായണൻ ലോകസംഗ്രഹത്തിനുവേണ്ടി പ്രവർത്തിച്ചതു്.

''ഏകാന്തേ സുഖമാസ്യതാം പരതരേ ചേതഃ സമാധീയതാം
പൂർണ്ണാത്മാ സുസമീക്ഷ്യതാം ജഗദിദം തദ്ബാധിതം ദൃശ്യതാം''

(ഏകാന്തതയിൽ സുഖമായിരുന്നു് പലതരത്തിൽ ബ്രഹ്മത്തിൽ മനസ്സുറപ്പിക്കുക, എങ്ങും നിറഞ്ഞ ആത്മാവിനെ നന്നായിട്ടു് വേണ്ടപോലെ കാണുക. ഈ ലോകം അതിനാൽ ബാധിതമായും കാണുക) എന്നു് ശ്രീശങ്കരൻ പറഞ്ഞ അവസ്ഥ അനുഭവിച്ചശേഷമാണ് അദ്ദേഹം ലോകസംഗ്രഹത്തിനിറങ്ങിയതു്. അതുകൊണ്ടാണദ്ദേഹത്തിനു് നിസ്വാർത്ഥകർമ്മം ചെയ്യാൻ കഴിഞ്ഞതു്; അദ്ദേഹത്തിനു് രാഗദ്വേഷങ്ങൾ ഇല്ലാതിരുന്നതു്. ഈ സത്യം അദ്ദേഹവുമായി സമ്പർക്കത്തിലേർപ്പെട്ടിട്ടുള്ളവർക്കെല്ലാം കാണാൻ കഴിഞ്ഞിട്ടുണ്ടു്. താൻ എങ്ങനെയാണ് കർമ്മം ചെയ്യുന്നതെന്നു് അദ്ദേഹം തന്നെ പറയുന്നു:—

''ദഗ്ദ്ധ്വാ ജ്ഞാനാഗ്നിനാ സർവ്വം ഉദ്ദിശ്യ ജഗതാം ഹിതം.
കരോതി വിധിവത് കർമ്മ ബ്രഹ്മവിത് ബ്രഹ്മണി സ്ഥിതഃ''

(ജ്ഞാനാഗ്നിയിൽ സർവ്വവും ദഹിപ്പിച്ചിട്ട് ജഗത്തിന്റെ ഹിതത്തെ ഉദ്ദേശിച്ച് വിധിപ്രകാരം കർമ്മംചെയ്യുന്ന ബ്രഹ്മനിഷ്ഠനാണ് ബ്രഹ്മവിത്ത്). ഇവിടത്തെ 'വിധിപ്രകാരം' എന്ന പദം പ്രത്യേകം ശ്രദ്ധേയമാണ്. 'വിപ്ലവം; വിപ്ലവം' എന്ന് മുറവിളി കൂട്ടുന്നവർ ''വിധിപ്രകാരം'' എന്ന പദം നല്ലവണ്ണം ആലോചിക്കണം. ബ്രഹ്മനിഷ്ഠനായ സ്വാമി എങ്ങനെ സമുദായപ്രവർത്തനം നടത്തിയെന്ന് ഇതിൽനിന്ന് കാണാൻ കഴിയും. തോന്നിയപോലെ നടക്കാനല്ല സ്വാമി ആജ്ഞാപിച്ചിട്ടുള്ളത്. ബ്രഹ്മനിഷ്ഠകൊണ്ട് സർവ്വത്ര സമദർശനനായി ഗുഹയിൽനിന്ന് വെളിയിൽ വന്നപ്പോൾ സാധുക്കളെ ജാതിയുടെ പേരിൽ മർദ്ദിക്കുന്നതു് അദ്ദേഹം കണ്ടു. അനേകം ഉത്തമാധികാരികളായ ജീവന്മാർ ആത്മാനുഭൂതിക്കർഹരെങ്കിലും ജാതി അവരുടെ ഉയർച്ചയ്ക്ക് തടസ്സമായി നിൽക്കുന്നതും കണ്ടു. പതിതോദ്ധാരണ ശക്തനും, അനുകമ്പാഹൃദയനുമായ സ്വാമികൾ മതത്തോട് യാതൊരു ബന്ധവുമില്ലാത്ത ജാതിഭേദബുദ്ധിയെ ഉച്ചാടനം ചെയ്യാൻ ചിലതു് ഉപദേശിച്ചു. അനുഭൂതിനിഷ്ഠനായ അദ്ദേഹത്തിൽനിന്ന് പുറപ്പെട്ട വാക്കുകൾ മനുഷ്യരുടെ മനസ്സിൽ പതിഞ്ഞു. അതാണ് സത്യം.

മതത്തിനും ഇന്നത്തെ ജാതിക്കും തമ്മിൽ യാതൊരു ബന്ധവുമില്ല. ഇന്നത്തെ ജാതിനാമങ്ങളെല്ലാം നിരർത്ഥകങ്ങളാണ്. ഈഴവൻ, കുറവൻ, പുലയൻ ഇതിനെല്ലാം എന്തർത്ഥം? നായരെന്നാൽ നാഗരെന്നും നായകനെന്നും മററും ചിലർ അർത്ഥമുണ്ടാക്കുന്നു. വീട്ടിൽനില്ക്കുന്ന വാല്യക്കാരൻ നായകനോ? ഹോട്ടലിൽ എച്ചിലെടുക്കുന്നവൻ ആരുടെ നായകൻ? ഈഴവനെന്നാൽ സിംഹളനാണത്രേ? ചിലർ ഈഴവശബ്ദം സേവകശബ്ദത്തിൽനിന്നുണ്ടായതാണെന്ന് പറയുന്നു. ഇതെല്ലാം അസംബന്ധംതന്നെ, ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രശബ്ദങ്ങൾക്ക് ഒരുകാലത്തു് അർത്ഥമുണ്ടായിരുന്നു. ബ്രഹ്മവിചാരനിഷ്ഠൻ ബ്രാഹ്മണൻ, രാജ്യം രക്ഷിക്കുന്നവൻ ക്ഷത്രിയൻ, കൃഷി—കച്ചവടം ചെയ്യുന്നവൻ വൈശ്യൻ, ബുദ്ധിയില്ലാതെ, ബുദ്ധികൊണ്ട് വേലചെയ്യാൻ ശക്തിയില്ലാതെ, വെറും കൂലിവേല ചെയ്യുന്നവൻ ശൂദ്രൻ. ആ അർത്ഥത്തിലും ഇന്നും ബ്രാഹ്മണർ എന്ന് എഴുതുന്നവരെല്ലാം ബ്രാഹ്മണരല്ല. കച്ചേരിയിൽ പങ്കവലിച്ചുകൊണ്ട് ബ്രാഹ്മണനെന്ന് എഴുത്തുകുത്ത് നടത്തുന്നവരുണ്ട്. ഇതരജാതി നാമങ്ങൾ ഒരർത്ഥത്തിലും ശരിയല്ല. തൊഴിൽവിഭജനമെന്ന അർത്ഥത്തിലും ഒരുവനു

മറെറാരുവനെ മട്ടിക്കാനും നിന്ദിക്കാനും ശാസ്ത്രം വിധിച്ചിട്ടില്ല. ഏതായാലും മതത്തിനും ജന്മംകൊണ്ടുള്ള ജാതിക്കും തമ്മിൽ ബന്ധമൊന്നുമില്ല. ഇതു മനസ്സിലാക്കിയാണ് സ്വാമികഠം ജാതിബുദ്ധിയെ ഉച്ചാടനം ചെയ്യാൻ ശ്രമിച്ചതു്. അതുകൊണ്ടു് മതം വേണ്ട എന്നു് സ്വാമികഠംക്കു് അഭിപ്രായമുണ്ടായിരുന്നുവെന്നർത്ഥമില്ല. സ്വാമികഠം ഒരർത്ഥത്തിൽ രണ്ടു ജാതിയെ സമ്മതിച്ച ഒരവസരം ഉണ്ടു്. ഞാൻ ചെങ്ങന്നൂർ ഇംഗ്ലീഷ് മിഡിൽ സ്കൂളിൽ ഹെഡ്മാസ്റ്റർ ആയിരിക്കുമ്പോഴാണ് അതു്. എല്ലാ സമുദായത്തിലെ കുട്ടികളുമായി ഒരുമിച്ചിരുന്നശേഷം കുളിക്കാതെ ഉച്ചസ്കൂ് ഊണുകഴിഞ്ഞു മടങ്ങിവന്ന ഒരു ഭട്ടതിരിക്കുട്ടിയുമായി സ്വാമികഠം മുസാവരിയിൽ വച്ചു് സംസാരിച്ചുകൊണ്ടിരിക്കവേ ഞാൻ ചെന്നു. അപ്പോഠം സ്വാമികഠം പറയുകയാണ് ''സവർണ്ണർ അവർണ്ണർ എന്നു് രണ്ടുജാതിയുണ്ടു്. സവർണ്ണരെന്നാൽ വർണ്ണമുള്ളവർ, അക്ഷരമുള്ളവർ, അറിവുള്ളവർ. അവർണ്ണരെന്നാൽ ആരു്? വർണ്ണമില്ലാത്തവർ, അക്ഷരമില്ലാത്തവർ, അറിവില്ലാത്തവർ. അവർണ്ണരേയും കൂടി സവർണ്ണരാക്കണം. അങ്ങനെ ഒരുജാതി''. ഇതായിരുന്നു സ്വാമികളുടെ ലക്ഷ്യം. സ്വാമികഠം ഒരിക്കലും ഈശ്വരൻ ഇല്ലെന്നുള്ള പക്ഷക്കാരനായിരുന്നില്ല. അദ്വൈതപ്രകാരമുള്ള ഈശ്വരനെ സ്വാമികഠം അംഗീകരിച്ചിട്ടുണ്ടു്. എല്ലാം ഈശ്വരമയമായി കാണണമെന്നു് സ്വാമികഠം പഠിപ്പിച്ചിട്ടുണ്ടു്.

''ഈശൻ ജഗത്തിലെല്ലാമാവസിപ്പതിനാലെ നീ
ചരിക്ക മുക്തനായാശിക്കരുതാരുടെയും ധനം''

ഇതു് സ്വാമിയുടെ കൃതിയാണ്. സ്വാമികഠം ആത്മാവിലും വിശ്വസിച്ചിരുന്നയാളാണ്.

''ആത്മൈവ മായയാ കർമ്മ കരോതി ബഹുരൂപധൃക്''
''ആത്മൈവ കർമ്മണഃ പൂർവ്വമന്യത്കിഞ്ചിന്ന വിദ്യതേ''

(ആത്മാവുതന്നെയാണ് മായകൊണ്ടു് പല രൂപങ്ങളെടുത്തു് കർമ്മങ്ങഠം ചെയ്യുന്നതു്. കർമ്മത്തിനുമുമ്പു് ആത്മാവല്ലാതെ മറെറാന്നുമില്ല) ഇത്യാദി ഉപദേശങ്ങഠം ഇതിനു് തെളിവാണ്. ആത്മാവിലും ഈശ്വരനിലും വിശ്വാസം പ്രാപിച്ചയാളാണ് സ്വാമികഠം. സ്വാമികളുടെ കൃതികഠം നിങ്ങഠം വായിക്കണം. അദ്ദേഹത്തിൽനിന്നു് ത്യാഗവും ബ്രഹ്മചര്യവും നിങ്ങഠം പഠിക്കണം. അദ്ദേഹത്തിൻെറ ജീവിതത്തെ അനുകരിച്ചു് നിങ്ങഠം സാധന ചെയ്തു് രാഗദ്വേഷവിമുക്തരാകണം. രാഗദ്വേഷവിമുക്തരായാൽ എന്തുകിട്ടുമെന്നു് നിങ്ങഠം ചോദിക്കുമായിരിക്കാം.

''രാഗദ്വേഷവിമുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവിധേയാത്മാ പ്രസാദമധിഗച്ഛതി
പ്രസാദേ സർവ്വദുഃഖാനാം ഹാനിരസ്യോപജായതേ
പ്രസന്നചേതസോ ഹ്യാശു ബുദ്ധിഃ പര്യവതിഷ്ഠതേ''.

മനസ്സിനെ രാഗദ്വേഷവിമുക്തമാക്കി ജീവിച്ചാൽ നിങ്ങൾക്കു് സകല ദുഃഖങ്ങളുമൊഴിവാക്കാം. നിത്യാനന്ദപ്രതിഷ്ഠിതരാകാം. നിത്യസുഖമല്ലേ നമ്മുടെ സകല കർമ്മത്തിൻേറയും ലക്ഷ്യം. അതിനംപുറമേ ബുദ്ധി ഉറച്ചു്, വരാൻപോകുന്നതിനെ കാണാൻ ശക്തിയുള്ള കണ്ണു് നിങ്ങൾക്കു് കിട്ടും. അങ്ങനെയുള്ള കണ്ണുള്ളവർക്കേ മനുഷ്യരേയും സമുദായത്തേയും തിരിച്ചറിഞ്ഞു് വേണ്ടവിധം നടത്താൻ കഴിയൂ. അങ്ങനെയുള്ള നേതാക്കന്മാർ ഇല്ലാത്തതുകൊണ്ടാണു് രാഷ്ട്രീയ കാര്യങ്ങൾ കുഴപ്പത്തിൽ കിടക്കുന്നതു്. അങ്ങനെയുള്ളവർ നയിച്ചെങ്കിലേ സമുദായം ശരിയായ നിലയ്ക്കു് പുരോഗമിക്കൂ. ഇതാണു് മതത്തിൻെറ കഴിവു്. ജാതിയെ സൃഷ്ടിച്ചു് ചിലരെ താഴ്ത്തിയതു് മതമാണെന്ന തെററിദ്ധാരണ സ്വാമികൾ നീക്കിയിട്ടുണ്ടു്. സ്വാമികൾ എഴുതിയിട്ടുള്ള അനേകം പദ്യങ്ങൾ, ആശ്രമധർമ്മം മുതലായവയെ പ്രതിപാദിക്കുന്നതു് ശിവഗിരി മാസികയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. അതു് നിങ്ങൾ വായിക്കണം. അതെല്ലാം സംസ്കൃതത്തിലാണല്ലോ എന്നു് നിങ്ങൾ പറയുമായിരിക്കും. എല്ലാവരും സംസ്കൃതം പഠിക്കണമെന്നായിരുന്നു സ്വാമികളുടെ ആഗ്രഹം. സ്വാമികൾ അതിനാണു് ആലുവാ അദ്വൈതാശ്രമത്തോടനുബന്ധിച്ചു് ഒരു സംസ്കൃത പാഠശാല സ്ഥാപിച്ചതു്. എന്നാൽ സ്വാമികളുടെ പടംവച്ചു് പൂജിക്കുന്നവരും സ്വാമികളെ സ്തുതിക്കുന്നവരും ധാരാളമുണ്ടെങ്കിലും അദ്ദേഹത്തിൻെറ ആഗ്രഹം പൂർത്തീകരിക്കാൻ പൊതുജനങ്ങൾ തയ്യാറില്ലാത്തതുകൊണ്ടു് ആ പാഠശാല ഇപ്പോൾ ഇംഗ്ലീഷ് സ്കൂളായി മാറിയിരിക്കുകയാണു്. അതു പോരാ. നിങ്ങൾ സംസ്കൃതത്തിനു് പ്രാധാന്യം കല്പിക്കണം. കഴിവുള്ളവരെല്ലാം പഠിക്കണം. സ്വാമിഭക്തന്മാർ അവരുടെ കുട്ടികളെ സംസ്കൃതം പഠിപ്പിക്കണം. അങ്ങനെ സ്വാമികൾ സംസ്കൃതത്തിലും മലയാളത്തിലും എഴുതിയിട്ടുള്ള ഗ്രന്ഥങ്ങൾ വായിക്കുമ്പോൾ സ്വാമികൾ ഒരുറച്ച ധർമ്മപ്രേമിയും ആസ്തികനും ആയിരുന്നെന്നു് കാണാം. സ്വാമിയെ ആദരിക്കുന്ന നിങ്ങൾ ഇന്നുമുതൽ ഒരു പ്രതിജ്ഞ ചെയ്യണം. ഇന്നുമുതൽ ഞങ്ങൾ മതം വേണ്ടെന്നും ഈശ്വരനില്ലെന്നും പറയുകയില്ലെന്നു്. അതാണു് നിങ്ങൾ ചെയ്യേണ്ടതു്. അതിനും പുറമേ കഴിയാവുന്നത്ര, സ്വാമികൾ ഉപദേശിച്ച മാർഗ്ഗത്തിൽകൂടി ജീവിക്കുകയും ചെയ്യണം. അതിനു് നിങ്ങളെ ഈശ്വരൻ അനുഗ്രഹിക്കട്ടെ!

---

**1954 ഒക്ടോബർ 3-ാംനു-യിലെ 'മലയാളരാജ്യം' ദിനപ്പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നത്. സമാധിദിനം പ്രമാണിച്ചു് ചേർത്തലയിൽ കൂടിയ യോഗത്തിൽ ചെയ്ത പ്രസംഗം.**

# 49. ശ്രീനാരായണഗുരുസ്വാമികൾ-മതപരിഷ്കർത്താവ്*

ഈ തീർത്ഥാടക മഹാസമ്മേളനം കാണാൻ എനിക്ക് അപാരമായ സന്തോഷമുണ്ട്. ''ഹിന്ദുക്കൾ ജീവനില്ലാത്ത മനുഷ്യരെ പൂജിക്കുന്നു, ഞങ്ങൾ ജീവനുള്ള ഈശ്വരനെ പൂജിക്കുന്നു, അതുകൊണ്ട് അവർ ക്ഷയിക്കയും ഞങ്ങൾ ഉയരുകയും ചെയ്യുന്നു.'' എന്ന് ക്രിസ്ത്യാനികൾ പറഞ്ഞ് ഞാൻ കേട്ടിട്ടുണ്ട്. ഇതു് സത്യമാണ്. പക്ഷേ അവർ പറയുന്ന അർത്ഥത്തിലല്ല എന്നേയുള്ളു. ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായവർ മരിച്ചുപോയെന്നും അതിനാൽ അവർ ജീവനില്ലാത്ത ദേവന്മാരാണെന്നും യേശുക്രിസ്തു മാത്രം മരിച്ചശേഷം ഉയിർത്തെഴുന്നേററു ഉടലോടെ സ്വർഗ്ഗത്തു് ചെന്നിരിക്കുന്നതിനാൽ ജീവനുള്ള ദേവനാണെന്നുമുള്ള അർത്ഥത്തിലാണ് അവർ പറയുന്നതു്. ഇതു് സത്യമല്ല. ശ്രീരാമനും ശ്രീകൃഷ്ണനും യേശുക്രിസ്തുവിനേക്കാൾ ഒരുതരത്തിലും പിന്നോക്കമല്ലാ എന്നുമാത്രമല്ല; ശ്രീകൃഷ്ണനെപ്പോലെ ഒരവതാരപുരുഷൻ ഉണ്ടായിട്ടില്ലെന്ന് തെളിയിക്കാനും ഞാൻ തയ്യാറാണ്. അതിരിക്കട്ടെ, ക്രിസ്ത്യാനിസ്നേഹിതന്മാരുടെ വാക്ക് മറെറാരർത്ഥത്തിലാണ് സത്യമായിരിക്കുന്നതു്. ക്രിസ്ത്യാനികൾ മനുഷ്യരെ ആരാധിക്കുന്നു. നാം കല്പിതകഥകളിൽ വിശ്വസിച്ച് അന്ധവിശ്വാസത്തിനടിമകളായി അന്തരാത്മറിയാതെ ഏതാനും ചില ചടങ്ങുകൾകൊണ്ടുമാത്രം തൃപ്തിപ്പെടുന്നു. പാവങ്ങൾ ആയിരക്കണക്കിന് പട്ടിണി കിടന്ന് ചാകുമ്പോൾ ഈശ്വരനെ പ്രതിമകളിൽ പൂജിച്ച് തൃപ്തിപ്പെടുന്നു. ഇതു് പാപമാണെന്ന് ഈശ്വരസാക്ഷാത്കാരം സമ്പാദിച്ച സർവ്വമത മർമ്മജ്ഞനായ ശ്രീ വിവേകാനന്ദസ്വാമികൾ പറയുന്നു. വിഗ്രഹാരാധന തെററല്ല. അതിനുദ്ദേശിച്ചിട്ടുള്ള അർത്ഥത്തിൽ അതു് ശരിയാണ്. എന്നാൽ ''അധികമായാൽ അമൃതും വിഷം'' എന്നു കേട്ടിട്ടില്ലേ? ലക്ഷക്കണക്കിന് രൂപാ ഈ ക്ഷാമകാലത്തും നാം വെടിക്കെട്ടിനും ആഡംബരത്തിനും വേണ്ടി ചെലവാക്കുന്നു. പാവങ്ങൾക്ക് കയറിക്കിടക്കാൻ നാം എത്ര അഗതിമന്ദിരങ്ങളുണ്ടാക്കി? ശിശുസംരക്ഷണാലയങ്ങളുണ്ടാക്കി? മതപാഠശാലകളേർപ്പെടുത്തി? എത്ര മതഗ്രന്ഥങ്ങൾ പ്രസിദ്ധംചെയ്തു? അവിടെയാണ് തെററ്. വിഗ്രഹാരാധനയ്ക്കു് ചെലവാക്കുന്നതിന്റെ ഒരുശതമാനം

---

* ശിവഗിരിയിലെ മതസമ്മേളനത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗസാരം.

ഈശ്വരന്റെ പ്രത്യക്ഷവിഗ്രഹങ്ങളായ മനുഷ്യരെ ആരാധിക്കുന്ന തിനു് ചെലവാക്കിയിരുന്നെങ്കിൽ! തിരുവിതാംകൂറിലെ ഹിന്ദുക്കൾ ഇന്നു് സൗവർണ്ണയുഗം അനുഭവിക്കുമായിരുന്നു. ഹിന്ദുമതം എന്തു പറയുന്നു? ഭക്തിഗ്രന്ഥമെന്നു് സുപ്രസിദ്ധമായ ഭാഗവതം പറയുന്നു:-

''സർവ്വഭൂതേഷു യഃ പശ്യേത് ഭഗവദ്ഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ
ഈശ്വരേ തദധീനേ ച ബാലിശേഷു ദ്വിഷത്സു ച
പ്രേമമൈത്രീ കൃപോ പേക്ഷാം യഃ കരോതി സ മദ്ധ്യമഃ
അർച്ചായാമേവ ഹരയേ പൂജാം യഃ ശ്രദ്ധയേഹതേ
ന തദ്ഭക്തേഷു ചാന്യേഷു സ ഭക്തഃ പ്രാകൃതഃ സ്മൃതഃ''

നാം പ്രാകൃതഭക്തന്മാരെങ്കിലുമാണോ? ശ്രദ്ധയോടുകൂടിയാണോ നാം പൂജിക്കുന്നതു്? നമ്മിൽ അധികംപേർ ക്ഷേത്രത്തിൽ പോകുന്നതും വെടിക്കെട്ടു് നടത്തുന്നതും പടയണി തുള്ളുന്നതും എന്തിനു്? ഈശ്വരനെ പ്രസാദിപ്പിക്കാനോ സ്വാർത്ഥതക്കോ? അധികവും തന്റെ ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്താനും ഓരോ കാര്യങ്ങൾ സാധിക്കാനുമാണെന്നു് അവരോടു് ചോദിച്ചാൽ അറിയാം.

''അഫലാകാംക്ഷിഭിര്യജ്ഞോ വിധിദൃഷ്ടോ യ ഇജ്യതേ
യഷ്ടവ്യമേവേതി മനഃ സമാധായ സ സാത്വികഃ
അഭിസന്ധായ തു ഫലം ദംഭാർത്ഥമപി ചൈവ യത്
ഇജ്യതേ ഭരതശ്രേഷ്ഠ! തം യജ്ഞം വിദ്ധി രാജസം''

എന്നാണു് ഗീത. ഫലേച്ഛയോടുകൂടി ചെയ്യുന്നതു് രാജസമാണു്.

## മനുഷ്യാരാധന

ഗീതയാണല്ലോ നമ്മുടെ സർവ്വോത്കൃഷ്ടപ്രമാണഗ്രന്ഥം. ഗീതയിൽ വിഗ്രഹാരാധനയെപ്പററി എത്ര ദിക്കിൽ പ്രസ്താവിച്ചിട്ടുണ്ടെന്നു് ശ്രദ്ധിച്ചുനോക്കിയാൽ കാണാം. വളരെ കുറച്ചു മാത്രം. നേരെ മറിച്ചു് ''സർവ്വഭൂത ഹിതേ രതാഃ, ദയാ ഭൂതേഷു'' എന്നു തുടങ്ങി എത്രദിക്കിൽ മനുഷ്യസേവ പ്രസ്താവിച്ചിട്ടുണ്ടെന്നറിയാമോ?

''അഹം സർവ്വേഷു ഭൂതേഷു ഭൂതാത്മാവസ്ഥിതഃ സദാ
തമവജ്ഞായ മാം മർത്ത്യഃ കുരുതേ ƒ ർച്ചാവിഡംബനം
യോ മാം സർവ്വേഷു ഭൂതേഷു സന്തമാത്മാനമീശ്വരം
ഹിത്വാർച്ചാം ഭജതേ മൗഢ്യാദ് ഭസ്മന്യേവ ജുഹോതി സഃ''

എന്നു് തെളിച്ചു് ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ടു്. ഇതു് ആരു പ്രമാണമാക്കുന്നു? നാം അർത്ഥമറിയാതെ ചില ആചാരങ്ങൾക്കും അന്ധവിശ്വാസങ്ങൾക്കും വിധേയരായിട്ടു് അതുകൊണ്ടു് തൃപ്തിപ്പെടുന്നു. ഇവിടെ ഇതിൽനിന്നുണർന്നു് മനുഷ്യാരാധനയ്ക്കൊരുങ്ങിക്കാണുന്ന

തിൽ ഞാൻ സന്തോഷിക്കുന്നു. നമ്മെപ്പോലെ കരചരണാദ്യവയവങ്ങളോടുകൂടി തിന്നും കുടിച്ചും ജീവിച്ച ഒരാളാണ് ശ്രീനാരായണഗുരുസ്വാമികൾ. അദ്ദേഹത്തെ കണ്ടിട്ടുള്ളവളരെ ആളുകൾ ഇവിടെയുണ്ട്. അദ്ദേഹത്തിനു് ഋശ്യശൃംഗനെപ്പോലെ കൊമ്പോ, ശിവനെപ്പോലെ മുക്കണ്ണോ, വിഷ്ണുവിനേപ്പോലെ നാലു കയ്യോ, നരസിംഹത്തെപ്പോലെയുള്ള അപ്രാകൃത ശരീരമോ ഉണ്ടായിരുന്നില്ല. എങ്കിലും ഇന്നു് അദ്ദേഹത്തിൻെറ സാന്നിദ്ധ്യംകൊണ്ടു് പവിത്രമായ ഈ സ്ഥലം ഒരു തീർത്ഥസ്ഥലമായിക്കരുതി അനേകായിരം ആളുകൾ ഇവിടെ വന്നുചേർന്നിരിക്കുന്നു. ഇതു് കേരളത്തിലെ ഹിന്ദുക്കളുടെ ചരിത്രത്തിൽ ഒരു പുതിയ യുഗത്തിൻെറ ആരംഭമാണു്. വാസ്തവത്തിൽ തീർത്ഥസ്ഥലങ്ങളുണ്ടാകുന്നതു് ദിവ്യന്മാരായ മഹർഷിമാരുടേയും ഭക്തന്മാരുടേയും സാന്നിദ്ധ്യമാണെന്നു് ഹിന്ദുക്കൾ അറിഞ്ഞിരുന്നില്ല എന്നു് തോന്നുന്നു. ''തീർത്ഥീകുർവ്വന്തി തീർത്ഥാണി'' എന്നു് നാരദമഹർഷി പറയുന്നു. ഇങ്ങനെയുള്ള സ്ഥലങ്ങളെ തീർത്ഥസ്ഥലങ്ങളാക്കി അവിടെ ദർശനംചെയ്തു് ആ സ്ഥലം ആരുടെ സമ്പർക്കം കൊണ്ടു് പവിത്രമായോ ആ മഹാത്മാവിൻെറ ഉപദേശം ഗ്രഹിക്കുന്നതുകൊണ്ടു് മാത്രമേ ഹിന്ദുക്കൾക്കു് അഭ്യുന്നതി ഉണ്ടാകുകയുള്ളൂ. കേരളത്തിൽ വളരെ മഹാത്മാക്കൾ ജനിച്ചിട്ടുണ്ടു്. അഖിലചിന്തകസമ്മതനായ ശ്രീശങ്കരാചാര്യർ, മേല്പത്തൂർ നാരായണ ഭട്ടതിരി, തുഞ്ചത്തെഴുത്തച്ഛൻ മുതലായി എത്ര മഹാന്മാർ! അവരുടെ ജനനസ്ഥലം, തപഃസ്ഥലം, സമാധിസ്ഥലം മുതലായവ പുണ്യസ്ഥലങ്ങളായി കേരളീയർ കരുതിയില്ല. അതുകൊണ്ടു് കേരളത്തിലെ ഹിന്ദുക്കൾ അധഃപതിച്ചു. ഈ ശിവഗിരിയെപ്പോലെ ആ സ്ഥലങ്ങളും തീർത്ഥാടന കേന്ദ്രങ്ങളായി ഉപയോഗിച്ചു കാണാൻ ഞാൻ ആഗ്രഹിക്കുന്നു.

## ശ്രീനാരായണഗുരുസ്വാമികൾ

ഇവിടെ ഇന്നു് എന്നെ അദ്ധ്യക്ഷസ്ഥാനത്തിരുന്നു് പ്രസംഗിക്കാൻ ക്ഷണിച്ചിരിക്കുന്നു. ഇവിടെ നില്ക്കുമ്പോൾ എനിക്കുണ്ടാകുന്ന ചിന്ത ഈ സ്ഥലം പുണ്യസ്ഥലമാകുന്നതിനു് കാരണഭൂതനായ ആ പുണ്യപുരുഷൻ ഇപ്പോൾ ഇവിടെ ഉണ്ടായിരുന്നെങ്കിൽ ഞാൻ പ്രസംഗിക്കാൻ ഒരുങ്ങുമോ എന്നാണു്. ഒരിക്കലും ഇല്ല. എന്താണു് പ്രസംഗിക്കേണ്ടതു്.? മതം—അതിനെ പ്രത്യക്ഷത്തിൽ അനുഭവിച്ച ഒരു മഹാത്മാവിരിക്കുമ്പോൾ അദ്ദേഹത്തിൻെറ മുമ്പിൽ വച്ചു് പുസ്തകങ്ങളിൽ കണ്ടതു് നാം മനസ്സിലാക്കിയപോലെ വിളിച്ചു പറയാൻ നമുക്കു് ധൈര്യമുണ്ടാകുമായിരുന്നോ? ഇല്ലെന്നാണു് എൻെറ ബോധ്യം. കണ്ടയാളിരിക്കേ കേട്ടയാളെന്തുപറയാനാണു്?

ശ്രീനാരായണഗുരുസ്വാമികളെ കുറച്ചുപ്രാവശ്യമേ കണ്ടിട്ടുള്ളെങ്കിലും എനിക്കു് അദ്ദേഹത്തെ കുറച്ചു് മനസ്സിലാക്കാൻ സാധിച്ചു. ഞാൻ മനസ്സിലാക്കിയതിനേക്കാരം അദ്ദേഹം എന്നെ കൂടുതൽ മനസ്സിലാക്കിയിരുന്നു. ഇതു് അദ്ദേഹംതന്നെ പറഞ്ഞതാണു്. ഒരിക്കൽ അദ്ദേഹം ചെങ്ങന്നൂർ മുസാവരിയിൽ വന്നു് യാത്രാക്ഷീണം തീർക്കാൻ കട്ടിലിൽ കിടക്കുമ്പോരം ഞാൻ അടുത്തുചെന്നു. മുമ്പു് ഞാൻ രണ്ടു മൂന്നു പ്രാവശ്യം കണ്ടിട്ടുണ്ടായിരുന്നെങ്കിലും സ്വാമികരം എന്നെ സൂക്ഷിച്ചുനോക്കുന്നതു് കണ്ടു. സ്വാമികളോടും വലിയ ആളുകളോടും എന്നും സ്വാതന്ത്ര്യമായി സംസാരിക്കാൻ സാധിക്കയില്ലെന്നറിയാവുന്ന ഞാൻ, സമത്വം നടിച്ചുകൊണ്ടു് ''എന്താ സ്വാമികരം അറിയുകയില്ലേ''? അതിനു് അദ്ദേഹം പറഞ്ഞ മറുപടി ''നാം കൂടുതൽ അറിയുകയാണു്'' എന്നായിരുന്നു. എന്റെ മുഖം നോക്കി മുമ്പിലത്തേതിൽ എത്രയധികം ആത്മികമായി ഞാൻ വളന്നിട്ടുണ്ടെന്നു് അദ്ദേഹം ചിന്തിക്കയായിരുന്നു. സ്വാമികരം ഒരിക്കലും പൊതുയോഗത്തിൽ പ്രസംഗിച്ചിട്ടില്ലെന്നാണു് ഞാൻ കേട്ടിട്ടുള്ളതു്. ആ പ്രാവശ്യം സ്വാമികരം എന്റെ അപേക്ഷ അനുസരിച്ചു് ഞാൻ ഹെഡ്മാസ്റ്ററായിരുന്ന സ്കൂളിലെ വിദ്യാത്ഥികളുടെ സമ്മേളനത്തിൽ വരികയും ഏകദേശം അരമണിക്കൂറിൽ കുറയാതെ വിദ്യാത്ഥികരംക്കു് ഒരു പ്രസംഗരീതിയിൽ ദീഘമായി സദുപദേശം ചെയ്യുകയുമുണ്ടായി. ആ സ്നേഹം അനിർവാച്യമാണു്. അന്നു് എന്നോടു് പ്രസംഗിക്കാൻ അദ്ദേഹം ആജ്ഞാപിച്ചു. ഞാൻ പ്രസംഗിച്ചില്ല. എനിക്കു പ്രസംഗിക്കാൻ ധൈര്യമുണ്ടായിരുന്നില്ല. ഇന്നും അതുതന്നെ സംഭവിക്കുമായിരുന്നു.

## മതസാരം

അദ്ധ്യക്ഷനെന്ന നിലയിൽ എനിക്കു് വളരെ പറയാനില്ല. ഇതു് സവ്വമതസമ്മേളനമാണു്. എങ്കിലും പറയാനുള്ളതു് അദ്ദേഹത്തെപ്പററിയാണു്. അല്ലാതെ എന്താണു് പറയുക? സവ്വമതങ്ങളും ഏതൊന്നു് ലക്ഷ്യമാക്കുന്നുവോ അതനുസരിച്ചു് ജീവിച്ച ഒരാളുടെ സന്ദേശമാണല്ലൊ സവ്വമതസാരം. അദ്ദേഹത്തെ ക്രിസ്ത്യാനികളും മുസൽമാന്മാരും മനസ്സുകൊണ്ടാരാധിക്കുന്നതായെനിക്കറിയാം. തുറന്നു് ആരാധിക്കുന്നില്ലെങ്കിൽ അവരുടെ മതപുരോഹിതന്മാരെ ഭയന്നായിരിക്കണം. അദ്ദേഹത്തെ കണ്ടിട്ടു് അനേകം ക്രിസ്ത്യാനികളും മുസൽമാന്മാരും മതഭക്തന്മാരായി തീന്നിട്ടുണ്ടെന്നു് ഞാൻ അവരിൽ നിന്നു് മനസ്സിലാക്കിയിട്ടുണ്ടു്. മഹാത്മാക്കരം ആരുടേയും പ്രത്യേക സ്വത്തല്ല. അവർ ലോകത്തിനു് മുഴുവൻ വെളിച്ചം കൊടുക്കുന്നു.

ശ്രീനാരായണഗുരുസ്വാമികരം മതം വേണ്ടെന്നുപദേശിച്ചുവെന്നു് ചിലർ ധരിച്ചുവച്ചിരിക്കുന്നു. ഇതു് ശുദ്ധമേ തെററാണു്. അ

ദ്ദേഹം സർവ്വസംഗപരിത്യാഗിയായിരുന്നുവെന്നു് അവർ അറിയുന്നില്ല. അദ്ദേഹം പെണ്ണുകിട്ടാത്തതുകൊണ്ടു് ബ്രഹ്മചര്യം രക്ഷിച്ചയാളല്ല. പണമുണ്ടാക്കാൻ വഴിയില്ലാഞ്ഞിട്ടു് ഗിരിഗുഹകളിൽ തപസ്സു ചെയ്ത ആളല്ല; ലോകത്തിൽനിന്നു ബഹുമാനം സമ്പാദിക്കാൻ വേഷം കെട്ടിനിന്ന ആളല്ല; പിന്നെ എന്തിനു് അദ്ദേഹം ഇതെല്ലാം ചെയ്തു? അദ്ദേഹം സ്വന്തംവീട്ടുകാർക്കു് പണമുണ്ടാക്കിക്കൊടുക്കുകയാണോ ചെയ്തതു്? അദ്ദേഹത്തിന്റെ ''മുനിചര്യാപഞ്ചകം'' ''ദർശനമാല'' മുതലായവ വായിച്ചാൽ അദ്ദേഹം ആസ്തികനോ നാസ്തികനോ എന്നു് കാണാം. അദ്ദേഹം സന്ന്യാസിയായിരുന്നു. വിഷയസുഖങ്ങളിൽ നിന്നു് പിൻതിരിഞ്ഞ ഒരു ജീവിതമാണു് അദ്ദേഹം നയിച്ചിരുന്നതു്. അദ്ദേഹം നിർമ്മമനായിരുന്നു; നിസ്സംഗനായിരുന്നു; ഇങ്ങനെയുള്ള ഒരാരം മതം വേണ്ടെന്നുപദേശിച്ചുവെന്നു് പറഞ്ഞാൽ ബുദ്ധിയുള്ള ആരു വിശ്വസിക്കും? മതമെന്നാൽ എന്താണു്? ദുഃഖത്രയ നിവൃത്തിക്കും നിത്യാനന്ദപ്രാപ്തിക്കും ഉള്ള മാർഗ്ഗമാണു്. മനസ്സിനെ രാഗദ്വേഷരഹിതമാക്കുകയാണു് മതാനുഷ്ഠാനങ്ങളുടെയെല്ലാം പ്രയോജനം. രാഗദ്വേഷസഹിതമായ മനസ്സിൽ ശാന്തിയിരിക്കുമെന്നു് ആക്കെങ്കിലും പറയാൻ കഴിയുമോ? സ്വാമികരം രാഗദ്വേഷരഹിതനായിരുന്നു. ആ നിലയിൽ അദ്ദേഹം എത്തിയതു മതാനുഷ്ഠാനങ്ങരംവഴി ആണുതാനും. അപ്പോരം അദ്ദേഹം മതം വേണ്ടെന്നാണു് പഠിപ്പിച്ചതെന്നു് പറയുന്നതു് അന്യന്മാർ താൻ എത്തിച്ചേർന്ന നിലയിൽ എത്തരുതെന്നു് വിചാരിച്ചയാളാണു് അദ്ദേഹം എന്നു പറയുകയായിരിക്കും. ഇതു് അദ്ദേഹത്തെ അവമാനിക്കുകയാണു്. അദ്ദേഹം ചിലക്കു സന്ന്യാസം കൊടുത്തു; സന്ന്യാസിസംഘം സ്ഥാപിച്ചു; മതം വേണ്ടെങ്കിൽ അവരോടെല്ലാം മററു മനുഷ്യരെപ്പോലെ വിഷയികളായി ജീവിക്കാൻ എന്തുകൊണ്ടുപദേശിച്ചില്ലെന്നുള്ളതിനു് സമാധാനം പറയണം.

## ശ്രീ നാരായണഗുരുസ്വാമികളുടെ മതം

ഇനി അദ്ദേഹത്തിന്റെ മതം എന്തായിരുന്നുവെന്നു് നോക്കാം. ''മതമേതായാലും മനുഷ്യൻ നന്നായാൽ മതി'' എന്നു് അദ്ദേഹം പറഞ്ഞുവെന്നു് പറയുന്നു. ഇതു് ശരിയാണു്. എന്നാൽ ഇതിനു് മറെറാരു വശമുണ്ടു്. മനുഷ്യൻ നന്നാകുന്ന മതം വേണമെന്നും മനുഷ്യനെ അധഃപതിപ്പിക്കുന്ന മതം പാടില്ലെന്നും അദ്ദേഹത്തിനഭിപ്രായമുണ്ടായിരുന്നുവെന്നും ആ വാക്യത്തിനുതന്നെ അർത്ഥം ഞാൻ കാണുന്നു. അദ്ദേഹം അഹിംസയിൽ വളരെ നിഷ്ഠയുള്ള ആളായിരുന്നുവെന്നു് അദ്ദേഹത്തിന്റെ ജീവചരിത്രം സാക്ഷ്യം വഹിക്കുന്നു. പല ദിക്കിലും ആടുകോഴിവെട്ടു് നിറുത്തിയതായി നമുക്കറിയാം

അപ്പോഠം ആടും കോഴിയും വെട്ടുന്ന മതത്തിനു്-ശാക്തേയമതത്തിനു് —അദ്ദേഹം എതിരായിരുന്നുവെന്നു് സ്പഷ്ടം. അദ്ദേഹം സ്ഥാപിച്ച ഒരു പ്രധാന ആശ്രമത്തിനു് അദ്വൈതാശ്രമമെന്നാണു് പേരിട്ടതു്. അദ്ദേഹത്തിന്റെ മതം അദ്വൈതമായിരുന്നുവെന്നു് ഇതിൽ നിന്നു കാണാം. അല്ലെങ്കിൽ അദ്ദേഹം ഒരു ദ്വൈതാശ്രമവും, വിശിഷ്ടാദ്വൈതാശ്രമവും കൂടി എന്തുകൊണ്ടു് സ്ഥാപിച്ചില്ല? അദ്ദേഹം അദ്വൈതിയായിരുന്നു. അദ്വൈതമാണു് ഹിന്ദുമതത്തിന്റെ ജീവൻ. അദ്ദേഹം ഒരിക്കൽ എസ്.എൻ.ഡി.പി. യോഗം മതപരിവർത്തനത്തെപ്പററി ആലോചിക്കുന്നതിനിടയ്ക്കു് യോഗത്തിനു് ഒരു സന്ദേശമയച്ചുവെന്നും മതം മാറേണ്ടവർ സനാതനധർമ്മത്തിലേക്കു് മാറിക്കൊള്ളട്ടെയെന്നു് അതിൽ പ്രസ്താവിച്ചിരുന്നുവെന്നും നിങ്ങളിൽ പലരും വായിച്ചിരിക്കാനിടയുണ്ടു്. അദ്ദേഹം സനാതനധർമ്മമെന്നുദ്ദേശിച്ചതു് അദ്വൈതത്തെയാണെന്നും നാം മനസ്സിലാക്കുന്നു. അദ്ദേഹത്തിന്റെ മതം അദ്വൈതമായിരുന്നു. ഏതൊരു മതമാണോ ശ്രീശങ്കരഭഗവത്പാദർ സ്ഥാപിച്ചതു് അതുതന്നെയായിരുന്നു ശ്രീനാരായണഗുരുസ്വാമികളുടേയും മതം. രണ്ടുപേരുടേയും അദ്വൈതത്തിൽ ദ്വൈതത്തിനും സ്ഥാനം കൊടുത്തിട്ടുണ്ടു്.

''സ്വസിദ്ധാന്ത വ്യവസ്ഥാസു
ദ്വൈതിനോ നിശ്ചിതാ ദൃഢം
പരസ്പരം വിരുദ്ധ്യന്തേ
തൈരയം ന വിരുദ്ധ്യതേ''

എന്നു് ശ്രീശങ്കരന്റെ പരമഗുരുവായ ഗൗഡപാദാചാര്യർ പറയുന്നു. പരസ്പരം കലഹിക്കുന്ന മതങ്ങളെ അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നില്ല. അതുതന്നെയായിരുന്നു ശ്രീനാരായണഗുരുസ്വാമികളുടേയും അഭിപ്രായം. ''പല മതസാരവുമേകം'' എന്നു് അദ്ദേഹം പ്രതിപാദിക്കുന്നു. ഈ സാരമെന്താണു്? അദ്വൈതാനുഭൂതി, അതായതു് മതങ്ങളെല്ലാം ഉണ്ടായതു് അദ്വൈതാനുഭൂതി നല്കാനാണു്. എന്നാൽ ഉണ്ടായശേഷം അവയിൽ പലതും പരസ്പരം കലഹിപ്പിക്കാൻ ഇന്നു് സഹായിക്കുന്നു. ഇങ്ങനെ കലഹിപ്പിക്കുന്ന മതങ്ങഠം തെററായ മാർഗ്ഗങ്ങഠം കാണിക്കുന്നു. ഏതെങ്കിലും മതം ''എന്റെ വഴിക്കു കൂടി മാത്രമേ മോക്ഷമുള്ളൂ'' എന്നു് പറയുന്നെങ്കിൽ അതു് തെററാണെന്നു് ശ്രീനാരായണഗുരുസ്വാമികഠംക്കഭിപ്രായമുണ്ടെന്നു് തീർച്ചയാണു്. ഇന്നു് പല മതക്കാരും അങ്ങനെ പ്രസംഗിച്ചുവരുന്നു. ഇതു് അദ്വൈതം അറിയാത്തതുകൊണ്ടാണു്. അദ്വൈതാനുഭൂതിക്കു് വേണ്ടിയാണു് അദ്ദേഹം സാധനകളും അനുഷ്ഠാനങ്ങളും ചെയ്തതും വിധിച്ചതും. സാധനകളുടെ കൂട്ടത്തിൽ വിഗ്രഹാരാധനയ്ക്കും അദ്ദേ

ഹം സ്ഥാനം കല്പിച്ചു. ഈശ്വരൻ സർവ്വവ്യാപിയും സർവ്വാത്മാവും ആണെന്നറിയാത്തതുകൊണ്ടല്ല ഹിന്ദുമതം വിഗ്രഹാരാധന അനുവദിക്കുന്നതു്. സർവ്വവ്യാപിയും സർവ്വാത്മാവും എന്ന ഭാവത്തിൽ ഈശ്വരൻ അചിന്ത്യനും അപ്രമേയനുമാണു്. ആ ഈശ്വരൻ സർവ്വവ്യാപിയായതുകൊണ്ടു് വിഗ്രഹദ്വാരാ ഉപാസ്യനുമാണു്.

''മദ് ഭക്താനാം ഹിതാത്ഥായ
പ്രാദുർ ഭാവഃ കൃതോ മയാ
പ്രാദുർഭാവ കൃതം കാചി—
ദർച്ച നീയാ യുധിഷ്ഠിര!''

എന്നു് ഭഗവാൻ ശ്രീകൃഷ്ണൻ മഹാഭാരതത്തിൽ പറയുന്നു. അവതാരവിഗ്രഹം, താത്വികവിഗ്രഹം എന്നു് വിഗ്രഹം രണ്ടുതരമുണ്ടു്. ഈ രണ്ടുതരം വിഗ്രഹങ്ങളിൽ കൂടിയും ഈശ്വരനെ ഉപാസിക്കാം. ഈശ്വരന്റെ സാകാരദശ്നം ഇതുകൊണ്ടു് ലഭിക്കയും ചെയ്യും. അതുകൊണ്ടാണു് അദ്വൈതിയായ ശ്രീശങ്കരാചാര്യർ തന്നെ ബദരിയിലും, ദ്വാരകയിലും, ഗോവദ്ധനത്തും, ശൃംഗേരിയിലും പ്രതിഷ്ഠ നടത്തി പൂജാപദ്ധതി ഏർപ്പെടുത്തിയതു്. അതുപോലെ ശ്രീനാരായണഗുരുവും വക്കല, അരുവിപ്പുറം മുതലായ സ്ഥലങ്ങളിൽ പ്രതിഷ്ഠ നടത്തി പൂജ നടപ്പാക്കി. ഇതു് സാമുദായിക സമത്വം സ്ഥാപിക്കാനാണെന്നു് ചിലർ പറയുന്നതു് ശുദ്ധമേ തെററാണു്. ഈ ക്ഷേത്രങ്ങളിൽ ആരാധനയ്ക്കു് ധാരാളം ആളുകരം വന്നു് കാണാൻ അദ്ദേഹം ആഗ്രഹിച്ചുവെന്നെനിക്കറിയാം. ''ആദ്യം വിഗ്രഹപൂജ ഏപ്പെടുത്തിയെങ്കിലും ഒടുവിൽ അതു് വേണ്ടെന്നുവച്ചു്കണ്ണാടി പ്രതിഷ്ഠചെയ്തു് വിഗ്രഹാരാധന നിഷ്പ്രയോജനമെന്നു് തെളിയിച്ചു'' എന്നുപറയുന്ന ചിലരുണ്ടു്. എന്നാൽ പിന്നീടു് തെറെറന്നു് കണ്ടെങ്കിൽ ആദ്യം പ്രതിഷ്ഠിച്ച ക്ഷേത്രങ്ങളും വിഗ്രഹങ്ങളും പറിച്ചുകളയാതിരുന്നതെന്തുകൊണ്ടു്? എന്നാണു് എനിക്കവരോടുള്ള ചോദ്യം. അദ്ദേഹം തെറെറന്നു് കണ്ടതു് പൊതുജനാഭിപ്രായം ഭയന്നു് മാററാൻ ധൈര്യമില്ലാത്ത ഭീരുവായിരുന്നുവെന്നാണോ പറയുന്നതു്? ശുദ്ധമേ അബദ്ധം. ഓരോ പടിയിൽ ഇതെല്ലാം ആവശ്യമാണെന്നു് അദ്ദേഹം കണ്ടു. അതുതന്നെ പൂവ്വാചാര്യന്മാരും ചെയ്തു.

## അന്ധവിശ്വാസം

എന്നാൽ പല ദേവന്മാരുടെ വിഗ്രഹങ്ങരം പ്രതിഷ്ഠിച്ചതുകൊണ്ടു് ഈശ്വരൻ പലതുണ്ടെന്നുള്ള ചിലരുടെ വിശ്വാസത്തെ അദ്ദേഹം എതിത്തു. ഇന്നും ഹിന്ദുക്കളിൽ ഭൂരിപക്ഷം ഈ സത്യം അറിയുന്നില്ല. ''ഏകം സദ്വിപ്രാ ബഹുധാ വദന്തി''; ''ഏകോ

ദേവഃ സർവ്വഭൂതേഷു ഗൂഢഃ'' എന്നെല്ലാം വേദത്തിലുണ്ടു്. എന്നാൽ സാമാന്യജനങ്ങളുടെ വിശ്വാസമെന്തു്? ഏറ്റവുമാന്യർ ശിവനും വൈക്കത്തു് ശിവനും രണ്ടാണെന്നുതന്നെ. ഇങ്ങനെ ശിവന്മാർ അനവധി. ശിവനും വിഷ്ണുവും പ്രത്യേകം. അവർക്കെല്ലാം ഭാര്യമാരും മക്കളും ഉണ്ടു്. കുടുംബകലഹവും അന്തഃഛിദ്രവും പരസ്പര മത്സരവും ഉണ്ടു്. അഷ്ടമൂർത്തിയായി സർവ്വവ്യാപിയായ ശിവൻ കാമപീഡിതനായോടി സർവ്വവ്യാപിയായ വിഷ്ണുവിനെ* ആലിംഗനം ചെയ്തു് അതിൽ പുത്രനെ ഉല്പാദിപ്പിച്ചുവെന്നും അവർ പറയുന്നു. ഈ കഥകളുടെ ആന്തരാർത്ഥം എന്തുതന്നെയായിരുന്നാലും ഈ കഥകൾ പലപ്പോഴും ഹിന്ദുക്കളുടെ സാന്മാർഗ്ഗികബോധത്തെ താഴ്ത്താൻ സഹായിക്കുന്നുവെന്നു് പറയാതെ നിവൃത്തിയില്ല. ''ഈശ്വരനെ പരിമിതനാക്കി വിചാരിക്കുന്നതു് വലിയ പാപമാണു്'' എന്നു് ശ്രീരാമകൃഷ്ണ പരമഹംസർ പറയുന്നു. ഈ കഥകൾ ഈശ്വരനെ പരിമിതനാക്കുന്നുവെന്നു് പറയാതെ തരമുണ്ടോ? ഈ അന്ധവിശ്വാസങ്ങളിൽ നിന്നു് ഹിന്ദുക്കളെ രക്ഷിക്കുവാനാണു് ശ്രീ വിവേകാനന്ദസ്വാമികളും ശ്രീനാരായണഗുരുവും ശ്രമിച്ചതു്. ''അന്ധവിശ്വാസമാണു് ഇന്ത്യയെ അധഃപതിപ്പിച്ചതു്.'' എന്നു രമേശചന്ദ്രദത്തൻ പറയുന്നു. ഹിന്ദുക്കളെ അധഃപതിപ്പിച്ചതിൽ മുഖ്യമായ ഒന്നു് തീണ്ടൽ തൊടീൽ ആയിരുന്നു. ചില മനുഷ്യർ അടുത്താൽ ദേവന്മാർ അശുദ്ധരായിപ്പോകുമെന്നു് അവർ വിശ്വസിച്ചിരുന്നു. ഇതു നിമിത്തം സാമുദായികസംഘടന അസാദ്ധ്യമായിവന്നുവെന്നും ഹിന്ദുക്കൾ പരസ്പരം ദ്വേഷിച്ചിരുന്നുവെന്നും ഹിന്ദുക്കളിൽ ഒരു വലിയ ഭൂരിപക്ഷം ഉൽകൃഷ്ടമതതത്ത്വങ്ങളറിയാത്തവരായി കഴിഞ്ഞുവെന്നും നാം കാണുന്നു. തിരുവിതാംകൂർ മഹാരാജാവു് തിരുമനസ്സിലെ ക്ഷേത്രപ്രവേശന വിളംബരംമൂലം ഈ അന്ധവിശ്വാസം നീങ്ങി. ഇതുപോലെ നീക്കപ്പെടേണ്ടവയായി ഇനി അനേകം അന്ധവിശ്വാസങ്ങൾ ഉണ്ടു്. അവയെല്ലാം നീക്കാനാണു് ആചാര്യന്മാർ ആവിർഭവിച്ചിട്ടുള്ളതു്. സ്വാമി വിവേകാനന്ദൻ കൽക്കട്ടയിൽ ജനിച്ചു. അമേരിക്കൻ മതമഹാസഭയിൽക്കൂടി പരിശുദ്ധ ഹിന്ദുമതം വെളിവാക്കി. അനന്തരം ഇന്ത്യ മുഴുവൻ ദിഗ്വിജയം ചെയ്തു് അതു പ്രചരിപ്പിച്ചു. ശ്രീനാരായണഗുരുസ്വാമികൾ കേരളീയർക്കു മനസ്സിലാകുന്ന ഭാഷയിൽ അതേ തത്ത്വം തന്നെ പ്രകാശിപ്പിച്ചു.

## ഒരുജാതി ഒരുമതം

മനുഷ്യരെല്ലാം വാസ്തവത്തിൽ സഹോദരന്മാരാണു്. എല്ലാവരും മനുവിൻെറ സന്തതികളാണെന്നാണല്ലോ പുരാണങ്ങളും ഘോ

---

* വിഷ്ണുർ വ്യാപനശീലഃ

ഷിക്കുന്നതു്. അതിനാൽ ആ അത്ഥത്തിൽ ജാതി ഒന്നേയുള്ളു. മതങ്ങഠ അതതു മതത്തിൻെറ ആചാര്യന്മാർ ഉദ്ദേശിച്ച അത്ഥത്തിൽ ഗ്രഹിക്കയാണെങ്കിൽ ഒരേ ലക്ഷ്യത്തിലേക്കു് പോകുന്നവയാണു്. അതിനാൽ ലക്ഷ്യംവച്ചു് നോക്കിയാൽ എല്ലാമതവും ഒന്നാണു്. പരമാത്ഥത്തിൽ ബൈബിളിലും ഖുറാനിലും അദ്വൈതമുണ്ടു്. എന്നാൽ ആ മതത്തിൻെറ അനുയായികഠ ആ അത്ഥത്തിൽ പഠിക്കുന്നില്ലെന്നുമാത്രം. ഹിന്ദുക്കളുടെ വേദാന്തത്തിൽ അദ്വൈതം സ്പഷ്ടമാണു്. എന്നാൽ ഹിന്ദുക്കഠ ആ ശാഖ പ്രായേണ പഠിക്കുന്നില്ല. പഠിക്കുന്നവർ അനുഷ്ഠിക്കുന്നില്ല. ഇതാണു് കുഴപ്പം. എല്ലാ മതവും അദ്വൈതത്തിനുള്ളതാണു്. ബുദ്ധമതം ബുദ്ധൻ ഉപദേശിച്ച അത്ഥത്തിൽ പരിശുദ്ധമായ അദ്വൈതമാണു് പഠിപ്പിക്കുന്നതു്. ഈശ്വരൻ പല നാമരൂപങ്ങളിൽ ഉപാസിക്കപ്പെട്ടുന്നെങ്കിലും ഏകനാണു്. ഈശ്വരൻ തന്നെയാണു് ജീവനായിരിക്കുന്നതും.

''ഈശ്വരോ ജീവകലയാ
പ്രവിഷ്ടോ ഭഗവാനിതി
പ്രണമേദണ്ഡവദ് ഭൂമാ
ആശ്വചണ്ഡാലഗോഖരം''

എന്നു് ഭാഗവതം പറയുന്നു. അതിനാൽ അഹിംസ ഹിന്ദുമതത്തിൻെറ മുഖ്യസന്ദേശമാണു്.

## ശ്രീനാരായണഗുരുക്കന്മാർ

ഈ മഹാതത്ത്വങ്ങളുടെ ജീവദൃഷ്ടാന്തമായിരുന്നു ശ്രീനാരായണഗുരുസ്വാമികഠ. അദ്ദേഹത്തിൻെറ ജന്മംകൊണ്ടു് അനേകശതം ജീവന്മാർ ഉണർന്നു. അദ്ദേഹത്തെപ്പോലെയുള്ള മഹാന്മാരെ ആയിരക്കണക്കിനു് ജനിപ്പിക്കയായിരിക്കണം ഗൃഹസ്ഥന്മാരുടെ ലക്ഷ്യം. ഇവിടെ അനേകം ഗൃഹസ്ഥന്മാർ കൂടിയിട്ടുണ്ടല്ലോ. ഈ സ്ഥലം പുണ്യസ്ഥലമായി കരുതുന്ന ദമ്പതികഠ എന്തുകൊണ്ടു് തങ്ങളുടെ കുലത്തിൽ ഒരു ശ്രീനാരായണഗുരു ജനിക്കണമെന്നു് പ്രാത്ഥിക്കുന്നില്ല? അനേകം ശ്രീനാരായണഗുരുക്കന്മാരെ ഇന്നു് ലോകത്തിനാവശ്യമുണ്ടു്. ഗൃഹസ്ഥന്മാർ നിർവ്യാജം പ്രാത്ഥിച്ചാൽ അവർ ജനിക്കയും ചെയ്യും. ഭാരതത്തിൻെറ മൂലസ്വത്തായ വേദാന്തസന്ദേശം പ്രചരിപ്പിക്കുന്നതിലാണു് ലോകശാന്തിയിരിക്കുന്നതു്. ഇനി ഇപ്പോഴത്തേക്കാഠ ഭയങ്കരമായ യുദ്ധങ്ങഠ ഉണ്ടാകും. അതു് ഉണ്ടാകാതെ തടയാൻ ഭാരതത്തിലെ വേദാന്തസന്ദേശത്തിനു്—അദ്വൈതമതത്തിനുമാത്രമേ കഴിയുകയുള്ളു. അതു് പ്രചരിപ്പിക്കാൻ ശ്രീനാരായണഗുരുക്കന്മാർ ഉണ്ടാകണം. അതിനു നിങ്ങഠ പ്രാത്ഥിക്കണം.

## തീർത്ഥയാത്ര

നിങ്ങളുടെ ഈ തീൎത്ഥയാത്ര മററു തീൎത്ഥയാത്രകളെപ്പോലെ വെറും ചടങ്ങായിപ്പോകരുതു്. നമ്മുടെ അടുത്തകാലത്തെ പൂൎവ്വികന്മാർ ഒരു വലിയ തെററു് ചെയ്തു. അവർ തത്വം മറന്നു് ചടങ്ങിൽ പിടിച്ചു. മഹാചാര്യന്മാർ ജനിച്ചതു് നമ്മുടെ പ്രശംസയോ പൂജയോ വാങ്ങാനല്ല. ലോകത്തെ ധൎമ്മമാൎഗ്ഗത്തിൽ നയിക്കാനാണു്. അവർ എന്തുദ്ദേശിച്ചുവോ അതു് മറന്നു് നാം കേവലം അവരെ പൂജിക്കയും സ്തുതിക്കയും ചെയ്യുന്നതുകൊണ്ടു് തൃപ്തരായി. ഇതാണു് തെററു്. ശ്രീനാരായണഗുരു പ്രവൎത്തിച്ചതു് നമ്മുടെ പ്രശംസ വാങ്ങാനല്ല. സ്തുതി കേൾക്കാനല്ല. പൂജ സ്വീകരിക്കാനല്ല, ധൎമ്മം സ്ഥാപിക്കാനാണു്. അതു നാം മറന്നുകളയരുതു്. ഇവിടെ തീൎത്ഥയാത്ര വരുന്നതു് ശ്രീനാരായണഗുരുവിനെ സ്മരിക്കാനായിരിക്കണം. ആ സ്മരണ അദ്ദേഹത്തിൻെറ ഉപദേശങ്ങൾ പഠിക്കാനാകണം. ആ പഠനം അദ്ദേഹത്തെപ്പോലെയായിത്തീരാനും അദ്ദേഹത്തെപ്പോലെയുള്ള ആളുകൾ ഓരോ വീട്ടിലും ഭാവിയിൽ ജനിക്കാനും ആയിരിക്കണം. അദ്ദേഹത്തിൻെറ ത്യാഗം തപസ്സു്, ബ്രഹ്മചര്യം, അദ്ധ്യാത്മനിഷ്ഠ എന്നിവ നിങ്ങളിൽ ഓരോ ആളുടേയും ഹൃദയത്തിൽ കുടികൊള്ളുവാനിടവരട്ടെ. അനേകം ശ്രീനാരായണഗുരുക്കന്മാർ ലോകത്തുണ്ടായി ധൎമ്മപ്രചരണം നടക്കാനിടവരട്ടെ! ലോകം ശാന്തിയെ പ്രാപിക്കട്ടെ!



# 50. ശ്രീനാരായണഗുരു സ്വാമികൾ-സാമൂഹ്യവിപ്ളവകാരി*

## ഉപക്രമം

സഹോദരങ്ങളേ,

ഈ മഹോത്സവത്തിൽ അദ്ധ്യക്ഷനായിരിക്കാൻ എന്നെ ക്ഷണിച്ചതിനു് ഇതിന്റെ ഭാരവാഹികളോടു് ഞാൻ ആദ്യമായി കൃതജ്ഞത പ്രകാശിപ്പിക്കുന്നു. ഇതു് ഒരു ദുർലഭാവസരമാണു്. ഒരു ത്യാഗിയുടെ ജന്മശതാബ്ദമാണിന്നാഘോഷിക്കുന്നതു്. സാധാരണയായി വലിയ രാഷ്ട്രീയപ്രവർത്തകരുടേയും മററും ശതാബ്ദാഘോഷങ്ങളാണു് നടത്തപ്പെടുന്നതു്. അതിൽനിന്നു് വ്യത്യസ്തമാണിതു്.

ഓരോരുവനും ഒരേ ആളെത്തന്നെ വീക്ഷിക്കുന്നതു് അവനവന്റെ കണ്ണിൽക്കൂടിയാണു്. അതുകൊണ്ടു് നോക്കുന്നവന്റെ നിലയനുസരിച്ചിരിക്കും കാഴ്ച. ഞാൻ ശ്രീനാരായണഗുരു സ്വാമികളെ കണ്ടിട്ടുണ്ടു്. ഞാൻ അദ്ദേഹത്തെ കണ്ടതിൽനിന്നു് പഠിച്ചതു് അദ്ദേഹത്തിന്റെ ത്യാഗമാണു്. കുട്ടിക്കാലത്തു് സന്ന്യാസിയാകുന്നതുവരെ, ഈ രാജ്യത്തു് പേരെടുത്ത മിക്കവാറും എല്ലാ സന്ന്യാസിമാരെയും ഞാൻ കണ്ടിട്ടുണ്ടു്. എന്നാൽ അവരോടെല്ലാം ഏറെക്കുറെ വഴക്കുപിടിക്കയാണുണ്ടായിട്ടുള്ളതു്. ചിലരോടു് കടലാസ്സിലെഴുതിയും ചിലരോടു് നേരിട്ടുംതന്നെ. അതിനൊരു ദൃഷ്ടാന്തമാണു് ആലത്തൂർ ശിവയോഗിയുമായി വഴക്കു് പിടിച്ചതു്. അതിൽനിന്നു് വളരെ വ്യത്യസ്തമാണു് ശ്രീനാരായണഗുരുവുമായുള്ള ബന്ധം. അദ്ദേഹത്തെ കണ്ടതിനെപ്പററി ചുരുക്കത്തിൽ ശിവഗിരിയിൽനിന്നു് പ്രസിദ്ധപ്പെടുത്തിയ ശതവാർഷികപ്രതിയിൽ ഞാൻ പറഞ്ഞിട്ടുണ്ടു്. സ്വാമിയെ കണ്ടനാൾ മുതൽ സ്വാമിയോടു് എനിക്കു് ഭക്തിയും സ്വാമിക്കു് എന്നോടു് സ്നേഹവുമേ ഉണ്ടായിട്ടുള്ളു. അതുകൊണ്ടായിരിക്കാം പല സ്ഥലത്തും സ്വാമികളുടെ ഈ ജന്മശതാബ്ദാഘോഷത്തിനു് എന്നെ ക്ഷണിക്കുന്നതെന്നു് ഞാൻ വിചാരിക്കുന്നു. സ്വാമികളുടെ ജീവിതത്തിൽ ഞാൻ കണ്ടതു് ത്യാഗത്തിന്റെ പ്രഭാവമാണെന്നു് പറഞ്ഞല്ലോ. ത്യാഗിയും ഭോഗിയും തമ്മിലുള്ള അന്തരത്തെ കുറിക്കുന്ന ഒരു ശ്ലോകം സംസ്കൃതത്തിലുണ്ടു്.

---

* 1954 സെപ്തംബർ 19-ാംനു- കൊല്ലം എസ്. എൻ. ഡി. പി. യൂണിയന്റെ ആഭിമുഖ്യത്തിൽ നടന്ന ശതാബ്ദാഘോഷത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചുകൊണ്ടു് ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

'മേരു സഷ്പയോര്യദ്വത് സൂര്യഖദ്യോതയോരിവ
സരിത്സാഗരയോര്യദ്വത് തഥാ ഭിക്ഷു ഗൃഹസ്ഥയോഃ'

മഹാമേരുപർവ്വതവും കടുകും തമ്മിലുള്ളപോലെയും. സൂര്യനും മിന്നാമിനുങ്ങും തമ്മിലുള്ളപോലെയും, ഒരു ചെറിയ അരുവിയും മഹാസമുദ്രവും തമ്മിലുള്ളപോലെയും, ഉള്ള വ്യത്യാസമാണ് ത്യാഗിക്കും ഭോഗിക്കും തമ്മിലുള്ളത് എന്നാണ് ഈ ശ്ലോകത്തിന്റെ അർത്ഥം. മഹാമേരുവെന്നൊരു പർവ്വതമുണ്ടോ എന്ന് കുട്ടികൾ ചോദിച്ചേക്കാം. പണ്ടുള്ള ഭൂമിശാസ്ത്രമല്ല ഇന്നുള്ളതെന്ന് എച്ച്. ജി. വെൽസിന്റെ ലോകചരിത്രം നോക്കിയാൽ അറിയാം. ഒരുകാലത്തുണ്ടായിരുന്ന പല പർവ്വതങ്ങളും ഇന്ന് നശിച്ചുപോയി. പലതും പുത്തനായിട്ടുണ്ടായിട്ടുണ്ട്. ഒരുകാലത്ത് കടൽ കിടന്നിടത്തിന്ന് പർവ്വതം. ഒരു കാലത്തെ കര ഇന്നു കടൽ. അന്നത്തെ ഭൂമിശാസ്ത്രം ഇന്നും ചിലർ വംശപരമ്പരയാ ഉരുവിടുന്നുവെന്ന തെററല്ലാതെ അന്നുള്ളവർ മഠയന്മാരായിരുന്നുവെന്ന് ഞാൻ വിശ്വസിക്കുന്നില്ല. അതിരിക്കട്ടെ. മേരുവെന്നാൽ ലോകത്തിലേക്ക് ഏററവും വലിയ പർവ്വതമെന്നർത്ഥം കല്പിച്ചാൽ മതി. ഒരാൾ ഒരു മഹാത്യാഗിയായിരുന്നുവെന്ന് എളുപ്പം പറയാൻ കഴിയും. എന്നാൽ ഒരു ത്യാഗിയുടെ നിലയെന്തെന്ന് ത്യാഗം ശീലിച്ചവർക്കേ അറിയാൻ കഴിയൂ. ഭാര്യമാർക്കും മക്കൾക്കും എത്രവലിയ മാളികകളും ആഭരണങ്ങളും പണിയിച്ചുകൊടുത്ത് കഴിഞ്ഞിട്ടും ആയിരപ്പറക്കണക്കിന് വസ്തു സമ്പാദിച്ചിട്ടും ലക്ഷക്കണക്കിന് ഉറുപ്പിക കെട്ടിവച്ചുകൊണ്ടിരുന്നിട്ടും അതിൽനിന്ന് നാലണ ധർമ്മകാര്യങ്ങൾക്ക് ചെലവാക്കാൻ വിഷമിക്കുന്നവർക്കുണ്ടോ ത്യാഗികളുടെ നിലയറിയാൻ സാധിക്കുന്നു? അതിലും സർവ്വസംഗപരിത്യാഗിയുടെ നില.

വിദ്വാനേവ വിജാനാതി വിദ്വജ്ജന പരിശ്രമം
ന ഹി വന്ധ്യാ വിജാനാതി ഗുർവ്വീം പ്രസവവേദനാം.

വിദ്വാന് മാത്രമേ വിദ്വാന്മാർ എടുത്തിട്ടുള്ള പണിയറിയാൻ കഴിയൂ. ''മലടിയറിയുമോ പേററുനോവിന്റെ അവസ്ഥ?'' സർവ്വവും ത്യജിച്ച് നിഷ്കാമനായി ജീവിക്കുക; കീർത്തിയോ, പണമോ, ബഹുമതിയോ, സ്ഥാനമാനങ്ങളോ ആഗ്രഹിക്കാതെ ജീവിക്കുക എന്ന അവസ്ഥ ആലോചിച്ചുനോക്കുക. ഞങ്ങളെപ്പോലെ ചിലർ ഇത്രകാലം ശ്രമിച്ചിട്ടും പൂർണ്ണത്യാഗികളായിട്ടുണ്ടെന്ന് പറയാൻ വയ്യ. എങ്കിലും ഞങ്ങളുടെ പരിശ്രമത്തിൽനിന്ന് ശ്രീനാരായണഗുരുവിനെപ്പോലുള്ളവരുടെ നിലയെന്തന്നറിയാൻ കഴിയും. നിങ്ങളിലും ത്യാഗം ശീലിച്ചിട്ടുള്ളവർക്ക് സ്വാമികളുടെ നിലയെന്തെന്നൂഹിക്കാൻ കഴിയും.

സ്വാമികൾ ഒരു വെറും ത്യാഗി മാത്രമായിരുന്നില്ല. ഒരു ജീവന്മുക്തൻ കൂടിയായിരുന്നു. ഒരു ജീവന്മുക്തൻ ലോകസംഗ്രഹത്തിനായി ചിലതു് ചെയ്യുന്നെങ്കിൽ അതു് തന്റെ മനസ്സിന്റെ ഒരംശം മാത്രംകൊണ്ടാണെന്നറിയണം. ജീവന്മുക്തനെന്നാൽ ജീവിച്ചിരിക്കുമ്പോൾ തന്നെ മുക്തി പ്രാപിച്ചവനെന്നർത്ഥം. ശാസ്ത്രപ്രകാരം മുക്തി, ചത്തിട്ടല്ല കിട്ടുന്നതു്. ഇവിടെ വച്ചുതന്നെ അതു് സിദ്ധിക്കുവാൻ കഴിയും. മരണശേഷമുള്ള സ്വർഗ്ഗത്തെപ്പററി ബൈബിളിലും ഖുറാനിലും ഹിന്ദുപുരാണങ്ങളിലും പറയുന്നു. എന്നാൽ അങ്ങനെയൊന്നുണ്ടെന്നുള്ളതിനു് തെളിവില്ല. ജീവിച്ചിരിക്കുമ്പോൾ തന്നെ മനുഷ്യനു് മുക്തനാകാൻ കഴിയുമെന്നതിനു് തെളിവുണ്ടു്. അങ്ങനെയുള്ള മഹാന്മാരെ നാം കാണുന്നു.

''ശാന്താ മഹാന്തോ നിവസന്തി സന്തോ
വസന്തവല്ലോകഹിതം ചരന്തഃ
തീർണ്ണാഃ സ്വയം ഭീമഭവാർണ്ണവം ജനാ—
നഹേതുനാ ƒന്യാനപി താരയന്തഃ''

എന്നു് ശ്രീശങ്കരാചാര്യർ പറയുന്നു. ഭയങ്കരമായ സംസാരസമുദ്രത്തെ സ്വയം കടന്നിട്ടു് യാതൊന്നും ഇച്ഛിക്കാതെ മററുള്ളവരേയും കടത്തിവിടുന്ന ശാന്തന്മാരും മഹാന്മാരുമായ സജ്ജനങ്ങൾ വസന്തത്തെപ്പോലെ ലോകഹിതം ചെയ്തുകൊണ്ടു് വസിക്കുന്നുവെന്നർത്ഥം. അവർ ഒരു നോട്ടംകൊണ്ടു് നമ്മെ സംസാരസമുദ്രത്തിന്റെ മറുകര കടത്താൻ ശക്തരാണു്. അങ്ങനെയുള്ളവരെക്കണ്ടു് ജീവന്മുക്തിയെന്നൊന്നുണ്ടെന്നു് മനസ്സിലാക്കിയതിനാലാണു് ഞാൻ സന്ന്യാസിയായതു്. സന്ന്യാസിയായാൽ സ്വർഗ്ഗം കിട്ടുമെന്നു് മാത്രമേ പുസ്തകങ്ങൾ പറയുന്നുണ്ടായിരുന്നെങ്കിൽ ഞാൻ ഒരിക്കലും സന്ന്യാസിയാകുമായിരുന്നില്ല. ആരെങ്കിലും—ബുദ്ധിയുള്ളവർ—തീർച്ചയില്ലാത്ത പരലോകത്തിനുവേണ്ടി, തീർച്ചയുള്ള ഈ ലോകത്തിലെ സുഖം ത്യജിക്കുമോ? ഞാൻ ജീവന്മുക്തന്മാരെ കണ്ടിട്ടുണ്ടു്. അവരെപ്പററി ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ള ലക്ഷണം തികച്ചും സത്യമാണെന്നു് ഞാൻ അനുഭവത്തിൽനിന്നു് മനസ്സിലാക്കിയിട്ടുണ്ടു്. അതുകൊണ്ടാണു് ഞാൻ സന്ന്യാസിയായതു്. ആ ലക്ഷണങ്ങളിൽ ചിലതു് ശ്രീശങ്കരൻ 'വിവേകചൂഡാമണി'യിൽ പറയുന്നു. ഗീതയിലെ രണ്ടാമദ്ധ്യായത്തിൽ പ്രതിപാദിക്കുന്നതും മഹാത്മജി നിത്യപ്രാർത്ഥനയിലുൾപ്പെടുത്തിയിരുന്നതുമായ ''സ്ഥിതപ്രജ്ഞസ്യ കാ ഭാഷാ!'' ഇത്യാദി ശ്ലോകങ്ങളും ജീവന്മുക്തലക്ഷണമാണു് പഠിപ്പിക്കുന്നതു്. അതിൽ വിവേകചൂഡാമണിയിലെ ഒരു ശ്ലോകം:—

* ''വർത്തമാനേƒപി ദേഹേƒസ്മിൻ
ഛായാവദനുവർത്തിനി
അഹന്താമമതാƒഭാവോ
ജീവന്മുക്തസ്യ ലക്ഷണം''

എന്നാണ്. ''ദേഹസ്ഥോƒപി ന ദേഹസ്ഥഃ'' ഈ ദേഹത്തിലിരിക്കയാണെങ്കിലും ഈ ദേഹത്തെ നിഴലുപോലേ കാണുന്നുള്ളു. അതിൽ ഞാനെന്നും എൻേറതെന്നും ഉള്ള ബുദ്ധി ഇല്ല. അവർ ദേഹത്തിൽ ഇരിക്കയാണ്. നാം കസേരയിലും വണ്ടിയിലും മററും ഇരിക്കുന്നതുപോലെ. നാം വണ്ടിയല്ല, കസേരയല്ല. അവ ചില കാര്യങ്ങൾ നടത്താൻ സ്വീകരിച്ചിട്ടുള്ള വാഹനം മാത്രം. അതുപോലെ ദേഹവും. ദേഹം ഞാനല്ല. അതു് ഞാൻ സ്വീകരിച്ചിട്ടുള്ള ഒരു വാഹനം മാത്രം.

''ന മേ ദേഹേന സംബന്ധോ
മേഘേനേവ വിഹായസഃ
അതഃ കുതോ മേ തദ്ധർമ്മാഃ
ജാഗ്രത്സ്വപ്നസുഷുപ്തയഃ''

ആകാശത്തിനു് മേഘത്തിനോടു സംബന്ധമില്ലാത്തതുപോലെ എനിക്കു ദേഹത്തോടു സംബന്ധമില്ല. അപ്പോൾ പിന്നെ ശരീരധർമ്മങ്ങളായ ജാഗ്രത്തും, സ്വപ്നവും, സുഷുപ്തിയും എങ്ങനെയുണ്ടാകും? ഇതാണ് അവരുടെ നില. ആ നിലയിൽ എത്തിയ ആളായിരുന്നു ശ്രീനാരായണഗുരുസ്വാമികൾ. ആ നിലയ്ക്കു് ഭംഗം വരുത്താതെയാണ് അദ്ദേഹം ലോകസംഗ്രഹത്തിനുവേണ്ടി ചില പ്രവൃത്തികളെല്ലാം ചെയ്തതു്. ഇതു നാം മറക്കരുതു്. ഇങ്ങനെയുള്ള ജീവന്മുക്തന്മാർ വളരെ ദുർലഭമാണ്. ഭഗവാൻ ശ്രീരാമകൃഷ്ണൻെറ ശിഷ്യന്മാരിൽ ഞാൻ ജീവന്മുക്താവസ്ഥ കണ്ടു. ഈ കേരളത്തിൽ ഞാൻ ഈ അവസ്ഥ കണ്ടിട്ടുള്ളതു് ശ്രീനാരായണഗുരുവിലാണ്. എല്ലാ സന്ന്യാസിമാരും ഈ നിലയിലെത്തിയവരല്ല. ഈ മാനദണ്ഡം വച്ച് എല്ലാ സന്ന്യാസിമാരെയും അളക്കരുതു്. സന്ന്യാസിമാരെപ്പററിയാണ് ഞാൻ പറയുന്നതു്. കാഷായവസ്ത്രം കെട്ടിയ എല്ലാവരേയും പററിയല്ല. കാഷായവസ്ത്രം കെട്ടി മോഷ്ടിക്കാൻ നടക്കുന്നവരുമുണ്ടു്. സാക്ഷാൽ സന്ന്യാസിമാരിൽത്തന്നെ രണ്ടുതരക്കാരുണ്ടു്. വിദ്വൽസന്ന്യാസിയും വിവിദിഷാസന്ന്യാസിയും. വിദ്വൽസന്ന്യാസി

* നിഴലുപോലെ പിൻതുടരുന്ന ഈ ദേഹത്തിലിരിക്കുന്നെങ്കിലും ദേഹത്തിൽ ഞാൻ എന്നും ദേഹസംബന്ധികളായ വസ്തുക്കളിൽ എൻേറതെന്നും ഉള്ള ബുദ്ധിയില്ലായ്മയാണ് ജീവന്മുക്തൻെറ ലക്ഷണം.

മാത്രമാണു് ജീവന്മുക്തിയെ പ്രാപിച്ചവൻ. വിവിദിഷു ആ നിലയിലെത്താൻ ഹൃദയംഗമം നിരന്തരം ശ്രമിക്കുന്നവൻ മാത്രമാണു്. ശ്രീനാരായണഗുരു വിദ്വൽസന്ന്യാസിയായിരുന്നു. അങ്ങനെയുള്ള ഒരു മഹാചാര്യന്റെ ജന്മശതാബ്ദം ആഘോഷിക്കുന്നതിൽ പങ്കെടുക്കാനിടയാകുന്നതു് മഹാഭാഗ്യമാണു്. അതിലേക്കു് എനിക്കവസരം തന്ന നിങ്ങളോടു് ഒരിക്കൽക്കൂടി കൃതജ്ഞത പറഞ്ഞു് ഈ ഉപക്രമം അവസാനിപ്പിക്കുന്നു.

## ഉപസംഹാരം

ഓരോരുവനും അവനവന്റെ നിലയിൽനിന്നു ഒരേ വസ്തുവിനെ കാണുന്ന കാഴ്ച ഭിന്നമായിരിക്കുമെന്നു ഞാൻ പറഞ്ഞ അഭിപ്രായം എസ്. എൻ. ഡി. പി. സെക്രട്ടറിയും എടുത്തു പറഞ്ഞതു് നിങ്ങരം ശ്രദ്ധിച്ചിരിക്കുമല്ലോ. ചന്ദ്രനേയും നക്ഷത്രങ്ങളേയും ഒരു ജ്യോതിശ്ശാസ്ത്രജ്ഞനും കവിയും ചിത്രമെഴുത്തുകാരനും കണ്ടാൽ പലതാണു് അവർ മനസ്സിലാക്കുന്നതു്. അതുപോലെ ശ്രീനാരായണഗുരുസ്വാമിയെപ്പററിയും മററെല്ലാ മഹാന്മാരെപ്പററിയും. സ്വാമികളിൽ നിന്നു ഞാൻ കണ്ടതും പഠിച്ചതും അദ്ദേഹത്തിന്റെ ത്യാഗവും ജീവന്മുക്താവസ്ഥയുമാണെന്നു പറഞ്ഞുവല്ലോ. അദ്ദേഹം ഉണ്ടാക്കിയ സാമുദായികവിപ്ലവത്തെപ്പററി സെക്രട്ടറി പ്രസംഗിച്ചു. എന്നാൽ ഇതെല്ലാം അദ്ദേഹത്തിന്റെ മനസ്സിന്റെ ഒരംശം കൊണ്ടുമാത്രം നിർവ്വഹിച്ചുവെന്നും അദ്ദേഹം എന്തു പറയുമ്പോഴും എന്തു പ്രവർത്തിക്കുമ്പോഴും ബ്രഹ്മനിഷ്ഠനായിരുന്നുവെന്നും നിങ്ങരം മറക്കരുതെന്നു് ഞാൻ വീണ്ടും പറയുന്നു.

''അപി കുർവ്വന്ന കുർവ്വാണശ്ചാഽഭോക്താ ഫലഭോഗ്യപി
ശരീര്യപ്യശരീര്യേഷ പരിഛിന്നോഽപി സർവ്വഗഃ''

ശരീരംകൊണ്ടു് പ്രവർത്തിക്കുന്നെങ്കിലും ഒന്നും ചെയ്യാത്തവനും ഫലം ശരീരത്താൽ അനുഭവിക്കുന്നെങ്കിലും ഒന്നും അനുഭവിക്കാത്തവനും, ശരീരത്തോടുകൂടിയവനെങ്കിലും ശരീരാഭിമാനമില്ലാത്തവനും പരിച്ഛിന്നനെങ്കിലും സർവ്വവ്യാപിയുമായിരുന്ന അദ്ദേഹം. അദ്ദേഹം നടന്നതും ഇരുന്നതും സംസാരിച്ചതും പ്രതിഷ്ഠിച്ചതുമെല്ലാം ബ്രഹ്മനിഷ്ഠയോടുകൂടിയായിരുന്നു. ഇതു ജനങ്ങരം മറക്കരുതു്.

അദ്ദേഹത്തിന്റെ ഭാഷ ഒന്നു പ്രത്യേകമായിരുന്നു. അതു ഋഷിമാരുപയോഗിക്കാറുള്ള സൂത്രപ്രായത്തിലുള്ള ഭാഷയായിരുന്നു. അക്ഷരം ചുരുക്കം; അർത്ഥം ഗംഭീരം. അദ്ദേഹത്തെക്കൊണ്ടു മുക്കാൽ മണിക്കൂർ തുടർച്ചയായി സംസാരിപ്പിക്കാൻ എനിക്കു മാത്രമേ സാധിച്ചിട്ടുള്ളുവെന്നാണു് എന്റെ അഭിമാനം. അങ്ങനെ തുടർച്ചയായി

സംസാരിച്ച് അതിനുമുമ്പ് ആരും കേട്ടിട്ടില്ലെന്നാണ് സഹചാരികൾ എന്നെ മനസ്സിലാക്കിയത്. അത് ചെങ്ങന്നൂർ ഇംഗ്ലീഷ് മിഡിൽസ്കൂളിൽവച്ച് ഞാൻ ഹെഡ്മാസ്റ്ററായിരിക്കുമ്പോഴാണ്. ജ്ഞാനികൾ എപ്പോഴും കുറച്ചേ പറയൂ. അതുമതി ലോകസംഗ്രഹത്തിനു്. അതു കേൾക്കുന്നവരുടെ ഹൃദയത്തിൽ തട്ടും. അത് അനേകം ആളുകളെ ഇളക്കി വളരെ കാര്യങ്ങൾ ചെയ്യിക്കും. ശ്രീ. ടി.കെ. മാധവനെക്കൊണ്ട് വൈക്കം സത്യാഗ്രഹമെല്ലാം നടത്തിച്ചത് സ്വാമികളുടെ ചുരുങ്ങിയ ചില വാക്കുകളാണെന്ന് നിങ്ങൾക്കെല്ലാമറിയാമല്ലോ.

സ്വാമികളുടെ ഈ ശക്തിക്കു കാരണം അദ്ദേഹത്തിന്റെ തപസ്സാണ്. അദ്ദേഹം കുട്ടിക്കാലത്തുതന്നെ സുബ്രഹ്മണ്യോപാസന ചെയ്തതും പിന്നീടു തപസ്സു ചെയ്തതും പ്രാസംഗികൻ മി. കാർത്തികേയൻ പറഞ്ഞതു നിങ്ങൾ കേട്ടുവല്ലൊ. തപസ്സിനു വലിയ ശക്തിയുണ്ട്. അതു മനോബലം നൽകും. മന്ത്രസാധനയും അതുപോലെ അത്ഭുതശക്തി നൽകാനാണ്. ഇതു നിങ്ങൾക്കു പരീക്ഷിച്ചാലറിയാം. മന്ത്രസാധനയുടെ അംശമാണ് പൂജാദികൾ. സ്വാമികൾ ക്ഷേത്രം പ്രതിഷ്ഠിച്ചതും മററും എല്ലാ സമുദായക്കാർക്കും പൂജക്കധികാരമുണ്ടെന്നു സ്ഥാപിക്കാനും അങ്ങനെ സാമുദായിക പരിഷ്കാരത്തിനും ആണെന്ന് ചിലർ പറയുന്നു. ഇതിന്റെ അർത്ഥം സ്വാമികൾ പൂജാദികളിൽ വിശ്വാസമില്ലാത്ത ആളായിരുന്നുവെന്നൊ പൂജാദികൾ വെറും ഒരു സാമുദായികചടങ്ങാണെന്നു വിശ്വസിച്ച ആളായിരുന്നുവെന്നോ ആണ്. ഇത് അസംബന്ധമാണ്. സ്വാമികൾ എക്കാലത്തും പൂജാദികൾ വേണമെന്നുള്ള പക്ഷക്കാരനായിരുന്നു. ഞാൻ അദ്ദേഹത്തെ കണ്ടു സംസാരിച്ചപ്പോൾ, ഞാൻ ഗുരൂപദേശപ്രകാരം ചെയ്തിരുന്ന അനുഷ്ഠാനങ്ങളെപ്പററി ചോദിക്കയും അതിനോടു ചില തുകൂടി ചേർത്തുനോക്കാൻ പറയുകയുമുണ്ടായിട്ടുണ്ട്. ജപവും ധ്യാനവും പൂജയും മററും വേണ്ടെന്നായിരുന്നുസ്വാമികളുടെ അഭിപ്രായമെങ്കിൽ ഇതു പറയുകയില്ലായിരുന്നു. അത്രയുമല്ല; അദ്ദേഹം അരുവിപ്പുറത്തും മററു പല സ്ഥലത്തും വച്ച് തപസ്സുചെയ്യുകയും മന്ത്രസാധനചെയ്യുകയും ചെയ്തതിനെപ്പററി തനിക്കു തെററിപ്പോയി എന്ന് എവിടെയെങ്കിലും വച്ച് പറഞ്ഞിട്ടുണ്ടോ? അങ്ങനെ കുറെക്കാലം താൻ വെറുതെ കളഞ്ഞെന്നും ആ സമയംകൂടി സമുദായ സേവനം ചെയ്യാമായിരുന്നല്ലോ എന്നും പശ്ചാത്തപിച്ചതായി എന്തെങ്കിലും തെളിവുണ്ടോ? ഉണ്ടെന്നു പറഞ്ഞാൽകൂടി ഞാൻ അതു വിശ്വസിക്കയില്ല. എന്തെന്നാൽ എന്നോടു മറിച്ചു പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് സ്വാമികൾ ശരീരത്യാഗംവരെ ആസ്തികനായിരുന്നുവെന്ന കാര്യം അദ്ദേ

ഹത്തിന്റെ അനുഗാമികൾ മറക്കരുത്. അദ്ദേഹത്തിന്റെ അനുഗാമികളെന്ന് അഭിമാനിക്കുന്നവരിൽ ചിലർ നാസ്തികന്മാരായും മതനിന്ദകന്മാരായും കാണുന്നതിൽ ഞാൻ വ്യസനിക്കുന്നു. മതത്തിന്റെ ലക്ഷ്യം ഈശ്വരാനുഭൂതിയാണ്. അതിനുള്ള മാർഗ്ഗമാണ് ഓരോമതവും. ഇതറിയാതെ ജനങ്ങൾ കലഹിക്കുന്നുവെന്നുവച്ച് മതം വേണ്ടെന്നു വരുന്നതെങ്ങനെ?

''മതമേതായാലും മനുഷ്യൻ നന്നായാൽ മതി'' എന്നായിരുന്നു സ്വാമികളുടെ ഉപദേശമെന്നും അതുകൊണ്ട് മതത്തെ അപ്രധാനമായിട്ടേ അദ്ദേഹം കരുതിയിരുന്നുള്ളുവെന്നും ചിലർ പറയുന്നു. മനുഷ്യൻ നന്നാകുകയെന്നാലെന്താണർത്ഥം? മനുഷ്യന്റെ ശരീരം തടിച്ച് ഗാമയെപ്പോലെയും രാമമൂർത്തിയെപ്പോലെയും ആകുകയെന്നാണോ അർത്ഥം! എന്നാൽ ച്യവനപ്രാശവും അമൃതപ്രാശവും, കരികുരുങ്ങ് രസായനവും ധാരാളം പ്രചരിപ്പിക്കണമെന്നായിരുന്നു സ്വാമികളുടെ സന്ദേശമെന്നു വരും. ''മനുഷ്യൻ നന്നാകുക'' എന്നാൽ ''മനുഷ്യന്റെ മനസ്സ് നന്നാകുക'' എന്നാണ് ഞാൻ കാണുന്ന അർത്ഥം. മനസ്സ് നന്നാകുകയെന്നാൽ മനസ്സ് രാഗദ്വേഷാദികളൊഴിഞ്ഞതാകുകയെന്നർത്ഥം.

''രജസ്തമശ്ച മനസോ ദ്വൌ ച ദോഷാവുദാഹൃതൌ'' എന്ന് അഷ്ടാംഗഹൃദയം.

''രജോ രാഗാത്മകം വിദ്ധി'' എന്ന് ഗീത.

''കാമ ഏഷ ക്രോധ ഏഷ രജോഗുണസമുത്ഭവഃ'' എന്നും ഗീത.

മനസ്സിന്റെ രണ്ടു ദോഷങ്ങൾ രജസ്സും തമസ്സുമാണ്. രജസ്സാണ് രാഗം. കാമവും ക്രോധവും രജോഗുണത്തിൽനിന്നുണ്ടാകുന്നതാണ്. ഈ ലോകത്തെയിട്ട് വട്ടംചുററിക്കുന്നതെല്ലാം രാഗദ്വേഷങ്ങളാണ്. ജാതി വഴക്കു, മതവഴക്കു, രാഷ്ട്രീയ വഴക്കുകളും, പണത്തിന്റെ വഴക്കു, ഉദ്യോഗത്തിന്റെ വഴക്കു, പണിമുടക്കു, ഭാഷയെ അടിസ്ഥാനമാക്കി രാജ്യം പങ്കിടാനുള്ള വഴക്കു, അതിനുള്ള പട്ടിണിയും വെടിവെയ്പും എല്ലാം ഈ രാഗദ്വേഷങ്ങളിൽ നിന്നുണ്ടാകുന്നതാണ്. രാഗദ്വേഷങ്ങളെ ജയിച്ചവനാണ് നന്നായ മനുഷ്യൻ. എല്ലാ മതാചാര്യന്മാരും ഉപദേശിച്ചിട്ടുള്ളത് മനസ്സിനെ രാഗദ്വേഷവിമുക്തമാക്കാനുള്ള അഭ്യാസക്രമമാണ്. അതിലേതിനെയെങ്കിലും സ്വീകരിച്ച് മനസ്സിനെ നേരെയാക്കി പരസ്പരം കലഹിക്കാതിരിക്കാനാണ് സ്വാമികൾ പറഞ്ഞത്. ക്രിസ്തുമതത്തിലും അതിനുള്ള അഭ്യാസങ്ങളുണ്ട്; ഇസ്ലാമിലുമുണ്ട്; ബുദ്ധമതത്തിലുമുണ്ട്. ഇവയെ അനുഷ്ഠിക്കാത്തതാണ്

കുഴപ്പം. അതുകൊണ്ടു് സ്വാമികരം അനുഷ്ഠിക്കാൻ ഉപദേശിച്ചതു് ശരി, അതിനു് മതം വേണ്ടെന്നു് എങ്ങനെ അർത്ഥംകിട്ടി? ഒരു സദ്യയ്ക്കൊരുക്കുന്നിടത്തു് പലർ കൂടിയിരുന്നു് ''സാമ്പാറാണു് വേണ്ടതു്'' ''അതല്ല പുളിശ്ശേരിയാണു് വേണ്ടതു്'' ''അതല്ല എരിശ്ശേരിയാണു് വേണ്ടതു്'' എന്നു പറഞ്ഞു് കലഹിക്കുന്നു. അതു കണ്ടു് ഒരു മാന്യൻ നിഷ്പക്ഷനായി നിന്നു പറയുന്നു. ''കറിയേതായാലും സദ്യ നന്നായാൽമതി'' എന്നു്. അതുകേട്ടു് ആരെങ്കിലും ബുദ്ധിയുള്ളവൻ, അദ്ദേഹം പറഞ്ഞതിന്റെ അർത്ഥം സദ്യയ്ക്കു് കറിയൊന്നും വേണ്ടെന്നും സദ്യ നന്നായാൽ മതിയെന്നും മനസ്സിലാക്കുമോ? സദ്യ നന്നാകണമെങ്കിൽ കറിവേണം. അതുപോലെ മനുഷ്യൻ നന്നാകണമെങ്കിൽ—മനുഷ്യന്റെ മനസ്സു് രാഗദ്വേഷവിമുക്തമാകണമെങ്കിൽ—സാധന വേണം. ദീർഘകാല സാധനകൊണ്ടു് മാത്രമേ മനസ്സു് രാഗദ്വേഷവിമുക്തമാകൂ. ആ സാധനയാണു് മതത്തിന്റെ ഉപദേശം. * "Religion is realisation. Character is the test of realisation'' എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നതു് അതുകൊണ്ടാണു്. ശ്രീനാരായണഗുരുതന്നെ ദീർഘകാല സാധനകൊണ്ടാണു് മനസ്സിനെ ജയിച്ചതു്. മനസ്സിനെ ജയിക്കുന്നതു് അത്ര എളുപ്പമല്ല.

''യാവത് മരണം താവന്ന വിശ്രംഭണീയഃ''

(മരണംവരെ ഞാൻ കാമക്രോധങ്ങളെ ജയിച്ചുവെന്നു് വിശ്വസിക്കരുതു്) എന്നാണു് ശ്രീശങ്കരൻ പറയുന്നതു്. ഞങ്ങളൊക്കെ വളരെ കാലമായി ഇതിൽ അഭ്യാസം ചെയ്യുന്നവരാണു്. എന്നിട്ടും മനസ്സിനെ ജയിച്ചിട്ടില്ല. മനോജയംകൊണ്ടെന്തുകിട്ടുമെന്നാണെങ്കിൽ,

''രാഗദ്വേഷവിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവ്വിധേയാത്മാ പ്രസാദമധിഗച്ഛതി
പ്രസാദേ സർവ്വദുഃഖാനാം ഹാനി രസ്യോപജായതേ
പ്രസന്ന ചേതസോ ഹ്യാശു ബുദ്ധിഃ പര്യവതിഷ്ഠതേ''

(മനസ്സിനെ രാഗദ്വേഷങ്ങരം വിട്ടതാക്കിക്കൊണ്ടു് ഈ ലോകത്തു് ജീവിച്ചാൽ മനഃപ്രസാദം കിട്ടും. മനഃപ്രസാദംകൊണ്ടു് നിത്യസുഖം കൈവരും. മനഃപ്രസാദം വന്നവന്റെ ബുദ്ധി ഉറച്ചുനില്ക്കുന്നതിനാൽ വരാൻ പോകുന്നതിനെ കാണാനുള്ള ശക്തി കിട്ടും. ശ്രീനാരായണ ഗുരുവിനു് ദിവ്യദൃഷ്ടി—വരാൻ പോകുന്നതിനെ കാണാനുള്ള കണ്ണു്—ഉണ്ടായിരുന്നു. അതു് തപസ്സിൽനിന്നാണു് ലഭിച്ചതു്. അതുകൊണ്ടു് അദ്ദേഹമെടുത്തതൊന്നും പരാജയപ്പെട്ടില്ല. നിങ്ങരംക്കും

---

* മതം അനുഭൂതിയാണു്. ചാരിത്രശുദ്ധിയാണു് അനുഭൂതിയുടെ മാനദണ്ഡം.

നല്ല രാജ്യതന്ത്രജ്ഞന്മാരാകണമോ? യഥാത്ഥത്തിൽ സമുദായത്തിനും രാജ്യത്തിനും പിന്നീട് പ്രത്യാഘാതം വരാത്തവണ്ണം, ഗുണം ചെയ്യണമോ? എന്നാൽ നിങ്ങളും ആദ്യം സാധനകൊണ്ട് മനഃപ്രസാദവും ദീർഘദൃഷ്ടിയും സമ്പാദിക്കണം. അങ്ങനെയുള്ള ഋഷിമാരാണ് ഭാരതത്തിന്റെ അടിത്തറ പണിഞ്ഞത്. അതുകൊണ്ടാണ് ഇന്നും ഭാരതം നശിക്കാതെ നിലനില്ക്കുന്നത്. ആ അടിത്തറ നിങ്ങരം റഷ്യയേയും, അമേരിക്കയേയും, ഇംഗ്ലണ്ടിനേയും കണ്ട് മയങ്ങി പൊളിക്കരുത്. ഭാരതീയ സംസ്കാരത്തിന് തുല്യമായി ഒരു സംസ്കാരമില്ല. യൂറോപ്പ് നശിക്കാതിരിക്കണമെങ്കിൽ ഭാരതത്തിന്റെ സന്ദേശം സ്വീകരിച്ചുകൊള്ളണമെന്ന് സ്വാമി വിവേകാനന്ദൻ അറുപതുകൊല്ലം മുമ്പുതന്നെ പറഞ്ഞു. അതു് കേരംക്കാതെ ഭാരതത്തിലെ ചെറുപ്പക്കാർ യൂറോപ്പിന്റേയും അമേരിക്കയുടേയും പുറകെ ഓടുന്നതു് കഷ്ടമാണ്; ഭാരതത്തിന് നാശമാണ്. നിങ്ങരം ദിവ്യദൃഷ്ടി ഇല്ലാത്തവരാകരുത്. നിങ്ങരം രാഷ്ട്രീയരംഗത്തു് പ്രവത്തിക്കാനിടയാകുന്നതിനുമുമ്പ് സാധനകൊണ്ട് ചിത്തപ്രസാദവും ദീർഘദൃഷ്ടിയും സമ്പാദിക്കണം.

ഇന്നത്തെ രാഷ്ട്രീയപ്രവത്തകന്മാർ അതിൽ ശ്രദ്ധിക്കുന്നില്ല. ഫലം ആപത്താണ്. രാഷ്ട്രീയ നേതാക്കന്മാർ പരസ്പരം അന്തസ്സില്ലാത്ത കുട്ടികളെപ്പോലെ ചീത്ത പറയുകയും കലഹിക്കുകയും ഇറങ്ങിപ്പോകുകയും ചെയ്യുന്നതെന്തുകൊണ്ട്? അവർ ബാല്യത്തിൽ ശരിയായി സാധനയിൽ പഴക്കപ്പെടാത്തതുകൊണ്ടാണ്. ക്ഷമയുടെ മഹിമ അവർ അറിയുന്നില്ല. ഇന്ന് വോട്ടുകൊടുക്കുന്നതു് ബന്ധുത്വവും മതബന്ധുത്വവും നോക്കിയാണ്. ഇതാണോ ധമ്മം.

തന്റെ സ്വന്തം മക്കരം അധമ്മികളായിത്തീന്നതു് കണ്ടപ്പോരം അവരേയും കൂടി സംഹരിച്ച് അതിൽ ആനന്ദിച്ച ശ്രീകൃഷ്ണനാണ് നമ്മുടെ ആരാദ്ധ്യപുരുഷൻ. ജാതി, മതം, ബന്ധുത്വം ഒന്നും നോക്കാതെ സത്യവും സദാചാരവും ത്യാഗവും ഭൂതാനുകമ്പയുമുള്ളവനു വേണ്ടിവേണം നാം നില്ക്കാൻ. അങ്ങനെയുള്ള നിമ്മമത്വം ദീർഘകാല സാധനകൊണ്ടേ കിട്ടൂ. അതാണ് മതം രാഷ്ട്രീയത്തിന് നൽകുന്ന സംഭാവന. അതില്ലെങ്കിൽ രാഷ്ട്രീയം അധഃപതിക്കും. അതുകൊണ്ടാണ് ''Politics bereft of religion is a deathtrap because it kills the soul'' എന്ന് രാഷ്ട്രീയവും മതവും ഒന്നുപോലെയെടുത്തു് പെരുമാറിയ മഹാത്മാഗാന്ധി പറയുന്നതു്. ഇന്നത്തെ രാഷ്ട്രീയ പ്രമാണികളെന്തു പറയുന്നു? പരസ്പരം ചീത്ത പറയുന്നു. അതു് പത്രങ്ങരം പരസ്യം ചെയ്യുന്നു. അതുനിമിത്തം കുട്ടികരം ചീത്തവാക്കു് പഠിക്കാനിടവരുന്നു. പില്ക്കാലം വിദ്യാഭ്യാസമന്ത്രി

യായി വരുന്ന ആളെപ്പററി കുട്ടികൾക്കു് മുൻകൂട്ടിത്തന്നെ യാതൊരു ബഹുമാനവും ഇല്ലാതാകുന്നു. ''ആ മന്ത്രിയുടെ കീഴിലല്ലേ വിദ്യാഭ്യാസ ഡയറക്ടർ? അദ്ദേഹത്തിൻെറ കീഴിലല്ലേ ഇൻസ്പെക്ടർ? ആ ഇൻസ്പെക്ടരുടെ കീഴിലല്ലേ ഹെഡ്മാസ്റ്റർ? ഹെഡ്മാസ്റ്റരുടെ കീഴിലല്ലേ ക്ലാസ്സുവാദ്ധ്യാർ? മന്ത്രിയെ എനിക്കറിയാം. അയാൾ നൂറു കൊള്ളരുതായ്മയുടെ ഇരിപ്പിടമാണു്. അയാളെത്തന്നെ ഞാൻ വകവയ്ക്കാൻ തയ്യാറില്ല. പിന്നെ അയാളുടെ വാല്യക്കാരൻെറ വാല്യക്കാരൻെറ വാല്യക്കാരനെ ഞാൻ വകവയ്ക്കണോ? ഇതാണു് കുട്ടികൾ ചോദിക്കുന്നതു്. ഇങ്ങനെ പോയാൽ രാജ്യം താറുമാററായിപ്പോകും. കുട്ടികൾ ആരെയും അനുസരിക്കയില്ല; അവർ പഠിക്കയില്ല. അദ്ധ്യാപകരും ശമ്പളത്തിനുമാത്രം ജോലിചെയ്യും. ഫലം എന്തായിരിക്കുമെന്നു് നിങ്ങൾ ആലോചിക്കണം. അതുകൊണ്ടു് ഞാൻ നിങ്ങളോടു് പറയുന്നു, ഈ രാഷ്ട്രീയാചാര്യന്മാർ പരസ്പരം ചീത്ത പറയുകയും അരാജകത്വം സൃഷ്ടിക്കുകയും ചെയ്യുന്ന ഏർപ്പാടിൽനിന്നു് നിങ്ങളുടേയും അവരുടേയും കുട്ടികളെ കരുതി, ഒന്നു പിന്മാററാൻ പറയണമെന്നു്.

ബ്രഹ്മവിത്തും ധർമ്മസംസ്ഥാപനതല്പരനും ക്ഷമാമൂർത്തിയുമായിരുന്ന ശ്രീനാരായണഗുരു സ്വാമിയെ ആരാധിക്കുന്നവരെന്നു് പറയുന്നവർ കൂടിയും ഈ പ്രസ്ഥാനം നയിക്കുന്നതു് കാണുമ്പോൾ എനിക്കു് വളരെ വ്യസനം തോന്നുന്നു. ഗുരുസ്വാമികളും അതുപോലെയുള്ളവരും ഈ ലോകത്തു് വന്നതു് നമ്മുടെ പ്രശംസ കേൾക്കാനല്ല; പൂജ വാങ്ങാനല്ല; ധർമ്മം സ്ഥാപിക്കാനാണു്. അതുകൊണ്ടു് അവരുടെ ജീവിതവും ഉപദേശവും അവരോടു് യഥാർത്ഥമായ ഭക്തിയുണ്ടെങ്കിൽ നാം അനുഷ്ഠാനത്തിൽ വരുത്തുകയാണു് വേണ്ടതു്. അതിലേയ്ക്കു് ഈശ്വരൻ നമുക്കു് ശക്തിതരട്ടെ.



# 51. ഞാൻ ശ്രീരാമകൃഷ്ണ ദാസനായതെങ്ങനെ?

എൻെറ ജനനം ഒരു യാഥാസ്ഥിതിക മലയാളബ്രാഹ്മണകുടുംബത്തിലാണ്. ആ കുടുംബം എന്നെ ഏററവും യാഥാസ്ഥികമായ രീതിയിൽ വളർത്തി. അതുകൊണ്ടു് ഹിന്ദുമതത്തിൻെറ നല്ല വശങ്ങളിലേക്കും രഹസ്യങ്ങളിലേക്കും എനിക്കു ബാല്യംമുതൽ പ്രവേശനം ലഭിച്ചു. എങ്കിലും അതിനു് എന്തോ പോരായ്മയുണ്ടെന്നു് ബാല്യത്തിൽത്തന്നെ എനിക്കു തോന്നിയിരുന്നു. അതു്, കുറെ ആളുകളെ അവർ ഏതോ ചില പ്രത്യേക സമുദായത്തിൽ ജനിച്ചവരാണെന്നുള്ള കാരണത്താൽ ദൂരെ ആട്ടിപ്പായിച്ചിരുന്നു എന്നതാണ്. ''ഈഴവർ ദൂരെ പോകണം. പുലയർ—നമുക്കുവേണ്ടി എപ്പോഴും പാടത്തു പണിയെടുക്കുന്നവർ—വളരെ ദൂരെ പോകണം. ഇതു് എന്തുകൊണ്ടു്? ഈഴവരുടെ ഈഴവത്വവും പുലയരുടെ പുലയത്വവും എവിടെയിരിക്കുന്നു? അവരും നമ്മെപ്പോലെതന്നെ ഇരിക്കുന്നു. പുലയർക്കു് കുറച്ചു കറുപ്പുണ്ടെന്നുമാത്രം. കറുത്തവർ നമ്മുടെ ഇടയിലുമുണ്ടല്ലോ.'' എന്നു ഞാൻ ബാല്യം മുതൽ ആലോചിച്ചു തുടങ്ങി.

അപ്പോഴാണ് എൻെറ ഇംഗ്ലീഷുവിദ്യാലയപ്രവേശനം. അവിടെവച്ചു ഞാൻ മിസ്റ്റർ ഓ. എം. ചെറിയാൻെറ ഇന്ത്യാചരിത്രകഥകൾ പഠിച്ചു. മഹമ്മദ് ഗസ്നിയുടേയും തൈമൂറിൻേറയും കഥകൾ അതിൽ വളരെ ഭയങ്കരമായി ചിത്രീകരിച്ചിരുന്നു. അപ്പോഴാണ് ഹിന്ദു—മുസ്ലീം പ്രശ്നം എൻെറ മുമ്പിൽ ആദ്യമായി ഉദിച്ചതു്. ഹിന്ദുക്കളുടെ സോമനാഥക്ഷേത്രം തകർത്ത ആ രംഗത്തിൻെറ വർണ്ണന! തൈമൂർ ഡൽഹിയിൽ നടത്തിയതായി പറയപ്പെടുന്ന കൂട്ടക്കൊലയുടെ ചിത്രം എന്നെ വല്ലാതെ പരിഭ്രമിപ്പിച്ചു. നടക്കുമ്പോൾ അറിയാതെയെങ്കിലും എറുമ്പിനെ ചവിട്ടിപ്പോയാൽ 2811 (പാപഹരം) ''നാരായണ'' ജപിക്കണമെന്നു പഠിച്ചിരുന്ന എനിക്കു് ഡൽഹിയിൽ നടന്ന മനുഷ്യവേട്ടയുടെ കാരണം കണ്ടുപിടിക്കണമെന്നു ബലമായ ആഗ്രഹം ഹൃദയത്തിലുണ്ടായി.

അടുത്തപടി ആലത്തൂർ ബ്രഹ്മാനന്ദശിവയോഗിയുടെ ശിഷ്യന്മാരും പുസ്തകങ്ങളുമായുള്ള പരിചയമാണ്. ഇതിൽനിന്നു മതമെന്നതു് ഏതാനും വാക്കുകളുടെ കൂട്ടമല്ലെന്നും രാജയോഗംവഴി ആദ്ധ്യാത്മികാനുഭൂതി ഈ ലോകത്തുവച്ചുതന്നെ സമ്പാദിക്കേണ്ടതാണെന്നും

യഥാൎത്ഥാനന്ദം ആദ്ധ്യാത്മികാനുഭൂതിയിലാണെന്നും ഉള്ള തോന്നൽ ഉണ്ടായി. ജാതിവ്യത്യാസം പുരോഹിതന്മാരുടെ കുസൃഷ്ടിയാണെന്നും വിശ്വാസം വന്നു. എന്നാൽ അതോടുകൂടിത്തന്നെ ഭക്തി എന്നുള്ളതു് നിരൎത്ഥകമാണെന്നും വിഗ്രഹാരാധന തെറ്റാണെന്നും വ്രതതീൎത്ഥാടനാദികൾ സമയം നഷ്ടപ്പെടുത്തുക മാത്രമേ ചെയ്യുന്നുള്ളുവെന്നും ഈശ്വരൻ വെറും ശക്തിയോ ആനന്ദമോ മാത്രമാണെന്നും ജപവും പ്രാൎത്ഥനയും മടയന്മാൎക്കുള്ളതാണെന്നും പിതൃശ്രാദ്ധം, ദേവപൂജ മുതലായതെല്ലാം പുരോഹിതന്മാർ പണമുണ്ടാക്കാൻ കല്പിച്ച തന്ത്രങ്ങളാണെന്നും, ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായ അവതാരപുരുഷന്മാരുടെ ചരിതങ്ങൾ കവികല്പന മാത്രമാണെന്നും തോന്നി. ധ്യാനാദികൾ ശീലിച്ചു തുടങ്ങി.

ഈ അവസരത്തിലാണു് "My Master" (എന്റെ ആചാര്യൻ) എന്ന, വിവേകാനന്ദസ്വാമികളുടെ അമേരിക്കയിലെ പ്രസംഗം എന്റെ കൈയിൽ കിട്ടിയതു്. ശ്രീവിവേകാനന്ദസ്വാമികൾ യാതൊരു വിദ്യാഭ്യാസവുമില്ലാത്ത ശ്രീരാമകൃഷ്ണനെ സമീപിച്ചതും, ''സ്വാമി, അങ്ങു് ഈശ്വരനിൽ വിശ്വസിക്കുന്നുണ്ടോ?'' ''ഉണ്ടു്!'' ''അങ്ങേക്കു് അതു തെളിയിക്കാമോ?'' ''കഴിയും'' ''എങ്ങനെ?'' ''എന്തെന്നാൽ ഞാൻ നിങ്ങളെ എന്റെ മുമ്പിൽ ഇവിടെ കാണുന്നതുപോലെ അദ്ദേഹത്തെ കാണുന്നു. കുറച്ചുകൂടി ഗാഢമായ ഭാവത്തിലാണെന്നുമാത്രം'' എന്നു് അവർ തമ്മിൽ സംസാരിച്ചതും ആയ ഭാഗം എന്റെ ഹൃദയത്തെ സ്പൃശിച്ചു. അതേസമയം ശ്രീരാമകൃഷ്ണൻ അഹങ്കാരലേശമില്ലാത്തവനും പരിപൂൎണ്ണകാമകാഞ്ചനത്യാഗിയും ആയിരുന്നുവെന്നും സ്വാമികൾ പറയുന്നു.'' *''ഒരു മതം അഥവാ ആദ്ധ്യാത്മികാനുഭൂതി ലോകത്തു് മറ്റു ഏതിനേക്കാളും കൂടുതൽ യഥാൎത്ഥമായി കൊടുക്കുവാനും എടുക്കുവാനും കഴിയും'' എന്ന ഭാഗം എന്നെ ഉണൎത്തി. ഞാൻ ഒരു പുതിയ ലോകം കണ്ടു. വിഗ്രഹാരാധകനായിരുന്ന ശ്രീരാമകൃഷ്ണൻ വിഗ്രഹാരാധനവഴി മുന്നോട്ടു പോയി. അതിനാൽ അതു തെറ്റല്ലെന്നു് മനസ്സിലായി. അന്നു മുതൽ ഈശ്വരസാക്ഷാത്കാരത്തിനുള്ള ആഗ്രഹം വൎദ്ധിച്ചു. പല അഭ്യാസങ്ങളും തുടങ്ങി; പലേ പുസ്തകങ്ങൾ പഠിച്ചു; പലരെക്കണ്ടു സംസാരിച്ചു. ശ്രീശങ്കരന്റെ അദ്വൈതഗ്രന്ഥങ്ങളും, ശ്രീരാമാനുജന്റെ വിശിഷ്ടാദ്വൈതഗ്രന്ഥങ്ങളും, മധ്വന്റെ ദ്വൈതഗ്രന്ഥങ്ങളും, മഹാഭാരതവും, ഉപനിഷത്തുകളും, ഭാഗവതവും, ജ്ഞാനവാസിഷ്ഠവും ഞാൻ വായിച്ചു. പല സംശയങ്ങളുമുണ്ടായി. അപ്പോഴാണു്

* "Religion can be given and taken more really than anything else in the world".

ശ്രീരാമകൃഷ്ണദേവനോടും ശ്രീവിവേകാനന്ദസ്വാമികളോടും നിത്യ സഹവാസംചെയ്ത ഒരു മഹാത്മാവുമായി പരിചയപ്പെട്ടതു്. എന്റെ സംശയങ്ങളിൽ പലതിനും നിവൃത്തിവന്നു. എങ്കിലും ചിലതു ശേഷിച്ചു. അപ്പോഴാണു് ശ്രീരാമകൃഷ്ണശിഷ്യപ്രമുഖന്മാരിൽ ഒരാളായ ശ്രീബ്രഹ്മാനന്ദസ്വാമികളെ—എന്റെ ഗുരുവിനെ—ഞാൻ കണ്ടെത്തിയതു്. അദ്ദേഹത്തെ ആദ്യം എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞില്ല. എന്നാൽ പിന്നീടു് ശ്രീശങ്കരന്റെ വിവേകചൂഡാമണിയിൽ പറഞ്ഞ ജീവന്മുക്തലക്ഷണങ്ങളെല്ലാം ഒന്നൊഴിയാതെ അദ്ദേഹത്തിൽ കണ്ടു.

''ദേഹസ്ഥോഽപി ന ദേഹസ്ഥഃ കലാവാനപി നിഷ്കലഃ''

(ദേഹത്തിൽ ഇരിക്കുന്നുവെങ്കിലും ദേഹസ്ഥനല്ല, കലകളുള്ളവനെങ്കിലും നിഷ്കളൻ ആണു്) എന്നും മററും ഉള്ളതിന്റെ അർത്ഥം പ്രത്യക്ഷത്തിൽ മനസ്സിലായി.

* ''ബ്രഹ്മാനന്ദരസാസ്വാദസക്തചിത്തതയാ യതേഃ അന്തർബഹിരവിജ്ഞാനം'' ഉണ്ടാകാം മനുഷ്യനെന്നു പൂർണ്ണബോധം വന്നു. ജീവിതത്തിൽ ലക്ഷ്യപ്രാപ്തിക്കുള്ള വഴി തെളിഞ്ഞു. ഞാൻ ശ്രീരാമകൃഷ്ണന്റേതായി. എങ്കിലും ''അൻപതു വർഷംകൊണ്ടു് അയ്യായിരം വർഷത്തെ ഹിന്ദുമതം ശ്രീരാമകൃഷ്ണൻ ജീവിപ്പിച്ചു'' എന്നു സ്വാമി വിവേകാനന്ദൻ പറഞ്ഞതിന്റെ അർത്ഥം മനസ്സിലായില്ല. പിന്നെയും ഗ്രന്ഥങ്ങൾ പലതു വായിച്ചു. ദർശനങ്ങൾ പലതും പഠിച്ചു. ഹിന്ദുമതസാരം മാത്രമല്ല, എല്ലാ മതത്തിന്റെ സാരവും ഇന്നു് ശ്രീരാമകൃഷ്ണദേവനിൽ ഞാൻ കാണുന്നു.

ഹിന്ദുമതസാരമെന്തു്?

''സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ
സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം.
അന്തഃശരീരേ ജ്യോതിർമ്മയോ ഹി ശുഭ്രോ
യം പശ്യന്തി യതയഃ ക്ഷീണദോഷാഃ''

ഇതുതന്നെ മനുഷ്യന്റെ ലക്ഷ്യം; ഈശ്വരാനുഭൂതി. ഈശ്വരൻ എവിടെയിരിക്കുന്നു? സർവ്വത്ര—തന്റെ ശരീരത്തിലുംപ്പെടെ. ഈശ്വരസ്വരൂപമെന്തു്? കളങ്കമററ നിസ്തുലതേജസ്സു്. അതിനെ കാണാനുള്ള വഴിയെന്തു്? മനസ്സിനെ ശുദ്ധമാക്കുകതന്നെ. മനസ്സിനെ ശുദ്ധമാക്കുന്നതെങ്ങനെ? അതിലാണു് പല അനുഷ്ഠാനങ്ങൾ. ജപവും, ധ്യാനവും, പൂജയും തീർത്ഥാടനവും വ്രതവും യജ്ഞവും യോഗാഭ്യാസ

---

* ബ്രഹ്മാനന്ദരസത്തിന്റെ ആസ്വാദനത്തിൽ സക്തചിത്തനായതുകൊണ്ടു് അങ്ങനെയുള്ള യതിയ്ക്കു് അകവും പുറവും അറിയായ്ക.

വും വേദാന്തവിചാരവും എല്ലാം. എന്നാൽ എല്ലാ അനുഷ്ഠാനങ്ങൾക്കും അഭ്യാസങ്ങൾക്കും ചുവടായി നില്ക്കുന്നതെന്ത്? സത്യവും തപസ്സും വിവേകവും ബ്രഹ്മചര്യവും. ഇവയില്ലെങ്കിൽ എല്ലാം മിഥ്യ. എല്ലാം വെറുതെ, നിഷ്പ്രയോജനം, അല്ലെങ്കിൽ അന്യന്മാരെ കളിപ്പിക്കാൻ കൊള്ളാം. ഈ ആദർശങ്ങളുടെ പൂർത്തീകരണം ഞാൻ ശ്രീരാമകൃഷ്ണനിൽ കണ്ടു. സ്വപ്നത്തിൽപോലും അസത്യം പറയാത്തതും പറയാൻ കഴിവില്ലാതാകുന്നതും ആയ സത്യനിഷ്ഠ. ഉദയാസ്തമനങ്ങൾ അറിയാതെയും പക്ഷികൾ തലയിൽ വന്നിരുന്നു കൂടുകെട്ടിയിട്ടും ബോധിക്കാത്തതും ക്ഷുത്പിപാസാദികൾ വളരെക്കാലം സ്പർശിക്കാത്തതും,

''അന്യാവേദിതഭോഗ്യഭോഗകലനോ
നിദ്രാലുവത് ബാലവത്'' എന്നും,
''അന്യേന വേദിതോ വേത്തി''

എന്നു ശ്രീശങ്കരനും ശ്രീനാരായണഗുരുസ്വാമികളും വർണ്ണിച്ചിരിക്കുന്നമാതിരിയുള്ള തപസ്സ്; ദ്വൈതഭാവത്തിലും അദ്വൈതഭാവത്തിലും വിശിഷ്ടാദ്വൈതഭാവത്തിലും ഈശ്വരങ്കൽനിന്നന്യമായൊന്നും കാണാത്ത വിവേകം അഥവാ സമ്യഗ്ജ്ഞാനം; സാധകാവസ്ഥയിലും സിദ്ധാവസ്ഥയിലും ഉള്ള അനുഭൂതിയുടെ പൂർണ്ണത; വിശ്വാമിത്രപരാശരാദികളെ ഇളക്കിയ—തപസ്വികൾ സമീപിക്കാൻകൂടി ഭയപ്പെടുന്ന—സ്ത്രീയെ വളരെനാൾ സമീപത്തു താമസിപ്പിച്ചിരുന്നിട്ടും മാതൃബുദ്ധിയോടുകൂടിയല്ലാതെ വീക്ഷിച്ചിട്ടില്ലാത്ത ബ്രഹ്മചര്യം; ഇതെല്ലാം മറെറവിടെ കാണും? ഇവകൊണ്ടു ഈശ്വരസാക്ഷാൽക്കാരം തീർച്ചയായും സിദ്ധിക്കുമെന്നു ഓരോ സെക്കൻറിലും സ്വാനുഭൂതിയെ അടിസ്ഥാനമാക്കി പറയുന്ന അഭിമാനലേശമില്ലാത്ത മഹാത്യാഗിയായ മറെറാരാളെ നാം എവിടെ കാണും?

''എല്ലാ മതങ്ങളും ഈശ്വരപ്രാപ്തിക്കുള്ള വഴികളാണ്'' എന്നു എല്ലാ പ്രധാന മതങ്ങൾവഴിയായും സാധനചെയ്തു ലക്ഷ്യത്തിലെത്തി സ്വാനുഭവത്തെ അടിസ്ഥാനമാക്കി പ്രഖ്യാപനം ചെയ്ത മറെറാരു മഹാപുരുഷൻ എവിടെ?

"If there has ever been a word of truth, a word of spirituality, that I have spoken anywhere in the world, I owe it to my master, only the mistakes are mine" (ലോകത്തു് എവിടെയെങ്കിലും സത്യമുള്ള ഒരു വാക്കു്, ആദ്ധ്യാത്മികതയുള്ള ഒരു വാക്കു് ഞാൻ പറഞ്ഞിട്ടുണ്ടെങ്കിൽ അതിനു് ഞാനെൻെറ ഗുരുവിനോടു് കടപ്പെട്ടിരിക്കുന്നു. തെററുകൾ മാത്രം എൻേറതു്.) എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു.

"He was a fine figure of a man, imposing, full of poise and dignity, sure of himself and his mission, and at the same time full of a dynamic and fiery energy and a passion to push India forward" എന്നു് ഇന്നത്തെ ഭാരതീയ നേതാക്കന്മാരിൽ അഗ്രഗണ്യനായ ജവഹർലാൽ നെഹ്റുവാൽ പ്രശംസിക്കപ്പെടുന്ന ശ്രീ വിവേകാനന്ദസ്വാമികളെക്കൊണ്ടു് ഇങ്ങനെ പറയിക്കാൻ കരുത്തുള്ള മറ്റൊരാളെ നാം എവിടെ കാണും?

എല്ലാ മതങ്ങളുടേയും ലക്ഷ്യം ഈശ്വരാനുഭൂതിയല്ലേ? ദ്വൈതമോ വിശിഷ്ടാദ്വൈതമോ അദ്വൈതമോ ആയ ഭാവത്തിലല്ലാതെ ഈശ്വരാനുഭൂതിയുണ്ടോ? ഈ മൂന്നു ഭാവത്തിലും ഉള്ള അനുഭൂതി ശ്രീരാമകൃഷ്ണൻ സമ്പാദിച്ചു. അദ്ദേഹം ക്രിസ്ത്യനും മുസൽമാനുമായി സാധനചെയ്തു് പരമലക്ഷ്യം അനുഭവപ്പെടുത്തി. അതിനാൽ മതകലഹത്തിന്റെ ശാന്തി ശ്രീരാമകൃഷ്ണനിൽ ഞാൻ കണ്ടു. ജാതിബുദ്ധി നശിക്കാത്തവനു് ഈശ്വരസാക്ഷാൽക്കാരം ഉണ്ടാകയില്ലെന്നു് ശ്രീരാമകൃഷ്ണൻ പറയന്റെ കക്കൂസ് കഴുകി തന്റെ ജാതിബുദ്ധി നശിപ്പിച്ചതിൽനിന്നു് ഞാൻ മനസ്സിലാക്കി. ജാതി ഹിന്ദുമത തത്ത്വമല്ലെന്നും എന്നാൽ കുലഗോത്രദേഹാദ്യഭിമാനംവച്ചുകൊണ്ടു് എല്ലാവരും ഒരുമിച്ചിരുന്നു് ഉണ്ടതുകൊണ്ടു മാത്രം മനുഷ്യൻ ഉയരുന്നില്ലെന്നുകൂടി ഞാൻ പഠിച്ചു. രാജയോഗവും ഭക്തിയോഗവും കർമ്മയോഗവും ജ്ഞാനയോഗവും ഈശ്വരാനുഭൂതിക്കുള്ള ഉപകരണങ്ങളാണെന്നു് ശ്രീരാമകൃഷ്ണജീവിതത്തിൽനിന്നു് ഞാൻ ഗ്രഹിച്ചു. ഭാരതഭൂമി എന്തുകൊണ്ടു് ഇന്നും നശിക്കാതെ നിൽക്കുന്നുവെന്നും ഭാരതഭൂമിക്കു് ലോകത്തിനു് കൊടുക്കാനുള്ള ദിവ്യനിധി എന്താണെന്നും ശ്രീരാമകൃഷ്ണനിൽ നിന്നു് ഞാൻ അറിഞ്ഞു, ഭാഗവതവും ഭാരതവും ഉപനിഷത്തുകളും ദർശനങ്ങളും എല്ലാം പഠിച്ചാലും അവയിലെ ആശയങ്ങളെ സമന്വയിക്കുന്നതിനു് ഒരു ശ്രീരാമകൃഷ്ണദേവന്റെ സഹായം ആവശ്യമാണെന്നും, അതില്ലെങ്കിൽ പലപ്പോഴും ആ പഠനം അന്ധവിശ്വാസത്തിലേയ്ക്കും അനാചാര ദുരാചാരങ്ങളിലേയ്ക്കും നയിച്ചേക്കാമെന്നും ഞാൻ കണ്ടു. അങ്ങനെ ഞാൻ ശ്രീരാമകൃഷ്ണന്റെ ദാസനായി. എന്നേയ്ക്കും ദാസനായി. നിങ്ങളും ഇതേപ്പറ്റി ആലോചിക്കുവിൻ!

ഹരിഃ ഓം.



---

1946-ലെ മലയാളരാജ്യം തിരുനാാൾ വിശേഷാൽപ്രതിയിൽ പ്രസിദ്ധീകരിച്ചത്.

# 52. രാമകൃഷ്ണമഠങ്ങളുടെ ലോകോദ്ധാരണശക്തി*

''നാട്ടിൽ പലേ സ്ഥലത്തും പലരും സന്ന്യാസിമഠങ്ങൾ ഏർപ്പെടുത്തുന്നുണ്ട്. പല സന്ന്യാസിമാരും ഇരിക്കുന്നതിനു മഠങ്ങൾ പണിയിക്കുന്നുമുണ്ട്. ആ മഠങ്ങളും ശ്രീരാമകൃഷ്ണമഠങ്ങളും തമ്മിൽ ഒരു വലിയ വ്യത്യാസംഉണ്ട്. ആ മഠങ്ങൾ മിക്കവാറും ഓരോസന്ന്യാസിയും സ്വന്തം ആവശ്യത്തിനോ സ്വന്തം പേരു നിലനിർത്തുന്നതിനോ ഗുരുവിന്റെ പേരു നിലനിർത്തുന്നതിനോ സ്ഥാപിക്കുന്നു. അത്രത്തോളമേ അവക്കു് ഉദ്ദേശമുള്ളു. എന്നാൽ കാമകാഞ്ചനജിത്തായ ശ്രീരാമകൃഷ്ണദേവൻ സ്വന്തം പേരിൽ യാതൊന്നും സ്ഥാപിച്ചിട്ടില്ല. അദ്ദേഹം അതിനു് ആഗ്രഹിച്ചുമില്ല. അദ്ദേഹം ഒരു ക്ഷേത്രത്തിൽ മാത്രം ജീവിച്ചു. അദ്ദേഹത്തിന്റെ ശിഷ്യനായ ശ്രീ വിവേകാനന്ദസ്വാമികൾ തന്റെ ഗുരുവിന്റെ ജീവിതത്തിന്റെ ആന്തരാത്മം മനസ്സിലാക്കി സ്ഥാപിച്ചതാണു് ശ്രീരാമകൃഷ്ണമഠം. ആ രീതിയിൽ ആ ഉദ്ദേശം നിർവ്വഹിക്കുന്നതിനായി ശ്രീ വിവേകാനന്ദസ്വാമികളുടെ സഹയോഗികളും ശിഷ്യന്മാരും ഏർപ്പെടുത്തിയിട്ടുള്ളവയാണു് എല്ലാ രാമകൃഷ്ണമഠങ്ങളും. ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യനായറിയപ്പെടുന്ന ശ്രീമദ് നിർമ്മലാനന്ദസ്വാമികൾ, കേരളീയരുടെ അപേക്ഷപ്രകാരം പലപ്രാവശ്യം കേരളം സന്ദർശിച്ചതിന്റെ ഫലമായുണ്ടായിട്ടുള്ളവയാണു് കേരളത്തിലെ രാമകൃഷ്ണമഠങ്ങൾ. സ്വാമികൾ ഈ മഠങ്ങൾ സ്ഥാപിച്ചിട്ടുള്ളതു് സ്വാമികളുടെ പേരു് നിലനിർത്തുന്നതിനുള്ള മോഹംകൊണ്ടല്ല; നാട്ടുകാരുടെ ആവശ്യപ്രകാരമാണു്. ഇങ്ങനെയുള്ള മഠങ്ങളിലൊന്നാണു് ഇന്നിവിടെ പഴയ കെട്ടിടം മാററി പുതുതായി തീർത്തിട്ടുള്ളതു്. രാമകൃഷ്ണാശ്രമങ്ങളെല്ലാം പൊതുജനങ്ങളുടേതാണു്. ഇവിടെ താമസിക്കുന്ന സന്ന്യാസിമാർ ഇതിന്റെ ചുമതലക്കാരാണു്. ''ഇതു് പൊതുസ്ഥലമാണു്'' എന്നു പറഞ്ഞുവന്നു് വഴിക്കുളങ്ങളിലും വഴിയമ്പലങ്ങളിലും ദേവാലയങ്ങളിലും പ്രവർത്തിക്കുന്നമാതിരിയിൽ ജനങ്ങൾ പ്രവർത്തിക്കാതെ നോക്കാനാണു് സന്ന്യാസിമാർ ഇവിടെയിരിക്കുന്നതു്; അവക്കു് താമസിക്കാൻ ഒരു നല്ല വീടു കിട്ടാഞ്ഞിട്ടല്ല. ഈ മഠങ്ങൾ പണിയിക്കുന്നവർ പൊതുജനങ്ങളിൽനിന്നു് പണം

---

* കൊയിലാണ്ടി ശ്രീരാമകൃഷ്ണാശ്രമത്തിൽവച്ചു് കൊല്ലവർഷം 1106-ൽ നടന്ന രാമകൃഷ്ണജന്മോത്സവത്തിൽ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

പിരിച്ച് ഒരു നല്ല വീടുകെട്ടി താമസിക്കാൻ ആഗ്രഹമുള്ളവരല്ല. അവർ വേണമെങ്കിൽ വല്ല ആൽച്ചുവട്ടിലോ ഗുഹയിലോ ചെന്നിരിക്കാനും 'യത്രസായംഗൃഹ'ന്മാരായി സഞ്ചരിക്കാനും ഭിക്ഷാന്നമാത്രംകൊണ്ടു് സന്തുഷ്ടരാകാനും തയ്യാറുള്ളവരാണ്. കല്ലും കട്ടയും കൊണ്ടല്ല, തങ്ങളുടെ ജീവിതംകൊണ്ടു് ഗുരുദേവന്റെ കീർത്തിയെ നിലനിർത്താൻ ആഗ്രഹിക്കുന്നവരാണവർ. പിന്നെ ഈ ആശ്രമങ്ങളും വലിയ കെട്ടിടങ്ങളുമെല്ലാം എന്തിനു്? പൊതുജനങ്ങളുടെ ഗുണത്തിനു്. ഓരോ ആശ്രമവും ഓരോ ശ്രീരാമകൃഷ്ണദേവാലയമാണ്. ശ്രീരാമകൃഷ്ണദേവാലയമെന്നാൽ എല്ലാ മതക്കാർക്കും എല്ലാ ജാതിക്കാർക്കും ചേർന്നിരുന്നു് ജാതിമതമത്സരമെന്യേ ഈശ്വരഭജനം ചെയ്യാനുള്ള സ്ഥലമെന്നർത്ഥം. ഇന്ത്യ, വിശേഷിച്ച് കേരളം, ജാതിഭ്രാന്തിന്റെ കേളീരംഗമാണ്. മതമത്സരം ലോകമൊട്ടുക്കുമുണ്ടു്. ഈ രണ്ടുരോഗങ്ങൾക്കും നിവാരണം വരുത്തുന്ന ശാന്ത്യാലയങ്ങളാണ് രാമകൃഷ്ണമഠങ്ങൾ. ഈ മഠങ്ങൾ ഹിന്ദുക്കൾക്കു് മാത്രമുള്ള സ്ഥാപനങ്ങളാണെന്നു് ആരെങ്കിലും വിചാരിക്കുന്നുവെങ്കിൽ അതു് തെററാണ്. ശ്രീരാമകൃഷ്ണദേവൻ ഹിന്ദുവും, ക്രിസ്ത്യാനിയും, മുഹമ്മദനും ആയിരുന്നു. അദ്ദേഹത്തെ ശിവനായും, വിഷ്ണുവായും, കാളിയായും, കൃഷ്ണനായും, ക്രിസ്തുവായും, നബിയായും കണ്ടു് വന്ദിച്ചവരുണ്ടു്. അദ്ദേഹത്തിന്റെ ആലയങ്ങളിൽ ക്രിസ്തുമസ്സും, ബുദ്ധജയന്തിയും, മുഹമ്മദുനബിയുടെ ജന്മദിനവും, ശിവരാത്രിയും, നവരാത്രിയും, രാമനവമിയും, കൃഷ്ണാഷ്ടമിയും ആഘോഷിക്കുന്നുണ്ടു്. അദ്ദേഹത്തിന്റെ അനുഗാമികൾ ഖുറാനേയും, ബൈബിളിനേയും, പിടകങ്ങളേയും, രാമായണത്തേയും, ഭാഗവതത്തേയും ആദരിക്കുന്നവരാണ്. പറയന്റെ മലവിസർജ്ജനസ്ഥലം വൃത്തിയാക്കുക എന്നതു് ആത്മികസാധനയാക്കി ചെയ്ത ശ്രീരാമകൃഷ്ണദേവന്റെ ആലയത്തിൽ ജാതിയെപ്പററിയുള്ള ചിന്തയേ ഇല്ല. ഇങ്ങനെ വർണ്ണവർഗ്ഗമതഭേദങ്ങളെ അതിക്രമിച്ചതും ആദ്ധ്യാത്മികാനുഭൂതിയെന്ന ലക്ഷ്യത്തെ കാണിക്കുന്നതും ശ്രുതികളിൽ അടിസ്ഥാനമുറപ്പിച്ചിട്ടുള്ളതും സംസാരതാപതപ്തന്മാർക്ക് ശാന്തിയെ നൽകുന്നതും ത്യാഗബുദ്ധിയെ പഠിപ്പിക്കുന്നതുമായ സ്ഥാപനമാണ് ശ്രീരാമകൃഷ്ണമഠം. ഇതുപോലുള്ള ഒരു സ്ഥാപനത്തിൽക്കൂടി മാത്രമേ ഇന്ത്യയുടേയും, ലോകത്തിന്റേയും ഇന്നത്തെ വിഷമമേറിയ ചോദ്യങ്ങൾക്കു് സമാധാനം കിട്ടുകയുള്ളുവെന്നു കണ്ടാണ്, ലോകം മുഴുവൻ സഞ്ചരിച്ച്, കുടിൽ മുതൽ കൊട്ടാരംവരെയുള്ള എല്ലാ ജനങ്ങളുടേയും മനഃസ്ഥിതി മനസ്സിലാക്കി ശ്രീ വിവേകാനന്ദസ്വാമികൾ മഠസ്ഥാപനം ആരംഭിച്ചതു്. ഈ ആശ്രമങ്ങൾ ശരിയായ വിധത്തിൽ ഉപയോഗപ്പെടുത്തി ജീവിതലക്ഷ്യം അനുഭവിക്കേണ്ടതു്

പൊതുജനങ്ങളുടെ ചുമതലയാണ്. ''ആശ്രമത്തിലുള്ളവർ ജോലി യൊന്നും ചെയ്യുന്നില്ല; പിന്നെ ആശ്രമംകൊണ്ടെന്തു ഗുണം?'' എന്നു ചോദിക്കുന്ന ചിലരെ കാണുന്നു. ''ആശ്രമം ഉപയോഗപ്പെടുത്താത്ത തെന്തുകൊണ്ട്?'' എന്നാണ് എനിക്കവരോട് ചോദിക്കാനുള്ളത്, ''എന്തുകൊണ്ട് ജനങ്ങൾ പതിവായി ആശ്രമങ്ങളിൽവന്ന് അവി ടെ പ്രത്യേകം തയ്യാറാക്കി എപ്പോഴും ഒരുക്കിയിട്ടിരിക്കുന്ന ധ്യാന മുറികളിൽ ഇരുന്നു ധ്യാനിക്കുന്നില്ല?; നാമഭജനം നടത്തുന്നില്ല? അ വിടെ കാണുന്ന ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ പാരായണം ചെയ്യു ന്നില്ല? അവിടെ ഇരുന്ന് ആദ്ധ്യാത്മികാഭ്യാസം ചെയ്യുന്ന സ്വാമി കളോട് ചോദിച്ചു സംശയനിവൃത്തി വരുത്തുന്നില്ല? ഇതാണ് എ ൻെറ ചോദ്യം. പള്ളിക്കൂടങ്ങളും, ആസ്പത്രികളും കെട്ടിയെങ്കിൽ മാ ത്രമേ പ്രവൃത്തിയാകയുള്ളോ? എന്നാൽ ശ്രീരാമകൃഷ്ണൻെറ ജീവിതം നിഷ്പ്രയോജനമെന്നു പറയേണ്ടേ? ഇതിനെപ്പററി വേണ്ടവിധം ആലോചിച്ച് രാമകൃഷ്ണമഠങ്ങളിൽ അന്തർല്ലീനമായിരിക്കുന്ന ലോ കോദ്ധാരണശക്തി മനസ്സിലാക്കി ആ മഠങ്ങളെ വേണ്ടവണ്ണം സ്നേ ഹിക്കാനും ഉപയോഗപ്പെടുത്താനും, കഴിയുന്നിടത്തോളം മഠങ്ങൾ സ്ഥാപിക്കാനും പൊതുജനങ്ങൾക്ക് ഭഗവാൻ ശക്തി നൽകട്ടെ''.



# 53. ശ്രീരാമകൃഷ്ണ മിഷൻ*

ഇന്നത്തെ മാന്യപ്രാസംഗികന്മാർ നടത്തിയ പ്രസംഗങ്ങൾ ശ്രദ്ധയോടും ശാന്തമായും കേട്ടതിന് ആദ്യമായി നന്ദി പറയുന്നു. പ്രാസംഗികന്മാരിൽ ഒരാൾ നിങ്ങളുടെ ദേശാഭിമാനത്തെ ഉണർത്തി, നിങ്ങൾ സ്വഭാഷയിൽ ഗ്രന്ഥങ്ങൾ എഴുതണമെന്നും സ്വഭാഷയിൽ പ്രസംഗങ്ങൾ നടത്തണമെന്നും അന്യഭാഷകൊണ്ടുള്ള വ്യവസായം നിറുത്തണമെന്നും അന്യഭാഷയിൽ വ്യവഹാരം ചെയ്യുന്നവരെ വലിയ കേമന്മാരായി കരുതി പൂജിക്കുന്ന സ്വഭാവം വിടണമെന്നും അന്യഭാഷയിൽ നിങ്ങളുടെയിടയിൽ പ്രസംഗിക്കാൻ പ്രാസംഗികന്മാർ വന്നാൽ തമിഴ്, തമിഴ് എന്ന് പറഞ്ഞ് ഒച്ചകൂട്ടണമെന്നും, പറഞ്ഞതു് നിങ്ങൾ കേട്ടു. പക്ഷേ തമിഴന്മാരല്ലാത്തവർ പ്രാസംഗികന്മാരായി വരുമ്പോഴോ തമിഴരല്ലാത്ത അസംഖ്യം ജനങ്ങൾ കൂടിയിരിക്കുന്ന സദസ്സിൽവെച്ചോ, ''തമിഴ്, തമിഴ്'' എന്ന് വിളിച്ച് ഒച്ചയുണ്ടാക്കരുതെന്ന്" എനിക്കൊരപേക്ഷയുണ്ട്. ശ്രീ വിവേകാനന്ദസ്വാമികൾ—ആരെ ആരാധിക്കാൻ ഇന്ന് നിങ്ങൾ ഇവിടെ കൂടിയിരിക്കുന്നുവോ ആ പുണ്യപുരുഷന്റെ മുഖ്യസന്ദേശവാഹകൻ—തന്നെ ഇംഗ്ലീഷിലാണ് തന്റെ പ്രധാന പ്രസംഗങ്ങളെല്ലാം നടത്തിയതു്. ലോകത്തിൽ മുഴുവനോ ഇന്ത്യയ്ക്ക് മുഴുവനോ, ആയിട്ടു് തങ്ങളുടെ സന്ദേശം നൽകണമെന്നുള്ളവർക്കെല്ലാം തമിഴ് മുതലായ പ്രാദേശികഭാഷകൊണ്ട് തൃപ്തിപ്പെടാൻ സാധിക്കുകയില്ല. അതുകൊണ്ട് നിങ്ങൾ സർവ്വത്ര ''തമിഴ്!, തമിഴ്'' എന്ന മുക്കട മുഷ്ടി പിടിക്കരുതു്. ഞാൻ തന്നെ ഇപ്പോൾ ഇംഗ്ലീഷിലാണ് പ്രസംഗിക്കുന്നതു്. ഞാൻ ജന്മനാ ഒരു തമിഴനല്ല. അതുകൊണ്ട് എനിക്ക് മറെറാരു ഭാഷയെ ആശ്രയിക്കേണ്ടിയിരിക്കുന്നു. നിങ്ങൾ ഇടയ്ക്കിടെ ''തമിഴ് തമിഴ്'' എന്ന് പറഞ്ഞ് ഒച്ചകൂട്ടാതിരിപ്പാനപേക്ഷ.

പ്രാസംഗികന്മാരിലൊരാൾ, ഇന്ത്യയുടെ നന്മയ്ക്കുവേണ്ടി, ഇന്ത്യ പാശ്ചാത്യസമ്പർക്കം നിമിത്തം ഏററവും അധഃപതിക്കാൻ തുടങ്ങിയ പത്തൊൻപതാം നൂററാണ്ടിൽ, ഉണ്ടായ ബ്രഹ്മസമാജം, ആര്യസമാജം, തിയോസഫി, കോൺഗ്രസ്സ് എന്നിവയുടെ ചരി

---

* 1112 (1937) മകരം 25-ാംനു- ഊട്ടി ശ്രീരാമകൃഷ്ണാശ്രമത്തിൽ വച്ച് ഇംഗ്ലീഷിൽ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

ത്തുവും നിലയും അവയിൽ ഓരോന്നിനും ഉണ്ടായിരുന്ന പോരായ്മയും ഒടുവിൽ രാമകൃഷ്ണവിവേകാനന്ദപ്രസ്ഥാനം ആരംഭിച്ചതും നിങ്ങളോട് പറഞ്ഞു. രാമകൃഷ്ണവിവേകാനന്ദന്മാരുടെ ശക്തിയാണ് ഇന്ന് തിരുവിതാംകൂറിൽ വേലചെയ്യുന്നതെന്നും താൻതന്നെ രാമകൃഷ്ണവിവേകാനന്ദന്മാരുടെ ഉപദേശങ്ങളാൽ ഉദ്ബുദ്ധനാണെന്നും ഈ വഴി വന്നപ്പോഠം മഹാത്മജി തമിഠംനാട്ടിൽവച്ച് പറഞ്ഞു് താൻ കേട്ടുവെന്ന് മഹാത്മജിയുടെ ഭക്തന്മാരിൽ ഒരാളായ ഒരു പ്രാസംഗികൻ പറഞ്ഞതും നിങ്ങഠം കേട്ടു. എന്നാൽ ഒരു കാര്യം എനിക്ക് ഈ അവസരത്തിൽ നിങ്ങളെ അറിയിക്കാനുണ്ട്. ശ്രീരാമകൃഷ്ണദേവനും ശ്രീവിവേകാനന്ദസ്വാമികളും രാഷ്ട്രതന്ത്രപ്രവത്തകന്മാരല്ലായിരുന്നു. ''ഈശ്വരനും സത്യവും മാത്രമാണ് എന്റെ രാഷ്ട്രതന്ത്രം. ഞാൻ ഒരു രാഷ്ട്രീയവാദിയല്ല. ഞാൻ ഒരു രാഷ്ട്രീയപ്രവത്തകനോ രാജ്യകാര്യപ്രചാരകനോ ആണെന്ന് ആരെങ്കിലും പറഞ്ഞിട്ടുണ്ടെങ്കിൽ അയാളോട് പരസ്യമായി ക്ഷമായാചനം ചെയ്യുവാൻ പറയണം.'' എന്നെല്ലാം സ്വാമിജി കത്തുകളിൽ എഴുതിയിട്ടുണ്ട്. എന്നാൽ സ്വാമിജി ഇന്ത്യയുടെ രാഷ്ട്രീയോന്നതിയെ ലക്ഷ്യമാക്കി ഒന്നും ചെയ്തില്ലേ? ഇന്ത്യയുടെ രാഷ്ട്രീയദാസ്യം കണ്ടുകൊണ്ട് സ്വാമിജി മിണ്ടാതിരിക്കുകയാണോ ചെയ്തതു്? അല്ലെങ്കിൽ സ്വാമിജി ഇന്ത്യയുടെ രാഷ്ട്രീയോന്നതിക്ക് എന്തു് സന്ദേശം നൽകി? എന്തു് പ്രവത്തിച്ചു?

സ്വാമിജി പറയുന്നതു്, ''ഇന്ത്യയ്ക്കു് അകത്തുതന്നെ സമത്വം സ്ഥാപിക്കപ്പെടാത്ത കാലത്തോളം ഇന്ത്യയ്ക്കു് വിദേശങ്ങളുമായി രാഷ്ട്രീയസമത്വം ലഭിക്കാൻ സാദ്ധ്യമല്ല'' എന്നാണ്. ഈ വാചകത്തിൽ സ്വാമിജിയുടെ നയം മുഴുവൻ അടങ്ങിയിരിക്കുന്നു. ഇന്ത്യ വിഭക്തയായതിനും ദാസ്യത്തിൽ പെട്ടതിനും സ്വാമിജി വെള്ളക്കാരെയല്ല കുററപ്പെടുത്തുന്നതു്. ഇന്ത്യയുടെ ഈ ദാസ്യത്തിന് സ്വാമിജിയുടെ മതപ്രകാരം ഇന്ത്യാക്കാരാണ് ഉത്തരവാദികഠം. വെള്ളക്കാർ സംഘടനയോടുകൂടി വന്നു. നാം അസംഘടിതരായി പ്രവത്തിച്ചു. അതിന്റെ ഫലമായി നാം അവക്ക് കീഴടങ്ങേണ്ടിവന്നു. നാം അസംഘടിതരായി പ്രവത്തിച്ചതു് അവരുടെ ദോഷമോ? അതിനാൽ പരദാസ്യത്തിൽനിന്ന് കരകയറണമെങ്കിൽ നാം സംഘടിച്ചു പ്രവത്തിക്കണം. സംഘടന ശരിയാകണമെങ്കിൽ ഇന്ത്യയിൽ ഇന്നുള്ള വൈഷമ്യങ്ങഠം തീക്കണം. അതു് നീക്കാനാണ് ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെ അവതാരമെന്ന് സ്വാമിജി പറയുന്നു.

ഒരു രാജ്യത്തിന് ഉയരണമെങ്കിൽ അതിന് പൊതുവായ ഒരു ആദശം വേണം; ഒരു സന്ദേശം വേണം; ലോകത്തിന് കൊടുക്കാൻ

അതിൻെറ കയ്യിൽ എന്തെങ്കിലും ഉണ്ടെന്നുള്ള തോന്നൽ വേണം. ഇന്ത്യയുടെ ജീവിതമമ്മം ധമ്മ (മത) മാണ്. അതു് ഉപേക്ഷിച്ചാൽ ഇന്ത്യ ആ ദിവസം നശിക്കും. ധമ്മരക്ഷയ്ക്കാണ് ഇന്ത്യ ഇന്നും സചേതനയായി പ്രവത്തിക്കുന്നതു്. ധമ്മത്തെ ലോകത്തു് സകല രാജ്യങ്ങളിലും പ്രചരിപ്പിക്കുന്നതിൽ ആലസ്യം കാണിച്ചതുകൊണ്ടു് ഇന്ത്യ അധഃപതിച്ചു. ഇന്ത്യയിലെ ബഹുജനങ്ങളുടെ ഇടയിൽ ധമ്മ ബോധം ഇല്ലാതായി. വിദേശീയർ അക്രമികളും അധമ്മികളുമായി. അതുകൊണ്ടാണ് വിദേശീയർ ഇന്ത്യയെ ആക്രമിക്കാൻ ഒരുമ്പെട്ടതും; ഇന്ത്യയിലെ ജനങ്ങൾക്ക് യോജിച്ചുനിന്നു് അവരെ തടക്കാൻ ശക്തിയില്ലാത്തതും. ഇതിന്നു് പരിഹാരം ഒരിക്കൽക്കൂടി ഇന്ത്യക്കാരിൽ സ്വധമ്മബോധമുളവാക്കുകയാകുന്നു. ഇതിലേയ്ക്കാണ് ഭഗവാൻ ശ്രീരാമകൃഷ്ണൻ അവതരിച്ചതു്. ശ്രീരാമകൃഷ്ണദേവൻ ഇന്ത്യയുടെ ദേശീയബോധത്തിൻെറ പ്രബോധകനാകുന്നു.

ശ്രീരാമകൃഷ്ണദേവൻെറ ജന്മംകൊണ്ടും ഉപദേശംകൊണ്ടും ദിവ്യലീലകൊണ്ടും ഇന്ത്യയെ തിന്നൊടുക്കാൻവന്ന ഭയങ്കര രാക്ഷസിയായ നാസ്തികത ഭയചകിതയായിത്തീന്നിരിക്കുന്നു. എവിടെ ശ്രീരാമകൃഷ്ണനാമം ഉച്ചരിക്കപ്പെടുന്നുവോ, അവിടെനിന്നു് ആ രാക്ഷസി ഉഗ്രമന്ത്രവാദിയെക്കണ്ട പ്രേതംപോലെ ഓടുന്നു. എവിടെ ശ്രീരാമകൃഷ്ണചരിതം ഗാനം ചെയ്യപ്പെടുന്നുവോ അവിടെ നിരീശ്വരവാദികൾക്കും, അനാത്മവാദികൾക്കും നിൽക്കാൻ ശക്തിയില്ല. ഏതൊരു ഹൃദയത്തിൽ ശ്രീരാമകൃഷ്ണമൂത്തി സ്ഥാനം പിടിച്ചിരിക്കുന്നുവോ അവിടെ ആദ്ധ്യാത്മികസന്ദേഹങ്ങൾ തനിയെ അസ്തമിക്കുന്നു. ശ്രീരാമകൃഷ്ണോപദേശം നാസ്തികവാദികളെ ജയിക്കുന്ന മഹാസ്ത്രമാകുന്നു. ശ്രീരാമകൃഷ്ണൻ യുക്തികൊണ്ടു് മാത്രം ഈശ്വരൻ ഉണ്ടെന്നു് സ്ഥാപിക്കുകയല്ല ചെയ്യുന്നതു്. യുക്തികൊണ്ടു് മാത്രം സ്ഥാപിച്ചിരുന്നുവെങ്കിൽ അതിനെ മറുയുക്തികൾകൊണ്ടു് പിൽക്കാലം ജനങ്ങൾക്ക് ഖണ്ഡിക്കാമായിരുന്നു. അദ്ദേഹം ''ഞാൻ ഈശ്വരനെ കാണുന്നു, കാണണമെന്നുള്ളവർ വരുവിൻ'' എന്നു് പ്രാചീന വൈദിക മഹഷിമാരെപ്പോലെ വിളിക്കയാണ് ചെയ്യുന്നതു്. ''പകൽ നക്ഷത്രത്തെ കാണുന്നില്ലെന്നുള്ളതുകൊണ്ടു അപ്പോൾ നക്ഷത്രമില്ലെന്നു് പറവാൻ നിനക്കെന്തവകാശം? അതുപോലെ അജ്ഞാനാവൃതമാന സനു് പ്രത്യക്ഷമല്ലെന്ന കാരണത്താൽ ഈശ്വരൻ ഇല്ലെന്നു പറവാൻ ആ അജ്ഞനു് എന്തവകാശം?'' എന്നദ്ദേഹം ചോദിക്കുന്നു. ''ഈശ്വരനെ കണ്ടിട്ടുണ്ടോ? മഹാശയ'' എന്നു് ചോദിക്കുന്ന ശ്രീവിവേകാനന്ദസ്വാമികളോടു് ''ഞാൻ നിന്നെ കാണുന്നതിനേക്കാൾ നിബിഡഭാവത്തിൽ കാണുന്നു'' എന്നാണു മറുപടി പറയുന്നതു്. ഇന്ത്യാ

ക്കാർ നാസ്തികവാദികരം, ആസ്തികവാദികരം എന്നു് രണ്ടായി ഭാഗിക്കപ്പെടാൻ ഇടയുള്ളതിനെ ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ തടയുന്നു. ഇന്ത്യയുടെ ജീവനായ ധർമ്മ (മത) വിശ്വാസത്തെ ശ്രീരാമകൃഷ്ണദേവൻ രക്ഷിക്കുന്നു.

ഈശ്വരൻ ഉണ്ടെങ്കിൽ അദ്ദേഹത്തിന്റെ സ്വരൂപമെന്തു്? സഗുണമോ, നിർഗ്ഗുണമോ? സാകാരമോ? നിരാകാരമോ? കാളിയോ? ദുർഗ്ഗയോ? അള്ളാവോ, സ്വർഗ്ഗത്തിലെ പിതാവോ? ഈ ഓരോ ഭാവം പിടിച്ചു് ജനങ്ങരം പല കക്ഷികളായി പിരിഞ്ഞു മത്സരിക്കുന്നു. ഇതിനു് ഭഗവാൻ ശ്രീരാമകൃഷ്ണൻ സ്വാനുഭവത്തെ അടിസ്ഥാനമാക്കി, വൈദികമഹർഷിമാർ വേദങ്ങളിൽ നിഗൂഢമായി വെച്ചിരുന്ന ആശയത്തെ വെളിപ്പെടുത്തി സമാധാനം നൽകുന്നു. ''ഈശ്വരൻ സാകാരനും നിരാകാരനും ആകുന്നു. മഞ്ഞുകട്ടയും വെള്ളവും പോലെ'' എന്നു് അദ്ദേഹം പറയുന്നു. ഒരേ പദാർത്ഥത്തിനു് പല ഭാഷയിൽ വെള്ളം, പാനി, തണ്ണീർ, വാട്ടർ, ജലം, ഉദകം, പാനീയം എന്നു് പല പേരു് എങ്ങനെയോ അതുപോലെ ഒരേ ഈശ്വരന്റെ പല നാമങ്ങരം മാത്രമാണു്, അള്ളാ, സ്വർഗ്ഗീയപിതാവു്, ശിവൻ, വിഷ്ണു'' എന്നും അദ്ദേഹം പറയുന്നു. ഈ ഒരേ ഈശ്വരനെ പ്രാപിക്കാൻ പല മനപ്രകൃതിക്കു് പലതരം സാധനകരം ആവശ്യമാകയാൽ പല മതങ്ങരം ഉണ്ടായി. ഈ എല്ലാ മതങ്ങളും അതിന്റെ സ്ഥാപകന്മാർ ഉപദേശിച്ച അർത്ഥത്തിൽ ഗ്രഹിക്കപ്പെട്ടാൽ ഈശ്വരപ്രാപ്തിക്കുള്ള വഴികളാകുന്നുവെന്നു് അദ്ദേഹം പഠിപ്പിക്കുന്നു. എല്ലാ മതത്തിലെ ഉപദേശങ്ങളും അനുഷ്ഠാനങ്ങളും ഭക്തിയോഗം, കർമ്മയോഗം, ജ്ഞാനയോഗം, രാജയോഗം എന്നീ നാലുതരം മാർഗ്ഗങ്ങളിൽ ഒന്നിൽപ്പെടുന്നു. ഇവ ഓരോന്നും ഈശ്വരപ്രാപ്തിക്കുള്ള ഉപായങ്ങരം ആകുന്നുവെന്നു് ശ്രീമദ്വിവേകാനന്ദസ്വാമികരം എല്ലാ മതങ്ങളേയും പഠിച്ചശേഷം പറയുന്നു. ഇങ്ങനെ ഇന്ത്യയിലെ മതകലഹത്തിനു് ശ്രീരാമകൃഷ്ണനും ശ്രീ വിവേകാനന്ദസ്വാമിയും ശാന്തിമാർഗ്ഗം നൽകുന്നു; മതരംഗത്തിൽ ജനങ്ങരം തമ്മിൽ സാഹോദര്യത്തോടുകൂടി പെരുമാറാൻ വഴി തെളിച്ചിരിക്കുന്നു. ഇന്ത്യയുടെ അഭിവൃദ്ധിയ്ക്കു്, ഇന്നു് അത്യന്താപേക്ഷിതമായിരിക്കുന്നതു് ഇതല്ലെയോ? ഹിന്ദു—മുസ്ലിം—ക്രിസ്ത്യൻമൈത്രി സ്ഥാപിക്കപ്പെടാതെ ഇന്ത്യക്കു് രാഷ്ട്രീയാഭിവൃദ്ധി ഉണ്ടാകുന്നതാണോ? ഈ മൈത്രിക്കു് ശ്രീരാമകൃഷ്ണദേവൻ ഏററവും പററിയ ഉപായമല്ലേ? ഈയിടെ ബാംഗ്ളൂരിൽവച്ചു നടന്ന സർവ്വമതസമ്മേളനത്തിൽ ഇസ്ലാം മതപ്രതിനിധിയായിവന്ന അവിടത്തെ കോർട്ടിലെ ഒരു ജഡ്ജി, ശ്രീരാമകൃഷ്ണദേവൻ ഒരൊന്നാംതരം മുസ്ലീമാണെന്നു് പ്രസംഗിച്ചതു് ഞാൻ

കേട്ട. ബുദ്ധിയോടുകൂടി നോക്കുന്ന ക്രിസ്ത്യാനികറംക്കു്, അദ്ദേഹം, ഒരൊന്നാംതരം ക്രിസ്ത്യാനി മാത്രമല്ല; രണ്ടാം ക്രിസ്തുവാണെന്നു് തന്നെ കാണാൻ കഴിയും.

ഇനി ഇന്ത്യയുടെ ഐശ്വര്യത്തിനു് പ്രതിബന്ധമായി നില്ക്കുന്നതു് ഇവിടുത്തെ ജാതിസ്പർദ്ധയും ജാതികൊണ്ടുള്ള അസമത്വവുമാണു്. ശ്രീരാമകൃഷ്ണദേവൻ ഒരു ഉയൎന്ന ബ്രാഹ്മണകുടുംബത്തിൽ ജനിച്ച ആളാണു്. എന്നാൽ അദ്ദേഹം ഈശ്വരദർശനത്തിനു് കഠോരാഭ്യാസം ചെയ്യുമ്പോറം കാര്യസാദ്ധ്യത്തിനു് ഒരു വലിയ പ്രതിബന്ധം നേരിട്ടു. അതു് മറെറാന്നുമല്ല; താൻ ബ്രാഹ്മണനാണെന്നുള്ള ചിന്ത മാത്രം. ഇതിനു് പരിഹാരം അദ്ദേഹം കണ്ടുപിടിച്ചതു് അടുത്തുള്ള ഒരു പറയൻെറ കക്കൂസ്സു് വെടിപ്പാക്കലാണു്. അതു് അവൻ സമ്മതിച്ചില്ല. അദ്ദേഹം അർദ്ധരാത്രിക്കു് ആരുമറിയാതെ അവൻെറ വീട്ടിൽ പോയി, അവൻെറ കക്കൂസ്സു് ദിവസവും കുറേനാറം വെടിപ്പാക്കി. അങ്ങനെ താൻ ബ്രാഹ്മണനാണെന്നുള്ള അഹന്ത കളഞ്ഞു് ഈശ്വരദർശനത്തിനു് യോഗ്യനായി. വാസ്തവത്തിൽ ഇതല്ലേ ശരി? ഞാൻ ദേഹമാണെന്ന ബുദ്ധിയുള്ള കാലത്തോളം ഈശ്വരദർശനം സാദ്ധ്യമോ? അല്ലെന്നു ശ്രീശങ്കരൻ തുടങ്ങിയ വേദാന്തവാദികളായ മഹാചാര്യന്മാർ പറയുന്നു. ദേഹം ഞാനെന്നുള്ള ബുദ്ധിയാണു് അവിദ്യ. ബ്രാഹ്മണത്വം, ദേഹത്തിനല്ലാതെ ആത്മാവിനുണ്ടോ—സൂക്ഷ്മശരീരത്തിനുപോലും ഉണ്ടോ? അതായതു് ആരുടേയോ ഒരാളുടെ മകനായി ജനിച്ചതുകൊണ്ടു് 'ഞാൻ ബ്രാഹ്മണൻ' എന്ന ഭാവം ദേഹത്തെ ആസ്പദമാക്കിയല്ലേ ഇരിക്കുന്നതു്? ഈ ദേഹാഭിമാനം നീക്കാതെ ഈശ്വരദർശനം—ആത്മാനുഭൂതി—ഉണ്ടാകുമോ? പരമാത്ഥത്തിൽ ആരാണു് ബ്രാഹ്മണൻ? ആരാണു് അബ്രാഹ്മണൻ? മലവും മൂത്രവും അമേദ്ധ്യവും നിറഞ്ഞ ഈ പാത്രം—ശരീരം—എപ്പോഴും ചുമന്നുകൊണ്ടു് നടക്കുന്നവൻ ചണ്ഡാലനാണെന്നു് ഭഗവാൻ ശങ്കരാചാര്യർ ഒരിടത്തു പറയുന്നു. പരമാത്ഥത്തിൽ ദേഹത്തിൽ അഭിമാനം വയ്ക്കുന്നവരെല്ലാം അബ്രാഹ്മണർ തന്നെ. 'ബ്രഹ്മം ഞാൻ' 'ബ്രഹ്മചൈതന്യാത്മകൻ ഞാൻ' 'ബ്രഹ്മത്തിൻേറതു് ഞാൻ' 'ബ്രഹ്മാംശഭൂതൻ ഞാൻ' എന്നു് അഭിമാനിക്കുന്നവൻ മാത്രമാണു് ബ്രാഹ്മണൻ. അല്ലാത്തവൻ ബ്രഹ്മത്വത്തെ നശിപ്പിക്കുന്നവൻ—ബ്രഹ്മബോധത്തെ ഇല്ലാതാക്കുന്നവൻ—ദേഹം ഞാനെന്ന ബുദ്ധിയാൽ ബ്രഹ്മബുദ്ധിയെ ഹനിക്കുന്നവൻ—ബ്രഹ്മഘാതകൻ കൂടിയാണു്. ദേഹം ഞാൻ എന്ന ബുദ്ധിവച്ചുകൊണ്ടിരിക്കുന്ന ഒരുവനും വാസ്തവത്തിൽ ബ്രാഹ്മണനല്ല. ദേഹോഽഹം ബുദ്ധിയില്ലാതായ ഏവരും ബ്രാഹ്മണർ തന്നെ. അതു നശിപ്പിക്കുന്നതിനുവേണ്ടി നിരന്തരം അഭ്യാസം ചെയ്യുന്നവനേയും

ലക്ഷണയാ ബ്രാഹ്മണനെന്നു പറയാം. അല്ലാത്ത ആരും ബ്രാഹ്മണ ശബ്ദത്തിനു് അഹ്നല്ല. അതിനാൽ ബ്രാഹ്മണാബ്രാഹ്മണമത്സരം നിരത്ഥകമാകുന്നു. താഴ്ന്നവരെന്നു വിശ്വസിക്കപ്പെട്ടുന്നവരുടെ കക്കൂസുപോലും വെടിപ്പാക്കി അവരെ ശുശ്രൂഷിക്കാൻ ശ്രീരാമകൃഷ്ണ നെപ്പോലെ തയ്യാറാകുന്നതുവരെ ഉയന്നവരെന്നു വിചാരിക്കപ്പെട്ടുന്നവക്കു മോക്ഷം ലഭിക്കുകയില്ല. ഈ തത്ത്വം ശ്രീരാമകൃഷ്ണദേവൻ വെളിപ്പെടുത്തി, ഇന്ത്യയിലെ ജാതിമത്സരത്തിനു് പരിഹാരം വരുത്തിയിരിക്കുന്നു.

ഇനി ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ കൊണ്ടുവന്നതും ശ്രീമദ്വിവേകാനന്ദസ്വാമികഠം വെളിപ്പെടുത്തിയതും ഇന്ത്യക്കാർ മനസ്സിലാക്കി അനുഷ്ഠിച്ചാൽ ഇന്ത്യയെ അതിവേഗത്തിൽ ലക്ഷ്യത്തിലേയ്ക്കു് നയിക്കാവുന്നതുമായ സന്ദേശം വേറൊന്നുണ്ടു്. ഒരിക്കൽ ശ്രീരാമകൃഷ്ണദേവൻെറ ഒരു ഭക്തൻ അദ്ദേഹത്തിൻെറ അടുത്തിരുന്നു് താൻ ദരിദ്രരേയും ദീനരേയും സഹായിക്കുന്നതിനുവേണ്ടി പല ആസ്പത്രികളും സ്കൂളുകളും സ്ഥാപിച്ചു എന്നു് അഭിമാനപൂവ്വം പറഞ്ഞു. ഇതുകേട്ടു് ഭഗവാൻ ''സഹായിക്കുന്നതിനു് നീ ആരാണു്? ശുശ്രൂഷിക്കാനേ നിനക്കവകാശമുള്ളു. ശുശ്രൂഷിക്കുക. സേവിക്കുക—ശിവജ്ഞാനേ ജീവേർസേവാ—ഈശ്വരബുദ്ധിയോടുകൂടി ജീവനെ സേവിക്കുക'' എന്നു പറഞ്ഞു. അനന്തരം അടുത്തിരുന്ന ശ്രീ വിവേകാനന്ദസ്വാമികളുടെ നേക്കു് തിരിഞ്ഞു് ''നിനക്കു് മനസ്സിലായോ?'' എന്നു ചോദിച്ചു. ശ്രീമദ്വിവേകാനന്ദസ്വാമികഠം പില്ക്കാലം ഇതുവച്ചുംകൊണ്ടു് ഒരു പുതിയ തത്ത്വം ലോകസമക്ഷം ആവിർഭവിപ്പിച്ചു. വേദത്തിലുണ്ടായിരുന്ന 'പിതൃദേവോ ഭവ', 'മാതൃദേവോ ഭവ', ആചാര്യദേവോ ഭവ', 'അതിഥിദേവോ ഭവ' എന്ന വാക്യങ്ങളോടു്, 'ദരിദ്ര ദേവോ ഭവ', 'മൂർഖദേവോ ഭവ' എന്ന വാക്യങ്ങഠം കൂട്ടിച്ചേക്കണമെന്നു് അദ്ദേഹം ആജ്ഞാപിച്ചു. സ്വാമികഠം മുമ്പു് വേദങ്ങളിൽ നിഗൂഢമായിരുന്നതും ഹിന്ദുക്കഠം സ്വാമിജിയുടെ കാലംവരെ മനസ്സിലാക്കാതെ ഇരുന്നതുമായ ഒരു പുതിയ തത്ത്വം ഈ വഴി ലോകത്തിനു് പ്രദാനംചെയ്തു. ഇതിൻെറ വ്യാഖ്യാനം സ്വാമിജി തന്നെ, ശ്രീ ഹരിശ്ചന്ദ്രചക്രവത്തിയെന്നു് ഇപ്പോഴും ജീവിച്ചിരിക്കുന്ന ഒരു ശിഷ്യനെഴുതിയ കത്തിൽ കാണിച്ചിരിക്കുന്നു. അതിൻെറ ചുരുക്കം ഇതാണു്. ജനങ്ങഠം ഈശ്വരോപാസന ചെയ്യണമെന്നു് പറയുന്നു. ഉപാസ്യനായ ഈശ്വരൻ സഗുണനോ നിർഗ്ഗുണനോ? നിർഗ്ഗുണൻ ഉപാസ്യനല്ലെന്നു് വേദങ്ങളിൽ പറയുന്നു. (നേദം യദിദമുപാസ്യതേ) എന്നു്. സഗുണനാണെങ്കിൽ ആ ഈശ്വരൻ തന്നെയാണല്ലോ വിരാട്ടു്. ''സഹസ്ര ശീഷ്ഃ പുരുഷഃ'' എന്ന മന്ത്രത്തിൽ സകല

ശിരസ്സുകളും സകല പാദങ്ങളും സകല നേത്രങ്ങളും അദ്ദേഹത്തിൻേറതെന്നും അദ്ദേഹം ബ്രഹ്മാണ്ഡം മുഴുവൻ വ്യാപിച്ചിരിക്കുന്നുവെന്നും പറയുന്നു.

അപ്പോഠം അദ്ദേഹമല്ലാതെ ഒന്നുമില്ല. ആ സ്ഥിതിയ്ക്കു് അദ്ദേഹത്തെ ഇക്കാണുന്ന സകല ചരാചരങ്ങളിലും കണ്ടു് ഉപാസിക്കാതെ നാം ഈശ്വരനെ സേവിക്കാൻ കാട്ടിൽ ഓടുന്നതിൻെറ അത്ഥമെന്തു്? ഈശ്വരൻ കാട്ടിലോ ഗുഹയിലോ താമസം? ഏററവും ഉത്തമമായ ഈശ്വരോപാസന സകലജീവോപാസനയാകുന്നു. അതിലും, ഈശ്വരചൈതന്യം ഏററവും അധികം പ്രകാശിക്കുന്ന മനുഷ്യൻെറ ഉപാസന. അതിനാൽ ദീനന്മാർ, ദരിദ്രന്മാർ, മൂർഖന്മാർ എന്നീ രൂപത്തിൽ നമുക്കുപാസിക്കാൻ പററിയ വിധത്തിൽ നമ്മുടെ മുമ്പിലിരിക്കുന്ന ഈശ്വരനെ—ജീവഭാവത്തിൽ കാണുന്ന ഈശ്വരനെ—ഉപാസിക്കയാണു് ഏററവും ശ്രേഷ്ഠമായ ഉപാസന. ''ഞാൻ വിശ്വസിക്കുന്ന ഏക ഈശ്വരൻ സകല ജീവത്മാക്കളുടെയും ആകെത്തുകയാണു്'' എന്നദ്ദേഹം ഒരിടത്തു് പറഞ്ഞിട്ടുണ്ടു്. ഇതു് ഇന്ത്യക്കാർ അത്യാവശ്യം മനസ്സിലാക്കേണ്ടതാണു്. ധനവാന്മാർ പണം കെട്ടിവെച്ചുകൊണ്ടു് ഭാര്യാപുത്രാദികളെ ലാളിച്ചും ലാളിപ്പിച്ചും ഭോഗത്തിൽ മുങ്ങി കഴിയുകയല്ല വേണ്ടതു്. അങ്ങനെ ചെയ്യുന്നവക്കു് ആത്മലാഭം ഇല്ല. പരഗതിയില്ല. അങ്ങനെ ചെയ്തുകൊണ്ടു് എത്ര ക്ഷേത്രങ്ങളിൽ വഴിപാടുകഴിച്ചാലും ഏതെല്ലാം പുണ്യസ്ഥലം ദശിച്ചാലും ഏതേതു വ്രതങ്ങഠം അനുഷ്ഠിച്ചാലും ധാമ്മികരാകുന്നതല്ല. (Religious man) അതല്ല മോക്ഷമാഗ്ഗം. ദീനന്മാരേയും ദരിദ്രന്മാരേയും ശുശ്രൂഷിക്കാൻ, അവരുടെ പട്ടിണിക്കുട്ടികഠംക്കും വയറുകഠംക്കും ചോറുകൊടുക്കാൻ വേണ്ട മാഗ്ഗങ്ങളിൽ പണം ചിലവാക്കി മുന്നോട്ടിറങ്ങി പ്രവത്തിക്കുന്നതാണു് ധാമ്മികകൃത്യം. കാട്ടിൽ തപസ്സുചെയ്യുന്നതും ക്ഷേത്രത്തിൽ പൂജിക്കുന്നതും സാരമില്ല. ഇതാണു് മുഖ്യമായ ഈശ്വരപൂജ.

ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ ജീവിതം തന്നെ അടിസ്ഥാനമാക്കി ഇത്രയും കാര്യങ്ങഠം ഇന്ത്യാക്കാർ മനസ്സിലാക്കണമെന്നു് സ്വാമിജി നമ്മോടു് ആജ്ഞാപിക്കുന്നു. ഇതു് നാം മനസ്സിലാക്കിയാൽ ഇന്ത്യയിലെ നിരീശ്വരവാദം നശിക്കും; ജാതിമത്സരം നശിക്കും; മതമത്സരം നീങ്ങും; ധനവാന്മാരും ദരിദ്രന്മാരും തമ്മിൽ സാഹോദര്യം ഏപ്പെടും. ഇതുവരുമ്പോഠം ഇന്ത്യ സ്വതന്ത്രയാകും. ഇന്ത്യയുടെ സന്ദേശം ലോകം കേഠംക്കും. ഭൂലോകത്തു് ഒരു പുതിയ യുഗം ആവിർഭവിക്കും. ലോകം ശാന്തിയടയും.

ഇതുണ്ടാക്കാനാണു് സ്വാമിജി ശ്രീരാമകൃഷ്ണമിഷൻ സ്ഥാപിച്ചതു്. ഇന്ത്യയിലെ ജാതിമത്സരവും മതമത്സരവും നിരീശ്വരഭ്രാന്തിയും, ധനികന്മാർ ദരിദ്രന്മാരെ ചവുട്ടിത്തേയ്ക്കുന്നതും ഇല്ലാതാക്കി ഇന്ത്യയിൽ സമത്വവും സാഹോദര്യവും സ്ഥാപിക്കുവാൻ ജീവിതവും

ഉപദേശവും മൂലം വേലചെയ്യുന്നതിനാണ് ശ്രീ സ്വാമികഠം ശ്രീരാമ കൃഷ്ണ മിഷൻ ഏപ്പെടുത്തിയതു്. ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ പേരിൽ ഈ മഹത്കാര്യം നിറവേററുന്നതിൽ പ്രവത്തിക്കാൻ സന്നദ്ധരായവരെ എല്ലാം കൂട്ടിയിണക്കാനുള്ള സംഘമാണ് രാമകൃഷ്ണമിഷൻ. ശ്രീരാമകൃഷ്ണമിഷൻെറ ശാഖ ഓരോ ഗ്രാമത്തിലും സ്ഥാപിക്കണമെന്നു് ഒരു പ്രാസംഗികൻ പറഞ്ഞു. ശരി; അതു വേണ്ടതുതന്നെ! സകല മതക്കാരേയും സകല ജാതിക്കാരേയും വണ്ണവഗ്ഗഭേദമെന്യേ കൂട്ടിയിണക്കാനായി സ്വാമിജി സ്ഥാപിച്ചതും കൂട്ടിയിണക്കി പ്രവത്തിച്ചവരുന്നതുമായ ഈ മഹാസംഘത്തിൻെറ ഓരോ കേന്ദ്രം ഓരോ ഗ്രാമത്തിലും ഉണ്ടായിരിക്കേണ്ടതുതന്നെ. എന്നാൽ അതിനുള്ള ആളുകഠം എവിടെ? ആളുകളെ തരേണ്ടതു് നിങ്ങളാണ്. (ഗൃഹസ്ഥന്മാരാണ്) മിഷൻെറ ഓരോ കേന്ദ്രം ഓരോ സ്ഥലത്തും വേണമെന്നു് നിങ്ങഠം പറഞ്ഞതു് ഹൃദയത്തിൽ തട്ടി, മനസ്സാക്ഷി അനുസരിച്ചാണെങ്കിൽ നിങ്ങഠം ഇന്നുമുതൽ നിങ്ങളുടെ വീട്ടിലെ ഒരു കുട്ടി—രാമകൃഷ്ണമിഷൻ സന്ന്യാസിയാകാൻ ആഗ്രഹിക്കണം—പ്രാത്ഥിക്കണം—പോരാ സന്ന്യാസിയായിത്തീരണമെന്ന വിചാരത്തോടുകൂടി ഗ്രാമ്യധമ്മത്തിലേപ്പെടണം. നിങ്ങഠം ഓരോ വീട്ടിൽനിന്നും ഓരോ കുട്ടിയെ മിഷനു് തരണം. കുട്ടിയെ തന്നാൽ പോരാ—നല്ല കുട്ടിയെത്തരണം. ഈശ്വരപാദത്തിൽ അപ്പിക്കുന്നതു് ഏററവും നല്ല സാധനം വേണം. ക്ഷേത്രത്തിൽ നാം അങ്ങനെ ചെയ്യുകയല്ലേ പതിവ്? നല്ല പഴങ്ങഠം നാം ഭഗവാനു് അപ്പിക്കുന്നു. മററൊരാഠംക്കു് ദാനം ചെയ്യുന്നതു് നല്ല സാധനം വേണമെന്നു് നിങ്ങഠം കേട്ടിട്ടുണ്ടല്ലോ. അപ്പോഠം സവ്വേശ്വരനു് നമ്മുടെ പരമകാരുണികനും പരമപിതാവും പരമപ്രേമാസ്പദനുമായ ഭഗവാനു് ഏററവും നല്ലതു കൊടുക്കണമെന്നു് ഞാൻ പറയേണ്ടല്ലോ. വിശേഷിച്ചു് അവർ ചെയ്യേണ്ടജോലി സമുദായരക്ഷ, ധമ്മരക്ഷ, മനുഷ്യരക്ഷ എന്നിവയാണ്. തുച്ഛമായ കുടുംബരക്ഷയ്ക്കുപോലും സമത്ഥന്മാർ വേണമെങ്കിൽ ലോകരക്ഷയ്ക്കു്, സവ്വേശ്വരൻെറ സന്ദേശവാഹകന്മാരായി വേലചെയ്യാൻ, എത്ര ഉത്തമന്മാരായ ആളുകളായിരിക്കണം വേണ്ടതു്. അതുകൊണ്ടു് അങ്ങനെയുള്ളവരെ മിഷനിലേയ്ക്കു് സ്വന്തമനസ്സാലെ അയയ്ക്കുവിൻ. അതിനു് രക്ഷകത്താക്കന്മാക്കു് മനസ്സു കാണുന്നില്ല. വേണമെങ്കിൽ കൊള്ളരുതാത്ത കുട്ടികഠം സന്ന്യാസിമാരായിക്കൊള്ളട്ടെ എന്നു ചിലർ വിചാരിക്കുന്നു. ഞാൻ കഴിഞ്ഞവഷം തിരുവിതാംകൂറിൽ കോട്ടയത്തു് ഒരു പ്രസംഗത്തിനു പോയി. പ്രസംഗം കഴിഞ്ഞു് അടുത്ത ഒരു വീട്ടിൽ സംസാരിച്ചുകൊണ്ടിരിക്കുമ്പോഠം ഒരാഠം അയാളുടെ വീട്ടിലെ ഒരു കുട്ടിയെ രാമകൃഷ്ണമിഷനിലേയ്ക്കു് അയയ്ക്കാൻ ആഗ്രഹിക്കുന്നതായി എന്നോടു് പറഞ്ഞു. എനിക്കു് വലിയ ആശ്ചര്യം തോന്നി. ഇതെൻെറ ജീവിതത്തിൽ പുത്തരിയായിരുന്നു. ഒരാഠം തൻെറ വീട്ടിലൊരു കുട്ടി സന്ന്യാസിയായി കാണാൻ ആഗ്രഹിക്കുക! ഇതിൽ എന്തോ ഒരു കാര്യമുണ്ടെന്നു് ഞാൻ വിചാരിച്ചു. കുറച്ചു സംസാരിച്ചപ്പോഠം കുട്ടി ബുദ്ധിസ്ഥിരതയില്ലാത്തവനാണെന്നു് മനസ്സിലായി. ഇവ

രുടെ വിശ്വാസം സന്ന്യാസം ബുദ്ധിക്കു് സ്ഥിരമില്ലാത്തവക്കുള്ള താണു് എന്നാണു്. അങ്ങനെയുള്ളവർ പൊതുജന നന്മയ്ക്കു് പ്രവ ത്തിക്കാത്തതിൽ കുററവും പറയുന്നു. ഇതാണു് ഹിന്ദുക്കളുടെ ഇന്ന ത്തെ ധർമ്മ (മത) ബോധം. രാമകൃഷ്ണമിഷനു് ആ ജാതിക്കാരെ ആ വശ്യമില്ല. രാമകൃഷ്ണമിഷനിലേക്കു് ആളുകളെ ചേക്കുന്നതിന്റെ നിയമം നിങ്ങാംക്കറിയാമല്ലോ. അവിടെ വൃദ്ധന്മാരേയോ വിദ്യാ വിഹീനന്മാരേയോ ആവശ്യമില്ല. വൈദ്യപരിശോധന പോലും കഴിച്ചേ അവിടെ ആളുകളെ എടുക്കുകയുള്ളു. അതുകൊണ്ടു് ദേഹബ ലം, മനോബലം, ബുദ്ധിശക്തി എന്നീ എല്ലാ ഗുണങ്ങളും തികഞ്ഞ കുട്ടികളെ സന്മാർഗ്ഗികളും ആസ്തിക്യബുദ്ധികളുമായ സത്പ്രജകളെ, രാമകൃഷ്ണമിഷനിലേക്കു് തരുവിൻ. എന്നാൽ രാമകൃഷ്ണമിഷൻ കേന്ദ്ര ങ്ങാം എല്ലായിടത്തുമുണ്ടാകും. രാമകൃഷ്ണമിഷനിൽ വേല ഇല്ലാതെ വളരെ സന്ന്യാസിമാർ ഇരിക്കുന്നുവെന്നു് വിചാരിക്കരുതു്. മിഷ നിൽ ത്യാഗികളായി നാന്നൂറിൽപരം ആളുകളേ ഇപ്പോഠം ഉള്ളൂ. മിഷന്റെ കേന്ദ്രങ്ങാം ഇത്രയും ആളുകളെക്കൊണ്ടു് നടത്താൻ കഴി യാത്തവണ്ണം എണ്ണത്തിലും വണ്ണത്തിലും അത്ര അധികവുമാണു്. ആന്ധ്രാദേശം പതിനാറു ഡിസ്ട്രിക്ടുകളാണു്. അവിടെ ഇതുവരെ ഒരു മഠമില്ല. ഹൈദരാബാദു് ഒരു വലിയ സംസ്ഥാനമാണു്. അ വിടെയും ഇതുവരെ ഒരു മഠമില്ല. അവിടെ ഉള്ള ജനങ്ങാംക്കു് വേ ണ്ടാത്തതുകൊണ്ടല്ല; അവർ കെട്ടിടവും ചെലവിനുള്ള പണവും തരാൻ തയ്യാറില്ലാത്തതുകൊണ്ടല്ല; അവിടെ അയയ്ക്കുന്നതിനു് മിഷ നിൽ ആളില്ലാത്തതുകൊണ്ടാണു്. അമേരിക്കയിലും മററു പാശ്ചാ ത്യരാജ്യങ്ങളിലും സ്വാമിമാരെ ആവശ്യപ്പെട്ടുകൊണ്ടു് ധാരാളം കത്തു കഠം വന്നുകൊണ്ടിരിക്കുന്നു. മിഷനു് ആളില്ല. കാലടിയിൽ നി ന്നു് മിഷന്റെ പ്രതിനിധിയായി വേലചെയ്യാൻ ഞാൻ ഒരാഠം മാത്രമാണുള്ളതു്. തൃശ്ശൂർ രാമകൃഷ്ണമിഷന്റെ ഒരു പ്രധാന കേന്ദ്രമാ ണു്. അവിടെപോലും ഒരു സന്ന്യാസിയെ അയയ്ക്കാൻ മിഷൻ വളരെ ബുദ്ധിമുട്ടുന്നു. ഈ അവസരത്തിൽ എങ്ങനെയാണു് മിഷന്റെ കേന്ദ്രങ്ങാം വദ്ധിപ്പിക്കുക. ഇന്ത്യ സ്വതന്ത്രയാകാതെ ഇന്ത്യയുടെ കഷ്ടതകാം നീങ്ങുകയില്ല. ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനു് രാമകൃഷ്ണ മിഷന്റെ ആദർശങ്ങാം അത്യന്താപേക്ഷിതങ്ങളാണു്. ഈ അവസ രത്തിൽ എന്താണു് ചെയ്യേണ്ടതെന്നു് നിങ്ങാം ആലോചിക്കുവിൻ! ശ്രീ വിവേകാനന്ദസ്വാമികാം ആഗ്രഹിച്ചതുപോലെ രാമകൃഷ്ണമിഷ ന്റെ കേന്ദ്രങ്ങാം എല്ലാ ഗ്രാമങ്ങളിലും ഉണ്ടാകുന്നതും മിഷന്റെ ആ ദർശങ്ങാം സർവ്വത്ര പ്രചരിക്കുന്നതും ഇന്ത്യ സ്വതന്ത്രയാകുന്നതും, സ്വ തന്ത്ര ഭാരതത്തിന്റെ ആത്മീകസന്ദേശം ഗ്രഹിച്ചു് ലോകം ശാന്തി അടയുന്നതും കാണ്മാൻ നമുക്കെല്ലാവക്കും ഭാഗ്യമുണ്ടാകുന്നതിനു് പരമകാരുണികനായ സർവ്വേശ്വരൻ അനുഗ്രഹിക്കട്ടെ!



* ഭാരതപത്രിക എന്ന ദിനപ്പത്രത്തിന്റെ മൂന്നാംവാല്യം 14, 15, 16 ലക്കങ്ങളിൽ പ്രസിദ്ധപ്പെടുത്തിയതു്.

# 54. ശ്രീരാമകൃഷ്ണസന്ദേശം

ക്രിസ്തുമതം യൂറോപ്പിൽ ഒരു വെറും പരാജയമാണെന്നു് ഈ യുദ്ധം നമ്മെ പഠിപ്പിക്കുന്നു. 'വലത്തു ചെകിട്ടത്തടിച്ചാൽ ഇടത്തു ചെകിട കാണിക്കുക' എന്നു പറഞ്ഞ ആചാര്യന്റെ അനുഗാമികൾ ഇന്നു് എന്തു ചെയ്യുന്നു? ''പാണാതിപാതാ വേരമണി സിഖാപദം സമാദി യാമി'' എന്നു് അഹിംസാസിദ്ധാന്തം ഉപദേശിച്ച ശ്രീബുദ്ധന്റെ അനുഗാമികൾ ഇന്നു് എന്തു ചെയ്യുന്നു. ''മതത്തിൽ യാതൊരു നിർബ്ബന്ധവുമില്ല'' എന്നുപദേശിച്ച മുഹമ്മദുനബിയുടെ അനുഗാമികൾ കഴിഞ്ഞ ആയിരം വർഷമായി സൃഷ്ടിച്ച ചരിത്രം എന്താണു്? നാദിർഷാ, മുഹമ്മദ്ഗസ്നി, അറംഗസീബ് മുതലായവർ ഇന്ത്യയിൽ ചെയ്ത പ്രവൃത്തികളുടെ അവശിഷ്ടങ്ങൾ നമ്മെ എന്തു പഠിപ്പിക്കുന്നു? മദ്യപാനം സമ്പൂർണ്ണം ത്യജിക്കണമെന്നു് ഉപദേശിച്ച നബിയുടെ ജന്മസ്ഥാനത്തുപോയി നോക്കിയാൽ നാം കാണുന്നതെന്തു്? ആയിരക്കണിനു് മദ്യപന്മാർ.

''യസ്തു സർവ്വാണി ഭൂതാനി ആത്മന്യേവാനുപശ്യതി
സർവ്വഭൂതേഷു ചാത്മാനം തതോ ന വിജുഗുപ്സതേ.''

(യാതൊരുവൻ സർവ്വഭൂതങ്ങളേയും ആത്മാവിലും സർവ്വഭൂതങ്ങളിലും, ആത്മാവിനേയും കാണുന്നുവോ അവൻ പിന്നെ ഒന്നിനേയും വെറുക്കുന്നില്ല.) എന്ന ഉപനിഷദ്വാക്യത്തെ അടിസ്ഥാനമാക്കി അദ്വൈതം ഉപദേശിച്ച ശ്രീശങ്കരഭഗവത്പാദരുടെ അനുഗാമികൾ എന്തുചെയ്യുന്നു? പാവങ്ങളെ റോഡുകളിൽക്കൂടി നടക്കാൻപോലും അനുവദിക്കുന്നില്ല! ശ്രീരാമാനുജൻ, ശ്രീമദ്ധ്വൻ മുതലായ ആചാര്യന്മാരുടെ അനുഗാമികൾ മതഭ്രാന്തന്മാരായിത്തീർന്നു. നാസ്തികവാദം യൂറോപ്പിൽനിന്നു പുറപ്പെട്ടു. ബുദ്ധിമാന്മാരേയും ചിന്തകന്മാരേയും എല്ലാം അതു കീഴ്പ്പെടുത്തി. ഇന്ത്യയിലെ വിദ്യാലയങ്ങളിലും അതു വ്യാപിച്ചു. ഈ അവസരത്തിലാണു് ധർമ്മരക്ഷയ്ക്കു് താൻ ഗീതയിൽ ചെയ്ത പ്രതിജ്ഞ നിറവേററാൻ ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ ഇന്ത്യയിൽ ശരീരം എടുത്തതു്. 'ആചാര്യവാൻ പുരുഷോ വേദ' എന്ന ശ്രുതിവാക്യത്തെ അന്വർത്ഥമാക്കിക്കൊണ്ടു് അദ്ദേഹം എല്ലാ പരമ്പരകളിൽനിന്നും ആദ്ധ്യാത്മികശക്തികളെ തന്നിൽ സംഭരിച്ചു. അദ്ദേ

* 1120 കുംഭം 7–ാംനു- തിരുവല്ലാ ശ്രീരാമകൃഷ്ണജന്മോത്സവാവസരത്തിൽ ചെയ്ത പ്രസംഗത്തിന്റെ സാരം.

ഹത്തിൽക്കൂടി പ്രാചീനമതങ്ങളെല്ലാം സജീവങ്ങളായി. ക്രിസ്ത്യാനികളുടേയും മുഹമ്മദീയരുടേയും വൈഷ്ണവന്മാരുടേയും ശൈവന്മാരുടേയും ലക്ഷ്യങ്ങൾ അദ്ദേഹം അനുഭവപ്പെടുത്തി. ശ്രീശങ്കരപരമ്പരയിലുള്ള തോതാപുരിയിൽനിന്നു് അദ്വൈതതത്ത്വം ഗ്രഹിച്ചു് സിദ്ധമാക്കി. ഇപ്രകാരം മതൈക്യം സ്വജീവിതംകൊണ്ടു് വെളിപ്പെടുത്തി.

എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേക്കുള്ള വഴികളാണെന്നു് സ്വാനുഭവം കൊണ്ടു പഠിപ്പിച്ച മറ്റൊരു ഗുരു ചരിത്രകാലത്തു് ഉണ്ടായിട്ടില്ല. മതമെന്നതു് വെറും വാക്കുകളല്ലെന്നും ഈശ്വരപ്രത്യക്ഷമാകുന്ന ലക്ഷ്യത്തിലേക്കുള്ള വഴിയാണെന്നും കാണിക്കയായിരുന്നു ശ്രീരാമകൃഷ്ണദേവൻ ചെയ്തതു്. ലോകത്തെ നാസ്തികത്വത്തിൽ നിന്നും അന്ധവിശ്വാസത്തിൽ നിന്നും രക്ഷിക്കാൻ വേദാന്തത്തിനു ശക്തിയുണ്ടെന്നു് സ്വശിഷ്യനായ വിവേകാനന്ദസ്വാമിയിൽക്കൂടി അദ്ദേഹം വെളിപ്പെടുത്തിയിരിക്കുന്നു. വേദാന്തസാരമെന്തു്? സത്യം, തപസ്സ്, വിവേകം, ബ്രഹ്മചര്യം എന്നിവയാൽ നിയന്ത്രിതവും, ശുദ്ധവുമായിത്തീരുന്ന മനസ്സു് സർവ്വവ്യാപിയായ ഈശ്വരന്റെ ദർശനത്താൽ നിത്യാനന്ദപദസ്ഥമാകുമെന്നുള്ളതുതന്നെ. ഈ മഹത്തായ സന്ദേശം ലഭിക്കാത്തതുകൊണ്ടാണു് ലോകം കലഹത്തിനു് അടിമപ്പെട്ടിരിക്കുന്നതു്. മനുഷ്യജന്മത്തിന്റെ പരമോദ്ദേശ്യം വിഷയസുഖാനുഭൂതിയാണെന്നു് നിശ്ചയിക്കുന്ന ലോകം രാഗദ്വേഷങ്ങൾക്കു് അധീനമായേ ഇരിക്കൂ. രാഗദ്വേഷാധീനമായ ലോകം കലഹിക്കാതെയിരിക്കാനും സാദ്ധ്യമല്ല. 'ഐതദാത്മ്യമിദം സർവ്വം' പരമാത്ഥത്തിൽ ഈ ലോകം ഈശ്വരമയമാകുന്നു. ജീവൻ ഈശ്വരന്റെ അംശമാകുന്നു. ഈശ്വരൻ നിത്യാനന്ദസ്വരൂപനാകുന്നു. ജീവനും അതിനാൽ പരമാത്ഥത്തിൽ നിത്യാനന്ദസ്വരൂപനാണു്. നിത്യാനന്ദസ്വരൂപനു് രാഗദ്വേഷങ്ങൾക്കു ഹേതുവില്ല. ഈ മഹാസിദ്ധാന്തം മറന്നതാണു് കലഹകാരണം. ഇന്ത്യക്കു് അകത്തും പുറത്തുമുള്ള മത്സരങ്ങൾക്കെല്ലാം കാരണം ആത്മതത്ത്വത്തിന്റെ വിസ്മൃതിയാണു്. ആ സ്മൃതി ഉളവാക്കാനാണു് ഭഗവാൻ ശ്രീരാമകൃഷ്ണൻ അവതരിച്ചതു്. ശ്രീരാമകൃഷ്ണദേവന്റെ ജീവിതത്തിൽനിന്നു പഠിക്കുന്ന പാഠങ്ങളിലൊന്നാണു് എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേക്കുള്ള വഴികളാണെന്നുള്ളതു്.

ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നിവ മൂന്നും സത്യവും ലക്ഷ്യപ്രാപ്തിക്കു സഹായകവും ആണെന്നു്, ഈശ്വരനെ സാകാരഭാവത്തിലും നിരാകാരസർവ്വവ്യാപിഭാവത്തിലും നിർവ്വികല്പസമാധിയിൽ നിർഗ്ഗുണഭാവത്തിലും ദർശിച്ചതുകൊണ്ടു്, അദ്ദേഹം ലോകത്തെ മനസ്സിലാക്കി.

ഈ ദിവ്യപുരുഷൻെറ ജന്മദിനം നാം ആഘോഷിക്കുന്നു. അമേരിക്കയിലും ഇംഗ്ലണ്ടിലും ഇതു് ആഘോഷിക്കപ്പെടുന്നു. എന്തുകൊണ്ടു്? ഇപ്രകാരമൊരു ആചാര്യൻ അടുത്തകാലത്തുണ്ടായിട്ടില്ലെന്നുള്ളതുകൊണ്ടുതന്നെ. അക്ഷരാഭ്യാസം പോലുമില്ലാത്ത ഇദ്ദേഹത്തെ പൂജിക്കുവാൻ മററെന്തു കാരണം? സ്വാമി വിവേകാനന്ദൻ, സ്വസമുദായക്കാരനെന്ന ബുദ്ധികൊണ്ടോ, ഇദ്ദേഹത്തിൻെറ വാക്കോലാഹലത്തിൽ വ്യാമുഗ്ദ്ധനായിട്ടോ അല്ല ഇദ്ദേഹത്തെ ഗുരുവായി സ്വീകരിച്ചതു്. അദ്ദേഹത്തിൻെറ അനുഗ്രഹത്താൽ തനിക്കു് ഈശ്വരാനുഭൂതി ലഭിച്ചതുകൊണ്ടാണു്.

എന്നെ സംബന്ധിച്ചിടത്തോളം ഞാൻ ശ്രീരാമകൃഷ്ണദേവനെ ശരണംപ്രാപിച്ചതു് പതിനഞ്ചുവർഷം അദ്ദേഹത്തെപ്പററി പഠിച്ച ശേഷമാണു്. അദ്ദേഹത്തെപ്പോലെ മററൊരാളെ ലോകം മുഴുവൻ അന്വേഷിച്ചതിൽ കണ്ടെത്താൻ എനിക്കു കഴിഞ്ഞില്ല. കാമകാഞ്ചനത്യാഗത്തിൻെറ പരമോച്ചാവസ്ഥ, നാനാഭാഗങ്ങളിലുള്ള ഈശ്വരദർശനം അതുല്യമായ സ്വഭാവശുദ്ധി ഇതെല്ലാം മററെവിടെയുണ്ടു്? ഇന്ത്യയിലേയും ലോകത്തിലേയും വിഷമപ്രശ്നങ്ങൾക്കെല്ലാം പരിഹാരം നൽകുന്ന സന്ദേശം കൊടുക്കാൻ വിവേകാനന്ദസ്വാമികളെ ശക്തനാക്കിയതാരു്? ''റോഡിലെ പൊടിവാരി ഊതിയാൽ അതിലെ ഓരോ തരിമണലിനേയും ഓരോ വിവേകാനന്ദനാക്കാനുള്ള ശക്തി അദ്ദേഹത്തിനുണ്ടായിരുന്നു'' എന്നു വിവേകാനന്ദസ്വാമികൾ തന്നെ ഒരിക്കൽ പറഞ്ഞിട്ടുണ്ടു്. ഇതിൽ ഒട്ടും അതിശയോക്തിയില്ല.

''രേ ഭ്രാന്ത! ഭോഗവിഷയേഷു കഥം ഹി രക്തോ
മോഹംഗതോ ഭ്രമസി വത്സ ദീർഘകാലം
വിശ്രാന്തിമിച്ഛസി യദി ഹൃദി ശം സുഖാബ്ധൗ
സന്താപസംസൃതിഹരം ഭജ രാമകൃഷ്ണം''

എന്നു് ശ്രീ അഭേദാനന്ദസ്വാമികൾ പറഞ്ഞിട്ടുള്ളതു് അക്ഷരംപ്രതി ശരിയാണു്.

കാലടിയിലെ ആശ്രമത്തെപ്പററി പ്രാസംഗികന്മാർ ചിലർ പറഞ്ഞു. ആയിരം വർഷത്തിനുശേഷം ഒരു ശ്രീരാമകൃഷ്ണനു് നിർവ്വികല്പസമാധി അനുഭവമാകത്തക്ക ദിവ്യോപദേശം ചെയ്ത ഒരു തോതാപുരി ശ്രീശങ്കര പരമ്പരയിലുണ്ടായി എന്നുള്ളതാണു് ശ്രീശങ്കരൻെറ മാഹാത്മ്യം. ആയിരത്തിലധികം വർഷം വററാതെ പല കൈവഴികളായി ഒഴുകിക്കൊണ്ടിരുന്നതുകൊണ്ടു് ആ മൂലസ്രോതസ്സിൻെറ കരുത്തു് ഊഹിക്കാം. ആ ശങ്കരൻെറ ജന്മസ്ഥാനത്തു്, ഭഗവാൻ ശ്രീരാമകൃഷ്ണൻെറ ഒരു സ്ഥാപനം ഉണ്ടായിരിക്കുന്നതു് ആവശ്യമാ

ണെന്നു് തോന്നിയതുകൊണ്ടാണു് അവിടെ ഒരു ആശ്രമം സ്ഥാപിച്ചതു്. ആ ആശ്രമം ജനങ്ങൾ വിചാരിക്കുന്നതുപോലെ വിശേഷമായി നടക്കുന്നില്ല. അതിനു് അനവധി കുറവുകളുണ്ടു്. അവിടെ നല്ല കെട്ടിടമില്ല; നല്ല ആഹാരമില്ല; ഊണു കഴിക്കാൻ നല്ല പാത്രങ്ങളില്ല. ഇങ്ങനെ പല ഇല്ലായ്മകളുമുണ്ടു്. എന്നാൽ ഇതിനുത്തരവാദികൾ കേരളത്തിലെ ഹിന്ദുക്കളാണു്. കുറവു തീർക്കേണ്ടതു് അവരുടെ കടമയാണു്. ആശ്രമത്തെ എന്തുകൊണ്ടു് സഹായിക്കുന്നില്ലെന്നു് ഞാൻ അവരോടു് ചോദിക്കുന്നു.

ശ്രീരാമകൃഷ്ണമിഷന്റെ ശാഖകൾ പലതരത്തിൽ പ്രവർത്തിക്കുന്നു. ചിലതു് Local needs (പ്രത്യേകസ്ഥലത്തെ ആവശ്യങ്ങൾ നിർവ്വഹിക്കാൻ പ്രവർത്തിക്കുന്നു. ചിലതു് പൊതുവേയുള്ള ആവശ്യങ്ങൾ നിർവ്വഹിക്കാൻ. ഒരു പ്രത്യേക സ്ഥലത്തെ ആവശ്യങ്ങൾ സാധിക്കാൻ ശ്രമിക്കുന്ന കേന്ദ്രങ്ങളെ സഹായിക്കേണ്ടതു് എല്ലാ ദേശക്കാരുടേയും ചുമതലയല്ലായിരിക്കാം.

എന്നാൽ കേരളത്തിൽ ഒരു ശങ്കരനേ ജനിച്ചിട്ടുള്ളു. അദ്ദേഹത്തിന്റെ ജന്മസ്ഥാനം ഭാരതീയസംസ്കാര കേന്ദ്രമാക്കി വയ്ക്കേണ്ടതു് ഭാരതീയസംസ്കാരത്തിലഭിമാനംകൊള്ളുന്ന ഓരോ കേരളീയന്റേയും കർത്തവ്യമാണു്.

അതിനു പുറമേ കാലടിയിലെ ആശ്രമം ചെയ്യുന്ന പ്രവൃത്തികളിൽ പ്രധാനമായതു് ആ സ്ഥലത്തെ ആവശ്യം മാത്രം നിറവേററുകയല്ല, അവിടുത്തെ പ്രധാന സ്ഥാപനം ഗുരുകുലവും ഹോസ്റ്റലും മതമഹാപാഠശാല (വേദാന്തപാഠശാല) യുമാണു്. ഇവ കേരളീയരുടെ മാത്രമല്ല ഭാരതീയരുടെ തന്നെയും ആവശ്യങ്ങളെ നിറവേററുന്നവയാണു്. കേരളത്തിന്റെ എല്ലാ ഭാഗത്തുമുള്ള വിദ്യാർത്ഥികൾക്കു വന്നു താമസിച്ചു് സ്വഭാവശുദ്ധിയോടുകൂടി വിദ്യാഭ്യാസം നടത്തുന്നതിനാണു് ഗുരുകുലം. പാശ്ചാത്യവും പൗരസ്ത്യവുമായ വിജ്ഞാനം ഇവിടെ നല്കപ്പെടുന്നു. മതമഹാപാഠശാല കേരളത്തിൽ മറെറങ്ങുമില്ലാത്ത ഒരു സ്ഥാപനമാണു്. നാനാമതങ്ങൾ, ഷഡ്ദർശനങ്ങൾ ചേദങ്ങൾ, പ്രാച്യപാശ്ചാത്യ തത്ത്വശാസ്ത്രങ്ങൾ എന്നിവ ഒന്നിച്ചുചേർത്തു പഠിപ്പിക്കുന്ന മററൊരു സ്ഥാപനം കേരളത്തിൽ ഇപ്പോൾ ഇല്ല. മതം പഠിച്ചു് പ്രസംഗിക്കുന്നതു് രാജ്യത്തിനാവശ്യമാണെങ്കിൽ ഇപ്രകാരമൊരു സ്ഥാപനം അത്യാവശ്യമാണു്. ആശ്രമത്തിന്റെ മററൊരു പ്രവൃത്തി പുസ്തക പ്രസിദ്ധീകരണമാണു്. ശ്രീശങ്കരൻ, വിവേകാനന്ദസ്വാമികൾ മുതലായവരുടെ പുസ്തകങ്ങൾ വളരെ ഇനിയും മലയാളത്തിൽ വരാനുണ്ടു്. ഇവ തർജ്ജമചെയ്തു് പ്രസിദ്ധപ്പെ

ടുത്തുന്നതു് കേരളീയരുടെ പൊതുവേയുള്ള ആവശ്യമാണു്. ഈ കാര്യം നിർവ്വഹിക്കുന്നതിനുള്ള ധനം കേരളീയരിൽനിന്നുതന്നെ ഉണ്ടാകേണ്ടതാണു്. അതു് ഉണ്ടായില്ലെങ്കിൽ അതിൽനിന്നുള്ള കുറവു് കേരളീയക്കുള്ളതാണു്. അതു് പരിഹരിക്കേണ്ടതുമവരാണു്. സന്ന്യാസിമാർ ധർമ്മസംസ്ഥാപനാർത്ഥം പരിശ്രമിക്കുമ്പോൾ പണവും ആളും കൊടുക്കേണ്ടതു് ഗൃഹസ്ഥന്മാരാണു്. ജഗദ്ഗുരു ശ്രീശങ്കരന്റെ ജന്മഭൂമിയിൽ യുഗാവതാരപുരുഷനായ ശ്രീരാമകൃഷ്ണദേവന്റെ നാമധേയത്തിൽ ധർമ്മസംസ്ഥാപനാർത്ഥം കേരളത്തിന്റെ മുഴവൻ നന്മയെ ലക്ഷ്യമാക്കി സ്ഥാപിച്ചിട്ടുള്ള അദ്വൈതാശ്രമം അതിന്റെ വേല ചെയ്യുന്നതിനു് ശക്തിയുള്ളതാകാൻ ഈശ്വരൻ അനുഗ്രഹിയ്ക്കട്ടെ!

ശ്രീരാമകൃഷ്ണസംഘത്തിന്റെ കേരളത്തിലെ ഒന്നാമത്തെ സ്ഥാപനമായ തിരുവല്ലാ ശ്രീരാമകൃഷ്ണാശ്രമവും ഉത്തരോത്തരം അഭിവൃദ്ധിയെ പ്രാപിക്കാൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ.



(1945 ഏപ്രിൽ 2-ാംനു-യിലെ മലയാളരാജ്യം ആഴ്ചപ്പതിപ്പിൽ പ്രസിദ്ധം ചെയ്തതു്).

# 55. ശ്രീ വിവേകാനന്ദസ്വാമികൾ*

ഇന്നു നിങ്ങളോടു് പ്രസംഗിക്കുന്നതിനു് എനിക്കു് രണ്ടു ബുദ്ധിമുട്ടുകളുണ്ടു്. ഒന്നാമതു് എനിക്കു് ഒരു വിദേശീയഭാഷയിൽ സംസാരിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടു് ഭാഷയ്ക്കു് തെററുവരാം. രണ്ടാമതു് യാതൊരു മഹാപുരുഷനെപ്പററിയാണോ ഞാൻ സംസാരിക്കാൻ പോകുന്നതു്. അദ്ദേഹത്തെ നേരിട്ടുകണ്ടു് സംസാരിച്ചിട്ടുള്ളവർ പലരും ഇവിടെയുണ്ടു്. കണ്ടയാളിരിക്കെ കേട്ടയാൾ പറയുകയെന്നതു് തെററാണു്. ഈ രണ്ടു തെററുകളും ക്ഷമിക്കണമെന്നപേക്ഷ.

ധർമ്മം ക്ഷയിച്ചു് അധർമ്മം അഭിവൃദ്ധി പ്രാപിക്കുമ്പോൾ ധർമ്മം സ്ഥാപിച്ചു് ലോകരക്ഷ ചെയ്യുന്നതിന്നായി തപസ്സുചെയ്തുകൊണ്ടു് നരനാരായണന്മാർ ബദര്യാശ്രമത്തിൽ ഇരിക്കുന്നുവെന്നു് ഭാഗവതത്തിൽ പറയുന്നു. വേദാന്തസൂത്രത്തിലും ആധികാരിക പുരുഷന്മാർ ധർമ്മസ്ഥാപനത്തിനായി ധർമ്മക്ഷയകാലത്തു് ആവിർഭവിച്ചു ധർമ്മരക്ഷ ചെയ്യുമെന്നു് പറഞ്ഞിട്ടുണ്ടു്. നരനാരായണന്മാരാണത്രേ ഇക്കാലത്തെ ആധികാരിക പുരുഷന്മാർ. ശ്രീ വിവേകാനന്ദസ്വാമികളെ നരമഹർഷിയുടെ അവതാരമായി അസംഖ്യം ജനങ്ങൾ വിശ്വസിക്കുന്നു. ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ തന്റെ സമാധിയുടെ ഉച്ചമായ ഒരു ഭാവത്തിൽ സപ്തർഷിമണ്ഡലത്തിൽ എത്തി, അവിടെയുള്ള ഒരു മഹർഷി ലോകരക്ഷാർത്ഥം അവതരിക്കുന്നതു് കണ്ടതായും, ആ അവതാരം ശ്രീ വിവേകാനന്ദസ്വാമികളാണെന്നു് പ്രഖ്യാപനം ചെയ്തതായും ശ്രീരാമകൃഷ്ണ ചരിതത്തിൽ പറയുന്നു. വിവേകാനന്ദസ്വാമികൾ ഒരു അവതാരപുരുഷനായിരിക്കട്ടെ, അഥവാ അല്ലാതിരിക്കട്ടെ, ഏതായാലും ഒരു കാര്യം ആർക്കും നിഷേധിക്കാൻ സാധ്യമല്ല. അദ്ദേഹം അമാനുഷനാണു്. അദ്ദേഹത്തിന്റെ ആദ്ധ്യാത്മികശക്തി ഒരു ജന്മംകൊണ്ടു് സമ്പാദിച്ചതല്ല. അദ്ദേഹത്തിന്റേതു് നമ്മുടേതുപോലെയുള്ള ഒരു ആത്മാവാണെങ്കിൽ അതു് അസംഖ്യം ജന്മം കഠിനമായി ആത്മികാഭ്യാസം ചെയ്തു് ഒരു വലിയ അവസ്ഥ പ്രാപിച്ച ശേഷം ആ ശരീരമുപേക്ഷിച്ചു് വീണ്ടും ഒരു ശരീരമെടുത്തതാണു്. ബുദ്ധമുനിപോലും താൻ ഒരു അവതാരപുരുഷനെന്നു പറഞ്ഞിട്ടില്ല.

---

* 1112 വൃശ്ചികം 27-ാംനു- ബാംഗ്ളൂർ ശ്രീരാമകൃഷ്ണാശ്രമത്തിൽ വച്ചു് നടന്ന ശ്രീരാമകൃഷ്ണ ശതാബ്ദാഘോഷത്തിൽ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

എന്നാൽ ഹിന്ദുക്കളം അദ്ദേഹത്തെ ഒരു അവതാരമായിട്ടാണു് കരുതുന്നതു്. യാഥാസ്ഥിതിക ബ്രാഹ്മണനായ ജയദേവർ പോലും ഗീതാഗോവിന്ദത്തിൽ,

''നിന്ദസി യജ്ഞവിധേരഹ ഹ ശ്രുതിജാതം
സദയഹൃദയ! ദർശിതപശുഘാതം
കേശവ, ധൃതബുദ്ധശരീര! ജയ ജഗദീശ! ഹരേ''

എന്നു് പാടിയിട്ടുണ്ടു്. ആധികാരിക പുരുഷനായ ബുദ്ധമുനി താൻ *ഒരു അവതാരപുരുഷനാണെന്നു പറയാതിരുന്നതു് തന്നെപ്പോലെ* യുള്ള ഉൽകൃഷ്ടനില എല്ലാവക്കം എത്താൻ സാധിക്കയില്ലെന്നുവച്ചു് മററുള്ളവർ നിരാശപ്പെടരുതെന്നുവെച്ചായിരിക്കാം. ഏതായാലും സ്വാമിജി അസാധാരണ പുരുഷനാണു്; അനേകജന്മസംസിദ്ധനാണു്. ബാല്യത്തിൽതന്നെ കൂട്ടുകാരോടുകൂടി കളിച്ചുകൊണ്ടിരിക്കുമ്പോഠം ചിലപ്പോഠം ധ്യാനത്തിലിരിക്കാറുണ്ടായിരുന്നെന്നും അക്കൂട്ടത്തിൽ ഒരിക്കൽ ഒരു പാമ്പുവന്നു് അദ്ദേഹത്തിന്റെ ദേഹത്തിൽ കയറിയിട്ടുപോലും അദ്ദേഹം അതറിഞ്ഞില്ലെന്നും ജീവിതചരിത്രത്തിൽ പറയുന്നു. അദ്ദേഹത്തിന്റെ ഉറക്കം ജന്മനാ സാധാരണമാതിരി ഉറക്കമായിരുന്നില്ല. ഒരു നീലജ്യോതിസ്സിലുള്ള പ്രവേശമായിരുന്നു അദ്ദേഹത്തിന്റെ ഉറക്കം. ശ്രീരാമകൃഷ്ണദേവനുമായി കൂട്ടിമുട്ടിയപ്പോഠം അദ്ദേഹം സ്വാമിജിയോടു ചോദിച്ച ചോദ്യങ്ങളിൽ ഒന്നു്, ''നര നീ! ഉറങ്ങാൻ ഭാവിക്കുമ്പോഠം ഒരു ജ്യോതിസ്സു് നിന്റെ മുമ്പിൽ പ്രത്യക്ഷപ്പെടാറുണ്ടോ?'' എന്നായിരുന്നു. സ്വാമികഠം അതുവരെ അതു് തന്റെ പ്രത്യേകാനുഭവങ്ങളിൽ ഒന്നാണെന്നു് അറിഞ്ഞിരുന്നില്ല. എല്ലാവരും ഉറങ്ങുന്നതു് അങ്ങനെയാണെന്നായിരുന്നു അദ്ദേഹം അതുവരെ ധരിച്ചിരുന്നതു്. സ്വാമികളുടെ ഉറക്കം ജ്യോതിസ്സ്വരൂപനിൽ ശരീരഭാവം ലയിച്ചിട്ടുള്ള സമാധിയായിരുന്നു. ഇതെല്ലാം ജന്മനാ ഉണ്ടാകണമെങ്കിൽ അതു് ഒരു സാധാരണ മനുഷ്യനു് സംഭവിക്കുമോ?

ഇങ്ങനെയുള്ള ഒരു മഹാപുരുഷനെപ്പററിയാണു് നാം ഇന്നു് ചിന്തിക്കാൻ പോകുന്നതു്. അദ്ദേഹം, നാം എന്തുചെയ്യണമെന്നു് ഉപദേശിക്കുന്നുവെന്നാണു് പഠിക്കാൻ പോകുന്നതു്.

സ്വാമിജിക്കുമുമ്പും ഭാരതഭൂമിയിൽ പല ആചാര്യന്മാരുണ്ടായിട്ടുണ്ടു്. അവരുടെ ഉപദേശങ്ങഠം നേരിട്ടോ അല്ലാതെയോ വളരെ, നമുക്കു് ഇന്നു കിട്ടിയിട്ടുമുണ്ടു്. എന്നാൽ അവരുടെ സന്ദേശങ്ങളെല്ലാം ആത്മികങ്ങളാണു്. അവർ നമ്മുടെ 'നേഷ'ന്നു് ഒരു പ്രത്യേക സന്ദേശം തന്നിട്ടില്ല. അവർ ഉപദേശിച്ചിട്ടുള്ള വഴിക്കു പോയാൽ നമുക്കു് മോക്ഷം കിട്ടും. അവരുടെ ഗ്രന്ഥങ്ങളിൽ നമ്മുടെ നേഷനു്

ഇന്നുള്ള കഷ്ടതകരം നീങ്ങുന്നതിനു് ആവശ്യമായ ഉപദേശങ്ങരം അസ്ഫുടമായുണ്ടു്. എന്നാൽ 'ഈ നേഷൻ ഇന്നതു ചെയ്യണം' എന്നു് തെളിച്ചുപറയുന്ന വാക്യങ്ങളില്ല. ഗീതയിലാകട്ടെ, ശ്രീശങ്കര ശ്രീരാമാനുജാദികളുടെ ഗ്രന്ഥങ്ങളിലാകട്ടെ നമ്മുടെ നേഷനെയാകട്ടെ മറേറതെങ്കിലും നേഷനെയാകട്ടെ സംബന്ധിക്കുന്ന വിഷമപ്രശ്നങ്ങരം അതേരൂപത്തിൽ എടുത്തു വിമൾശിച്ചു് പരിഹാരം നൽകിയിട്ടില്ല. അവർ വ്യക്തിയുടെ മോക്ഷത്തിനു് വേണ്ടതു പറഞ്ഞ കൂട്ടത്തിൽ നേഷനു് പററിയതു് പലതും പറഞ്ഞു. സ്വാമിജി രണ്ടും സ്പശിച്ചു. ഇന്നു് നമുക്കു് ആവശ്യമായിരിക്കുന്നതു് ഇപ്രകാരമുള്ള ഒരു ആചാര്യനേയാണു്.

മരണശേഷമുള്ള അവസ്ഥയെപ്പററി ചിന്തവരാത്ത വിവേകിയായ ഒരു മനുഷ്യനും ഉണ്ടായിരിക്കുമെന്നു് എനിക്കു് തോന്നുന്നില്ല. നാം ഐതിഹങ്ങരംക്കുവേണ്ടി എത്രയെല്ലാം കഠിനമായി യത്നിച്ചാലും ഫലം അനുഭവിക്കുന്നതുവരെ നാം ഇവിടെ ജീവിച്ചിരിക്കുമെന്നു എന്താണു് തീച്ച്? അനിശ്ചിതമായ ഒന്നിനുവേണ്ടി കഷ്ടതയനുഭവിക്കുന്നതിനു് ആക്കു് ധൈര്യം വരും. മരണമെന്നുള്ളതു് തീച്ച്യാണു്. ജീവിതം അനിശ്ചിതവുമാണു്. അങ്ങനെയിരിക്കെ, ജീവിതമത്സരത്തിലേപ്പെട്ടിരിക്കുന്ന ആക്കാണു് നിശ്ചിതമായ മരണത്തെപ്പററി ചിന്ത വരാതിരിക്കുക? വാസ്തവത്തിൽ നമ്മുടെ ഓരോ പ്രവൃത്തിയുടേയും പുറകേ മരണചിന്ത അനുധാവനം ചെയ്യുന്നു. മരണശേഷമുള്ള അവസ്ഥ എന്തു്? മരിച്ചാൽ പിന്നെ ഈ ചെയ്ത പ്രവൃത്തികൊണ്ടു് ഫലമുണ്ടോ? എന്നെല്ലാമുള്ള ചിന്തകരം വിട്ടൊഴിയാതെ നമ്മെ എപ്പോഴും ഉപദ്രവിക്കുന്നു. രാഷ്ട്രം, സമുദായം എന്നിവക്കുവേണ്ടി എത്ര തന്നെ വലിയ വേലയിൽ ഏപ്പെട്ടിരുന്നാലും മരണശേഷം ഈ ലോകം നമ്മെ അനുഗമിക്കുന്നില്ല. നാം പോകുന്ന ലോകത്തേയ്ക്കു് ഇവിടെ ചെയ്യുന്ന ഈ പ്രവൃത്തികരം കൊണ്ടു് ഫലമുണ്ടോ എന്നു തീച്ച്യില്ല. മരണത്തോടുകൂടി എല്ലാം അവസാനിക്കുമെങ്കിൽ ഇവിടെ കഷ്ടപ്പെട്ടു പ്രവൃത്തിയെടുത്തിട്ടു് യാതൊരാവശ്യവുമില്ല. മരണാനന്തരം ജന്മമുണ്ടെങ്കിൽ അതു് ഏതൊരു രാജ്യത്തിനുവേണ്ടി നാം വേലചെയ്യുവോ ആ രാജ്യത്തോ ആ രാജ്യമുരംപ്പെട്ട ഗോളത്തിലോ ആയിരിക്കുമെന്നു് തീച്ച്യില്ല എന്നും മററുമുള്ള ചിന്തകരം ഒരുവനെ ലൗകികകമ്മങ്ങളിൽ നിന്നും തിരിക്കുന്നതിനു് എപ്പോഴും ശക്തിയോടുകൂടിയിരിക്കുന്നു. ഈ ചിന്തകരം, പരലോകരഹസ്യജ്ഞാനമോ മോക്ഷമോ തരുന്ന ഒരു ആചാര്യൻെറ വാക്യങ്ങളെ മററു സകലതുമുപേക്ഷിച്ചും അനുഗമിക്കുന്നതിനു് നമ്മെ പ്രേരിപ്പിക്കുന്നു. എന്നാൽ ഇതു് ഒരു വശമാണു്. കണ്ണടയ്ക്കുമ്പോരം—രാമായണമോ ഭാരത

മോ കേരംക്കമ്പോരം—പരലോകം മാത്രം മതിയെന്ന ചിന്ത ഉദിക്കുന്നു. എന്നാൽ കണ്ണു തുറക്കുമ്പോരം—ലോകത്തിലേക്കിറങ്ങുമ്പോരം—ഉള്ള നമ്മുടെ അവസ്ഥയെന്തു്? പട്ടിണി കിടന്നു മരിക്കാറായ അസംഖ്യം ജനങ്ങരം നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നു. ഇവരെ കാണുമ്പോരം ജപവും ധ്യാനവും വേണ്ട. ഭാരതഭൂമിയുടെ ദാരിദ്ര്യം നീക്കാൻ എന്താണു് ചെയ്യേണ്ടതു്? എന്ന ചിന്ത മാത്രമാണു് ഹൃദയമുള്ളവന്നുണ്ടാകുന്നതു്. അസംഖ്യം ജനങ്ങരം ഒരു നേരം ആഹാരത്തിനു വഴിയില്ലാതെ പട്ടിണി കിടക്കുമ്പോരം നാം കണ്ണടച്ചു മൂലയിലിരിയ്ക്കുയോ? അതു സാദ്ധ്യമോ? പ്രകൃതിദേവി അനുഗ്രഹിച്ച ഭൂമിയായ മലയാളത്തുപോലും അനേകം വീടുകളിൽ ഭിക്ഷയ്ക്കു പോകുമ്പോരം അവരുടെ ദാരിദ്ര്യം കണ്ടിട്ടു്, ഈ ചിന്ത സന്ന്യാസിയായ എനിക്കുപോലും വന്നിട്ടുണ്ടു്. പിന്നെ സാധാരണ ജനങ്ങരംക്കു്—കുടുംബികരംക്കു്—വരാതിരിക്കുമോ? ഇങ്ങനെ ലൗകികചിന്ത ഒരു വശത്തും ആത്മികചിന്ത മറ്റൊരു വശത്തും മനുഷ്യനെ അങ്ങോട്ടുമിങ്ങോട്ടും വലിക്കുമ്പോരം രണ്ടിനും പരിഹാരമുപദേശിക്കുന്ന ആചാര്യനെക്കൊണ്ടല്ലാതെ ജനങ്ങരം എങ്ങനെ തൃപ്തിപ്പെടും? ഈ ആവശ്യം സാധിക്കുന്നതിനാണു് സ്വാമിജിയുടെ ആവിർഭാവം.

സ്വാമിജിക്കു മുമ്പും പിമ്പും പല ഭാരതീയ നേതാക്കന്മാർ ആവിർഭവിച്ചു. അവർ ആദ്ധ്യാത്മിക രക്ഷയ്ക്കുള്ള വഴി തെളിച്ചില്ല. അവരിൽ ചിലർ സത്യാന്വേഷികളായിരുന്നു. എന്നാൽ സത്യദ്രഷ്ടാക്കളല്ല. സ്വാമിജിയല്ലാതെ സത്യത്തെ കരതലാമലകം പോലെ ദശിച്ചശേഷം ആ ദശനത്തിൽ നിന്നു ലഭിച്ച ദിവ്യദൃഷ്ടിയോടുകൂടി ഭാരതഭൂമിയേയും ഭൂമണ്ഡലത്തെ ഒട്ടാകെ തന്നെയും സ്പശിക്കുന്ന വിഷമപ്രശ്നങ്ങരംക്കു് പരിഹാരം കണ്ടുപിടിച്ചു് ലോകത്തിനുപദേശാക്കാൻ ആരു മുതിന്നിട്ടുണ്ടു്? ശ്രീശങ്കരനെപ്പോലെ.

'ജ്ഞാനജ്ഞാതൃജ്ഞേയശൂന്യമനന്തം നിവ്വികല്പകം'

എന്ന അദ്വൈതഭാവം ദശിച്ചശേഷം ലോകത്തിലെ ഇന്നത്തെ വിഷമപ്രശ്നങ്ങരംക്കു് പരിഹാരം ഉപദേശിക്കാൻ പുറപ്പെട്ട നേതാവു് വേറെ ആരുണ്ടു്? ഉപനിഷത്തുകളിലെ ഒരു വാക്യത്തിനു് ശ്രീശങ്കരഭാഷ്യത്തിൽ നിന്നു ഭിന്നമായി അത്ഥം പറഞ്ഞപ്പോരം അതിനെപ്പററി ചോദിച്ച പണ്ഡിതന്മാരോടു് ''ശ്രീശങ്കരൻ പാനം ചെയ്ത അതേ ജലാശയത്തിൽ നിന്നു ഞാനും പാനം ചെയ്കയാൽ ഉപനിഷദ്വ്യാഖ്യാനത്തിൽ—ശങ്കരനിൽ—നിന്നു് മാററിപ്പറയാൻ അധികാരം എനിക്കു ലഭിച്ചു.'' എന്നു പറഞ്ഞ വിവേകാനന്ദവാക്യം ഓക്കേണ്ടതാണു്. ഇങ്ങനെ സ്വാമിജി ഉഭയലോകാചാര്യനാണു്.

ഇങ്ങനെയുള്ള ഒരാചാര്യൻ ഭാരതത്തിൽ ചരിത്രകാലത്തിനകം ഇതുവരെ ഉണ്ടായിട്ടില്ല. ഞാൻ രാമകൃഷ്ണപരമ്പരയെ അഭയം പ്രാപിച്ചതു് ഒരു യദൃച്ഛയാ പററിയ കാര്യമല്ല; പതിനെട്ടു വഷക്കാലം ഇന്ത്യയിലെ ഇന്നുള്ള എല്ലാ പ്രസ്ഥാനങ്ങളെപ്പററിയും പഠിക്കുകയും ആലോചിക്കുകയും ചെയ്ത ശേഷമാണ്. ആത്മമോക്ഷവും ലോകഹിതവും കൂടി വരത്തക്കവണ്ണമുള്ള ജീവിതമുപദേശിക്കുന്ന ഒരാചാര്യൻ സ്വാമിജിയേ ഉള്ളു എന്നു കണ്ടതുകൊണ്ടാണു് ഞാൻ സ്വാമിജിയുടെ അനുഗാമിയായതു്.

സ്വാമിജിയാണു ഇന്നു ലോകത്തിനും ഇന്ത്യക്കും ആവശ്യമായ സന്ദേശം ശരിയായി തന്നിട്ടുള്ളതു്. സ്വാമിജിയുടെ വാക്കുകഠ ശ്രുതിവാക്യങ്ങളാണു്.

ശ്രുതിയെന്നാലെന്തു്? ''ആപ്തവാക്യം ശ്രുതിഃ'' എന്നാണു് മഹഷിമാർ പറയുന്നതു്. ലോകത്തിന്റെ മൂലരഹസ്യത്തെ പ്രത്യക്ഷത്തിൽ അനുഭവിച്ച മഹാപുരുഷന്മാരുടെ ഉപദേശങ്ങളത്രേ വേദങ്ങഠ. വേദങ്ങഠ ഈശ്വരവചനങ്ങളാണെന്നു് ചിലർ പറയുന്നു. ഇതു സത്യമാണു്. ''ബ്രഹ്മവിദ്ബ്രഹ്മൈവ ഭവതി'' എന്ന വാക്യമനുസരിച്ചു് ബ്രഹ്മജ്ഞാനി ബ്രഹ്മം തന്നെ. ബ്രഹ്മജ്ഞാനി സാക്ഷാൽ സമൂത്തബ്രഹ്മമാകുന്നു. സമൂത്തബ്രഹ്മം തന്നെയാണല്ലോ ഈശ്വരൻ. അതിനാൽ ബ്രഹ്മജ്ഞാനി ഈശ്വരനും ബ്രഹ്മജ്ഞാനിയുടെ വാക്കുകഠ ഈശ്വരവാക്യങ്ങളും ആകുന്നു. ജീവബ്രഹ്മഭേദവാദികളായ ദ്വൈതികളും ''തസ്മിംതജ്ജനേ ഭേദാഭാവാത് യതസ്തന്മയാഃ'' എന്നു പറയുന്നു. വാസ്തവത്തിൽ ഈശ്വരദശനം ലഭിച്ച മഹാപുരുഷന്മാരുടെ വാക്കുകഠ ഈശ്വരവാക്യങ്ങളും അതിനാൽ വേദങ്ങളുമാകുന്നു. മഹഷിമാർ ആരു്? ഈശ്വരോപദേശം ലഭിച്ചവർ. അവരല്ലേ അവക്കു് ലഭിച്ച ആദേശവാണികളെ വേദഗ്രന്ഥരൂപത്തിൽ രചിച്ചതു്. അതിനാൽ ശ്രീ സ്വാമിജിയുടെ വാക്കുകഠ ശ്രുതിവാക്യങ്ങളാണു്. ഞാനൊരിക്കൽ ആശ്രമത്തിനു് ധനസഹായം അഭ്യത്ഥിച്ചു് മധുരയിൽ ചെന്നു. അവിടത്തെ ഒരു വലിയ ധനികനും വക്കീലുമായ ഒരു ബ്രാഹ്മണൻ ''നിങ്ങഠ നിങ്ങളുടെ സംഘത്തിൽ എല്ലാ ജാതിക്കാരേയും ചേത്തു് സന്ന്യാസം നൽകാറുണ്ടോ?'' എന്നു ചോദിച്ചു. ''ഉവ്വ്''' എന്നു പറഞ്ഞപ്പോഠ അദ്ദേഹം കോപാന്ധനായി. ''അതു് ധമ്മമല്ല. അധാമ്മികന്മാരെ ഞാൻ സഹായിക്കയില്ല'' എന്നു പറഞ്ഞു. അതിനു ഞാൻ പറഞ്ഞ ഉത്തരം ഇതായിരുന്നു:— ''അബ്രാഹ്മണക്കോ താഴ്ന്ന ജാതിക്കാക്കോ സന്ന്യാസത്തിനു് അധികാരമില്ല എന്നു പറയുന്നതു് പുരാണങ്ങളും സ്മൃതികളുമാണു്. സ്മൃതിപുരാണങ്ങഠക്കു് വേദാന്ത വാക്യത്തെ വിട്ടാൽ പ്രാമാണ്യ

മില്ല. വേദത്തിൽതന്നെ ഒരിടത്തു് പറഞ്ഞതിന്ന വിരുദ്ധമായി പി ന്നൊരിടത്തു് പറഞ്ഞിട്ടുണ്ടെങ്കിൽ ആ രണ്ടുവിധികളും വികല്പമായി ഗ്രഹിക്കണമെന്നാണ് ശാസ്ത്രം. വേദമോ ആപ്തവാക്യമാകുന്നു. ശ്രീ വിവേകാനന്ദസ്വാമികരം ആപ്തനാണെന്നുള്ളതിൽ ആക്കും വാദ മില്ല. അപ്പോരം സ്വാമികളുടെ വാക്കുകരം വേദങ്ങളാണ്. വേദ വിരുദ്ധമായ സ്മൃതി പ്രമാണവുമല്ലല്ലോ. പ്രത്യക്ഷസ്മൃതികൊണ്ടു് കല്പിതശ്രുതി നിശ്ചയിച്ചാലും വികല്പപക്ഷമേ സ്വീകരിക്കാൻ അ വകാശമുള്ളു. അതിനാൽ സ്വാമിജിയുടെ വാക്കിനെ അനുസരിച്ചു് നടക്കുന്നതാണ് ശരി''. ഈ മറുപടികൊണ്ടു് അദ്ദേഹത്തിനു് ഉത്ത രം മുട്ടി. ഈ കാര്യം നാം എപ്പോഴും ഓർത്തുകൊള്ളണം. മററു നേതാ ക്കന്മാരുടെ വാക്കുകളെല്ലാം സ്മൃതിവാക്യങ്ങളാണ്. വേദത്തോടു് യോജിക്കാത്ത സ്മൃതിപ്രമാണമല്ല. അതുപോലെ സ്വാമിജിയുടെ വാ ക്കുകളോടു് യോജിക്കാത്ത ഭാരതീയ നേതാക്കന്മാരുടെ വാക്കുകരം നാം പ്രമാണമായി സ്വീകരിക്കാൻ പാടില്ല. അവക്കു് യുക്തിയുണ്ടാ യിരിക്കാം. അവർ ഹൃദയംഗമം ഭാരതത്തെ സ്നേഹിക്കുന്നവരായി രിക്കാം. അവർ ഭാരതഭൂമിയുടെ ഐശ്വര്യത്തിനുവേണ്ടി സവ്വവും ത്യജിച്ചവരായിരിക്കാം. എന്നാലും അവരുടെ വാക്കുകരം സ്വാമിജി യുടെ ഉപദേശങ്ങരംക്കു് വിരുദ്ധങ്ങളാണെങ്കിൽ നാം സ്വീകരിപ്പാൻ പാടില്ല. എന്തെന്നാൽ അവർ ത്രികാലജ്ഞന്മാരല്ല; ദീർഘദശികളല്ല. അവക്കു് വാസ്തവത്തിൽ സ്വാമിജിയുടെ വാക്കുകളെ ദേശ കാലാവസ്ഥാനുസരണം വിശദമാക്കാനേ അവകാശമുള്ളു.

സ്വാമിജിക്കുള്ള യോഗ്യതകരം എല്ലാം തികഞ്ഞയാരം അ തിനു മുമ്പും പിമ്പും ഉണ്ടായിട്ടില്ല. മുമ്പു പറഞ്ഞ ആത്മാനുഭൂതിക്കും ദേശീയ ചിന്തയ്ക്കും പുറമേ അദ്ദേഹം പൗരസ്ത്യവും പാശ്ചാത്യവുമായ സംസ്കാരത്തിൻെറ എല്ലാ വശങ്ങളും ഗ്രഹിച്ചിരുന്നു. മതങ്ങളെ വിമ ശനബുദ്ധിയോടെ പഠിച്ചിരുന്നു. എല്ലാമതങ്ങളുടേയും തത്ത്വം പുസ്ത കം നോക്കി പഠിക്കമാത്രമല്ല; അതാതു മതത്തിൻെറ തത്ത്വങ്ങരം അ നുഭവിച്ചിട്ടുള്ള ആചാര്യന്മാരിൽനിന്നു് അഭ്യാസം ചെയ്തു് സകല മതങ്ങളുടേയും സാരം മൂത്തിമത്തായിത്തീന്നിരുന്ന ഒരു ഗുരുവിൻെറ കീഴിലിരുന്നു നേരിട്ടു് അഭ്യാസംചെയ്തു് പഠിയ്ക്കുതന്നെ ചെയ്തു. ആ ദ്ധ്യാത്മികാഭ്യാസത്തിൽനിന്നും കിട്ടിയ ഓരോ അനുഭൂതിയേയും അ ദ്ദേഹം വിമശനബുദ്ധിയോടെ വീക്ഷിച്ചു. നോക്കുക! ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ കരുണകൊണ്ടു് ''എല്ലാം ബ്രഹ്മം'' എന്ന അ നുഭൂതി വരുമ്പോരം ''ഇതു് എത്രനേരത്തേയ്ക്കു് നില്ക്കും?'' എന്നാണ് അദ്ദേഹം നോക്കുന്നതു്. തലയ്ക്കു വരുന്ന കറക്കങ്ങളൊന്നും സമാധി യായി അദ്ദേഹം അംഗീകരിക്കയില്ല. ഈശ്വരൻെറ നാമം ചൊല്ലി തുള്ളിക്കളിക്കുന്നവരേപ്പററി അദ്ദേഹം പറയുന്നതു് അവക്കു് ഞരമ്പി നു് ബലക്കുറവുണ്ടെന്നാണ്. ഒരിക്കൽ ഒരാരം സ്വാമിജിയുടെ അടു

ത്തുചെന്നു് അയാളുടെ ഗുരു ഒരു അവതാരമാണെന്നു് പറഞ്ഞപ്പോരം തലയ്ക്കു കുറെ നല്ല എണ്ണതേച്ചു കുളിക്കുവാനാണു് സ്വാമിജി ഉപദേശിയ്ക്കുന്നതു്. ശ്രീരാമകൃഷ്ണനെത്തന്നെ ഒരു അവതാരമെന്നു് സ്വാമിജി പറയുന്നതു് എത്രയോ കാലത്തിനു് ശേഷമാണു്? എന്തെല്ലാം പരീക്ഷകരം കഴിച്ചിട്ടാണു്. തൻെറ ഗുരുവായതുകൊണ്ടുമാത്രം തനിക്കോ ഗുരുവിനോ മേന്മയുണ്ടാക്കാൻവേണ്ടി സ്വാമിജി അങ്ങനെ പറയുകയില്ല. ഗുരുവായിട്ടു് എത്രയോ കഴിഞ്ഞതിനുശേഷം ഗുരുവിൻെറ അന്ത്യനിമിഷത്തിൽപോലും പരീക്ഷിക്കുന്നതു് നോക്കുക. താൻ രാമനും കൃഷ്ണനുമാണെന്നു് അന്ത്യനിമിഷത്തിൽ ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുപോലും അദ്ദേഹത്തെ ഒരു അവതാരമെന്നു് സ്വാമിജി വിളിച്ചുപറഞ്ഞിട്ടില്ല. ആദ്യകാലത്തു് എഴുതിയിട്ടുള്ള കത്തുകളുംകൂടി താരതമ്യേന പഠിച്ചാൽ ഇതു് അറിയാം. 1893 മുതല്ക്കുള്ള കത്തുകളിൽ മാത്രമേ ശ്രീരാമകൃഷ്ണനെ ഒരു അവതാരപുരുഷനായി സ്വാമിജി തുറന്നു പറയുന്നുള്ളു. ഇങ്ങനെ സർവ്വത്ര വിമർശനബുദ്ധിയോടുകൂടിയാണു് സ്വാമിജിയുടെ പ്രവൃത്തി. യൗവനത്തിൻെറ ആരംഭഘട്ടത്തിൽത്തന്നെ ഹെർബ്ബട്ടുസ്പെൻസറുടെ ദർശനങ്ങരംക്കു് ഖണ്ഡനമെഴുതി, ആ പാശ്ചാത്യപണ്ഡിതൻെറ പ്രശംസയ്ക്കു് പാത്രീഭൂതനായ സ്വാമിജിയുടെ ബുദ്ധി എത്രയോ അപാരം! സ്വാമിജി ജീവിച്ചതോ സയൻസിൻെറ കണ്ടുപിടിത്തങ്ങരം നാസ്തികവാദത്തെ ശക്തിയായി പ്രചരിപ്പിച്ചിരുന്ന ഘട്ടത്തിലാണു്. അതിനാൽ സകല യുക്തിവിചാരങ്ങളും സ്വാമിജിക്കു് സുപരിചിതങ്ങളും സ്വാമിജിയുടെ ചിന്താഗതിയിൽനിന്നു് വേർതിരിക്കാൻ കഴിയാത്തവയുമാണു്. പാവങ്ങളെ ഓർത്തു് സ്വാമിജിയുടെ ഹൃദയം എല്ലായ്പ്പോഴും വ്യാകുലമായിരുന്നു. ഇങ്ങനെ അതുല്യമായ ബുദ്ധിയും സർവ്വഭൂതങ്ങളിലും കവിഞ്ഞൊഴുകുന്ന പ്രേമവും സ്വാമിജിയുടെ വിശേഷഗുണങ്ങളാണു്. ഇതിനു പുറമേ ചരിത്രപഠനം ഇന്ത്യ മുഴവൻ, കുടിൽ മുതൽ കൊട്ടാരംവരെ അഭേദദർശനത്തോടുകൂടിയുള്ള സഞ്ചാരം, പാശ്ചാത്യദേശങ്ങളുമായി നേരിട്ടുള്ള പരിചയം എന്നിവ സ്വാമിജിക്കു് അനന്യസാധാരണമായ ഒരു സ്ഥാനം കൊടുക്കുന്നു. അതിനാൽ പാശ്ചാത്യവും പൗരസ്ത്യവുമായ സകലതും ഒരു യോഗിയുടെ ദൃഷ്ടിയോടുകൂടി, വിമർശകബുദ്ധിയോടുകൂടി കണ്ടുകൊണ്ടു് സഞ്ചരിച്ചശേഷം ലോകത്തിനു് ഇന്നു് ആവശ്യമായ സന്ദേശം അനുകമ്പാർദ്രഹൃദയത്തോടുകൂടി, സ്വാർത്ഥതാലേശമോ രാഗാദിമാലിന്യമോ കൂടാതെ നൽകിയ അതുല്യബുദ്ധിമാനായ വിവേകാനന്ദസ്വാമികരംക്കു് തുല്യൻ ആരുള്ളു?



---

(1112 ധനുമാസത്തിലെ മലയാള 'പ്രബുദ്ധഭാരത'ത്തിൽ പ്രസിദ്ധപ്പെടുത്തിയതു്.)

# ശുദ്ധിപത്രം

| പേജ് | പാര | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|---|
| 6 | 2 | 12 | എന്നാണെന്നു് | എന്താണെന്നു് |
| 11 | 1 | 16 | മററുമയക്കുന്ന | മററുമയസ്സുന്ന |
| 40 | 2 | 6 | കുഴപ്പമുണ്ടാകുന്നു | കുഴപ്പമുണ്ടാക്കുന്നു |
| 58 | 1 | 1 | നേട്ടമെത്താത്ത | നോട്ടമെത്താത്ത |
| 112 | 3 | 2 | ദൈ്വതം | ദ്വൈതം |
| 142 | 2 | 5 | തുടങ്ങേന്നമെന്നല്ലേ | തുടങ്ങേണമെന്നല്ലേ |
| 145 | 1 | 15 | വിചിരിക്കുന്നതു് | വിചാരിക്കുന്നതു് |
| 145 | 2 | 2 | കാരണാഭാവാതു് | കാരണാഭാവേ |
| 147 | 1 | 5 | പുഃനഃ | പുനഃ |
| 147 | 3 | 1 | ത്യാകേനൈകേ | ത്യാഗേനൈകേ |
| 154 | 2 | 6 | കുളസ്ഥ | കുളിസ്ഥ |
| 157 | 4 | 6 | വേദാന്തതത്ത്വങ്ങളുടെ | വേദാന്തതത്ത്വങ്ങളെ |
| 164 | 2 | 2 | ദുഗ്രാഹ്യ | ദുർഗ്രാഹ്യ |
| 165 | 2 | 3 | നാട്ടിൻെറ | നാടിൻെറ |
| 191 | 1 | 10 | നികൃഷ്ടം | നികൃഷ്ടം |
| 247 | 3 | 4 | പശ്ച്യത്യചക്ഷുഃ | പശ്യത്യചക്ഷുഃ |
| 259 | 2 | 12 | ഗൗഢപാദാചാര്യർ | ഗൗഡപാദാചാര്യർ |
| 289 | 1 | 6 | ആത്ഥമുള്ളവെന്നു് | അത്ഥമുള്ളവെന്നു് |
| 318 | 3 | 2 | യാജ്ഞാവല്ക്യസ്മൃതി | യാജ്ഞവല്ക്യസ്മൃതി |
| 320 | 2 | 1 | അംഗോനി | അംഗാനി |
| | | 2 | ചതുർശ | ചതുർദശ |
| 354 | 4 | 3 | ഭാസ്മോ | ഭസ്മോ |
| 380 | 3 | 1 | ശ്രീശങ്കരനു | ശ്രീശങ്കരൻ |
| 397 | 2 | 4 | ആശ്വചണ്ഡാല | വാശ്വചണ്ഡാല |



1935 കേരളത്തിൽ സാമൂഹ്യവും സാംസ്കാരികവും രാഷ്ട്രീയവുമായ പല തരം വെല്ലുവിളികളുയർന്ന് ഹിന്ദുമതം ഒരു പ്രതിസന്ധിയിൽ എത്തിയ കാലഘട്ടം, വൈക്കം സത്യാഗ്രഹത്തെ തുടർന്ന് ക്ഷേത്ര ഗോപുരം വരെ എത്തിയ അവർണ ഹിന്ദു ജനത ഒന്നുകിൽ ക്ഷേത്രത്തിനകത്ത്, അല്ലെങ്കിൽ ഹിന്ദുമതത്തിനുപുറത്ത് എന്ന മട്ടിൽ കയ്യാലപ്പുറത്ത്. നിവർത്തനം തുടങ്ങിയ രാഷ്ട്രീയ പ്രക്ഷോഭണങ്ങൾ മറ്റൊരു വശത്ത്. ഇങ്ങനെ ഉള്ള ഒരു നിർണായക ഘട്ടത്തിലാണ് പരിവർത്തനത്തിന്റെ പടഹധ്വനി മുഴക്കിക്കൊണ്ട് വേദാന്തവനസഞ്ചാരിയും തുടർച്ചയായ തപസ്സുകൊണ്ട് പ്രവൃദ്ധവീര്യനും നിരന്തരമായ സ്വാധ്യായം കൊണ്ട് ക്രാന്തദർശിയും ആയ ഒരു യുവ സന്യാസി — സ്വാമി ആഗമാനന്ദ — ഉത്തരേന്ത്യയിൽനിന്ന് കേരളത്തിൽ എത്തിയത്

അതിനുശേഷം അദ്ദേഹം ഹിന്ദുമതത്തെ സംരക്ഷിക്കുവാൻ വേണ്ടി ചെയ്തിട്ടുള്ള സേവനങ്ങൾ സുവിദിതങ്ങളാണ്. സ്വാമികളുടെ പ്രസംഗങ്ങൾ ആധ്യാത്മികതയും മതബോധവും വളർത്തുവാൻ എങ്ങനെ സഹായകങ്ങളായിഎന്ന് ഈ ഗ്രന്ഥത്തിൽനിന്ന് മനസ്സിലാക്കാം

1935 മുതൽ 1961 വരെയുള്ള കാലയളവിൽ കേരളത്തിൽ അങ്ങോളമിങ്ങോളം വിവിധ വിഷയങ്ങളെ അടിസ്ഥാനമാക്കി സ്വാമികൾ ചെയ്തിട്ടുള്ള ഉജ്ജ്വല പ്രസംഗങ്ങളാണ് വീരവാണിയിൽ പ്രസിദ്ധം ചെയ്തിട്ടുള്ളത്. അഗാധമായ പാണ്ഡിത്യം, അധൃഷ്യമായ വാഗ്മിത്വം, അതുല്യമായ മേധാശക്തി, അസാധാരണമായ സ്വപ്രത്യയധൈര്യം, അചഞ്ചലമായ കർമ്മധീരത ഇവയുടെ എല്ലാം ഒരു പര്യായമായിരുന്നു ആഗമാനന്ദസ്വാമികൾ.